

ശ്രീമദ് വാല്മീകി

# രാമായണം

## ഉത്തരകാണ്ഡം

# ശ്രീമദ്വാല്മീകിരാമായണം

## ഉത്തരകാണ്ഡം.

(അന്വയക്രമഭാഷാവ്യാഖ്യാനസഹിതം)

***Dharmalaya Edition.***

വ്യാഖ്യാതാവ്:

ബ്രഹ്മശ്രീ ജി. എസ്സ്. ശ്രീനിവാസയ്യർ, ബി. എ., എൽ. ടി.,

ഹെഡ്മാസ്റ്റർ, ഹൈസ്കൂൾ, ആലത്തൂർ.

Published with the aid of

**Sri M. N. RAMASWAMY IYER,**

**BANKER**

By

**R. SUBRAHMANYA VADHYAR & SONS,**

**BOOK-SELLERS & PUBLISHERS,**

**KALPATHI-PALGHAT**

Price Rs. 5]          1941.

# വിഷയാനുക്രമണിക.



# ശ്രീ ഉത്തരകാണ്ഡസ്യ അംഗന്യാസാദി മന്ത്രാഃ.

അസ്യ ശ്രീമദുത്തരശ്രീരാമായണമഹാമന്ത്രസ്യ ചതുർമുഖോ ഭഗവാനൃഷിഃ അനുഷ്ടുപ് ഛന്ദഃ; ശ്രീരാമചന്ദ്രഃ പരമാത്മാ ദേവതാ.

രാം ബീജം; നമഃ ശക്തിഃ; രാമായേതി കീലകം
ശ്രീരാമചന്ദ്രപ്രസാദസിദ്ധ്യർത്ഥേ ജപേ വിനിയോഗഃ.

ദാശരഥയേ അംഗുഷ്ഠാഭ്യാം നമഃ; സീതാകാന്തായ തർജ്ജനീഭ്യാം നമഃ; ധർമ്മാത്മനേ മദ്ധ്യമാഭ്യാം നമഃ; ഖരഹന്ത്രേ അനാമികാഭ്യാം നമഃ; സുഗ്രീവമിത്രായ കനിഷ്ഠികാഭ്യാം നമഃ; ദശാസ്യഹന്ത്രേ കരതലകരപൃഷ്ഠാഭ്യാം നമഃ; ദാശരഥയെ ഹൃദയായ നമഃ; സീതാകാന്തായ ശിരസേ സ്വാഹാ; ധർമ്മാത്മനേ ശിഖായൈ വഷട്; ഖരഹന്ത്രേ കവചായ ഹും; സുഗ്രീവമിത്രായ നേത്രത്രയായ വൌഷട്; ദശാസ്യഹന്ത്രേ അസ്ത്രായഫട്; ഭൂർഭുവസ്സുവരോമിതി ദിഗ്ബന്ധഃ.

ധ്യാനം:— "സുതാഭ്യാം സേവ്യമാനാങ്ഘ്രിം മുനിസംഘൈരഭിഷ്ടുതം
യജ്ഞവേദിഗതം രാമം ബ്രഹ്മാദിസ്തുതമാശ്രയേ"
അഗസ്ത്യാദിമുനിസ്തുത്യം രാജ്യസിംഹാസനസ്ഥിതം
സർവ്വദേവാത്മകം ധ്യായേദുത്തരേ കാണ്ഡ ഉത്തമേ.

(ലം ഇത്യാദി പഞ്ചോപചാരാൻ കൃത്വാ).

മൂലമന്ത്രഃ:—
"ആദികാവ്യമിദം രാമ ത്വയി സർവ്വം പ്രതിഷ്ഠിതം
ന ഹ്യന്യോഽർഹതി കാവ്യാനാം യശോഭാഗ്രാഘവാദൃതേ."

ഏതം യഥാശക്തി ജപേത്.

അനന്തരം ഇമേ പ്രാർത്ഥനാശ്ലോകാഃ പഠനീയാഃ

"രാമായണമഹാമന്ത്രപഠനേന സനാതനഃ
ബ്രഹ്മവിഷ്ണ്വീശ്വരാ നിത്യം ഗൃഹേ തിഷ്ഠന്തു മേ സദാ
ആകൃഷ്ടാ രാമമന്ത്രേണ കാരുണ്യം മഹദാസ്ഥിതാഃ
ഘുടികാപാദുകാദ്യഷ്ടസിദ്ധയോ നിധയോ നവ
പാർവ്വതീ ച രമാ വാണീ മാതരഃ സന്തു മേ ഗൃഹേ."

അഥ പാരായണോപക്രമശ്ലോകസഹിതം പാരായണഃ കർത്തവ്യഃ.
പാരായണ സമാപ്ത്യാം യഥാസമ്പ്രദായം മംഗളശ്ലോകാഃ പഠനീയാഃ

ശുഭമസ്തു.



ശ്രീരാമജയം.

# ശ്രീമദ്രാമായണപൂജാക്രമഃ.

ആചമ്യ. ശുക്ലാം + ശാന്തയേ. ഓം ഭൂഃ + ഭൂർഭുവസ്സുവരോം മമോപാത്ത സമസ്ത ദുരിതക്ഷയദ്വാരാ ശ്രീപരമേശ്വരപ്രീത്യർത്ഥം ശ്രീ സീതാലക്ഷ്മണഭരതശത്രുഘ്നഹനൂമത്സമേതശ്രീരാമചന്ദ്രപ്രസാദസിദ്ധ്യർത്ഥം ശ്രീരാമചന്ദ്രപ്രസാദേന സർവ്വാനിഷ്ടനിവാരണാർത്ഥം സർവ്വാഭീഷ്ടസിദ്ധ്യർത്ഥം യാവച്ഛക്തി പൂജാം പാരായണം ച കരിഷ്യേ.

തദംഗം കലശ-ശംഖ-ആത്മ-പീഠ-പൂജാം ച കരിഷ്യേ.

അസ്മിൻ പുസ്തകെ ശ്രീ സീതാലക്ഷ്മണഭരതശത്രുഘ്നഹനൂമത്സമേത ശ്രീരാമചന്ദ്രം ധ്യായാമി. ആവാഹയാമി. ആസനം സമർപ്പയാമി. പാദ്യം സമർപ്പയാമി. അർഘ്യം സമർപ്പയാമി. ആചമനീയം സമർപ്പയാമി മധുപർക്കം സമർപ്പയാമി സ്നാനം സമർപ്പയാമി സ്നാനാനന്തരം ആചമനീയം സമർപ്പയാമി. വസ്ത്ര-യജ്ഞോപവീത - ഉത്തരീയ - ആഭരണാർത്ഥം അക്ഷതാൻ സമർപ്പയാമി. ഗന്ധാൻ ധാരയാമി. ഗന്ധോപരി അക്ഷതാൻ സമർപ്പയാമി. പുഷ്പാണി സമർപ്പയാമി.

| | | |
|---|---|---|
| ഓം. അച്യുതായ നമഃ | ഓം. മധുസൂദനായ നമഃ | ഓം. ശ്രീരാമഭദ്രായ നമഃ |
| ,, അനന്തായ നമഃ | ,, ത്രിവിക്രമായ നമഃ | ,, ശ്രീരാമചന്ദ്രായ നമഃ |
| ,, ഗോവിന്ദായ നമഃ | ,, വാമനായ നമഃ | ,, വേധസേ നമഃ |
| ,, കേശവായ നമഃ | ,, ശ്രീധരായ നമഃ | ,, രഘുനാഥായ നമഃ |
| ,, നാരായണായ നമഃ | ,, ഹൃഷീകേശായ നമഃ | ,, നാഥായ നമഃ |
| ,, മാധവായ നമഃ | ,, പദ്മനാഭായ നമഃ | ,, സീതായാഃപതയേനമഃ |
| ,, ഗോവിന്ദായ നമഃ | ,, ദാമോദരായ നമഃ | ,, പിതൃഭക്തായ നമഃ |
| ,, വിഷ്ണവേ നമഃ | ,, ശ്രീരാമായ നമഃ | ,, കോദണ്ഡപാണയേ നമഃ |

ഓം സച്ചിദാനന്ദവിഗ്രഹായ നമഃ. നാനാവിധ പരിമളപുഷ്പാണി സമർപ്പയാമി. ശ്രീരാമചന്ദ്രായ നമഃ. ധൂപം ആഘ്രാപയാമി. ദീപം ദർശയാമി. നൈവേദ്യം (ക്ഷീരം-ഫലം, അഥവാ നാളികേരഖണ്ഡദ്വയം) നിവേദയാമി. താംബൂലം സമർപ്പയാമി-കർപ്പൂരനീരാജനം ദർശയാമി. ഛത്രചാമരാദി സമസ്ത രാജോപചാരദേവോപചാരാൻ സമർപ്പയാമി. അനേകകോടി പ്രദക്ഷിണ നമസ്കാരാൻ സമർപ്പയാമി.



# ശ്രീരാമായണപാരായണോപക്രമശ്ലോകാഃ.

വാഗീശാദ്യാഃ സുമനസഃ സൎവ്വാൎത്ഥാനാമുപക്രമേ
യന്നത്വാ കൃതകൃത്യാഃ സ്യുസ്തം നമാമി ഗജാനനം. 1

ദോൎഭിൎയ്യുക്താ ചതുൎഭിഃ സ്ഫടികമണിമയീമക്ഷമാലാം ദധാനാ
ഹസ്തേനൈകേന പത്മം സിതമപി ച ശുകം പുസ്തകം ചാപരേണ
ഭാസാ കുന്ദേന്ദുശംഖസ്ഫടികമണിനിഭാ ഭാസമാനാസമാനാ
സാ മേ വാഗ്ദേവതേയം നിവസതു വദനേ സൎവ്വദാ സുപ്രസന്നാ. 2

കൂജന്തം രാമ രാമേതി മധുരം മധുരാക്ഷരം
ആരുഹ്യ കവിതാശാഖാം വന്ദേ വാല്മീകികോകിലം. 3

വാല്മീകേൎമ്മുനിസിംഹസ്യ കവിതാവനചാരിണഃ
ശൃണ്വൻ രാമകഥാനാദം കോ ന യാതി പരാം ഗതിം. 4

യഃ പിബൻ സതതം രാമചരിതാമൃതസാഗരം
അതൃപ്തസ്തം മുനിം വന്ദേ പ്രാചേതസമകല്മഷം. 5

ഗോഷ്പദീകൃതവാരാശിം മശകീകൃതരാക്ഷസം
രാമായണമഹാമാലാരത്നം വന്ദേഽനിലാത്മജം. 6

അഞ്ജനാനന്ദനം വീരം ജാനകീശോകനാശനം
കപീശമക്ഷഹന്താരം വന്ദേ ലങ്കാഭയങ്കരം. 7

ഉല്ലംഘ്യ സിന്ധോഃ സലിലം സലീലം യഃ ശോകവഹ്നിം ജനകാത്മജായാഃ
ആദായ തേനൈവ ദദാഹ ലങ്കാം നമാമി തം പ്രാഞ്ജലിരാഞ്ജനേയം. 8

ആഞ്ജനേയമതിപാടലാനനം കാഞ്ചനാദ്രികമനീയവിഗ്രഹം
പാരിജാതതരുമൂലവാസിനം ഭാവയാമി പവമാനനന്ദനം. 9

യത്ര യത്ര രഘുനാഥകീൎത്തനം തത്ര തത്ര കൃതമസ്തകാഞ്ജലിം
ബാഷ്പവാരിപരിപൂൎണ്ണലോചനം മാരുതിം നമത രാക്ഷസാന്തകം. 10

മനോജവം മാരുതതുല്യവേഗം ജിതേന്ദ്രിയം ബുദ്ധിമതാം വരിഷ്ഠം
വാതാത്മജം വാനരയൂഥമുഖ്യം ശ്രീരാമദൂതം ശിരസാ നമാമി. 11

യഃ കൎണ്ണാഞ്ജലിസമ്പുടൈരഹരഹഃ സമ്യക് പിബത്യാദരാ-
ദ്വാല്മീകേൎവ്വദനാരവിന്ദഗളിതം രാമായണാഖ്യം മധു
ജന്മവ്യാധിജരാവിപത്തിമരണൈരത്യന്തസോപദ്രവം
സംസാരം സ വിഹായ ഗച്ഛതി പുമാൻ വിഷ്ണോഃ പദം ശാശ്വതം. 12

തദുപഗതസമാസസന്ധിയോഗം സമമധുരോപനതാൎത്ഥവാക്യബദ്ധം
രഘുവരചരിതം മുനിപ്രണീതം ദശശിരസശ്ച വധം നിശാമയധ്വം. 13

വാല്മീകിഗിരിസംഭൂതാ രാമസാഗരഗാമിനീ
പുനാതി ഭുവനം പുണ്യാ രാമായണമഹാനദീ. 14

ശ്ലോകസാരജലാകീൎണ്ണം സൎഗ്ഗകല്ലോലസങ്കുലം
കാണ്ഡഗ്രാഹമഹാമീനം വന്ദേ രാമായണാൎണ്ണവം. 15

വേദവേദ്യേ പരേ പുംസി ജാതേ ദശരഥാത്മജേ
വേദഃ പ്രാചേതസാദാസീത്സാക്ഷാദ്രാമായണാത്മനാ. 16

വൈദേഹിസഹിതം സുരദ്രുമതലേ ഹൈമേ മഹാമണ്ഡപേ
 മദ്ധ്യേ പുഷ്പകമാസനേ മണിമയേ വീരാസനേ സുസ്ഥിതം
അഗ്രേ വാചയതി പ്രഭഞ്ജനസുതേ തത്വം മുനിഭ്യഃ പരം
 വ്യാഖ്യാന്തം ഭരതാദിഭിഃ പരിവൃതം രാമം ഭജേ ശ്യാമളം. 17
വാമേ ഭൂമിസുതാ പുരശ്ച ഹനുമാൻ പശ്ചാത്സുമിത്രാസുതഃ
 ശത്രുഘ്നോ ഭരതശ്ച പാർശ്വദളയോർവ്വായ്വാദികോണേഷു ച
സുഗ്രീവശ്ച വിഭീഷണശ്ച യുവരാട് താരാസുതോ ജാംബവാൻ
 മദ്ധ്യേ നീലസരോജകോമളരുചിം രാമം ഭജേ ശ്യാമളം. 18
നമോഽസ്തു രാമായ സലക്ഷ്മണായ ദേവ്യൈ ച തസ്യൈ ജനകാത്മജായൈ
നമോഽസ്തു രുദ്രേന്ദ്രയമാനിലേഭ്യോ നമോഽസ്തു ചന്ദ്രാർക്കമരുദ്ഗണേഭ്യഃ. 19

---

## പാരായണസമാപനശ്ലോകാഃ

സ്വസ്തി പ്രജാഭ്യഃ പരിപാലയന്താം ന്യായ്യേന മാർഗ്ഗേണ മഹീം മഹീശാഃ
ഗോബ്രാഹ്മണേഭ്യഃ ശുഭമസ്തു നിത്യം ലോകാഃ സമസ്താഃ സുഖിനോ ഭവന്തു. 1
 കാലേ വർഷതു പർജ്ജന്യഃ പൃഥിവീ സസ്യശാലിനി
 ദേശോഽയം ക്ഷോഭരഹിതോ ബ്രാഹ്മണാഃ സന്തു നിർഭയാഃ. 2
 അപുത്രാഃ പുത്രിണഃ സന്തു പുത്രിണഃ സന്തു പൌത്രിണഃ
 അധനാഃ സധനാഃ സന്തു ജീവന്തു ശരദാം ശതം. 3
 ചരിതം രഘുനാഥസ്യ ശതകോടിപ്രവിസ്തരം
 ഏകൈകമക്ഷരം പ്രോക്തം മഹാപാതകനാശനം. 4
 ശൃണ്വൻ രാമായണം ഭക്ത്യാ യഃ പാദം പദമേവ വാ
 സ യാതി ബ്രഹ്മണഃ സ്ഥാനം ബ്രഹ്മണാ പൂജ്യതേ സദാ. 5
 രാമായ രാമഭദ്രായ രാമചന്ദ്രായ വേധസേ
 രഘുനാഥായ നാഥായ സീതായാഃ പതയേ നമഃ. 6
 യന്മംഗളം സഹസ്രാക്ഷേ സർവ്വദേവനമസ്കൃതേ
 വൃത്രനാശേ സമഭവത് തത്തേ ഭവതു മംഗളം. 7
 യന്മംഗളം സുപർണ്ണസ്യ വിനതാഽകല്പയത് പുരാ
 അമൃതം പ്രാർത്ഥയാനസ്യ തത്തേ ഭവതു മംഗളം. 8
 അമൃതോത്പാദനേ ദൈത്യാൻ ഘ്നതോ വജ്രധരസ്യ യത്
 അദിതിർമ്മംഗളം പ്രാദാത് തത്തേ ഭവതു മംഗളം. 9
 ത്രീൻ വിക്രമാൻ പ്രക്രമതോ വിഷ്ണോരമിതതേജസഃ
 യദാസീന്മംഗളം രാമ തത്തേ ഭവതു മംഗളം. 10
 ഋതവഃ സാഗരാ ദ്വീപാ വേദാ ലോകാ ദിശശ്ച തേ
 മംഗളാനി മഹാബാഹോ ദിശന്തു തവ സർവ്വദാ. 11
കായേന വാചാ മനസേന്ദ്രിയൈർവ്വാ ബുദ്ധ്യാത്മനാ വാ പ്രകൃതേഃസ്വഭാവാത്
കരോമി യദ്യത്സകലം പരസ്മൈ നാരായണായേതി സമർപ്പയാമി. 12



ഹരിഃ ഓം ശ്രീഗുരുഭ്യോനമഃ

ശ്രീ സീതാ ലക്ഷ്മണ ഭരത ശത്രുഘ്ന ഹനുമത്സമേത ശ്രീരാമചന്ദ്രസ്വാമിനെ നമഃ

# ശ്രീമദ്വാല്മീകിരാമായണം

## ഉത്തരകാണ്ഡം

പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടേ ഷഡ്വിംശതിതമേഹനി ഉത്തരകാണ്ഡ പ്രഥമസർഗ്ഗമാരഭ്യ വിംശസർഗ്ഗപര്യന്തം (20725—21491 ശ്ലോകാഃ) ഗീതം. തസ്മിൻ ദിനേ ഗീതാഃ ശ്ലോകാശ്ച 767.

പണ്ട് കുശലവന്മാരാൽ ശ്രീരാമസന്നിധാനത്തിൽ അശ്വമേധ യാഗമണ്ഡപത്തിൽ വെച്ച് ഇരുപത്താറാം ദിവസം ഉത്തരകാണ്ഡത്തിൽ ഒന്നു മുതൽ ഇരുപതു വരെ സർഗ്ഗങ്ങൾ (20725 മുതൽ 21491 വരെ ശ്ലോകങ്ങൾ) ഗാനംചെയ്യപ്പെട്ടു. അന്നേദിവസം ഗാനംചെയ്യപ്പെട്ട ശ്ലോകസംഖ്യ 767.

### പ്രഥമഃ സർഗ്ഗഃ = ഒന്നാംസർഗ്ഗം.

[ശ്രീരാമപ്രശ്നഃ = ശ്രീരാമൻ ഋഷിമാരോടു ചോദ്യംചെയ്യുന്നതു്.]

പ്രാപ്തരാജ്യസ്യ രാമസ്യ രാക്ഷസാനാം വധേ കൃതേ
ആജഗ്മുർഋഷയഃ സർവ്വേ രാഘവം പ്രതിനന്ദിതും. 1

| | | | |
|---|---|---|---|
| രാക്ഷസാനാം | രാക്ഷസന്മാരുടെ | ഋഷയഃ സർവ്വേ | ഋഷികൾ എല്ലാവരും |
| വധേ കൃതേ, | സംഹാരത്തിന്നുശേഷം | രാഘവം | ശ്രീരാമനെ |
| പ്രാപ്തരാജ്യസ്യ | രാജ്യംഭരിച്ചുവന്നിരുന്ന | പ്രതിനന്ദിതും | അഭിനന്ദിക്കുന്നതിന്നാ |
| രാമസ്യ, | ശ്രീരാമന്റെ അടുക്കൽ | ആജഗ്മുഃ. | വന്നു ചേൎന്നു. [യി |

ഇതിലെ ഒടുവിലത്തെ പാദത്തിൽ ഗായത്രിയുടെ 21-ാമത്തെ അക്ഷരം വിന്യസിക്കപ്പെട്ടിരിക്കുന്നു.]

കൗശികോഽഥ യവക്രീതോ ഗാർഗ്ഗ്യോ ഗാലവ ഏവ ച
കണ്വോ മേധാതിഥേഃ പുത്രഃ പൂർവ്വസ്യാം ദിശി യേ ശ്രിതാഃ 2
സ്വസ്ത്യാത്രേയോഽഥ ഭഗവാൻ നമുചിഃ പ്രമുചിസ്തഥാ
അഗസ്ത്യോഽത്രിശ്ച ഭഗവാൻ സുമുഖോ വിമുഖസ്തഥാ
ആജഗ്മുസ്തേ സഹാഗസ്ത്യാ യേ ശ്രിതാ ദക്ഷിണാം ദിശം. 3

| | | | |
|---|---|---|---|
| പൂർവ്വസ്യാം | കിഴക്കു | യേ തേ അഥ | യാതൊരു ആ |
| ദിശി ശ്രിതാഃ | ദിക്കിൽ ഉള്ളവരായ | സ്വസ്തിഃ | സ്വസ്തിമഹർഷിയും |
| യേ അഥ | യാതൊരു ആ | ആത്രേയഃ | ആത്രേയമഹർഷിയും |
| കൗശികഃ | കൗശികമുനിയും | നമുചിഃ | നമുചിമഹർഷിയും |
| യവക്രീതഃ | യവക്രീത മഹർഷിയും | പ്രമുചിഃ | പ്രമുചിമഹർഷിയും |
| ഗാർഗ്ഗ്യഃ | ഗാർഗ്ഗ്യമഹർഷിയും | അഗസ്ത്യഃ | } അഗസ്ത്യഭഗവാനും |
| ഗാലവഃ, ഏവ | ഗാലവ മഹർഷിയും | ഭഗവാൻ | |
| മേധാതിഥേഃ | മേധാതിഥിയുടെ | അത്രിഃ ഭഗവാൻ | അത്രിഭഗവാനും |
| പുത്രഃ | പുത്രനായ | സുമുഖഃ | സുമുഖമഹർഷിയും |
| കണ്വഃ, ച | കണ്വ മഹർഷിയും | വിമുഖഃ | വിമുഖമഹർഷിയും |
| തഥാ | അപ്രകാരംതന്നെ | തഥാ | അപ്രകാരംതന്നെ |
| ദക്ഷിണാം | തെക്കെ | സഹാഗസ്ത്യാഃ ച | അഗസ്ത്യരുടെ കൂടെ |
| ദിശം സ്ഥിതാഃ | ദിക്കിൽ ഉള്ള | ആജഗ്മുഃ. | വന്നെത്തി. [യുള്ളവരും |

പൃഷദ്ഗുഃ കവഷോ ധൌമ്യോ രൌദ്രേയശ്ച മഹാനൃഷിഃ
തേഽപ്യാജഗ്മുഃ സശിഷ്യാ വൈ യേ ശ്രിതാഃ പശ്ചിമാം ദിശം 4
വസിഷ്ഠഃ കശ്യപോഽഥാത്രിർവിശ്വാമിത്രഃ സഗൌതമഃ
ജമദഗ്നിർഭരദ്വാജസ്തേഽപി സപ്തർഷയസ്തഥാ
ഉദീച്യാം ദിശി യേ വിപ്രാ നിത്യമേവ നിവാസിനഃ. 5

| | |
|---|---|
| പശ്ചിമാം | പടിഞ്ഞാറെ |
| ദിശം | ദിക്കിൽ |
| ശ്രിതാഃ | ഉള്ളവരായ |
| യേ തേ | യാതൊരു ആ |
| പൃഷദ്ഗുഃ | പൃഷദ്ഗുമഹർഷിയും |
| കവഷഃ | കവഷമഹർഷിയും |
| ധൌമ്യഃ | ധൌമ്യ മഹർഷിയും |
| രൌദ്രേയഃ | രൌദ്രേയൻ എന്ന |
| മഹാൻ ഋഷിഃ ച | മഹർഷിയും, |
| സശിഷ്യാഃ അപി വൈ | ശിഷ്യന്മാരോടു കൂടിയവരായും |
| ഉദീച്യാം | വടക്കു |
| ദിശി | ദിക്കിൽ, |
| നിത്യം ഏവ | എന്നും |
| നിവാസിനഃ | വസിക്കുന്നവർ |
| യേ | യാതൊരുവരോ |
| തേ വിപ്രാഃ | ആ ബ്രാഹ്മണരായ |
| വസിഷ്ഠഃ, | വസിഷ്ഠ ഭഗവാൻ |
| കശ്യപഃ, | കശ്യപമഹർഷി, |
| അത്രിഃ, | അത്രിമഹർഷി, |
| സഗൌതമഃ | ഗൌതമമുനിയോടു കൂടിയ |
| വിശ്വാമിത്രഃ, | വിശ്വാമിത്ര മഹർഷി |
| ജമദഗ്നിഃ | ജമദഗ്നിമഹർഷി |
| ഭരദ്വാജഃ | ഭരദ്വാജമഹർഷി എന്നിങ്ങിനെയുള്ള |
| സപ്തർഷയഃ അപി | സപ്തർഷികളും |
| അഥ | ആ സമയം |
| തഥാ | അപ്രകാരം തന്നെ, |
| ആജഗ്മുഃ. | എഴുന്നെള്ളി. |

സംപ്രാപ്യ തേ മഹാത്മാനോ രാഘവസ്യ നിവേശനം
വിഷ്ഠിതാഃ പ്രതിഹാരാർത്ഥം ഹുതാശനസമപ്രഭാഃ. 6

| | |
|---|---|
| ഹുതാശനസമപ്രഭാഃ | അഗ്നിക്കു തുല്യമായ കാന്തിയോടു കൂടിയ |
| തേ മഹാത്മാനഃ | ആ മഹാന്മാർ |
| രാഘവസ്യ | ശ്രീരാഘവന്റെ |
| നിവേശനം | അരമനയിൽ |
| സംപ്രാപ്യ, | എത്തി, |
| പ്രതിഹാരാർത്ഥം | ദ്വാരപാലൻ ചെന്ന് വിവരം ഉണർത്തിക്കുന്നതിന്നായി |
| വിഷ്ഠിതാഃ. | കാത്തിരുന്നു. |

ദ്വാസ്ഥം പ്രോവാച ധർമ്മാത്മാ ഹ്യഗസ്ത്യോ മുനിസത്തമഃ
നിവേദ്യതാം ദാശരഥേരൃഷയോ വയമാഗതാഃ. 7

| | |
|---|---|
| മുനിസത്തമഃ | മുനിശ്രേഷ്ഠനും |
| ധർമ്മാത്മാ | ധർമ്മാത്മാവുമായ |
| അഗസ്ത്യഃ ഹി, | അഗസ്ത്യഭഗവാൻ, |
| ദ്വാസ്ഥം, | ദ്വാരപാലകനോടായി |
| "ഋഷയഃ | "ഋഷികളായ |
| വയം | ഞങ്ങൾ |
| ആഗതാഃ | വന്നിരിക്കുന്നതായി, |
| ദാശരഥേഃ | ശ്രീരാമസ്വാമിയോടായി |
| നിവേദ്യതാം" | ഉണർത്തിക്കപ്പെടട്ടെ," എന്ന് |
| പ്രോവാച. | ഉരചെയ്തു. |

പ്രതീഹാരസ്തതസ്തൂൎണ്ണമഗസ്ത്യവചനോദിതഃ
സമീപം രാഘവസ്യൈവ പ്രവിവേശ മഹാത്മനഃ. 8

| | | | |
|---|---|---|---|
| പ്രതീഹാരഃ | ദ്വാരപാലകൻ | രാഘവസ്യ | ശ്രീരാമന്റെ |
| അഗസ്ത്യ-വചനോദിതഃ | അഗസ്ത്യഭഗവാന്റെ കല്പനയനുസരിച്ച് | സമീപം | തിരുമുമ്പിൽ |
| തതഃ | അവിടെനിന്നും | തൂൎണ്ണം ഏവ | വേഗത്തിൽ |
| മഹാത്മനഃ | മഹാത്മാവായ | പ്രവിവേശ. | എത്തി. |

സ രാമം ദൃശ്യ സഹസാ പൂൎണ്ണചന്ദ്രസമദ്യുതിം
അഗസ്ത്യം കഥയാമാസ സംപ്രാപ്തമൃഷിഭിഃ സഹ. 9

| | | | |
|---|---|---|---|
| സഃ, | അവൻ, | ഋഷിഭിഃ സഹ | ഋഷികളോടുകൂടി |
| പൂൎണ്ണചന്ദ്ര-സമദ്യുതിം | പൂൎണ്ണചന്ദ്രനൊത്ത തേജസ്സോടുകൂടിയ | അഗസ്ത്യം | അഗസ്ത്യഭഗവാൻ |
| | | സംപ്രാപ്തം | എഴുന്നെള്ളിയിരിക്കുന്നതായി |
| രാമം | ശ്രീരാമനെ | സഹസാ | ഉടനെ |
| ദൃശ്യ, | നോക്കി, | കഥയാമാസ. | ഉണൎത്തിച്ചു. |

ശ്രുത്വാ പ്രാപ്താൻ മുനീംസ്താംസ്തു പ്രത്യുത്ഥായ കൃതാഞ്ജലിഃ
രാമോഽഭിവാദ്യ പ്രയത ആസനാന്യാദിദേശ ഹ. 10

| | | | |
|---|---|---|---|
| രാമഃ തു | ശ്രീരാമൻ | പ്രത്യുത്ഥായ | എഴുന്നേറ്റു |
| താൻ മുനീൻ | ആ ഋഷിമാർ | കൃതാഞ്ജലിഃ | അഞ്ജലികൂപ്പി |
| പ്രാപ്താൻ | എഴുന്നെള്ളിയിരിക്കുന്നതായി | അഭിവാദ്യ, | നമസ്കരിച്ചു, |
| ശ്രുത്വാ, | കേട്ട്, | ആസനാനി | ആസനങ്ങളെ |
| പ്രയതഃ | വിനയപൂൎവ്വം | ആദിദേശ ഹ. | നൽകി. |

തേഷു കാഞ്ചനചിത്രേഷു മഹത്സു ച വരേഷു ച
യഥാൎഹമുപവിഷ്ടാസ്തേ ആസനേഷ്വൃഷിപുംഗവാഃ. 11

| | | | |
|---|---|---|---|
| തേ | ആ | മഹത്സു | വിശാലങ്ങളായ |
| ഋഷിപുംഗവാഃ ച | ഋഷിശ്രേഷ്ഠന്മാരും | വരേഷു ആസനേഷു | ഉത്തമാസനങ്ങളിൽ |
| തേഷു | ആ | | |
| കാഞ്ചന-ചിത്രേഷു | സ്വൎണ്ണാലംകൃതങ്ങളായ | യഥാൎഹം ച | ഉചിതം പോലെ |
| | | ഉപവിഷ്ടാഃ. | ഉപവേശിച്ചു. |

രാമേണ കുശലം പൃഷ്ടാഃ സശിഷ്യാഃ സപുരോഗമാഃ
മഹൎഷയോ വേദവിദോ രാമം വചനമബ്രുവൻ. 12

| | | | |
|---|---|---|---|
| സശിഷ്യാഃ | ശിഷ്യന്മാരോടു കൂടിയവരും, | രാമേണ | ശ്രീരാമനാൽ |
| സപുരോഗമാഃ | മുമ്പു ചെല്ലുന്ന പ്രധാനികളോടുകൂടിയവരും, | കുശലം പൃഷ്ടാഃ, | കുശലപ്രശ്നം ചെയ്യപ്പെട്ടവരായി |
| വേദവിദഃ | വേദജ്ഞന്മാരുമായ | രാമം | ശ്രീരാമനോടായി |
| മഹൎഷയഃ, | മഹൎഷികൾ, | വചനം അബ്രുവൻ. | ഇങ്ങിനെ ഉണൎത്തിച്ചു. |

കുശലം നോ മഹാബാഹോ സർവ്വത്ര രഘുനന്ദന
ത്വാം തു ദിഷ്ട്യാ കുശലിനം പശ്യാമോ ഹതശാത്രവം. 13

| | | | |
|---|---|---|---|
| "മഹാബാഹോ! | "മഹാബാഹുവായ | ത്വാം | നിന്തിരുവടിയെ |
| രഘുനന്ദന! | ശ്രീരാമ! | ഹതശാത്രവം | ശത്രുക്കളററവനായും, |
| സർവ്വത്ര | സർവ്വപ്രകാരത്തിലും | കുശലിനം | ക്ഷേമത്തോടു കൂടിയവനായും, |
| നഃ | ഞങ്ങൾക്കു | പശ്യാമഃ; | ഞങ്ങൾ കാണുന്നു; |
| കുശലം തു; | ക്ഷേമം തന്നെ; | ദിഷ്ട്യാ! | ഭാഗ്യം തന്നെ! |

ന ഹി ഭാരഃ സ തേ രാമ രാവണഃ പുത്രപൌത്രവാൻ. 14

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | രാവണഃ, | രാവണൻ, |
| പുത്ര-പൌത്രവാൻ | പുത്രപൌത്ര സമേതനായ | തേ ഹി | നിന്തിരുവടിക്കാണെന്നാൽ |
| സഃ | ആ | ഭാരഃ ന. | നിസ്സാരൻതന്നെ. |

സധനുസ്ത്വം ഹി ലോകാംസ്ത്രീൻ വിജയേഥാ ന സംശയഃ
ദിഷ്ട്യാ ത്വയാ ഹതോ രാമ രാവണോ രാക്ഷസേശ്വരഃ. 15

| | | | |
|---|---|---|---|
| "സധനുഃ | "കോദണ്ഡപാണിയായ | രാമ! | ശ്രീരാമ! |
| | | രാക്ഷസേശ്വരഃ | രാക്ഷസരാജാവായ |
| ത്വം ഹി | നിന്തിരുവടിയാകട്ടെ, | രാവണഃ, | രാവണൻ, |
| ത്രീൻ ലോകാൻ | ത്രൈലോക്യങ്ങളേയും | ത്വയാ | നിന്തിരുവടിയാൽ |
| വിജയേഥാഃ, | ജയിക്കുന്നതാണ്, | ഹതഃ | കൊല്ലപ്പെട്ടു |
| സംശയഃ ന; | സംശയമില്ല; | ദിഷ്ട്യാ! | ഭാഗ്യംതന്നെ. |

ദിഷ്ട്യാ വിജയിനം ത്വാ ദ്യ പശ്യാമഃ സഹ സീതയാ. 16

| | | | |
|---|---|---|---|
| "ത്വാ | "നിന്തിരുവടിയെ | അദ്യ | ഇപ്പോൾ |
| സീതയാ സഹ | സീതാദേവിയോടുംകൂടി | ദിഷ്ട്യാ | ഭാഗ്യംകൊണ്ട് |
| വിജയിനം | വിജയിയായി | പശ്യാമഃ. | സന്ദർശിപ്പാൻ ഞങ്ങൾക്കു സംഗതിയായി. |

ദിഷ്ട്യാ പ്രഹസ്തോ വികടോ വിരൂപാക്ഷോ മഹോദരഃ
അകമ്പനശ്ച ദുർദ്ധർഷോ നിഹതാസ്തേ നിശാചരാഃ. 17

| | | | |
|---|---|---|---|
| "തേ | "ആ | മഹോദരഃ | മഹോദരനും |
| നിശാചരാഃ | രാക്ഷസന്മാരായ | ദുർദ്ധർഷഃ | ദുർജ്ജയനായ |
| പ്രഹസ്തഃ | പ്രഹസ്തനും | അകമ്പനഃ ച | അകമ്പനനും |
| വികടഃ | വികടനും | നിഹതാഃ; | കൊല്ലപ്പെട്ടു; |
| വിരൂപാക്ഷഃ | വിരൂപാക്ഷനും | ദിഷ്ട്യാ. | ഇതും ഞങ്ങളുടെ ഭാഗ്യംതന്നെ. |

യസ്യ പ്രമാണാദ്വിപുലം പ്രമാണം നേഹ വിദ്യതേ
ദിഷ്ട്യാ തേ സമരേ രാമ കുംഭകർണ്ണോ നിപാതിതഃ. 18

| | | | |
|---|---|---|---|
| " രാമ! | " ശ്രീരാമ! | ന വിദ്യതേ | ഇല്ലയോ അങ്ങിനെയുള്ള |
| യസ്യ | യാതൊരുത്തന്റെ | കുംഭകർണ്ണഃ, | കുംഭകർണ്ണൻ, |
| പ്രമാണാത് | ദേഹപ്രമാണത്തെക്കാളും | തേ | നിന്തിരുവടിയുമായുള്ള |
| വിപുലം | വലുതായ | സമരേ | യുദ്ധത്തിൽ |
| പ്രമാണം | ആകൃതി | നിപാതിതഃ; | കൊന്നുവീഴ്ത്തപ്പെട്ടു; |
| ഇഹ | ഈ ലോകത്തിൽ | ദിഷ്ട്യാ! | ഭാഗ്യംതന്നെ! |

ത്രിശിരാശ്ചാതികായശ്ച ദേവാന്തകനരാന്തകൌ
ദിഷ്ട്യാ തേ നിഹതാ രാമ മഹാവീര്യാ നിശാചരാഃ. 19

| | | | |
|---|---|---|---|
| " രാമ! | " ശ്രീരാമ! | അതികായഃ | അതികായനും |
| തേ | ആ | ദേവാന്തക- നരാന്തകൌ ച | ദേവാന്തകനും നരാന്തകനും |
| മഹാവീര്യാഃ | മഹാവീര്യശാലികളായ | നിഹതാഃ | കൊല്ലപ്പെട്ടതും |
| നിശാചരാഃ | രാക്ഷസന്മാരായ | ദിഷ്ട്യാ! | അനുഗ്രഹംതന്നെ. |
| ത്രിശിരാഃ ച | ത്രിശിരസ്സും | | |

കുംഭശ്ചൈവ നികുംഭശ്ച രാക്ഷസൌ ഭീമദർശനൌ
ദിഷ്ട്യാ തൌ നിഹതൌ രാമ കുംഭകർണ്ണസുതൌ മൃധേ. 20

| | | | |
|---|---|---|---|
| " രാമ! | " ശ്രീരാമ! | തൌ | ആ |
| ഭീമദർശനൌ | ഭയങ്കരരൂപികളും | രാക്ഷസൌ ച, | രണ്ടു രാക്ഷസന്മാരും, |
| കുംഭകർണ്ണ- സുതൌ ഏവ | കുംഭകർണ്ണന്റെ പുത്രന്മാരും ആയ | മൃധേ | പോരിൽ |
| കുംഭഃ | കുംഭൻ | നിഹതൌ; | കൊല്ലപ്പെട്ടു; |
| നികുംഭഃ ച | നികുംഭൻ എന്ന | ദിഷ്ട്യാ. | ഇതും ഭാഗ്യംതന്നെ! |

യുദ്ധോന്മത്തശ്ച മത്തശ്ച കാലാന്തകയമോപമൌ
യജ്ഞകോപശ്ച ധൂമ്രാക്ഷോ ജംബുമാലീ മഹോദരഃ 21
കുർവ്വന്തഃ കദനം ഘോരമേതേ ശസ്ത്രാസ്ത്രപാരഗാഃ
അന്തകപ്രതിമൈർബ്ബാണൈർദ്ദിഷ്ട്യാ വിനിഹതാസ്ത്വയാ. 22

| | | | |
|---|---|---|---|
| " ഏതേ | " ഈ | കാലാന്തക- യമോപമൌ | പ്രളയകാല മൃത്യുവൊത്ത |
| ശസ്ത്രാസ്ത്ര- പാരഗാഃ | ശസ്ത്രാസ്ത്രപ്രയോഗങ്ങളിൽ കരകണ്ടവരും | യുദ്ധോന്മത്തഃ | യുദ്ധോന്മത്തനും |
| ഘോരം | ഭയങ്കരമായ | മത്തഃ ച | മത്തനും |
| കദനം | പാപകൃത്യത്തെ | ത്വയാ | നിന്തിരുവടിയാൽ |
| കുർവ്വന്തഃ ച | ചെയ്യുന്നവരുമായ | അന്തക- പ്രതിമൈഃ | മൃത്യുസദൃശങ്ങളായ |
| യജ്ഞകോപഃ | യജ്ഞകോപനും | ബാണൈഃ | ബാണങ്ങളാൽ |
| ധൂമ്രാക്ഷഃ | ധൂമ്രാക്ഷനും | വിനിഹതാഃ; | കൊല്ലപ്പെട്ടു; |
| ജംബുമാലിഃ | ജംബുമാലിയും | ദിഷ്ട്യാ. | എന്നതും സന്തോഷംതന്നെ. |
| മഹോദരഃ ച | മഹോദരനും | | |

ദിഷ്ട്യാ ത്വം രാക്ഷസേന്ദ്രേണ ദ്വന്ദ്വയുദ്ധമുപാഗതഃ
ദേവതാനാമവധ്യേന വിജയം പ്രാപ്തവാനസി. 23

| | | | |
|---|---|---|---|
| " ത്വം | " നിന്തിരുവടി | ദ്വന്ദ്വയുദ്ധം ഉപാഗതഃ | ദ്വന്ദ്വയുദ്ധംചെയ്ത് |
| ദേവതാനാം | ദേവന്മാൎക്കുംകൂടി | വിജയം | വിജയം |
| അവധ്യേന | കൊല്ലുവാൻ സാധിക്കാത്ത | പ്രാപ്തവാൻ അസി | നേടി |
| രാക്ഷസേന്ദ്രേണ | രാക്ഷസേന്ദ്രനമായി | ദിഷ്ട്യാ. | എന്നതും ഞങ്ങളുടെ ഭാഗ്യംതന്നെ. |

സഹ്യമേതന്മഹാബാഹോ രാവണസ്യ നിബൎഹണം
അസഹ്യമേതത്സംപ്രാപ്തം രാവണേൎയന്നിബൎഹണം. 24

| | | | |
|---|---|---|---|
| " മഹാബാഹോ! | " മഹാബാഹുവായ ശ്രീരാമ! | രാവണേഃ | രാവണ പുത്രനായ ഇന്ദ്രജിത്തിന്ന് |
| രാവണസ്യ | രാവണന്റെ | സംപ്രാപ്തം | സംഭവിച്ചതായ |
| ഏതത് | ഈ | യത് | യാതൊരു |
| നിബൎഹണം | നാശം | നിബൎഹണം ഏതത് | ഈ നാശമാകട്ടെ |
| സഹ്യം; | അത്രതന്നെ പറയത്തക്ക ഒന്നല്ല; | അസഹ്യം. | അസാദ്ധ്യമായ്ത്തന്നെ. |

സംഖ്യേ തസ്യ ന കിംചിത്തു രാവണസ്യ പരാഭവഃ
ദ്വന്ദ്വയുദ്ധമനുപ്രാപ്തോ ദിഷ്ട്യാ തേ രാവണിൎഹതഃ. 25

| | | | |
|---|---|---|---|
| " സംഖ്യേ | " യുദ്ധത്തിൽ | ദ്വന്ദ്വയുദ്ധഃ അനുപ്രാപ്തഃ | ദ്വന്ദ്വയുദ്ധത്തിലേറ്റ |
| തസ്യ | ആ | രാവണിഃ | ഇന്ദ്രജിത്ത് |
| രാവണസ്യ | രാവണന്റെ | തേ | നിന്തിരുവടിയുടെ വൈഭവത്താൽ |
| പരാഭവഃ | നാശം | | |
| കിംചിത് ന; | നിന്തിരുവടിക്ക് അത്രതന്നെ ശ്രേയസ്സുണ്ടാക്കത്തക്ക ഒരു കാൎയ്യമല്ല; | ഹതഃ, | കൊല്ലപ്പെട്ടു എന്നുള്ള സംഗതി, |
| തു | എന്നാൽ | ദിഷ്ട്യാ! | അത്യന്തം ശ്രേയസ്കരം തന്നെ. |

[മഹിമയേറിയവനായ നിന്തിരുവടിക്ക് ഈ രാവണനെ നേരിൽ വധിച്ചു എന്നുള്ളത് മുമ്പുള്ളതിനേക്കാം മഹിമയെ ഉണ്ടാക്കുന്ന ഒന്നാണെന്നു പറവാനില്ല. എന്നാൽ നിന്തിരുവടിയുടെ വൈഭവത്താൽ ലക്ഷ്മണൻ തിരോഹിതനായി യുദ്ധം ചെയ്യുന്ന രാവണിയെ വധിച്ചു എന്നത് നിന്തിരുവടിയുടെ ഭക്തവാത്സല്യത്തിന്ന് മഹിമ കൂട്ടുന്നതുതന്നെ. (സത്യ. തി.) ]

ദിഷ്ട്യാ തസ്യ മഹാബാഹോ കാലസ്യേവാഭിധാവതഃ
മുക്തഃ സുരരിപോൎവീര പ്രാപ്തശ്ച വിജയസ്ത്വയാ. 26

| | | | |
|---|---|---|---|
| " മഹാബാഹോ! | " മഹാബാഹുവായ | തസ്യ | അവന്റെ വക്കൽ നിന്ന് (അസ്ത്രബന്ധത്തിൽ നിന്ന്) |
| വീര! | വീര! | മുക്തഃ; | മോചിക്കപ്പെട്ടു; |
| കാലസ്യ | യമനെന്ന | ത്വയാ | നിന്തിരുവടിയാൽ |
| ഇവ, | പോലെ, | വിജയഃ ച | വിജയവും |
| അഭിധാവതഃ | (മറഞ്ഞുനിന്ന്) ഏററെതിക്കുന്ന | പ്രാപ്തഃ; | പ്രാപിക്കപ്പെട്ടു; |
| സുരരിപോഃ | ദേവശത്രുവായ | ദിഷ്ട്യാ! | നിന്തിരുവടിയെ ഞങ്ങൾ കൊണ്ടാടുന്നു. |

സോऽവധ്യഃ സവ്വഭൂതാനാം മഹാമായാധരോ യുധി
വിസ്മയസ്ത്വേഷ ചാസ്മാകം തച്ഛ്രുത്വേന്ദ്രജിതം ഹതം. 27

| | | | |
|---|---|---|---|
| " സഃ ച | " അവനും | ഇന്ദ്രജിതം തു | ആ ഇന്ദ്രജിത്തിനേയും കൂടി |
| യുധി | പോരിൽ | ഹതം | കൊല്ലപ്പെട്ടവനായി |
| മഹാമായാധരഃ; | മഹാമായാവിയാകുന്നു; | ശ്രുത്വാ, | കേട്ടതിനാലാണ് |
| സവ്വഭൂതാനാം | എല്ലാ പ്രാണികൾക്കും | അസ്മാകം | ഞങ്ങൾക്ക് |
| അവധ്യഃ; | അവധ്യൻ; | ഏഷഃ | ഇമ്മാതിരിയായ |
| തത് | അതുകൊണ്ട് | വിസ്മയഃ. | ആശ്ചയ്യമുണ്ടാകുന്നത്. |

ഏതേ ചാന്യേ ച ബഹവോ രാക്ഷസാഃ കാമരൂപിണഃ
ദിഷ്ട്യാ ത്വയാ ഹതാ വീരാ രഘൂണാം കുലവദ്ധന. 28

| | | | |
|---|---|---|---|
| " രഘൂണാം കുലവദ്ധന! | " ഹേ രഘുകുലസംവദ്ധക! | അന്യേ ബഹവഃ | മററനേകം |
| കാമരൂപിണഃ | യഥോചിതമായ രൂപത്തെ എടുക്കുന്ന | വീരാഃ ച, | വീരന്മാരും, |
| ഏതേ രാക്ഷസാഃ ച, | ഈ രാക്ഷസന്മാരും, | ത്വയാ | നിന്തിരുവടിയാൽ |
| | | ഹതാഃ, | കൊല്ലപ്പെട്ടു, എന്നതു് |
| | | ദിഷ്ട്യാ. | നല്ലകാലംതന്നെ. |

ദത്വാ പുണ്യാമിമാം വീര സൌമ്യാമഭയദക്ഷിണാം
ദിഷ്ട്യാ വദ്ധസി കാകുത്സ്ഥ ജയേനാമിത്രകശ്ന. 29

| | | | |
|---|---|---|---|
| " അമിത്രകശ്ന! | " ശത്രുക്കളെ നശിപ്പിക്കുന്നവനായ | ഇമാം അഭയദക്ഷിണാം | ആരിൽനിന്നും ഭയമുണ്ടാകയില്ലെന്നുള്ളതായ ഈ ധൈയ്യത്തെ |
| വീര! | വീര! | ദത്വാ | നൽകി |
| കാകുത്സ്ഥ! | കാകുത്സ്ഥ! | ജയേന | ജയത്താൽ |
| പുണ്യാം | പുണ്യവും | വദ്ധസി; | നിന്തിരുവടി പരിശോഭിക്കുന്നു; |
| സൌമ്യാം | ഉത്കൃഷ്ടവുമായ | ദിഷ്ട്യാ!" | എന്തുഭാഗ്യം!" |

ശ്രുത്വാ തു തേഷാം വചനമൃഷീണാം ഭാവിതാത്മനാം
വിസ്മയം പരമം ഗത്വാ രാമഃ പ്രാഞ്ജലിരബ്രവീത്. 30

| | | | |
|---|---|---|---|
| ഭാവിതാത്മനാം | ആത്മജ്ഞാനികളായ | വിസ്മയം ഗത്വാ, | ആശ്ചര്യം പൂണ്ട്, |
| തേഷാം | ആ | രാമഃ | ശ്രീരാമൻ |
| ഋഷീണാം | ഋഷികളുടെ | പ്രാഞ്ജലിഃ | കൈക്കൂപ്പിക്കൊണ്ട് |
| വചനം ശ്രുത്വാ | മൊഴികേട്ട് | തു | ഇപ്രകാരം |
| പരമം | അതിയായ | അബ്രവീത്. | അരുളിച്ചെയ്തു. |

ഭഗവന്തഃ കുംഭകർണ്ണം രാവണം ച നിശാചരം
അതിക്രമ്യ മഹാവീര്യൌ കിം പ്രശംസഥ രാവണിം. 31

| | | | |
|---|---|---|---|
| "ഭഗവന്തഃ | "ഭഗവാന്മാരായ നിങ്ങൾ | രാവണം ച | രാവണനേയും |
| | | അതിക്രമ്യ | വിട്ട് |
| മഹാവീര്യൌ | മഹാവീര്യവാന്മാരായ | രാവണിം | ഇന്ദ്രജിത്തിനെ |
| കുംഭകർണ്ണം | കുംഭകർണ്ണനേയും | പ്രശംസഥ | പ്രശംസിക്കുന്നത് |
| നിശാചരം | രാക്ഷസനായ | കിം ? | എന്തുകൊണ്ടാണ് ? |

മഹോദരം പ്രഹസ്തം ച വിരൂപാക്ഷം ച രാക്ഷസം
മത്തോന്മത്തൌ ച ദുർദ്ധർഷൌ ദേവാന്തകനരാന്തകൌ 32
അതികായം ത്രിശിരസം ധൂമ്രാക്ഷം ച നിശാചരം
അതിക്രമ്യ മഹാവീര്യാൻ കിം പ്രശംസഥ രാവണിം. 33

| | | | |
|---|---|---|---|
| "മഹാവീര്യാൻ | "മഹാവീരന്മാരായ | ദേവാന്തക- നരാന്തകൌ | ദേവാന്തകനേയും നരാന്തകനേയും |
| മഹോദരം | മഹോദരനേയും | അതികായം | അതികായനേയും |
| പ്രഹസ്തം | പ്രഹസ്തനേയും | ത്രിശിരസം ച | ത്രിശിരസ്സിനേയും |
| വിരൂപാക്ഷം | വിരൂപാക്ഷനെന്ന | ധൂമ്രാക്ഷം | ധൂമ്രാക്ഷൻ എന്ന |
| രാക്ഷസം ച | രാക്ഷസനേയും | നിശാചരം ച | രാക്ഷസനേയും |
| ദുർദ്ധർഷൌ | ബലത്താൽ ഗർവ്വിഷ്ഠന്മാരായ | അതിക്രമ്യ | വിട്ട് |
| | | രാവണിം | ഇന്ദ്രജിത്തിനെ |
| മത്തോ- ന്മത്തൌ ച | മത്തനേയും ഉന്മത്തനേയും | പ്രശംസഥ കിം ? | പ്രശംസിക്കുന്ന കാരണമെന്ത് ? |

കീദൃശോ വൈ പ്രഭാവോഽസ്യ കിം ബലം കഃ പരാക്രമഃ
കേന വാ കാരണേനൈഷ രാവണാദതിരിച്യതേ. 34

| | | | |
|---|---|---|---|
| "അസ്യ | "ഇവന്റെ | കഃ ? | എങ്ങിനെയുള്ളതാണ് ? |
| പ്രഭാവഃ | പ്രഭാവം | ഏഷഃ | ഇവൻ |
| കീദൃശഃ വൈ ? | എങ്ങിനെയുള്ളതാണ് ? | രാവണാത് | രാവണനേക്കാളും |
| ബലം | ബലം | അതിരിച്യതേ | മേലാണെന്നുള്ളത് |
| കിം ? | എങ്ങിനെയുള്ളതാണ് ? | കേന | എന്തു |
| പരാക്രമഃ | പരാക്രമം | കാരണേന വാ? | കാരണത്താലാണ്? |

ശക്രോഽപി വിജിതസ്തേന കഥം ലബ്ധവരശ്ച സഃ
കഥം ച ബലവാൻ പുത്രോ ന പിതാ തസ്യ രാവണഃ. 35

| | | | |
|---|---|---|---|
| "തേന | "അവനാൽ | തസ്യ പിതാ | അവന്റെ പിതാവായ |
| ശക്രഃ അപി | ഇന്ദ്രനും കൂടി | രാവണഃ ച | രാവണനും കൂടി |
| വിജിതഃ ച | ജയിക്കപ്പെട്ടുവല്ലൊ ? | ന ; | അത്ര ബലവാനല്ല ; |
| സഃ | അവൻ | പുത്രഃ | പുത്രൻ |
| ലബ്ധവരഃ | വരം നേടിയത് | ബലവാൻ | ബലവാനായത് |
| കഥം ? | എപ്രകാരമാണ് ? | കഥം ? | എങ്ങിനെ ? |

ശക്യം യദി മയാ ശ്രോതും ന ഖല്വാജ്ഞാപയാമി വഃ
യദി ഗുഹ്യം ന ചേദ്വക്തും ശ്രോതുമിച്ഛാമി കഥ്യതാം. 36

| | | | |
|---|---|---|---|
| "വഃ | "ഭവാന്മാരെ | ഗുഹ്യം യദി ന ചേത് | ഗോപ്യമല്ലെന്നുമുള്ള പക്ഷം |
| ആജ്ഞാപയാമി ന ; | ഞാൻ ശാസിക്കയല്ല ; | ശ്രോതും ഇച്ഛാമി ; | കേൾക്കുന്നതിന്ന് ഞാനാഗ്രഹിക്കുന്നു ; |
| മയാ ശ്രോതും ശക്യം യദി, | എന്നാൽ കേൾക്കപ്പെട്ടുവാൻ പാടുള്ളപക്ഷം, | ഖലു | അങ്ങിനെയാണെങ്കിൽ |
| വക്തും | പറവാൻ | കഥ്യതാം." | കഥിക്കപ്പെടട്ടെ." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പ്രഥമഃ സർഗ്ഗഃ = ഒന്നാംസർഗ്ഗം സമാപ്തം.

**ആദ്യം മുതൽ ശ്ലോകസംഖ്യ 20760 ; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 36.**



## ദ്വിതീയഃ സർഗ്ഗഃ = രണ്ടാംസർഗ്ഗം.

**[പൌലസ്ത്യോത്പത്തിഃ = വിശ്രവസ്സിന്റെ ഉത്പത്തി.]**

തസ്യ തദ്വചനം ശ്രുത്വാ രാഘവസ്യ മഹാത്മനഃ
കുംഭയോനിർമഹാതേജാ രാമമേതദുവാച ഹ. 1

| | | | |
|---|---|---|---|
| തസ്യ | ആ | മഹാതേജാഃ | മഹാതേജസ്വിയായ |
| മഹാത്മനഃ | മഹാത്മാവായ | കുംഭയോനിഃ | അഗസ്ത്യമഹർഷി |
| രാഘവസ്യ | ശ്രീരാഘവന്റെ | രാമം | ശ്രീരാമനോടായി |
| തത് വചനം | ആ മൊഴി | ഏതത് | ഇപ്രകാരം |
| ശ്രുത്വാ, | കേട്ട്, | ഉവാച ഹ. | ഉരചെയ്തു. |

ശൃണു രാമ യഥാവൃത്തം തസ്യ തേജോബലം മഹത്
ജഘാന ശത്രൂൻ യേനാസൌ ന ച വധ്യഃ സ ശത്രുഭിഃ. 2

| | | | |
|---|---|---|---|
| "രാമ ! | "ശ്രീരാമ ! | യേന, | യാതൊരുകാരണംമൂലം |
| അസൌ ശത്രൂൻ | ഇവൻ ശത്രുക്കളെ | | അതിഃനയും |
| ജഘാന ച, | വധിച്ചതും, | തസ്യ | അവന്റെ |
| സഃ | അവൻ | മഹത് തേജഃ | മഹത്തായ പരാക്രമ |
| ശത്രുഭിഃ | ശത്രുക്കളാൽ | ബലം | ബലത്തെയും [ത്തെയും |
| ന വധ്യഃ | ജയിക്കപ്പെടാത്തവനായിരുന്നു എന്നുള്ളതിന്നു | യഥാവൃത്തം | വിസ്തരിച്ചുരചെയ്യുന്ന |
| | | ശൃണു. | ശ്രവിച്ചാലും. [തിനെ |

ജയം തേ രാവണസ്യാഹം കുലം ജന്മ ച രാഘവ
വരപ്രദാനം ച തഥാ തസ്മൈ ദത്തം ബ്രവീമി തേ. 3

| | | | |
|---|---|---|---|
| "രാഘവ! | "ശ്രീരാമ! | തസ്മൈ | അവന്ന് |
| രാവണസ്യ | രാവണന്റെ | വരപ്രദാനം ദത്തം ച, | വരം നൽകപ്പെട്ടതിനേയും |
| കുലം | കുലത്തേയും | തേ | നിന്തിരുവടിയോട് |
| ജന്മ | ഉല്പത്തിയേയും | അഹം | ഞാൻ |
| ജയം ച | ദിഗ്ജയത്തേയും | ബ്രവീമി. | ഉണർത്തിക്കുന്നുണ്ട്. |
| തഥാ | അപ്രകാരംതന്നെ | | |

പുരാ കൃതയുഗേ രാമ പ്രജാപതിസുതഃ പ്രഭുഃ
പുലസ്ത്യോ നാമ ബ്രഹ്മർഷിഃ സാക്ഷാദിവ പിതാമഹഃ. 4

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | ബ്രഹ്മർഷിഃ; | ഒരു ബ്രഹ്മർഷിയുണ്ടായിരുന്നു; |
| പുരാ | പണ്ടു | പ്രജാപതി-സുതഃ; | ബ്രഹ്മാവിന്റെ പുത്രൻ; |
| കൃതയുഗേ | കൃതയുഗത്തിൽ | സാക്ഷാത് | സാക്ഷാൽ |
| പ്രഭുഃ | സർവ്വശക്തനായ | പിതാമഹഃ ഇവ | ബ്രഹ്മദേവതുല്യൻ. |
| പുലസ്ത്യഃ നാമ | പുലസ്ത്യനെന്ന | | |

നാനുകീർത്ത്യാ ഗുണാസ്തസ്യ ധർമ്മതഃ ശീലതസ്തഥാ
പ്രജാപതേഃ പുത്ര ഇതി വക്തും ശക്യം ഹി നാമതഃ. 5

| | | | |
|---|---|---|---|
| "ധർമ്മതഃ | "ധർമ്മം കൊണ്ടും | 'പ്രജാപതേഃ | 'ബ്രഹ്മാവിന്റെ |
| തഥാ | അപ്രകാരം തന്നെ | പുത്രഃ' | പുത്രൻ' |
| ശീലതഃ | ശീലം കൊണ്ടും | ഇതി നാമതഃ ഹി | എന്നുള്ള പേർ കൊണ്ടു തന്നെ |
| തസ്യ | അദ്ദേഹത്തിന്റെ | വക്തും ശക്യം | അറിയപ്പെടാവുന്നതാണ്. |
| ഗുണാഃ | ഗുണങ്ങൾ | | |
| അനുകീർത്ത്യാഃ ന; | എപ്രകാരമുള്ളവയെന്ന് വർണ്ണിപ്പാൻ സാദ്ധ്യമല്ല; | | |

സ തു ധർമ്മപ്രസംഗേന മേരോഃ പാർശ്വേ മഹാഗിരേഃ
തൃണബിന്ദ്വാശ്രമം ഗത്വാ ന്യവസന്മുനിപുംഗവഃ. 6

| | | | |
|---|---|---|---|
| "ധർമ്മ-പ്രസംഗേന | "ധർമ്മാനുഷ്ഠാനത്തിന്നായി | പാർശ്വേ | താഴ്വരയിൽ |
| സഃ | ആ | തൃണബിന്ദ്വാ-ശ്രമം തു | തൃണബിന്ദുമഹർഷിയുടെ ആശ്രമത്തിൽ |
| മുനിപുംഗവഃ | മുനിശ്രേഷ്ഠൻ | ഗത്വാ | ചെന്ന് |
| മേരോഃ മഹാഗിരേഃ | മേരുവാകുന്ന മഹാപർവ്വതത്തിന്റെ | ന്യവസത്. | വസിച്ചുവന്നു |

തപസ്തേപേ സ ധമ്മാത്മാ സ്വാദ്ധ്യായനിയതേന്ദ്രിയഃ. 7

| | |
|---|---|
| “സഃ | “ആ |
| ധമ്മാത്മാ | ധമ്മാത്മാവ് |
| സ്വാധ്യായ- നിയതേന്ദ്രിയഃ | വേദാദ്ധ്യയനത്താൽ തന്നെ ഇന്ദ്രിയങ്ങളെ അടക്കിക്കൊണ്ട് |
| തപഃ തേപേ. | തപസ്സുചെയ്തു. |

ദേവപന്നഗകന്യാശ്ച രാജഷിതനയാശ്ച യാഃ
ക്രീഡന്ത്യോऽപ്സരസശ്ചൈവ തം ദേശമുപപേദിരേ. 8

| | |
|---|---|
| “ദേവപന്നഗ- കന്യാഃ | “ദേവകന്യകമാരും ഉരഗകന്യകമാരും |
| രാജഷി- തനയാഃ ച | രാജഷികന്യകകളും, |
| യാഃ | യാതൊരു |
| അപ്സരസഃ ച | അപ്സരസ്ത്രീകളും |
| ക്രീഡന്ത്യഃ ച | ക്രീഡിക്കുന്നവരായ്ത്തന്നെ |
| തം ദേശം ഏവ | ആ പ്രദേശത്തിലേക്കു |
| ഉപപേദിരേ. | വന്നുചേന്നു. |

സവ്വത്തുഷൂപഭോഗ്യത്വാദ്രമ്യത്വാത് കാനനസ്യ ച
നിത്യശസ്താസ്തു തം ദേശം ഗത്വാ ക്രീഡന്തി കന്യകാഃ 9
ഗായന്ത്യോ വാദയന്ത്യശ്ച ലാസയന്ത്യസ്തഥൈവ ച
മുനേസ്തപസ്വിനസ്തസ്യ വിഘ്നം ചക്രുരനിന്ദിതാഃ. 10

| | |
|---|---|
| “അനിന്ദിതാഃ | “ദോഷരഹിതകളായ |
| താഃ | ആ |
| കന്യകാഃ, | കന്യകമാർ, |
| ഗായന്ത്യഃ | പാട്ടുകൾ പാടിക്കൊണ്ടും |
| വാദയന്ത്യഃ ച | വീണമുതലായ വാദ്യങ്ങൾവായിച്ചുകൊണ്ടും |
| തഥാ ഏവ | അപ്രകാരംതന്നെ |
| ലാസയന്ത്യഃ ച | നൃത്തങ്ങൾ ആടിക്കൊണ്ടും |
| സവ്വത്തുഷു | എല്ലാ ഋതുക്കളിലും |
| ഉപഭോഗ്യ- ത്വാത് | സുഖാനുഭവത്തിനുള്ള സൌകയ്യമുള്ളതുകൊണ്ടും |
| കാനനസ്യ | കാട്ടിന്റെ |
| രമ്യത്വാത് | മനോഹരതകൊണ്ടും |
| തം | ആ |
| ദേശം | ദേശത്തിലേക്കായി |
| നിത്യശഃ | നിത്യവും |
| ഗത്വാ | ചെന്നു് |
| ക്രീഡന്തി ; | കളിക്ക പതിവായിരുന്നു ; |
| തു, | ഇപ്രകാരം, |
| തപസ്വിനഃ | തപസ്സു ചെയ്തിരുന്ന |
| തസ്യ | ആ |
| മുനേഃ | മുനിവരന്ന് |
| വിഘ്നം | വിഘ്നത്തെ |
| ചക്രുഃ. | ഉണ്ടാക്കി. |

അഥ ക്രുദ്ധോ മഹാതേജാ വ്യാജഹാര മഹാമുനിഃ
യാ മേ ദശനമാഗച്ഛേത് സാ ഗഭം ധാരയിഷ്യതി. 11

| | |
|---|---|
| “അഥ | “അപ്പോൾ |
| മഹാതേജാഃ | മഹാതേജസ്വിയായ |
| മഹാമുനിഃ | ആ മഹഷി |
| ക്രുദ്ധഃ, | കോപിച്ചു്, |
| ‘യാ | ‘യാതൊരുവൾ |
| മേ | എന്റെ |
| ദശനം | ദൃഷ്ടിക്കു |
| ആഗച്ഛേത്, | ഗോചരയായി ഭവിക്കു [മോ, |
| സാ | അവൾ |
| ഗഭം | ഗഭം |
| ധാരയിഷ്യതി,’ | ധരിക്കുന്നതാണ്,’ |
| വ്യാജഹാര. | ശപിച്ചു. [എന്നു് |

താസ്തു സൎവ്വാഃ പ്രതിശ്രുത്യ തസ്യ വാക്യം മഹാത്മനഃ
ബ്രഹ്മശാപഭയാത് ഭീതാസ്തം ദേശം നോപചക്രമുഃ. 12

| | | | |
|---|---|---|---|
| " താഃ | " അവർ | ബ്രഹ്മശാപ-ഭയാത് | ബ്രാഹ്മണശാപംകൊണ്ടുള്ള അപത്തിനാൽ |
| സൎവ്വാഃ തു | എല്ലാവരും | ഭീതാഃ, | ഭീതിപൂണ്ടവരായി, |
| തസ്യ | ആ | തം | ആ |
| മഹാത്മനഃ | മഹാത്മാവിന്റെ | ദേശം | പ്രദേശത്തെ |
| വാക്യം | വാക്യത്തെ | ഉപചക്രമുഃ ന. | അടുത്തതേയില്ല. |
| പ്രതിശ്രുത്യ | കേട്ട് | | |

തൃണബിന്ദോസ്തു രാജൎഷേസ്തനയാ ന ശൃണോതി തത് 13
ഗത്വാऽऽശ്രമപദം തത്ര വിചചാര സുനിൎഭയാ. 14

| | | | |
|---|---|---|---|
| " തൃണബിന്ദോഃ | " തൃണബിന്ദുവെന്ന | സുനിൎഭയാ | യാതൊരു ഭയവുംകൂടാതെ |
| രാജൎഷേഃ | രാജൎഷിയുടെ | | |
| തനയാ തു | മകളാവട്ടെ | ആശ്രമപദം | ആശ്രമത്തിൽ |
| തത് | ആ ശാപത്തെക്കുറിച്ച് | ഗത്വാ | ചെന്ന് |
| ന ശൃണോതി; | അറികയുണ്ടായില്ല; | വിചചാര. | സഞ്ചരിച്ചുകൊണ്ടിരുന്നു. |
| തത്ര | അതിനാൽ | | |

തസ്മിൻ കാലേ മഹാതേജാഃ പ്രാജാപത്യോ മഹാനൃഷിഃ
സ്വാധ്യായമകരോത്തത്ര തപസാ ഭാവിതഃ സ്വയം. 15

| | | | |
|---|---|---|---|
| " തത്ര | " അവിടെ | സ്വയം | തന്റെ ഇഷ്ടംപോലെ |
| തസ്മിൻ | ആ | തപസാ | തപസ്സുകൊണ്ട് |
| കാലേ | സമയത്തിൽതന്നെ | ഭാവിതഃ | ഇന്ദ്രിയങ്ങളേയും ചിത്തത്തേയും ഒതുക്കിക്കൊണ്ട് |
| പ്രാജാപത്യഃ | പ്രജാപതിയുടെ പുത്രൻ | | |
| മഹാതേജാഃ | മഹാതേജസ്വിയുമായ | സ്വാധ്യായം | വേദാദ്ധ്യയനം |
| മഹാൻ ഋഷിഃ | മഹൎഷി | അകരോത്. | ചെയ്തുകൊണ്ടിരുന്നു. |

സാ തു വേദശ്രുതിം ശ്രുത്വാ ദൃഷ്ട്വാ വൈ തപസോ നിധിം
അഭവത് പാണ്ഡുദേഹാ സാ സുവ്യഞ്ജിതശരീരജാ. 16

| | | | |
|---|---|---|---|
| " സാ | " അവൾ | സാ | അവൾ |
| വേദശ്രുതിം | വേദഘോഷത്തെ | സുവ്യഞ്ജിത-ശരീരജാ | നല്ലപോലെ വ്യക്തമായ ഗൎഭത്തെ ധരിക്കുന്നവളായും. |
| ശ്രുത്വാ, | ശ്രവിച്ച്, | | |
| തപസഃ നിധിം തു | തപോനിധിയായ മഹൎഷിയേയും | പാണ്ഡുദേഹാ വൈ | വിളൎത്ത ദേഹത്തോടുകൂടിയവളായും |
| ദൃഷ്ട്വാ ഏവ | വീക്ഷിച്ച്, ഉടനേതന്നെ | അഭവത്. | ഭവിച്ചു. |

ബഭൂവ ച സമുദ്വിഗ്നാ ദൃഷ്ട്വാ തദ്ദോഷമാത്മനഃ
ഇദം മേ കിം ത്വിതി ജ്ഞാത്വാ പിതുൎഗ്ഗത്വാഽഽശ്രമേ സ്ഥിതാ. 17

| | | | |
|---|---|---|---|
| "ആത്മനഃ | "തനിക്കുണ്ടായ | ജ്ഞാത്വാ | ഓൎത്തു് |
| തത് | ആ | സമുദ്വിഗ്നാ | വളരെ സങ്കടപ്പെടുന്നവളായി |
| ദോഷം | വികാരത്തെ | | |
| ദൃഷ്ട്വാ, | കണ്ടു്, | ബഭൂവ; | ഭവിച്ചു; |
| 'മേ | 'എനിക്കു് | ച | അനന്തരം |
| ഇദം | ഇതു് | പിതുഃ | പിതാവിന്റെ |
| കിം തു?' | എന്താണു്?' | ആശ്രമേ | ആശ്രമത്തിൽ |
| ഇതി | എന്നിങ്ങിനെ | ഗത്വാ സ്ഥിതാ. | ചെന്നുനിന്നു. |

താം തു ദൃഷ്ട്വാ തഥാഭൂതാം തൃണബിന്ദുരഥാബ്രവീത്
കിം ത്വമേതത്ത്വസദൃശം ധാരയസ്യാത്മനോ വപുഃ. 18

| | | | |
|---|---|---|---|
| "തൃണബിന്ദുഃ തു | "തൃണബിന്ദുമഹൎഷിയും | ആത്മനഃ | നിന്റെ |
| തഥാഭൂതാം | അപ്രകാരമായിരിക്കുന്ന | ഏതത് | ഈ |
| താം തു | അവളെ | വപുഃ | ശരീരത്തെ |
| ദൃഷ്ട്വാ, | കണ്ടു്, | അസദൃശം | നിലയില്ലാത്തവിധം |
| അഥ | ഇങ്ങിനെ | ധാരയസി | ധരിച്ചിരിക്കുന്നുവല്ലോ! |
| അബ്രവീത്; | ചോദിച്ചു; | കിം?' | എന്തുകാരണത്താലാണു്?' |
| 'ത്വം | 'നീ | | |

സാ തു കൃത്വാഽഞ്ജലിം ദീനാ കന്യോവാച തപോധനം
ന ജാനേ കാരണം താത യേന മേ രൂപമീദൃശം 19
കിം തു പൂൎവ്വം ഗതാസ്മ്യേകാ മഹൎഷേൎഭാവിതാത്മനഃ
പുലസ്ത്യസ്യാശ്രമം ദിവ്യമന്വേഷ്ടും സ്വസഖീജനം 20
ന ച പശ്യാമ്യഹം തത്ര കാംചിദഭ്യാഗതാം സഖീം
രൂപസ്യ തു വിപൎയ്യാസം ദൃഷ്ട്വാ ത്രാസാദിഹാഗതാ. 21

| | | | |
|---|---|---|---|
| "സാ | "ആ | ന ജാനേ; | ഞാൻ അറിയുന്നില്ല; |
| കന്യാ | കന്യക | കിം തു | എന്നാൽ |
| ദീനാ | സങ്കടപ്പെട്ടു് | പൂൎവ്വം | കുറച്ചുമുമ്പു് |
| അഞ്ജലിം കൃത്വാ, | തൊഴുതുംകൊണ്ടു്, | സ്വസഖീജനം | എന്റെ സഖികളെ |
| | | അന്വേഷ്ടും | അന്വേഷിക്കുന്നതിന്നായി |
| തപോധനം | മഹൎഷിയെനോക്കി | | |
| 'താത! | 'പിതാവേ! | ഭാവിതാത്മനഃ | ആത്മജ്ഞാനിയായ |
| മേ | എന്റെ | പുലസ്ത്യസ്യ മഹൎഷേഃ | പുലസ്ത്യമഹൎഷിയുടെ |
| രൂപം തു | രൂപം മാത്രം | | |
| ഈദൃശം | ഇങ്ങിനെയിരിക്കുന്നതു് | ദിവ്യം | ദിവ്യമായ |
| യേന | എന്തുകൊണ്ടോ | ആശ്രമം | ആശ്രമത്തിൽ |
| കാരണം | ആ കാരണത്തെ | ഏകാ | ഒററയ്ക്കു് |

| | | | |
|---|---|---|---|
| ഗതാ അസ്മി; | ഞാൻ പോകയുണ്ടായി; | വിപര്യാസം തു | മാററത്തെ മാത്രം |
| തത്ര കാഞ്ചിത് | അവിടെ ഒരു | ദൃഷ്ട്വാ, | കണ്ട്, |
| സഖീം ച | സഖിയെങ്കിലും | ത്രാസാത് | ഭയത്താൽ |
| അഭ്യാഗതാം | വന്നിരിക്കുന്നതായി | ഇഹ അഹം | ഇവിടെ ഞാൻ |
| ന പശ്യാമി; | ഞാൻ കാണുകയുണ്ടാ | ആഗതാ,' | ഓടിവന്നതാണ്,' |
| രൂപസ്യ | ദേഹത്തിന്റെ [യില്ല! | ഉവാച. | എന്നുപറഞ്ഞു. |

തൃണബിന്ദുസ്തു രാജർഷിസ്തപസാ ദ്യോതിതപ്രഭഃ
ധ്യാനം വിവേശ തച്ചാപി ഹ്യപശ്യദൃഷികർമ്മജം. 22

| | | | |
|---|---|---|---|
| "തപസാ | "തപസ്സുകൊണ്ടു | വിവേശ; | കയ്ക്കൊണ്ടു; |
| ദ്യോതിതപ്രഭഃ | ഉണ്ടായ ജ്ഞാനദൃഷ്ടി | അപി ച | അതിനുശേഷം |
| | യോടുകൂടിയ | തത് | അത് |
| തൃണബിന്ദുഃ | തൃണബിന്ദു എന്ന | ഋഷികർമ്മജം | ഋഷിയുടെ പ്രവൃത്തിമൂ |
| രാജർഷിഃ, | രാജർഷി, | | ലം ഉണ്ടായതാണെന്ന് |
| തു | ആ സമയം | ഹി | സംശയംകൂടാതെ |
| ധ്യാനം | ധ്യാനനിഷ്ഠ | അപശ്യത്. | അറിഞ്ഞു. |

സ തു വിജ്ഞായ തം ശാപം മഹർഷേർഭാവിതാത്മനഃ
ഗൃഹീത്വാ തനയാം ഗത്വാ പുലസ്ത്യമിദമബ്രവീത്. 23

| | | | |
|---|---|---|---|
| "സഃ | "അദ്ദേഹം | തനയാം തു | മകളേയും |
| ഭാവിതാത്മനഃ | ആത്മജ്ഞാനിയായ | ഗൃഹീത്വാ, | കൂട്ടിക്കൊണ്ട്, |
| മഹർഷേഃ | പുലസ്ത്യമഹർഷിയുടെ | ഗത്വാ, | ചെന്ന്, |
| തം | ആ | പുലസ്ത്യം | പുലസ്ത്യമഹർഷിയോ |
| ശാപം | ശാപത്തെ | ഇദം | ഇപ്രകാരം [ടായി |
| വിജ്ഞായ, | അറിഞ്ഞ്, | അബ്രവീത്. | ഉരചെയ്തു. |

ഭഗവംസ്തനയാം മേ ത്വം ഗുണൈഃ സ്വൈരേവ ഭൂഷിതാം
ഭിക്ഷാം പ്രതിഗൃഹാണേമാം മഹർഷേ സ്വയമുദ്യതാം. 24

| | | | |
|---|---|---|---|
| "'ഭഗവൻ! | "'ഭഗവാനേ! | സ്വയം ഏവ | സ്വയമായിത്തന്നെ |
| മേ തനയാം | എന്റെ പുത്രിയും | ഉദ്യതാം | വന്നിരിക്കുന്നവളുമായ |
| സ്വൈഃ | സ്വന്തം | ഇമാം | ഇവളെ |
| ഗുണൈഃ ഏവ | സദ്ഗുണങ്ങളാൽത | ത്വം | നിന്തിരുവടി |
| | ന്നെ | ഭിക്ഷാം | ഭിക്ഷയായി |
| ഭൂഷിതാം | അലങ്കരിക്കപ്പെട്ടവളും | പ്രതിഗൃഹാണ. | സ്വീകരിച്ചാലും. |

തപശ്ചരണയുക്തസ്യ ശ്രമ്യമാണേന്ദ്രിയസ്യ തേ
ശുശ്രൂഷണപരാ നിത്യം ഭവിഷ്യതി ന സംശയഃ. 25

| | | | |
|---|---|---|---|
| "'ശ്രമ്യമാ- ണേന്ദ്രിയസ്യ } | "'ഇന്ദ്രിയങ്ങൾ തള ന്ന് | നിത്യം | എപ്പോഴും |
| തപശ്ചരണ- യുക്തസ്യ } | തപസ്സുചെയ്യുന്നതിൽ ജാഗ്രതയോടുകൂടിയ | ശുശ്രൂഷണപരാ | ശുശ്രൂഷിക്കുന്നതിൽ ആഗ്രഹമുള്ളവളായി |
| | | ഭവിഷ്യതി | ഇവൾ വർത്തിക്കുന്നതാ |
| തേ | നിന്തിരുവടിക്ക് | സംശയഃ ന.' | സംശയമില്ല.' [ണ് |

തം ബ്രുവാണം തു തദ്വാക്യം രാജൎഷിം ധാൎമ്മികം തദാ
ജിഘൃക്ഷുരബ്രവീത് കന്യാം ബാഢമിത്യേവ സ ദ്വിജഃ. 26

| | | | |
|---|---|---|---|
| "ഇതി | "ഇപ്രകാരം | കന്യാം | കന്യകയേയും |
| ബ്രുവാണം | പറയുന്ന | ജിഘൃക്ഷുഃ, | സ്വീകരിപ്പാൻ ആഗ്ര |
| ധാൎമ്മികം | ധൎമ്മിഷ്ഠനും | സഃ | ആ [ഹിക്കുന്നവനായി |
| രാജൎഷിം | രാജൎഷിയുമായ | ദ്വിജഃ, | ബ്രാഹ്മണൻ, |
| തം, | അദ്ദേഹത്തെയും | തദാ | അപ്പോൾ |
| തദ്വാക്യം തു | അദ്ദേഹത്തിന്റെ വാ | 'ബാഢം ഏവ' | 'അങ്ങിനെയാവട്ടെ' |
| | ക്യത്തേയും | അബ്രവീത്. | എന്നു് അരുളിച്ചെയ്തു. |

ദത്വാ തു തനയാം രാജാ സ്വമാശ്രമപദം ഗതഃ
സാഽപി തത്രാവസത് കന്യാ തോഷയന്തീ പതിം ഗുണൈഃ. 27

| | | | |
|---|---|---|---|
| "രാജാ | "രാജാവ് | സാ | ആ |
| തു | ഉടനെ | കന്യാ അപി, | കന്യകയും, |
| തനയാം | മകളെ | പതിം | ഭൎത്താവിനെ |
| ദത്വാ, | വിവാഹം കഴിച്ചുകൊ | ഗുണൈഃ | സ്വഗുണങ്ങളാൽ |
| സ്വം | തന്റെ [ടുത്ത് | തോഷയന്തീ, | സന്തോഷിപ്പിച്ചുകൊ |
| ആശ്രമപദം | ആശ്രമത്തിലേക്കു | തത്ര | അവിടെ [ണ്ട്, |
| ഗതഃ; | മടങ്ങിപ്പോയി; | അവസത്. | വസിച്ചുവന്നു. |

തസ്യാസ്തു ശീലവൃത്താഭ്യാം തുതോഷ മുനിപുംഗവഃ
പ്രീതഃ സ തു മഹാതേജാ വാക്യമേതദുവാച ഹ. 28

| | | | |
|---|---|---|---|
| "തസ്യാഃ | "അവളുടെ | മഹാതേജാഃ | മഹാതേജസ്വിയായ |
| ശീല- | സ്വഭാവഗുണംകൊ | സഃ ഹ, | അദ്ദേഹം, |
| വൃത്താഭ്യാം തു | ണ്ടും നടവടികൊണ്ടും | ഏതത് | ഇപ്രകാരം |
| മുനിപുംഗവഃ | മുനിശ്രേഷ്ഠൻ | വാക്യം തു | വാക്യത്തേയും |
| തുതോഷ; | സന്തോഷിച്ചു; | ഉവാച. | അരുളിച്ചെയ്തു. |
| പ്രീതഃ | സന്തുഷ്ടനായ | | |

പരിതുഷ്ടോഽസ്മി സുശ്രോണി ഗുണാനാം സംപദാ ഭൃശം
തസ്മാദ്ദേവി ദദാമ്യദ്യ പുത്രമാത്മസമം തവ
ഉഭയോൎവ്വംശകൎത്താരം പൌലസ്ത്യ ഇതി വിശ്രുതം. 29

| | | | |
|---|---|---|---|
| "സുശ്രോണി! | "'ശോഭനേ! | വംശകൎത്താരം | വംശത്തെ അഭിവൃദ്ധി |
| ഗുണാനാം | ഗുണങ്ങളുടെ | | യാക്കുന്നവനും |
| സംപദാ | ഉത്കൎഷത്താൽ | ആത്മസമം | എനിക്കു് തുല്യനായി |
| ഭൃശം | ഏററവും | | രിക്കുന്നവനും |
| പരിതുഷ്ടഃ | ഞാൻ സന്തോഷിച്ചി | വിശ്രുതം | കീൎത്തിമാനുമായ |
| അസ്മി; | രിക്കുന്നു; | പൌലസ്ത്യഃ | പൌലസ്ത്യൻ |
| തസ്മാത്, | ആകയാൽ, | ഇതി | എന്ന |
| അദ്യ | ഇപ്പോൾ | പുത്രം | പുത്രനെ |
| ദേവി! | ഹേ ദേവി! | തവ | ഭവതിക്കായി |
| ഉഭയോഃ | നാം രണ്ടുപേരുടേയും | ദദാമി. | ഞാൻ നൽകുന്നു. |

യസ്മാത്തു വിശ്രുതോ വേദസ്ത്വയൈഷോƒദ്ധ്യയതോ മമ
തസ്മാത് സ വിശ്രവാ നാമ ഭവിഷ്യതി ന സംശയഃ. 30

| | | | |
|---|---|---|---|
| "'അദ്ധ്യയതഃ | "'വേദാദ്ധ്യയനംചെയ്തുകൊണ്ടിരുന്ന | വിശ്രുതഃ, | കേൾക്കപ്പെട്ടുവോ, |
| | | തസ്മാത് തു | അതിനാൽതന്നെ |
| മമ | എന്റെ | സഃ | അവൻ |
| ഏഷഃ | ഈ | വിശ്രവാഃ | വിശ്രവസ്സ് |
| വേദഃ | വേദമന്ത്രം | നാമ | എന്നു പേരുള്ളവനായി |
| യസ്മാത് | യാതൊരു കാരണ | ഭവിഷ്യതി, | ഭവിക്കുന്നതാണ്, |
| ത്വയാ | നിന്നാൽ [ത്താൽ | ന സംശയഃ.' | സംശയമില്ല.' |

ഏവമുക്താ തു സാ ദേവീ പ്രഹൃഷ്ടേനാന്തരാത്മനാ
അചിരേണൈവ കാലേനാസൂത വിശ്രവസം സുതം
ത്രിഷു ലോകേഷു വിഖ്യാതം യശോധർമ്മസമന്വിതം. 31

| | | | |
|---|---|---|---|
| "ഏവം | "ഇപ്രകാരം | യശോധർമ്മ- സമന്വിതം തു | കീർത്തിയോടും ധർമ്മനിഷ്ഠയോടും കൂടിയവനായി |
| ഉക്താ | അനുഗ്രഹിക്കപ്പെട്ടവ | | |
| സാ | ആ [ളായ | | |
| ദേവീ, | ദേവി, | ത്രിഷു ലോകേഷു | മൂന്നു ലോകങ്ങളിൽ |
| പ്രഹൃഷ്ടേന അന്തരാത്മനാ | സന്തുഷ്ടചിത്തയായി | വിഖ്യാതം | പ്രസിദ്ധനായ |
| | | വിശ്രവസം | വിശ്രവസ്സ് എന്ന |
| അചിരേണ കാലേന ഏവ | സ്വല്പകാലത്തിനുള്ളിൽതന്നെ | സുതം | പുത്രനെ |
| | | അസൂത. | പ്രസവിച്ചു. |

ശ്രുതിമാൻ സമദർശീ ച വ്രതാചാരരതസ്തഥാ
പിതേവ തപസാ യുക്തോ ഹ്യഭവദ്വിശ്രവാ മുനിഃ 32

| | | | |
|---|---|---|---|
| "വിശ്രവാഃ മുനിഃ ച | "വിശ്രവസ്സ് എന്ന മുനിയും | പിതാ ഇവ തഥാ | പിതാവിനെപ്പോലെതന്നെ |
| ശ്രുതിമാൻ | വേദജ്ഞനായും | തപസാ ഹി | തപസ്സുകൊണ്ടു |
| സമദർശീ | സകല പ്രാണികളിലും | യുക്തഃ | കാലം കഴിക്കുന്നവനായും |
| വ്രതാചാരരതഃ | വ്രതങ്ങളേയും നിയമങ്ങളേയും ശരിയായി അനുഷ്ഠിക്കുന്നവനായും | അഭവത്. | ഭവിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ദ്വിതീയഃ സർഗ്ഗഃ = രണ്ടാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 20792; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 68.

# തൃതീയഃ സർഗ്ഗഃ = മൂന്നാംസർഗ്ഗം.

[വൈശ്രവണസ്യ ലോകപാലത്വലങ്കാദിപ്രാപ്തിഃ=കുബേരന്ന് ലോകപാലത്വം ലങ്ക മുതലായത് ലഭിക്കുന്നത്.]

അഥ പുത്രഃ പുലസ്ത്യസ്യ വിശ്രവാ മുനിപുംഗവഃ
അചിരേണൈവ കാലേന പിതേവ തപസി സ്ഥിതഃ 1
സത്യവാൻ ശീലവാൻ ശാന്തഃ സ്വാധ്യായനിരതഃ ശുചിഃ
സർവ്വഭോഗേഷ്വസംസക്തോ നിത്യം ധർമ്മപരായണഃ 2

| | |
|---|---|
| "അഥ | "ഇപ്രകാരം |
| പുലസ്ത്യസ്യ പുത്രഃ | പുലസ്ത്യപുത്രനായ |
| വിശ്രവാഃ മുനിപുംഗവഃ, | വിശ്രവസ്സാകുന്ന മുനിശ്രേഷ്ഠൻ, |
| സത്യവാൻ | സത്യവാനായും |
| ശീലവാൻ | സദാചാരസമ്പന്നനായും |
| ശാന്തഃ | ശാന്തനായും |
| സ്വാധ്യായനിരതഃ | വേദാദ്ധ്യയനത്തിൽ ശ്രദ്ധയുള്ളവനായും |
| ശുചിഃ | പരിശുദ്ധനായും |
| സർവ്വഭോഗേഷു | യാതൊരു ഭോഗങ്ങളിലും |
| അസംസക്തഃ, | ആഗ്രഹമില്ലാത്തവനായും, |
| ധർമ്മപരായണഃ | ധർമ്മശ്രദ്ധയുള്ളവനായും |
| അചിരേണ കാലേന ഏവ | സ്വല്പകാലംകൊണ്ടു തന്നെ |
| പിതാ ഇവ | പിതാവിനെപ്പോലെ |
| തപസി | തപസ്സിൽ |
| നിത്യം | സ്ഥിരമായി |
| സ്ഥിതഃ. | വർത്തിച്ചു. |

ജ്ഞാത്വാ തസ്യ തു തദ്വൃത്തം ഭരദ്വാജോ മഹാമുനിഃ
ദദൌ വിശ്രവസേ ഭാര്യാം സ്വസുതാം ദേവവർണ്ണിനീം. 3

| | |
|---|---|
| "തു | "ഇപ്രകാരമിരിക്കെ |
| ഭരദ്വാജഃ മഹാമുനിഃ | ഭരദ്വാജമഹർഷി |
| തസ്യ | അദ്ദേഹത്തിന്റെ |
| തദ്വൃത്തം | അപ്രകാരമുള്ള സദ്വൃത്തിയെപ്പററി |
| ജ്ഞാത്വാ, | അറിഞ്ഞ്, |
| ദേവവർണ്ണിനീം | ദേവസ്ത്രീപോലെ സുന്ദരിയായ |
| സ്വസുതാം | തന്റെ പുത്രിയെ |
| വിശ്രവസേ | വിശ്രവസ്സിന്ന് |
| ഭാര്യാം | പത്നിയായി |
| ദദൌ. | കന്യകാദാനം ചെയ്തുകൊടുത്തു. |

പ്രതിഗൃഹ്യ തു ധർമ്മേണ ഭരദ്വാജസുതാം തദാ
മുദാ പരമയാ യുക്തോ വിശ്രവാ മുനിപുംഗവഃ. 4

| | |
|---|---|
| "വിശ്രവാഃ മുനിപുംഗവഃ തു | "വിശ്രവസ്സ് മഹർഷിയും |
| ഭരദ്വാജസുതാം | ഭരദ്വാജപുത്രിയെ |
| തദാ | അപ്പോൾ |
| ധർമ്മേണ | വിധിപ്രകാരം |
| പ്രതിഗൃഹ്യ, | സ്വീകരിച്ചുകൊണ്ടു, |
| പരമയാ | ഏററം |
| മുദാ | സന്തോഷത്തോടു |
| യുക്തഃ. | കൂടിയവനായി വർത്തിച്ചു. |

സ തസ്യാം വീൎയ്യസംപന്നമപത്യം പരമാദ്ഭുതം
ജനയാമാസ ധൎമ്മജ്ഞസ്സൎവ്വൈർബ്രഹ്മഗുണൈൎയ്യുതം. 5

| | |
|---|---|
| "ധൎമ്മജ്ഞഃ | "ധൎമ്മജ്ഞനായ |
| സഃ, | അദ്ദേഹം, |
| സൎവ്വൈഃ | എല്ലാ |
| ബ്രഹ്മഗുണൈഃ | ബ്രാഹ്മണോചിതങ്ങളായ ഗുണങ്ങളോടു |
| യുതം | കൂടിയവനും |
| വീൎയ്യസംപന്നം | മഹാപരാക്രമശാലിയും |
| പരമാദ്ഭുതം | അത്ഭുതപൂൎവ്വനമായ |
| അപത്യം | ഒരു പുത്രനെ |
| തസ്യാം | അവളിൽ |
| ജനയാമാസ. | ഉൽപാദിപ്പിച്ചു. |

തസ്മിൻ ജാതേ തു സംഹൃഷ്ടഃ സംബഭൂവ പിതാമഹഃ
പ്രജാന്വേഷികയാ ബുദ്ധ്യാ ശ്രേയോ ഹ്യസ്യ വിചിന്തയൻ 6
ദൃഷ്ട്വാ ശ്രേയസ്കരീം ബുദ്ധിം ധനാധ്യക്ഷോ ഭവിഷ്യതി
നാമ തസ്യാകരോത് പ്രീതഃ സാൎദ്ധം ദേവൎഷിഭിസ്തദാ 7
യസ്മാദ്വിശ്രവസോഽപത്യം സാദൃശ്യാദ്വിശ്രവാ ഇവ
തസ്മാദ്വൈശ്രവണോ നാമ ഭവിഷ്യത്യേഷ വിശ്രുതഃ. 8

| | |
|---|---|
| "തസ്മിൻ | ആ ശിശു |
| ജാതേ തു, | ജനിച്ചു ഉടനെ |
| പിതാമഹഃ | പിതാമഹനായ പുലസ്ത്യൻ |
| പ്രജാന്വേഷികയാ | പ്രജകൾക്ക് ജനനകാലത്തിലെ ഗ്രഹസ്ഥിതികൊണ്ട് ഉള്ളതായ ശുഭാശുഭങ്ങളെ അറിയുന്ന |
| ബുദ്ധ്യാ, | ബുദ്ധികൊണ്ട് |
| തസ്യ | ആ ശിശുവിന്ന് |
| ശ്രേയസ്കരീം | ശ്രേയഃപ്രദമായ |
| ബുദ്ധിം, | ബുദ്ധിയുണ്ടെന്നുള്ളതിനേയും |
| ഏഷഃ | ഇവൻ |
| ധനാധ്യക്ഷഃ | ധനാധിപതി |
| നാമ | എന്ന പേരുള്ളവനായി |
| ഭവിഷ്യതി, | ഭവിക്കും എന്നുള്ളതിനേയും, |
| വിശ്രുതഃ | പ്രസിദ്ധനായി |
| ഭവിഷ്യതി, | ഭവിക്കും എന്നുള്ളതിനേയും |
| ദൃഷ്ട്വാ, | അറിഞ്ഞ്, |
| അസ്യ | ഈ ബാലന്ന് |
| ശ്രേയഃ | ശ്രേയസ്സിനെ |
| വിചിന്തയൻ ഹി | ഓൎക്കുന്നവനായ്ത്തന്നെ |
| സംഹൃഷ്ടഃ | അതിസന്തുഷ്ടനായി |
| സംബഭൂവ; | ഭവിച്ചു; |
| പ്രീതഃ | പ്രീതിപൂണ്ടവനായി |
| ദേവൎഷിഭിഃ | ദേവൎഷികളോടും |
| സാൎദ്ധം | കൂടി |
| വിശ്രവസഃ | വിശ്രവസ്സിന്റെ |
| അപത്യം | പുത്രൻ |
| യസ്മാത് തസ്മാത് | എന്നതിനാലും |
| വിശ്രവാഃ ഇവ | വിശ്രവസ്സെന്നപോലെ തന്നെ |
| സാദൃശ്യാത് | എല്ലാഗുണങ്ങളിലുമുള്ള സാദൃശ്യത്താലും |
| തദാ | അപ്പോൾ |
| വൈശ്രവണഃ | വൈശ്രവണൻ |
| നാമ അകരോത്. | എന്ന് പേരിട്ടു. |

സ തു വൈശ്രവണസ്തത്ര തപോവനഗതസ്തദാ
അവൎദ്ധതാഹുതിഹുതോ മഹാതേജാ യഥാഽനലഃ. 9

| | | | |
|---|---|---|---|
| "സഃ | "ആ | ആഹുതിഹുതഃ | ആഹുതികൊണ്ട് ഹോമിക്കപ്പെട്ട |
| വൈശ്രവണഃ തു | വൈശ്രവണനും | അനലഃ യഥാ, | അഗ്നിയെന്നപോലെ, |
| തപോവനഗതഃ | തപോവനത്തിൽ വത്തിക്കുന്നവനായി | മഹാതേജാഃ | മഹാതേജസ്വിയായി |
| തത്ര | അവിടെ | | |
| തദാ | അക്കാലം | അവൎദ്ധത. | അഭിവൃദ്ധിപൂണ്ടു. |

തസ്യാശ്രമപദസ്ഥസ്യ ബുദ്ധിൎജ്ജജ്ഞേ മഹാത്മനഃ
ചരിഷ്യേ പരമം ധൎമ്മം ധൎമ്മോ ഹി പരമാ ഗതിഃ. 10

| | | | |
|---|---|---|---|
| "ആശ്രമപദസ്ഥസ്യ | "ആശ്രമത്തിൽ വത്തിച്ചിരുന്ന | ഹി | അതുകൊണ്ട് |
| | | പരമം | സൎവ്വോത്കൃഷ്ടമായ |
| തസ്യ | ആ | ധൎമ്മം | ധൎമ്മത്തെ |
| മഹാത്മനഃ | മഹാത്മാവിന്ന് | ചരിഷ്യേ', | ഞാൻ അനുഷ്ഠിക്കും', എന്നുള്ള |
| 'ധൎമ്മഃ | 'ധൎമ്മംതന്നെയാണ് | | |
| പരമാ | ഉത്തമമായ | ബുദ്ധിഃ | ബുദ്ധി |
| ഗതിഃ; | ആശ്രയം; | ജജ്ഞേ. | ഉളവായി. |

സ തു വൎഷസഹസ്രാണി തപസ്തപ്ത്വാ മഹാവനേ
യന്ത്രിതോ നിയമൈരുഗ്രൈശ്ചകാര സുമഹത്തപഃ. 11

| | | | |
|---|---|---|---|
| "മഹാവനേ | "വൻകാട്ടിൽ | ഉഗ്രൈഃ | ഉഗ്രമായ |
| സഃ | അദ്ദേഹം | നിയമൈഃ | നിയമങ്ങളോടുകൂടി |
| വൎഷസഹസ്രാണി | ആയിരം സംവത്സരങ്ങൾ | യന്ത്രിതഃ | ഇന്ദ്രിയനിഗ്രഹം ചെയ്തുകൊണ്ടു |
| തപഃ തപ്ത്വാ തു | തപസ്സുചെയ്തു | സുമഹത്തപഃ ചകാര. | അതികഠിനമായ തപസ്സുചെയ്തു. |

പൂൎണ്ണേ വൎഷസഹസ്രാന്തേ തം തം വിധിമകല്പയത്
ജലാശീ മാരുതാഹാരോ നിരാഹാരസ്തഥൈവ ച
ഏവം വൎഷസഹസ്രാണി ജഗ്മുസ്താന്യേകവൎഷവത്. 12

| | | | |
|---|---|---|---|
| "പൂൎണ്ണേ വൎഷസഹസ്രാന്തേ | ആയിരം വത്സരങ്ങൾ കഴിഞ്ഞാറെ | തം തം | അതാത് |
| | | വിധിം | വിധിയെ |
| ഏവം, | ഇപ്രകാരം, | അകല്പയത്; | അനുഷ്ഠിച്ചുപോന്നു; |
| ജലാശീ | ജലം മാത്രം ആഹാരമാ[യും | താനി | ആ |
| തഥാ | അപ്രകാരംതന്നെ | വൎഷസഹസ്രാണി | ആയിരം വത്സരങ്ങളും |
| മാരുതാഹാരഃ ച | വായുമാത്രം ഭക്ഷിച്ചുകൊണ്ടും | | |
| നിരാഹാരഃ ഏവ | ക്രമത്തിൽ ആഹാരംതന്നെ കഴിക്കാതെയും | ഏകവൎഷവത് | ഒരുകൊല്ലംപോലെ |
| | | ജഗ്മുഃ. | കഴിഞ്ഞുപോയി. |

അഥ പ്രീതോ മഹാതേജാഃ സേന്ദ്രൈഃ സുരഗണൈഃ സഹ
ഗത്വാ തസ്യാശ്രമപദം ബ്രഹ്മേദം വാക്യമബ്രവീത്. 13

| | | | |
|---|---|---|---|
| “ മഹാതേജാഃ | “ മഹാതേജസ്വിയായ | സഹ, | കൂടി, |
| ബ്രഹ്മാ, | ബ്രഹ്മദേവൻ, | തസ്യ | അദ്ദേഹത്തിന്റെ |
| അഥ | ആ സമയം | ആശ്രമപദം | ആശ്രമത്തിൽ |
| പ്രീതഃ | പ്രസാദിച്ച് | ഗത്വാ | എഴുന്നെള്ളി |
| സേന്ദ്രൈഃ | ഇന്ദ്രനോടുകൂടിയ | ഇദം വാക്യം | ഇപ്രകാരം |
| സുരഗണൈഃ | ദേവഗണങ്ങളോടും | അബ്രവീത്. | അരുളിച്ചെയ്തു. |

പരിതുഷ്ടോഽസ്മി തേ വത്സ കർമ്മണാഽനേന സുവ്രത
വരം വൃണീഷ്വ ഭദ്രം തേ വരാർഹസ്ത്വം മഹാമതേ. 14

| | | | |
|---|---|---|---|
| “ ‘മഹാമതേ ! | “ ‘മഹാബുദ്ധിമാനും | തേ | നിനക്ക് |
| സുവ്രത ! | ഉത്തമവ്രതങ്ങളെ അനുഷ്ഠിച്ചവനുമായ | ഭദ്രം; | ക്ഷേമം ഉണ്ടാകട്ടെ; |
| വത്സ ! | ഉണ്ണീ ! | ത്വം | നീ |
| തേ | നിന്റെ | വരാർഹഃ; | വരം നേടുവാൻ യോഗ്യനായിട്ടുണ്ട്; |
| അനേന | ഈ | | |
| കർമ്മണാ | അനുഷ്ഠാനത്താൽ | | |
| പരിതുഷ്ടഃ അസ്മി; | ഞാൻ ഏററം പ്രസാദിച്ചിരിക്കുന്നു; | വരം | വേണ്ടവരത്തെ |
| | | വൃണീഷ്വ.’ | ആവശ്യപ്പെട്ടുകൊൾക. |

അഥാബ്രവീദ്വൈശ്രവണഃ പിതാമഹമുപസ്ഥിതം
ഭഗവൻ ലോകപാലത്വമിച്ഛേയം വിത്തരക്ഷണം. 15

| | | | |
|---|---|---|---|
| “ വൈശ്രവണഃ | “ വൈശ്രവണൻ | അബ്രവീത് ; | അപേക്ഷിച്ചു ; |
| ഉപസ്ഥിതം | പ്രത്യക്ഷനായി മുമ്പിൽ വർത്തിച്ചവനായ | ‘ഭഗവൻ ! | ‘ഭഗവാനേ ! |
| | | വിത്തരക്ഷണം | ധനാധിപത്യത്തെയും |
| പിതാമഹം | ബ്രഹ്മാവിനോടായി | ലോകപാലത്വം | ലോകപാലനെന്ന അവസ്ഥയേയും |
| അഥ | ഇപ്രകാരം | ഇച്ഛേയം.’ | ഞാൻ ആഗ്രഹിക്കുന്നു.’ |

അഥാബ്രവീദ്വൈശ്രവണം പരിതുഷ്ടേന ചേതസാ
ബ്രഹ്മാ സുരഗണൈഃ സാർദ്ധം ബാഢമിത്യേവ ഹൃഷ്ടവത് 16
അഹം വൈ ലോകപാലാനാം ചതുർത്ഥം സ്രഷ്ടുമുദ്യതഃ 17
യമേന്ദ്രവരുണാനാം ച പദം യത് തവ ചേപ്സിതം
തദ്ഗച്ഛ ത്വം ഹി ധർമ്മജ്ഞ നിധീശത്വമവാപ്നുഹി
ശക്രാംബുപയമാനാം ച ചതുർത്ഥസ്ത്വം ഭവിഷ്യസി 18
ഏതച്ച പുഷ്പകം നാമ വിമാനം സൂര്യസന്നിഭം
പ്രതിഗൃഹ്ണീഷ്വ യാനാർത്ഥം ത്രിദശൈഃ സമതാം വ്രജ 19
സ്വസ്തി തേഽസ്തു ഗമിഷ്യാമഃ സർവ്വ ഏവ യഥാഗതം
കൃതകൃത്യാ വയം താത ദത്വാ തവ വരദ്വയം. 20

| | |
|---|---|
| “ പരിതുഷ്ടേന | “ സന്തുഷ്ടിപൂണ്ട |
| ചേതസാ, | മനഃസ്സോടുകൂടി, |
| ബ്രഹ്മാ, | ബ്രഹ്മദേവൻ, |
| സുരഗണൈഃ | ദേവഗണങ്ങളോടും |
| സാൎദ്ധം ഏവ | കൂടിത്തന്നെ |
| വൈശ്രവണം | വൈശ്രവണനെ നോ[ക്കി |
| അഥ | അനന്തരം |
| ഇതി | ഇങ്ങിനെ |
| ഹൃഷ്ടവത് | സന്തോഷകരമായ വാക്യത്തെ |
| അബ്രവീത്; | അരുളിച്ചെയ്തു; |
| ‘ ബാഢം; | ‘ അപ്രകാരംതന്നെയാകട്ടെ; |
| ധൎമ്മജ്ഞ! | ധൎമ്മജ്ഞനായവനേ! |
| അഹം വൈ | ഞാനും |
| ലോകപാലാനാം | ലോകപാലന്മാരിൽ |
| ചതുൎത്ഥം | നാലാമനായ ഒരുവനെ |
| സ്രഷ്ടും | സൃഷ്ടിപ്പാൻ |
| ഉദ്യതഃ; | ഉദ്ദേശിച്ചിരുന്നു; |
| യമേന്ദ്ര-വരുണാനാം | യമൻ, ഇന്ദ്രൻ, വരുണൻ എന്നവരുടെ |
| പദം | സ്ഥാനം |
| യത് ച | യാതൊന്നോ അപ്രകാ[രമുള്ളതും |
| തവ | നിൻെറ |
| ഈപ്സിതം ച | ഇഷ്ടവും ആയ |
| നിധിശത്വം | നിധിശപദവിയെ |
| ത്വം | നീ |
| അവാപ്നുഹി; | പ്രാപിച്ചാലും; |
| ശക്രാംബുപ-യമാനാം ഹി | ഇന്ദ്രൻ, വരുണൻ, യമൻ എന്നവരോടു കൂടിത്തന്നെ |

| | |
|---|---|
| ചതുൎത്ഥഃ | നാലാമനായി |
| ത്വം ച | നീയും |
| ഭവിഷ്യസി; | ഭവിക്കുന്നതാണ്; |
| സൂൎയ്യസന്നിഭം | സൂൎയ്യതുല്യമായ |
| ഏതത് | ഈ |
| പുഷ്പകം | പുഷ്പകം |
| നാമ | എന്ന |
| വിമാനം ച | വിമാനത്തേയും |
| യാനാൎത്ഥം | വാഹനമായി |
| പ്രതി-ഗൃഹ്ണീഷ്വ; | സ്വീകരിച്ചാലും; |
| ത്രിദശൈഃ | ദേവന്മാരോടുകൂടി |
| സമതാം | തുല്യപദവിയെ |
| വ്രജ; | നീ പ്രാപിച്ചാലും; |
| തേ | നിനക്ക് |
| സ്വസ്തി | മംഗളം |
| അസ്തു; | ഉണ്ടാകട്ടെ; |
| താത! | ഉണ്ണീ! |
| തവ | നിണക്കു |
| വരദ്വയം | ഈ രണ്ടുവരങ്ങളേയും |
| ദത്വാ | നൽകിയതിനാൽ |
| കൃതകൃത്യാഃ | കൃതാൎത്ഥന്മാരായ |
| വയം | ഞങ്ങൾ |
| സൎവ്വേ | എല്ലാവരും |
| യഥാഗതം ഏവ | വന്നവഴിക്കുതന്നെ |
| ഗമിഷ്യാമഃ; | പോകട്ടേ; |
| തത് | ആകയാൽ |
| ഗച്ഛ.’ | നീയും പൊയ്ക്കൊൾക.’ |

ഇത്യുക്ത്വാ സ ഗതോ ബ്രഹ്മാ സ്വസ്ഥാനം ത്രിദശൈഃ സഹ. 21

| | |
|---|---|
| “ ഇതി | “ ഇപ്രകാരം |
| ഉക്ത്വാ, | അരുളിച്ചെയ്തശേഷം, |
| ത്രിദശൈഃ സഹ | ദേവകളോടുംകൂടി |
| സഃ | ആ |
| ബ്രഹ്മാ | ബ്രഹ്മദേവൻ |
| സ്വസ്ഥാനം | തൻെറ വാസസ്ഥലത്തിലേക്ക് |
| ഗതഃ. | എഴുന്നെള്ളി. |

ഗതേഷു ബ്രഹ്മപൂർവ്വേഷു ദേവേഷ്വഥ നഭഃസ്ഥലം
ധനേശഃ പിതരം പ്രാഹ പ്രാഞ്ജലിഃ പ്രയതാത്മവാൻ. 22
നിവാസനം ന മേ ദേവോ വിദധേ സ പ്രജാപതിഃ
ഭഗവൻ ലബ്ധവാനസ്മി വരമിഷ്ടം പിതാമഹാത് 23
തം പശ്യ ഭഗവൻ കംചിന്നിവാസം സാധു മേ പ്രഭോ
ന ച പീഡാ ഭവേദ്യത്ര പ്രാണിനോ യസ്യ കസ്യചിത്. 24

| | |
|---|---|
| "ബ്രഹ്മപൂർവ്വേഷു | "ബ്രഹ്മാവു മുതലായ |
| ദേവേഷു | ദേവന്മാർ |
| നഭഃസ്ഥലം | ദേവലോകത്തിലേക്കു |
| ഗതേഷു അഥ, | എഴുന്നെള്ളിയ ശേഷം, |
| ധനേശഃ | ധനാധിപതിയായ കുബേരൻ |
| പ്രയതാത്മവാൻ | ഇന്ദ്രിയനിഗ്രഹയുക്തനായി |
| പ്രാഞ്ജലിഃ | അഞ്ജലിബന്ധം ചെയ്തുകൊണ്ടു |
| പിതരം, | അച്ഛനോടായി, |
| 'ഭഗവൻ! | 'ഭഗവാനേ! |
| പിതാമഹാത് | ബ്രഹ്മാവിന്റെ അടുക്കൽനിന്നു |
| ഇഷ്ടം | ഇഷ്ടമുള്ള |
| വരം | വരത്തെ |
| ലബ്ധവാൻ അസ്മി; | ഞാൻ നേടിയിരിക്കുന്നു; |
| സഃ | ആ |
| പ്രജാപതിഃ ദേവഃ | ബ്രഹ്മദേവൻ |
| മേ | എനിക്കു |
| നിവാസനം | വാസസ്ഥലത്തെ |
| ന വിദധേ | കല്പിച്ചരുളുകയുണ്ടായില്ല; |
| ച | ആകയാൽ |
| പ്രഭോ! | ഹേ പ്രഭോ! |
| ഭഗവൻ! | സ്വാമിൻ! |
| യത്ര | ഏതു സ്ഥലത്തിൽ |
| യസ്യ– കസ്യചിത് | യാതൊരു |
| പ്രാണിനഃ | പ്രാണിക്കും |
| പീഡാ | ഉപദ്രവം |
| ന ഭവേത്, | ഉണ്ടാകയില്ലയോ, |
| തം | അപ്രകാരമുള്ള |
| സാധു | നല്ല |
| കംചിത്- നിവാസം | ഒരു വാസസ്ഥലത്തെ |
| മേ | എനിക്കായ്ക്കൊണ്ടു |
| പശ്യ,' | അരുളിയാലും,' |
| പ്രാഹ. | എന്നപേക്ഷിച്ചു. |

ഏവമുക്തസ്തു പുത്രേണ വിശ്രവാ മുനിപുംഗവഃ
വചനം പ്രാഹ ധർമ്മജ്ഞഃ ശ്രൂയതാമിതി സത്തമഃ 25
ദക്ഷിണസ്യോദധേസ്തീരേ ത്രികൂടോ നാമ പർവ്വതഃ
തസ്യാഗ്രേ തു വിശാലാ സാ മഹേന്ദ്രസ്യ പുരീ യഥാ
ലങ്കാ നാമ പുരീ രമ്യാ നിർമ്മിതാ വിശ്വകർമ്മണാ 26
രാക്ഷസാനാം നിവാസാർത്ഥം യഥേന്ദ്രസ്യാമരാവതീ
ഹേമപ്രാകാരപരിഘാ യന്ത്രശസ്ത്രസമാവൃതാ
രമണീയാ പുരീ സാ ഹി രുക്മവൈഡൂര്യതോരണാ 27
രാക്ഷസൈഃ സാ പരിത്യക്താ പുരാ വിഷ്ണുഭയാർദ്ദിതൈഃ
ശൂന്യാ രക്ഷോഗണൈഃ സർവ്വൈ രസാതലതലം ഗതൈഃ 28

ശൂന്യാ സംപ്രതി ലങ്കാ സാ പ്രഭുസ്തസ്യാ ന വിദ്യതേ
സ ത്വം തത്ര നിവാസായ ഗച്ഛ പുത്ര യഥാസുഖം 29
നിർദ്ദോഷസ്തത്ര തേ വാസോ ന ബാധാ തത്ര കസ്യചിത്. 30

| | |
|---|---|
| " ധമ്മജ്ഞഃ | " ധമ്മങ്ങളെ അറിഞ്ഞവനം |
| സത്തമഃ | മഹാപൂജ്യനം |
| മുനിപുംഗവഃ | മുനിശ്രേഷ്ഠനം |
| പുത്രേണ | പുത്രനാൽ |
| ഏവം | ഇപ്രകാരം |
| ഉക്തഃ തു | പറയപ്പെട്ടവനമായ |
| വിശ്രവാഃ, | വിശ്രവസ്സ്, |
| ' ശ്രൂയതാം, | ' പറയാം കേട്ടുകൊൾക |
| ദക്ഷിണസ്യ | തെക്കേ |
| ഉദധേഃ | സമുദ്രത്തിന്റെ |
| തീരേ | കരയിൽ |
| ത്രികൂടഃ നാമ | ത്രികൂടം എന്ന |
| പവ്വതഃ; | ഒരു പവ്വതം ഉണ്ട്; |
| തസ്യ | അതിന്റെ |
| അഗ്രേ | ശിഖരത്തിൽ |
| മഹേന്ദ്രസ്യ | ഇന്ദ്രന്റെ |
| പുരീ യഥാ തു | പട്ടണമായ അമരാവതിയെന്നപോലെ |
| വിശാലാ | വിശാലമായ |
| ലങ്കാ നാമ | ലങ്ക എന്നുപേരുള്ള |
| പുരീ; | ഒരു നഗരമുണ്ട്; |
| സാ | അതു് |
| രാക്ഷസാനാം | രാക്ഷസന്മാക്ക് |
| നിവാസാത്ഥം | വസിപ്പാനായി |
| വിശ്വകമ്മണാ | വിശ്വകമ്മാവിനാൽ |
| ഇന്ദ്രസ്യ | ഇന്ദ്രന്റെ |
| അമരാവതീ | അമരാവതി |
| യഥാ, | എന്നപോലെ |
| രമ്യാ | മനോഹരമായി |
| നിമ്മിതാ; | നിമ്മിക്കപ്പെട്ടതാകുന്നു; |
| സാ | ആ |
| പുരീ ഹി | നഗരം |
| ഹേമപ്രാകാര-പരിഘാ | സ്വണ്ണമയമായ മതില്ലുകളോടും കിടങ്ങുകളോടും കൂടിയതും |
| യന്ത്രശസ്ത്ര-സമാവൃതാ | യന്ത്രരൂപങ്ങളായ ആയുധങ്ങൾ നിറഞ്ഞുള്ളതും |
| രുക്മ-വൈഡൂര്യ്യ-തോരണാ | സ്വണ്ണം, വൈഡൂര്യ്യം എന്നവയാൽ ഉണ്ടാക്കപ്പെട്ട കമാനങ്ങളോടുകൂടിയതും |
| രമണീയാ; | വളരെ ഭംഗിയുള്ളതുമാകുന്നു; |
| സാ | അതു |
| പുരാ | പണ്ട് |
| വിഷ്ണു-ഭയാർദ്ദിതൈഃ | വിഷ്ണുവിങ്കൽനിന്നുള്ള ഭയത്താൽ പീഡിക്കപ്പെട്ടവരും |
| രസാതലതലം | പാതാളത്തിലേക്ക |
| ഗതൈഃ | പോയവരുമായ |
| സവ്വൈഃ | എല്ലാ |
| രാക്ഷസൈഃ | രാക്ഷസന്മാരാലും |
| രക്ഷോഗണൈഃ | രാക്ഷസപരിവാരങ്ങളാലും |
| ശൂന്യാ | ശൂന്യമാക്കപ്പെട്ട് |
| പരിത്യക്താ; | ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു; |
| സാ ലങ്കാ | ആ ലങ്ക |
| സംപ്രതി | ഇപ്പോൾ |
| ശൂന്യാ; | ഒഴിഞ്ഞിരിക്കുന്നു; |
| തസ്യാഃ | അതിന്നു |
| പ്രഭുഃ | ഉടമസ്ഥൻ |
| ന വിദ്യതേ; | ഇല്ല; |
| പുത്ര | പുത്ര! |
| സഃ ത്വം | അപ്രകാരമുള്ള നീ |
| തത്ര | അവിടെ |
| യഥാസുഖം | സുഖമായി |
| നിവാസായ | വസിക്കുന്നതിന്നായി |
| ഗച്ഛ; | പൊയ്ക്കൊൾക; |
| തത്ര | അവിടെ |
| തേ | നിന്റെ |
| വാസഃ | വാസം |

| | | | |
|---|---|---|---|
| നിർദ്ദോഷഃ; | ദോഷമില്ലാത്തതായിരി | ബാധാ ന;' | ഒരു ഉപദ്രവവും ഉണ്ടാ |
| തത്ര | അവിടെ [ക്കും; | ഇതി | എന്നു [കുന്നതല്ല;' |
| കസ്യചിത് | ആക്കും | വചനം പ്രാഹ. | ഉരചെയ്തു. |

ഏവമുക്തസ്തു ധർമ്മാത്മാ പിത്രാ ധർമ്മ്യമിദം വചഃ
നിവേശയാമാസ തദാ ലങ്കാം പർവ്വതമൂർദ്ധനി
നൈർഋതാനാം സഹസ്രൈസ്തു ഹൃഷ്ടൈഃ പ്രമുദിതൈഃ സഹ 31
അചിരേണൈവ കാലേന സംപൂർണ്ണാ തസ്യ ശാസനാത്. 32

| | | | |
|---|---|---|---|
| "പിത്രാ | "പിതാവിനാൽ | സഹസ്രൈഃ സഹ | സഹസ്രങ്ങളാൽ ചൂഴപ്പെട്ടവനായി |
| ഏവം | ഇപ്രകാരം | പർവ്വതമൂർദ്ധനി | (ത്രികൂട) ഗിരിമുകളിൽ |
| ഇദം ധർമ്മ്യം | ഈ ധർമ്മയുക്തമായ | ലങ്കാം | ലങ്കയിൽ |
| വചഃ | വാക്യം | നിവേശയാമാസ; | ചെന്നുപാർത്തു; |
| ഉക്തഃ തു, | ഉരചെയ്യപ്പെട്ട ഉടനെ, | തസ്യ | അദ്ദേഹത്തിന്റെ |
| തദാ | ആ സമയം | ശാസനാത് | ആജ്ഞയെന്ന കാരണത്താൽ |
| ധർമ്മാത്മാ, | ധർമ്മാത്മാവായ കുബേരൻ, | അചിരേണ കാലേന ഏവ | ഏറെ താമസിക്കാതെ തന്നെ |
| ഹൃഷ്ടൈഃ | സംതൃപ്തിപൂർണ്ണവരും | സംപൂർണ്ണാ. | അതു സകല സമ്പത്പരിപൂർണ്ണമായിത്തീരുകയും ചെയ്തു. |
| തു | അതിനാൽ | | |
| പ്രമുദിതൈഃ | ഉത്സാഹംപൂർണ്ണവരുമായ | | |
| നൈർഋതാനാം | ദുർവൃത്തികളിലേർപ്പെട്ടാത്തവരായ നൈരൃതരെന്ന പിശാചന്മാരുടെ | | |

സ തു തത്രാവസത് പ്രീതോ ധർമ്മാത്മാ നൈർഋതർഷഭഃ
സമുദ്രപരിഘായാം തു ലങ്കായാം വിശ്രവാത്മജഃ. 33

| | | | |
|---|---|---|---|
| "വിശ്രവാത്മജഃ | "വിശ്രവസ്സിന്റെ പുത്രനും | ലങ്കായാം | ലങ്കയിൽ |
| ധർമ്മാത്മാ തു | ധർമ്മാത്മാവുമായ | നൈർഋതർഷഭഃ | നൈർഋതന്മാർക്കധിപതിയായി |
| സഃ, | അദ്ദേഹം, | പ്രീതഃ | പ്രീതിയുൾക്കൊണ്ടവനായി |
| തത്ര | അവിടെ | അവസത്. | അധിവസിച്ചുവന്നു. |
| സമുദ്രപരിഘായാം തു | സമുദ്രംതന്നെ കിടങ്ങായുള്ള | | |

കാലേ കാലേ തു ധർമ്മാത്മാ പുഷ്പകേണ ധനേശ്വരഃ
അഭ്യാഗച്ഛത് സുസംഹൃഷ്ടഃ പിതരം മാതരം ച ഹി. 34

| | | | |
|---|---|---|---|
| "സുസംഹൃഷ്ടഃ | "അതിസന്തുഷ്ടിപൂർണ്ണവനായ | പുഷ്പകേണ ഹി | പുഷ്പകവിമാനത്തിൽ കയറിച്ചെന്ന് |
| ധർമ്മാത്മാ | ധർമ്മാത്മാവായ | മാതരം ച | മാതാവിനേയും |
| ധനേശ്വരഃ, | കുബേരൻ, | പിതരം തു | പിതാവിനേയും |
| കാലേ കാലേ | കൂടക്കൂടെ | അഭ്യാഗച്ഛത്. | സന്ദർശിച്ചുവന്നു. |

ആഗ്നേയമസ്ത്രം തസ്മൈ സ മുമോച ധനദസ്തദാ
രാക്ഷസേന്ദ്രോ വാരുണേന തദസ്ത്രം പ്രത്യവാരയത്. 26

| | | | |
|---|---|---|---|
| "സഃ ധനദഃ, | "ആ കുബേരൻ, | മുമോച; | അയച്ചു; |
| തദാ | അപ്പോൾ | രാക്ഷസേന്ദ്രഃ | രാക്ഷസേശ്വരൻ |
| തസ്മൈ | അവന്നുനേരെ | തദസ്ത്രം | ആ അസ്ത്രത്തെ |
| ആഗ്നേയം അസ്ത്രം | ആഗ്നേയാസ്ത്രത്തെ | വാരുണേന | വരുണാസ്ത്രത്താൽ |
| | | പ്രത്യവാരയത്. | കെടുത്തു. |

തതോ മായാം പ്രവിഷ്ടോऽസൌ രാക്ഷസീം രാക്ഷസേശ്വരഃ
ജഘാന മൂൎദ്ധ്നി ധനദം വ്യാവിദ്ധ്യ മഹതീം ഗദാം 27

| | | | |
|---|---|---|---|
| "തതഃ | "അതിൽപിന്നെ | മഹതീം | വമ്പിച്ച |
| അസൌ | ഈ | ഗദാം | ഗദയെ |
| രാക്ഷസേശ്വരഃ, | രാക്ഷസാധിപൻ, | വ്യാവിദ്ധ്യ, | ചുഴററിക്കൊണ്ട് |
| രാക്ഷസീം | രാക്ഷസക്കുള്ളതായ | ധനദം | കുബേരനെ |
| മായാം | മായയെ | മൂൎദ്ധ്നി | തലയിൽ |
| പ്രവിഷ്ടഃ, | കയ്ക്കൊണ്ടവനായി, | ജഘാന. | അടിച്ചു. |

ഏവം സ തേനാഭിഹതോ വിഹ്വലഃ ശോണിതോക്ഷിതഃ
കൃത്തമൂല ഇവാശോകോ നിപപാത ധനാധിപഃ. 28

| | | | |
|---|---|---|---|
| "സഃ ധനാധിപഃ, | "ആ കുബേരൻ, | വിഹ്വലഃ, | അത്തൽ പൂണ്ട്, |
| ഏവം തേന | ഇപ്രകാരം അവനാൽ | കൃത്തമൂലഃ | വേരറുക്കപ്പെട്ട |
| അഭിഹതഃ | അടിക്കപ്പെട്ട് | അശോകഃ ഇവ, | അശോകവൃക്ഷമെന്ന പോലെ, |
| ശോണിതോക്ഷിതഃ | ചോരയിൽ കുളിച്ചവനായി | നിപപാത. | പതിച്ചുകളഞ്ഞു. |

തതഃ പത്മാദിഭിസ്തത്ര നിധിഭിഃ സ തദാവൃതഃ
ധനദോച്ഛ്വാസിതസ്തൈസ്തു വനമാനീയ നന്ദനം. 29

| | | | |
|---|---|---|---|
| "തദാ, | "അപ്പോൾ, | തത്ര തു | ഉടനെ |
| സഃ ധനദഃ, | ആ കുബേരൻ, | നന്ദനം വനം | നന്ദനോദ്യാനത്തിലേക്ക് |
| തൈഃ | ആ | ആനീയ | എടുത്തുകൊണ്ടുചെന്ന് |
| പത്മാദിഭിഃ | പത്മം മുതലായ | തതഃ | അവിടെ |
| നിധിഭിഃ ആവൃതഃ, | നിധിദേവതകളാൽ ചൂഴപ്പെട്ടവനായി, | ഉച്ഛ്വാസിതഃ. | ആശ്വസിപ്പിക്കപ്പെട്ടു. |

നിൎജ്ജിത്യ രാക്ഷസേന്ദ്രസ്തം ധനദം ഹൃഷ്ടമാനസഃ
പുഷ്പകം തസ്യ ജഗ്രാഹ വിമാനം ജയലക്ഷണം 30

| | | | |
|---|---|---|---|
| "രാക്ഷസേന്ദ്രഃ | "രാക്ഷസനായകൻ, | ജയലക്ഷണം | തന്റെ ജയത്തിന്ന് അടയാളമായി |
| തം | ആ | | |
| ധനദം | കുബേരനെ | തസ്യ | ആ കുബേരന്റെ |
| നിൎജ്ജിത്യ, | ജയിച്ച്, | പുഷ്പകം വിമാനം | പുഷ്പകവിമാനത്തെയും |
| ഹൃഷ്ടമാനസഃ, | സന്തുഷ്ടചിത്തനായി, | ജഗ്രാഹ. | കയ്യററി. |

കാഞ്ചനസ്തംഭസംവീതം വൈഡൂൎയ്യമണിതോരണം
മുക്താജാലപ്രതിച്ഛന്നം സൎവ്വകാമഫലപ്രദം 31
സ തം രാജാ സമാരുഹ്യ കാമഗം വീൎയ്യനിൎജ്ജിതം
ജിത്വാ വൈശ്രവണം ദേവം കൈലാസാത് സമവാതരത്. 32

| | |
|---|---|
| " സഃ | " ആ |
| രാജാ | രാജാവായ ദശമുഖൻ |
| വൈശ്രവണം ദേവം | കുബേരസ്വാമിയെ |
| ജിത്വാ, | ജയിച്ച്, |
| കാഞ്ചനസ്തംഭസംവീതം | സ്വൎണ്ണത്തൂണുകളാൎന്നതും |
| വൈഡൂൎയ്യമണിതോരണം | വൈഡൂൎയ്യരത്നങ്ങളാലുള്ള കമാനങ്ങളോടുകൂടിയതും |
| മുക്താജാലപ്രതിച്ഛന്നം | മുത്തുമാലകളാലലങ്കരിക്കപ്പെട്ടതും |
| സൎവ്വകാമഫലപ്രദം | സൎവ്വാഭീഷ്ടങ്ങളേയും നൽകുന്നതും |
| കാമഗം | വിചാരിച്ച ദിക്കിലേക്ക് ഗമിക്കുന്നതും |
| വീൎയ്യനിൎജ്ജിതം | പരാക്രമത്താൽ കയ്യ |
| തം | അതിൽ[ററപ്പെട്ടതുമായ |
| സമാരുഹ്യ, | കയറിക്കൊണ്ട്, |
| കൈലാസാത് | കൈലാസത്തിൽനിന്നു |
| സമവാതരത്. | താഴോട്ടിറങ്ങി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പഞ്ചദശഃ സൎഗ്ഗഃ = പതിനഞ്ചാംസൎഗ്ഗം സമാപ്തം
ആദ്യം മുതൽ ശ്ലോകസംഖ്യ 21315; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 591.



## ഷോഡശഃ സൎഗ്ഗഃ = പതിനാറാംസൎഗ്ഗം.

**[രാവണനാമപ്രാപ്തിഃ = രാവണൻ എന്ന പേർ ലഭിക്കുന്നത്.]**

സ ജിത്വാ ധനദം രാമ ഭ്രാതരം രാക്ഷസാധിപഃ
മഹാസേനപ്രസൂതിം തദ്യയൌ ശരവണം മഹത്. 1

| | |
|---|---|
| " രാമ! | " ശ്രീരാമ! |
| സഃ | ആ |
| രാക്ഷസാധിപഃ | രക്ഷോനാഥൻ |
| ഭ്രാതരം | ജ്യേഷ്ഠനായ |
| ധനദം | കുബേരനെ |
| ജിത്വാ, | ജയിച്ച്, |
| മഹാസേനപ്രസൂതിം | സുബ്രഹ്മണ്യസ്വാമി ജനിച്ചസ്ഥലമായ |
| തത് മഹത് | ആ മഹത്തായ |
| ശരവണം | ശരവണമെന്ന ഞാങ്ങണക്കാട്ടിലേക്ക് |
| യയൌ. | ചെന്നു. |

അഥാപശ്യദ്ദശഗ്രീവോ രൌക്മം ശരവണം മഹത്
ഗഭസ്തിജാലസംവീതം ദ്വിതീയമിവ ഭാസ്കരം. 2

| | |
|---|---|
| " ദശഗ്രീവഃ | " ദശകണ്ഠൻ |
| ശരവണം | ആ ശരവണത്തെ |
| രൌക്മം | സ്വൎണ്ണമയമായിരിക്കുന്നതായും |
| മഹത് | അതിമഹത്തായും |
| ഗഭസ്തിജാലസംവീതം | രശ്മിഗണങ്ങളാൽ ചൂഴപ്പെട്ട |
| ദ്വിതീയം | മറ്റൊരു |
| ഭാസ്കരം ഇവ | സൂൎയ്യനെന്നപോലെയിരിക്കുന്നതായും |
| അഥ അപശ്യത്. | ആ സമയം കണ്ടു. |

സ പർവ്വതം സമാരുഹ്യ കംചിദ്രമ്യവനാന്തരം
അപശ്യത് പുഷ്പകം തത്ര രാമ വിഷ്ടംഭിതം തദാ. 3

| | | | |
|---|---|---|---|
| "സഃ | "അവൻ | രാമ! | ശ്രീരാമ! |
| പർവ്വതം | മലമുകളിൽ | പുഷ്പകം | പുഷ്പകവിമാനം |
| സമാരുഹ്യ, | കയറിച്ചെന്നു്, | തത്ര | അവിടെ |
| കംചിത് | ഒരു | തദാ | ആ സമയം |
| രമ്യവനാന്തരം | രമ്യമായ ഉദ്യാനപ്രദേ | വിഷ്ടംഭിതം. | ഇളകാതെ നിന്നുപോ |
| അപശ്യത്; | കണ്ടു; [ശത്തെ | | യി. |

വിഷ്ടബ്ധം പുഷ്പകം ദൃഷ്ട്വാ ഹ്യഗമം കാമഗം കൃതം
അചിന്തയദ്രാക്ഷസേന്ദ്രഃ സചിവൈസ്തൈഃ സമാവൃതഃ 4

| | | | |
|---|---|---|---|
| "രാക്ഷസേന്ദ്രഃ | "രാക്ഷസേന്ദ്രൻ | ദൃഷ്ട്വാ, | കണ്ടു്, |
| കാമഗം | ഇഷ്ടമുള്ള ദിക്കിലേക്കെ | തൈഃ | ആ |
| | ല്ലാം ചെല്ലുന്നതായ | സചിവൈഃ സമാവൃതഃ ഹി | മന്ത്രിമാരോടൊന്നിച്ച് |
| പുഷ്പകം | പുഷ്പകവിമാനത്തെ | | |
| അഗമം | മുന്നോട്ടു പോകാതെ | അചിന്തയത്. | ഇപ്രകാരം ആലോചന |
| വിഷ്ടബ്ധം കൃതം | സ്തംഭിപ്പിക്കപ്പെട്ടതായി | | ചെയ്തു. |

കിം നിമിത്തം ചേച്ഛയാ മേ നേദം ഗച്ഛതി പുഷ്പകം
പർവ്വതസ്യോപരിസ്ഥസ്യ കർമ്മേദം കസ്യചിദ്ഭവേത്. 5

| | | | |
|---|---|---|---|
| "'ഇദം | "'ഈ | ഇദം | ഇതു് |
| പുഷ്പകം | പുഷ്പകവിമാനം | പർവ്വതസ്യ | പർവ്വതത്തിന്റെ |
| കിം നിമിത്തം | എന്തു കാരണത്താലാ | ഉപരിസ്ഥസ്യ | മുകളിലിരിക്കുന്ന |
| | ണു് | കസ്യചിത് | ഏതോ ഒരുവന്റെ |
| മേ ഇച്ഛയാ | എന്റെ ഇഷ്ടംപോലെ | കർമ്മ ച | പ്രവൃത്തിയായുന്നെ |
| ന ഗച്ഛതി? | ഗമിക്കാതിരിക്കുന്നതു്? | ഭവേത്. | ഇരിക്കും. |

തതോഽബ്രവീത് തദാ രാമ മാരീചോ ബുദ്ധികോവിദഃ
നേദം നിഷ്കാരണം രാജൻ പുഷ്പകം യന്ന ഗച്ഛതി 6

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാഘവ! | 'രാജൻ! | 'മഹാരാജാവേ! |
| തതഃ | അതിനാൽ | പുഷ്പകം | പുഷ്പകം |
| തദാ | അപ്പോൾ | ഗച്ഛതി ന | ചെല്ലുന്നില്ല |
| ബുദ്ധികോവിദഃ | ബുദ്ധിശാലിയായ | യത് | എന്നുള്ളതു് |
| മാരീചഃ, | മാരീചൻ, | നിഷ്കാരണം ന. | നിഷ്കാരണമായതാണെന്നു വിചാരിക്കത്തക്കതല്ല. |
| ഇദം | ഇപ്രകാരം | | |
| അബ്രവീത്; | ഉരചെയ്തു; | | |

അഥ വാ പുഷ്പകമിദം ധനദാന്നാന്യവാഹനം
അതോ നിഷ്പന്ദമഭവദ്ധനാധ്യക്ഷവിനാകൃതം. 7

| | | | |
|---|---|---|---|
| “ ‘ഇദം | “ ‘ഈ | ന അഥ ? | ഇരിക്കയില്ലയോ എന്നോ ? |
| പുഷ്പകം | പുഷ്പകം | അതഃ | അതിനാൽ |
| ധനദാത് | കുബേരനല്ലാതെ | ധനാധ്യക്ഷവിനാകൃതം | കുബേരനെ പിരിഞ്ഞതായി |
| അന്യവാഹനം | മറെറാരുവന്ന് വാഹനമായി | നിഷ്പന്ദം അഭവത് വാ.’ | സ്തംഭിച്ചുപോയതായിരിക്കാം.’ |

തതഃ പാർശ്വമുപാഗമ്യ ഭവസ്യാനുചരോഽബ്രവീത്
നന്ദീശ്വരോ വചശ്ചേദം രാക്ഷസേന്ദ്രമശങ്കിതഃ
നിവർത്തസ്വ ദശഗ്രീവ ശൈലേ ക്രീഡതി ശങ്കരഃ. 8

| | | | |
|---|---|---|---|
| “ തതഃ | “ ആ സമയം | ഇദം | ഇപ്രകാരം |
| ഭവസ്യ | പരമശിവന്റെ | വചഃ അബ്രവീത്; | വാക്യത്തെ ഉരചെയ്തു; |
| അനുചരഃ | അനുചരനായ | ‘ദശഗ്രീവ! | ‘ദശകണ്ഠ! |
| നന്ദീശ്വരഃ, | നന്ദികേശ്വരഭഗവാൻ | ശൈലേ | ഈ പർവ്വതത്തിൽ |
| അശങ്കിതഃ | കൂസലററവനായി | ശങ്കരഃ | ശങ്കരഭഗവാൻ |
| പാർശ്വം ച ഉപാഗമ്യ | അരികിൽതന്നെ വന്ന് | ക്രീഡതി; | ആനന്ദമായി എഴുന്നരുളിയിരിക്കയാണ്; |
| രാക്ഷസേന്ദ്രം | രാക്ഷസേന്ദ്രനോടായി | നിവർത്തസ്വ. | തിരിച്ചുപൊയ്ക്കൊൾക |

സുപർണ്ണനാഗയക്ഷാണാം ദേവഗന്ധർവ്വരക്ഷസാം
സർവ്വേഷാമേവ ഭൂതാനാമഗമ്യഃ പർവ്വതഃ കൃതഃ
തന്നിവർത്തസ്വ ദുർബ്ബുദ്ധേ മാ വിനാശമവാപ്സ്യസി. 9

| | | | |
|---|---|---|---|
| “ ‘പർവ്വതഃ | “ ‘ഈ പർവ്വതം | അഗമ്യഃ കൃതഃ; | ദുഷ്പ്രവേശ്യമാക്കിച്ചെയ്യപ്പെട്ടിരിക്കുന്നു; |
| സുപർണ്ണനാഗയക്ഷാണാം | സുപർണ്ണന്മാർ, നാഗങ്ങൾ, യക്ഷന്മാർ എന്നിവർക്കും | തത് | അതിനാൽ |
| ദേവഗന്ധർവ്വരക്ഷസാം | ദേവന്മാർ, ഗന്ധർവ്വന്മാർ, രക്ഷസ്സുകൾ എന്നിവർക്കും | ദുർബ്ബുദ്ധേ! | മതികെട്ടവനെ! |
| സർവ്വേഷാം | എല്ലാ | വിനാശം | വിനാശത്തെ |
| ഭൂതാനാം ഏവ, | പ്രാണികൾക്കുംതന്നെ | അവാപ്സ്യസി മാ; | പ്രാപിക്കേണ്ട; |
| | | നിവർത്തസ്വ.’ | തിരിച്ചുചെന്നുകൊൾക.’ |

രോഷാത്തു താമ്രനയനഃ പുഷ്പകാദവരുഹ്യ സഃ
കോഽയം ശങ്കര ഇത്യുക്ത്വാ ശൈലമൂലമുപാഗതഃ. 10

| | | | |
|---|---|---|---|
| “ സഃ | “ ആ ദശമുഖൻ | ശങ്കരഃ | ശങ്കരനെന്നവൻ |
| രോഷാത് താമ്രനയനഃ | കോപിച്ച് നേത്രങ്ങൾ തുടുത്തവനായി | കഃ ?’ | ആരാണ് ?’ |
| പുഷ്പകാത് | പുഷ്പകത്തിൽനിന്ന് | ഇതി ഉക്ത്വാ | എന്നുപറഞ്ഞ് |
| അവരുഹ്യ | ഇറങ്ങി | തു | ആ സമയം |
| ‘അയം | ‘ഈ | ശൈലമൂലം | മലയടിവാരത്തിൽ |
| | | ഉപാഗതഃ. | ചെന്നു. |

സോഽപശ്യന്നന്ദിനം തത്ര ദേവസ്യാദൂരതഃ സ്ഥിതം
ദീപ്തം ശൂലമവഷ്ടഭ്യ ദ്വിതീയമിവ ശങ്കരം. 11

| | | | |
|---|---|---|---|
| "സഃ | "അവൻ | ദ്വിതീയം | മറെറാരു |
| ദേവസ്യ | കൈലാസനാഥന്റെ | ശങ്കരം ഇവ | ശങ്കരഭഗവാനെന്നപോലെ |
| അദൂരതഃ, | അരികിലായി, | | |
| ശൂലം | ശൂലത്തെ | ദീപ്തം | വിളങ്ങുന്നവനുമായ |
| അവഷ്ടഭ്യ | ഊന്നിപ്പിടിച്ചുംകൊണ്ട് | നന്ദിനം | നന്ദീശ്വരഭഗവാനെ |
| സ്ഥിതം | നില്ക്കുന്നവനും | തത്ര അപശ്യത്. | അവിടെ കണ്ടു. |

തം ദൃഷ്ട്വാ വാനരമുഖമവജ്ഞായ സ രാക്ഷസഃ
പ്രഹാസം മുമുചേ തത്ര സതോയ ഇവ തോയദഃ. 12

| | | | |
|---|---|---|---|
| "സഃ രാക്ഷസഃ, | "ആ രാക്ഷസൻ, | അവജ്ഞായ | അലക്ഷ്യമാക്കിക്കൊണ്ട് |
| തം | അദ്ദേഹത്തെ | സതോയഃ തോയദഃ ഇവ | നീരുണ്ട കാർകൊണ്ടലെന്നപോലെ |
| വാനരമുഖം | വാനരമുഖത്തോടുകൂടിയവനായി | പ്രഹാസം മുമുചേ. | പരിഹാസമായി പൊട്ടിച്ചിരിച്ചു |
| ദൃഷ്ട്വാ, | കണ്ട്, | | |
| തത്ര | അതിനാൽ | | |

തം ക്രുദ്ധോ ഭഗവാൻ നന്ദീ ശങ്കരസ്യാപരാ തനുഃ
അബ്രവീത് തത്ര തദ്രക്ഷോ ദശാനനമുപസ്ഥിതം. 13

| | | | |
|---|---|---|---|
| "ശങ്കരസ്യ | "ശങ്കരഭഗവാന്റെ | ക്രുദ്ധഃ, | ചൊടിച്ച്, |
| അപരാ തനുഃ | മറെറാരു മൂൎത്തിയായ | ഉപസ്ഥിതം | മുമ്പിൽ നിന്നിരുന്ന |
| നന്ദീ ഭഗവാൻ, | നന്ദികേശ്വരഭഗവാൻ | തത് രക്ഷഃ | ആ രാക്ഷസനായ |
| തത് | അതിനാൽ | ദശാനനം | ദശമുഖനെ |
| തത്ര | ആ സമയം | അബ്രവീത്. | ഇപ്രകാരം ശപിച്ചു. |

യസ്മാദ്വാനരമൂൎത്തിം മാം ദൃഷ്ട്വാ രാക്ഷസ ദുൎമ്മതേ
മൌൎഖ്യാത് ത്വമവജാനീഷേ പരിഹാസം ച മുഞ്ചസി. 14

| | | | |
|---|---|---|---|
| "'ദുൎമ്മതേ! | "'ദുർബുദ്ധിയായ | പരിഹാസം ച മുഞ്ചസി; | പരിഹാസമായി നീ ചിരിക്കുന്നു; |
| രാക്ഷസ! | രാക്ഷസ! | | |
| വാനരമൂൎത്തിം | വാനരസ്വരൂപിയായ | മൌൎഖ്യാത് | മൂഢതയാൽ |
| മാം ദൃഷ്ട്വാ, | എന്നെ കണ്ട്, | ത്വം | നീ |
| യസ്മാത് | അക്കാരണത്താൽ | അവജാനീഷേ. | അവമതിക്കുന്നു. |

തസ്മാന്മദ്രൂപസംപന്നാ മദ്വീൎയ്യസമതേജസഃ
ഉത്പത്സ്യന്തി വധാൎത്ഥം ഹി കുലസ്യ തവ വാനരാഃ. 15

| | | | |
|---|---|---|---|
| "'തസ്മാത്, | "'ആകയാൽ, | മദ്വീൎയ്യസമതേജസഃ | എനിക്കൊത്ത വീൎയ്യപരാക്രമങ്ങളാൎന്നവരുമായ |
| തവ | നിന്റെ | | |
| കുലസ്യ ഹി | കുലത്തിന്നുതന്നെ | | |
| വധാൎത്ഥം | നാശത്തിന്നായി | വാനരാഃ | വാനരന്മാർ |
| മദ്രൂപസംപന്നാഃ | എന്നെപ്പോലെ രൂപമാൎന്നവരും | ഉത്പത്സ്യന്തി. | ഉത്ഭവിക്കുന്നതാണ്. |

കിം ത്വിദാനീം മയാ ശക്യം ഹന്തും ത്വാം ഹേ നിശാചര
ന ഹന്തവ്യോ ഹതസ്ത്വം ഹി പൂൎവ്വമേവ സ്വകൎമ്മഭിഃ. 16

| | | | |
|---|---|---|---|
| "'ഹേ നിശാചര! | "'അല്ലേ രാക്ഷസ! | ത്വം | നീ |
| ഇദാനീം | ഇപ്പോൾ | സ്വകൎമ്മഭിഃ | നിന്റെ പ്രവൃത്തികൾ കാരണംതന്നെ |
| മയാ | എന്നാൽ | ഹതഃ | വധിക്കപ്പെട്ടവനായി |
| ത്വാം | നിന്നെ | പൂൎവ്വം ഏവ ഹി, | മുമ്പതന്നെ ഭവിച്ചിരിക്കുന്നതിനാൽ |
| ഹന്തും | വധിക്കുന്നതു് | ഹന്തവ്യഃ ന.' | വധിക്കപ്പെടേണ്ടവനല്ല.' |
| ശക്യം; | സാദ്ധ്യംതന്നെയാണ്; | | |
| കിം തു | എങ്കിലും | | |

അചിന്തയിത്വാ സ തദാ നന്ദിവാക്യം നിശാചരഃ
പൎവ്വതം തു സമാസാദ്യ വാക്യമേതദുവാച ഹ. 17

| | | | |
|---|---|---|---|
| "സഃ | "ആ | പൎവ്വതം | പൎവ്വതത്തിലേക്കു് |
| നിശാചരഃ, | നക്തഞ്ചരൻ | സമാസാദ്യ, | ചെന്നു്, |
| നന്ദിവാക്യം | നന്ദികേശ്വരവാക്യത്തെ | തദാ | ആ സമയം |
| അചിന്തയിത്വാ തു, | ഗണിക്കാതെതന്നെ | ഏതത് | ഇപ്രകാരം |
| | | വാക്യം ഉവാച ഹ. | ഉരചെയ്തു. |

പുഷ്പകസ്യ ഗതിശ്ഛിന്നാ യത്കൃതേ മമ ഗച്ഛതഃ
തമിമം ശൈലമുന്മൂലം കരോമി തവ ഗോപതേ. 18

| | | | |
|---|---|---|---|
| "'ഗോപതേ! | "'അല്ലേ പശുപതേ! | ഛിന്നാ, | തടയപ്പെട്ടുവോ, |
| ഗച്ഛതഃ | ഇഷ്ടംപോലെ ചെന്നുകൊണ്ടിരുന്ന | തം | അപ്രകാരമുള്ള |
| മമ | എന്റെ | ഇമം | ഈ |
| പുഷ്പകസ്യ | പുഷ്പകത്തിന്റെ | തവ | അങ്ങയുടെ |
| ഗതിഃ, | ഗതി, | ശൈലം | പൎവ്വതത്തെ |
| യത് കൃതേ | യാതൊരു കാരണമായി | ഉന്മൂലം കരോമി. | ഞാൻ പുഴക്കിയെറിഞ്ഞുകളയുന്നുണ്ടു്. |

കേന പ്രഭാവേന ഭവോ നിത്യം ക്രീഡതി രാജവത്
വിജ്ഞാതവ്യം ന ജാനീതേ ഭയസ്ഥാനമുപസ്ഥിതം. 19

| | | | |
|---|---|---|---|
| "'ഭവഃ, | "'ശങ്കരൻ, | പ്രഭാവേന | പ്രഭാവത്തെ കൊണ്ടാണു് |
| ഭയസ്ഥാനം | തനിക്കു് ആപത്തിന്നു ഹേതു | നിത്യം | എപ്പോഴും |
| ഉപസ്ഥിതം | എത്തിയിരിക്കുന്നതിനെ | രാജവത് | രാജാവെന്നപോലെ |
| ന ജാനീതേ; | അറിയുന്നില്ല; | ക്രീഡതി | സുഖമായി കാലംകഴിക്കുന്നതു് എന്നുള്ളതു് |
| കേന | എന്തൊരു | വിജ്ഞാതവ്യം.' | അറിയപ്പെടേണ്ടതാണു്.' |

ഏവമുക്ത്വാ തതോ രാമ ഭുജാൻ വിക്ഷിപ്യ പർവ്വതേ
തോലയാമാസ തം ശൈലം സമൃഗവ്യാളപാദപം. 20

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | വിക്ഷിപ്യ, | നീട്ടിയിട്ട്, |
| ഏവം ഉക്ത്വാ, | ഇപ്രകാരം ഉരചെയ്തു്, | സമൃഗ- | മാൻ, ദുഷ്ടജന്തുക്കൾ, |
| തതഃ | ഉടനെ | വ്യാളപാദപം | വൃക്ഷങ്ങൾ എന്നവയട |
| പർവ്വതേ | മലയുടെ അടിയിൽ | തം ശൈലം | ആ പർവ്വതത്തെ [ങ്ങിയ |
| ഭുജാൻ | ഭുജങ്ങളെ | തോലയാമാസ. | കലുക്കി. |

ചാലനാത് പർവ്വതസ്യൈവ ഗണാ ദേവസ്യ കംപിതാഃ
ചചാല പാർവ്വതീ ചാപി തദാഽഽശ്ലിഷ്ടാ മഹേശ്വരം. 21

| | | | |
|---|---|---|---|
| "പർവ്വതസ്യ | "പർവ്വതത്തിന്റെ | തദാ | ആ സമയം |
| ചാലനാത് | കലുക്കത്താൽ | മഹേശ്വരം | പരമേശ്വരന്റെ അരി |
| ദേവസ്യ | പരമശിവന്റെ | ആശ്ലിഷ്ടാ | കിലിരുന്നിരുന്ന |
| ഗണാഃ ഏവ | പ്രമഥഗണങ്ങളും | പാർവ്വതീ അപി ച | പാർവ്വതീദേവിയും |
| കംപിതാഃ; | നടുക്കംപൂണ്ടു; | ചചാല. | പേടിച്ചുവിറച്ചു. |

തതോ രാമ മഹാദേവോ ദേവാനാം പ്രവരോ ഹരഃ
പാദാംഗുഷ്ഠേന തം ശൈലം പീഡയാമാസ ലീലയാ. 22

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | തതഃ | അപ്പോൾ |
| ദേവാനാം | ദേവോത്തമനും | തം ശൈലം | ആ ശൈലത്തെ |
| പ്രവരഃ | | പാദാംഗുഷ്ഠേന, | കാൽ പെരുവിരൽകൊ |
| മഹാദേവഃ | മഹാദേവനുമായ | ലീലയാ | നേരംപോക്കായി [ണ്ട്, |
| ഹരഃ, | ഹരൻ, | പീഡയാമാസ. | അമർത്തി. |

പീഡിതാസ്തു തതസ്തസ്യ ശൈലസ്യാധോഗതാ ഭുജാഃ
വിസ്മിതാശ്ചാഭവംസ്തത്ര സചിവാസ്തസ്യ രക്ഷസഃ. 23

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | പീഡിതാഃ; | ഞെരുങ്ങിപ്പോയി; |
| ശൈലസ്യ | പർവ്വതത്തിന്റെ | തസ്യ രക്ഷസഃ | ആ രാക്ഷസന്റെ |
| അധഃ | ചുവട്ടിലായി | സചിവാഃ ച | മന്ത്രിമാരും |
| ഗതാഃ | വെക്കപ്പെട്ടിരുന്ന | തത്ര | അപ്പോൾ |
| തസ്യ | അവന്റെ | വിസ്മിതാഃ | ആശ്ചര്യപ്പെട്ടു. |
| ഭുജാഃ തു | ഭുജങ്ങളും | അഭവൻ. | |

തേന രക്ഷോധിപേനാത്ര വേദനാർത്തഭുജേന വൈ
മുക്തോ വിരാവഃ സുമഹാൻ ത്രൈലോക്യം യേന പൂരിതം. 24

| | | | |
|---|---|---|---|
| "അത്ര | "ആ സമയം | വിരാവഃ മുക്തഃ; | നിലവിളി കൂട്ടപ്പെട്ടു; |
| വേദനാർത്ത- | കൈകൾ ഞെരുങ്ങി | യേന | യാതൊരു ആ നിലവി |
| ഭുജേന | വേദനപൂണ്ടു കഴങ്ങു | | ളികാരണം |
| തേന | ആ [ന്നവനായ | ത്രൈലോക്യം | ത്രൈലോക്യം മുഴുവനും |
| രക്ഷോധിപേന, | രാക്ഷസാധിപനാൽ, | വൈ | |
| സുമഹാൻ | ഏററം വമ്പിച്ചതായ | പൂരിതം. | മുഴങ്ങി. |

മേനിരേ വജ്രനിഷ്പേഷം തസ്യാമാത്യാ യുഗക്ഷയേ
തദാऽऽസനാത് പ്രചലിതാ ദേവാ ഇന്ദ്രപുരോഗമാഃ. 25

| | |
|---|---|
| " തദാ | " അപ്പോൾ |
| ഇന്ദ്രപുരോഗമാഃ | ഇന്ദ്രൻ മുമ്പായുള്ള |
| ദേവാഃ, | ദേവകൾ, |
| ആസനാത് | ഇരുന്നേടത്തുനിന്ന് |
| പ്രചലിതാഃ; | പേടിച്ച് ചാടിയെഴുന്നേററു; |
| തസ്യ | അവൻെറ |
| അമാത്യാഃ | സചിവന്മാർ |
| യുഗക്ഷയേ | പ്രളയകാലത്തിലെ |
| വജ്രനിഷ്പേഷം | ഇടിമുഴക്കമെന്നുതന്നെ |
| മേനിരേ. | വിചാരിച്ചുപോയി. |

സമുദ്രാശ്ചാപി സംക്ഷുബ്ധാശ്ചാലിതാശ്ചാപി പർവ്വതാഃ
യക്ഷാ വിദ്യാധരാഃ സിദ്ധാഃ കിമേതദിതി ചാബ്രുവൻ. 26

| | |
|---|---|
| " സമുദ്രാഃ ച | " സമുദ്രങ്ങളും |
| സംക്ഷുബ്ധാഃ; | ഇളകിമറിഞ്ഞു; |
| പർവ്വതാഃ ച | മലകളും |
| ചാലിതാഃ; | കുലുങ്ങി; |
| യക്ഷാഃ അപി | യക്ഷന്മാരും |
| വിദ്യാധരാഃ | വിദ്യാധരന്മാരും |
| സിദ്ധാഃ ച | സിദ്ധന്മാരും |
| ഏതത് കിം ഇതി | ഇതെന്താണെന്ന് |
| അബ്രുവൻ. | തമ്മിലുരചെയ്തു. |

അഥ തേ മന്ത്രിണസ്തസ്യ വിക്രോശന്തമഥാബ്രുവൻ
തോഷയസ്വ മഹാദേവം നീലകണ്ഠമുമാപതിം. 27

| | |
|---|---|
| " അഥ | " അപ്പോൾ |
| തസ്യ | അവൻെറ |
| തേ | ആ |
| മന്ത്രിണഃ | മന്ത്രിമാർ |
| വിക്രോശന്തം | നിലവിളിക്കുന്ന അവനോടായി |
| അഥ | ഇപ്രകാരം |
| അബ്രുവൻ; | ഉരചെയ്തു; |
| ' ഉമാപതിം | ' ഉമാകാന്തനും |
| നീലകണ്ഠം | നീലകണ്ഠനുമായ |
| മഹാദേവം | മഹാദേവഭഗവാനെ |
| തോഷയസ്വ. | സ്തോത്രത്താൽ പ്രസാദിപ്പിച്ചാലും. |

തമൃതേ ശരണം നാന്യം പശ്യാമോऽത്ര ദശാനന
സ്തുതിഭിഃ പ്രണതോ ഭൂത്വാ തമേവ ശരണം വ്രജ
കൃപാലുഃ ശങ്കരസ്തുഷ്ടഃ പ്രസാദം തേ വിധാസ്യതി. 28

| | |
|---|---|
| " ' ദശാനന! | " ' ദശമുഖ! |
| അത്ര | ഇക്കാര്യത്തിൽ |
| തം ഋതേ | അദ്ദേഹമല്ലാതെ |
| അന്യം | മററൊരു |
| ശരണം | രക്ഷയെ |
| ന പശ്യാമഃ; | ഞങ്ങൾ അറിയുന്നില്ല; |
| പ്രണതഃ ഭൂത്വാ | വണക്കമാർന്നവനായി |
| സ്തുതിഭിഃ | സ്തോത്രങ്ങളാൽ |
| തം ഏവ | അദ്ദേഹത്തെത്തന്നെ |
| ശരണം വ്രജ; | ശരണംപ്രാപിച്ചാലും; |
| കൃപാലുഃ | ദയാനിധിയായ |
| ശങ്കരഃ | ശങ്കരഭഗവാൻ |
| തുഷ്ടഃ | പ്രസാദിച്ച് |
| തേ | നിന്തിരുവടിക്ക് |
| പ്രസാദം | അനുഗ്രഹം |
| വിധാസ്യതി.' | നൽകുന്നതാണ്.' |

ഏവമുക്തസ്തദാऽമാത്യൈസ്തുഷ്ടാവ വൃഷഭധ്വജം
സാമഭിർവ്വിവിധൈഃ സ്തോത്രൈഃ പ്രണമ്യ സ ദശാനനഃ
കാലോ മഹാന്നരശ്രേഷ്ഠ രുവതോ രക്ഷസോ ഗതഃ. 29

| | | | |
|---|---|---|---|
| "നരശ്രേഷ്ഠ! | "പുരുഷോത്തമ! | സാമഭിഃ സ്തോത്രൈഃ | സാമഗാനസ്തോത്രങ്ങൾ കൊണ്ട് |
| അമാത്യൈഃ | സചിവന്മാരാൽ | വൃഷഭധ്വജം | വൃഷഭധ്വജനെ |
| ഏവം | ഇപ്രകാരം | തുഷ്ടാവ; | കൊണ്ടാടി; |
| ഉക്തഃ | ഉപദേശിക്കപ്പെട്ടവനാ[യ | രുവതഃ | അങ്ങിനെ നിലവിളിച്ചുകൊണ്ടിരുന്ന |
| സഃ | ആ | രക്ഷസഃ | രാക്ഷസന്ന് |
| ദശാനനഃ, | ദശമുഖൻ, | മഹാൻ കാലഃ | ഏറെക്കാലം |
| തദാ | ആ സമയം | ഗതഃ. | ചെന്നു. |
| പ്രണമ്യ | കുമ്പിട്ട് | | |
| വിവിധൈഃ | പലപല | | |

തതഃ പ്രീതോ മഹാദേവഃ ശൈലാഗ്രേ വിഷ്ഠിതഃ പ്രഭുഃ
മുക്ത്വാ ചാസ്യ ഭുജാൻ രാമ പ്രാഹ വാക്യം ദശാനനം. 30

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | മുക്ത്വാ, | വിട്ടുവിച്ച്, |
| തതഃ | അതിൽപ്പിന്നെ | ശൈലാഗ്രേ | പർവ്വതശിഖരത്തിൽ |
| പ്രഭുഃ | സർവ്വേശ്വരനായ | വിഷ്ഠിതഃ | എഴുന്നെള്ളിയവനായി |
| മഹാദേവഃ | പരമശിവൻ | ദശാനനം ച | ദശമുഖനോടായ്ത്തന്നെ |
| പ്രീതഃ, | പ്രസാദിച്ച്, | വാക്യം | ഇപ്രകാരം വാക്യത്തെ |
| അസ്യ ഭുജാൻ | ഇവന്റെ കൈകളെ | പ്രാഹ. | അരുളിച്ചെയ്തു. |

പ്രീതോऽസ്മി തവ വീര്യസ്യ ശൌണ്ഡീര്യാച്ച ദശാനന
ശൈലാക്രാന്തേന യോ മുക്തസ്ത്വയാ രാവഃ സുദാരുണഃ. 31

| | | | |
|---|---|---|---|
| "'ദശാനന! | "'ദശമുഖ! | ശൈലാക്രാന്തേന | പർവ്വതത്താൽ ഞെരുക്കപ്പെട്ട |
| തവ | നിന്റെ | ത്വയാ | ഭവാനാൽ |
| വീര്യസ്യ ശൌണ്ഡീര്യാത് | പരാക്രമത്തിന്റെ യോഗ്യതകൊണ്ട് | മുക്തഃ | ഉളവാക്കപ്പെട്ട |
| പ്രീതഃ അസ്മി; | ഞാൻ സന്തുഷ്ടനായിരിക്കുന്നു; | യഃ രാവഃ ച | യാതൊരു ആ നിലവിളിയും |
| | | സുദാരുണഃ. | അത്യുഗ്രമായതായിരിക്കുന്നു. |

യസ്മാല്ലോകത്രയം ചൈതദ്രാവിതം ഭയമാഗതം
തസ്മാത് ത്വം രാവണോ നാമ നാമ്നാ തേന ഭവിഷ്യസി 32

| | | | |
|---|---|---|---|
| "'യസ്മാത് | "'യാതൊരു കാരണത്താൽ | ത്വം | ഭവാൻ |
| ഏതത് | ഈ | നാമ്നാ | പേരിനാൽ |
| ലോകത്രയം | മൂന്നുലോകവും | രാവണഃ നാമ | രാവണൻ എന്ന് |
| രാവിതം; | മുഴക്കംപൂണ്ടതാക്കപ്പെട്ടു; | തേന | ആ നിലവിളിയാൽ |
| ഭയം ച ആഗതം; | ഭീതിയും കയ്ക്കൊണ്ടു; | ഭവിഷ്യസി. | ഇനി അറിയപ്പെടുന്നതാണ് |
| തസ്മാത് | ആകയാൽ | | |

ദേവതാ മാനുഷാ യക്ഷാ യേ ചാന്യേ ജഗതീതലേ
ഏവം ത്വാമഭിധാസ്യന്തി രാവണം ലോകരാവണം. 33

| | | | |
|---|---|---|---|
| "'ദേവതാഃ | "'ദേവകളും | ലോകരാവണം | ത്രൈലോക്യത്തെയും നിലവിളിപ്പിച്ചവനായ |
| യക്ഷാഃ | യക്ഷന്മാരും | | |
| ജഗതീതലേ ച | ഭൂലോകത്തിലുള്ള | ത്വാം | നിന്നെ |
| മാനുഷാഃ | മനുഷ്യരും | ഏവം | ഇപ്രകാരംതന്നെ |
| അന്യേ | മററ് | രാവണം | രാവണൻ എന്ന് |
| യേ, | യാതൊരുവരൊ അവരും | അഭിധാസ്യന്തി. | വിളിക്കുന്നതാണ്. |

ഗച്ഛ പൌലസ്ത്യ വിസ്രബ്ധം പഥാ യേന ത്വമിച്ഛസി
മയാ ചൈവാഭ്യനുജ്ഞാതോ രാക്ഷസാധിപ ഗമ്യതാം. 34

| | | | |
|---|---|---|---|
| "'പൌലസ്ത്യ! | "'പുലസ്ത്യകുലജാത! | ഗച്ഛ; | പോയ്ക്കൊൾക; |
| യേന | യാതൊരു | രാക്ഷസാധിപ! | രാക്ഷസേശ്വര! |
| പഥാ | മാർഗ്ഗത്തിൽക്കൂടി | മയാ ച | എന്നാൽ തന്നെ |
| ത്വം | നീ | | |
| ഇച്ഛസി | പോകുവാൻ ഇച്ഛിക്കുന്നുവോ അതിലൂടെ | അഭ്യനുജ്ഞാതഃ ഏവ | അനുമതി നൽകപ്പെട്ടവനായി |
| വിസ്രബ്ധം | തടവില്ലാതെ | ഗമ്യതാം.' | പോയ്ക്കരിക.' |

ഏവമുക്തസ്തു ലങ്കേശഃ ശംഭുനാ സ്വയമബ്രവീത്
പ്രീതോ യദി മഹാദേവ വരം മേ ദേഹി യാചതഃ. 35

| | | | |
|---|---|---|---|
| "ശംഭുനാ | "പരമശിവനാൽ | 'മഹാദേവ! | 'മഹാദേവ! |
| ഏവം | ഇപ്രകാരം | പ്രീതഃ യദി, | നിന്തിരുവടി പ്രസാദിച്ചിരിക്കുന്ന പക്ഷം, |
| സ്വയം | നേരിൽ | | |
| ഉക്തഃ | അരുളിച്ചെയ്യപ്പെട്ടവനായ | യാചതഃ | അപേക്ഷിക്കുന്നവനായ |
| | | മേ | എനിക്ക് |
| ലങ്കേശഃ, | ലങ്കേശ്വരൻ, | വരം | ഒരു വരം |
| തു | ആ സമയം ഇപ്രകാരം | ദേഹി. | നൽകുവാൻ തിരുവുള്ളമുണ്ടാകേണം. |
| അബ്രവീത്; | ഉണർത്തിച്ചു; | | |

അവദ്ധ്യത്വം മയാ പ്രാപ്തം ദേവഗന്ധർവ്വദാനവൈഃ
രാക്ഷസൈർഗ്ഗുഹ്യകൈർന്നാഗൈര്യേ ചാന്യേ ബലവത്തരാഃ. 36

| | | | |
|---|---|---|---|
| "'ദേവ-ഗന്ധർവ്വ-ദാനവൈഃ | "'ദേവന്മാരാലും ഗന്ധർവ്വന്മാരാലും ദാനവന്മാരാലും | ബലവത്തരാഃ | മഹാബലശാലികൾ |
| | | യേ ച, | യാതൊരുവരോ അവരാലും, |
| രാക്ഷസൈഃ | രാക്ഷസരാലും | അവദ്ധ്യത്വം | മരണമില്ലെന്ന അവസ്ഥ |
| ഗുഹ്യകൈഃ | ഗുഹ്യകരാലും | | |
| നാഗൈഃ | നാഗങ്ങളാലും | മയാ | എന്നാൽ |
| അന്യേ | മററുള്ള | പ്രാപ്തം. | സമ്പാദിക്കപ്പെട്ടിട്ടുണ്ട്. |

മാനുഷാന്ന ഗണേ ദേവ സ്വല്പാസ്തേ മമ സംമതാഃ
ദീർഘമായുശ്ച മേ പ്രാപ്തം ബ്രഹ്മണസ്ത്രിപുരാന്തക
വാഞ്ഛിതം ചായുഷഃ ശേഷം ശസ്ത്രം ത്വം ച പ്രയച്ഛ മേ. 37

| | | | |
|---|---|---|---|
| "'ത്രിപുരാന്തക! | "'മുപ്പുരവൈരിയായ | ദീർഘം ആയുഃ | ദീർഘായുസ്സും |
| ദേവ! | ഹേ ദേവ! | മേ പ്രാപ്തം; | എന്നാൽ ലഭിക്കപ്പെട്ടിട്ടുണ്ട്; |
| ഗണേ | കൂട്ടത്തിൽ | വാഞ്ഛിതം | ആവശ്യപ്പെടപ്പെട്ടതായ |
| മാനുഷാത് ച | മനുഷ്യകൽനിന്നു മാത്രം | ആയുഷഃ<br>ശേഷം ച | പോരാത്ത ആയുസ്സിനേയും |
| ന; | മരണമില്ലായ്മയെന്നത് സമ്പാദിക്കപ്പെട്ടില്ല; | ശസ്ത്രം ച | ഒരു ആയുധത്തേയും |
| തേ | അവർ | ത്വം | നിന്തിരുവടി |
| സ്വല്പാഃ | നിസ്സാരന്മാരെന്നാണ് | മേ | എനിക്കായി |
| മമ സംമതാഃ; | എന്റെ ബോദ്ധ്യം; | പ്രയച്ഛ.' | നൽകിയാലും.' |
| ബ്രഹ്മണഃ | ബ്രഹ്മദേവങ്കൽനിന്ന് | | |

["ന ഗണേ," (ന ഗണയാമി) ഞാൻ ഗണിക്കുന്നില്ല എന്നും: "ദുഷ്കർമ്മങ്ങളുടെ ഫലമായി ബാക്കിയുള്ള ആയുസ്സ് കുറഞ്ഞുപോകാത്തതായും, അപ്രകാരമുള്ള ആയുഷ്കാലത്തിൽ സർവ്വവിജയത്തിന്നായി ഒരു ആയുധത്തെയും നൽകിയാലും." (തിലകം.)].

ഏവമുക്തസ്തതസ്തേന രാവണേന സ ശങ്കരഃ
ദദൌ ഖഡ്ഗം മഹാദീപ്തം ചന്ദ്രഹാസമിതി ശ്രുതം
ആയുഷശ്ചാവശേഷം ച സ്ഥിത്വാ ഭൂതപതിസ്തദാ. 38

| | | | |
|---|---|---|---|
| "തേന | "ആ | ചന്ദ്രഹാസം<br>ഇതി | ചന്ദ്രഹാസമെന്ന |
| രാവണേന | രാവണനാൽ | | |
| ഏവം | ഇപ്രകാരം | ഖഡ്ഗം ച, | ഖഡ്ഗത്തേയും |
| ഉക്തഃ | പ്രാർത്ഥിക്കപ്പെട്ടവനായ | സഃ ഭൂതപതിഃ | ആ ഭൂതനാഥൻ |
| ശങ്കരഃ | പരമശിവൻ | തതഃ | അതിൽപിന്നെ |
| തദാ | അപ്പോൾ | സ്ഥിത്വാ ച | തെല്ലാലോചിച്ച് |
| ശ്രുതം | പ്രസിദ്ധപ്പെട്ടതും | ആയുഷഃ | ആയുസ്സിന്റെ |
| മഹാദീപ്തം | അത്യധികം തിളങ്ങുന്നതുമായ | അവശേഷം | ബാക്കിയേയും |
| | | ദദൌ. | വരമായി നൽകി. |

ദത്വോവാച തതഃ ശംഭുർനാവജ്ഞേയമിദം ത്വയാ
അവജ്ഞാതം യദി ഹി തേ മാമേവൈഷ്യത്യസംശയഃ. 39

| | | | |
|---|---|---|---|
| "ശംഭുഃ | "പരമശിവൻ | ഹി | എന്തെന്നാൽ |
| ദത്വാ, | ഇപ്രകാരം നൽകിയ | തേ അവജ്ഞാതം യദി | ഭവാനാൽ ഇത് അവഗണിക്കപ്പെട്ടാൽ |
| തതഃ | പിന്നെ [ശേഷം, | | |
| ഉവാച; | ഇങ്ങിനെ അരുളിച്ചെയ്തു; | മാം ഏവ | എന്റെ അടുക്കലേയ്ക്കുതന്നെ |
| 'ത്വയാ | 'ഭവാനാൽ | | |
| ഇദം | ഇത് | ഏഷ്യതി | വന്നുചേരുന്നതാണ് |
| അവജ്ഞേയം ന | അവമതിക്കത്തക്കതല്ല; | അസംശയഃ.' | സംശയമില്ല.' |

ഏവം മഹേശ്വരേണൈവ കൃതനാമാ സ രാവണഃ
അഭിവാദ്യ മഹാദേവമാരുരോഹാഥ പുഷ്പകം. 40

| | | | |
|---|---|---|---|
| "ഏവം | "ഇപ്രകാരം | അഥ | ആ സമയം |
| മഹേശ്വരേണ ഏവ | പരമശിവനാൽ തന്നെ | മഹാദേവം | പരമേശ്വരനെ |
| | | അഭിവാദ്യ, | നമസ്കരിച്ച്, |
| രാവണഃ | രാവണനെന്ന് | പുഷ്പകം | പുഷ്പകവിമാനത്തിൽ |
| കൃതനാമാ | പേർവിളിക്കപ്പെട്ടവനാ | ആരുരോഹ. | കയറിച്ചെന്നു. |
| സഃ, | അവൻ, [യ | | |

തതോ മഹീതലേ രാമ പരിചക്രാമ രാവണഃ
ക്ഷത്രിയാൻ സുമഹാവീര്യാൻ ബാധമാന ഇതസ്തതഃ. 41

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | സുമഹാവീര്യാൻ | മഹാപരാക്രമശാലികളായ |
| രാവണഃ | രാവണൻ | | |
| തതഃ | അതിൽപിന്നെ | ക്ഷത്രിയാൻ | ക്ഷത്രിയന്മാരെ |
| മഹീതലേ | ഭൂമണ്ഡലത്തിൽ | ബാധമാനഃ | ദ്രോഹിക്കുന്നവനായി |
| ഇതസ്തതഃ | അങ്ങുമിങ്ങും | പരിചക്രാമ. | സഞ്ചരിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഷോഡശഃ സർഗ്ഗഃ = പതിനാറാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 21356; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 632



## സപ്തദശഃ സർഗ്ഗഃ = പതിനേഴാംസർഗ്ഗം.

[വേദവതീശാപഃ = വേദവതിയുടെ ശാപം.]

അഥ രാജൻ മഹാബാഹുർവിചരൻ സ മഹീതലേ
ഹിമവത്സാനുമാസാദ്യ പരിചക്രാമ രാവണഃ. 1

| | | | |
|---|---|---|---|
| "രാജൻ! | "മഹാരാജാവേ! | വിചരൻ അഥ, | സഞ്ചരിച്ചുകൊണ്ടിരുന്നകാലം, |
| മഹാബാഹുഃ | മഹാശക്തിമാനായ | | |
| സഃ | ആ | ഹിമവത്സാനും | ഹിമവാന്റെ താഴ്വര |
| രാവണഃ | രാവണൻ | ആസാദ്യ | പ്രാപിച്ച് [യെ |
| മഹീതലേ | ഭൂതലത്തിൽ | പരിചക്രാമ. | ചുററിനടന്നു. |

തത്രാപശ്യത് സ വൈ കന്യാം കൃഷ്ണാജിനജടാധരാം
ആർഷേണ വിധിനാ യുക്താം തപന്തീം ദേവതാമിവ. 2

| | | | |
|---|---|---|---|
| "തത്ര | "അവിടെ | ആർഷേണ | ഋഷികൾക്ക് ഉചിതമായ |
| സഃ, | അവൻ, | വിധിനാ യുക്താം | നിയമത്തോടുകൂടി വർത്തിക്കുന്നവളും |
| കൃഷ്ണാജിനജടാധരാം | കൃഷ്ണമൃഗത്തോലും ജടയും ധരിച്ചവളും | തപന്തീം | തപസ്സുചെയ്യുന്നവളുമായ |
| ദേവതാം ഇവ വൈ | ദേവകന്യകയെപ്പോലെയിരിക്കുന്നവളും | കന്യാം | ഒരു കന്യകയെ |
| | | അപശ്യത്. | കണ്ടു. |

സ ദൃഷ്ട്വാ രൂപസംപന്നാം കന്യാം താം സുമഹാവ്രതാം
കാമമോഹപരീതാത്മാ പപ്രച്ഛ പ്രഹസന്നിവ. 3

| | | | |
|---|---|---|---|
| "സഃ | "അവൻ | കാമമോഹ-പരീതാത്മാ | മന്ദമതിയാൽ കാമം മുഴുത്ത ചിത്തത്തോടു കൂടിയവനായി |
| സുമഹാവ്രതാം | കഠിന തപസ്സുകളേറ്റു [ണ്ടിരുന്ന | | |
| താം | ആ | | |
| കന്യാം | കന്യകയെ | ഇവ | അല്പം |
| രൂപസംപന്നാം | മഹാസൌന്ദൎയ്യവതി [യായി | പ്രഹസൻ | പുഞ്ചിരിപൂണ്ടുകൊണ്ട് |
| ദൃഷ്ട്വാ, | കണ്ട്, | പപ്രച്ഛ. | ഇങ്ങിനെ ചോദിച്ചു. |

കിമിദം വൎത്തസേ ഭദ്രേ വിരുദ്ധം യൌവനസ്യ തേ
ന ഹി യുക്താ തവൈതസ്യ രൂപസ്യ തപസഃ ക്രിയാ. 4

| | | | |
|---|---|---|---|
| "'ഭദ്രേ! | "'ശോഭനേ! | യുക്താ ന ഹി; | ഉചിതമായതല്ല; |
| തവ | നിന്റെ | തേ | നിന്റെ |
| ഏതസ്യ | ഈ | യൌവനസ്യ | യൌവനത്തിന്ന് |
| രൂപസ്യ, | രൂപത്തിന്ന് | വിരുദ്ധം | ചേരാത്തതായ |
| തപസഃ | തപസ്സിന്നുള്ള | ഇദം | ഇതിനെ |
| ക്രിയാ | ദേഹപീഡ | കിം വൎത്തസേ? | എന്തിന്നാണ് അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നത്? |

രൂപം തേഽനുപമം ഭീരു കാമോന്മാദകരം നൃണാം
ന യുക്തം തപസി സ്ഥാതും നിൎഗ്ഗതോ ഹ്യേഷ നിൎണ്ണയഃ. 5

| | | | |
|---|---|---|---|
| "'ഭീരു! | "'അല്ലേ ഭീരു! | തപസി | തപസ്സിൽ |
| തേ | നിന്റെ | സ്ഥാതും | ഇനിയും വൎത്തിക്കുന്നതു് |
| അനുപമം | നിസ്തുല്യമായ | ന യുക്തം; | ശരിയല്ല; |
| രൂപം ഹി | ഈ രൂപലാവണ്യമാ | ഏഷഃ | ഈ |
| നൃണാം | മനുഷ്യൎക്ക് [കട്ടെ | നിൎണ്ണയഃ | നിശ്ചയം |
| കാമോന്മാദ-കരം; | കാമോദ്ദീപകമായിരിക്കുന്നുണ്ട്; | നിൎഗ്ഗതഃ. | വിട്ടൊഴിക്കപ്പെട്ടേടണ്ടതാണ്. |

കസ്യാസി ദുഹിതാ ഭദ്രേ കോ വാ ഭൎത്താ വരാനനേ
കേന സംഭോക്ഷ്യസേ ഭീരു സ നരഃ പുണ്യഭാഗ് ഭുവി.
പൃച്ഛതഃ ശംസ മേ സൎവ്വം കസ്യ ഹേതോഃ ശ്രമസ്തവ. 6

| | | | |
|---|---|---|---|
| "'ഭീരു! | "'ലജ്ജിക്കുന്നവളേ! | ഭുവി | ലോകത്തിൽ |
| ഭദ്രേ! | സുന്ദരി! | പുണ്യഭാക്; | പുണ്യശാലിതന്നെയാ [ണ്; |
| വരാനനേ! | ശോഭനവദനേ! | കസ്യ | എന്തു |
| കസ്യ ദുഹിതാ അസി; | നീ ആരുടെ പുത്രിയാണ്? | ഹേതോഃ | കാരണമായിട്ടാണ് |
| | | തവ | ഭവതിക്ക് |
| ഭൎത്താ കഃ വാ? | ഭൎത്താവ് ആരാണ്? | ശ്രമഃ? | ഈ തപഃ ക്ലേശം? |
| കേന | ഏതൊരുവനാൽ | പൃച്ഛതഃ | ചോദിക്കുന്നവനായ |
| സംഭോക്ഷ്യസേ | നീ ഭാൎയ്യയായ് ലഭിക്ക | മേ | എന്നോട് |
| സഃ നരഃ | ആ നരൻ [പ്പെടുന്നുവോ | സൎവ്വം ശംസ' [illegible] | [illegible] |

ഏവമുക്താ തു സാ കന്യാ രാവണേന യശസ്വിനീ
അബ്രവീദ്വിധിവത് കൃത്വാ തസ്യാതിഥ്യം തപോധനാ. 7

| | | | |
|---|---|---|---|
| " രാവണേന | " രാവണനാൽ | കന്യാ, | കന്യക, |
| ഏവം | ഇപ്രകാരം | വിധിവത് | വിധിപ്രകാരം |
| ഉക്താ | ചോദിക്കപ്പെട്ട | തസ്യ | അവന്നായ്ക്കൊണ്ട് |
| യശസ്വിനീ | കീർത്തിമതിയും | ആതിഥ്യം | അതിഥിപൂജ |
| തപോധനാ | ഐഹികസുഖങ്ങളെ പരിത്യജിച്ചവളും ആയ | കൃത്വാ, | ചെയ്ത്, |
| | | തു | ഇതിനെക്കുറിച്ച് |
| സാ | ആ | അബ്രവീത്. | ഇപ്രകാരം ഉരചെയ്തു. |

കുശധ്വജോ മമ പിതാ ബ്രഹ്മർഷിരമിതപ്രഭഃ
ബൃഹസ്പതിസുതഃ ശ്രീമാൻ ബുദ്ധ്യാ തുല്യോ ബൃഹസ്പതേഃ. 8

| | | | |
|---|---|---|---|
| " 'മമ | " 'എന്റെ | ശ്രീമാൻ | ആ ശ്രീമാൻ |
| പിതാ, | പിതാവ്, | ബൃഹസ്പതിസുതഃ | ബൃഹസ്പതി പുത്രനാകുന്നു; |
| കുശധ്വജഃ | കുശധ്വജനെന്ന | | |
| ബ്രഹ്മർഷിഃ; | ബ്രഹ്മർഷിയാകുന്നു; | ബുദ്ധ്യാ | ബുദ്ധിയാൽ |
| അമിതപ്രഭഃ | അളവററ പ്രഭാവമാന്നവനായ | ബൃഹസ്പതേഃ | ബൃഹസ്പതിക്കു |
| | | തുല്യഃ. | സമാനൻ. |

തസ്യാഹം കുർവ്വതോ നിത്യം വേദാഭ്യാസം മഹാത്മനഃ
സംഭൂതാ വാങ്മയീ കന്യാ നാമ്നാ വേദവതീ സ്മൃതാ. 9

| | | | |
|---|---|---|---|
| " 'നിത്യം | " 'ഇടവിടാതെ | കന്യാ | ഒരു കന്യകയായി |
| വേദാഭ്യാസം | വേദാഭ്യാസം | സംഭൂതാ | ജനിച്ചവളാകുന്നു |
| കുർവ്വതഃ | ചെയ്യുന്നവനായ | അഹം ; | ഞാൻ ; |
| തസ്യ | ആ | നാമ്നാ | പേരിനാൽ |
| മഹാത്മനഃ | മഹാത്മാവിന്ന് | വേദവതീ | വേദവതി എന്ന് |
| വാങ്മയീ | വാക്കുതന്നെ മൂർത്തികരിച്ചു | സ്മൃതാ. | അറിയപ്പെടുന്നവൾ. |

തതോ ദേവാഃ സഗന്ധർവ്വാ യക്ഷരാക്ഷസപന്നഗാഃ
തേഽപി ഗത്വാ ഹി പിതരം വരണം രോചയന്തി മേ. 10

| | | | |
|---|---|---|---|
| " 'തതഃ | " 'അപ്പോൾ | പിതരം ഹി | പിതാവിന്റെ അടുക്കൽതന്നെ |
| തേ | ആ | | |
| സഗന്ധർവ്വാഃ | ഗന്ധർവ്വരടക്കമുള്ള | ഗത്വാ, | ചെന്ന്, |
| ദേവാഃ | ദേവന്മാരും | മേ വരണം | എന്നെ വിവാഹംചെയ്തുകൊടുപ്പാനായി |
| യക്ഷരാക്ഷസപന്നഗാഃ അപി | യക്ഷന്മാരും, രക്ഷസ്സുകളും, പന്നഗന്മാരും, | രോചയന്തി. | ആവശ്യപ്പെടുകയായി. |

ന ച മാം സ പിതാ തേഭ്യോ ദത്തവാൻ രാക്ഷസർഷഭ
കാരണം തദ്വദിഷ്യാമി നിശാചര നിശാമയ 11

| | | | |
|---|---|---|---|
| "'രാക്ഷസർഷഭ! | "'രാക്ഷസരാജാവായ | തേഭ്യഃ | അവൎക്കായിക്കൊണ്ട് |
| നിശാചര! | നക്തഞ്ചര! | ന ദത്തവാൻ; | കൊടുക്കയുണ്ടായില്ല; |
| പിതാ | പിതാവായ | തത് കാരണം ച | അതിന്നുള്ള കാരണത്തേയും |
| സഃ | അദ്ദേഹം | വദിഷ്യാമി | ഞാൻ പറയാം |
| മാം | എന്നെ | നിശാമയ. | കേട്ടുകൊൾക. |

പിതുസ്തു മമ ജാമാതാ വിഷ്ണുഃ കില സുരേശ്വരഃ
അഭിപ്രേതസ്ത്രിലോകേശസ്തസ്മാന്നാന്യസ്യ മേ പിതാ. 12

| | | | |
|---|---|---|---|
| "'സുരേശ്വരഃ | "'ദേവന്മാൎക്കും ഈശ്വരനും | പിതുഃ | പിതാവിന്റെ |
| ത്രിലോകേശഃ | ത്രൈലോക്യനാഥനുമായ | അഭിപ്രേതഃ; | മനസ്സിൽ നിൎണ്ണയിക്കപ്പെട്ടിരുന്നു; |
| വിഷ്ണുഃ കില | മഹാവിഷ്ണുഭഗവാൻ തന്നെ | തസ്മാത് | ആകയാൽ |
| ജാമാതാ | മരുമകനായി | മേ | എന്റെ |
| മമ | എന്റെ | പിതാ | പിതാവ് |
| | | അന്യസ്യ തു ന. | മറ്റൊൎക്കും നൽകുകയുണ്ടായില്ല. |

ദാതുമിച്ഛതി തസ്മൈ തു തച്ഛ്രുത്വാ ബലദർപ്പിതഃ
ശംഭുൎന്നാമ തതോ രാജാ ദൈത്യാനാം കുപിതോഽഭവത്. 13

| | | | |
|---|---|---|---|
| "'തസ്മൈ തു | "'ആ വിഷ്ണുഭഗവാന്നു തന്നെ | ദൈത്യാനാം രാജാ | ദൈത്യരാജാവും |
| ദാതും | നൽകേണമെന്നു | ബലദർപ്പിതഃ | ബലോന്മത്തനുമായ |
| ഇച്ഛതി; | ആഗ്രഹിച്ചിരിക്കയായി; | ശംഭുഃ നാമ, | ശംഭു എന്നവൻ, |
| | | തത് ശ്രുത്വാ | അതുകേട്ട് |
| തതഃ | അക്കാലം | കുപിതഃ അഭവത്. | കോപാക്രാന്തനായിഭവിച്ചു. |

തേന രാത്രൌ ശയാനോ മേ പിതാ പാപേന ഹിംസിതഃ. 14

| | | | |
|---|---|---|---|
| "'രാത്രൌ | "'രാത്രി | പിതാ, | പിതാവ്, |
| ശയാനഃ | നിദ്രചെയ്തുകൊണ്ടിരുന്നവനായ | തേന പാപേന | ആ ദുഷ്ടനാൽ |
| മേ | എന്റെ | ഹിംസിതഃ. | വധിക്കപ്പെട്ടു. |

തതോ മേ ജനനീ ദീനാ തച്ഛരീരം പിതുൎമ്മമ
പരിഷ്വജ്യ മഹാഭാഗാ പ്രവിഷ്ടാ ഹവ്യവാഹനം. 15

| | | | |
|---|---|---|---|
| "'തതഃ | "'അപ്പോൾ | പിതുഃ | പിതാവിന്റെ |
| മഹാഭാഗാ | മഹാ പുണ്യവതിയായ | തത് ശരീരം | ആ ശരീരത്തെ |
| മേ ജനനീ | എന്റെ മാതാവ് | പരിഷ്വജ്യ | കെട്ടിപ്പുണൎന്നുകൊണ്ട് |
| ദീനാ | ദുഃഖത്തിലാണ്ടവളായി | ഹവ്യവാഹനം | അഗ്നിയിൽ |
| മമ | എന്റെ | പ്രവിഷ്ടാ. | പ്രവേശിച്ചു. |

തതോ മനോരഥം സത്യം പിതുൎന്നാരായണം പ്രതി
കരോമീതി തമേവാഹം ഹൃദയേന സമുദ്വഹേ 16

| | | | |
|---|---|---|---|
| "'നാരായണം പ്രതി | "'ശ്രീനാരായണനെക്കുറിച്ചുള്ളതായ | ഇതി | എന്നതിനാൽ |
| പിതുഃ | പിതാവിന്റെ | തതഃ | അന്നുതൊട്ട് |
| മനോരഥം | ആ മനോരഥത്തെ | തം ഏവ | അദ്ദൎഥത്തെത്തന്നെ |
| സത്യം കരോമി; | നിറവേററുന്നതിന്നായി ഞാൻ സങ്കല്പിച്ചുകൊണ്ടിരിക്കയാണ്; | ഹൃദയേന | ഹൃദയത്താൽ |
| | | അഹം | ഞാൻ |
| | | സമുദ്വഹേ. | വഹിച്ചിരിക്കുന്നു. |

ഇതി പ്രതിജ്ഞാമാരുഹ്യ ചരാമി വിപുലം തപഃ
ഏതത്തേ സൎവ്വമാഖ്യാതം മയാ രാക്ഷസപുംഗവ. 17

| | | | |
|---|---|---|---|
| "'ഇതി | "'ഇപ്രകാരമുള്ള | രാക്ഷസപുംഗവ! | രാക്ഷസവര! |
| പ്രതിജ്ഞാം | പ്രതിജ്ഞയെ | തേ | ഭവാനോട് |
| ആരുഹ്യ, | സൎവ്വോത്കൃഷ്ടമായ് കരുതിക്കൊണ്ട്, | മയാ | എന്നാൽ |
| വിപുലം | കഠിനമായ | ഏതത് സൎവ്വം | ഇതെല്ലാം |
| തപഃ | തപസ്സിനെ | ആഖ്യാതം. | ഉള്ളവണ്ണം ഉരചെയ്യപ്പെട്ടു. |
| ചരാമി; | ഞാൻ ചെയ്തുകൊണ്ടിരിക്കയാണ്; | | |

നാരായണോ മമ പതിൎന്ന ത്വന്യഃ പുരുഷോത്തമാത്
ആശ്രയേ നിയമം ഘോരം നാരായണപരീപ്സയാ 18

| | | | |
|---|---|---|---|
| "'നാരായണഃ തു | "'ശ്രീനാരായണൻ ഒരുവൻ തന്നെയാണ് | ന; | അല്ല; |
| മമ | എനിക്ക് | നാരായണപരീപ്സയാ | ശ്രീനാരായണനെത്തന്നെ പ്രാപിക്കണമെന്നുവെച്ച് |
| പതിഃ; | ഭൎത്താവ്; | ഘോരം | കടുതായ |
| പുരുഷോത്തമാത് | പുരുഷോത്തമനല്ലാതെ | നിയമം | നിയമത്തെ |
| അന്യഃ | മററാരും | ആശ്രയേ. | ഞാൻ ചെയ്തുകൊണ്ടിരിക്കുന്നു. |

വിജ്ഞാതസ്ത്വം ഹി മേ രാജൻ ഗച്ഛ പൌലസ്ത്യനന്ദന
ജാനാമി തപസാ സൎവ്വം ത്രൈലോക്യേ യദ്ധി വൎത്തതേ. 19

| | | | |
|---|---|---|---|
| "'പൌലസ്ത്യനന്ദന! | "'പൌലസ്ത്യസുതനായ | തപസാ | തപോമഹിമയാൽ |
| രാജൻ! | മന്നവ! | ജാനാമി; | ഞാൻ അറിയുന്നുണ്ട്; |
| ത്രൈലോക്യേ ഹി | മൂന്നുലോകത്തിലും തന്നെ | മേ | എനിക്ക് |
| യത് | യാതൊന്ന് | ത്വം | ഭവാൻ ആരെന്ന് |
| വൎത്തതേ | നടക്കുന്നുവോ | വിജ്ഞാതഃ ഹി; | അറിവുള്ളതുതന്നെയാണ്; |
| സൎവ്വം | അതെല്ലാം | ഗച്ഛ.' | ഇവിടെനിന്നും പൊയ്ക്കൊൾക.' |

സോऽബ്രവീദ്രാവണോ ഭൂയസ്താം കന്യാം സുമഹാവ്രതാം
അവരുഹ്യ വിമാനാഗ്രാത് കന്ദൎപ്പശരപീഡിതഃ. 20

| | | | |
|---|---|---|---|
| "സഃ | "ആ | അവരുഹ്യ, | താഴെ ഇറങ്ങിവന്ന്, |
| രാവണഃ | രാവണൻ | സുമഹാവ്രതാം | ശ്രേഷ്ഠമായ വ്രതനിഷ്ഠ |
| കന്ദൎപ്പശര- പീഡിതഃ | മന്മഥബാണങ്ങൾകാരണം ലജ്ജവെടിഞ്ഞവനായി | താം | ആ [പൂണ്ടവളായ |
| | | കന്യാം | കന്യകയോടായി |
| | | ഭൂയഃ | വീണ്ടും |
| വിമാനാഗ്രാത് | വിമാനത്തിൽനിന്നും | അബ്രവീത്. | ഇങ്ങിനെ ഉരചെയ്തു. |

അവലിപ്താऽസി സുശ്രോണി യസ്യാസ്തേ മതിരീദൃശീ
വൃദ്ധാനാം മൃഗശാബാക്ഷി ഭ്രാജതേ ധൎമ്മസംഗ്രഹഃ. 21

| | | | |
|---|---|---|---|
| "'യസ്യാഃ | "'യാതൊരു | വൃദ്ധാനാം | വയസ്സുചെന്നവൎക്കുമാത്രം |
| തേ | നിനക്ക് | ഭ്രാജതേ; | ഉചിതമായതാണ്; |
| ഈദൃശീ | ഇപ്രകാരമുള്ള | സുശ്രോണി! | സുന്ദരി! |
| മതിഃ | നിശ്ചയമോ, ആ | മൃഗശാബാക്ഷി | ഇളമാൻമിഴി! |
| ധൎമ്മസംഗ്രഹഃ | തപോനിഷ്ഠ | അവലിപ്താ അസി. | നീ അഹങ്കാരംപൂണ്ടവളായിരിക്കുന്നു. |

ത്വം സൎവ്വഗുണസംപന്നാ നാൎഹസേ വക്തുമീദൃശം
ത്രൈലോക്യസുന്ദരി ഭീരു യൌവനം തേऽതിവൎത്തതേ 22

| | | | |
|---|---|---|---|
| "'സൎവ്വഗുണ- സംപന്നാ | "'സൎവ്വഗുണങ്ങളും തികഞ്ഞവളേ! | വക്തും | ഉരചെയ്വാൻ |
| | | ന അൎഹസേ; | പാടുള്ളതല്ല; |
| ത്രൈലോക്യ- സുന്ദരീ | ത്രൈലോക്യസുന്ദരിയായ | ഭീരു! | അല്ലേ ഭീരു! |
| | | തേ യൌവനം | ഭവതിയുടെ യൌവനം |
| ത്വം | ഭവതി | അതിവൎത്തതേ. | വ്യൎത്ഥമായി പോകുന്നുവല്ലോ. |
| ഈദൃശം | ഇപ്രകാരം | | |

അഹം ലങ്കാപതിൎഭദ്രേ ദശഗ്രീവ ഇതി ശ്രുതഃ
തസ്യ മേ ഭവ ഭാൎയ്യാ ത്വം ഭുങ്ക്ഷ്വ ഭോഗാൻ യഥേപ്സിതാൻ. 23

| | | | |
|---|---|---|---|
| "'ഭദ്രേ! | "'പുണ്യവതി! | മേ | എനിക്ക് |
| അഹം | ഞാൻ | ത്വം | ഭവതി |
| ലങ്കാപതിഃ | ലങ്കയ്ക്ക് അധിപനായ് | ഭാൎയ്യാ | ഭാൎയ്യയായി |
| ദശഗ്രീവഃ | ദശഗ്രീവൻ | ഭവ; | ഭവിച്ചാലും; |
| ഇതി | എന്ന് | ഭോഗാൻ | സമ്പത്തുകളെയെല്ലാം |
| ശ്രുതഃ; | പ്രസിദ്ധിപൂണ്ടവനാണ്; | യഥേപ്സിതാൻ | യഥാ ഇഷ്ടംപോലെ |
| | | ഭുങ്ക്ഷ്വ. | അനുഭവിച്ചുകൊണ്ടാലും |
| തസ്യ | അപ്രകാരമുള്ള | | |

കശ്ച താവദസൌ യം ത്വം വിഷ്ണുരിത്യഭിഭാഷസേ
വീൎയ്യേണ തപസാ ചൈവ ഭോഗേന ച ബലേന ച
ന മയാ സ സമോ ഭദ്രേ യം ത്വം കാമയസേഽംഗനേ. 24

| | | | |
|---|---|---|---|
| " 'ഭദ്രേ! | " 'പുണ്യശീലേ! | വിഷ്ണുഃ | വിഷ്ണു |
| അംഗനേ! | നാരീമണിയായവളേ! | ഇതി | എന്നവൻ |
| അസൌ ത്വം | ഈ ഭവതി, | കഃ ച? | ആർതന്നെയാണ്? |
| യം | യാതൊരുവനെക്കുറിച്ച് | സഃ | അവൻ |
| താവത് | ഇത്രത്തോളം | വീൎയ്യേണ | വീൎയ്യംകൊണ്ടും |
| അഭിഭാഷസേ, | പുകഴ്ത്തുന്നുവോ, | തപസാ ച | തപസ്സുകൊണ്ടും |
| ത്വം | ഭവതി | ഭോഗേന ച | സമ്പത്തുകൊണ്ടും |
| യം ഏവ | യാതൊരുവനെത്തന്നെ | ബലേന ച | കൈയൂക്കുകൊണ്ടും |
| കാമയസേ, | പ്രീതിഭാജനമാക്കിയിരിക്കുന്നുവോ, ആ | ന മയാ സമഃ.' | എന്നോടു സമനാകയില്ല.' |

ഇത്യുക്തവതി തസ്മിംസ്തു രാക്ഷസേ വേദവത്യഥ
മാ മൈവമിതി സാ കന്യാ തമുവാച നിശാചരം. 25

| | | | |
|---|---|---|---|
| " തസ്മിൻ | " ആ | നിശാചരം | നക്തഞ്ചരനോടായി |
| രാക്ഷസേ | രാക്ഷസൻ | അഥ | ആ സമയം |
| ഇതി | ഇപ്രകാരം | തു | ഇക്കാൎയ്യത്തിൽ |
| ഉക്തവതി, | ഉരചെയ്തോറെ, | 'ഏവം | 'ഇപ്രകാരം പറയുക |
| സാ | ആ | മാ | അരുത് |
| വേദവതീ കന്യാ | കന്യകയായ വേദവതി | മാ,' ഇതി | അരുത്,' എന്ന് |
| തം | ആ | ഉവാച. | പറഞ്ഞു. |

ത്രൈലോക്യാധിപതിം വിഷ്ണും സൎവ്വലോകനമസ്കൃതം
ത്വദൃതേ രാക്ഷസേന്ദ്രാന്യഃ കോഽവമന്യേത ബുദ്ധിമാൻ. 26

| | | | |
|---|---|---|---|
| " 'രാക്ഷസേന്ദ്ര! | " 'രാക്ഷസേശ്വര! | സൎവ്വലോകനമസ്കൃതം | സൎവ്വലോകവന്ദ്യനും ആയ |
| ത്വദൃതേ | ഭവാനല്ലാതെ | വിഷ്ണും | മഹാവിഷ്ണുവിനെക്കുറിച്ച് |
| ബുദ്ധിമാൻ | വിവേകിയായ | | |
| അന്യഃ കഃ | മറെറതൊരുവനാണ് | | |
| ത്രൈലോക്യാധിപതിം | ത്രൈലോക്യനാഥനും | അവമന്യേത?' | അവമൎയ്യാദയായി പറയുക?' |

ഏവമുക്തസ്തയാ തത്ര വേദവത്യാ നിശാചരഃ
മൂൎദ്ധജേഷു തദാ കന്യാം കരാഗ്രേണ പരാമൃശത്. 27

| | | | |
|---|---|---|---|
| " തയാ | " ആ | തദാ | അപ്പോൾ |
| വേദവത്യാ | വേദവതിയാൽ | മൂൎദ്ധജേഷു | തലമുടികളിൽ |
| തത്ര | അക്കാൎയ്യത്തിൽ | കന്യാം | ആ കന്യകയെ |
| ഏവം | ഇപ്രകാരം | കരാഗ്രേണ | കരാഗ്രത്താൽ |
| ഉക്തഃ | ഉരചെയ്യപ്പെട്ടവനായ | പരാമൃശത്. | തീണ്ടി. |
| നിശാചരഃ, | രാത്രിഞ്ചരൻ, | | |

തതോ വേദവതീ ക്രുദ്ധാ കേശാൻ ഹസ്തേന സാഽച്ഛിനത്
അസിർഭൂത്വാ കരസ്തസ്യാഃ കേശാംശ്ഛിന്നാംസ്തദാഽകരോത്. 28

| | | | |
|---|---|---|---|
| "സാ | "ആ | തദാ | ആ സമയം |
| വേദവതീ | വേദവതി | തസ്യാഃ | അവളുടെ |
| തതഃ | തന്മൂലം | കരഃ | കരം |
| ക്രുദ്ധാ, | കോപംപൂണ്ടവളായി, | അസിഃ ഭൂത്വാ | വാളായ്ത്തീൎന്ന് |
| ഹസ്തേന | കൈകൊണ്ട് | കേശാൻ | കേശങ്ങളെ |
| കേശാൻ | കചഭാരത്തെ | ഛിന്നാൻ | ഛേദിച്ചു. |
| അച്ഛിനത്; | അറുത്തു; | അകരോത്. | |

സാ ജ്വലന്തീവ രോഷേണ ദഹന്തീവ നിശാചരം
ഉവാചാഗ്നിം സമാധായ മരണായ കൃതത്വരാ. 29

| | | | |
|---|---|---|---|
| "സാ | "അവൾ | രോഷേണ | കോപത്താൽ |
| മരണായ | ദേഹത്തെ ത്യജിപ്പാൻ | ജ്വലന്തീ ഇവ | ഉജ്ജ്വലിക്കുന്നവളായി |
| കൃതത്വരാ, | ഉടനെ നിശ്ചയിച്ചവളായി, | നിശാചരം | രാക്ഷസനെ |
| | | ദഹന്തീ ഇവ | ചുട്ടെരിക്കുന്നവളെന്നപോലെ |
| അഗ്നിം | അഗ്നിയെ | | |
| സമാധായ, | ഉജ്ജ്വലിപ്പിച്ച്, | ഉവാച. | ഇപ്രകാരം ഉരചെയ്തു. |

ധൎഷിതായാസ്ത്വയാഽനാൎയ്യ ന മേ ജീവിതമിഷ്യതേ
രക്ഷസ്തസ്മാത് പ്രവേക്ഷ്യാമി പശ്യതസ്തേ ഹുതാശനം. 30

| | | | |
|---|---|---|---|
| "'അനാൎയ്യ! | "'പാപിഷ്ഠനായ! | ജീവിതം ന | ജീവനിൽ കൊതിയില്ല; |
| രക്ഷഃ | രാക്ഷസ! | ഇഷ്യതേ; | |
| ത്വയാ | നിന്നാൽ | തസ്മാത് | ആകയാൽ |
| ധൎഷിതായാഃ | കൈവെക്കപ്പെട്ടവളായ | തേ പശ്യതഃ | നീ കാണെത്തന്നെ |
| | | ഹുതാശനം | അഗ്നിയിൽ |
| മേ | എനിക്ക് | പ്രവേക്ഷ്യാമി. | ഞാൻ ചാടുന്നുണ്ട്. |

യസ്മാത്തു ധൎഷിതാ ചാഹം ത്വയാ പാപാത്മനാ വനേ
തസ്മാത്തവ വധാൎത്ഥം ഹി സമുത്പത്സ്യേ ഹ്യഹം പുനഃ. 31

| | | | |
|---|---|---|---|
| "'അഹം | "'ഞാൻ | തവ | നിന്റെ |
| പാപാത്മനാ | പാപാത്മാവായ | വധാൎത്ഥം ച | നാശത്തിന്നായ്ത്തന്നെ, |
| ത്വയാ | നിന്നാൽ | അഹം ഹി | ഞാൻ തന്നെ |
| വനേ ധൎഷിതാ | കാട്ടിൽ തീണ്ടപ്പെട്ടു | പുനഃ തു | ഇനിയൊരിക്കൽ കൂടി |
| യസ്മാത് | എന്ന ഇക്കാരണത്താൽ, | സമുത്പത്സ്യേ. | ആവിൎഭവിക്കുന്നതാണ്. |
| തസ്മാത് | | | |

ന ഹി ശക്യം സ്ത്രിയാ ഹന്തും പുരുഷഃ പാപനിശ്ചയഃ
ശാപേ ത്വയി മയോത്സൃഷ്ടേ തപസശ്ച വ്യയോ ഭവേത്. 32

| | | | |
|---|---|---|---|
| "'സ്ത്രിയാ | "'നാരിയായ | ശാപേ | ശാപം |
| മയാ | എന്നാൽ, | ഉത്സൃഷ്ടേ ച, | അരുളപ്പെട്ടുവെന്നാൽ, |
| ത്വയി | നിന്റെ പേരിൽ | തപസഃ | തപസ്സിന്നു |

| | |
|---|---|
| വ്യയഃ ഭവേത്; | കുറവു തട്ടുന്നതാണ്; |
| പാപനിശ്ചയഃ | പാപകൃത്യം ചെയ്യുന്ന |
| പുരുഷഃ ഹി | പുരുഷനായിരുന്നിട്ടും |
| ഹന്തും ശക്യം ന. | നിന്നെ കൊല്ലുക എന്നത് ഇപ്പോൾ വിധിക്കപ്പെട്ടതല്ല. |

യദി ത്വസ്തി മയാ കിംചിത് കൃതം ദത്തം ഹുതം യഥാ
തസ്മാത്ത്വയോനിജാ സാധ്വീ ഭവേയം ധർമ്മിണഃ സുതാ. 33

| | |
|---|---|
| "'തസ്മാത് | "'ആകയാൽ |
| മയാ | എന്നാൽ |
| കൃതം തു | ചെയ്യപ്പെട്ട പുണ്യങ്ങളുടെ ഫലവും |
| ദത്തം തു | ദാനങ്ങളുടെ ഫലവും |
| ഹുതം യഥാ | ദേവകർമ്മക്കായി അർപ്പിച്ചതിന്റെ ഫലവും |
| കിഞ്ചിത് | സ്വല്പമെങ്കിലും |
| അസ്തി യദി, | ഉണ്ടെന്നുവരികിൽ, |
| അയോനിജാ | ഗർഭത്തിൽ പൂകാതെ അയോനിജയായി |
| ധർമ്മിണഃ | ഒരു ധർമ്മിഷ്ഠന്റെ |
| സാധ്വീ | ഗുണവതിയായ |
| സുതാ | പുത്രിയായി |
| ഭവേയം.' | ഞാൻ ഭവിക്കുന്നതാണ്.' |

ഏവമുക്ത്വാ പ്രവിഷ്ടാ സാ ജ്വലിതം ജാതവേദസം
പപാത ച ദിവോ ദിവ്യാ പുഷ്പവൃഷ്ടിഃ സമന്തതഃ. 34

| | |
|---|---|
| "ഏവം | "ഇപ്രകാരം |
| ഉക്ത്വാ, | ഉരചെയ്തശേഷം, |
| സാ | അവൾ |
| ജ്വലിതം | ജ്വലിക്കുന്ന |
| ജാതവേദസം | അഗ്നിയിൽ |
| പ്രവിഷ്ടാ; | ചാടി; |
| ദിവഃ | ആകാശത്തിൽനിന്ന് |
| ദിവ്യാ | ദിവ്യമായ |
| പുഷ്പവൃഷ്ടിഃ ച | പൂമാരിയും |
| സമന്തതഃ | ചുററും |
| പപാത. | വർഷിച്ചു. |

സൈഷാ ജനകരാജസ്യ പ്രസൂതാ തനയാ പ്രഭോ
തവ ഭാര്യാ മഹാബാഹോ വിഷ്ണുസ്ത്വം ഹി സനാതനഃ. 35

| | |
|---|---|
| "മഹാബാഹോ! | "മഹാബാഹുവായ |
| പ്രഭോ! | സ്വാമിൻ! |
| സാ | അപ്രകാരമുള്ള |
| ഏഷാ, | ഈ വേദവതി, |
| ജനകരാജസ്യ | ജനകമഹാരാജാവിന്ന് |
| തനയാ | പുത്രിയായി |
| പ്രസൂതാ; | അവതരിച്ചു; |
| തവ | നിന്തിരുവടിയുടെ |
| ഭാര്യാ; | ധർമ്മപത്നി; |
| ത്വം ഹി | നിന്തിരുവടിതന്നെ |
| സനാതനഃ | അനാദിയായ |
| വിഷ്ണുഃ. | മഹാവിഷ്ണുഭഗവാൻ. |

പൂർവ്വം ക്രോധാഹതഃ ശത്രുർയയാസൌ നിഹതസ്തഥാ
ഉപാശ്രയിത്വാ ശൈലാഭസ്തവ വീര്യമമാനുഷം. 35

| | |
|---|---|
| "പൂർവ്വം | "പണ്ട് |
| യയാ | യാതൊരുവളാൽ |
| ക്രോധാഹതഃ | കോപിക്കമാത്രംചെയ്തു് വിട്ടയക്കപ്പെട്ടുവോ, അവളാൽതന്നെ |
| അസൌ | ആ ഈ |
| ശൈലാഭഃ | പർവ്വതസദൃശനായ |
| ശത്രുഃ, | ശത്രു, |
| തഥാ | അപ്രകാരംതന്നെ |
| തവ | നിന്തിരുവടിയുടെ |
| അമാനുഷം | അമാനുഷമായ |
| വീര്യം | വീര്യത്തെ |
| ഉപാശ്രയിത്വാ, | കയ്ക്കൊണ്ട്, |
| നിഹതഃ. | ഹനിക്കപ്പെട്ടു. |

ഏവമേഷാ മഹാഭാഗാ മൎത്ത്യേഷൂത് പത്സ്യതേ പുനഃ
ക്ഷേത്രേ ഹലമുഖോത്കൃഷ്ടേ വേദ്യാമഗ്നിശിഖോപമാ. 37

| | | | |
|---|---|---|---|
| "ഏവം | "ഇപ്രകാരം | ഹലമുഖോത്-കൃഷ്ടേ | കലപ്പയുടെ മുനയാൽ ഉഴപ്പെട്ടതായ |
| ഏഷാ | ഈ | ക്ഷേത്രേ | വയലിൽ |
| മഹാഭാഗാ, | മഹാഭാഗ്യവതി, | അഗ്നി-ശിഖോപമാ | അഗ്നിജ്വാലയൊത്തവളായി |
| മൎത്ത്യേഷു | മനുഷ്യലോകത്തിൽ | പുനഃ | വീണ്ടും |
| വേദ്യാം | യാഗവേദിയിൽ | ഉത്പത്സ്യതേ. | അവതരിക്കുന്നതാണ്. |

[ഇതിൽ വരുവാൻ പോകുന്ന കല്പാന്തരങ്ങളിലും സീതയുടെ ആവിൎഭാവമെന്നപോലെ തന്നെ ശ്രീരാമന്റെ ആവിൎഭാവവും സൂചിപ്പിക്കപ്പെടുന്നു (തിലകം).]

ഏഷാ വേദവതീ നാമ പൂൎവ്വമാസീത് കൃതേ യുഗേ
ത്രേതായുഗമനുപ്രാപ്യ വധാൎത്ഥം തസ്യ രക്ഷസഃ 38
ഉത്പന്നാ മൈഥിലകുലേ ജനകസ്യ മഹാത്മനഃ
സീതോത്പന്നാ തു സീതേതി മാനുഷൈഃ പുനരുച്യതേ. 39

| | | | |
|---|---|---|---|
| "ഏഷാ | "ഇവൾ | ജനകസ്യ | ജനകമഹാരാജാവിന്റെ |
| പൂൎവ്വം | മുമ്പ് | | |
| കൃതേ യുഗേ | കൃതയുഗത്തിൽ | മൈഥിലകുലേ | മൈഥിലവംശത്തിൽ |
| വേദവതീ നാമ ആസീത് | വേദവതിയെന്ന പേരോടുകൂടിയവളായിരുന്നു | ഉത്പന്നാ; | അവതരിച്ചു; |
| ത്രേതായുഗം | ത്രേതായുഗത്തെ | സീതോത്പ-ന്നാ തു | കലപ്പയുടെ അററത്തിൽനിന്നു ആവിൎഭ |
| അനുപ്രാപ്യ, | പ്രാപിച്ച്, | സീതാ | 'സീത' [വിച്ചുകാരണം |
| തസ്യ | ആ | ഇതി | എന്ന് |
| രക്ഷസഃ | രാക്ഷസന്റെ | മാനുഷൈഃ | മനുഷ്യരാൽ |
| വധാൎത്ഥം | വധത്തിന്നായി | പുനഃ | ഇപ്പോഴും |
| മഹാത്മനഃ | മഹാത്മാവായ | ഉച്യതേ. | പറയപ്പെടുന്നു. |

[സീതാദേവി യജ്ഞഭൂമിയിൽ കലപ്പയിൽനിന്ന് ആവിൎഭവിച്ചത് വൈശാഖശുക്ലനവമി ദിവസത്തിലാണെന്നു മഹാസുന്ദരീതന്ത്രത്തിൽ പറയപ്പെട്ടിരിക്കുന്നു:—"വൈശാഖേ ശുക്ലനവമ്യാമുത്പന്നാ സാഽവനീസുതാ. സീതാമുഖാത് സാ സഞ്ജാതാ പാലിതാ ജനകേന ച. രാമപത്നീ മഹാഭാഗാ സീതാ നാമേതി വിശ്രുതാ. തസ്മിൻ ദിനേ രാമഭക്താഃ ശ്രദ്ധാഭക്തിസമന്വിതാ. മഹോത്സവപരാഃ സൎവ്വേ വിത്തശാഠ്യവിവൎജ്ജിതാഃ ഗീതവാദിത്രനൃത്താദ്യൈ രാമഭക്തി പരായണാഃ വൈശാഖസിതനവമ്യാം പുരാണപഠനം തഥാ. ലക്ഷ്മീസൂക്തം പഠംസ്തത്ര യാതി രാമം സനാതനം. സൌഭാഗ്യം ധനധാന്യം ച പുത്രസന്തതിവിസ്തൃതം. രാമപ്രസാദാല്ലഭതേ മുച്യതേ സൎവ്വപാതകാത്." (തിലകം.)]

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
സപ്തദശഃ സൎഗ്ഗഃ = പതിനേഴാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 21395; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 671



# അഷ്ടാദശഃ സൎഗ്ഗഃ = പതിനെട്ടാംസൎഗ്ഗം.

[മരുത്തവിജയഃ = മരുത്ത മഹാരാജാവിനെ ജയിക്കുന്നത്.]

പ്രവിഷ്ടായാം ഹുതാശം തു വേദവത്യാം സ രാവണഃ
പുഷ്പകം തു സമാരുഹ്യ പരിചക്രാമ മേദിനീം. 1

| | | | |
|---|---|---|---|
| "വേദവത്യാം | "വേദവതി | പുഷ്പകം | പുഷ്പകവിമാനത്തിൽ |
| ഹുതാശം | അഗ്നിയിൽ | സമാരുഹ്യ | കയറിക്കൊണ്ട്, |
| പ്രവിഷ്ടായാം തു | പ്രവേശിച്ചുശേഷം | മേദിനീം തു | ഭൂമി മുഴുവനും |
| സഃ രാവണഃ | ആ രാവണൻ | പരിചക്രാമ. | ചുററിസഞ്ചരിച്ചു. |

തതോ മരുത്തം നൃപതിം യജന്തം സഹ ദൈവതൈഃ
ഉശീരബീജമാസാദ്യ ദദൎശ സ തു രാവണഃ. 2

| | | | |
|---|---|---|---|
| "സഃ | "ആ | ദൈവതൈഃ സഹ | പ്രത്യക്ഷന്മാരായ ദേവകളോടുംകൂടി |
| രാവണഃ | രാവണൻ | യജന്തം | യാഗംചെയ്തിരുന്ന |
| ഉശീരബീജം | ഉശീരബീജമെന്ന ക്ഷേ | മരുത്തം | മരുത്തമഹാരാജാവിനെ |
| ആസാദ്യ | ചെന്ന് [ത്രത്തിലേയ്ക്ക് | തു | ആ സമയം |
| തതഃ | അവിടെ | ദദൎശ. | കണ്ടു. |
| നൃപതിം | രാജാവായി | | |

[ഉശീരബീജം എന്ന പ്രദേശം കാബൂലിന്നു തെക്കായുള്ള ഖണ്ഡഹാർ (Khandahar) എന്ന സ്ഥലമാകുന്നു.]

സംവൎത്തോ നാമ ബ്രഹ്മൎഷിഃ സാക്ഷാദ്ഭ്രാതാ ബൃഹസ്പതേഃ
യാജയാമാസ ധൎമ്മജ്ഞഃ സൎവ്വൈൎദ്ദേവഗണൈൎവൃതഃ. 3

| | | | |
|---|---|---|---|
| "സൎവ്വൈഃ | "എല്ലാ | സാക്ഷാത് | സാക്ഷാൽ |
| ദേവഗണൈഃ | ദേവഗണങ്ങളാലും | ഭ്രാതാ | ഭ്രാതാവുമായ |
| വൃതഃ | ചൂഴപ്പെട്ടവനായി | സംവൎത്തഃ നാമ | സംവൎത്തനെന്ന |
| ധൎമ്മജ്ഞഃ | ധൎമ്മജ്ഞനും | ബ്രഹ്മൎഷിഃ | ബ്രഹ്മൎഷി |
| ബൃഹസ്പതേഃ | ബൃഹസ്പതിക്ക് | യാജയാമാസ. | യാഗംചെയ്യിക്കയായിരുന്നു. |

ദൃഷ്ട്വാ ദേവാസ്തു തദ്രക്ഷോ വരദാനേന ദുൎജ്ജയം
തിൎയ്യഗ്യോനിം സമാവിഷ്ടാസ്തസ്യ ദൎശനഭീരവഃ. 4

| | | | |
|---|---|---|---|
| "ദേവാഃ | "ദേവകൾ | തസ്യ ദൎശനഭീരവഃ | അവന്റെ കാഴ്ചയെ ഭയപ്പെടുന്നവരായി |
| തത് | ആ | തു | ആ സമയം |
| രക്ഷഃ | രാക്ഷസനെ | തിൎയ്യഗ്യോനിം | പക്ഷിമൃഗാദികളുടെ വടിവുകൾ |
| വരദാനേന | വരദാനത്താൽ | | |
| ദുൎജ്ജയം | അജയ്യനാണെന്നുള്ളത് | | |
| [illegible] | അറിഞ്ഞ്. | സമാവിഷ്ടാഃ. | കയ്ക്കൊണ്ടു. |

ഇന്ദ്രോ മയൂരഃ സംവൃത്തോ ധർമ്മരാജസ്തു വായസഃ
കൃകലാസോ ധനാദ്ധ്യക്ഷോ ഹംസശ്ച വരുണോഽഭവത്. 5

| | | | |
|---|---|---|---|
| "ഇന്ദ്രഃ | "ഇന്ദ്രൻ | ധനാദ്ധ്യക്ഷഃ | കുബേരൻ |
| മയൂരഃ | } ഒരു മയിലായ്ത്തീർന്നു; | കൃകലാസഃ | ഓന്തായും, |
| സംവൃത്തഃ; | | വരുണഃ | വരുണൻ |
| ധർമ്മരാജഃ | യമധർമ്മരാജാവ് | ഹംസഃ ച | ഹംസമായും |
| വായസഃ തു; | കാക്കയായി; | അഭവത്. | ഭവിച്ചു. |

അന്യേഷ്വപി ഗതേഷ്വേവം ദേവേഷ്വരിനിഷൂദന
രാവണഃ പ്രാവിശദ്യജ്ഞം സാരമേയ ഇവാശുചിഃ. 6

| | | | |
|---|---|---|---|
| "അരിനിഷൂദന! | "ശത്രുഞ്ജയ! | യജ്ഞം, | യാഗശാലയിൽ, |
| അന്യേഷു | മററുള്ള | അശുചിഃ | അശുദ്ധപ്പെടുത്തുന്ന |
| ദേവേഷു അപി | ദേവന്മാരും | സാരമേയഃ | ഒരു ശ്വാനം |
| ഏവം ഗതേഷു, | ഇപ്രകാരം ഒളിച്ചാറെ, | ഇവ, | എപ്രകാരമോ അപ്ര |
| രാവണഃ | രാവണൻ | പ്രാവിശത്. | പ്രവേശിച്ചു. [കാരം, |

തം ച രാജാ സമാസാദ്യ രാവണോ രാക്ഷസാധിപഃ
പ്രാഹ യുദ്ധം പ്രയച്ഛേതി നിർജ്ജിതോഽസ്മീതി വാ വദ. 7

| | | | |
|---|---|---|---|
| "രാക്ഷസാധിപഃ | "രാക്ഷസാധിപനായ | വാ | അല്ലെന്നാൽ |
| രാവണഃ രാജാ, | രാവണ രാജാവ്, | നിർജ്ജിതഃ അസ്മി | ഞാൻ തോററു |
| തം ച | ആ മരുത്ത മഹാരാജാ | ഇതി, | എന്ന്, |
| സമാസാദ്യ, | പ്രാപിച്ച്, [വിനെ | വദ.' | പറക.' |
| 'യുദ്ധം പ്രയച്ഛ, | 'ഒന്നുകിൽ യുദ്ധത്തിന്നു വരിക, | ഇതി | എന്നിങ്ങിനെ |
| | | പ്രാഹ. | ധിക്കാരവാക്കുരചെയ്തു. |

തതോ മരുത്തോ നൃപതിഃ കോ ഭവാനിത്യുവാച തം
അപഹാസം തതോ മുക്ത്വാ രാവണോ വാക്യമബ്രവീത്. 8

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | രാവണഃ, തതഃ | രാവണൻ, അപ്പോൾ |
| മരുത്തഃ നൃപതിഃ | മരുത്ത മഹാരാജാവ് | അപഹാസം | } ഒന്നു പൊട്ടിച്ചിരിച്ച് |
| തം | ആ രാവണനോടായി, | മുക്ത്വാ | |
| 'ഭവാൻ കഃ?' | 'അങ്ങ് ആരാണ്?' | വാക്യം | } ഇങ്ങിനെ ഉരചെയ്തു. |
| ഇതി ഉവാച; | എന്നു ചോദിച്ചു; | അബ്രവീത്. | |

അകുതൂഹലഭാവേന പ്രീതോഽസ്മി തവ പാർത്ഥിവ
ധനദസ്യാനുജം യോ മാം നാവഗച്ഛസി രാവണം 9

| | | | |
|---|---|---|---|
| "'പാർത്ഥിവ! | "'രാജാവേ! | യഃ | യാതൊരു അപ്രകാരമു |
| തവ | } അറിയേണ്ടതിനെ അ | മാം | എന്നെ [ള്ള ഭവാൻ |
| അകുതൂഹല- | റിഞ്ഞുകൊള്ളാതിരി | ധനദസ്യ | കുബേരന്റെ |
| ഭാവേന | ക്കുന്ന അങ്ങയുടെ അ | അനുജം | അനുജനായ |
| | ജ്ഞതയെക്കുറിച്ച് | രാവണം | രാവണനാണെന്ന് |
| പ്രീതഃ അസ്മി; | എനിക്കു സന്തോഷമുണ്ട്; | ന അവഗച്ഛസി. | അറിയാതിരിക്കുന്നു. |

ത്രിഷു ലോകേഷു കോന്യോऽസ്തി യോ ന ജാനാതി മേ ബലം
ഭ്രാതരം യേന നിൎജ്ജിത്യ വിമാനമിദമാഹൃതം. 10

| | | | |
|---|---|---|---|
| "'ത്രിഷു ലോകേഷു | "'ത്രൈലോക്യങ്ങളിലും | യേന | യാതൊരു എന്നാൽ |
| | | ഭ്രാതരം | ജ്യേഷ്ഠനെ |
| മേ | എന്റെ | നിൎജ്ജിത്യ | ജയിച്ച് |
| ബലം | കൈയൂക്കിനെക്കുറിച്ച് | ഇദം | ഈ |
| യഃ ന ജാനാതി | അറിയാത്ത ഒരുവൻ | വിമാനം | വിമാനം |
| അന്യഃ കഃ അസ്തി? | മററാരാണുള്ളത്? | ആഹൃതം.' | ബലാത്കാരമായി കൊണ്ടുവരപ്പെട്ടു.' |

തതോ മരുത്തഃ സ നൃപസ്തം രാവണമഥാബ്രവീത്. 11

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | തം രാവണം | ആ രാവണനോടായി |
| സഃ | ആ | അഥ | ഇങ്ങിനെ |
| മരുത്തഃ നൃപഃ | മരുത്തനൃപതി | അബ്രവീത്. | ഉരചെയ്തു. |

ധന്യഃ ഖലു ഭവാൻ യേന ജ്യേഷ്ഠോ ഭ്രാതാ രണേ ജിതഃ
ന ത്വയാ സദൃശഃ ശ്ലാഘ്യസ്ത്രിഷു ലോകേഷു വിദ്യതേ. 12

| | | | |
|---|---|---|---|
| "'യേന | "'യാതൊരു ഭവാനാൽ | ധന്യഃ; | മഹാപുണ്യശാലി; |
| ജ്യേഷ്ഠഃ ഭ്രാതാ | ജ്യേഷ്ഠസഹോദരൻ | ശ്ലാഘ്യഃ; | ശ്ലാഘിക്കത്തക്കവൻ; |
| രണേ | പോരിൽ | ത്വയാ സദൃശഃ | അങ്ങേയ്ക്കു തുല്യനായ ഒരുവൻ |
| ജിതഃ | ജയിക്കപ്പെട്ടുവോ അപ്രകാരമുള്ള | ത്രിഷു | മൂന്ന് |
| ഭവാൻ ഖലു | അങ്ങൊരുവൻതന്നെയാണ് | ലോകേഷു | ലോകങ്ങളിലും |
| | | ന വിദ്യതേ. | ഇല്ലതന്നെ. |

കം ത്വം പ്രാക്കേവലം ധൎമ്മം ചരിത്വാ ലബ്ധവാൻ വരം
ശ്രുതപൂൎവ്വം ഹി ന മയാ ഭാഷസേ യാദൃശം സ്വയം. 13

| | | | |
|---|---|---|---|
| "'പ്രാക് | "'മുമ്പ് | കേവലം | നീയല്ലാതെ മററാരും ചെയ്യാത്തതായ |
| ത്വം | അങ്ങ് | | |
| കം | ഏതോ ഒരു | യാദൃശം | യാതൊരു ഈ സംഗതിയെക്കുറിച്ച് |
| ധൎമ്മം ചരിത്വാ | തപസ്സ് കയ്ക്കൊണ്ട് | | |
| വരം | വരം | സ്വയം | നീതന്നെ |
| ലബ്ധവാൻ | നേടീട്ടുണ്ട് എന്ന സംഗതി | ഭാഷസേ | പുകഴ്ത്തിപ്പറയുന്നുവോ ആയത് |
| ശ്രുതപൂൎവ്വം; | പഴങ്ങ കേൾക്കപ്പെട്ടതാണ്; | മയാ ന ഹി. | എന്നാൽ മുമ്പു കേൾക്കപ്പെട്ടതല്ല. |

തിഷ്ഠേദാനീം ന മേ ജീവൻ പ്രതിയാസ്യസി ദുൎമ്മതേ
അദ്യ ത്വാം നിശിതൈൎബ്ബാണൈഃ പ്രേഷയാമി യമക്ഷയം. 14

"'ദുൎമ്മതേ! "'മൂഢ!
ഇദാനീം ഇപ്പോൾ
തിഷ്ഠ; ഇവിടെത്തന്നെ നില്ക്കു
ജീവൻ ജീവനോടുകൂടി [ക;
ന പ്രതി- } നീ പിൻതിരിയ്ക്കുന്നത
യാസ്യസി; } ല്ല;
മേ എൻെറ

നിശിതൈഃ } കൂരമ്പുകൾകൊണ്ട്
ബാണൈഃ }
ത്വാം നിന്നെ
യമക്ഷയം യമലോകത്തിലേക്ക്
അദ്യ ഇപ്പോൾ
പ്രേഷയാമി.' ഞാൻ പറഞ്ഞയക്കു
ന്നുണ്ട്.'

തതഃ ശരാസനം ഗൃഹ്യ സായകാംശ്ച നരാധിപഃ
രണായ നിൎയ്യയൌ ക്രുദ്ധഃ സാവൎത്തോ മാൎഗ്ഗമാവൃണോത്. 15

" നരാധിപഃ " അരചൻ,
തതഃ ഉടനെതന്നെ
ശരാസനം വില്ലും
സായകാൻ ച ശരങ്ങളും
ഗൃഹ്യ, കയ്യിലാണ്ട്,

ക്രുദ്ധഃ ചൊടിച്ച്
രണായ പോരിന്നായി
നിൎയ്യയൌ; പുറപ്പെട്ടു;
സംവൎത്തഃ സംവൎത്തമഹൎഷി
മാൎഗ്ഗം } വഴി തടുത്തുനിൎത്തി.
ആവൃണോത്. }

സോഽബ്രവീത് സ്നേഹസംയുക്തം മരുത്തം തം മഹാനൃഷിഃ
ശ്രോതവ്യം യദി മദ്വാക്യം സംപ്രഹാരോ ന തേ ക്ഷമഃ. 16

" സഃ " ആ
മഹാൻ ഋഷിഃ മഹൎഷി
തം ആ
മരുത്തം മരുത്തുപതിയോടായി
അബ്രവീത്; ഇങ്ങിനെ ഉരചെയ്തു;
'സ്നേഹ- } 'സ്നേഹപൂൎവ്വം പറയ
സംയുക്തം } പ്പെട്ടതായ

മദ്വാക്യം എൻെറ വാക്യം
ശ്രോതവ്യം } അനുസരിക്കപ്പെടേണ്ട
യദി } താണെന്ന് തോന്നു
തേ അങ്ങയ്ക്ക് [ന്നപക്ഷം
സംപ്രഹാരഃ യുദ്ധംചെയ്യുക എന്നതു
ക്ഷമഃ ന. ഇപ്പോൾ ഉചിതമായ
തല്ല.

മാഹേശ്വരമിദം സത്രമലമാപ്തം കുലം ദഹേത്. 17

"'ഇദം മാഹേ- } "'ഈ മാഹേശ്വര
ശ്വരം സത്രം } യാഗം
ആപ്തം അലം, ഇത്രത്തോളംമതിയാക്കി
നിൎത്തപ്പെടുന്നതായാൽ

കുലം വംശത്തെത്തന്നെ
ദഹേത്. നശിപ്പിച്ചുകളയുന്ന
താണ്.

ദീക്ഷിതസ്യ കുതോ യുദ്ധം ക്രോധിത്വം ദീക്ഷിതേ കുതഃ
സംശയശ്ച ജയേ നിത്യം രാക്ഷസശ്ച സുദുൎജ്ജയഃ. 18

"'ദീക്ഷിതസ്യ "'യാഗം ദീക്ഷിച്ചിരി
ക്കുന്നവന്ന്
യുദ്ധം യുദ്ധംചെയ്യുക എന്നത്
കുതഃ? പാടുള്ളതാണോ?
ദീക്ഷിതേ യജ്ഞദീക്ഷ പൂണ്ടിരി
ക്കെ
ക്രോധിത്വം } കോപം കയ്യാളാ
കുതഃ? } മോ?

ജയേ ച ജയിക്കുന്നകാൎയ്യത്തിലും
നിത്യം എപ്പോഴും
സംശയഃ; തീൎച്ചയില്ല;
ച എന്നു മാത്രമല്ല
രാക്ഷസഃ രാക്ഷസൻ
സുദുൎജ്ജയഃ.' ജയിക്കപ്പെടുവാൻ കഴി
യാത്തവനുമാണ്.'

സ നിവൃത്തോ ഗുരോർവാക്യാന്മരുത്തഃ പൃഥിവീപതിഃ
വിസൃജ്യ സശരം ചാപം സ്വസ്ഥോ മഖമുഖോऽഭവത്. 19

| | | | |
|---|---|---|---|
| " സഃ | " ആ | വിസൃജ്യ, | വെടിഞ്ഞ്, |
| മരുത്തഃ } | മരുത്ത മഹാരാജാവ് | നിവൃത്തഃ | പിൻ മടങ്ങിയവനായി |
| പൃഥിവീപതിഃ } | | സ്വസ്ഥഃ | മനസ്സ് തൃപ്തി പൂണ്ടവ നായി |
| ഗുരോഃ | ഗുരുവിന്റെ | | |
| വാക്യാത് | ആജ്ഞയാൽ | മഖമുഖഃ | യാഗത്തിൽ തന്നെ ശ്ര |
| സശരം | ബാണത്തോടും കൂടി | | ദ്ധയോടുകൂടിയവനായി |
| ചാപം | ചാപത്തെ | അഭവത്. | ഭവിച്ചു. |

തതസ്തം നിർജ്ജിതം മത്വാ ഘോഷയാമാസ വൈ ശുകഃ
രാവണോ ജയതീത്യുച്ചൈർഹർഷാന്നാദം വിമുക്തവാൻ. 20

| | | | |
|---|---|---|---|
| " തതഃ | " അപ്പോൾ | ഉച്ചൈഃ | ഉച്ചത്തിൽ |
| ശുകഃ | ശുകൻ | 'രാവണഃ | 'രാവണൻ |
| തം | അദ്ദേഹത്തെ | ജയതി' ഇതി | വിജയിക്കുന്നു' എന്ന് |
| നിർജ്ജിതം | തോല്പിക്കപ്പെട്ടവനായി | നാദം വിമുക്ത- } | അട്ടഹസിച്ചുംകൊണ്ട് |
| മത്വാ, | കരുതി, | വാൻ വൈ } | |
| ഹർഷാത് | ഉത്സാഹത്താൽ | ഘോഷയാമാസ. | കൊണ്ടാടി. |

താൻ ഭക്ഷയിത്വാ തത്രസ്ഥാൻ മഹർഷീൻ യജ്ഞമാഗതാൻ
വിതൃപ്തോ രുധിരൈസ്തേഷാം പുനഃ സംപ്രയയൌ മഹീം. 21

| | | | |
|---|---|---|---|
| " തത്രസ്ഥാൻ | " അങ്ങുണ്ടായിരുന്നവ | തേഷാം | അവരുടെ |
| യജ്ഞം | യാഗത്തിന്നായി [രും | രുധിരൈഃ പുനഃ | ചോരകൾകൊണ്ടും |
| ആഗതാൻ | വന്നിരുന്നവരുമായ | വിതൃപ്തഃ | തൃപ്തിയാകാത്തവനായി |
| താൻ മഹർഷീൻ | ആ മഹർഷിമാരെ | മഹീം | ഭൂമിയിൽ |
| ഭക്ഷയിത്വാ, | ഭക്ഷിച്ച്, | സംപ്രയയൌ. | എങ്ങും സഞ്ചരിച്ചു. |

രാവണേ തു ഗതേ ദേവാഃ സേന്ദ്രാശ്ചൈവ ദിവൌകസഃ
തതഃ സ്വാം യോനിമാസാദ്യ താനി സത്വാനി ചാബ്രുവൻ. 22

| | | | |
|---|---|---|---|
| " രാവണേ | " രാവണൻ | യോനിം ച | സ്വരൂപത്തേയും |
| ഗതേ തു, | പോയശേഷം, | ആസാദ്യ, | കയ്ക്കൊണ്ട്, |
| സേന്ദ്രാഃ | ഇന്ദ്രനടങ്ങിയ | തതഃ | അതിൽപിന്നെ |
| ദേവാഃ | ദേവകളായ | താനി | ആ |
| ദിവൌകസഃ } | സ്വർഗ്ഗലോകവാസിക ളും, | സത്വാനി ച | പ്രാണികളെ നോക്കി |
| ഏവ, } | | അബ്രുവൻ. | ഇപ്രകാരം അനുഗ്രഹി ച്ചു. |
| സ്വാം | അവനവന്റെ | | |

ഹർഷാത്തദാऽബ്രവീദിന്ദ്രോ മയൂരം നീലബർഹിണം
പ്രീതോऽസ്മി തവ ധർമ്മജ്ഞ ഉപകാരാദ്വിഹംഗമ. 23

| | |
|---|---|
| “ തദാ | “ അപ്പോൾ |
| ഇന്ദ്രഃ | ഇന്ദ്രൻ |
| നീലബർഹിണം | നീലപ്പീലികളാർന്ന |
| മയൂരം | മയിലിനോടായി |
| ഹർഷാത് | സന്തോഷത്താൽ |
| അബ്രവീത് ; | ഇപ്രകാരമുരചെയ്തു ; |
| ‘ ധർമ്മജ്ഞ ! | ‘ ധർമ്മത്തെയറിഞ്ഞ |
| വിഹംഗമ ! | പക്ഷിശ്രേഷ്ഠ ! |
| തവ | നീ ചെയ്ത |
| ഉപകാരാത് | സഹായത്താൽ |
| പ്രീതഃ അസ്മി. | ഞാൻ പ്രീതികൈക്കൊണ്ടിരിക്കുന്നു. |

മമ നേത്രസഹസ്രം തു യത് തദ് ബർഹേ ഭവിഷ്യതി
വർഷമാണേ മയി മുദം പ്രാപ്സ്യസേ പ്രീതിലക്ഷണാം
ഏവമിന്ദ്രോ വരം പ്രാദാന്മയൂരസ്യ സുരേശ്വരഃ. 24

| | |
|---|---|
| “ ‘ മമ | “ ‘ എന്റെ |
| നേത്രസഹസ്രം | നേത്രങ്ങളുടെ ആയിരം |
| യത് തു | യാതൊന്നോ അതെല്ലാംതന്നെ |
| തദ് ബർഹേ | നിന്റെ പീലിയിൽ |
| ഭവിഷ്യതി; | പരിലസിക്കട്ടെ; |
| മയി | ഞാൻ |
| വർഷമാണേ | മഴപൊഴിക്കുമ്പോൾ |
| പ്രീതിലക്ഷണാം | സന്തോഷലക്ഷണമായി |
| മുദം | ആനന്ദത്തെ |
| പ്രാപ്സ്യസേ ;’ | നീ കൈക്കൊള്ളുന്നതാണ് ;’ |
| സുരേശ്വരഃ | ദേവരാജാവായ |
| ഇന്ദ്രഃ | ഇന്ദ്രൻ |
| മയൂരസ്യ | മയിലിന്ന് |
| വരം | വരത്തെ |
| ഏവം | ഇപ്രകാരം |
| പ്രാദാത്. | അരുളി. |

നീലാഃ കില പുരാ ബർഹാ മയൂരാണാം നരാധിപ
സുരാധിപാദ്വരം പ്രാപ്യ ഗതാഃ സർവ്വേ വിചിത്രതാം. 25

| | |
|---|---|
| “ നരാധിപ ! | “ പുരുഷോത്തമ ! |
| പുരാ | പണ്ടുകാലത്തിൽ |
| മയൂരാണാം | മയിലുകളുടെ |
| ബർഹാഃ | പീലികൾ |
| സർവ്വേ | എല്ലാം |
| നീലാഃ ; | നീലനിറത്തിലായിരുന്നു; |
| സുരാധിപാത് | ദേവേന്ദ്രങ്കൽ നിന്ന് |
| വരം | വരം |
| പ്രാപ്യ, | ലഭിച്ച്, |
| കില | അക്കാരണത്താൽ |
| വിചിത്രതാം | ഭംഗി |
| ഗതാഃ. | പൂണ്ടവയായി ഭവിച്ചു. |

ധർമ്മരാജോഽബ്രവീദ്രാമ പ്രാഗ്വംശേ വായസം സ്ഥിതം
പക്ഷിംസ്തവാസ്മി സുപ്രീതഃ പ്രീതസ്യ വചനം ശൃണു. 26

| | |
|---|---|
| “ രാമ ! | “ ശ്രീരാമ ! |
| ധർമ്മരാജഃ, | യമധർമ്മരാജാവ്, |
| പ്രാഗ്വംശേ | തന്റെ മുമ്പിൽ ഒരു മുളയിൽ |
| സ്ഥിതം | ഇരുന്നിരുന്ന |
| വായസം | കാക്കയോടായി |
| അബ്രവീത് ; | ഇങ്ങിനെ അരുളിച്ചെയ്തു ; |
| ‘പക്ഷിൻ ! | ‘വിഹംഗമ ! |
| തവ | നിന്നെക്കുറിച്ച് |
| സുപ്രീതഃ അസ്മി; | ഞാൻ പ്രസാദിച്ചു; |
| പ്രീതസ്യ | പ്രീതിപൂണ്ട എന്റെ |
| വചനം | വാക്യത്തെ |
| ശൃണു. | കേട്ടുകൊൾക. |

യേന സംക്ഷിപ്യതേ സൎവ്വം ത്രൈലോക്യമിദമവ്യയം
കാലദണ്ഡസ്തു പാൎശ്വസ്ഥോ മൂൎത്തിമാൻ സ്യന്ദനോത്തമേ
യമപ്രഹരണം ദിവ്യം പ്രദഹന്നിവ തേജസാ. 4

| | | | |
|---|---|---|---|
| **"യേന** | "യാതൊരു ആ മൃത്യുവിനാലാണ് | സംക്ഷിപ്യതേ; | നശിപ്പിക്കപ്പെടുന്നത്; |
| **ഇദം .** | ഈ | തേജസാ | തേജസ്സുകൊണ്ടു് |
| **ത്രൈലോക്യം** | ത്രൈലോക്യം | പ്രദഹൻ ഇവ | അഗ്നിയെപ്പോലെയുള്ള |
| **സൎവ്വം,** | മുഴുവനും, | കാലദണ്ഡഃ തു | യമദണ്ഡവും |
| **അവ്യയം** | ശാശ്വതവും | മൂൎത്തിമാൻ, | മൂൎത്തിമത്തായി, |
| **ദിവ്യം** | അത്യാശ്ചൎയ്യകരവുമായ | സ്യന്ദനോത്തമേ | ഉത്തമമായ രഥത്തിൽ |
| **യമപ്രഹരണം** | യമന്റെ ശിക്ഷയ്ക്കുധീനപ്പെട്ടതായി | പാൎശ്വസ്ഥഃ. | അരികത്തായിവൎത്തിച്ചു. |

തസ്യ പാൎശ്വേഷു നിശ്ഛിദ്രാഃ കാലപാശാഃ പ്രതിഷ്ഠിതാഃ
പാവകസ്പൎശസങ്കാശഃ സ്ഥിതോ മൂൎത്തശ്ച മുദ്ഗരഃ 5

| | | | |
|---|---|---|---|
| **"തസ്യ** | "അതിന്റെ | പാവകസ്പൎശസങ്കാശഃ | തൊട്ടാൽ തീ പോലെയുള്ള |
| **പാൎശ്വേഷു** | എല്ലാ ഭാഗങ്ങളിലും ചുറ്റും | മുദ്ഗരഃ ച | മുൾത്തടിയും |
| **കാലപാശാഃ** | കാലപാശങ്ങൾ | മൂൎത്തഃ | മൂൎത്തീകരിച്ചതായി |
| **നിശ്ഛിദ്രാഃ പ്രതിഷ്ഠിതാഃ;** | തിങ്ങി നിന്നിരുന്നു; | സ്ഥിതഃ. | നിന്നിരുന്നു. |

തതോ ലോകത്രയം ക്ഷുബ്ധമകമ്പന്ത ദിവൌകസഃ
കാലം ദൃഷ്ട്വാ തഥാ ക്രുദ്ധം സൎവ്വലോകഭയാവഹം. 6

| | | | |
|---|---|---|---|
| **"കാലം** | "യമധൎമ്മരാജാവിനെ | ദൃഷ്ട്വാ, | കണ്ടു്, |
| **തഥാ** | അപ്രകാരം | തതഃ | ആ സമയം |
| **ക്രുദ്ധം** | കുപിതനായിരിക്കുന്നവനായും | ലോകത്രയം | മൂന്നു ലോകങ്ങളും |
| | | ക്ഷുബ്ധം; | ക്ഷോഭിച്ചു; |
| **സൎവ്വലോകഭയാവഹം** | സകല ലോകഭയങ്കരനായും | ദിവൌകസഃ | ദേവന്മാരും |
| | | അകമ്പന്ത. | നടുങ്ങിപ്പോയി. |

തതഃ പ്രചോദയൻ സൂതസ്താനശ്വാൻ രുധിരപ്രഭാൻ
പ്രയയൌ ഭീമസന്നാദോ യത്ര രക്ഷഃപതിഃ സ്ഥിതഃ 7

| | | | |
|---|---|---|---|
| **"തതഃ** | "അപ്പോൾ | പ്രചോദയൻ, | ഉത്സാഹപ്പെടുത്തിക്കൊണ്ടു് തെളിക്കുന്നവനായി |
| **സൂതഃ,** | സാരഥി, | രക്ഷഃപതിഃ | രാക്ഷസരാജാവ് |
| **രുധിരപ്രഭാൻ** | ചോരനിറമാന്ന | യത്ര സ്ഥിതഃ | ഉണ്ടായിരുന്ന സ്ഥലത്തേക്കായി |
| **താൻ** | ആ | | |
| **അശ്വാൻ,** | കുതിരകളെ, | | |
| **ഭീമസന്നാദഃ** | ഉച്ചത്തിൽ ആൎത്ത് | പ്രയയൌ. | വേഗത്തിൽ ചെന്നു. |

[ഗായത്രി 29-ാം അക്ഷരം ഈ ശ്ലോകത്തിലെ ഒന്നാംപാദത്തിൽ വിന്യസിക്കപ്പെട്ടിരിക്കുന്നു. (ഗോ. രാ.)]

മുഹൂർത്തേന യമം തേ തു ഹയാ ഹരിഹയോപമാഃ
പ്രാപയന്മനസസ്തുല്യാ യത്ര തത് പ്രസ്തുതം രണം. 8

| | |
|---|---|
| "ഹരി-ഹയോപമാഃ | "ഇന്ദ്രന്റെ കുതിരകളൊത്തവയും |
| മനസഃ | മനോവേഗതയ്ക്കു് |
| തുല്യാഃ | തുല്യങ്ങളായവയുമായ |
| തേ ഹയാഃ, | ആ കുതിരകൾ, |
| മുഹൂർത്തേന, | ഒരു നൊടിയിടകൊണ്ട് |

| | |
|---|---|
| പ്രസ്തുതം | ഉടനെ ഉണ്ടാവേണ്ടതായ |
| തത് | ആ |
| രണം | യുദ്ധം |
| യത്ര തു | എവിടേയോ ആ ദിക്കിലേക്കായി |
| യമം | യമനെ |
| പ്രാപയൻ. | എത്തിച്ചു. |

ദൃഷ്ട്വാ തഥൈവ വികൃതം രഥം മൃത്യുസമന്വിതം
സചിവാ രാക്ഷസേന്ദ്രസ്യ സഹസാ വിപ്രദുദ്രുവുഃ. 9

| | |
|---|---|
| "രാക്ഷസേന്ദ്രസ്യ | "രാക്ഷസേശ്വരന്റെ |
| സചിവാഃ, | മന്ത്രിമാർ, |
| തഥാ | അപ്രകാരം |
| മൃത്യുസമന്വിതം | മൃത്യുദേവതയോടുകൂടിയതും |

| | |
|---|---|
| വികൃതം | ഇതുവരെ കാണപ്പെടാത്തതായി ആശ്ചര്യകരമായിരിക്കുന്നതുമായ |
| രഥം ദൃഷ്ട്വാ ഏവ, | തേരിനെ കണ്ട ഉടനെ, |
| സഹസാ | പെട്ടെന്ന് |
| വിപ്രദുദ്രുവുഃ. | പിൻതിരിച്ചു. |

ലഘുസത്വതയാ തേ ഹി നഷ്ടസംജ്ഞാ ഭയാർത്തിതാഃ
നേഹ യോദ്ധും സമർത്ഥാ സ്മ ഇത്യുക്ത്വാ പ്രയയുർദ്ദിശഃ. 10

| | |
|---|---|
| "തേ ഹി | "അവരാകട്ടെ, |
| ലഘുസത്വതയാ | ധൈര്യക്കുറവിനാൽ |
| ഭയാർത്തിതാഃ, | ഭയപരവശരായി, |
| നഷ്ടസംജ്ഞാഃ | ബോധം നശിച്ചവരായി |
| 'ഇഹ | 'ഇവിടെ |

| | |
|---|---|
| യോദ്ധും | യുദ്ധംചെയ്വാൻ |
| ന സമർത്ഥാഃ സ്മ,' | നമുക്ക് കഴിവില്ല,' |
| ഇതി ഉക്ത്വാ, | എന്ന് പറഞ്ഞ്, |
| ദിശഃ | പലദിക്കുകളിലേക്കും |
| പ്രയയുഃ. | പാഞ്ഞുപോയ്ക്കളഞ്ഞു. |

സ തു തം താദൃശം ദൃഷ്ട്വാ രഥം ലോകഭയാവഹം
നാക്ഷുഭ്യത ദശഗ്രീവോ ന ചാപി ഭയമാവിശത്. 11

| | |
|---|---|
| "സഃ | "ആ |
| ദശഗ്രീവഃ തു | ദശകണ്ഠനാകട്ടെ |
| ലോകഭയാവഹം | ലോകഭയങ്കരമായ |
| താദൃശം തം | അപ്രകാരമുള്ള ആ |

| | |
|---|---|
| രഥം ദൃഷ്ട്വാ ച | രഥത്തെ കണ്ടിട്ടും |
| ഭയം ന ആവിശത് | ഭയപ്പെട്ടതേയില്ല |
| അപി | എന്നുതന്നെയല്ല |
| ന അക്ഷുഭ്യത. | കലുങ്ങിയതുമില്ല. |

സ തു രാവണമാസാദ്യ വ്യസൃജച്ഛക്തിതോമരാൻ
യമോ മർമ്മാണി സംക്രുദ്ധോ രാവണസ്യോപകൃന്തത. 12

| | |
|---|---|
| "സഃ | "ആ |
| യമഃ | യമൻ |
| സംക്രുദ്ധഃ, | അരിശംപൂണ്ടവനായി, |
| രാവണം | രാവണനെ |
| ആസാദ്യ, | ഏററടുത്ത്, |

| | |
|---|---|
| ശക്തിതോമരാൻ | വേലുകളേയും ഏർകുന്തങ്ങളേയും |
| വ്യസൃജത്; | പ്രയോഗിച്ചു; |
| രാവണസ്യ | രാവണന്റെ |
| മർമ്മാണി തു | മർമ്മസ്ഥാനങ്ങളെത്തന്നെ |
| ഉപകൃന്തത. | കീറി. |

മർമ്മസു ഛിദ്യമാനേഷു രാവണോ രാക്ഷസേശ്വരഃ
സഹംസ്തസ്ഥൌ രുജം ഘോരാം ഭിദ്യമാന ഇവാചലഃ. 13

| | | | |
|---|---|---|---|
| "രാക്ഷ-സേശ്വരഃ | "രാക്ഷസരാജാവായ | രുജം | വേദനയെ |
| രാവണഃ, | രാവണൻ, | സഹൻ, | സഹിച്ചുകൊണ്ട്, |
| മർമ്മസു | മർമ്മസ്ഥലങ്ങളിൽ | ഭിദ്യമാനഃ | പിളക്കപ്പെടുന്ന |
| ഛിദ്യമാനേഷു, | പിളക്കപ്പെട്ടിട്ടും, | അചലഃ ഇവ | പർവ്വതമെന്നപോലെ |
| ഘോരാം | അത്യുഗ്രമായ | തസ്ഥൌ. | ഉറച്ചു നിന്നു. |

രാവണസ്തു തതഃ സ്വസ്ഥഃ ശരവർഷം മുമോച ഹ
തസ്മിൻ വൈവസ്വതരഥേ തോയവർഷമിവാംബുദഃ. 14

| | | | |
|---|---|---|---|
| "തതഃ, | "അനന്തരം, | അംബുദഃ | മേഘങ്ങൾ |
| രാവണഃ | രാവണൻ | തോയവർഷം | ജലധാരയെ |
| സ്വസ്ഥഃ തു, | ഒരു കേടും തട്ടാത്തവ[നായ്ത്തന്നെ, | ഇവ, | എന്ന പോലെ, |
| തസ്മിൻ | ആ | ശരവർഷം | ശരമാരി |
| വൈവസ്വത-രഥേ, | യമന്റെ തേരിൽ, | മുമോച, | പൊഴിച്ചു, |
| | | ഹ! | ആശ്ചര്യം! |

ശരാസ്തേ വജ്രസംകാശാശ്ഛാദയന്തി രണേ യമം
യഥാഽചലം മഹാഘോരാ നാനാവർണ്ണാ വലാഹകാഃ. 15

| | | | |
|---|---|---|---|
| "വജ്രസംകാശാഃ | "വജ്രായുധതുല്യങ്ങളും | യമം, | യമനെ, |
| മഹാഘോരാഃ | അതിഭയങ്കരങ്ങളും | വലാഹകാഃ | മേഘങ്ങൾ |
| നാനാവർണ്ണാഃ | പലവിധത്തിലുള്ളവയു[മായ | അചലം | പർവ്വതത്തെ |
| തേ ശരാഃ | ആ ശരങ്ങൾ | യഥാ, | എന്നപോലെ |
| രണേ | അടക്കളത്തിൽ | ഛാദയന്തി. | മറയ്ക്കയായി. |

താന്നിഹത്യ ശരാംസ്തൂർണ്ണം രാവണസ്യ യമഃ സ്വയം
തതഃ പ്രഹരണം ഘോരം മുമോചാരിനിഷൂദനഃ. 16

| | | | |
|---|---|---|---|
| "അരിനിഷൂദനഃ | "ശത്രുസംഹാരകനായ | തൂർണ്ണം | ഝടുതിയിൽ |
| യമഃ, | യമൻ, | നിഹത്യ, | നശിപ്പിച്ച്, |
| രാവണസ്യ | രാവണന്റെ | തതഃ | അതിൽപിന്നെ |
| താൻ | ആ | ഘോരം | കഠിനമായ |
| ശരാൻ, | ബാണങ്ങളെ,. | പ്രഹരണം | ഉപദ്രവത്തെ |
| സ്വയം | അലക്ഷ്യമാംവണ്ണം | മുമോച. | വിളയിച്ചു. |

തതോ മഹാശക്തിശരൈഃ പാത്യമാനോ മഹോരസി
നാശക്നോത് പ്രതികർത്തും സ രാക്ഷസഃ ശല്യപീഡിതഃ. 17

| | |
|---|---|
| "തതഃ | "അപ്പോൾ |
| സഃ | ആ |
| രാക്ഷസഃ, | രാക്ഷസൻ, |
| മഹാശക്തിശരൈഃ | ഏററവും ശക്തിയുള്ള ശരങ്ങൾകൊണ്ട് |
| മഹോരസി | വിരിഞ്ഞ മാറിടത്തിൽ |
| പാത്യമാനഃ | എയ്യപ്പെട്ടവനായി |
| ശല്യപീഡിതഃ, | ശരമുനകളാൽ പീഡിക്കപ്പെട്ടവനായിട്ടും, |
| പ്രതികർത്തും | മറുകൈ ചെയ്യുന്നതിന്ന് |
| ന അശക്നോത്. | ശക്തനാകാതിരുന്നു. |

ഏവം നാനാപ്രഹരണൈർയമേനാമിത്രകർശിനാ
സപ്തരാത്രം കൃതഃ സംഖ്യേ വിസംജ്ഞോ വിമുഖോ രിപുഃ. 18

| | |
|---|---|
| "അമിത്രകർശിനാ | "ശത്രുവിധ്വംസകനായ |
| യമേന | യമനാൽ |
| സംഖ്യേ | പോരിൽ |
| സപ്തരാത്രം | ഏഴുദിവസങ്ങൾ |
| ഏവം | ഇപ്രകാരം |
| നാനാപ്രഹരണൈഃ | പലവിധത്തിലുള്ള പീഡകളാൽ |
| രിപുഃ | ശത്രു |
| വിസംജ്ഞഃ | പ്രജ്ഞയില്ലാത്തവനായും |
| വിമുഖഃ | വൈരം കയ്യൊഴിഞ്ഞവനായും |
| കൃതഃ. | ആക്കപ്പെട്ടു. |

തദാസീത് തുമുലം യുദ്ധം യമരാക്ഷസയോർദ്വയോഃ
ജയമാകാംക്ഷതോർവ്വീര സമരേഷ്വനിവർത്തിനോഃ. 19

| | |
|---|---|
| "വീര! | "വീര്യശാലിൻ! |
| സമരേഷു | പോരിൽ |
| ജയം | ജയത്തെ |
| ആകാംക്ഷതോഃ | ആഗ്രഹിക്കുന്നവരും |
| അനിവർത്തിനോഃ | പിൻതിരിയാത്തവരുമായ |
| യമരാക്ഷസയോഃ | യമനും രാക്ഷസനുമായ |
| ദ്വയോഃ, | ആ രണ്ടു പേൎക്കും |
| തദാ | ആ സമയം |
| തുമുലം | അതിഭയങ്കരമായ |
| യുദ്ധം ആസീത്. | യുദ്ധം ഉണ്ടായി. |

തതോ ദേവാഃ സഗന്ധർവ്വാഃ സിദ്ധാശ്ച പരമർഷയഃ
പ്രജാപതിം പുരസ്കൃത്യ സമേതാസ്തദ്രണാജിരം 20

| | |
|---|---|
| "തതഃ | "അപ്പോൾ |
| സഗന്ധർവ്വാഃ | ഗന്ധർവ്വന്മാരോടുകൂടിയ |
| ദേവാഃ, | ദേവന്മാരും, |
| സിദ്ധാഃ | സിദ്ധന്മാരും |
| പരമർഷയഃ, ച | മഹർഷിശ്രേഷ്ഠന്മാരും, |
| പ്രജാപതിം | ബ്രഹ്മദേവനെ |
| പുരസ്കൃത്യ, | മുൻ നിർത്തിക്കൊണ്ട്, |
| തത് | ആ |
| രണാജിരം | പോർക്കളത്തിലേക്ക |
| സമേതാഃ | വന്നു ചേർന്നു. |

സംവർത്ത ഇവ ലോകാനാം ക്രുധ്യതോരഭവത് തദാ
രാക്ഷസാനാം ച മുഖ്യസ്യ പ്രേതാനാമീശ്വരസ്യ ച. 21

| | |
|---|---|
| "രാക്ഷസാനാം മുഖ്യസ്യ ച, | "രാക്ഷസേശ്വരനും |
| പ്രേതാനാം ഈശ്വരസ്യ ച | പ്രേതനാഥനും |
| ക്രുദ്ധ്യതോഃ, | ക്രോധം വർദ്ധിച്ചാറെ, |
| തദാ | അക്കാലം |
| ലോകാനാം | ലോകങ്ങൾക്ക് |
| സംവർത്തഃ | പ്രളയം |
| ഇവ | എന്നപോലെ |
| അഭവത്. | ആയ്ത്തീർന്നു. |

രാക്ഷസേന്ദ്രസ്തതഃ ക്രുദ്ധശ്ചാപമായമ്യ സംയുഗേ
നിരന്തരമിവാകാശം കുർവ്വൻ ബാണാംസ്തതോഽസൃജത്. 22

| | | | |
|---|---|---|---|
| "തതഃ | "അനന്തരം | തതഃ | അതിൽനിന്ന് |
| രാക്ഷസേന്ദ്രഃ | രാക്ഷസേശ്വരൻ | ആകാശം | ആകാശത്തെ |
| സംയുഗേ | പോരിൽ | നിരന്തരം ഇവ | ഇടതൂർന്നതാക്കി |
| ക്രുദ്ധഃ, | കുപിതനായി, | കുർവ്വൻ, | ചെയ്തുകൊണ്ട്, |
| ചാപം | വില്ലിനെ | ബാണാൻ | ബാണങ്ങൾ |
| ആയമ്യ, | വളച്ച്, | അസൃജത്. | പൊഴിച്ചു. |

മൃത്യും ചതുർഭിർവ്വിശിഖൈഃ സൂതം സപ്തഭിരർദ്ദയത്
യമം ശതസഹസ്രേണ ശീഘ്രം മർമ്മസ്വതാഡയത്. 23

| | | | |
|---|---|---|---|
| "മൃത്യും | "മൃത്യുദേവനെ | യമം | യമനെ |
| ചതുർഭിഃ വിശിഖൈഃ, | നാലു ബാണങ്ങൾകൊണ്ടും, | ശീഘ്രം | വേഗതകൈക്കൊണ്ട് |
| സൂതം | സാരഥിയെ | മർമ്മസു | മർമ്മസ്ഥലങ്ങളിൽ |
| സപ്തഭിഃ | ഏഴെണ്ണംകൊണ്ടും | ശതസഹസ്രേണ | കോടിക്കണക്കായും |
| അർദ്ദയത്; | പ്രഹരിച്ചു; | അതാഡയത്. | എയ്തു. |

തതഃ ക്രുദ്ധസ്യ സഹസാ യമസ്യാഭിവിനിസ്സൃതഃ
ജ്വാലാമാലീ സ നിശ്വാസാദ്വദനാത് ക്രോധപാവകഃ. 24

| | | | |
|---|---|---|---|
| "തതഃ | "അതിനാൽ | ജ്വാലാമാലീ | ജ്വാലകൾ ചുഴലുന്നതായി |
| ക്രുദ്ധസ്യ | കുപിതനായ | സഹസാ | ഉഗ്രതപൂണ്ട് |
| യമസ്യ | യമന്റെ | വദനാത് | മുഖത്തിൽനിന്ന് |
| സഃ | ആ | നിഃശ്വാസാത് | ശ്വാസത്തിൽനിന്നും |
| ക്രോധപാവകഃ, | കോപാഗ്നി, | അഭിവിനിഃസൃതഃ. | പുറപ്പെട്ടു. |

തതോഽപശ്യംസ്തദാശ്ചര്യം ദൈത്യദാനവരാക്ഷസാഃ
ക്രോധജം പാവകം ദീപ്തം ദിധക്ഷന്തം രിപോർബ്ബലം. 25

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | ദിധക്ഷന്തം, | ദഹിപ്പിക്കുന്നതായുമുള്ള |
| ക്രോധജം | ക്രോധംകൊണ്ടുണ്ടായ | തത് | ആ |
| പാവകം, | അഗ്നി, | ആശ്ചര്യം | ആശ്ചര്യത്തെ |
| ദീപ്തം, | ജ്വലിക്കുന്നതായും, | ദൈത്യദാനവരാക്ഷസാഃ | ദൈത്യന്മാരും, ദാനവന്മാരും, രാക്ഷസന്മാരും |
| രിപോഃ | ശത്രുവിന്റെ | തദാ | അപ്പോൾ |
| ബലം | സൈന്യത്തെ | അപശ്യൻ. | പ്രത്യക്ഷമായി ദർശിച്ചു. |

മൃത്യുസ്തു പരമക്രുദ്ധോ വൈവസ്വതമഥാബ്രവീത്. 26

| | | | |
|---|---|---|---|
| "മൃത്യുഃ | "മൃത്യുദേവത | വൈവസ്വതം | യമനോടായി |
| പരമക്രുദ്ധഃ | അതികുപിതനായി | അഥ | ഇങ്ങിനെ |
| തു | ആ സമയം | അബ്രവീത്. | അപേക്ഷിച്ചു. |

മുഞ്ച മാം ദേവ ശീഘ്രം ച നിഹന്മി സമരേ രിപും. 27

| | | | |
|---|---|---|---|
| "'ദേവ! | "'സ്വാമിൻ! | രിപും | ശത്രുവിനെ |
| മാം മുഞ്ച; | എനിക്കു വിടനൽകി | ശീഘ്രം ച | ഇക്ഷണത്തിൽതന്നെ |
| സമരേ | പോരിൽ [യാലും; | നിഹന്മി. | ഞാൻ കൊല്ലുന്നുണ്ട്. |

നരകഃ ശംബരോ വൃത്രഃ ശംഖഃ കാർത്തസ്വരോ ബലീ
വൈരോചനശ്ച നമുചിസ്താവുഭൌ മധുകൈടഭൌ 28
ഏതേ ചാന്യേ ച ബഹവോ ബലവന്തോ ദുരാസദാഃ
വിനിപന്നാ മയാ ദൃഷ്ടാ കാ ചിന്താऽസ്മിൻ നിശാചരേ. 29

| | | | |
|---|---|---|---|
| "'ദൃഷ്ടാഃ | "'കീർത്തിയാന്ന് | തൌ ഉഭൌ മധുകൈടഭൌ ച | ആ മധുകൈടഭന്മാരെന്ന രണ്ടുപേർ, |
| ബലവന്തഃ | ബലവാന്മാരും | | |
| ദുരാസദാഃ ച | ദുർജ്ജയന്മാരുമായ | | |
| നരകഃ | നരകാസുരൻ | ഏതേ | എന്നുള്ളവരും |
| ശംബരഃ | ശംബരാസുരൻ | അന്യേ | മററുള്ള |
| വൃത്രഃ | വൃത്രാസുരൻ, | ബഹവഃ ച, | പലരും, |
| ശംഖഃ | ശംഖ | മയാ | എന്നാൽ |
| കാർത്തസ്വരഃ | കാർത്തസ്വരൻ | വിനിപന്നാഃ; | നശിപ്പിക്കപ്പെട്ടു; |
| ബലീ | മഹാബലിയായ | അസ്മിൻ നിശാചരേ | ഈ രാക്ഷസൻെറ കാര്യത്തിൽ |
| വൈരോചനഃ | വൈരോചനൻ | ചിന്താ കാ? | ആലോചിപ്പാനെന്താണ്? |
| നമുചിഃ | നമുചി | | |

മുഞ്ച മാം സാധു ധർമ്മജ്ഞ യാവദേനം നിഹന്മ്യഹം
ന ഹി കശ്ചിന്മയാ ദൃഷ്ടോ ബലവാനപി ജീവതി. 30

| | | | |
|---|---|---|---|
| "'ധർമ്മജ്ഞ! | "'ധർമ്മമറിയുന്നോവേ! | മയാ | എന്നാൽ |
| സാധു; | കഴിഞ്ഞതു പോകട്ടെ; | ദൃഷ്ടഃ | കണ്ണിഴിച്ചു നോക്കപ്പെട്ട |
| മാം മുഞ്ച; | എന്നെ വിടനൽകിയ | | |
| ഏനം | ഇവനെ [യക്കുക; | കശ്ചിത് ഹി | ഒരുവനെങ്കിലും, |
| അഹം | ഞാൻ | ബലവാൻ അപി | ബലവാനെന്നിരുന്നാലും കൂടി |
| യാവത് | ഇതാ | | |
| നിഹന്മി; | കൊന്നു കളയുന്നുണ്ട്; | ന ജീവതി. | ജീവനോടിരിക്കുകയില്ല. |

ബലം മമ ന ഖല്വേതന്മര്യാദൈഷാ നിസർഗ്ഗതഃ
സ ദൃഷ്ടോ ന മയാ കാലം മുഹൂർത്തമപി ജീവതി. 31

| | | | |
|---|---|---|---|
| "'ഏതത് | "'ഇത് | നിസർഗ്ഗതഃ; | എനിക്കു ജന്മസിദ്ധമാ |
| മമ | എൻെറ | സഃ | അവൻ [യുള്ളതാണ്; |
| ബലം ന ഖലു; | സാമർത്ഥ്യമല്ല; | മയാ | എന്നാൽ |
| ഏഷാ | ഈ | ദൃഷ്ടഃ അപി | ആക്രമിക്കപ്പെടുന്നുവെങ്കിൽ |
| മര്യാദാ | അനാദികാലം മുതല്ക്കുള്ള നിയമം | മുഹൂർത്തം കാലം | ഒരു മുഹൂർത്തനേരംകൂടി |
| | | ന ജീവതി.' | ജീവിച്ചിരിക്കയില്ല.' |

തസ്യൈവം വചനം ശ്രുത്വാ ധർമ്മരാജഃ പ്രതാപവാൻ
അബ്രവീത് തത്ര തം മൃത്യും ത്വം തിഷ്ഠൈനം നിഹന്മ്യഹം. 32

"പ്രതാപവാൻ "തേജസ്വിയായ
ധർമ്മരാജഃ, ധർമ്മരാജാവ്,
തസ്യ അ മൃത്യുദേവതയുടെ
ഏവം ഇപ്രകാരമുള്ള
വചനം ശ്രുത്വാ, പ്രാർത്ഥന കേട്ട്,
തത്ര അക്കാര്യത്തിൽ
തം അ
മൃത്യും മൃത്യുവിനോടായി
'ത്വം 'നീ
തിഷ്ഠ; വെറുതെ ഇരുന്നു
അഹം ഞാൻ [കൊൾക;
ഏനം ഇവനെ
നിഹന്മി;' കൊന്നുകളയാം;' എന്നു
അബ്രവീത്. ഉരചെയ്തു.

തതഃ സംരക്തനയനഃ ക്രുദ്ധോ വൈവസ്വതഃ പ്രഭുഃ
കാലദണ്ഡമമോഘം തു തോലയാമാസ പാണിനാ. 33

"തതഃ "അതിൽപിന്നെ
പ്രഭുഃ } അപ്രമേയശക്തിയാന്ന
വൈവസ്വതഃ } വനായ സൂര്യപുത്രനാ
യ യമധർമ്മരാജാവ്
ക്രുദ്ധഃ ക്രുദ്ധനായി
സംരക്തനയനഃ നേത്രങ്ങൾ തുടുത്ത്,
അമോഘം എന്നും എങ്ങും നിഷ്ഫല
മാകാത്തതായ
കാലദണ്ഡം തു കാലദണ്ഡത്തെ
പാണിനാ കൈകൊണ്ട്
തോലയാമാസ. ചുഴററി.

യസ്യ പാർശ്വേഷു നിഖിലാഃ കാലപാശാഃ പ്രതിഷ്ഠിതാഃ
പാവകാശനിസംകാശോ മുദ്ഗരോ മൂർത്തിമാൻ സ്ഥിതഃ. 34

"യസ്യ "യാതൊരു അതിന്റെ
പാർശ്വേഷു ചുററും
കാലപാശാഃ കാലപാശങ്ങൾ
നിഖിലാഃ എല്ലാംതന്നെ
പ്രതിഷ്ഠിതാഃ, തയ്യാറായിനിന്നു;
പാവകാശനി } അഗ്നിക്കും ഇടിത്തീയി
സംകാശഃ } നും തുല്യമായ
മുദ്ഗരഃ, മുൾത്തടി,
മൂർത്തിമാൻ മൂർത്തീകരിച്ചതായി
സ്ഥിതഃ. വന്നുനിന്നു.

ദർശനാദേവ യഃ പ്രാണാൻ പ്രാണിനാമപകർഷതി
കിം പുനസ്താഡനാത് സ്പർശാത് പീഡനാദ്വാഽപി ദേഹിനഃ. 35

"യഃ "യാതൊരു അത്,
ദർശനാത് ഏവ കാണുന്ന ക്ഷണത്തിൽ
തന്നെ
പ്രാണിനാം ജീവികളുടെ
പ്രാണാൻ പ്രാണങ്ങളെ
അപകർഷതി; വലിച്ചെടുത്തുകളയു
ന്നു;
അപി അപ്രകാരമിരിക്കെ
ദേഹിനഃ പ്രാണികളെ
സ്പർശാത് ദേഹത്തിൽ തൊട്ട്
താഡനാത് അടിച്ച്
പീഡനാത് വാ പീഡിപ്പിക്കുന്നുവെ
ങ്കിൽ
കിം പുനഃ. പറയേണ്ടതുണ്ടോ?

സ ജ്വാലാപരിവാരസ്തു നിർദ്ദഹന്നിവ രാക്ഷസം
തേന സ്പൃഷ്ടോ ബലവതാ മഹാപ്രഹരണോഽസ്ഫുരത്. 36

| | | | |
|---|---|---|---|
| "ബലവത് | "ബലിഷ്ഠനായ | തു, ജ്വാലാ-പരിവാരഃ | ആ സമയം അഗ്നിജ്വാല ചുഴലുന്നതായി |
| തേന | അദ്ദേഹത്താൽ | രാക്ഷസം | രാക്ഷസനെ |
| സ്പൃഷ്ടഃ | തൊടപ്പെട്ടതായ | നിർദ്ദഹൻ ഇവ, | ദഹിപ്പിക്കുമാറ് |
| സഃ | ആ | അസ്ഫുരത്. | മിന്നിത്തിളങ്ങി. |
| മഹാപ്രഹരണഃ | ദിവ്യായുധം | | |

തതോ വിദ്രുദ്രുവുഃ സർവ്വേ തസ്മാത് ത്രസ്താ രണാജിരേ
സുരാശ്ച ക്ഷുഭിതാഃ സർവ്വേ ദൃഷ്ട്വാ ദണ്ഡോദ്യതം യമം. 37

| | | | |
|---|---|---|---|
| "രണാജിരേ | "പോർക്കളത്തിൽ | സർവ്വേ | എല്ലാവരും |
| യമം | യമനെ | ത്രസ്താഃ | ഭയത്താൽ നടുക്കം പൂണ്ടവരായി |
| ദണ്ഡോദ്യതം | ദണ്ഡന്തിയവനായി | വിദ്രുദ്രുവുഃ; | ഓടിപ്പോയ്ക്കളഞ്ഞു; |
| ദൃഷ്ട്വാ, | കണ്ട്, | സുരാഃ | ദേവന്മാർ |
| തസ്മാത് | അതിനാൽ | സർവ്വേ ച | എല്ലാവരുംതന്നെ |
| തതഃ | അപ്പോൾ | ക്ഷുഭിതാഃ | കലക്കംപൂണ്ടു. |

തസ്മിൻ പ്രഹർത്തുകാമേ തു യമേ ദണ്ഡേന രാവണം
യമം പിതാമഹഃ സാക്ഷാദ്ദർശയിത്വേദമബ്രവീത്. 38

| | | | |
|---|---|---|---|
| "രാവണം | "രാവണനെ | യമം | യമന്റെ മുമ്പാകെ |
| ദണ്ഡേന | ദണ്ഡുകൊണ്ട് | സാക്ഷാത് ദർശയിത്വാ, | പ്രത്യക്ഷീഭവിച്ച് |
| തസ്മിൻ | ആ | തു | ഇക്കാര്യത്തിൽ |
| യമേ | യമൻ | ഇദം | ഇപ്രകാരം |
| പ്രഹർത്തുകാമേ, | പ്രഹരിപ്പാൻ മുതിർന്ന [പ്പോൾ | അബ്രവീത്. | അരുളിച്ചെയ്തു. |
| പിതാമഹഃ | ബ്രഹ്മദേവൻ | | |

വൈവസ്വത മഹാബാഹോ ന ഖല്വമിതവിക്രമ
ന ഹന്തവ്യസ്ത്വയാ തേന ദണ്ഡേനൈവ നിശാചരഃ. 39

| | | | |
|---|---|---|---|
| "'മഹാബാഹോ! | "'മഹത്തായ ബാഹു ബലമാർന്നവനേ! | തേന | ആ |
| അമിതവിക്രമ! | എതിരില്ലാത്ത പരാക്രമത്തോടു കൂടിയ! | ദണ്ഡേന | ദണ്ഡുകൊണ്ട് |
| വൈവസ്വത! | സൂര്യപുത്ര! | നിശാചരഃ ഏവ | ഈ രാക്ഷസൻ മാത്രം |
| ത്വയാ | ഭവാനാൽ | ഹന്തവ്യഃ | കൊല്ലത്തക്കവൻ |
| | | ന; | അല്ല; |
| | | ന ഖലു. | ഒരിക്കലുമല്ലതന്നെ. |

വരഃ ഖലു മയൈതസ്മൈ ദത്തസ്ത്രിദശപുംഗവ
സ തം മയാ നാനൃതഃ കാര്യോ യന്മയാ വ്യാഹൃതം വചഃ. 40

| | | | |
|---|---|---|---|
| "'ത്രിദശപുംഗവ! | "'ദേവശ്രേഷ്ഠ! | മയാ വ്യാഹൃതം | എന്നാൽ പറയപ്പെട്ടതായ |
| ഏതസ്മൈ | ഇവന്നു | വചഃ | വാക്ക് |
| സഃ | അപ്രകാരമുള്ള | യത്, | യാതൊന്നോ അത്, |
| വരഃ | വരം | ത്വയാ | ഭവാനാൽ |
| മയാ ഖലു | എന്നാൽതന്നെയാണ് | അനൃതഃ ന കാര്യഃ. | മിഥ്യയാക്കിച്ചെയ്യത്തക്കതല്ല. |
| ദത്തഃ; | നൽകപ്പെട്ടിരിക്കുന്നതു; | | |

യോ ഹി മാമനൃതം കുൎയ്യാദ്ദേവോ വാ മാനുഷോഽപി വാ
ത്രൈലോക്യമനൃതം തേന കൃതം സ്യാന്നാത്ര സംശയഃ. 41

| | |
|---|---|
| " 'ദേവഃ വാ | " 'ദേവനാകട്ടെ |
| മാനുഷഃ വാ | മനുഷ്യനാകട്ടെ |
| യഃ | എവനൊരുത്തൻ |
| മാം അപി | എന്നെത്തന്നെ |
| അനൃതം | അസത്യവാനാക്കി |
| കുൎയ്യാത്, | ചെയ്യുന്നുവോ, |
| തേന ഹി | അവനാൽ തന്നെ |
| ത്രൈലോക്യം | മൂന്നുലോകവും |
| അനൃതം കൃതം | വഞ്ചിക്കപ്പെട്ടതായി |
| സ്യാത്; | ഭവിക്കുന്നതാണ്; |
| അത്ര | ഇതിൽ |
| ന സംശയഃ. | സംശയമില്ല. |

ക്രുദ്ധേന വിപ്രമുക്തോഽയം നിൎവ്വിശേഷം പ്രിയാപ്രിയേ
പ്രജാഃ സംഹരതേ രൌദ്രോ ലോകത്രയഭയാവഹഃ. 42

| | |
|---|---|
| " 'ക്രുദ്ധേന | " 'ക്രുദ്ധിച്ചു ഭവാനാൽ |
| വിപ്രമുക്തഃ | പ്രയോഗിക്കപ്പെട്ട |
| അയം, | ഇത്, |
| ലോകത്രയ-ഭയാവഹഃ | മൂന്നു ലോകങ്ങൾക്കും ഭയമുളവാക്കുന്നതായി |
| രൌദ്രഃ | കൊടിയതായി |
| പ്രിയാപ്രിയേ | പ്രിയം, അപ്രിയം എന്നതിൽ |
| നിൎവ്വിശേഷം | വ്യത്യാസമില്ലാതെ |
| പ്രജാഃ | പ്രജകളെ |
| സംഹരതേ. | സംഹരിച്ചുകളയുന്നു. |

അമോഘോ ഹ്യേഷ സൎവ്വേഷാം പ്രാണിനാമമിതപ്രഭഃ
കാലദണ്ഡോ മയാ സൃഷ്ടഃ പൂൎവ്വം മൃത്യുപുരസ്കൃതഃ. 43

| | |
|---|---|
| " 'ഏഷഃ | " 'ഈ |
| കാലദണ്ഡഃ, | കാലദണ്ഡം, |
| മയാ ഹി | എന്നാൽ തന്നെയാണല്ലോ |
| പൂൎവ്വം | മുമ്പ് |
| സൎവ്വേഷാം പ്രാണിനാം | എല്ലാ പ്രാണികളുടേയും |
| മൃത്യുപുരസ്കൃതഃ | മരണത്തിന്നായി നിയമിക്കപ്പെട്ടതായി |
| അമിതപ്രഭഃ | അതിദീപ്തിയാൎന്നതായി |
| അമോഘഃ | ഒരിക്കലും നിഷ്ഫലമാകാത്തതായി |
| സൃഷ്ടഃ. | നിൎമ്മിക്കപ്പെട്ടിരിക്കുന്നത്. |

തന്ന ഖല്വേഷ തേ സൌമ്യ പാത്യോ രാവണമൂൎദ്ധനി
ന ഹ്യസ്മിൻ പതിതേ കശ്ചിന്മുഹൂൎത്തമപി ജീവതി. 44

| | |
|---|---|
| " 'തത്, | " 'അതിനാൽ, |
| സൌമ്യ! | ഹേ ഗുണശീല! |
| ഏഷഃ | ഇത് |
| രാവണമൂൎദ്ധനി | രാവണന്റെ ശിരസ്സിൽ |
| തേ ന പാത്യഃ; | ഭവാനാൽ പ്രയോഗിക്കത്തക്കതല്ല; |
| ഹി | എന്തെന്നാൽ |
| അസ്മിൻ | ഇതു |
| പതിതേ, | വീണുകഴിഞ്ഞാൽ, |
| കശ്ചിത് ഖലു | ആരായാലും |
| മുഹൂൎത്തം അപി | ഒരു നിമിഷംകൂടി |
| ന ജീവതി. | ജീവനോടിരിക്കുകയില്ല. |

യദി ഹ്യസ്മിന്നിപതിതേ ന മ്രിയേതൈഷ രാക്ഷസഃ
മ്രിയതേ വാ ദശഗ്രീവസ്തദാ ഹ്യുഭയതോഽനൃതം. 45

| | |
|---|---|
| "'അസ്മിൻ | "'ഇത് |
| നിപതിതേ | വീണ ഉടനെ |
| ഏഷഃ രാക്ഷസഃ | ഈ രാക്ഷസനായ |
| ദശഗ്രീവഃ, | ദശകണ്ഠൻ, |
| മ്രിയേത വാ | മൃതിപ്പെടുന്നതായാലും |
| ന മ്രിയേത യദി, | മൃതിപ്പെടാതിരിക്കുന്ന [തായാലും, |
| തദാ, | അപ്പോൾ, |
| ഉഭയതഃ | രണ്ടായാലും |
| അനൃതം ഹി. | അസത്യം നേരുന്നതാണല്ലോ. |

തന്നിവർത്തയ ലങ്കേശാ ദണ്ഡമേതം സമുദ്യതം
സത്യം ച മാം കുരുഷ്വാദ്യ ലോകാംസ്ത്വം യദ്യവേക്ഷസേ. 46

| | |
|---|---|
| " തത്, | "'അതിനാൽ, |
| ത്വം | ഭവാൻ |
| ലോകാൻ | ലോകനിയമങ്ങളെ |
| അവേക്ഷസേ യദി, | അനുസരിക്കുന്നപക്ഷം, |
| ഏതം ലങ്കേശം | ഈ ലങ്കേശ്വരന്നുനേരെ |
| സമുദ്യതം | ഓങ്ങപ്പെട്ടിരിക്കുന്ന |
| ദണ്ഡം, | കാലദണ്ഡത്തെ, |
| അദ്യ | ഈക്ഷണത്തിൽതന്നെ |
| നിവർത്തയ; | പിൻവലിച്ചാലും; |
| മാം ച | എന്നെയും |
| സത്യം കുരുഷ്വ.' | സത്യവാനാക്കിയാലും.' |

ഏവമുക്തസ്തു ധർമ്മാത്മാ പ്രത്യുവാച യമസ്തദാ
ഏഷ വ്യാവർത്തിതോ ദണ്ഡഃ പ്രഭവിഷ്ണുർഹി നോ ഭവാൻ. 47

| | |
|---|---|
| " ഏവം | " മേൽപ്രകാരം |
| ഉക്തഃ | ആവശ്യപ്പെടപ്പെട്ട |
| ധർമ്മാത്മാ | ധർമ്മാത്മാവായ |
| യമഃ, | യമധർമ്മരാജാവ്, |
| തു | ഈ സംഗതിയെപ്പററി |
| തദാ | ആ സമയം |
| പ്രത്യുവാച; | ഇങ്ങിനെ ഉണർത്തിച്ചു; |
| 'ഭവാൻ | 'നിന്തിരുവടി |
| നഃ | ഞങ്ങൾക്ക |
| പ്രഭവിഷ്ണുഃ ഹി; | സ്വാമിയാണല്ലൊ; |
| ഏഷഃ | ഈ |
| ദണ്ഡഃ | ദണ്ഡ് |
| വ്യാവർത്തിതഃ. | ഇതാ പിൻവലിക്കപ്പെട്ടുകഴിഞ്ഞു. |

കിം ന്വിദാനീം മയാ ശക്യം കർത്തും രണഗതേന ഹി
ന മയാ യദ്യയം ശക്യോ ഹന്തും വരപുരസ്കൃതഃ. 48

| | |
|---|---|
| "'വര-പുരസ്കൃതഃ | "'വരബലം സിദ്ധിച്ചിരിക്കുന്ന |
| അയം | ഇവൻ, |
| മയാ | എന്നാൽ |
| ഹന്തും | വധിപ്പാൻ |
| ശക്യഃ ന യദി, | അർഹനല്ലെന്നതിനാൽ |
| ഇദാനീം, | ഇപ്പോൾ, |
| രണഗതേന | പോരിന്നായെത്തിയ |
| മയാ ഹി | എന്നാൽതന്നെ |
| കർത്തും | ചെയ്വാൻ |
| ശക്യം | തക്കതായുള്ളത് |
| കിം നു? | എന്തൊന്നാണുള്ളത്? |

ഏഷ തസ്മാത് പ്രണശ്യാമി ദർശനാദസ്യ രക്ഷസഃ
ഇത്യുക്ത്വാ സരഥഃ സാശ്വസ്തത്രൈവാന്തരധീയത 49

| | |
|---|---|
| "'തസ്മാത് | "'അതിനാൽ |
| ഏഷഃ | ഈ ഞാൻ |
| അസ്യ | ഈ |
| രക്ഷസഃ | രാക്ഷസന്റെ |
| ദർശനാത് | എതിരിൽനിന്നു |
| പ്രണശ്യാമി;' | മറഞ്ഞുകളയാം;' |
| ഇതി | എന്നിപ്രകാരം |
| ഉക്ത്വാ | ഉരചെയ്തശേഷം |
| തത്ര ഏവ | ആ ക്ഷണത്തിൽതന്നെ |
| സരഥഃ | തേരോടുകൂടിയും |
| സാശ്വഃ | കുതിരകളോടുകൂടിയും |
| അന്തരധീയത. | അന്തർദ്ധാനംചെയ്തു. |

ദശഗ്രീവസ്തു തം ജിത്വാ നാമ വിശ്രാവ്യ ചാത്മനഃ
ആരുഹ്യ പുഷ്പകം ഭൂയോ നിഷ്ക്രാന്തോ യമസാദനാത്. 50

| | | | |
|---|---|---|---|
| "ദശഗ്രീവഃ, | "ദശഗ്രീവൻ, | ഭൂയഃ | ഏററം |
| തു, | ഇപ്രകാരമായിരുന്നിട്ടും | വിശ്രാവ്യ, | പ്രതാപപ്പെടുത്തിക്കൊണ്ട്, |
| തം | ആ ധർമ്മരാജാവിനെ | | |
| ജിത്വാ ച | പരാജയപ്പെടുത്തിയതായി | പുഷ്പകം | പുഷ്പകവിമാനത്തിൽ |
| | | ആരുഹ്യ, | കയറി, |
| ആത്മനഃ | തന്റെ | യമസാദനാത് | യമപുരത്തിൽനിന്നും |
| നാമ | പേരിനെ | നിഷ്ക്രാന്തഃ. | നിർഗ്ഗമിച്ചു. |

സ തു വൈവസ്വതോ ദേവൈഃ സഹ ബ്രഹ്മപുരോഗമൈഃ
ജഗാമ ത്രിദിവം ഹൃഷ്ടോ നാരദശ്ച മഹാമുനിഃ. 51

| | | | |
|---|---|---|---|
| "ബ്രഹ്മപുരോഗമൈഃ | "ബ്രഹ്മദേവൻ മുമ്പായുള്ള | ത്രിദിവം | സ്വർഗ്ഗത്തിലേക്കു |
| | | ജഗാമ ; | എഴുന്നെള്ളി; |
| ദേവൈഃ സഹ, | ദേവന്മാരോടു കൂടി, | നാരദഃ മഹാമുനിഃ ച, | നാരദ മഹർഷിയും |
| സഃ | ആ | തു | ഇക്കാര്യത്തിൽ |
| വൈവസ്വതഃ, | യമധർമ്മരാജാവ്, | ഹൃഷ്ടഃ." | സന്തുഷ്ടനായിഭവിച്ചു." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ദ്വാവിംശഃ സർഗ്ഗഃ = ഇരുപത്തിരണ്ടാംസർഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 21585 ; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 861.



## ത്രയോവിംശഃ സർഗ്ഗഃ = ഇരുപത്തിമൂന്നാംസർഗ്ഗം.

[വരുണജയഃ = വരുണനെ ജയിക്കുന്നത്.]

തതോ ജിത്വാ ദശഗ്രീവോ യമം ത്രിദശപുംഗവം
രാവണസ്തു രണശ്ലാഘീ സ്വസഹായാൻ ദദർശ ഹ. 1

| | | | |
|---|---|---|---|
| "തതഃ | "അതു മുതൽ | രണശ്ലാഘീ | യുദ്ധത്തെ പുകഴ്ന്നു സംസാരിക്കുന്ന |
| ത്രിദശപുംഗവം | ദേവശ്രേഷ്ഠനായ | ദശഗ്രീവഃ | ദശകണ്ഠനായ |
| യമം ഹ | യമനെത്തന്നെ | രാവണഃ, | രാവണൻ, |
| | | സ്വസഹായാൻ | തന്റെ കൂട്ടുകാരെ |
| ജിത്വാ തു | തോല്പിച്ചതായി | ദദർശ. | കണ്ടു. |

തതോ രുധിരസിക്താംഗം പ്രഹാരൈർജ്ജർജ്ജരീകൃതം
രാവണം രാക്ഷസാ ദൃഷ്ട്വാ ഹൃഷ്ടവത് സമുപാഗമൻ. 2

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | പ്രഹാരൈഃ | പ്രഹരങ്ങളാൽ |
| രാക്ഷസാഃ, | ആ രാക്ഷസന്മാർ, | ജർജ്ജരീകൃതം | തകൎക്കപ്പെട്ടിരിക്കുന്ന |
| രാവണം | രാവണനെ | ദൃഷ്ട്വാ, | കണ്ട്, [വനായും |
| രുധിരസിക്താംഗം | രക്തം പുരണ്ടവനായും | ഹൃഷ്ടവത് | ആശ്ചര്യഭാവത്തോടെ |
| | | സമുപാഗമൻ. | അടുത്തുവന്നുനിന്നു. |

ജയേന വദ്ധയിത്വാ ച മാരീചപ്രമുഖാസ്തതഃ
പുഷ്പകം ഭേജിരേ സർവ്വേ സാന്ത്വിതാ രാവണേന തു. 3

| | | | |
|---|---|---|---|
| "മാരീചപ്രമുഖാഃ | മാരീചൻ മുതലായ | രാവണേന ച | രാവണനാലും |
| സർവ്വേ തു, | എല്ലാവരും | സാന്ത്വിതാഃ | ആദരിക്കപ്പെട്ടവരായി |
| ജയേന വദ്ധയിത്വാ തതഃ, | വിജയാശിസ്സുക്രിയ ശേഷം, | പുഷ്പകം | പുഷ്പകവിമാനത്തിൽ |
| | | ഭേജിരേ. | കയറി. |

തതോ രസാതലം ഗച്ഛൻ പ്രവിഷ്ടഃ പയസാം നിധിം
ദൈത്യോരഗഗണാദ്ധ്യുഷ്ടം വരുണേന സുരക്ഷിതം. 4

| | | | |
|---|---|---|---|
| "തതഃ | "അവിടെനിന്നും | വരുണേന | വരുണഭഗവാനാൽ |
| രസാതലം | പാതാളലോകത്തിലേ[ക്ക് | സുരക്ഷിതം | കാത്തുരക്ഷിക്കപ്പെട്ടതുമായ |
| ഗച്ഛൻ, | പോകുന്നവനായി | പയസാം നിധിം | വാരിരാശിയിൽ |
| ദൈത്യോരഗഗണാദ്ധ്യുഷ്ടം | ദൈത്യരുടെയും ഉരഗങ്ങളുടേയും സംഘങ്ങളാൽ നിറയപ്പെട്ടതും | പ്രവിഷ്ടഃ. | പ്രവേശിച്ചു. |

സ തു ഭോഗവതീം ഗത്വാ പുരീം വാസുകിപാലിതാം
കൃത്വാ നാഗാൻ വശേ ഹൃഷ്ടോ യയൗ മണിമയീം പുരീം. 5

| | | | |
|---|---|---|---|
| "സഃ | "അവൻ | വശേ കൃത്വാ, | തന്റെ അധീനത്തിലാക്കി, |
| വാസുകിപാലിതാം | വാസുകിയാൽ പരിപാലിക്കപ്പെട്ട | ഹൃഷ്ടഃ | ഉത്സാഹഭരിതനായി |
| ഭോഗവതീം | ഭോഗവതിയെന്ന | മണിമയീം | മണിമയയെന്ന |
| പുരീം ഗത്വാ തു, | പുരം പുക്ക്, | പുരീം | പട്ടണത്തിലേക്കു |
| നാഗാൻ | നാഗങ്ങളെയും | യയൗ. | ചെന്നു. |

നിവാതകവചാസ്തത്ര ദൈത്യാ ലബ്ധവരാ വസൻ
രാക്ഷസാംസ്താൻ സമാഗമ്യ യുദ്ധായ സമുപാഹ്വയത്. 6

| | | | |
|---|---|---|---|
| "തത്ര | "അതിൽ | താൻ | ആ |
| ലബ്ധവരാഃ | വരപ്രസാദം ലഭിച്ച | രാക്ഷസാൻ | ദൈത്യന്മാരെ |
| നിവാതകവചാഃ | നിവാതകവചന്മാരെ[ന്ന | സമാഗമ്യ | അടുത്ത് |
| ദൈത്യാഃ, | ദൈത്യന്മാർ | യുദ്ധായ സമുപാഹ്വയത് | അവരെ പോക്കുവിളിച്ചു. |
| വസൻ; | നിവസിച്ചിരുന്നു; | | |

തേ തു സർവ്വേ സുവിക്രാന്താ ദൈതേയാ ബലശാലിനഃ
നാനാപ്രഹരണാസ്തത്ര പ്രയയുർയുദ്ധദുർമ്മദാഃ. 7

| | | | |
|---|---|---|---|
| "സുവിക്രാന്താഃ | "അതിപരാക്രമശാലി[കളും | യുദ്ധദുർമ്മദാഃ | യുദ്ധോന്മത്തന്മാരുമായ |
| ബലശാലിനഃ | ബലവാന്മാരും | തേ ദൈതേയാഃ | ആ ദാനവന്മാർ |
| നാനാപ്രഹരണാഃ | പലവിധത്തിലുള്ള പടക്കോപ്പുകളോടുകൂടിയവരും | സർവ്വേ, | എല്ലാവരും, |
| | | തു | അപ്പോൾ |
| | | തത്ര പ്രയയുഃ. | അതിന്നായി പുറപ്പെട്ടു. |

തേഷാം തു യുദ്ധ്യമാനാനാം സാഗ്രഃ സംവത്സരോ ഗതഃ
ന ചാന്യതരയോസ്തത്ര വിജയോ വാ ക്ഷയോऽപി വാ. 8

| | | | |
|---|---|---|---|
| "യുദ്ധ്യമാനാനാം | "യുദ്ധം ചെയ്തുകൊണ്ടി | അന്യതരയോഃ | അവർ രണ്ടുകൂട്ടരിൽ ആ |
| തേഷാം | അവൎക്ക് [രുന്ന | | ക്കുംതന്നെ |
| സാഗ്രഃ | തികച്ചും | തത്ര ച | അതിൽ |
| സംവത്സരഃ | ഒരാണ്ട് | വിജയഃ വാ | ജയമെന്നതോ |
| ഗതഃ; | കഴിഞ്ഞുപോയി; | ക്ഷയഃ അപി വാ | തോല്വിയെന്നതോ |
| തു | എന്നിട്ടും | ന. | ഉളവായില്ല. |

തതഃ പിതാമഹസ്തത്ര ത്രൈലോക്യഗതിരവ്യയഃ
ആജഗാമ ദ്രുതം ദേവോ വിമാനവരമാസ്ഥിതഃ. 9

| | | | |
|---|---|---|---|
| "തതഃ | "അനന്തരം | വിമാനവരം | ഉത്തമമായവിമാനത്തി |
| ത്രൈലോക്യ-ഗതിഃ | മൂന്നു ലോകങ്ങൾക്കും ആധാരമായവനും | ആസ്ഥിതഃ, | ഇരുന്നുകൊണ്ട്, [ൽ |
| അവ്യയഃ | അമോഘവരദാതാവുമാ | തത്ര | അവിടെ |
| പിതാമഹഃ ദേവഃ | ബ്രഹ്മദേവൻ, [യ | ദ്രുതം | വേഗത്തിൽ |
| | | ആജഗാമ. | എഴുന്നെള്ളി. |

നിവാതകവചാനാം തു നിവാൎയ്യ രണകൎമ്മ തത്
വൃദ്ധഃ പിതാമഹോ വാക്യമുവാച വിദിതാൎത്ഥവത്. 10

| | | | |
|---|---|---|---|
| "വൃദ്ധഃ | "പൂജ്യനായ | നിവാൎയ്യ, | തടഞ്ഞ്, |
| പിതാമഹഃ, | ബ്രഹ്മാവ്, | തു | ഇക്കാൎയ്യത്തിൽ |
| നിവാത-കവചാനാം | നിവാതകവചന്മാരുടെ | വാക്യം | ഈ വാക്യത്തെ |
| | | വിദിതാൎത്ഥവത് | സുസ്പഷ്ടമാകുംവണ്ണം |
| തത് രണകൎമ്മ | ആ യുദ്ധകൃത്യത്തെ | ഉവാച. | അരുളിച്ചെയ്തു. |

ന ഹ്യയം രാവണോ യുദ്ധേ ശക്യോ ജേതും സുരാസുരൈഃ
ന ഭവന്തഃ ക്ഷയം നേതുമപി സാമരദാനവൈഃ. 11

| | | | |
|---|---|---|---|
| "'യുദ്ധേ, | "'പോരിൽ, | ന ശക്യഃ; | കഴിയപ്പെടാത്തവനാ |
| അയം | ഈ | ഭവന്തഃ | നിങ്ങൾ [ണ്; |
| രാവണഃ, | രാവണൻ, | സാമരദാന-വൈഃ അപി | ദാനവന്മാരടക്കം ദേവന്മാരോടുകൂടിയെന്നാ |
| സുരാസുരൈഃ ഹി | ദേവാസുരന്മാരാൽ തന്നെയും | ക്ഷയം നേതും | നശിപ്പിപ്പാൻ [ലും |
| ജേതും | ജയിപ്പാൻ | ന. | ശക്തരാകുന്നതല്ല. |

രാക്ഷസസ്യ സഖിത്വം ച ഭവദ്ഭിഃ സഹ രോചതേ
അവിഭക്താശ്ച സൎവ്വാൎത്ഥാഃ സുഹൃദാം നാത്ര സംശയഃ. 12

| | | | |
|---|---|---|---|
| "'രാക്ഷസസ്യ | "'രാക്ഷസന്ന് | സുഹൃദാം | സ്നേഹിതന്മാൎക്ക് |
| ഭവദ്ഭിഃ സഹ | നിങ്ങളോടുകൂടി | സൎവ്വാൎത്ഥാഃ ച | സൎവ്വകാൎയ്യങ്ങളും |
| സഖിത്വം ച | ഐകമത്യത്തോടിരിക്കുന്നതുതന്നെയാണ് | അവിഭക്താഃ; | വ്യത്യാസംകൂടാതെയാ |
| | | അത്ര | ഇതിൽ [ണിരിക്കുന്നത്; |
| രോചതേ; | രുചിക്കുന്നത്; | ന സംശയഃ.' | സംശയമില്ല.' |

തതോഽഗ്നിസാക്ഷികം സഖ്യം കൃതവാംസ്തത്ര രാവണഃ
നിവാതകവചൈഃ സാൎദ്ധം പ്രീതിമാനഭവത് തദാ. 13

| | | | |
|---|---|---|---|
| " രാവണഃ | " രാവണൻ | അഗ്നിസാക്ഷികം | അഗ്നിസാക്ഷിയായി |
| തത്ര | ഇതിൽ | നിവാതകവചൈഃ സാൎദ്ധം | നിവാതകവചന്മാരോടുകൂടി |
| പ്രീതിമാൻ, | പൂൎണ്ണസമ്മതത്തോടു കൂടിയവനായി | സഖ്യം കൃതവാൻ അഭവത്. | സഖ്യംചെയ്തു. |
| തദാ | അപ്പോൾതന്നെ | | |
| തതഃ | അവിടെവെച്ചു് | | |

അൎച്ചിതസ്തൈൎയ്യഥാന്യായം സംവത്സരമഥോഷിതഃ
സ്വപുരാന്നിൎവ്വിശേഷം ച പ്രിയം പ്രാപ്തോ ദശാനനഃ. 14

| | | | |
|---|---|---|---|
| " അഥ | " അപ്പോൾ | അൎച്ചിതഃ ച | സൎവ്വപ്രകാരത്തിലും കൊണ്ടാടപ്പെട്ടവനായി |
| ദശാനനഃ, | ദശമുഖൻ, | സ്വപുരാത് | സ്വന്തംപുരത്തെക്കാളും |
| തൈഃ | അവരാൽ | പ്രിയം | അധികം സുഖത്തെ |
| നിൎവ്വിശേഷം | യാതൊരു ഭേദവുംകൂടാതെ | പ്രാപ്തഃ, | അനുഭവിക്കുന്നവനായി |
| | | സംവത്സരം | ഒരാണ്ടുകാലം |
| യഥാന്യായം | വഴിപോലെ | ഉഷിതഃ. | നിവസിച്ചു. |

തതോപധാൎയ്യ മായാനാം ശതമേകം സമാപ്തവാൻ
സലിലേന്ദ്രപുരാന്വേഷീ ഭ്രമതി സ്മ രസാതലം. 15

| | | | |
|---|---|---|---|
| " തതഃ, | " അക്കാലം | സലിലേന്ദ്രപുരാന്വേഷീ | വരുണപുരിയെ അന്വേഷിക്കുന്നവനായി |
| മായാനാം ഏകം ശതം | മായാവിദ്യകൾ ഒരു നൂറെണ്ണം | രസാതലം | രസാതലത്തിൽ |
| ഉപധാൎയ്യ | പഠിച്ചു് | | |
| സമാപ്തവാൻ ; | നിപുണനായിത്തീൎന്നു ; | ഭ്രമതി സ്മ. | ചുററിനടന്നു. |

തതോഽശ്മനഗരം നാമ കാലകേയൈരധിഷ്ഠിതം
ഗത്വാ തു കാലകേയാംശ്ച ഹത്വാ തത്ര ബലോത്കടാൻ 16
ശൂൎപ്പണഖ്യാശ്ച ഭൎത്താരമസിനാ പ്രാച്ഛിനത് തദാ
ശ്യാലം ച ബലവന്തം ച വിദ്യുജ്ജിഹ്വം ബലോത്കടം
ജിഹ്വയാ സംലിഹന്തം ച രാക്ഷസം സമരേ തദാ. 17

| | | | |
|---|---|---|---|
| " തതഃ | " അപ്പോൾ | കാലകേയാൻ ച | കാലകേയന്മാരെയും |
| കാലകേയൈഃ | കാലകേയന്മാരാൽ | | |
| അധിഷ്ഠിതം | ഭരിക്കപ്പെട്ട | ഹത്വാ തു | വധിച്ചതിൽ പിന്നെ, |
| അശ്മനഗരം നാമ | അശ്മനഗരം എന്നു പട്ടണത്തിൽ | ജിഹ്വയാ | നാവുകൊണ്ടു് |
| ഗത്വാ, | ചെന്നു്, | സംലിഹന്തം | നക്കിത്തിന്നുകളയുന്നവനും |
| തത്ര | അവിടെയുള്ള | | |
| ബലോൽക്കടാൻ | അതിബലശാലികളായ | ബലവന്തം | അതിക്രൂരനും |

| | |
|---|---|
| ബലോത്കടം | ബലിഷ്ഠനും |
| ശൂർപ്പണഖായാഃ | ശൂർപ്പണഖയുടെ |
| ഭർത്താരം ച | ഭർത്താവാകയാൽ |
| സ്യാലം | സ്യാലനുമായ |
| വിദ്യുജ്ജിഹ്വം ച | വിദ്യുജ്ജിഹ്വനെന്ന |
| രാക്ഷസം ച, | രാക്ഷസനെയും |
| തദാ ച, | അക്കാലം തന്നെ, |
| തഥാ | അപ്രകാരം |
| സമരേ | പോരിൽ |
| അസിനാ | ഖഡ്ഗത്താൽ |
| പ്രാച്ഛിനത്. | വെട്ടിക്കൊന്നുകളഞ്ഞു. |

തം വിജിത്യ മുഹൂർത്തേന ജഘ്നേ ദൈത്യാംശ്ചതുഃശതം. 18

| | |
|---|---|
| "തം | "അവനെ |
| വിജിത്യ, | വധിച്ച്, |
| ചതുഃശതം | നാനൂറു |
| ദൈത്യാൻ ച | ദൈത്യന്മാരേയും |
| മുഹൂർത്തേന | ഒരു നിമിഷംകൊണ്ട് |
| ജഘ്നേ. | കൊന്നൊടുക്കി. |

തതഃ പാണ്ഡുരമേഘാഭം കൈലാസമിവ ഭാസ്വരം
വരുണസ്യാലയം ദിവ്യമപശ്യദ്രാക്ഷസാധിപഃ. 19

| | |
|---|---|
| "തതഃ, | "അനന്തരം, |
| രാക്ഷസാധിപഃ | രാക്ഷസേശ്വരൻ |
| പാണ്ഡുരമേഘാഭം | വെൺമുകിൽപോലിരിക്കുന്നതും |
| കൈലാസം | കൈലാസത്തെ |
| ഇവ | പോലെ |
| ഭാസ്വരം | ദീപ്തിയാർന്നുവിളങ്ങുന്നതുമായ |
| വരുണസ്യ | വരുണന്റെ |
| ദിവ്യം | ദിവ്യമായ |
| ആലയം, | വസതിയെ, |
| അപശ്യത്. | കണ്ടു. |

ക്ഷരന്തീം ച പയസ്തത്ര സുരഭിം ഗാമവസ്ഥിതാം
യസ്യാഃ പയോഭിനിഷ്പന്ദാത് ക്ഷീരോദോ നാമ സാഗരഃ 20
ദദർശ രാവണസ്തത്ര ഗോവൃഷേന്ദ്രവരാരണിം
യസ്മാച്ചന്ദ്രഃ പ്രഭവതി ശീതരശ്മിഃ പ്രജാഹിതഃ. 21

| | |
|---|---|
| "രാവണഃ, | "രാവണൻ, |
| തത്ര, | അവിടെ, |
| പയഃ | പാൽ |
| ക്ഷരന്തീം | പൊഴിഞ്ഞുകൊണ്ട് |
| അവസ്ഥിതാം ച, | നിൽക്കുന്നതും, |
| യസ്യാഃ | യാതൊന്നിന്റെ |
| പയോഭിനിഷ്പന്ദാത് | പാൽ പെരുകിയതിനാൽ |
| സാഗരഃ | സമുദ്രം |
| ക്ഷീരോദഃ | "പാൽക്കടൽ" |
| നാമ, | എന്ന പേരോടുകൂടിയതായ്ത്തീർന്നുവോ അപ്രകാരമുള്ളതും, |
| യസ്മാത് | യാതൊരു |
| തത്ര | അതിൽ |
| പ്രജാഹിതഃ | പ്രജകൾക്ക് പ്രീതിയേകുന്ന |
| ശീതരശ്മിഃ | ശീതകിരണനായ |
| ചന്ദ്രഃ | ചന്ദ്രൻ |
| പ്രഭവതി, | ഉത്ഭവിച്ചുവോ അപ്രകാരമുള്ളതുമായ |
| ഗോവൃഷേന്ദ്രവരാരണിം | പരമശിവന്റെ വൃഷഭശ്രേഷ്ഠന്ന് മാതാവായ |
| സുരഭിം | സുരഭിയെന്ന |
| ഗാം | പശുവിനെ |
| ദദർശ. | കണ്ടു. |

യം സമാശ്രിത്യ ജീവന്തി ഫേനപാഃ പരമർഷയഃ
അമൃതം യത്ര ചോത്പന്നം സ്വധാ ച സ്വധഭോജിനാം. 22
യാം ബ്രുവന്തി നരാ ലോകേ സുരഭിം നാമ നാമതഃ
പ്രദക്ഷിണം തു താം കൃത്വാ രാവണഃ പരമാദ്ഭുതാം
പ്രവിവേശ മഹാഘോരം ഗുപ്തം ബഹുവിധൈർബ്ബലൈഃ. 23

| | | | |
|---|---|---|---|
| "രാവണഃ, | "രാവണൻ, | സുരഭിം | സുരഭി |
| ഫേനപാഃ | ഫേനപന്മാർ (നുര ഭുജിക്കുന്നവർ) എന്ന | നാമ | എന്ന് |
| പരമർഷയഃ | മഹർഷിമാർ | യാം | യാതൊന്നിനെ |
| യം | യാതൊന്നിനെ | ബ്രുവന്തി, | വിളിച്ചുവരുന്നുവോ, |
| സമാശ്രിത്യ | ആശ്രയിച്ച് | പരമാദ്ഭുതാം | അത്യത്ഭുതയായിരിക്കുന്ന |
| ജീവന്തി, | ഉപജീവിക്കുന്നുവോ, | താം | അതിനെ |
| യത്ര | യാതൊന്നിൽ | തു | ആ സമയം |
| സ്വധഭോജിനാം | സ്വധയെ ഭുജിക്കുന്ന പിതൃക്കൾക്ക് | പ്രദക്ഷിണം | പ്രദക്ഷിണം |
| സ്വധാ ച | സ്വധയെന്ന ഗവ്യവും | കൃത്വാ, | ചെയ്ത്, |
| അമൃതം ച | അമൃതവും | ബഹുവിധൈഃ | പലപ്രകാരത്തിലുള്ള |
| ഉത്പന്നം, | ഉളവായോ, | ബലൈഃ | സൈന്യങ്ങളാൽ |
| ലോകേ | ലോകത്തിൽ | ഗുപ്തം | കാത്തുരക്ഷിക്കപ്പെട്ടതായ |
| നരാഃ | മനുഷ്യന്മാർ | മഹാഘോരം | ഏററവും ഭയങ്കരമായ അതിൽ |
| നാമതഃ | പരക്കെ | പ്രവിവേശ. | പ്രവേശിച്ചു. |

തതോ ധാരാശതാകീർണ്ണം ശാരദാഭ്രനിഭം തദാ
നിത്യപ്രഹൃഷ്ടം ദദൃശേ വരുണസ്യ ഗൃഹോത്തമം. 24

| | | | |
|---|---|---|---|
| "തതഃ, | "അവിടെ, | ശാരദാഭ്രനിഭം | ശരത്കാലമേഘമൊത്തതും |
| തദാ | ആ സമയം | നിത്യപ്രഹൃഷ്ടം | നിത്യാനന്ദഭരിതവുമായ |
| വരുണസ്യ | വരുണന്റെ | ഗൃഹോത്തമം | ഉത്തമമായ ഭവനത്തെ |
| ധാരാശതാകീർണ്ണം, | ജലധാരകളാൽ ചൂഴപ്പെട്ടതും, | ദദൃശേ. | വീക്ഷിച്ചു. |

തതോ ഹത്വാ ബലാധ്യക്ഷാൻ സമരേ തൈശ്ച താഡിതഃ
അബ്രവീച്ച തതോ യോധാൻ രാജാ ശീഘ്രം നിവേദ്യതാം. 25

| | | | |
|---|---|---|---|
| "തതഃ | "അവിടെ | തതഃ | അപ്പോൾ |
| ബലാധ്യക്ഷാൻ | "സേനാധപിന്മാരെ | യോധാൻ | ഭടന്മാരോടായി |
| സമരേ | പോരിൽ | അബ്രവീത് ; | ഇങ്ങിനെ ഉരചെയ്തു ; |
| ഹത്വാ, | പീഡിപ്പിച്ച്, | 'രാജാ | 'രാജാവ് |
| തൈഃ ച | അവരാലും | ശീഘ്രം | വേഗത്തിൽ |
| താഡിതഃ ച, | പ്രഹരിക്കപ്പെട്ടവനായി | നിവേദ്യതാം. | ഇപ്രകാരം അറിയിക്കപ്പെടട്ടെ. |

യുദ്ധാൎത്ഥീ രാവണഃ പ്രാപ്തസ്തസ്യ യുദ്ധം പ്രദീയതാം
വദ വാ ന ഭയം തേഽസ്തി നിൎജ്ജിതോഽസ്മീതി സാഞ്ജലിഃ. 26

| | | | |
|---|---|---|---|
| " 'രാവണഃ | " 'രാവണൻ | നിൎജ്ജിതഃ അസ്മി | തോല്പിക്കപ്പെട്ടു |
| യുദ്ധാൎത്ഥീ | യുദ്ധോത്സുകനായി | ഇതി | എന്നു് |
| പ്രാപ്തഃ; | എഴുന്നെള്ളിയിരിക്കു | സാഞ്ജലിഃ | കൈകൂപ്പിത്തൊഴുതു |
| തസ്യ | അദ്ദേഹവുമായി [ന്നു; | വദ; | ഉരചെയ്യുക; [കൊണ്ടു് |
| യുദ്ധം | യുദ്ധം | തേ | അവിടുത്തേയ്ക്കു് |
| പ്രദീയതാം; | നൽകപ്പെടട്ടെ; | ഭയം | ആപത്തു് |
| വാ | അല്ലെന്നാൽ | ന അസ്തി'. | ഉണ്ടാകയില്ല'. |

ഏതസ്മിന്നന്തരേ ക്രുദ്ധാ വരുണസ്യ മഹാത്മനഃ
പുത്രാഃ പൌത്രാശ്ച നിഷ്ക്രാമൻ ഗൌശ്ച പുഷ്കര ഏവ ച 27
തേ തു വീൎയ്യഗുണോപേതാ ബലൈഃ പരിവൃതാഃ സ്വകൈഃ
യുങ്ക്ത്വാ രഥാൻ കാമഗമാനുദ്യദ്ഭാസ്വരവൎച്ചസഃ 28

| | | | |
|---|---|---|---|
| "ഏതസ്മിൻ അന്തരേ, | "ഈയ്യിടയിൽ, | തേ പുത്രാഃ | ആ പുത്രന്മാരും |
| ഗൌഃ ച | ഗോവെന്ന സേനാധി | പൌത്രാഃ ച, | പൌത്രന്മാരും, |
| പുഷ്കരഃ ഏവ ച, | പുഷ്കരനെന്ന [പനും പടത്തലവനും, | സ്വകൈഃ | തങ്ങളുടെ |
| | | ബലൈഃ | സൈന്യങ്ങളാൽ |
| | | പരിവൃതാഃ, | ചൂഴപ്പെട്ടവരായി, |
| വീൎയ്യഗുണോപേതാഃ | വീൎയ്യഗുണം തികഞ്ഞവരും | കാമഗമാൻ | ഇഷ്ടപ്രകാരം പോകുന്ന |
| | | രഥാൻ | രഥങ്ങളെ |
| ഉദ്യദ്ഭാസ്വരവൎച്ചസഃ | ബാലസൂൎയ്യകാന്തിയാൎന്നവരുമായ | യുങ്ക്ത്വാ, | സജ്ജമാക്കിക്കൊണ്ടു്, |
| | | തു ക്രുദ്ധാഃ | ഇക്കാൎയ്യത്തിൽ അമൎഷമുൾക്കൊണ്ടവരായി |
| മഹാത്മനഃ | മഹാത്മാവായ | | |
| വരുണസ്യ | വരുണന്റെ | നിഷ്ക്രാമൻ. | നിഷ്ക്രമിച്ചു. |

തതോ യുദ്ധം സമഭവദ്ദാരുണം രോമഹൎഷണം
സലിലേന്ദ്രസ്യ പുത്രാണാം രാവണസ്യ ച ധീമതഃ. 29

| | | | |
|---|---|---|---|
| "തതഃ, | "അപ്പോൾ, | യുദ്ധം | യുദ്ധം |
| ധീമതഃ | ധൈൎയ്യശാലിയായ | ദാരുണം | കഠോരമായും |
| രാവണസ്യ, | രാവണനും, | രോമഹൎഷണം | കോൾമയിർക്കൊള്ളിക്കുന്നതായും |
| സലിലേന്ദ്രസ്യ പുത്രാണാം ച | വരുണപുത്രന്മാൎക്കും തമ്മിൽ | സമഭവത്. | നടന്നു. |

അമാത്യൈശ്ച മഹാവീൎയ്യൈൎദ്ദശഗ്രീവസ്യ രക്ഷസഃ
വാരുണം തദ്ബലം കൃത്സ്നം ക്ഷണേന വിനിപാതിതം. 30

| | | | |
|---|---|---|---|
| "രക്ഷസഃ ദശഗ്രീവസ്യ | "രാക്ഷസനായ ദശഗ്രീവന്റെ | വാരുണം | വരുണന്റെ |
| | | ബലം | സൈന്യം |
| മഹാവീൎയ്യൈഃ | മഹാവിൎയ്യശാലികളാ | കൃത്സ്നം ച, | മുഴുവനും |
| അമാത്യൈഃ, | മന്ത്രിമാരാൽ [യ | ക്ഷണേന | ഒരു നൊടിയിടകൊണ്ടു് |
| തത് | ആ | വിനിപാതിതം. | ഛിന്നഭിന്നമാക്കപ്പെട്ടു. |

സമീക്ഷ്യ സ്വബലം സംഖ്യേ വരുണസ്യ സുതാസ്തദാ
അർദ്ദിതാഃ ശരജാലേന നിവൃത്താ രണകർമ്മണഃ. 31

| | | | |
|---|---|---|---|
| **"വരുണസ്യ** | **" വരുണന്റെ** | സമീക്ഷ്യ, | നോക്കിക്കണ്ട്, |
| **സുതാഃ,** | **തനയന്മാർ,** | ശരജാലേന | ബാണസമൂഹത്താൽ |
| **സംഖ്യേ** | **പോരിൽ** | അർദ്ദിതാഃ | പീഡിക്കപ്പെട്ടവരായി, |
| **സ്വബലം** | **തങ്ങളുടെ സൈന്യ** | രണകർമ്മണഃ | യുദ്ധകൃത്യത്തിൽനി |
| **തദാ** | **ആ സമയം [ത്തെ** | നിവൃത്താഃ | പിൻവാങ്ങി. [ന്നും |

മഹീതലഗതാസ്തേ തു രാവണം ദൃശ്യ പുഷ്പകേ
ആകാശമാശു വിവിശുഃ സ്യന്ദനൈഃ ശീഘ്രഗാമിഭിഃ. 32

| | | | |
|---|---|---|---|
| **"മഹീതലഗതാഃ** | **"ഭൂമിയിൽ നിന്നുകൊ** | ശീഘ്രഗാമിഭിഃ | അതിവേഗത്തിൽ ചെ |
| **തേ,** | **അവർ, [ണ്ടിരുന്ന** | | ല്ലുന്നവയായ |
| **പുഷ്പകേ തു** | **പുഷ്പകവിമാനത്തിൽ** | സ്യന്ദനൈഃ, | രഥങ്ങളോടുകൂടി, |
| **രാവണം** | **തന്നെ രാവണനിരിക്ക** | ആകാശം | ആകാശത്തിൽ |
| **ദൃശ്യ,** | **കണ്ട്, [ന്നതിനെ** | ആശു വിവിശുഃ. | ഉടനെ സ്ഥിതിചെയ്തു. |

മഹദാസീത് തതസ്തേഷാം തുല്യസ്ഥാനമവാപ്യ തത്
ആകാശയുദ്ധം തുമുലം ദേവദാനവയോരിവ. 33

| | | | |
|---|---|---|---|
| **" തുല്യസ്ഥാനം** | **" തക്ക സ്ഥാനത്തെ** | തത് | ആ |
| **അവാപ്യ,** | **പ്രാപിച്ചതിൽപിന്നെ,** | ആകാശയുദ്ധം | ആകാശത്തിൽനടന്ന |
| **ദേവദാനവ-** | **ദേവന്മാർക്കും ദാനവന്മാ** | തതഃ | അപ്പോൾ [യുദ്ധം |
| **യോഃ ഇവ,** | **ർക്കുമെന്നപോലെ** | മഹത് | ഏററവും |
| **തേഷാം** | **അവർ തമ്മിലുണ്ടായ** | തുമുലം ആസീത്. | ഭയങ്കരമായിതീൎന്നു. |

തതസ്തേ രാവണം യുദ്ധേ ശരൈഃ പാവകസന്നിഭൈഃ
വിമുഖീകൃത്യ സന്തുഷ്ടാ വിനേദുർവ്വിവിധാൻ രവാൻ. 34

| | | | |
|---|---|---|---|
| **" തേ** | **" അവർ** | വിമുഖീകൃത്യ, | പിൻതിരിപ്പിച്ചുകൊ |
| **യുദ്ധേ** | **പോരിൽ** | തതഃ | അതിനാൽ [ണ്ട്, |
| **രാവണം** | **രാവണനെ** | സന്തുഷ്ടാഃ, | അത്യുത്സാഹത്തോടുകൂടിയവരായി |
| **പാവക-സന്നിഭൈഃ** | **അഗ്നിതുല്യങ്ങളായ** | വിവിധാൻ രവാൻ വിനേദുഃ | പലപ്രകാരത്തിലും പരിഹാസമായി കൂക്കി വിളിച്ചു. |
| **ശരൈഃ** | **ബാണങ്ങൾകൊണ്ട്** | | |

തതോ മഹോദരഃ ക്രുദ്ധോ രാജാനം ദൃശ്യ ധർഷിതം
ത്യക്ത്വാ മൃത്യുഭയം വീരോ യുദ്ധകാംക്ഷീ വ്യലോകയത്. 35

| | | | |
|---|---|---|---|
| **" മഹോദരഃ** | **" മഹോദരനെന്ന** | തതഃ ക്രുദ്ധഃ, | അതിനാൽ കുപിതനാ |
| **വീരഃ,** | **വീരൻ,** | മൃത്യുഭയം | മരണഭയത്തെ [യി, |
| **രാജാനം** | **രാജാവിനെ** | ത്യക്ത്വാ, | വിട്ടൊഴിച്ച്, |
| **ധർഷിതം** | **അപമാനിക്കപ്പെട്ടവനാ** | യുദ്ധകാംക്ഷീ | യുദ്ധോത്സുകനായി |
| **ദൃശ്യ,** | **കണ്ട്, [യി** | വ്യലോകയത്. | നോക്കിനിന്നു. |

തേന തേ ദാരുണാ യുദ്ധേ കാമഗാഃ പവനോപമാഃ
മഹോദരേണ ഗദയാ ഹതാ വൈ പ്രയയുഃ ക്ഷിതിം. 36

| | | | |
|---|---|---|---|
| "തേന | "ആ | ദാരുണാഃ | ഉഗ്രതയോടുകൂടിയവരുമായ |
| മഹോദരേണ | മഹോദരനാൽ | തേ, | അവർ, |
| യുദ്ധേ, | പോരിൽ, | ഗദയാ | ഗദകൊണ്ടു് |
| പവനോപമാഃ | വായുവിന്നു തുല്യമായി | ഹതാഃ, | തകൎക്കപ്പെട്ടവരായി, |
| കാമഗാഃ | ഇഷ്ടംപോലെ ചെല്ലുന്നവരും | ക്ഷിതിം വൈ | ഭൂമിയിലേക്കുതന്നെ |
| | | പ്രയയുഃ. | കുതിച്ചു. |

തേഷാം വരുണപുത്രാണാം ഹത്വാ യോധാൻ ഹയാൻ ശതാൻ
മുമോചാശു മഹാനാദം വിരഥാൻ പ്രേക്ഷ്യ താൻ സ്ഥിതാൻ. 37

| | | | |
|---|---|---|---|
| "തേഷാം | "ആ | താൻ | അവരെ |
| വരുണപുത്രാണാം | വരുണപുത്രന്മാരുടെ | വിരഥാൻ | തേരില്ലാത്തവരായി |
| യോധാൻ | പടത്തലവന്മാരേയും | സ്ഥിതാൻ | ഭൂമിയിൽ നില്ക്കുന്നവരായി |
| ഹയാൻ | കുതിരകളേയും | | |
| ശതാൻ | നൂറുക്കണക്കായി | പ്രേക്ഷ്യ, | കണ്ടു്, |
| ആശു | ക്ഷണത്തിൽ | മഹാനാദം | ഉച്ചസ്വരത്തിൽ ആൎത്തു. |
| ഹത്വാ, | കൊന്നൊടുക്കിയശേഷം | മുമോച. | |

തേ തു തേഷാം രഥാഃ സാശ്വാഃ സഹ സാരഥിഭിർഹതൈഃ
മഹോദരേണ നിഹതാഃ പതിതാഃ പൃഥിവീതലേ. 38

| | | | |
|---|---|---|---|
| "തേഷാം | "അവരുടെ | സഹ, | കൂടി, |
| സാശ്വാഃ | കുതിരകളോടുകൂടിയ | മഹോദരേണ | മഹോദരനാൽ |
| തേ | ആ | നിഹതാഃ, | നശിപ്പിക്കപ്പെട്ടവയായി, |
| രഥാഃ, | രഥങ്ങൾ, | തു | ആ സമയം |
| ഹതൈഃ | കൊല്ലപ്പെട്ട | പൃഥിവീതലേ | ഭൂമിയിൽ |
| സാരഥിഭിഃ | സാരഥികളോടു | പതിതാഃ. | വീണുകിടന്നു. |

തേ തു ത്യക്ത്വാ രഥാൻ പുത്രാ വരുണസ്യ മഹാത്മനഃ
ആകാശേ വിഷ്ഠിതാഃ ശൂരാഃ സ്വപ്രഭാവാന്ന വിവ്യഥുഃ. 39

| | | | |
|---|---|---|---|
| "മഹാത്മനഃ | "മഹാത്മാവായ | സ്വപ്രഭാവാത് | തങ്ങളുടെ പ്രഭാവംകൊണ്ടു് |
| വരുണസ്യ | വരുണന്റെ | | |
| തേ | ആ | ആകാശേ | ആകാശത്തിൽ |
| ശൂരാഃ | ശൂരന്മാരായ | വിഷ്ഠിതാഃ | സ്ഥിതിചെയ്യുന്നവരായി |
| പുത്രാഃ, | പുത്രന്മാർ, | | |
| രഥാൻ | രഥങ്ങളെ | ന വിവ്യഥുഃ. | നിരാശ കയ്ക്കൊള്ളുകയുണ്ടായില്ല. |
| ത്യക്ത്വാ തു, | ഉപേക്ഷിച്ചു്, | | |

ധനൂംഷി കൃത്വാ സജ്ജാനി വിനിർഭിദ്യ മഹോദരം
രാവണം സമരേ ക്രുദ്ധാഃ സഹിതാഃ സമഭിദ്രവൻ. 40

| | |
|---|---|
| "സമരേ | "പോരിൽ |
| സഹിതാഃ | ഒത്തുനിന്നിരുന്ന അവർ |
| ക്രുദ്ധാഃ, | ചൊടിച്ച്, |
| ധനൂംഷി | വില്ലുകളെ |
| സജ്ജാനി കൃത്വാ | ഞാണേററി, |
| മഹോദരം | മഹോദരനെ |
| വിനിർഭിദ്യ, | പിളന്ന്, |
| രാവണം | രാവണനെ |
| സമഭിദ്രവൻ. | എതിർത്തുചെന്നു. |

സായകൈശ്ചാപവിഭ്രഷ്ടൈർവ്വജ്രകല്പൈഃ സുദാരുണൈഃ
ദാരയന്തി സ്മ സംക്രുദ്ധാ മേഘാ ഇവ മഹാഗിരിം. 41

| | |
|---|---|
| "സംക്രുദ്ധാഃ | "കോപാവിഷ്ടരായി |
| മഹാഗിരിം | ഒരു വൻമലയെ |
| മേഘാഃ | മേഘങ്ങൾ |
| ഇവ, | എന്നപോലെ, |
| വജ്രകല്പൈഃ | വജ്രായുധതുല്യങ്ങളും |
| സുദാരുണൈഃ | അതിഘോരങ്ങളും |
| ചാപവിഭ്രഷ്ടൈഃ | വില്ലിൽനിന്നു പുറപ്പെട്ടവയുമായ |
| സായകൈഃ | ബാണങ്ങളാൽ |
| ദാരയന്തി സ്മ. | കീറി. |

തതഃ ക്രുദ്ധോ ദശഗ്രീവഃ കാലാഗ്നിരിവ നിർഗ്ഗതഃ
ശരവർഷൈർമ്മഹാഘോരൈസ്തേഷാം മർമ്മസ്വതാഡയത്. 42

| | |
|---|---|
| "തതഃ | "അതിനാൽ |
| ദശഗ്രീവഃ | ദശഗ്രീവൻ |
| നിർഗ്ഗതഃ | പൊങ്ങിയുജ്ജ്വലിച്ച |
| കാലാഗ്നിഃ ഇവ | കാലാഗ്നിയെന്നപോലെ |
| ക്രുദ്ധഃ, | കോപമാർന്നവനായി, |
| തേഷാം | അവരുടെ |
| മർമ്മസു, | മർമ്മങ്ങളിൽ, |
| മഹാഘോരൈഃ | അതിഘോരങ്ങളായ |
| ശരവർഷൈഃ | ബാണവർഷങ്ങൾകൊണ്ട് |
| അതാഡയത്. | തുളച്ചു. |

തതസ്തേനൈവ സഹസാ സീദന്തി സ്മ പദാതയഃ
മുസലാനി വിചിത്രാണി തതോ ഭല്ലശതാനി ച 43
പട്ടിശാംശ്ചൈവ ശക്തീശ്ച ശതഘ്നീസ്തോമരാംസ്തഥാ
പാതയാമാസ ദുർദ്ധർഷസ്തേഷാമുപരി വിഷ്ഠിതഃ. 44

| | |
|---|---|
| "തതഃ | "അപ്പോൾ |
| പദാതയഃ | നിലത്തുനിന്നിരുന്ന അവർ |
| തേന ഏവ | അതിനാൽതന്നെ |
| സഹസാ | അത്യധികം |
| സീദന്തി സ്മ; | വേദനയാർന്നു; |
| ദുർദ്ധർഷഃ | ഭയങ്കരനായി |
| വിഷ്ഠിതഃ | സ്ഥിതിചെയ്തിരുന്ന |
| തേഷാം ഉപരി | അവർക്കുനേരെ [അവൻ |
| വിചിത്രാണി | വിചിത്രങ്ങളായ |
| മുസലാനി | മുസലങ്ങളേയും |
| ഭല്ലശതാനി ച | അനേകം ഭല്ലങ്ങളെന്ന ബാണങ്ങളേയും |
| ശക്തീഃ ച | വേലുകളേയും |
| പട്ടിശാൻ ച | ചെറുകുന്തങ്ങളേയും |
| ശതഘ്നീഃ ഏവ | കവണകളേയും |
| തഥാ | അതുപോലെതന്നെ |
| തോമരാൻ | ഏർക്കുന്തങ്ങളേയും |
| തതഃ | ആ സമയം |
| പാതയാമാസ. | പ്രയോഗിച്ചു. |

അപവിദ്ധാസ്തു തേ വീരാ വിനിഷ്പേതുഃ പദാതയഃ
മഹാപങ്കമിവാ സാദ്യ കുഞ്ജരാഃ ഷഷ്ടിഹായനാഃ. 45

| | | | |
|---|---|---|---|
| "പദാതയഃ | "പദാതികളായ | കുഞ്ജരാഃ, | ആനകൾ, |
| തേ വീരാഃ | ആ ശൂരന്മാർ | മഹാപങ്കം | പെരുംചേററിൽ |
| അപവിദ്ധാഃ | മുറിഞ്ഞവരായി | ആ സാദ്യ ഇവ, | പെട്ടാലെന്നപോലെ, |
| തു, | ആ സമയം, | വിനിഷ്പേതുഃ. | പതിച്ചുകളഞ്ഞു. |
| ഷഷ്ടിഹായനാഃ | അറുപതു വയസ്സായ | | |

സീദമാനാൻ സുതാൻ ദൃഷ്ട്വാ വിഹ്വലാൻ സുമഹൌജസഃ
നനാദ രാവണോ ഹർഷാന്മഹാനംബുധരോ യഥാ. 46

| | | | |
|---|---|---|---|
| "രാവണഃ | "രാവണൻ | വിഹ്വലാൻ | ബോധമില്ലാതിരിക്കുന്ന[വരായി |
| സുമഹൌജസഃ | അതിബലശാലികളായ | ദൃഷ്ട്വാ, | കണ്ടു്, |
| സുതാൻ, | (വരുണ)പുത്രന്മാരെ, | ഹർഷാത് | ഉത്സാഹത്താൽ |
| സീദമാനാൻ | ദുസ്സഹമായ വേദനയനുഭവിക്കുന്നവരായി | മഹാൻ അംബുധരഃ യഥാ | വൻ മേഘമെന്നപോലെ |
| | | നനാദ. | അട്ടഹസിച്ചു. |

തതോ രക്ഷോ മഹാനാദാൻ മുക്ത്വാ ഹന്തി സ്മ വാരുണാൻ
നാനാപ്രഹരണോപേതൈർധാരാപാതൈരിവാംബുദഃ. 47

| | | | |
|---|---|---|---|
| "രക്ഷഃ, | "രാക്ഷസൻ, | ധാരാപാതൈഃ ഇവ, | വർഷധാരകളാലെന്നപോലെ, |
| മഹാനാദാൻ | വൻഘോഷം | വാരുണാൻ | വരുണപുത്രന്മാരെ, |
| മുക്ത്വാ, | മുഴക്കിക്കൊണ്ടു്, | നാനാപ്രഹരണോപേതൈഃ | പല ആയുധങ്ങൾകൊണ്ടും |
| തതഃ | അനന്തരം | | |
| അംബുദഃ | കാർമേഘം | ഹന്തി സ്മ. | പ്രഹരിച്ചു. |

തതസ്തേ വിമുഖാഃ സർവ്വേ പതിതാ ധരണീതലേ
രണാത് സ്വപുരുഷൈഃ ശീഘ്രം ഗൃഹാണ്യേവ പ്രവേശിതാഃ. 48

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | സ്വപുരുഷൈഃ | തങ്ങടെ ആൾക്കാരാൽ |
| വിമുഖാഃ | പിൻതിരിഞ്ഞവരായി | രണാത് | പോർക്കളത്തിൽനിന്നു |
| ധരണീതലേ | ഭൂമിയിൽ | ശീഘ്രം ഏവ | അതിവേഗത്തിൽ |
| പതിതാഃ | വീണുകിടക്കുന്നവരായ | ഗൃഹാണി പ്രവേശിതാഃ. | ഭവനങ്ങളിലേയ്ക്കു് എടുത്തുകൊണ്ടുപോകപ്പെട്ടു. |
| തേ സർവ്വേ, | അവർ എല്ലാവരും, | | |

താനബ്രവീത് തതോ രക്ഷോ വരുണായ നിവേദ്യതാം. 49

| | | | |
|---|---|---|---|
| "തതഃ, | "അപ്പോഴും, | നിവേദ്യതാം,' | (ഞാൻ വന്നിരിക്കുന്ന വിവരം) അറിയിക്കപ്പെടട്ടെ,' എന്നു് |
| രക്ഷഃ | രാക്ഷസൻ | | |
| താൻ | അവരെ നോക്കി | | |
| വരുണായ | 'വരുണനു | അബ്രവീത്. | ഘോഷിച്ചു. |

രാവണം ത്വബ്രവീന്മന്ത്രീ പ്രഹസോ നാമ വാരുണഃ
ഗതഃ ഖലു മഹാരാജോ ബ്രഹ്മലോകം ജലേശ്വരഃ
ഗാന്ധർവ്വം വരുണഃ ശ്രോതും യം ത്വമാഹ്വയസേ യുധി. 50

| | |
|---|---|
| "വാരുണഃ | "വരുണന്റെ |
| മന്ത്രീ | മന്ത്രിയായ |
| പ്രഹസഃ | പ്രഹസൻ |
| നാമ, | എന്നവൻ, |
| രാവണം, | രാവണനോടായി |
| തു | ഈ വിഷയത്തിൽ |
| അബ്രവീത്; | ഇപ്രകാരം ഉരചെയ്തു; |
| 'യം | 'ആരെ |
| ത്വം | ഭവാൻ |

| | |
|---|---|
| യുധി | പോരിന്നായി |
| ആഹ്വയസേ, | വിളിക്കുന്നുവോ, ആ |
| ജലേശ്വരഃ | അപാംപതിയായ |
| വരുണഃ മഹാരാജഃ ഖലു | വരുണമഹാരാജാവാകട്ടെ |
| ഗാന്ധൎവ്വം | ഗന്ധൎവ്വഗാനത്തെ |
| ശ്രോതും, | ശ്രവിപ്പാനായി, |
| ബ്രഹ്മലോകം | ബ്രഹ്മലോകത്തിലേക്ക് |
| ഗതഃ. | എഴുന്നെള്ളിയിരിക്കയാണ്. |

തത് കിം തവ വൃഥാ വീര പരിശ്രമ്യ ഗതേ നൃപേ
യേ തു സന്നിഹിതാ വീരാഃ കുമാരാസ്തേ പരാജിതാഃ 51

| | |
|---|---|
| "'തത് | "'അതിനാൽ |
| വീര! | ഹേ വീര! |
| നൃപേ | മഹാരാജാവ് |
| ഗതേ, | ഇവിടെയില്ലാതിരിക്കെ, |
| തവ | ഭവാന്ന് |
| കിം | എന്തിന്നാണ് |
| വൃഥാ | വെറുതെയുള്ള |

| | |
|---|---|
| പരിശ്രമ്യ? | ഈ പ്രയത്നം? |
| തു | എന്നാലും |
| വീരാഃ | വീരന്മാരായ |
| യേ കുമാരാഃ | യാതൊരു പുത്രന്മാരോ |
| സന്നിഹിതാഃ | ഇവിടെയുണ്ടായിരുന്ന |
| തേ | അവർ |
| പരാജിതാഃ.' | തോല്പിക്കപ്പെട്ടു.' |

രാക്ഷസേന്ദ്രസ്തു തച് ഛ്രുത്വാ നാമ വിശ്രാവ്യ ചാത്മനഃ
ഹൎഷാന്നാദം വിമുഞ്ചൻ വൈ നിഷ്ക്രാന്തോ വരുണാലയാത്. 52

| | |
|---|---|
| "രാക്ഷസേന്ദ്രഃ, | "രാക്ഷസേശ്വരൻ, |
| തു | ആ സമയം |
| തത് | അതിനെ |
| ശ്രുത്വാ, | കേട്ട്, |
| ആത്മനഃ | തന്റെ |
| നാമ | പേരിനെ |

| | |
|---|---|
| വിശ്രാവ്യ, | ഘോഷിച്ചുംകൊണ്ട്, |
| ഹൎഷാത് | സന്തോഷത്താൽ |
| നാദം ച വിമുഞ്ചൻ വൈ | അട്ടഹസിച്ചുംകൊണ്ട് |
| വരുണാലയാത് | വരുണാലയത്തിൽനിന്നും |
| നിഷ്ക്രാന്തഃ. | നിൎഗ്ഗമിച്ചു. |

ആഗതസ്തു പഥാ യേന തേനൈവ വിനിവൃത്യ സഃ
ലങ്കാമഭിമുഖോ രക്ഷോ നഭസ്ഥലഗതോ യയൌ. 53

| | |
|---|---|
| "സഃ രക്ഷഃ | "ആ രാക്ഷസൻ |
| നഭഃസ്ഥലഗതഃ, | ആകാശമാൎഗ്ഗമായി ചെല്ലുന്നവനായി, |
| യേന | യാതൊരു |
| പഥാ | മാൎഗ്ഗമായി |
| ആഗതഃ, | വന്നുവോ, |

| | |
|---|---|
| തു | ഇപ്പോഴം |
| തേന ഏവ | അതിൽക്കൂടിതന്നെ |
| വിനിവൃത്യ, | തിരിച്ച്, |
| ലങ്കാം | ലങ്കയെ |
| അഭിമുഖഃ | നോക്കി |
| യയൌ. | ചെന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ത്രയോവിംശഃ സൎഗ്ഗഃ = ഇരുപത്തിമൂന്നാംസൎഗ്ഗം സമാപ്തം

ആദ്യം മുതൽ ശ്ലോകസംഖ്യ 21638; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 914.



[23-ാംസർഗ്ഗത്തിന്നുശേഷം പ്രക്ഷിപ്തമായ ഈ അഞ്ചു സർഗ്ഗങ്ങൾകൂടി ചില ഗ്രന്ഥങ്ങളിൽ കാണപ്പെടുന്നുണ്ട്.]

## പ്രക്ഷിപ്തേഷു പ്രഥമഃ സർഗ്ഗഃ (1)

ഹർഷാന്നാദാംസ്തു വിസൃജൻ നിഷ്ക്രാന്തോ വരുണാലയാത്
മഹോദരേണ സംയുക്തോ ഹർഷഗദ്ഗദഭാഷിണാ
തതോഽശ്മനഗരം ഭൂയോ വിചേരുര്യ്യുദ്ധദുർമ്മദാഃ 1
യത്രാപശ്യദ്ദശഗ്രീവോ ഗൃഹം പരമഭാസ്വരം
വൈഡൂര്യ്യതോരണാകീർണ്ണം മുക്താജാലവിഭൂഷിതം 2
സുവർണ്ണസ്തംഭഗഹനം വേദികാഭിഃ സമന്തതഃ
വജ്രസ്ഫടികസോപാനം കിങ്കിണീജാലസംയുതം
ബഹ്വാസനയുതം രമ്യം മഹേന്ദ്രഭവനോപമം 3
ദൃഷ്ട്വാ ഗൃഹവരം രമ്യം ദശഗ്രീവഃ പ്രതാപവാൻ 4
കസ്യേദം ഭവനം സൌമ്യം മേരുമന്ദരസന്നിഭം
ഗച്ഛ പ്രഹസ്ത ശീഘ്രം ത്വം ജാനീഷ്വ ഭവനോത്തമം 5
ഏവമുക്തഃ പ്രഹസ്തസ്തു പ്രവിവേശ ഗൃഹോത്തമം
സ ശൂന്യം പ്രേക്ഷ്യ തദ്ദ്വാരം പുനഃ കക്ഷ്യാന്തരം യയൌ 6
സപ്തകക്ഷ്യാന്തരം ഗത്വാ തതോ ജ്വാലാമപശ്യത
തതോ ദൃഷ്ടഃ പുമാംസ്തത്ര ഹൃഷ്ടോ ഹാസം മുമോച സഃ
സ തു ശ്രുത്വാ മഹാഹാസമൂൽദ്ധ്വരോമാഽഭവത്തദാ. 7
ജ്വാലാമധ്യേ സ്ഥിതസ്തത്ര ഹേമമാലീ വിമോഹിതഃ
ആദിത്യ ഇവ ദുഷ്പ്രേക്ഷ്യഃ സാക്ഷാദ്യമ ഇവ സ്ഥിതഃ. 8

ഉത്സാഹത്താൽ ഇടറിക്കൊണ്ടു് കൊണ്ടാടുന്നവനായ മഹോദരനോടുകൂടിയവനായ രാവണൻ, സന്തോഷത്താൽ ആർത്തുംകൊണ്ടു് വരുണഗേഹത്തിൽനിന്നും പുറത്തിറങ്ങി. അതിൽപിന്നെ അശ്മനഗരത്തിൽ വീണ്ടും ആ യുദ്ധോന്മത്തരായവർ ചുററിനടന്നു. ദശകണ്ഠൻ, അതിൽ, "അത്യന്തഭാസ്വരവും വൈഡൂര്യ്യത്താലുള്ള കമാനവാതിലുകളാന്നതും, നന്മുത്തിൻ നിരകളാൽ അലങ്കരിക്കപ്പെട്ടതും, സ്വർണ്ണത്തൂണുകളിടതിങ്ങിയതും ചുററും തിണ്ണകളാന്നതും, വജ്രംകൊണ്ടും സ്ഫടികംകൊണ്ടുമുള്ള സോപാനങ്ങളോടുകൂടിയതും, കിങ്ങിണികൾ നിറയെ തൂക്കിയതും, അനേകം ആസനങ്ങളോടുകൂടിയതും, മഹേന്ദ്രഭവനംപോലെ അഴകാർന്നതുമായ ഒരു ഭവനത്തെ കണ്ടു. പ്രതാപശാലിയായ ദശകണ്ഠൻ മനോഹരമായ ആ ഉത്തമഭവനത്തെ കണ്ടു്, "മേരുമന്ദരസദൃശമായ ഈ അഴകാർന്ന ഭവനം ആരുടേതാണ്? പ്രഹസ്ത! താൻ വേഗത്തിൽ ഈ ഉത്തമഭവനത്തിൽ ചെല്ലുക, അറിഞ്ഞുവരിക," (എന്നു് ആജ്ഞാപിച്ചു.) അപ്പോൾ ഇപ്രകാരം ആജ്ഞാപിക്കപ്പെട്ടവനായ പ്രഹസ്തൻ, ആ ഉത്തമഗൃഹത്തിൽ പ്രവേശിച്ചു. അതിന്റെ പടിവാതിൽ ശൂന്യമായിക്കണ്ടു്, അതിനാൽ കെട്ടിനുള്ളിൽ പ്രവേശിച്ചു. ഏഴു കെട്ടുകൾക്കുള്ളിൽ കടന്നു്, അതിൽപിന്നെ ഒരു ജ്വാലകണ്ടു; അതിൽപിന്നെ അവിടെ ഒരാളും കാണപ്പെട്ടു; അവൻ, ഉത്സാഹത്തോടുകൂടിയവനായി ഒന്നു പൊട്ടിച്ചിരിച്ചു; ആ അട്ടഹാസംകേട്ട ഉടനെതന്നെ കോൾമയിർക്കൊണ്ടു. സ്വർണ്ണമാലയണിഞ്ഞ്, കാണുന്നവരെ ഏററം മോഹിപ്പിക്കുന്നവനും, ആദിത്യനെന്നപോലെ ദുർന്നിരീക്ഷ്യനും, സാക്ഷാൽ യമനെന്നപോലെ വർത്തിക്കുന്നവനുമായ ആ പുരുഷൻ ജ്വാലയുടെ നടുവിലായി നില്പായിരുന്നു.

തഥാ ദൃഷ്ട്വാ തു വൃത്താന്തം ത്വരമാണോ വിനിർഗ്ഗതഃ
വിനിർഗ്ഗമ്യാബ്രവീത്സർവ്വം രാവണായ നിശാചരഃ. 9
അഥ രാമ ദശഗ്രീവഃ പുഷ്പകാദവരുഹ്യ സഃ
പ്രവേഷ്ടുമിച്ഛൻ വേശ്മാഥ ഭിന്നാഞ്ജനചയോപമഃ 10
ചന്ദ്രമൌലിർവ്വപുഷ്മാംശ്ച പുരുഷോഽസ്യാഗ്രതഃ സ്ഥിതഃ
ദ്വാരമാവൃത്യ സഹസാ ജ്വാലാസക്തോ ഭയാനകഃ 11
രക്താക്ഷഃ ശ്വേതവദനോ ബിംബോഷ്ഠശ്ചോർദ്ധ്വരോമവാൻ
മഹാഭീഷണനാസശ്ച കംബുഗ്രീവോ മഹാഹനുഃ
ഗൂഢശ്മശ്രുർന്നിഗൂഢാസ്ഥിർദംഷ്ട്രാഭോ രോമഹർഷണഃ 12
ഏതാദൃശം വൈ പുരുഷം ദദർശ സ തു രാവണഃ
ഗൃഹീത്വാ ലോഹമുസലം ദ്വാരം വിഷ്ടഭ്യ സുസ്ഥിതം 13
അഥ സന്ദർശനാത്തസ്യ ഊർദ്ധ്വരോമാ ബഭൂവ സഃ 14
ആസ്പന്ദതാസ്യ ഹൃദയം വേപഥുശ്ചാപ്യജായത
നിമിത്താന്യമനോജ്ഞാനി ദൃഷ്ട്വാ രാമ വ്യചിന്തയത് 15
അഥ ചിന്തയതസ്തസ്യ സ ഏവ പുരുഷോഽബ്രവീത്
കിം ത്വം ചിന്തയസേ രക്ഷോ ബ്രൂഹി വിസ്രബ്ധമാനസഃ
യുദ്ധാതിഥ്യമഹം വീര കരിഷ്യേ രജനീചര 16
ഏവമുക്ത്വാ സ തദ്രക്ഷഃ പുനർവ്വചനമബ്രവീത്
യോത്സ്യസേ ബലിനാ സാർദ്ധം മയാ വാ തദ്വിധീയതാം 17

അപ്രകാരം കണ്ട്, അതിനാൽ ബദ്ധപ്പെട്ടുകൊണ്ട്, പുറത്തുചെന്ന്, ആ രാക്ഷസനായ പ്രഹസ്തൻ രാവണനോടായി വൃത്താന്തമറിയിച്ചു. അപ്പോൾ, ഹേ ശ്രീരാമ! ആ ചിതറിയ അഞ്ജനക്കുന്നൊത്തവനായ രാവണൻ പുഷ്പകത്തിൽ നിന്നു താഴോട്ടിറങ്ങി, ആ ഭവനത്തിൽ കടന്നുചെല്ലുവാൻ മുതിർന്നു. അവന്റെ മുമ്പിലായി, ഭയങ്കരനും, തുടുത്ത നേത്രങ്ങളാർന്നവനും, വെണ്മപൂണ്ട മുഖമാർന്നവനും, തൊണ്ടിയൊത്ത ചുണ്ടുകളാർന്നവനും, രോമങ്ങൾ എടുത്തുപിടിച്ചവനും, അതിഭയങ്കരമായ നാസികയോടുകൂടിയവനും, ശംഖൊത്ത കഴുത്താർന്നവനും, വമ്പിച്ച താടിയെല്ലോടുകൂടിയവനും, താടികൊണ്ട് മറയ്ക്കപ്പെട്ടവനും, എല്ലുകൾ കാണാത്തവനും, ദംഷ്ട്രകളാർന്നവനും, രോമാഞ്ചമുളവാക്കുന്നവനുമായ ചന്ദ്രക്കലാധരനെന്നപോലെ രൌദ്രതപൂണ്ടവനുമായ ഒരുവൻ ഊക്കോടെ ദ്വാരത്തെ തടഞ്ഞുംകൊണ്ട്, ജ്വാലയിൻ നടുക്കായി നിന്നിരുന്നു. ആ രാവണൻ, അപ്പോൾ ഇരിമ്പുലയ്ക്ക കയ്യിലേന്തി, ദ്വാരത്തെ നിരോധിച്ചുംകൊണ്ട്, ഇപ്രകാരം നില്ക്കുന്നവനായ പുരുഷനെ കണ്ടു. അവൻ, അവന്റെ കാഴ്ചകൊണ്ട്, രോമാഞ്ചിതഗാത്രനായി ഭവിച്ചു; അവന്റെ ഹൃദയം തുടിച്ചുതുടങ്ങി; വിറയലുമുണ്ടായി! ശ്രീരാമ! ദുർന്നിമിത്തങ്ങൾ കാൺകകാരണം ചിന്താഗ്രസ്തനായും ഭവിച്ചു. അപ്രകാരം ആ രാവണൻ ചിന്താഗ്രസ്തനായിരിക്കെ, ആ പുരുഷൻ ഇങ്ങിനെ ഉരചെയ്തു:— "ഹേ രാക്ഷസ! നീ എന്താണ് ആലോചിക്കുന്നത്? ഭയപ്പെടാതെ പറഞ്ഞാലും. രാത്രിഞ്ചര! വീര! ഞാൻ യുദ്ധംകൊണ്ട് നിന്നെ സല്ക്കരിക്കുന്നുണ്ട്." ഇപ്രകാരം ഉരചെയ്തശേഷം, അവൻ ആ രാക്ഷസനോടായി വീണ്ടും ഇങ്ങിനെ ചോദിച്ചു:—"നീ ബലിയോടുകൂടിയോ, അല്ല എന്നോടുകൂടിയോ യുദ്ധംചെയ്വാൻ പോകുന്നത്, അതു പറഞ്ഞാലും."

രാവണോഽഭിഹിതോ ഭൂയ ഊർദ്ധ്വരോമാ വ്യജായത
അഥ ധൈര്യം സമാലംബ്യ രാവണോ വാക്യമബ്രവീത് 18
ഗൃഹേഽത്ര തിഷ്ഠതേ കോ വാ തം ബ്രൂഹി വദതാം വര
തേനൈവ സാർദ്ധം യോത്സ്യാമി യഥാ വാ മന്യതേ ഭവാൻ. 19
സ ഏനം പുനരപ്യാഹ ദാനവേന്ദ്രോഽത്ര തിഷ്ഠതി
ഏഷ വൈ പരമോദാരഃ ശൂരഃ സത്യപരാക്രമഃ
വീരോ ബഹുഗുണോപേതഃ പാശഹസ്ത ഇവാന്തകഃ 20
ബാലാർക്ക ഇവ തേജസ്വീ സമരേഷ്വനിവർത്തകഃ
അമർഷീ ദുർജ്ജയോ ജേതാ ബലിർഹി ഗുണസാഗരഃ 21
പ്രിയംവദഃ സംവിഭാഗീ ഗുരുവിപ്രപ്രിയഃ സദാ
കാലകാംക്ഷീ മഹാസത്ത്വഃ സത്യവാക് സൌമ്യദർശനഃ 22
സ ച സർവ്വഗുണോപേതഃ ശൂരഃ സ്വാദ്ധ്യായതത്പരഃ
ഏഷ ഗർജ്ജതി വാത്യേഷ ജ്വലതേ തപതേ സദാ. 23
ദേവൈശ്ച ഭൂതസംഘൈശ്ച പന്നഗൈശ്ച മഹർഷിഭിഃ
ഭയം യോ നാഭിജാനാതി തേന കിം യോദ്ധുമിച്ഛസി 24
ബലിനാ യദി തേ യോദ്ധും രോചതേ രാക്ഷസേശ്വര
പ്രവിശ ത്വം മഹാസത്ത്വം സംഗ്രാമം കുരു മാ ചിരം 25

രാവണൻ, ഇങ്ങിനെ ചോദിക്കപ്പെട്ടവനായി, മുമ്പേതിലും അധികംപുളകിതശരീരനായി ഭവിച്ചു. അതിൽപിന്നെ ധൈര്യമവലംബിച്ച്, രാവണൻ ഇപ്രകാരം ഉരചെയ്തു:— "ഈ ഭവനത്തിൽ ആരാണ് വസിക്കുന്നതു? ഹേ വാക്യകുശല! അതാരെന്നുരചെയ്താലും. അവനുമായ്തന്നെ ഞാൻ പൊരുതുന്നുണ്ട്. അല്ലെന്നാൽ അങ്ങു വിചാരിക്കും പോലെ ആവാം." ആ പുരുഷൻ ഈ രാവണനോടായി വീണ്ടും ഇങ്ങിനെ ഉരചെയ്തു:— "ഇതിൽ അസുരരാജാവാണ് പാർക്കുന്നതു. ഇദ്ദേഹമാണെങ്കിൽ അത്യൌദാര്യഗുണമുള്ളവനും, ശൂരനും, സത്യമായ പരാക്രമത്തോടുകൂടിയവനും, വീരനും, ബഹുഗുണവാനും, പാശഹസ്തനായ യമനെപ്പോലെയുള്ളവനും, ബാലസൂര്യനെപ്പോലെ കാന്തിമാനും, യുദ്ധങ്ങളിൽ പിന്തിരിയാത്തവനും, വാശിപൂണ്ടവനും, അജയ്യനും, ജയശാലിയും, ബലിയും, ഗുണങ്ങൾക്കു വാരിധിയായവനും, പ്രിയമായ്തന്നെ ഉരചെയ്യുന്നവനും, (ഗുണദോഷങ്ങളെ) വേർതിരിച്ചറിയുന്നവനും, എപ്പോഴും ഗുരുജനങ്ങളിലും ബ്രാഹ്മണരിലും പ്രീതിയാർന്നവനും, തക്കകാലത്തെ പ്രതീക്ഷിക്കുന്നവനും, വിശിഷ്ടമായ പ്രകൃതിഗുണമാർന്നവനും, സത്യസന്ധനും, ശുഭമായവയിൽതന്നെ നോക്കമുള്ളവനും ആകുന്നു. അവൻ സർവ്വഗുണസമ്പന്നനും, ശൂരനും, വേദാദ്ധ്യയനനിരതനുമാകുന്നു. ഇവൻ (പർജ്ജന്യനെപ്പോലെ) ഗർജ്ജിക്കുന്നു; (വായുവിനെപ്പോലെ) വീശുന്നു; (അഗ്നിയെന്നപോലെ) ജ്വലിക്കുന്നു, എപ്പോഴും നീറുന്നു. ദേവകളാലും, ഭൂതസംഘങ്ങളാലും, പന്നഗങ്ങളാലും, മഹർഷിമാരാലും, ഭയമെന്നുള്ളതിനെ യാതൊരുവൻ അറികയില്ലയോ, അപ്രകാരമുള്ള അവനുമായി അങ്ങ് എന്തിന്നാണ് പൊരുതുവാൻ ആഗ്രഹിക്കുന്നതു്? അല്ലേ രാക്ഷസേശ്വര! മഹാബലിയുമായി അങ്ങേയ്ക്കു് പോരാടുവാൻ കൊതിയുള്ളപക്ഷം, അകത്തു പ്രവേശിച്ചുകൊൾക; ഉടനെ അടരാടിക്കൊൾക; താമസിക്കേണ്ട."

ഏവമുക്തോ ദശഗ്രീവഃ പ്രവിവേശ യതോ ബലിഃ
സ വിലോക്യാഥ ലങ്കേശമട്ടഹാസം ജഹാസ ച 26
ആദിത്യ ഇവ ദുഷ്പ്രേക്ഷ്യഃ സ്ഥിതോ ദാനവസത്തമഃ
അഥ സന്ദർശനാദേവ ബലിർ വൈ വിശ്വരൂപവാൻ 27
സ ഗൃഹീത്വാ ച തദ്രക്ഷോ ഹ്യുത്സംഗേ സ്ഥാപ്യ ചാബ്രവീത്
ദശഗ്രീവ മഹാബാഹോ കം തേ കാമം കരോമ്യഹം
കിമാഗമനകൃത്യം തേ ബ്രൂഹി ത്വം രാക്ഷസേശ്വര 28
ഏവമുക്തസ്തു ബലിനാ രാവണോ വാക്യമബ്രവീത്
ശ്രുതം മയാ മഹാഭാഗ ബദ്ധസ്ത്വം വിഷ്ണുനാ പുരാ 29
സോഽഹം മോചയിതും ശക്തോ ബന്ധനാത് ത്വാം ന സംശയഃ
ഏവമുക്തേ തതോ ഹാസം ബലിഃ കൃത്വേദമബ്രവീത് 30
ശ്രൂയതാമഭിധാസ്യാമി യം ത്വം പൃച്ഛസി രാവണ
യ ഏഷ പുരുഷഃ ശ്യാമോ ദ്വാരി തിഷ്ഠതി നിത്യദാ 31
ഏതേന ദാനവേന്ദ്രാശ്ച തഥാഽന്യേ ബലവത്തരാഃ
വശം നീതാ ബലവതാ പൂർവ്വേ പൂർവ്വതരാശ്ച യേ 32
ബദ്ധശ്ചാഹമനേനൈവം കൃതാന്തോ ദുരതിക്രമഃ
ക ഏനം പുരുഷോ ലോകേ വഞ്ചയിഷ്യതി രാവണ 33
സർവ്വഭൂതാപഹർത്താ വൈ യ ഏഷ ദ്വാരി തിഷ്ഠതി
കർത്താ കാരയിതാ ചൈവ ധാതാ ച ഭുവനേശ്വരഃ 34

എന്നതുകേട്ട്, ദശകണ്ഠൻ ബലിയുണ്ടായിരുന്ന സ്ഥലത്തിൽ പ്രവേശിച്ചു. ആ ബലി ലങ്കേശ്വരനെ കണ്ട ഉടനെ ഒന്ന് അട്ടഹസിച്ചു. ആ ദാനവോത്തമനായ ബലി, കണ്ടമാത്രത്തിൽ തന്നെ വിശ്വരൂപം കയ്ക്കൊണ്ടവനായി, ആദിത്യനെന്നപോലെ ദുർനിരീക്ഷ്യനായി വർത്തിച്ചു. അദ്ദേഹം ആ രാക്ഷസനെ എടുത്ത് മടിയിൽവെച്ച്, ഇങ്ങിനെ ചോദിച്ചു:—"ദശഗ്രീവ! മഹാബാഹുവായവനേ! ഭവാന്ന് എന്തൊരഭീഷ്ടത്തെയാണ് ഞാൻ പൂർത്തിയാക്കേണ്ടത്? രാക്ഷസാധിപ! അങ്ങ് എന്താവശ്യമായിട്ടാണ് ഇങ്ങുവന്നത്; പറഞ്ഞാലും." മഹാബലിയാൽ ഇപ്രകാരം ചോദിക്കപ്പെട്ടാറെ, രാവണൻ ഉരചെയ്തു. "മഹാഭാഗ്യശാലിയായുള്ളോവേ! പണ്ട് വിഷ്ണുവിനാൽ അങ്ങ് ബന്ധിക്കപ്പെട്ടുവെന്ന് എന്നാൽ കേൾക്കപ്പെട്ടിട്ടുണ്ട്. അപ്രകാരമുള്ള ഞാൻ, അങ്ങയെ ബന്ധനത്തിൽനിന്നും മോചിപ്പിപ്പാൻ ശക്തനാണ് സംശയമില്ല."

ഇപ്രകാരം ഉരചെയ്യപ്പെട്ടവനായ മഹാബലി, അതിനാൽ പുഞ്ചിരിപൂണ്ട് ഇങ്ങിനെ ഉരചെയ്തു:— "ഞാൻ പറയാം, കേട്ടുകൊൾക. യാതൊരുവനെക്കുറിച്ച് അങ്ങ് പറയുന്നുവോ, ആ ഈ ശ്യാമളവർണ്ണനായ പുരുഷൻതന്നെയാണ് എല്ലായ്പോഴും ഈ വാതിൽക്കൽ സ്ഥിതിചെയ്യുന്നത്. പണ്ട്, ബലശാലിയായ ഇദ്ദേഹത്താൽതന്നെയാണ്, പണ്ടെക്കപണ്ടെയുള്ള ദാനവവീരന്മാരും, അപ്രകാരംതന്നെ മററ് അതിബലശാലികളായവർ യാതൊരുവരോ അവരും, തന്റെ അധീനത്തിലാക്കപ്പെട്ടത്. ഇദ്ദേഹത്താൽതന്നെയാണ് ഞാൻ ഇപ്രകാരം ബന്ധിക്കപ്പെട്ടത്. വിധിയെന്നതു ലംഘിപ്പാൻ കഴിയാത്തതുതന്നെ. ഹേ രാവണ! ലോകത്തിൽ ഇദ്ദേഹത്തെ ഏതൊരു പുരുഷനാണ് വഞ്ചിപ്പാൻ കഴിവുള്ളവനായിരിക്കുക? ദ്വാരത്തിൽ സ്ഥിതിചെയ്യുന്നവനായ

ന ത്വം വേദ ന ചാഹം വൈ ഭൂതഭവ്യഭവത്പ്രഭും
കലിശ്ചൈവ ഹി കാലശ്ച സർവ്വഭൂതാപഹാരകഃ 35
ലോകത്രയസ്യ സർവ്വസ്യ ഹർത്താ സ്രഷ്ടാ തഥൈവ ച
സംഹരത്യേഷ ഭൂതാനി സ്ഥാവരാണി ചരാണി ച 36
പുനശ്ച സൃജതേ സർവ്വമനാദ്യന്തോ മഹേശ്വരഃ
കരണം കാരണം കർത്താ സോഽയം പുരുഷസത്തമഃ 37
ഇഷ്ടം ചൈവ ഹി ദത്തം ച ഹുതം ചൈവ നിശാചര
സർവ്വമേവ ഹി ലോകേശോ ധാതാ ഗോപ്താ ന സംശയഃ 38
നൈവംവിധം മഹദ്ഭൂതം വിദ്യതേ ഭുവനത്രയേ 39
അഹം ത്വം ചൈവ പൌലസ്ത്യ യേ ചാന്യേ പൂർവ്വവത്തരാഃ
നേതാ തേഷാം മഹാത്മൈഷ പശൂം രശനയാ യഥാ 40
വൃത്രോ ദനുഃ ശുകഃ ശുംഭോ നിശുംഭോ ദംഭരേവ ച
കാലനേമിശ്ച പ്രഹ്ലാദസ്തഥാ വൈരോചനോ ബലിഃ 41
കാലകേയാസ്താരകാഖ്യോ മുചുകുന്ദോ വിവത്സനഃ
ഹിരണ്യാക്ഷോ മധുശ്ചൈവ കൈടഭോ ധൂമശംബരൌ 42
യമളാർജ്ജുനൌ ച കംസശ്ച കൈടഭോ മധുനാ സഹ
ഏതേ തപന്തി ദ്യോതന്തി വാന്തി വർഷന്തി ചൈവ ഹി 43

ഇദ്ദേഹംതന്നെയാണ് സർവ്വഭൂതസംഹാരകനും, പ്രവർത്തിക്കുന്നവനും, പ്രവൃത്തിപ്പിക്കുന്നവനും, നിലനിർത്തുന്നവനുമായ ലോകേശ്വരൻ. ഭൂതഭവിഷ്യദ്വർത്തമാനങ്ങളായ ത്രികാലങ്ങൾക്കും ഈശ്വരനായ ഇദ്ദേഹത്തെ നീയും അറികയില്ല, ഞാനും ഉള്ളപോലെ അറികയില്ല. സർവ്വപ്രാണികളേയും സംഹരിക്കുന്ന ഇദ്ദേഹംതന്നെയാണ് കലഹത്തെ ഉളവാക്കുന്നവനും, കാലനും ആയവൻ; അപ്രകാരംതന്നെ എല്ലാ ത്രൈലോക്യത്തിന്നും കർത്താവും സംഹർത്താവും ആയവൻ. ആദ്യന്തരഹിതനായ ഈ സർവ്വേശ്വരൻ, സ്ഥാവരജംഗമങ്ങളായ സർവ്വഭൂതങ്ങളേയും സംഹരിക്കുന്നു; വീണ്ടും സൃഷ്ടിക്കുന്നു. പുരുഷോത്തമനായ ഇദ്ദേഹംതന്നെയാണ് പ്രവൃത്തിക്കു ഉപകരണമായവനും, പ്രേരകനായവനും, പ്രവൃത്തി ചെയ്യുന്നവനും. ഹേ നക്തഞ്ചര! യജ്ഞവും, ദാനവും, ഹോമവും, സർവ്വവും, ധാതാവും, രക്ഷകനും, ലോകേശ്വരനായ ഇദ്ദേഹംതന്നെ സംശയമില്ല. ഇപ്രകാരമുള്ള ഒരു വിശിഷ്ടവസ്തു ത്രൈലോക്യത്തിലെങ്ങുംതന്നെയില്ല. ഹേ പൌലസ്ത്യ! എനിക്കും ഭവാനും മററു പണ്ടുള്ളവർ യാതൊരുവരോ അവർക്കും എല്ലാം പശുവിന്ന് കയറുകൊണ്ടെന്നപോലെ, നിയാമകനായവൻ ഈ മഹാത്മാവുതന്നെയാണ്. വൃത്രൻ, ദനു, ശുകൻ, ശുംഭൻ, നിശുംഭൻ, ദംഭ, കാലനേമി, പ്രഹ്ലാദപുത്രനായ വിരോചനൻ, വിരോചനപുത്രനായ ബലി, കാലകേയന്മാർ, താരകൻ, മുചുകുന്ദൻ, വിവത്സൻ, ഹിരണ്യാക്ഷൻ, മധു, കൈടഭൻ, ധൂമൻ, ശംബരൻ, യമളാർജ്ജുനന്മാർ, കംസൻ, മധുവോടുകൂടിയ കൈടഭൻ, ഇവരെല്ലാം (അഗ്നി, സൂര്യൻ, വായു, ഇന്ദ്രൻ എന്നവരുടെ അധികാരങ്ങളെ കയ്യേററ്) ജ്വലിക്കുക, പ്രകാശിക്കുക, വീശുക, മഴപൊഴിക്കുക എന്ന കൃത്യങ്ങളെ ചെയ്തുവരുന്നു. ഇവരെല്ലാവരും അനേകയാഗങ്ങൾ യജിച്ചവരും, എല്ലാവരും വൻതപസ്സു കയ്യേററവരുമായിരുന്നു. എല്ലാവരും എത്രയോ ശക്തിയാന്നവർ; എല്ലാവരുംതന്നെ ഉപായകുശലന്മാർ. പ്രഭുത്വത്തെ സമ്പാദിച്ച് സർവ്വഭോഗങ്ങളേയും അനു

സർവ്വൈഃ ക്രതുശതൈരിഷ്ടം സർവ്വൈസ്തപ്തം മഹത്തപഃ
സർവ്വേ തേ സുമഹാത്മാനഃ സർവ്വേ വൈ യോഗധർമ്മിണഃ 44
സർവ്വൈരൈശ്വര്യമാസാദ്യ ഭുക്താഃ ഭോഗൈർമ്മഹത്തരൈഃ
ദത്തമിഷ്ടമധീതം ച പ്രജാശ്ച പരിപാലിതാഃ 45
സ്വപക്ഷസ്വജനഗോപ്താരഃ പ്രഹർത്താരഃ പരേഷ്വപി
സമരേഷ്വപി ലോകേഷു നൈതേഷാം വിദ്യതേ സമഃ 46
ശൂരാസ്സ്വഭിജനോപേതാഃ സർവ്വശസ്ത്രാസ്ത്രപാരഗാഃ
സർവ്വവിദ്യാപ്രവേത്താരഃ സംഗ്രാമേഷ്വനിവർത്തകാഃ 47
സർവ്വൈസ്ത്രിദശരാജ്യാനി കാംക്ഷിതാനി മഹാത്മഭിഃ
യുദ്ധേ സുരഗണാഃ സർവ്വേ നിർജ്ജിതാശ്ച സഹസ്രശഃ 48
ദേവാനാമപി യേ ശക്താഃ സ്വപക്ഷപരിപാലകാഃ
പ്രമത്താ ഭോഗരക്താശ്ച ബാലാർക്കസമതേജസഃ 49
യത് സ ദേവാൻ പ്രധർഷേത തദേഷോ വിഷ്ണുരീശ്വരഃ
ഉപായപൂർവ്വകം നാശം സംവേത്താ ഭഗവാൻ ഹരിഃ 50
പ്രാദുർഭാവം വികുരുതേ യേനൈതന്നിധനം നയേത്
പുനരേവാത്മനാത്മാനമധിഷ്ഠായ സ തിഷ്ഠതി 51
ഏവമേതേന ദേവേന ദാനവേന്ദ്രാ മഹാത്മനാ
തേ ഹി സർവ്വേ ക്ഷയം നീതാ ബലിനാ കാമരൂപിണാ 52
സമരേ ച ദുരാധർഷാ നൃപാസ്തേ ച പരാജിതാഃ
തേന നീതാഃ ക്ഷയം സർവ്വേ കൃതാന്തബലചോദിതാഃ 53.

ഭവിച്ച മഹാന്മാരായ ഇവരാൽ ദാനങ്ങൾ ചെയ്യപ്പെട്ടു, യാഗങ്ങൾ യജിക്കപ്പെട്ടു, അദ്ധ്യയനം ചെയ്യപ്പെട്ടു, പ്രജകളും പരിപാലിക്കപ്പെട്ടു. സ്വന്തം കൂട്ടുകാരെ രക്ഷിച്ച്, ശത്രുപക്ഷക്കാരെ മട്ടിക്കുന്നവരായ ഇവൎക്കു സമരങ്ങളിൽ സമനായി ലോകങ്ങളിൽ ആരുംതന്നെയില്ല. ശൂരന്മാരായഇവർ സത്കുലജാതന്മാരും, എല്ലാ ശസ്ത്രങ്ങളിലും അസ്ത്രങ്ങളിലും വിദഗ്ദ്ധന്മാരും സർവ്വവിദ്യാകുശലന്മാരും യുദ്ധങ്ങളിൽ പിൻതിരിക്കാത്തവരും ആയിരുന്നു. യോഗ്യന്മാരായ ഇവരെല്ലാവരാലും ദേവന്മാരുടെ അധികാരങ്ങൾ അഗ്രഹിക്കപ്പെട്ടു; ദേവഗണങ്ങൾ എല്ലാം, പലകുറി യുദ്ധത്തിൽ തോല്പിക്കപ്പെട്ടു. ബാലസൂര്യകാന്തിയാന്നവരും സ്വപക്ഷക്കാരെ പോററുന്നവരുമായ ഇവർ ദേവന്മാരോടുകൂടിയും എതിപ്പാൻ കഴിവുള്ളവരായി, മദംപൂണ്ടവരായി, ഭോഗാസക്തരായി ഭവിച്ചു. വല്ലതും ഒരുവൻ ദേവകളെ ധിക്കരിക്കുമെന്നാൽ, ഈ സർവ്വേശ്വരനും മഹാവിഷ്ണുവും ഭഗവാനുമായ ശ്രീഹരി, അവന്നു് ഉപായത്തെ കയ്യൊണ്ടു് നാശത്തെ വിളയിപ്പാൻ അറിവുള്ളവനാണ്. ഇപ്രകാരം നാശത്തെ വിളയിക്കുന്നതു് ഏതൊരു രൂപംകൊണ്ടോ, ആ രൂപത്തിൽ അവതരിക്കുന്നു, വീണ്ടും സ്വശക്തികൊണ്ടു് സ്വയരൂപത്തെ കയ്യൊണ്ടു് അദ്ദേഹം വൎത്തിക്കുന്നു. ഇപ്രകാരം സർവ്വേശ്വരനും ബലിഷ്ഠനും സ്വേച്ഛാരൂപിയുമായ ഈ ദേവനാൽ, ആ ദാനവേശ്വരന്മാരെല്ലാം നശിപ്പിക്കപ്പെട്ടു. ആ ദുർജ്ജയരായ നൃപന്മാരെല്ലാം പോരിൽ പരാജിതരാക്കപ്പെട്ടു; അവരെല്ലാം വിധിയുടെ ശക്തിക്കു് കീഴ്പ്പെട്ടവരായി അദ്ദേഹത്താൽ നശിപ്പിക്കപ്പെട്ടു."

ഏവമുക്ത്വാഽഥ പ്രോവാച രാക്ഷസം ദാനവേശ്വരഃ
യദേതദ്ദൃശ്യതേ വീര ചക്രം ദീപ്താനലോപമം 54
ഏതദ്ഗൃഹീത്വാഽഽഗച്ഛ ത്വം മമ പാർശ്വം മഹാബല
തതോഽഹം തവ ചാഖ്യാസ്യേ മുക്തികാരണമവ്യയം 55
തത് കുരുഷ്വ മഹാബാഹോ മാ വിലംബസ്വ രാവണ
ഏതച്ഛ്രുത്വാ ഗതോ രക്ഷഃ പ്രഹസംശ്ച മഹാബലഃ 56
യത്ര സ്ഥിതം മഹദ്ദിവ്യം കുണ്ഡലം രഘുനന്ദന
ലീലയോത്പാടനം ചക്രേ രാവണോ ബലദർപ്പിതഃ 57
ന ച ചാലയിതും ശക്തോ രാവണോഽഭൂത് കഥഞ്ചന
ലജ്ജയാ ച പുനർഭൂയോ യത്നം ചക്രേ മഹാബലഃ 58
ഉത്ക്ഷിപ്തമാത്രേ ദിവ്യേ ച പപാത ഭുവി രാക്ഷസഃ
ഛിന്നമൂലോ യഥാ ശാഖീ രുധിരൌഘപരിപ്ലുതഃ 59
ഏതസ്മിന്നന്തരേ ജജ്ഞേ ശബ്ദഃ പുഷ്കരസംഭവഃ
രാക്ഷസേന്ദ്രസ്യ സചിവൈർമ്മുക്തോ ഹാഹാകൃതോ മഹാൻ 60
തതോ രക്ഷോ മുഹൂർത്തേന ചേതനാം ലഭ്യ ചോത്ഥിതം
ലജ്ജയാഽവനതീഭൂതം ബലിർവ്വാക്യമുവാച ഹ 61
ആഗച്ഛ രാക്ഷസശ്രേഷ്ഠ വാക്യം ശൃണു മയോദിതം
യത് ത്വയാ ചോദ്ധൃതം വീര കുണ്ഡലം മണിഭൂഷിതം 62
ഏതദ്ധി പൂർവ്വജസ്യാസീത് കർണ്ണാഭരണമീക്ഷ്യതാം
ഏതത് പതിതമത്രൈവമന്യദ്ഭൂയോ മഹാബല 63

ദാനവേശ്വരനായ ബലി, ഇങ്ങിനെ ഉരചെയ്തു് ആ രാവണനോടായി ഇപ്രകാരവും പറഞ്ഞു:— "വീര! ആളുന്ന ചെന്തീയൊത്ത യാതൊരു ഈ കുണ്ഡലം കാണപ്പെടുന്നുവല്ലൊ. മഹാശക്തിമാനായവനേ! ഇതിനെയും എടുത്തുകൊണ്ടു് എന്റെ അടുക്കലേക്കു വരിക. എന്നാൽ ഞാൻ അങ്ങെയ്ക്കു് ശാശ്വതമായ മുക്തിക്കുള്ള കാരണത്തെ പറഞ്ഞുതരാം. മഹാബാഹുവായ രാവണ! ആയതിനെ ചെയ്യുക. താമസിക്കേണ്ട." ഹേ രഘുനന്ദന! ആ മഹാബലവാനായ രാക്ഷസൻ, ഇതുകേട്ട്, ചിരിച്ചുംകൊണ്ട്, ആ ദിവ്യവും വിശിഷ്ടവും ആയ ചക്രം ഉണ്ടായിരുന്ന ദിക്കിലേക്കായി ചെന്നു. അഹങ്കാരിയായ രാവണൻ. അതിനെ നിസ്സാരമായി കരുതി എടുത്തു പൊന്തിച്ചുനോക്കി. എന്നാൽ രാവണൻ അതിനെ തെല്ലൊന്നു് ഇളക്കുവാൻകൂടി ശക്തനായില്ല. മഹാബലവാനായ അവൻ ലജ്ജിച്ചു്, വീണ്ടും അതിയായ പ്രയത്നംചെയ്തു. ആകാശത്തിൽ തെല്ലൊന്നു് പൊക്കപ്പെട്ടമാത്രത്തിൽതന്നെ, രാക്ഷസൻ ചോരയിലാറാടിയവനായി വേരറുത്ത തരുപോലെ നിലത്തു പതിച്ചു. ഈ സമയം രാക്ഷസേശ്വരന്റെ മന്ത്രിമാരാൽ, അയ്യോ അയ്യോ എന്നു് ആകാശത്തിൽനിന്നു പുറപ്പെട്ട നിലവിളി ഉണ്ടായി.

പിന്നെ തെല്ലുനേരംചെന്നു് ബോധംവന്നു് എഴുന്നേററു് ലജ്ജപൂണ്ടു കുമ്പിട്ടുനിന്നിരുന്ന രാക്ഷസനോടായി ബലി ഇങ്ങിനെ ഉരചെയ്തു:— "രാക്ഷസോത്തമ! വരിക. ഞാൻ പറയുന്നതു കേട്ടാലും. വീര! നിന്നാൽ അല്പം പൊങ്ങിക്കപ്പെട്ടതായ ഈ രത്നാലംകൃതമായ കുണ്ഡലം എന്റെ പൂർവ്വജന്റെ (ഹിരണ്യകശിപുവിന്റെ) കർണ്ണഭൂഷണമായിരുന്നു, കണ്ടാലും. മഹാബലശാലിയായവനേ! അസാധാരണമായ ഇതു് ഈ പ്രദേശത്തിൽതന്നെ വീണു. മറെറാന്നും പർവ്വതത്തിന്റെ മുകളിൽ പതിച്ചു. കുണ്ഡലങ്ങൾ

അന്യത് പർവ്വതസാനൌ ഹി പതിതം കുണ്ഡലാദനു
മുകുടം വേദിസാമീപ്യേ പതിതം യുദ്ധ്യതോ ഭുവി 64
ഹിരണ്യകശിപോഃ പൂർവ്വം മമ പൂർവ്വപിതാമഹാത്
ന തസ്യ കാലോ മൃത്യുർവാ ന വ്യാധിർന വിഹിംസകാഃ 65
ന ദിവാ മരണം തസ്യ ന രാത്രൌ സന്ധ്യയോരപി
ന ശുഷ്കേണ ന ചാർദ്രേണ ന ച ശസ്ത്രേണ കേനചിത്
വിദ്യതേ രാക്ഷസശ്രേഷ്ഠ തസ്യ നാസ്ത്രേണ കേനചിത് 66
പ്രഹ്ലാദേന സമം ചക്രേ വാദം പരമദാരുണം
തസ്യ വാദേ സമുത്പന്നോ ധീരോ ലോകഭയങ്കരഃ 67
സർവ്വദൃശ്യസ്യ വീരസ്യ പ്രഹ്ലാദസ്യ മഹാത്മനഃ
ഉത്പന്നോ രാക്ഷസശ്രേഷ്ഠ നൃസിംഹാകൃതിരൂപധൃത് 68
ദൃഷ്ടം ച തേന രൌദ്രേണ ക്ഷുബ്ധം സർവ്വമശേഷതഃ 69
തത ഉദ്ധൃത്യ ബാഹുഭ്യാം നഖൈർനിഹത്യ യമക്ഷയം
ഏഷ തിഷ്ഠതി ദ്വാരസ്ഥോ വൈ വാസുദേവോ നിരഞ്ജനഃ 70
തസ്യ ദേവാധിദേവസ്യ തത്ത്വതോ മേ ശൃണുഷ്വ ഹ
വാക്യം പരമഭാവേന യദി തേ വർത്തതേ ഹൃദി 71
ഇന്ദ്രാണാം ച സഹസ്രാണി സുരാണാമയുതാനി ച
ഋഷീണാം സപ്തസംഖ്യാനാം ശതാന്യബ്ദസഹസ്രശഃ
വശം നീതാനി സർവ്വാണി യ ഏഷ ദ്വാരി തിഷ്ഠതി 72

കുശേഷം, പണ്ട് യുദ്ധംചെയ്തിരുന്ന എന്റെ മുതുമുത്തശ്ശനായ ഹിരണ്യകശിപുവിങ്കൽനിന്നു നിലത്ത് മുററത്തിന്നരികിലായി കിരീടവും വീണു അ ഹിരണ്യകശിപുവിന്നാകട്ടെ, ഇത്രകാലം ജീവിച്ചിരിക്കുക എന്നതാകട്ടെ, മരണമാകട്ടെ, വ്യാധിയാകട്ടെ, ഹിംസിക്കുന്നവരാകട്ടെ ഇല്ല. രക്ഷോനാഥ! അദ്ദേഹത്തിന്നു പകലിലൊ രാത്രിയിലൊ രണ്ടു സന്ധ്യകളിലുമോ, ശുഷ്കവസ്തുകൊണ്ടൊ, ആർദ്രവസ്തുകൊണ്ടൊ, വല്ല ആയുധംകൊണ്ടൊ, വല്ല ദിവ്യാസ്ത്രംകൊണ്ടുതന്നെയൊ മരണമെന്നതുമില്ല. അദ്ദേഹം (തന്റെ പുത്രനായ) പ്രഹ്ലാദനുമായി അതികലശലായി കലഹിച്ചു. ഹേ രാക്ഷസശ്രേഷ്ഠ! അവനുമായി കലഹം നേരിട്ടാറെ, ധീരനും ലോകഭയങ്കരനുമായ ഈ മഹാവിഷ്ണു, സർവ്വജ്ഞനും വീരനും മഹാത്മാവുമായ പ്രഹ്ലാദനുവേണ്ടി, നൃസിംഹാകൃതിപൂണ്ടവനായി അവതരിച്ചു. അ ഭയങ്കരമൂർത്തിയാൽ നോക്കപ്പെട്ട എല്ലാംതന്നെ വല്ലാതെ കലങ്ങിപ്പോയി. അതിൽപിന്നെ ഇരുകൈകൾകൊണ്ടും പൊന്തിച്ചെടുത്ത് നഖങ്ങൾകൊണ്ട് കീറി യമപുരത്തിലേക്കയച്ചു. നിഷ്കളങ്കനായി സർവ്വാവഭാസകനായി ദ്വാരത്തിൽ വർത്തിക്കുന്നതു, അപ്രകാരമുള്ള ഇദ്ദേഹംതന്നെയാണ്. അങ്ങ്, താല്പര്യമുള്ളപക്ഷം, ഭക്തിയോടുകൂടി അ ദേവാധിദേവനെക്കുറിച്ച് ഉള്ളവണ്ണം ഞാൻ ഉരചെയ്യുന്ന വാക്യത്തെ ശ്രവിച്ചാലും. ദ്വാരസ്ഥിതനായ യാതൊരു ഇദ്ദേഹം, എത്രയോ ആണ്ടുകളായി എത്രയോ ഇന്ദ്രന്മാരേയും കണക്കില്ലാത്ത ദേവകളേയും അനേകം സപ്തർഷിമാരേയും സ്വവശത്തിൽ ആക്കിയവനാകുന്നു."

തസ്യ തദ്വചനം ശ്രുത്വാ രാവണോ വാക്യമബ്രവീത്
മയാ പ്രേതേശ്വരോ ദൃഷ്ടഃ കൃതാന്തഃ സഹ മൃത്യുനാ 73
പാശഹസ്തോ മഹാജ്വാല ഊൎദ്ധ്വരോമാ ഭയാനകഃ
വിദ്യുജ്ജിഹ്വശ്ച ദംഷ്ട്രാലഃ സൎപ്പവൃശ്ചികരോമവാൻ 74
രക്താക്ഷോ ഭീമവേഗശ്ച സൎവ്വസത്ത്വഭയങ്കരഃ
ആദിത്യ ഇവ ദുഷ്പ്രേക്ഷ്യഃ സമരേഷ്വനിവൎത്തകഃ 75
പാപാനാം ശമിതാ ചൈവ സ മയാ യുധി നിൎജ്ജിതഃ
ന ച മേ തത്ര ഭീഃ കാചിദ് വ്യഥാ വാ ദാനവേശ്വര 76
ഏനം തു നാഭിജാനാമി തദ് ഭവാൻ വക്തുമൎഹതി 77
രാവണസ്യ വചഃ ശ്രുത്വാ ബലിൎവൈരോചനോഽബ്രവീത്
ഏഷ ത്രൈലോക്യധാതാ ച ഹരിൎന്നാരായണഃ പ്രഭുഃ 78
അനന്തഃ കപിലോ വിഷ്ണുൎന്നാരസിംഹോ മഹാദ്യുതിഃ
ഋതധാമാ സുധാമാ ച പാശഹസ്തോ ഭയാനകഃ
ദ്വാദശാദിത്യസദൃശഃ പുരാണപുരുഷോത്തമഃ 79
നീലജീമൂതസങ്കാശഃ സുരനാഥഃ സുരോത്തമഃ
ജ്വാലാമാലീ മഹാബാഹുൎയ്യോഗീ ഭക്തജനപ്രിയഃ 80
ഏഷ ധാരയതേ ലോകാനേഷ വൈ സൃജതേ പ്രഭുഃ
ഏഷ സംഹരതേ ചൈവ കാലോ ഭൂത്വാ മഹാബലഃ 81
ഏഷ യജ്ഞശ്ച യാജ്യശ്ച ചക്രായുധധരോ ഹരിഃ
സൎവ്വദേവമയശ്ചൈവ സൎവ്വഭൂതമയസ്തഥാ 82

ആ ബലിയുടെ ആ വാക്കുകേട്ട്, രാവണൻ ഇപ്രകാരം ഉരചെയ്തു:— "മൃത്യുസഹിതനായി പ്രേതനാഥനായ യമൻ എന്നാൽ കാണപ്പെട്ടിട്ടുണ്ട്. പാശമേന്തിയവനും, ആളിജ്വലിക്കുന്നവനും, രോമങ്ങൾ എടുത്തുപിടിച്ചവനും, ഭയങ്കരനും മിന്നലൊത്ത നാവുള്ളവനും, തേററകളാൎന്നവനും, തേൾ സൎപ്പം എന്നിവ രോമങ്ങളായുള്ളവനും, ചുടുത്ത നേത്രങ്ങളാൎന്നവനും, ഭയങ്കരമായ ഊക്കാൎന്നവനും, സൎവ്വപ്രാണികൾക്കും ഭയപ്രദനായുള്ളവനും, ആദിത്യനെപ്പോലെ ദുൎന്നിരിക്ഷ്യനും യുദ്ധങ്ങളിൽ പിൻതിരിക്കാത്തവനും, പാപികളെ നശിപ്പിക്കുന്നവനും, ആയ അവൻ എന്നാൽ പോരിൽ ജയിക്കപ്പെട്ടിട്ടുണ്ട്. അവിടെവെച്ച് എനിക്കു വല്ലഭയമാകട്ടെ ദുഃഖമാകട്ടെ നേരിടുകയുണ്ടായില്ല. ഇതാരെന്നുമാത്രം ഞാൻ അറിയുന്നില്ല. ആകയാൽ അങ്ങ് പറഞ്ഞുതന്നാലും."

രാവണന്റെ വാക്കു കേട്ട വിരോചനസുതനായ മഹാബലി ഇങ്ങിനെ ഉരചെയ്തു:— "ഇദ്ദേഹംതന്നെയാണ് ത്രൈലോക്യത്തേയും നിലനിൎത്തുന്ന സൎവ്വസ്വാമിയും സൎവ്വസംഹൎത്താവുമായ ശ്രീനാരായണൻ. നാശരഹിതൻ; ശുദ്ധതത്വവിജ്ഞാനമെന്ന സാംഖ്യമതത്തിന്നു ആചാൎയ്യനായ കപിലമൂൎത്തി (അഥവാ സ്വൎണ്ണവൎണ്ണമാൎന്നവൻ); സൎവ്വവ്യാപിയായവൻ; നരസിംഹരൂപിയായവൻ; വിശിഷ്ടമായ കാന്തിയോടുകൂടിയവൻ; ജലത്തിൽ ശയിക്കുന്നവൻ (അഥവാ സത്യസ്വരൂപൻ); ശോഭനസ്ഥാനമായവൻ; ഭയങ്കരനായ പാശഹസ്തനായവൻ; ദ്വാദശാദിത്യന്മാൎക്കു തുല്യനായവൻ; അനാദിയായ പുരുഷോത്തമൻ; നീലമേഘശ്യാമളൻ; ദേവന്മാൎക്ക് ആശ്രയമായുള്ളവൻ; ദേവകളിൽവെച്ച് ഉത്തമനായവൻ; ജ്വാലകൾ മാലകളായുള്ളവൻ, മഹാശക്തിമാനായവൻ; യോഗീശ്വരൻ; ഭക്തജനങ്ങളിൽ പ്രീതികൈക്കൊണ്ടവൻ; ഇദ്ദേഹംതന്നെയാണ് ലോക

സൎവ്വലോകമയശ്ചൈവ സൎവ്വജ്ഞാനമയസ്തഥാ
സൎവ്വരൂപീ മഹാരൂപി ബലദേവോ മഹാഭുജഃ 83
വീരഹാ വീരചക്ഷുഷ്മാംസ്ത്രൈലോക്യഗുരുരവ്യയഃ
ഏവം മുനിഗണാഃ സൎവ്വേ കഥയന്തീഹ മോക്ഷിണഃ 84
യ ഏനം വേത്തി പുരുഷം ന ച പാപൈൎവ്വിലിപ്യതേ
സ്മൃത്വാ സ്തുത്വാ തഥേഷ്ട്വാ ച സൎവ്വമസ്മാദവാപ്യതേ 85
ഏതച്ഛ്രുത്വാ ച വചനം രാവണോ നിൎയ്യയൌ തദാ
ക്രോധസംരക്തനയന ഉദ്യതാസ്ത്രോ മഹാബലഃ 86
തഥാഭൂതം ച തം ദൃഷ്ട്വാ ഹരിൎമ്മുസലധൃക് പ്രഭുഃ
നൈനം ഹന്മ്യധുനാ പാപം ചിന്തയിത്വേതി വിശ്വധൃക് 87
അന്തൎദ്ധാനം ഗതോ രാമ ബ്രഹ്മണഃ പ്രിയകാമ്യയാ
ന ച തം പുരുഷം തത്ര ദദൎശ രജനീചരഃ 88
ഹൎഷാന്നാദം വിമുഞ്ചൻ വൈ നിഷ്ക്രാമൻ വരുണാലയാത്
യേനൈവ സംപ്രവിഷ്ടഃ സ പഥാ തേനൈവ നിൎയ്യയൌ 89

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പ്രക്ഷിപ്തപാഠേ പ്രഥമഃ സൎഗ്ഗഃ



ങ്ങളെ നിലനിൎത്തുന്നതു; ഇദ്ദേഹംതന്നെയാണ് സൃഷ്ടിക്കുന്ന പ്രഭുവും; മഹാബലവാനായ ഇദ്ദേഹം കാലസ്വരൂപനായി സംഹരിക്കയും ചെയ്യുന്നു; ഇദ്ദേഹംതന്നെയാകുന്നു യജ്ഞസ്വരൂപിയും യജിക്കപ്പെടേണ്ടുന്നവനും ആയവൻ; ചക്രപാണിയായ ശ്രീഹരി; സൎവ്വദേവാത്മകൻ; സൎവ്വചരാചരസ്വരൂപൻ; സൎവ്വലോകസ്വരൂപനും, സൎവ്വജ്ഞാനസ്വരൂപനും, സൎവ്വസ്വരൂപനും ആയ വിരാട്പുരുഷൻ; ജഗത്സ്വരൂപി; മഹാബാഹു; ശക്തിമാന്മാരേയും അടക്കുന്നവൻ; സൎവ്വശക്തനായ ആത്മജ്ഞാനോപദേശകൻ; ത്രൈലോക്യഗുരുവായവൻ; ഷഡ്വികാരരഹിതനായവൻ. ഇപ്രകാരം മുക്തന്മാരായ മുനിഗണങ്ങളെല്ലാം ഇദ്ദേഹത്തെക്കുറിച്ച് വിവരിക്കുന്നു. ഈ പുരുഷനെ യാതൊരുവൻ അറിയുന്നുവോ അവന്ന് പാപബന്ധംതന്നെ ഉണ്ടാകയില്ല; ഇദ്ദേഹത്തെ ധ്യാനിക്കുകയും സ്തുതിക്കുകയും യജിക്കുകയും ചെയ്താൽ ഇവങ്കൽനിന്ന് സൎവ്വവും ലഭിക്കുന്നതാണ്."

ഇതുകേട്ട് മഹാബലവാനായ രാവണൻ, ക്രോധത്താൽ കണ്ണുകൾ തുടുത്തവനായി, അസ്ത്രങ്ങളേന്തിക്കൊണ്ട്, അവിടെനിന്നും പുറപ്പെട്ടു. ഹേ ശ്രീരാമ! ഇരിമ്പുലയ്ക്ക കയ്യിൽ ധരിച്ചിരുന്ന വിശ്വരക്ഷകനും പ്രഭുവുമായ ശ്രീഹരി, അപ്രകാരമുള്ള അവനെ കണ്ട്, "ഇപ്പോൾ ഞാൻ ഈ ദുഷ്ടനെ കൊല്ലുന്നില്ല" എന്നിങ്ങിനെ ബ്രഹ്മാവിന്റെ പ്രീതിക്കായി ആലോചിച്ചുറച്ച്, അന്തൎദ്ധാനം ചെയ്തു. നക്തഞ്ചരൻ അപ്പോൾ ആ പുരുഷനെ അവിടെ കാണുകയുണ്ടായില്ല. സന്തോഷത്താൽ അട്ടഹസിച്ചുംകൊണ്ട് ആ വരുണഗൃഹത്തിൽ നിന്നും പുറപ്പെട്ടു. വന്നവഴിക്കുതന്നെ തിരിച്ചുചെല്ലുകയും ചെയ്തു.

ഉത്തരകാണ്ഡത്തിൽ ഒന്നാം പ്രക്ഷിപ്തസൎഗ്ഗം സമാപ്തം.



## പ്രക്ഷിപ്തേഷു ദ്വിതീയഃ സർഗ്ഗഃ (2)

അഥ സഞ്ചിന്ത്യ പൌലസ്ത്യഃ സൂര്യ്യലോകം ജഗാമ ഹ
മേരുശൃംഗേ വരേ രമ്യേ ഉഷിത്വാ തത്ര ശർവ്വരീം 1
പുഷ്പകം തത് സമാരുഹ്യ രവേസ്തുരഗസന്നിഭം
മനോവാതഗതിം ദിവ്യം വിഹാരവിയതി സ്ഥിതം
തത്രാപശ്യദ്രവിം ദേവം സർവ്വതേജോമയം ശുഭം 2
വരകാഞ്ചനകേയൂരരക്താംബരവിഭൂഷിതം 3
കുണ്ഡലാഭ്യാം ശുഭാഭ്യാം തു ഭ്രാജന്മുഖവികാസിതം
കേയൂരനിഷ്കാഭരണം രക്തമാലാവലംബിനം 4
രക്തചന്ദനദിഗ്ദ്ധാംഗം സഹസ്രകിരണോജ്ജ്വലം
തമാദിദേവമാദിത്യം വിഭും സപ്താശ്വവാഹനം
അനാദ്യന്തമമദ്ധ്യം ച ലോകസാക്ഷിണമീശ്വരം 5
തം ദൃഷ്ട്വാ പ്രവരം ദേവം രാവണോ രാക്ഷസാധിപഃ
സ പ്രഹസ്തമുവാചാഥ രവിതേജോബലാർദ്ദിതം 6
ഗച്ഛാമാത്യ വദ ഹ്യേനം സന്ദേശാന്മമ ശാസനം
മാർത്താണ്ഡം ഭാസ്കരം ശ്രേഷ്ഠം തത്വതോ ബ്രൂഹി മാ ചിരം 7
യുദ്ധാർത്ഥീ രാവണഃ പ്രാപ്തോ യുദ്ധം തസ്യ പ്രദീയതാം
നിർജ്ജിതോഽസ്മീതി വാ ബ്രൂഹി പക്ഷമേകതരം കുരു 8

### പ്രക്ഷിപ്തസർഗ്ഗം 2.

പൌലസ്ത്യനായ രാവണൻ, അന്നദിവസം രാത്രി മേരുഗിരിശിഖരത്തിൽ കഴിച്ചുകൂട്ടിയശേഷം, ആലോചിച്ച്, സൂര്യ്യന്റെ കുതിരകളൊത്തതും, മനസ്സിന്നും വായുവിന്നും തുല്യമായ ഗതിയാർന്നതും, ദിവ്യവും, വിഹരിപ്പാനുള്ള ആകാശമാർഗ്ഗത്തിൽ സ്ഥിതിചെയ്യുന്നതുമായ പുഷ്പകവിമാനത്തിൽ കയറിക്കൊണ്ട്, സൂര്യ്യലോകത്തിൽ ചെന്നു. അവിടെ സർവ്വതേജോമയനായി വിളങ്ങുന്ന ദേവനും മംഗളപ്രദനും ഉത്തമമായ പൊൻ തോൾവളകളും ചുവന്നവസ്ത്രവും ധരിച്ചവനും, മനോഹരങ്ങളായ ഇരുകുണ്ഡലങ്ങളാൽ പരിലസിക്കുന്ന ദീപ്തിപൂണ്ട മുഖത്തോടുകൂടിയവനും, കൈവളകളും പതക്കങ്ങളും പൂണ്ടവനും, ചുവന്ന മാലകൾ പൂണ്ടവനും, രക്തചന്ദനം ദേഹത്തിൽ പൂശിയവനും, അനേകം കിരണങ്ങളാൽ ഉജ്ജ്വലിക്കുന്നവനും, ആദിദേവനും, അദിതീദേവിയുടെ പുത്രനും, സർവ്വശക്തനും, ഏഴ് അശ്വങ്ങൾ വാഹനമായുള്ളവനും ആദിമദ്ധ്യാന്തരഹിതനും ലോകസാക്ഷിയും സർവ്വേശ്വരനുമായ ആ സൂര്യ്യഭഗവാനെ കണ്ടു. ആ ദേവോത്തമനെ കണ്ട്, രാക്ഷസേശ്വരനായ ആ രാവണൻ, സൂര്യ്യതേജസ്സിന്റെ ഊക്കുകൊണ്ടു വലയുന്നവനായ പ്രഹസ്തനോടായി ഇങ്ങിനെ ഉരചെയ്തു:—"മന്ത്രിപ്രവര! ചെല്ലുക, പ്രഭാകരനായ ഈ മാർത്താണ്ഡദേവനോടായി എന്റെ ചൊല്പടിക്കുള്ള ആജ്ഞയെ അറിയിക്കുക. 'യുദ്ധേച്ഛുവായി രാവണൻ എഴുന്നെള്ളിയിരിക്കുന്നു. അദ്ദേഹവുമായി യുദ്ധം ചെയ്യാലും. അല്ലെന്നാൽ ഞാൻ പരാജിതനായി എന്ന് ഉരചെയ്യാലും. രണ്ടിലൊന്ന് ചെയ്യാലും."

തസ്യ തദ്വചനാദ്രക്ഷഃ സൂൎയ്യസ്യാന്തികമാഗമത്
പിംഗളം ദണ്ഡിനം ചൈവ സോഽപശ്യദ്വാരപാലകൌ . 9

അഭ്യാമാഖ്യായ തത് സൎവ്വം രാവണസ്യ വിനിശ്ചയം
തൂഷ്ണീമാസ്തേ പ്രഹസ്തഃ സ സൂൎയ്യതേജഃപ്രതാപിതഃ 10

ദണ്ഡീ ഗത്വാ രവേഃ പാൎശ്വം പ്രണമ്യാഖ്യാതവാൻ വിഭും 11

ശ്രുത്വാ തു സൂൎയ്യസ്തദ്വൃത്തം ദണ്ഡിനോ രാവണസ്യ ഹ
ഉവാച വചനം ശ്രീമാൻ ബുദ്ധിപൂൎവ്വം ദിവാകരഃ 12

ഗച്ഛ ദണ്ഡിൻ ജയസ്വൈനം നിൎജ്ജിതോഽസ്മീതി വാ വദ
കുരു യത്തേ കാംക്ഷിതം തം നാഹം കാലക്ഷിപാം സഹേ 13

സ ഗത്വാ വചനാത്തസ്യ രാക്ഷസായ മഹാത്മനഃ
കഥയാമാസ തത് സൎവ്വം സൂൎയ്യോക്തം വചനം യഥാ 14

സ ശ്രുത്വാ വചനം തസ്യ ദണ്ഡിനോ വൈ മഹാത്മനഃ
ഘോഷയിത്വാ ജഗാമാഥ വിജയം രാക്ഷസേശ്വരഃ . 15

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പ്രക്ഷിപ്തപാഠേ ദ്വിതീയഃ സൎഗ്ഗഃ.



അവന്റെ ആജ്ഞപ്രകാരം ആ രാക്ഷസൻ സൂൎയ്യഭഗവാന്റെ സന്നിധാനത്തിൽ ചെന്നു. പിംഗളൻ, ദണ്ഡി എന്ന രണ്ടു ദ്വാരപാലകന്മാരെ കണ്ടു. ആ പ്രഹസ്തൻ അവരോടായി ആ രാവണന്റെ നിശ്ചയത്തെക്കുറിച്ച് എല്ലാം അറിയിച്ച്, ആ സൂൎയ്യതേജസ്സിനാൽ തപിപ്പിക്കപ്പെട്ടവനായി മിണ്ടാതെ നിന്നു. ദണ്ഡി, സൂൎയ്യഭഗവാന്റെ അടുക്കൽ ചെന്ന് കുമ്പിട്ട്, സ്വാമിയോടായി ഉണൎത്തിച്ചു. ശ്രീമാനും ദിവാകരനുമായ സൂൎയ്യഭഗവാൻ ദണ്ഡി ഉണൎത്തിച്ചതായ രാവണന്റെ ആ വൃത്താന്തത്തെ കേട്ട്, ഉടനെ ബുദ്ധിപൂൎവ്വകമായി ഇങ്ങിനെ പറഞ്ഞയച്ചു. "അല്ലെ ദണ്ഡി! ചെല്ലുക ഒന്നുകിൽ ഇവനെ വെല്ലുക. അല്ലെന്നാൽ തോററു എന്ന് ഉരചെയ്യുക, നിന്റെ ഇഷ്ടം പോലെ ചെയ്തുകൊൾക. എനിക്ക് വെറുതെ കാലംകഴിപ്പാൻ കഴികയില്ല." ആ ദണ്ഡി സൂൎയ്യഭഗവാന്റെ ആജ്ഞപ്രകാരം ചെന്ന് എല്ലാററിനേയും ആ മഹാബലവാനായ രാക്ഷസനോടായറിയിച്ചു. ആ രാവണൻ, ദണ്ഡിവക്കൽനിന്ന് ആ മഹാത്മാവിന്റെ വചനത്തെ കേട്ട്, തന്റെ വിജയത്തെപ്പററി ഘോഷിച്ചുകൊണ്ട്, അവിടെനിന്നും പുറപ്പെട്ടുചെന്നു.

ഉത്തരകാണ്ഡത്തിൽ രണ്ടാം പ്രക്ഷിപ്തസൎഗ്ഗം സമാപ്തം.



## പ്രക്ഷിപ്തേഷു തൃതീയഃ സൎഗ്ഗഃ (3)

അഥ സഞ്ചിന്ത്യ പൌലസ്ത്യഃ സോമലോകം ജഗാമ ഹ
മേരുശൃംഗേ വരേ രമ്യേ രജനീമുഷ്യ വീൎയ്യവാൻ 1
തദാ കശ്ചിദ്രഥാരൂഢോ ദിവ്യസ്രഗനുലേപനഃ
അപ്സരോഗണമുഖ്യേന സേവ്യമാനസ്തു ഗച്ഛതി 2
രതിശ്രാന്തോഽപ്സരോഽംഗേഷു ചുംബിതഃ സൻ വിബുധ്യതേ
രാവണസ്ത്വഥ തം ദൃഷ്ട്വാ കൌതൂഹലസമന്വിതഃ 3
അഥാപശ്യദൃഷിം തത്ര പൎവ്വതം മുനിസത്തമം
ദശഗ്രീവോ മഹാത്മാനം ദൃഷ്ട്വാ ചേദമുവാച ഹ 4
സ്വാഗതം തവ ദേവൎഷേ ദിഷ്ട്യാ ചൈവാഗതോ ഹ്യസി
കോഽയം സ്യന്ദനമാരൂഢോ ഹ്യപ്സരോഗണസേവിതഃ
നിൎല്ലജ്ജ ഇവ സംയാതി ഭയസ്ഥാനം ന വിന്ദതി 5
രാവണേനൈവമുക്തസ്തു പൎവ്വതോ വാക്യമബ്രവീത്
ശൃണു വത്സ യഥാതത്വം വക്ഷ്യേ തവ മഹാമതേ 6
ഏതേന നിൎജ്ജിതാ ലോകാ ബ്രഹ്മാ ചൈവാഭിതോഷിതഃ 7
ഏഷ ഗച്ഛതി മോക്ഷായ സുസുഖം സ്ഥാനമുത്തമം
തപസാ നിൎജ്ജിതാ ലോകാ വിക്രമേണ യഥാ ത്വയാ 8
പ്രയാതി പുണ്യവാൻ വത്സ സോമം പീത്വാ ന സംശയഃ
ത്വം ച രാക്ഷസശാൎദ്ദൂല ശൂരഃ സത്യവ്രതസ്തഥാ 9
നേദൃശേഷു ച ക്രുദ്ധ്യന്തി ബലിനോ ബ്രഹ്മചാരിഷു 10

പ്രക്ഷിപ്തസൎഗ്ഗം 3.

പിന്നെ പുലസ്ത്യസുതനായ രാവണൻ ഉത്തമവും മനോഹരവുമായ മേരുശൃംഗത്തിൽ രാത്രി കഴിച്ചുകൂട്ടിയശേഷം, ആലോചിച്ച്, ചന്ദ്രലോകത്തിലേക്കായി ചെന്നു. ആ സമയം ഒരുവൻ രഥാരൂഢനായി ദിവ്യമാലകളും കുറിക്കൂട്ടുകളും അണിഞ്ഞവനായി, പ്രധാന അപ്സരസ്ത്രീഗണങ്ങളാൽ സേവിക്കപ്പെട്ടവനായി പോകയായിരുന്നു. അവൻ രതിയാൽ തളൎന്ന് അപ്സരസ്ത്രീയുടെ അംഗങ്ങളിൽ ശയിക്കുന്നവനായി ചുംബിക്കപ്പെട്ടവനായി ഉണരുകയായിരുന്നു. അപ്പോൾ രാവണൻ അവനെ കണ്ട് കൌതുകത്തോടുകൂടിയവനായി ഭവിച്ചു. ദശകണ്ഠൻ, ആ സമയം അവിടെ ഋഷിവൎയ്യനായ പൎവ്വതമുനിയെ സന്ദൎശിച്ചു ആ മഹാത്മാവിനെ കണ്ട് ഇപ്രകാരം ചോദിച്ചു :—"തേരിൽ കയറിക്കൊണ്ട് അപ്സരസ്ത്രീഗണങ്ങളാൽ സേവിക്കപ്പെട്ടവനായി ലജ്ജയററവനെന്നപോലെ പോകുന്ന ഇവനാരാണ് ? വല്ലവരിൽനിന്നും ആപത്തുനേരിടും എന്നതിനേയും അറിയുന്നില്ല." രാവണനാൽ ഇപ്രകാരം ചോദിക്കപ്പെട്ട പൎവ്വതമുനി ഇങ്ങിനെ ഉരചെയ്തു :—"മഹാബുദ്ധിശാലിയായ വത്സ! വാസ്തവം ഭവാനോടു പറയാം, കേട്ടുകൊൾക. ഇവനാൽ ലോകങ്ങൾ ജയിക്കപ്പെട്ടു, ബ്രഹ്മദേവനും പ്രസാദിപ്പിക്കപ്പെട്ടു. ഇവൻ മുക്തിക്കായി അത്യാനന്ദപ്രദമായ ഉത്തമസ്ഥാനത്തിലേക്കായി ചെല്ലുകയാണ്. ഭവാനാൽ വിക്രമത്താൽ എന്നപോലെതന്നെ, തപസ്സുകൊണ്ടു ലോകങ്ങൾ ജയിക്കപ്പെട്ടു. വത്സ! സോമപാനം ചെയ്തശേഷം ഈ പുണ്യശാലിയായവൻ പോകയാണ് തീൎച്ചതന്നെ. രാക്ഷസോത്തമ! ഭവാനാകട്ടെ ശൂരനും സത്യനിഷ്ഠനുമാണല്ലോ. ബലവാന്മാർ ഇപ്രകാരമുള്ള ബ്രഹ്മനിഷ്ഠന്മാരിൽ ക്രോധം കയ്ക്കൊള്ളുമാറില്ല."

അഥാപശ്യദ്രഥവരം മഹാകായം മഹൌജസം
ജാജ്വല്യമാനം വപുഷാ ഗീതവാദിത്രസങ്കുലം 11

കൈഷ ഗച്ഛതി ദേവർഷേ ശോഭമാനോ മഹാദ്യുതിഃ
കിന്നരൈശ്ച പ്രഗായദ്ഭിർന്നൃത്യദ്ഭിശ്ച മനോഹരം. 12

ശ്രുത്വാ ചൈനമുവാചാഥ പർവ്വതോ മുനിസത്തമഃ
ഏഷ ശൂരോ രണേ യോദ്ധാ സംഗ്രാമേഷ്വനിവർത്തകഃ
യുദ്ധ്യമാനസ്തഥൈവൈഷ പ്രഹാരൈർജ്ജർജ്ജരീകൃതഃ 13

കൃതീ ശൂരോ രണേ ജേതാ സ്വാമ്യർത്ഥേ ത്യക്തജീവിതഃ
സംഗ്രാമേ നിഹതോ വീരാൻ ഹത്വാ ച സബലാൻ ബഹൂൻ 14

ഇന്ദ്രസ്യാതിഥിരേവൈഷ ഹ്യഥവാ യത്ര ചേച്ഛതി
നൃത്തഗീതവിലാസൈസ്തു സേവ്യതേ നരസത്തമഃ 15

പപ്രച്ഛ രാവണോ ഭൂയഃ കോഽയം യാത്യർക്കസന്നിഭഃ 16

രാവണസ്യ വചഃ ശ്രുത്വാ പർവ്വതോ വാക്യമബ്രവീത്
യ ഏഷ ദൃശ്യതേ രാജൻ വിമാനേ സർവ്വകാഞ്ചനേ
അപ്സരോഗണസംയുക്തേ പൂർണ്ണേന്ദുസദൃശാനനഃ 17

സുവർണ്ണദോ മഹാരാജ വിചിത്രാഭരണാംബരഃ
ഏഷ ഗച്ഛതി ശീഘ്രേണ യാനേന സുമഹാദ്യുതിഃ 18

അപ്പോൾ, പെരുത്തതും കാന്തിചിന്നുന്നതും കാന്തിയാൽ ഉജ്വലിക്കുന്നതും ഗീതവാദ്യങ്ങളോടുകൂടിയതുമായ ഒരു ഉത്തമരഥത്തെ കണ്ടു. "ഹേ ദേവർഷേ! മനോഹരമാംവണ്ണം പാടുന്നവരും ആടുന്നവരുമായ കിന്നരന്മാരോടൊന്നിച്ച്, പരിലസിക്കുന്ന മഹാകാന്തിമാനായ ഇവൻ എങ്ങോട്ടാണ് പോകുന്നത്?" പർവ്വതമഹർഷി കേട്ട്, ഇവനോടായി ഇങ്ങിനെ ഉരചെയ്തു:– "ഇവൻ പോരിൽ ശൂരനായ യോദ്ധാവും യുദ്ധങ്ങളിൽ പിൻമാറാത്തവനുമാകുന്നു. ഇവൻ ഇപ്രകാരം പോരാടുമ്പോൾ പ്രഹാരങ്ങളേററ് ഞെരിഞ്ഞുപോയി. പുണ്യശാലിയും ശൂരനും സമരവിജയിയും ആയ ഇവൻ തന്റെ സ്വാമിക്കുവേണ്ടി ജീവനെ ത്യജിച്ചവനാണ്. സൈന്യങ്ങളോടുകൂടിയ അനേകം വീരന്മാരെ പോരിൽ നിഹനിച്ച്, താനും ഹനിക്കപ്പെട്ടവനായി, ഇതാ ഇന്ദ്രന്റെ അതിഥിയായിരിക്കുന്നു. അഥവാ തനിക്ക് ഇഷ്ടമുള്ള ദിക്കിലേക്ക് പോകയാണ്. ഈ നരോത്തമൻ നൃത്തം ഗീതം മുതലായ ലീലകൾകൊണ്ട് സേവിക്കപ്പെടുന്നു." രാവണൻ വീണ്ടും ചോദിച്ചു:— "ആദിത്യസദൃശനായി ചെല്ലുന്ന ഇവൻ ആരാണ്?" രാവണന്റെ വാക്കുകേട്ട് പർവ്വതമഹർഷി മറുപടിയരുളി:—"മഹാരാജാവേ! സ്വർണ്ണമയവും അപ്സരസ്സംഘങ്ങളാൽ സേവിക്കപ്പെട്ടതുമായ വിമാനത്തിൽ, മുഴുമതിനേർവദനനും, വിശേഷപ്പെട്ട ആഭരണങ്ങളും വസ്ത്രങ്ങളും ധരിച്ചവനും ആയ ഇദ്ദേഹം സ്വർണ്ണദാനം ചെയ്തവനാണ്. അതികാന്തിമാനായ ഇദ്ദേഹം വിമാനത്തിൽ ശീഘ്രഗതിയായി ചെല്ലുന്നു."

പർവ്വതസ്യ വചഃ ശ്രുത്വാ രാവണോ വാക്യമബ്രവീത്
യ ഏതേ യാന്തി രാജാനോ ബ്രൂഹി താനൃഷിസത്തമ 19
കോഽത്ര മേ യാചതോ ദദ്യാദ്യുദ്ധാതിഥ്യം മഹാദ്യുതിഃ
ക്ഷിപ്രമാഖ്യാഹി ധർമ്മജ്ഞ പിതാ മേ ത്വം ഹി പർവ്വത 20
ഏവമുക്തഃ പ്രത്യുവാച രാവണം പർവ്വതസ്തദാ
സ്വർഗ്ഗാർത്ഥിനോ മഹാരാജ നൈതേ യുദ്ധാർത്ഥിനോ നൃപാഃ .21
വക്ഷ്യാമി ച മഹാരാജ വിചിത്രാഭരണാംബരഃ
യസ്തു രാജാ മഹാതേജാഃ സപ്തദ്വീപേശ്വരോ മഹാൻ
മാന്ധാതേത്യഭിവിഖ്യാതഃ സ തേ യുദ്ധം പ്രദാസ്യതി 22
പർവ്വതസ്യ വചഃ ശ്രുത്വാ രാവണോ വാക്യമബ്രവീത്
കുത്രാസൌ വർത്തതേ രാജാ തം മമാചക്ഷ്വ തത്വതഃ 23
അഹം യാസ്യാമി തത്രാദ്യ യത്രാസൌ നരപുംഗവ
രാവണസ്യ വചഃ ശ്രുത്വാ മുനിർവചനമബ്രവീത് 24
യുവനാശ്വസുതോ ഹ്യേഷ മാന്ധാതാ രാജസത്തമഃ
സപ്ത ദ്വീപാൻ സമുദ്രാന്താൻ ജിത്വാഽദ്യ സ്വർഗ്ഗമേഷ്യതി 25
അഥാപശ്യന്മഹാബാഹുർവിരിഞ്ചിവരദർപ്പിതഃ 26
അയോദ്ധ്യാധിപതിം വീരം മാന്ധാതാരം നൃപോത്തമം
സപ്തദ്വീപാധിപം യാന്തം സ്യന്ദനേന വിരാജിതം 27
കാഞ്ചനേന വിചിത്രേണ മഹാഹാരേണ ഭാസ്വതാ
ജാജ്വല്യമാനം രൂപേണ ദിവ്യസ്രഗനുലേപനം 28

പർവ്വതമുനിയുടെ വാക്കുകേട്ട് രാവണൻ ചോദിച്ചു:—"ഇതാ പോകുന്ന രാജാക്കന്മാരാരെല്ലാമാണെന്ന് എന്നോടുരചെയ്താലും. ആവശ്യപ്പെടുന്നതായാൽ എനിക്ക് യുദ്ധസൽക്കാരം നൽകുന്നത് ഇതിൽ ഏതൊരു വീര്യശാലിയാണ്? ഹേ പർവ്വതമഹർഷേ! ധർമ്മജ്ഞ! ഉടനെ ഉരചെയ്താലും. അങ്ങ് എനിക്ക് പിതൃതുല്യനാണ്." ഇപ്രകാരം ഉരചെയ്യപ്പെട്ടവനായ പർവ്വതമഹർഷി രാവണനോടായി മറുപടിയുരച്ചു:— "മഹാരാജാവേ! ഇക്കണ്ടവരെല്ലാം (ഓരോ സുകൃതം ചെയ്ത്) സ്വർഗ്ഗത്തെ ഇച്ഛിച്ചുവരാണ്, യുദ്ധേച്ഛുക്കളായ നൃപന്മാരല്ല. മഹാരാജാവേ! ഞാൻ പറയാം; യാതൊരുവൻ ഭവാന്ന് യുദ്ധത്തെ പ്രദാനം ചെയ്യുമോ, അപ്രകാരമുള്ളവൻ വിചിത്രങ്ങളായ അണികളും വസ്ത്രങ്ങളും ധരിച്ചവനും മഹാതേജസ്വിയും സപ്തദ്വീപാധിപതിയും അതികീർത്തിമാനുമായ മാന്ധാതാവെന്ന മഹാനാകുന്നു." പർവ്വതമുനിയുടെ വാക്കുകേട്ട് രാവണൻ ചോദിച്ചു:— "ഈ രാജാവ് എവിടെയാണ് വർത്തിക്കുന്നത്? അദ്ദേഹത്തെക്കുറിച്ച് എന്നോട് ഉള്ളപോലെ ഉരചെയ്താലും." രാവണന്റെ വാക്കുകേട്ട് മഹർഷി ഇങ്ങിനെ ഉരചെയ്തു:— "യുവനാശ്വ മഹാരാജാവിന്റെ പുത്രനായ ഈ മാന്ധാതാവെന്ന ചക്രവർത്തി സമുദ്രങ്ങളാൽ ചൂഴപ്പെട്ട സപ്തദ്വീപുകളെയും ജയിച്ച് ഇതാ സ്വർഗ്ഗത്തിലേക്ക് ഗമിക്കയാണ്." ആ സമയം ബ്രഹ്മദേവന്റെ വരപ്രസാദത്താൽ ഗർവ്വമുൾക്കൊണ്ട മഹാബാഹുവായ രാവണൻ അയോദ്ധ്യാധിപതിയും വീരനും സപ്തദ്വീപാധിപനും, തേരിൽ ഗമിക്കുന്നവനായി പരിലസിക്കുന്നവനും വിശേഷപ്പെട്ടതും തിളങ്ങുന്നതുമായ സ്വർണ്ണമയമായ ഉത്തമഹാരത്താൽ അഴകാന്ന് ഉജ്ജ്വലിക്കുന്നവനും ദിവ്യമാലകളും കുറിക്കൂട്ടുകളും ചാർത്തിയവനുമായ മാന്ധാതൃ ചക്രവർത്തിയെ കണ്ടു.

തമുവാച ദശഗ്രീവോ യുദ്ധം മേ ദീയതാമിതി
ഏവമുക്താ ദശഗ്രീവം പ്രഹസ്യേദമുവാച ഹ
യദി തേ ജീവിതം നേഷ്ടം തതോ യുദ്ധ്യസ്വ മാമിതി 29
മാന്ധാതുർവ്വചനം ശ്രുത്വാ രാവണോ വാക്യമബ്രവീത് 30
വരുണസ്യ കുബേരസ്യ യമസ്യാപി ന വിവ്യഥേ
കിമദ്യ മാനുഷാത് ത്വത്തോ രാവണോ ഭയമാവിശത് 31
ഏവമുക്ത്വാ ദശഗ്രീവഃ ക്രോധാത്തം പ്രദഹന്നിവ
ആജ്ഞാപയാമാസ തദാ രാക്ഷസാൻ യുദ്ധദുർമ്മദാൻ 32
അഥ ക്രുദ്ധാസ്തു സചിവാ രാവണസ്യ ദുരാത്മനഃ
വവൃഷുഃ ശരവർഷാണി ശൂരാ യുദ്ധവിശാരദാഃ 33
അഥ രാജ്ഞാ ബലവതാ കങ്കപത്രൈരജിഹ്മഗൈഃ
ഇഷുഭിസ്താഡിതാഃ സർവ്വേ പ്രഹസ്തശുകസാരണാഃ
മഹോദരവിരൂപാക്ഷമാരീചാകമ്പനാദയഃ 34
അഥ പ്രഹസ്തോ നൃപതിം ശരവർഷൈരവാകിരത് 35
അപ്രാപ്താനേവ താൻ സർവ്വാൻ പ്രചിച്ഛേദ നൃപോത്തമഃ
ഭുശുണ്ഡീഭിശ്ച ഭല്ലൈശ്ച ഭിണ്ഡിപാലൈശ്ച തോമരൈഃ 36
നരരാജേന ദഹ്യന്തേ ശലഭാ ഇവ തേഽഗ്നിനാ 37
പുനർന്നൃപവരഃ ക്രുദ്ധഃ പഞ്ചഭിഃ പ്രബിഭേദ തം
തോമരൈഃ സ മഹാഘോരൈഃ പുരാ ക്രൌഞ്ചമിവാഗ്നിജഃ 38
തതോ മുഹുർഭ്രാമയിത്വാ മുദ്ഗരം വജ്രസന്നിഭം
മുമോച സോഽതിവേഗേന രാക്ഷസസ്യ രഥം പ്രതി 39

ദശകണ്ഠൻ അദ്ദേഹത്തോടായി "ഞാനുമായി പൊരുതിയാലും," എന്നുരചെയ്തു. ഇപ്രകാരം പറയപ്പെട്ട അദ്ദേഹം ചിരിച്ചുംകൊണ്ട് ദശഗ്രീവനോടായി മറുപടിയുരച്ചു "നിണക്ക് ജീവനിൽ കൊതിയില്ലാത്തപക്ഷം എന്നോടുകൂടി പൊരുതിക്കൊൾക." മാന്ധാതാവിൻെറ വാക്കുകേട്ട് രാവണൻ ഉരചെയ്തു:— "വരുണങ്കൽനിന്നും യമങ്കൽനിന്നും കുബേരങ്കൽനിന്നും രാവണൻ പേടിക്കയുണ്ടായില്ല. എടാ! പിന്നെ ഒരു വെറും മാനുഷനായ നിങ്കൽനിന്നാണോ ഭയപ്പെടുക?" ഇപ്രകാരം കോപത്താൽ ചുട്ടെരിക്കുമാറ് അദ്ദേഹത്തോടായി ഉരചെയ്ത്, ആ സമയം യുദ്ധമദംകൊണ്ടുവരായ രാക്ഷസരെ കല്പിച്ചയച്ചു. അപ്പോൾ ക്രുദ്ധിച്ചവരും ശൂരന്മാരും യുദ്ധകുശലന്മാരുമായ ആ ദുഷ്ടനായ രാവണൻെറ സചിവന്മാർ, ശരമാരികൾ തൂകി. ആ സമയം, പ്രഹസ്തൻ ശുകൻ സാരണൻ മഹോദരൻ വിരൂപാക്ഷൻ മാരീചൻ അകമ്പനൻ മുതലായ എല്ലാവരും, ബലവാനായ ആ മഹാരാജാവിനാൽ, കഴുകിൻതൂവലുകൾ കെട്ടിയവയും നേർക്കു പായുന്നവയുമായ ബാണങ്ങൾകൊണ്ട് താഡിക്കപ്പെട്ടു. അപ്പോൾ, പ്രഹസ്തൻ രാജാവിനെ ശരനിരകളാൽ തൂകി. ഭുസുണ്ഡികൾകൊണ്ടും, ഭല്ലങ്ങൾകൊണ്ടും, കവണകൾകൊണ്ടും, ഏർകുന്തങ്ങൾ കൊണ്ടും ആ നൃപവരൻ, അവയെയെല്ലാം അടുത്തെത്തുന്നതിന്നു മുമ്പുതന്നെ ഖണ്ഡിച്ചുകളഞ്ഞു. അവർ, തീയ്യിൽ ഈയ്യാംപാററകളെന്നപോലെ, ആ പുരുഷോത്തമനാൽ ചുട്ടെരിക്കപ്പെടുകയായി. പിന്നെ നൃപവരൻ ചൊടിച്ച്, അഞ്ചു് അത്യുഗ്രങ്ങളായ തോമരങ്ങൾകൊണ്ട്, പണ്ട് ഗുഹൻ ക്രൌഞ്ചപർവ്വതത്തെയെന്നപോലെ, അവനെ തുളച്ചു. അതിൽ പിന്നെ വജ്രായുധമൊത്ത ഒരു മുൾത്തടി ചുഴററി, അതിവേഗത്തിൽ രാക്ഷസൻെറ രഥത്തിന്നു നേരെ എറിഞ്ഞു.

സ പപാത മഹാവേഗോ മുദ്ഗരോ വജ്രസന്നിഭഃ
ഘൂർണ്ണിതോ രാവണസ്തേന പതിതഃ ശക്രകേതുവത് 40

തദാ സ നൃപതിഃ പ്രീതോ ഹർഷാദ്ഭൂതബലോ ബഭൗ
സകലേന്ദുകരൈഃ സ്പൃഷ്ടം യഥാംബു ലവണാംഭസഃ 41

തതോ രക്ഷോബലം സർവ്വം മഹാഭൂതമചേതനം
പരിവാര്യാഥ തം തസ്ഥൗ രാക്ഷസേന്ദ്രം സമന്തതഃ 42

തതശ്ചിരാത് സമാശ്വസ്തോ രാവണോ ലോകരാവണഃ
മാന്ധാതുഃ പീഡയാമാസ ദേഹം ലങ്കേശ്വരോ ഭൃശം
രഥം ചാശ്വയുജം ക്ഷിപ്രം ബഭഞ്ജ ച മഹാബലഃ 43

വിരഥഃ സ രഥം പ്രാപ്യ ശക്തിം ഘണ്ടാട്ടഹാസിനീം
മാന്ധാതാ വിപ്രചിക്ഷേപ താം ബലാദ്രാവണം പ്രതി 44

മരീചിമിവ ചാർക്കസ്യ ചിത്രഭാനോഃ ശിഖാമിവ
ദീപ്യന്തീം രുചിരാഭാസം മാന്ധാതൃകരനിഃസൃതാം 45

താമാപതന്തീം ശൂലേന പൌലസ്ത്യോ രജനീചരഃ
ദദാഹ ശക്തിം ലങ്കേശഃ പതംഗമിവ പാവകഃ 46

യമദത്തം തു നാരാചം നികൃഷ്യാഥ ദശാനനഃ
പാതയാമാസ വേഗേന സ തേനാഭിഹതോ ഭൃശം 47

മൂർച്ഛിതം നൃപതിം ദൃഷ്ട്വാ പ്രഹൃഷ്ടാസ്തേ നിശാചരാഃ
ചക്രുശുഃ സിംഹനാദാംശ്ച ക്ഷ്വേളന്തശ്ച നിശാചരാഃ 48

വജ്രസദൃശമായ ആ മുൾത്തടി, വല്ലാത്ത ശക്തിയോടുകൂടി വന്നു വീണു. അതിനാൽ രാവണൻ ഇന്ദ്രധ്വജമെന്നപോലെ ചുററി നിപതിച്ചു. അപ്പോൾ ആ നൃപൻ, പൂർണ്ണചന്ദ്രന്റെ രശ്മികളേററ് ലവണസമുദ്രത്തിലുള്ള ജലം എപ്രകാരമോ അപ്രകാരം പ്രീതിപൂണ്ടവനായി, സന്തോഷത്താൽ ബലം വർദ്ധിച്ചവനായി വിളങ്ങി. ആ സമയം രാക്ഷസസൈന്യം മുഴുവനും, തീരെ പ്രജ്ഞയററു കിടന്നിരുന്ന ആ വമ്പിച്ച രാക്ഷസനെ വളഞ്ഞുംകൊണ്ടുനിന്നു. അതിൽപിന്നെ ഏറെ നേരം ചെന്നു ക്ഷീണം തെളിഞ്ഞവനായ ലോകദ്രോഹിയും ലങ്കേശ്വരനുമായ രാവണൻ, മാന്ധാതാവിന്റെ ദേഹത്തെ പീഡിപ്പിച്ചു. മഹാശക്തിമാനായ അവൻ കുതിരകൾ കെട്ടിയ രഥത്തെ നൊടിയിടകൊണ്ടു തകർക്കയും ചെയ്തു. രഥം തകൎന്നുപോയവനായ ആ മാന്ധാതാവ്, അതിലുള്ള വേലിനെ കയ്യിലെടുത്ത് അതിൽ കെട്ടിയ മണികൾ മുഴങ്ങുമാറ്, രാവണന്നു നേക്ക് പ്രയോഗിച്ചു. ആദിത്യന്റെ രശ്മിപോലെയും അഗ്നിജ്വാലപോലെയും ആളി ഉജ്ജ്വലിക്കുന്നതും മാന്ധാതാവിന്റെ കയ്യാൽ പ്രയോഗിക്കപ്പെട്ടതും നേക്കുവരുന്നതുമായ ആ വേലിനെ, രാക്ഷസനായ ലങ്കാധിപൻ, പാററയെ അഗ്നിയെന്നപോലെ ചുട്ടെരിച്ചു. യമദത്തമായ നാരാചബാണത്തെ ആഞ്ഞുവലിച്ച്, രാവണൻ ഊക്കോടെ എയ്തു. ആ രാജാവ് അതിനാൽ ഏററം താഡിക്കപ്പെട്ട് അവശനായ്ത്തീൎന്നു. മൂർച്ഛിച്ചുപോയ അരചനെ കണ്ട്, ആ രാക്ഷസർ സന്തുഷ്ടിപൂണ്ടവരായ്ത്തീൎന്നു, സിംഹനാദങ്ങൾ മുഴക്കി, ആൎപ്പുവിളിയും കൂട്ടി.

ലബ്ധസംജ്ഞോ മുഹൂൎത്തേന ഹ്യയോദ്ധ്യാധിപതിസ്തദാ 49
തം ദൃഷ്ട്വാ ശത്രുഭിഃ ശത്രും പൂജ്യമാനം മുദാന്വിതൈഃ
ജാതഃകോപോ ദുരാധൎഷശ്ചന്ദ്രാൎക്കസദൃശദ്യുതിഃ
മഹതാ ശരവൎഷേണ പീഡയൻ രാക്ഷസം ബലം 50
ചാപസ്യ ച നിനാദേന തസ്യ ബാണരവേണ ച
സംചചാല തതഃ സൈന്യമുദ്ധൂത ഇവ സാഗരഃ
തദ്യുദ്ധമഭവദ് ഘോരം നരരാക്ഷസസംകുലം 51
ക്രുധാഽഽവിഷ്ടൌ മഹാത്മാനൌ നരരാക്ഷസസത്തമൌ
കാൎമ്മുകാസിധരൌ വീരൌ ശരാസനഗതൌ തഥാ 52
മാന്ധാതാ രാവണം ചൈവ രാക്ഷസശ്ചൈവ തം നൃപം
ക്രോധേന മഹതാഽഽവിഷ്ടൌ ശരവൎഷം വവൎഷതുഃ 53
തൌ പരസ്പരസംക്ഷോദാത് പ്രഹാരൈൎജ്ജൎജ്ജരീകൃതൌ 54
രാവണോ രൌദ്രമസ്ത്രം തു പ്രായുങ്ക്ത സ മഹാബലഃ
അഗ്നേയേന സ മാന്ധാതാ തദസ്ത്രം പ്രത്യവാരയത് 55
ഗാന്ധൎവ്വേണ ദശഗ്രീവോ വാരുണേന സ രാജരാട് 56
ഗൃഹീത്വാ സ തു ബ്രഹ്മാസ്ത്രം സൎവ്വഭൂതഭയാവഹം
തോലയാമാസ മാന്ധാതാ ദിവ്യം പാശുപതം മഹത് 57
തദസ്ത്രം ഘോരരൂപം തു ത്രൈലോക്യഭയവൎദ്ധനം
ദൃഷ്ട്വാ ത്രസ്താനി ഭൂതാനി സ്ഥാവരാണി ചരാണി ച
വരദാനാത്തു രുദ്രസ്യ തപസാഽധിഗതം മഹത് 58

ഇത്തിരനേരംകൊണ്ട് ബോധംതെളിഞ്ഞ അയോദ്ധ്യാധിപൻ, ആ സമയം അരിശം പൂണ്ടവനായി, എതിരററവനായി, ചന്ദ്രനും സൂൎയ്യനും സദൃശമായ കാന്തിയാൎന്നവനായി, ആഹ്ലാദംപൂണ്ട ശത്രുക്കളാൽ കൊണ്ടാടപ്പെടുന്നവനായ ആരാവണനെ കണ്ട് ആ രാക്ഷസസൈന്യത്തെ വമ്പിച്ച ശരമാരിയാൽ പീഡിപ്പിച്ചു. ആ സൈന്യം, ഞാണൊലികൊണ്ടും അട്ടഹാസത്തിന്റെ ശരങ്ങളുടെ ഉറുമ്മൽകൊണ്ടും, കലക്കപ്പെട്ട ആഴിയെന്നപോലെ ആ സമയം ഇളകിപ്പോയി. മനുഷ്യരും രാക്ഷസരും ഇടകലൎന്നതായ ആ യുദ്ധം അതിഘോരമായിഭവിച്ചു. കോപം വൎദ്ധിച്ചവരും മഹാ ധൈൎയ്യശാലികളും വില്ലും വാളും ധരിച്ചവരുമായ ആ നരോത്തമനും രാക്ഷസോത്തമനുമായ രണ്ടു വീരന്മാരും വില്ലും ഊന്നിക്കൊണ്ട് നില്പായി. മാന്ധാതാവ് രാവണനേയും, രാക്ഷസൻ ആ നൃപനേയും, ഇരുവരും ഏററം ക്രുദ്ധിച്ചവരായി, ശരമാരികൊണ്ടു പൊഴിച്ചു. അന്യോന്യം അരിശമുൾക്കൊണ്ടവരായ അവർ ഇരുവരും പ്രഹാരങ്ങൾകൊണ്ട് തകൎന്നുപോയി. മഹാബലവാനായ രാവണൻ ആ സമയം രൌദ്രാസ്ത്രത്തെ പ്രയോഗിച്ചു; ആ മാന്ധാതാവ് ആ അസ്ത്രത്തെ ആഗ്നേയാസ്ത്രത്താൽ തടുത്തു; ഗാന്ധൎവ്വാസ്ത്രത്താൽ ദശഗ്രീവനും വാരുണാസ്ത്രത്താൽ ആ നൃപോത്തമനും (പൊരുതി.) ആ രാവണൻ സൎവ്വപ്രാണികൾക്കും ഭയമുളവാക്കുന്നതായ ബ്രഹ്മാസ്ത്രത്തെ ചുഴററി. മാന്ധാതാവ് ദിവ്യവും അത്യുത്കൃഷ്ടവുമായ പാശുപതാസ്ത്രത്തെയും ചുഴററി. തപസ്സുകൊണ്ട് രുദ്രഭഗവാന്റെ വരപ്രസാദത്താൽ ലഭിക്കപ്പെട്ടതും മഹത്തായതും ഉഗ്രവടിവാൎന്നതും ത്രൈലോക്യത്തിന്നും ഭീതിയെ വൎദ്ധിപ്പിക്കുന്നതുമായ ആ അസ്ത്രത്തെ കണ്ട് ചരാചരങ്ങളായ സൎവ്വവസ്തുക്കളും നടുങ്ങിപ്പോയി.

തതഃ പ്രകമ്പിതം സവ്വം ത്രൈലോക്യം സചരാചരം
ദേവാഃ പ്രകമ്പിതാഃ സൎവ്വേ ലയം നാഗാശ്ച മേനിരേ 59
അഥ തൌ മുനിശാർദ്ദൂലൌ ധ്യാനയോഗാദപശ്യതാം
പുലസ്ത്യോ ഗാലവശ്ചൈവ വാരയാമാസതുർന്നൃപം
ഉപലബ്ധൈശ്ച വിവിധൈർവ്വാക്യൈ രാക്ഷസസത്തമം 60
തൌ തു കൃത്വാ പരാം പ്രീതിം നരരാക്ഷസയോസ്തദാ
സംപ്രസ്ഥിതൌ തു തൌ ഹൃഷ്ടൌ യഥാ യേനൈവ ചാഗതൌ 61

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡ
പ്രക്ഷിപ്തപാഠേ തൃതീയഃ സൎഗ്ഗഃ.



## പ്രക്ഷിപ്തേഷു ചതുൎത്ഥഃ സൎഗ്ഗഃ (4)

ഗതാഭ്യാമഥ വിപ്രാഭ്യാം രാവണോ രാക്ഷസാധിപഃ
ദശയോജനസാഹസ്രം പ്രഥമം സമരുത്പഥം 1
അത്യക്രാമന്മഹാതേജാഃ പുഷ്പകേണ മഹാബലഃ
യത്ര തിഷ്ഠന്തി സന്യസ്താ ഹംസാഃ സൎവ്വഗുണാന്വിതാഃ 2
അത ഊൎദ്ധ്വം ദ്വിതീയം തു ഗത്വാ ചൈഷ മരുത്പഥം
ദശയോജനസാഹസ്രം തദ്ധി വൈ പരിഗണ്യതേ 3
തത്ര മേഘാഃ സ്ഥിതാഃ സൎവ്വേ ത്രിവിധാ നിത്യസംശ്രിതാഃ
ആഗ്നേയാഃ പക്ഷജാ ബ്രാഹ്മാസ്ത്രിവിധാ ഇതി സംസ്ഥിതാഃ 4

**അതിനാൽ** ചരാചരങ്ങളടക്കം ത്രൈലോക്യം മുഴുവനും കലുങ്ങി. ദേവകളും **എല്ലാം വിറച്ചു**; നാഗങ്ങൾ പ്രളയമടുത്തുപോയെന്നോൎത്തു. ആ സമയം, പുലസ്ത്യൻ **ഗാലവൻ എന്ന** രണ്ടു മഹൎഷിശ്രേഷ്ഠന്മാരും സമാധികൊണ്ടു് വാസ്തവസ്ഥിതി മന **സ്സിലാക്കി.** നൃപതിയേയും രാക്ഷസേശ്വരനേയും യുക്തങ്ങളായ പല വാക്യങ്ങൾ **കൊണ്ടു്** വിലക്കി. അവരിരുവരും, അതിൽപിന്നെ ആ നൃപതിക്കും രാക്ഷസനും പര **മപ്രീതി** വിളയിച്ചു്, സന്തുഷ്ടചിത്തരായി പുറപ്പെട്ടുവന്ന വഴിയെ തിരിച്ചു.

ഉത്തരകാണ്ഡത്തിൽ മൂന്നാം പ്രക്ഷിപ്തസൎഗ്ഗം സമാപ്തം.



### പ്രക്ഷിപ്തസൎഗ്ഗം 4.

**ആ രണ്ടു് അന്തണന്മാരും** പോയശേഷം, രാക്ഷസേശ്വരനും ശക്തിമാനും മഹാ **തേജസ്വിയുമായ രാവണൻ**, സൎവ്വഗുണസമ്പന്നന്മാരായ സന്യാസികളായ ഹംസർ **വാഴുന്ന പതിനായിരം** യോജനയുള്ള ആകാശമാൎഗ്ഗത്തെ, പുഷ്പകവിമാനത്തിൽ കയറി **ക്കൊണ്ടു് കടന്നു.** അതിന്നും മേല്പോട്ടുള്ള രണ്ടാമത്തെ വായുപഥത്തെയും കടന്നു. **ആയതും പതിനായിരം** യോജനയെന്നുതന്നെ കണക്കാക്കപ്പെടുന്നു. അവിടെ എന്നും **ഒന്നിച്ചുള്ള** ത്രിവിധങ്ങളായ മേഘങ്ങൾ വൎത്തിക്കുന്നു. ആഗ്നേയങ്ങൾ, **പക്ഷജങ്ങൾ, ബ്രാഹ്മങ്ങൾ** എന്നിങ്ങിനെ മൂന്നു വകയായി നില്ക്കുന്നവയാകുന്നു.

അഥ ഗത്വാ തൃതീയം തു വായോഃ പന്ഥാനമുത്തമം
നിത്യം യത്ര സ്ഥിതാഃ സിദ്ധാശ്ചാരണാശ്ച മനസ്വിനഃ
ദശൈവ തു സഹസ്രാണി യോജനാനാം തഥൈവ ച 5
ചതുൎത്ഥം വായുമാൎഗ്ഗം തു ഗതവാൻ രാവണസ്തഥാ
വസന്തി യത്ര നിത്യം വൈ ഭൂതാശ്ച സവിനായകാഃ 6
അഥ ഗത്വാ തു വൈ ശീഘ്രം പഞ്ചമം വായുഗോചരം
ദശൈവ തു സഹസ്രാണി യോജനാനാം തഥൈവ ച 7
ഗംഗാ യത്ര സരിച്ഛ്രേഷ്ഠാ നാഗാശ്ച കുമുദാദയഃ 8
കുഞ്ജരാ യത്ര തിഷ്ഠന്തി യേ ച മുഞ്ചന്തി ശീകരാൻ
ഗംഗാതോയേഷു തിഷ്ഠന്തഃ പുണ്യം കുൎവ്വന്തി സൎവ്വശഃ 9
തതഃ കരികരാദ്ഭ്രഷ്ടം വായുനാ ലോളിതം ഭൃശം
ജലം കുഞ്ജേഷു പതിതം ഹിമം ഭവതി രാഘവ 10
തതോ ജഗാമ ഷഷ്ഠം സ വായുമാൎഗ്ഗം മഹാദ്യുതേ
യോജനാനാം സഹസ്രാണി തഥൈവ തു സ രാക്ഷസഃ
യത്രാസ്തേ ഗരുഡോ നിത്യം ജ്ഞാതിബാന്ധവസത്കൃതഃ 11
തഥൈവ തു സഹസ്രാണി യോജനാനാം തഥോപരി
സപ്തമം വായുമാൎഗ്ഗം തു യത്ര വൈ ഋഷയഃ സ്ഥിതാഃ 12
അത ഊൎദ്ധ്വം സ ഗത്വാഽഥ സഹസ്രാണി ദശൈവ തു
അഷ്ടമം വായുമാൎഗ്ഗം തു യത്ര ഗംഗാ പ്രതിഷ്ഠിതാ 13
ആകാശഗംഗാ വിഖ്യാതാ ഹ്യാദിത്യപഥമാസ്ഥിതാ
വായുനാ ധാൎയ്യമാണാ സാ മഹാവേഗാ മഹാസ്വനാ 14

അതിൽപിന്നെ, അപ്രകാരംതന്നെ പതിനായിരം യോജനകളുള്ളതും പുണ്യശാലികളായ സിദ്ധന്മാരും ചാരണന്മാരും വസിക്കുന്നതുമായ മൂന്നാമത്തേതായ വായുമാൎഗ്ഗത്തെയും കടന്നുചെന്നു്, വിനായകരെന്ന വിഘ്നനിവാരണ ദേവതകളോടുകൂടിയുള്ള ഭൂതങ്ങൾ വസിക്കുന്നതായ നാലാമത്തേതായ വായുമാൎഗ്ഗത്തെയും രാവണൻ കടന്നുചെന്നു. പിന്നെ, അപ്രകാരംതന്നെ പതിനായിരം യോജനകളുള്ളതും നദികളിൽവെച്ചു് ഉത്തമമായ ഗംഗയും കുമുദൻ മുതലായ ഗജങ്ങളും ഉള്ളതും ആയ വായു സഞ്ചരിക്കുന്ന അഞ്ചാമത്തേതിനേയും കടന്നു. അവിടെ നില്ക്കുന്ന ആനകൾ ജലബിന്ദുക്കളെ (തുമ്പിക്കൈകൾ കൊണ്ടു്) തൂകിപ്പുറപ്പിക്കുന്നു; ഗംഗാപ്രവാഹങ്ങളിൽ നില്ക്കുന്ന അവ എങ്ങും പാവനമാക്കുന്നു. ശ്രീരാമ! അവിടെ ആനകളുടെ തുമ്പിക്കൈകളിൽനിന്നു പുറത്തുവരുന്നതും കാററിൽ പാറുന്നതുമായ ആ വെള്ളം, വള്ളിക്കുടിലുകളിൽ പതിച്ചു് ഉടനെ മഞ്ഞായിത്തീരുന്നു. തേജസ്സാൎന്നുള്ളാവേ! അതിൽപ്പിന്നെ, ആ രാക്ഷസൻ, അപ്രകാരംതന്നെ പതിനായിരം യോജനകളുള്ളതും, ജ്ഞാതികളാലും ബന്ധുക്കളാലും കൊണ്ടാടപ്പെട്ടവനായി ഗരുഡൻ എന്നും വസിക്കുന്നതുമായ ആറാമത്തെ മാൎഗ്ഗത്തേയും കടന്നു. അതിന്നു പതിനായിരം യോജന മുകളിലായി, ഋഷികൾ വൎത്തിക്കുന്നതായ ഏഴാമത്തെ വായുമാൎഗ്ഗമാകുന്നു. അതിന്നും മുകളിലായി ആദിത്യമാൎഗ്ഗത്തെ ആശ്രയിച്ചതായി ആകാശഗംഗയെന്നും പുകഴാൎന്നതും അതിവേഗതയാൎന്നതും വമ്പിച്ച എരച്ചലോടുകൂടിയതും വായുവിനാൽ ധരിക്കപ്പെട്ടതുമായ ഗംഗ പ്രവഹിക്കുന്ന ആ എട്ടാമത്തെ മാൎഗ്ഗത്തേയും കടന്നുചെന്നു.

അത ഊർദ്ധ്വം പ്രവക്ഷ്യാമി ചന്ദ്രമാ യത്ര തിഷ്ഠതി
അശീതിം തു സഹസ്രാണി യോജനാനാം തതോപരി
ചന്ദ്രമാസ്തിഷ്ഠതേ യത്ര ഗ്രഹനക്ഷത്രസംയുതഃ 15
ശതം ശതസഹസ്രാണി രശ്മയശ്ചന്ദ്രമണ്ഡലാത്
പ്രകാശയന്തി ലോകാംസ്തു സർവ്വസത്ത്വസുഖാവഹാഃ 16
തതോ ദൃഷ്ട്വാ ദശഗ്രീവം ചന്ദ്രമാ നിർദ്ദഹന്നിവ
സ തു ശീതാഗ്നിനാ ശീഘ്രം പ്രാദഹദ്രാവണം തദാ. 17
നാസഹംസ്തസ്യ സചിവാഃ ശീതാഗ്നിം ഭയപീഡിതാഃ
രാവണം ജയശബ്ദേന പ്രഹസ്തോ വാക്യമബ്രവീത് 18
രാജൻ ശീതേന ബാധ്യാമോ നിവർത്താമ ഇതോ വയം
ചന്ദ്രരശ്മിപ്രതാപേന രക്ഷസാം ഭയമാവിശത് 19
സ്വഭാസാ ഹ്യേഷ രാജേന്ദ്ര ശീതാംശുർദ്ദഹനാത്മകഃ 20
ഏതച്ഛ്രുത്വാ പ്രഹസ്തസ്യ രാവണഃ ക്രോധമൂർച്ഛിതഃ
വിസ്ഫാര്യ്യ ധനുരുദ്യമ്യ നാരാചൈസ്തം ഹ്യപീഡയത് 21
അഥ ബ്രഹ്മാ സമാഗമ്യ ചന്ദ്രലോകം ത്വരാന്വിതഃ
ദശഗ്രീവ മഹാബാഹോ സാക്ഷാദ്വിശ്രവസഃ സുത 22
ഗച്ഛ ശീഘ്രമിതഃ സൌമ്യ മാ ചന്ദ്രം പീഡയാശുഗൈഃ
ലോകസ്യ ഹിതകാമോഽയം ദ്വിജരാജോ മഹാദ്യുതിഃ 23
മന്ത്രം ച തേ പ്രദാസ്യാമി പ്രാണാത്യയഭയേഽഭയം
യസ്ത്വിമം സംസ്മരേന്മന്ത്രം ന സ മൃത്യുമവാപ്നുയാത് 24

അതിന്നും മുകളിലായുള്ള ചന്ദ്രൻ വർത്തിക്കുന്നതായ മാർഗ്ഗത്തെ പറയാം. എണ്പതിനായിരം യോജന മുകളിലായി അപ്രകാരം ഗ്രഹനക്ഷത്രസഹിതനായി ചന്ദ്രൻ അവിടെ വർത്തിക്കുന്നു. ചന്ദ്രമണ്ഡലത്തിൽനിന്ന്, സർവ്വപ്രാണികൾക്കും സുഖപ്രദങ്ങളായ നൂറുലക്ഷം കിരണങ്ങൾ ലോകങ്ങളെയെല്ലാം പ്രകാശിപ്പിക്കുന്നു. ആ സമയം, ദശകണ്ഠനെ കണ്ടു്, ചന്ദ്രൻ ചുട്ടെരിക്കുന്നവനെന്നപോലെ, രാവണനെ അതിവേഗത്തിൽ ശീതാഗ്നികൊണ്ടു് നിററിക്കളഞ്ഞു, അവൻെറ സചിവന്മാർ ഭയാകുലിതരായി ആ ശീതാഗ്നിയെ സഹിപ്പാൻ കഴിയാതിരുന്നു. പ്രഹസ്തൻ 'വിജയിച്ചാലും' എന്നോതിക്കൊണ്ടു് രാവണനോടായി ഇങ്ങിനെ ഉണർത്തിച്ചു:—'മഹാരാജാവേ! ഞങ്ങൾക്കു് തണുപ്പു സഹിക്കുന്നില്ല; ഇവിടെനിന്നും നാം പിൻമാറുക. ചന്ദ്രരശ്മിയുടെ വൈഭവത്താൽ രാക്ഷസർ ഭയപ്പെട്ടിരിക്കുന്നു. മഹാരാജാവേ! ഈ കുളുർമതി, തൻെറ കാന്തികൊണ്ടു്, അഗ്നിസദൃശനായാണിരിക്കുന്നതു്." പ്രഹസ്തൻെറ ഈ മൊഴികേട്ടു്, രാവണൻ കോപാക്രാന്തനായി, വില്ലെടുത്തു വലിച്ചു് ഞാണൊലിയിട്ടു്, നാരാചബാണങ്ങൾകൊണ്ടു് ആ ചന്ദ്രനെ പീഡിപ്പിച്ചു. ആ സമയം ബ്രഹ്മദേവൻ ബദ്ധപ്പെട്ടു ചന്ദ്രലോകത്തിലേക്ക് എഴുന്നെള്ളി ദശകണ്ഠനോടായ് ഉരചെയ്തു:—"വത്സ! സാക്ഷാൽ വിശ്രവസ്സിൻെറ പുത്രനും മഹാബാഹുവും ആയ ദശകണ്ഠ! ഇവിടെനിന്നും വേഗത്തിൽ പൊയ്ക്കൊൾക. ചന്ദ്രനെ ബാണങ്ങൾകൊണ്ടു് പീഡിക്കാതിരുന്നാലും. ഈ ദ്വിജന്മാരുടെ രാജാവ് മഹാ പ്രതാപശാലിയും ലോകത്തിന്നു ഹിതകരനുമാണു്. പ്രാണാപത്തിലും അഭയത്തെ തരുന്നതായ മന്ത്രത്തെ ഞാൻ നിനക്കായി ഉപദേശിക്കുന്നുണ്ടു്. യാതൊരുവൻ ഈ മന്ത്രത്തെ സ്മരിക്കുന്നുവോ, അവൻ മരണം പ്രാപിക്കയില്ല."

ഏവമുക്തോ ദശഗ്രീവഃ പ്രാഞ്ജലിർവാക്യമബ്രവീത്
യദി തുഷ്ടോഽസി മേ ദേവ അനുഗ്രാഹ്യോ യദി ഹ്യഹം 25
യദി മന്ത്രേശ്വരോ ദേയോ ദീയതാം മമ ധാൎമ്മിക
യം ജപ്ത്വാഽഹം മഹാഭാഗ സൎവ്വദേവേഷു നിൎഭയഃ 26
അമരേഷു ച സൎവ്വേഷു ദാനവേഷു പതത്രിഷു
ത്വത്പ്രസാദാത്തു ദേവേശ ന ഭയം വിദ്യതേ മമ 27
ഏവമുക്തോ ദശഗ്രീവം ബ്രഹ്മാ വചനമബ്രവീത് 28
പ്രാണാത്യയേ തു വൈ ദദ്മി ന നിത്യം രാക്ഷസാധിപ
അക്ഷസൂത്രം ഗൃഹീത്വാ തു ജപേന്മന്ത്രമിമം ശുഭം 29
ജപ്ത്വാ തു രാക്ഷസപതേ ത്വമജേയോ ഭവിഷ്യസി
അജപ്ത്വാ രാക്ഷസശ്രേഷ്ഠ ന തേ സിദ്ധിർഭവിഷ്യതി.
ശൃണു മന്ത്രം പ്രവക്ഷ്യാമി യേന രാക്ഷസപുംഗവ 30
മന്ത്രസ്യ കീൎത്തനാദേവ പ്രാപ്സ്യസേ സമരേ ജയം 31
നമസ്തേ ദേവദേവേശ സുരാസുരനമസ്കൃത
ഭൂതഭവ്യമഹാദേവ ഹര പിംഗളലോചന 32
ബാലസ്ത്വം വൃദ്ധരൂപീ ച വൈയാഘ്രവസനച്ഛദ
ആരുണേയോഽസി ദേവ ത്വം ത്രൈലോക്യപ്രഭുരീശ്വരഃ 33
ഹരോ ഹരിതനേമിസ്ത്വം യുഗാന്തദഹനോഽനലഃ
ഗണേശോ ലോകശംഭുശ്ച ലോകപാലോ മഹാഭുജഃ 34

ഇപ്രകാരം അരുളിച്ചെയ്യപ്പെട്ടവനായ ദശഗ്രീവൻ, തൊഴുതുംകൊണ്ട് ഇങ്ങിനെ ഉണൎത്തിച്ചു:—"ഹേ ദേവ, നിന്തിരുവടി എങ്കൽ പ്രീതികയ്ക്കൊണ്ടവനാണെന്നാൽ, അടിയൻ അനുഗ്രഹിക്കപ്പെടേണ്ടവനാണെന്നാൽ, ആ ഉത്തമമായ മന്ത്രം ഉപദേശിക്കപ്പെടാമെന്നാൽ, അല്ലയോ ധൎമ്മശീലനായുള്ളോവേ, അതിനെ ഉപദേശിച്ചരുളിയാലും. പുണ്യശീല! യാതൊരു അതിനെ ജപിച്ച് ഞാൻ ദേവന്മാരിലും, മരണമില്ലാത്തവരിലും, ദാനവന്മാരിലും, പക്ഷികളിലും എല്ലാവററിലും നിർഭയനായി ഭവിക്കട്ടെ. ദേവേശ! നിന്തിരുവടിയുടെ അനുഗ്രഹത്താൽ എനിക്ക് ആപത്തെന്നതേയില്ല." ഇപ്രകാരം ഉരചെയ്യപ്പെട്ടാറെ ബ്രഹ്മദേവൻ, ദശഗ്രീവനോടായരുൾചെയ്തു:— രാക്ഷസാധിപ! ഞാൻ തരുന്നത് പ്രാണസങ്കടഘട്ടത്തിൽ മാത്രമാണ്, അല്ലാതെ നിത്യമായതല്ല. രുദ്രാക്ഷജപമാല കയ്യിലെടുത്ത് ഈ മംഗളകരമായ മന്ത്രത്തെ ജപിക്കേണ്ടതാണ്. ഹേ രാക്ഷസശ്രേഷ്ഠ! അപ്രകാരം ജപിക്കാതെ നിനക്കു ഫലസിദ്ധി കയ്യുന്നതല്ല. യാതൊരു മന്ത്രോച്ചാരണത്താൽതന്നെ പോരിൽ ജയസിദ്ധി ഉണ്ടാകുന്നുവോ, അപ്രകാരമുള്ള ഈ മന്ത്രത്തെ കേട്ടുകൊൾക:—

'ഹേ ദേവാധിദേവ, ദേവാസുരന്മാരാൽ നമിക്കപ്പെടുന്നോവേ, അനാദിയായും അനന്തനായും ഉള്ള മഹാദേവ, സൎവ്വപാപഹാരക, ചെന്തിക്കണ്ണ, നിന്തിരുവടിക്കായ്ക്കൊണ്ടു നമസ്കാരം. ഹേ വ്യാഘ്രചൎമ്മധര! നിന്തിരുവടി യോഗിവടിവാൎന്ന നിത്യയുവാവുമാകുന്നു. ഹേ ദേവ നിന്തിരുവടി ത്രൈലോക്യത്തിന്നും സ്വാമിയായി, സൎവ്വേശ്വരനായി സൂൎയ്യമണ്ഡലവൎത്തിയായിരിക്കുന്നു. നിന്തിരുവടി സൎവ്വഹൃദയാകൎഷകനാകുന്നു. ദിക്കുകളേയും അതിക്രമിച്ചു വൎത്തിക്കുന്നവനാകുന്നു (അഥവാ ദൂൎവ്വകൾ നിറഞ്ഞതായ തപസ്സുചെയ്യുന്ന ഗുഹയോടുകൂടിയവനാകുന്നു); പ്രളയകാലത്തിൽ സൎവ്വത്തെയും ദഹിപ്പിക്കുന്ന അഗ്നിയാകുന്നു; ഗണങ്ങൾക്കു അധിപതിയായവൻ; ലോകമംഗളകരൻ; ലോകങ്ങളെ പരിപാ

മഹാദേവോ മഹാശൂലീ മഹാദംഷ്ട്രോ മഹാഭുജഃ
കാലശ്ച കാലരൂപീ ച നീലഗ്രീവോ മഹോദരഃ 35
വേദാന്തഗോ വേദമയഃ പശൂനാം പതിരവ്യയഃ
ശൂലധൃക് ശൂലകേതുശ്ച നേതാ ഗോപ്താ ഹരിഃ ശിവഃ 36
ജടീ മുണ്ഡീ ശിഖണ്ഡീ ച ലഗുഡീ ച മഹായശാഃ
ഭൂതേശ്വരോ ഗണാദ്ധ്യക്ഷഃ സർവ്വാത്മാ സർവ്വഭാവനഃ 37
സർവ്വദഃ സർവ്വഹാരീ ച സ്രഷ്ടാ ച ഗുരുരവ്യയഃ
കമണ്ഡലുധരോ ദേവഃ പിനാകീ ധൂർജ്ജടിസ്തഥാ 38
മാനനീയോഽർഹണീയശ്ച ഓംകാരഃ സാമവേദഗഃ
മൃത്യുശ്ച മൃത്യുഭൂതശ്ച പാരിയാത്രശ്ച സുവ്രതഃ
ബ്രഹ്മചാരീ ഗൃഹീ യോഗീ വീണാപണവതൂണവാൻ 39
അമരോ ദർശനീയശ്ച ബാലസൂര്യനിഭസ്തഥാ
ശ്മശാനചാരീ ഭഗവാനുമാപതിരരിന്ദമഃ 40
ഭഗനേത്രഃ പ്രഹന്താ ച പൂഷദന്തനിപാതനഃ
ജ്വരഹന്താ പാശഹസ്തഃ പ്രളയഃ കാല ഏവ ച 41
ഉൽക്കാമുഖോഽഗ്നികേതുശ്ച മുനിർദീപ്തോ വിശാം പതിഃ
ഉന്മാദമോഹനകരഃ സമർത്ഥസ്ത്രിദശോത്തമഃ 42

ലിക്കുന്നവൻ; മഹത്തായ സർപ്പങ്ങൾ ദേഹത്തിൽ ചുററിയിട്ടുള്ളവൻ; മഹാദേവൻ; മഹാശൂലധരൻ; മഹത്തായ ദംഷ്ട്രകളോടുകൂടിയവൻ, മഹത്തായ ഭുജങ്ങളാൎന്നവൻ; കാലസ്വരൂപൻ; യമസ്വരൂപൻ; കാളകണ്ഠൻ; സർവ്വഭക്ഷകൻ; വേദാന്തപ്രതിപാദിതൻ; വേദസ്വരൂപൻ; പശുക്കൾക്ക് (ജീവികൾക്ക് അഥവാ യജ്ഞപശുക്കൾക്ക്) മോക്ഷപ്രദനായവൻ, (അഥവാ 'പശു' എന്ന രുദ്രദേവതകൾക്ക് പതിയായവൻ;) നാശരഹിതൻ; മരണത്തെ ധരിച്ചുള്ളവൻ; ശൂലം അടയാളമായിട്ടുള്ളവൻ; വഴികാട്ടുന്നവൻ; സംരക്ഷിക്കുന്നവൻ; സർവ്വപ്രാണഹരൻ; മംഗളമൂർത്തി; ജടധരിച്ചവൻ; കപാലധരൻ; പീലിക്കെട്ടു ധരിച്ചവൻ; ദണ്ഡു ധരിച്ചവൻ; മഹായശസ്വിയായവൻ; ഭൂതപതി; പ്രമഥഗണങ്ങൾക്കു അധിപൻ; സർവ്വസ്വരൂപൻ; സർവ്വകാരണഭൂതൻ; സർവ്വപ്രദൻ; സർവ്വത്തേയും ഹരിക്കുന്നവൻ; സൃഷ്ടിക്കുന്നവൻ; ലോകഗുരുവായവൻ; ക്ഷയരഹിതൻ; കമണ്ഡലുധരിച്ചവനായവൻ; പിനാകമെന്ന ചാപം കയ്യേൊണ്ടവൻ; ജടയിൽ ഗംഗയെ ധരിച്ചവൻ; കൊണ്ടാടത്തക്കവൻ; പൂജിക്കത്തക്കവൻ; ഓംകാരരൂപൻ; സാമവേദത്താൽ അറിയപ്പെടുന്നവൻ; മൃത്യുസ്വരൂപൻ; മൃത്യുഭൂതനായുള്ളവൻ; എങ്ങും വ്യാപിച്ചുകിടക്കുന്നവൻ; സദ്വ്രതൻ; ബ്രഹ്മചര്യാശ്രമം കയ്യേൊണ്ടവൻ; ഗൃഹസ്ഥാശ്രമി; സന്ന്യാസാശ്രമം കയ്യേൊണ്ടവൻ; വീണ, ഉടുക്ക്, ആവനാഴി എന്നവയാൎന്നവൻ; മരണമില്ലാത്തവൻ; സുന്ദരമൂർത്തി; ബാലസൂര്യസദൃശൻ; ശ്മശാനത്തിൽ നടനം ചെയ്യുന്നവൻ; മോക്ഷപ്രദൻ; പാർവ്വതീകാന്തൻ; ശത്രുസംഹാരകൻ, സൂര്യചന്ദ്രന്മാർ നേത്രങ്ങളായുള്ളവൻ; ശിക്ഷാകർത്താവായവൻ; (ദക്ഷയജ്ഞത്തിൽവെച്ച്) ആദിത്യന്റെ ദന്തങ്ങളെ കൊഴിച്ചവൻ; സംസാരദുഃഖത്തെ ഹരിക്കുന്നവൻ; പാശം ധരിച്ചവൻ; പ്രളയസ്വരൂപൻ; കർമ്മഫലപ്രദാതാവായവൻ; മുഖത്തിൽ അഗ്നിജ്വാലയോടുകൂടിയവൻ; സ്വർണ്ണക്കൊടിയാൎന്നവൻ; മൌനിയായവൻ; പ്രകാശിക്കുന്നവൻ; പ്രജകൾക്കെല്ലാം രാജാവായവൻ; ഭക്തിപാരവശ്യത്തെ ഉളവാക്കി വശീകരിക്കുന്നവൻ; സർവ്വകുശലൻ; ദേവോത്തമനായവൻ; അംഗുഷ്ഠമാത്രനായി അന്തരാത്മാവായി വർത്തിക്ക

വാമനോ വാമദേവശ്ച പ്രാദക്ഷിണ്യശ്ച നാമതഃ
ഭിക്ഷുശ്ച ഭിക്ഷുരൂപീ ച ത്രിജടീ ജടിലഃ സ്വയം 43
ചക്രഹസ്തഃ പ്രതിഷ്ഠംഭീ ചമൂനാം സ്തംഭനസ്തഥാ
ഋതുർഋതുകരഃ കാലോ മധുർമധുരലോചനഃ 44
വാനസ്പത്യഃ ശികരശ്ച നിത്യമാശ്രിതപൂജിതഃ
ജഗദ്ധാതാ ച കർത്താ ച പുരുഷഃ ശാശ്വതോ ധ്രുവഃ 45
ധർമ്മാദ്ധ്യക്ഷോ വിരൂപാക്ഷസ്ത്രിവർത്മാ ഭൂതഭാവനഃ
ത്രിനേത്രോ ബഹുനേത്രശ്ച സൂര്യായുതസമപ്രഭഃ 46
ദേവദേവോഽതിദേവശ്ച ചന്ദ്രാങ്കിതജടസ്തഥാ
നർത്തകോ ലാസകശ്ചൈവ പൂർണ്ണേന്ദുസദൃശാനനഃ 47
സുബ്രഹ്മണ്യഃ ശരണ്യശ്ച സർവ്വദേവമയസ്തഥാ
സർവ്വഭൂതനിവാസശ്ച സർവ്വബന്ധവിമോചകഃ 48
മോഹനോ വഞ്ചകശ്ചൈവ സർപ്പധാരീ വരോത്തമഃ
പുഷ്പദന്തോ വിഭാഗശ്ച മുഖ്യഃ സർവ്വഹരസ്തഥാ 49
ഹരിശ്മശ്രുർധനുർധാരീ ഭീമോ ഭീമപരാക്രമഃ
ഭക്താഭീഷ്ടപ്രദഃ സ്ഥാണുഃ പരമാത്മാ സനാതനഃ 50

ന്നവൻ; ദുഷ്ടന്മാരുടെ ഗർവ്വത്തെ നശിപ്പിക്കുന്ന ദേവൻ; യജ്ഞങ്ങളിൽ സർവ്വോപരിയായി കൊണ്ടാടപ്പെടേണ്ടവൻ; ഭിക്ഷാടനം ചെയ്യുന്നവൻ; സന്ന്യാസിരൂപം ധരിച്ചവൻ; മൂന്നായി പിരിച്ച ജടകളോടുകൂടിയവൻ; സ്വയമായിത്തന്നെ ജടകളാർന്നവൻ; ചക്രമേന്തിയവൻ; എതിർക്കുന്നവൻ: സേനകളെ സ്തംഭിപ്പിക്കുന്നവൻ; ഋതുസ്വരൂപനായവൻ; ഋതുക്കളെ ഉളവാക്കുന്നവൻ; സമയസ്വരൂപൻ; വസന്തസ്വരൂപി; മനോഹരനേത്രൻ; വടവൃക്ഷമൂലത്തെ ആശ്രയിച്ചവൻ; മഴത്തുള്ളിയായവൻ; എന്നും ഭക്തന്മാരാൽ പൂജിക്കപ്പെട്ടവൻ; ജഗത്തിനെ നിലനിർത്തുന്നവൻ; പ്രവൃത്തിപ്പിക്കുന്നവൻ; സർവ്വാന്തര്യാമിയായവൻ; എന്നെന്നുമുള്ളവൻ; ജനനമില്ലാത്തവൻ; ലോകനിയമങ്ങൾക്ക് അധിഷ്ഠാനമായവൻ; സൂര്യചന്ദ്രാഗ്നിരൂപങ്ങളായ നേത്രങ്ങളുള്ളവൻ (അഥവാ സർവ്വപ്രകാരത്തിലും ഇന്ദ്രിയങ്ങളെ വ്യാപരിക്കുന്ന ശക്തിയോടുകൂടിയവൻ); ഋഗ്യജുസ്സാമങ്ങൾ, സത്വരജസ്തമസ്സുകൾ, ഭൂമ്യന്തരിക്ഷപാതാളങ്ങൾ, ഭൂതഭവിഷ്യദ്വർത്തമാനങ്ങൾ, അകാരഉകാരമകാരങ്ങൾ, എന്നിത്യാദിയായ മൂന്നു പന്ഥാക്കളോടുകൂടിയവൻ; സർവ്വപ്രാണികൾക്കും മംഗളപ്രദനായവൻ; ത്രിലോചനൻ; സഹസ്രാക്ഷൻ; കോടിസൂര്യകാന്തിമാൻ; ദേവന്മാർക്കും ദേവനായവൻ; ദേവോത്തമനായവൻ; ജടയിൽ ചന്ദ്രക്കലചൂടിയവൻ; താണ്ഡവംചെയ്യുന്നവൻ; നടനം ചെയ്യുന്നവൻ; മുഴുമതിനേർവദനൻ; വേദങ്ങളേയും ഗോക്കളേയും ബ്രാഹ്മണരേയും രക്ഷിക്കുന്നവൻ; ശരണാഗതരക്ഷകൻ; സർവ്വദേവസ്വരൂപൻ; സർവ്വഭൂതങ്ങളിലും നിവസിക്കുന്നവൻ; സർവ്വവിധത്തിലുള്ള ബന്ധത്തിൽനിന്നും മോചിപ്പിക്കുന്നവൻ; മനസ്സിനെ മയക്കുന്നവൻ; സൂക്ഷ്മസ്വരൂപമെന്തെന്ന് ആർക്കും ഗ്രഹിപ്പാൻ കഴിയാത്തവൻ; സർപ്പഭൂഷണൻ; ഉത്തമവരമായുള്ളവൻ; (കുന്ദ) പുഷ്പംപോലെ ദന്തങ്ങളാർന്നവൻ; കരചരണാദ്യവയവങ്ങളില്ലാതെ ലിംഗസ്വരൂപിയായി വർത്തിക്കുന്നവൻ; സർവ്വപ്രധാനനായവൻ; സർവ്വത്തേയും ഹരിക്കുന്നവൻ; രശ്മികൾ ശ്മശ്രുക്കളായുള്ളവൻ; ധനുസ്സേന്തിയവൻ; ഭയങ്കരൻ; ഉഗ്രമായ പരാക്രമത്തോടുകൂടിയവൻ; ഭക്തന്മാർക്ക് അഭീഷ്ടത്തെ പ്രദാനം ചെയ്യുന്നവൻ; ചലനമില്ലാത്തവൻ; പരമാത്മാവായവൻ; ശാശ്വതമൂർത്തി'.

മയാ പ്രോക്തമിദം പുണ്യം നാമ്നാമഷ്ടോത്തരം ശതം
ജപ്യമേതദ്ദശഗ്രീവ കര്ത്താശ്ശത്രുവിനാശനം 51
ഉക്ത്വാ തു രാവണസ്യേദം വരം സ കമലോദ്ഭവഃ
പുനരേവ ജഗാമാശു ബ്രഹ്മലോകം സനാതനം 52
രാവണോ ഹി വരം ലബ്ധ്വാ പുനരേവാഗമത്തദാ
നിവര്ത്തമാനഃ സംഹൃഷ്ടോ രാവണഃ സ ദുരാത്മവാൻ
ജഹ്രേ പഥി നരേന്ദ്രർഷിദേവഗന്ധർവ്വകന്യകാഃ 53

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പ്രക്ഷിപ്തപാഠേ ചതുർത്ഥഃ സർഗ്ഗഃ



## പ്രക്ഷിപ്തേഷു പഞ്ചമഃ സർഗ്ഗഃ (5)

കേനചിത്ത്വഥ കാലേന രാവണഃ പ്രയയൌ ഗൃഹാത്
പശ്ചിമാർണ്ണവമാഗച്ഛത് സചിവൈഃ സഹ രാക്ഷസൈഃ 1
ദ്വീപസ്ഥോ ദൃശ്യതേ തേന പുരുഷഃ പാവകപ്രഭഃ
മഹാജാംബൂനദപ്രഖ്യ ഏക ഏവ വ്യവസ്ഥിതഃ 2
യഥാ ദൃശ്യേത ഭയദോ യുഗാന്താനല ഉത്ഥിതഃ
ദേവാനാമിവ ദേവേശോ ഗ്രഹാണാമിവ ഭാസ്കരഃ 3
ശരഭാണാം യഥാ സിംഹോ ഹസ്തിഷ്വൈരാവതോ യഥാ
പർവ്വതാനാം യഥാ മേരുഃ പാരിജാതശ്ച ശാഖിനാം 4

ഹേ രാവണ! എന്നാൽ ഈ പാവനമായ അഷ്ടോത്തരശതനാമങ്ങൾ പറയപ്പെട്ടു. ജപിക്കത്തക്കതായ ഇത് ശത്രുവിനാശനത്തെ ചെയ്യുന്നതാകുന്നു. ആ ബ്രഹ്മദേവൻ, രാവണനന്നായിക്കൊണ്ട് ഈ ഉത്കൃഷ്ടമായ മന്ത്രത്തെ ഉപദേശിച്ചശേഷം, ഉടനെ ശാശ്വതമായ ബ്രഹ്മലോകത്തിലേക്ക് തിരിച്ചെഴുന്നള്ളി. അപ്പോൾ രാവണനും, വരം നേടിയവനായി, വീണ്ടും പുറപ്പെട്ടു. ആ ദുഷ്ടാത്മാവായ രാവണൻ സന്തുഷ്ടി പൂണ്ട് തിരിച്ചുചെല്ലുന്നവനായി, വഴിയിൽ രാജകന്യകമാരേയും ഋഷികന്യകമാരേയും ദേവകന്യകമാരേയും ഗന്ധർവ്വകന്യകമാരേയും അപഹരിച്ചു.

ഉത്തരകാണ്ഡത്തിൽ നാലാം പ്രക്ഷിപ്തസർഗ്ഗം സമാപ്തം.



ചെറുകാലം ചെന്ന ശേഷം, രാവണൻ വാസസ്ഥലത്തിൽനിന്നു പുറപ്പെട്ടു. രാക്ഷസരായ മന്ത്രിമാരോടുകൂടി പടിഞ്ഞാറെ കടലിൽ എത്തി. ആ രാവണനാൽ, അഗ്നിപോലെ പ്രഭയാർന്നവനും ഉത്കൃഷ്ടമായ തങ്കം പോലെയുള്ളവനും ഒററയ്ക്കുതന്നെ വർത്തിക്കുന്നവനുമായ ഒരു പുമാൻ ദ്വീപിൽ നില്ക്കുന്നതായി കാണപ്പെട്ടു.

പ്രളയകാലാഗ്നി പൊങ്ങിയാൽ എപ്രകാരം ഭയങ്കരനോ അപ്രകാരവും, ദേവന്മാരിൽ ഇന്ദ്രനെന്നപോലെയും, ഗ്രഹങ്ങളിൽ ആദിത്യനെന്നപോലെയും, ശരഭങ്ങളിൽ സിംഹമെന്നപോലെയും, ആനകളിൽ ഐരാവതമെന്ന പോലെയും, പർവ്വതങ്ങളിൽ മേരുപോലെയും, വൃക്ഷങ്ങളിൽ പാരിജാതം പോലെയും, ഉള്ള അപ്രകാരമുള്ള ആ പുരു

തഥാ തം പുരുഷം ദൃഷ്ട്വാ കണ്ഡമദ്ധ്യേഽനലം തഥാ
ഗർജ്ജന്തം വിവിധൈർന്നാദൈർല്ലംബഹസ്തം ഭയാനകം 5
ദംഷ്ട്രാളം വികടം ചൈവ കംബുഗ്രീവം മഹൌജസം
മണ്ഡൂകകുക്ഷിം പിംഗാക്ഷം കൈലാസശിഖരോപമം 6
പദ്മപാദതലം ഭീമം രക്താംബുജനിഭാനനം
മഹാകായം മഹാനാദം മനോഽനിലസമം ജവേ 7
ഭീമമാബദ്ധതൂണീരം സംഘട്ടം ബദ്ധചാമരം
ജ്വാലാമാലാപരിക്ഷിപ്തം കിങ്കിണീകൃതനിസ്സ്വനം 8
മാലയാ സ്വർണ്ണപദ്മാനാം വക്ഷോദേശാവലംബയാ
ഋഗ്വേദമിവ ശോഭന്തം പദ്മമാലാവിഭൂഷിതം 9
സോഽഞ്ജനാചലസങ്കാശഃ കാഞ്ചനാചലസന്നിഭം
അബ്രവീത്തം ദശഗ്രീവോ യുദ്ധം മേ ദീയതാമിതി 10
ജഗർജ്ജ ചോച്ചൈർബ്ബലവാൻ സഹാമാത്യോ ദശാനനഃ
ധൃത്വാ സ രാക്ഷസപതിഃ ശൂലശക്ത്യൃഷ്ടിപട്ടിശാൻ 11
സ ദ്വീപിനാ സിംഹ ഇവ വൃഷഭേണേവ കുഞ്ജരഃ
സുമേരുരിവ ഛാഗേന നദീവേഗൈരിവാർണ്ണവഃ
അകമ്പ്യമാനഃ പുരുഷോ രാവണം വാക്യമബ്രവീത് 12
യുദ്ധശ്രദ്ധാം ഹി തേ രക്ഷോ നാശയിഷ്യാമി ദുർമ്മതേ 13

ഷനെ, പല ശബ്ദങ്ങൾ മുഴക്കുന്നവനായും, കൈകൾ തൂങ്ങിക്കിടക്കുന്നവനായി ഭയങ്കരനായും, തേററപ്പല്ലുകളാർന്നവനായും, ഘോരരൂപിയായും, ശംഖംപോലെ കഴുത്തുള്ളവനായും, മഹാശക്തിമാനായും, തവളയുടേതെന്നപോലെ കുക്ഷിയുള്ളവനായും, മഞ്ഞച്ച മിഴികളാർന്നവനായും, കൈലാസശിഖരമൊത്തവനായും, താമരപോലെയുള്ള പാദതലത്തോടുകൂടിയവനായും, ഭയങ്കരനായും, ചെന്താരൊത്ത വദനമാർന്നവനായും, പെരുത്തശരീരമാർന്നവനായും, അട്ടഹസിക്കുന്നവനായും, മനോവേഗതയും വായുവേഗതയുമാർന്നവനായും, ആവനാഴികൾ കെട്ടി ഭയങ്കരനായിരിക്കുന്നവനായും, ഇടതിങ്ങി ചാമരങ്ങൾ കെട്ടപ്പെട്ടവനായും, ജ്വാലകളുടെ നിരയാൽ ചൂഴപ്പെട്ടവനായും, കിങ്ങിണികളുടെ ശബ്ദത്തോടുകൂടിയവനായും, മാറത്തു തൂങ്ങിക്കിടക്കുന്ന പൊൻതാമരപ്പൂമാലയാൽ ഋഗ്വേദമെന്നപോലെ പരിലസിക്കുന്നവനായും, ചെന്താമരപ്പൂമാല യണിഞ്ഞവനായും, സ്വർണ്ണമലയൊത്തവനായും, അഗ്നികുണ്ഡത്തിൻ നടുവിൽ അഗ്നിയെയെന്നപോലെ വിക്ഷിച്ച്, അഞ്ജനമലയൊത്തവനായ ആ ദശഗ്രീവൻ, 'എനിക്ക് യുദ്ധം നൽകിയാലും' എന്ന് ഉരചെയ്തു.

ആ ബലവാനായ രാക്ഷസേശ്വരനായ ദശമുഖൻ ശൂലം, വേൽ, വാൾ, ചെറുകുന്തം, എന്നവ ധരിച്ച്, അമാത്യന്മാരൊന്നിച്ച് ഉച്ചത്തിൽ ഗർജ്ജിച്ചു. ആ പുരുഷൻ, ഒരു പുള്ളിപ്പുലിയാൽ സിംഹമെന്നപോലെയും, വൃഷഭത്താൽ ആനയെന്നപോലെയും, മേരുപർവ്വതം അജത്താലെന്നപോലെയും നദിയുടെ പ്രവാഹത്താൽ സമുദ്രമെന്നപോലെയും കലുങ്ങാത്തവനായി രാവണനോടായി ഇപ്രകാരം ഉരചെയ്തു:—
"എടാ ദുർബ്ബുദ്ധിയായ രാക്ഷസ! നിനക്ക് പോരിനുള്ള ഉത്സാഹത്തെ ഞാൻ ഇതാ

രാവണസ്യ ച യോ വേഗഃ സർവ്വലോകഭയാവഹഃ
തഥാ വേഗസഹസ്രാണി സംശ്രിതാനിതമേവ ഹി 14
അത്ഭുതസ്യ സാ ദൃഷ്ടിർഗ്ഗ്രഹമാലേവ ചാദ്ഭുതാ
ദന്താനാം ദശതഃ ശബ്ദോ യന്ത്രസ്യേവാതിഭീകരഃ 15
ധർമ്മസ്തസ്യ തപശ്ചൈവ ജഗതഃ സിദ്ധിഹേതുകേ
ഊരൂ സംശ്രിത്യ തസ്ഥാതേ മന്മഥഃ ശിശ്നമാസ്ഥിതഃ 16
വിശ്വേദേവാഃ കടീഭാഗേ മരുതോ യസ്യ ശീർഷഗാഃ
മദ്ധ്യേഽഷ്ടൌ വസവസ്തസ്യ സമുദ്രാഃ കുക്ഷിസംസ്ഥിതാഃ 17
പാർശ്വസ്ഥാശ്ച ദിശഃ സർവ്വാഃ സർവ്വസന്ധിഷു മാരുതാഃ
പിതരശ്ചാശ്രിതാഃ പൃഷ്ഠം ഹൃദയം ച പിതാമഹഃ 18
ഗോദാനാനി പവിത്രാണി ഭൂമിദാനാനി യാനി ച
സുവർണ്ണസ്യ ച ദാനാനി ശശ്വല്ലോമാശ്രിതാനി വൈ 19
ഹിമവാൻ ഹേമകൂടശ്ച മന്ദരോ മേരുരേവ ച
നരം തു തം സമാശ്രിത്യ ഹ്യസ്ഥിഭൂതാ വ്യവസ്ഥിതാഃ 20
മഹീ വക്ഷോഽഭവത്തസ്യ ശരീരേ ദ്യൌരവസ്ഥിതാ
ഉഭേ സന്ധ്യേ കായസന്ധൌ ജലവാഹാശ്ച മോഹനേ 21
ബാഹൂ ധാതാ വിധാതാ ച ഭഗഃ പൂഷാ ഉഭൌ കരൌ 22
ഐരാവതോ വിശാലാക്ഷഃ ശേഷോ വാസുകിരേവ ച
കംബളാശ്വതരൌ നാഗൌ കർക്കോടകധനഞ്ജയൌ 23
സ ച ഘോരവിഷോ നാഗസ്തക്ഷകശ്ചോപതക്ഷകഃ
കരജാനാശ്രിതാസ്തസ്യ വിഷവീർയ്യം മുമുക്ഷവഃ 24

ഇല്ലാതാക്കുന്നുണ്ട്. രാവണന്ന് സർവ്വലോകഭയപ്രദമായ യാതൊരു കൈയ്യൂക്കുണ്ടോ, അപ്രകാരമുള്ളതിൽ ആയിരം മടങ്ങ് ശക്തി എങ്കൽതന്നെ സ്ഥിതിചെയ്യുന്നുണ്ട്."

ആ പുരുഷന്റെ ആ ദൃഷ്ടി നവഗ്രഹപങ്ക്തിപോലെ അത്ഭുതകരമായ്ത്തീൎന്നു. പല്ലുകൾ കടിക്കുന്ന ശബ്ദം യന്ത്രത്തിന്റെ ശബ്ദംപോലെ ഭയങ്കരമായി. ലോകത്തിന്ന് മോക്ഷസാധീനഭൂതങ്ങളായ ധർമ്മവും തപസ്സും അദ്ദേഹത്തിന്റെ ഊരുക്കളെ ആശ്രയിച്ചു നില്പായി; മന്മഥൻ ശിശ്നത്തെ ആശ്രയിച്ചു. വിശ്വേദേവന്മാർ കടിപ്രദേശത്തിലും, മരുത്തുക്കൾ അദ്ദേഹത്തിന്റെ ശിരസ്സിലും വർത്തിച്ചു; അഷ്ടവസുക്കൾ മദ്ധ്യപ്രദേശത്തെയും സമുദ്രങ്ങൾ കുക്ഷിയെയും ആശ്രയിച്ചു. ദിക്കുകളെല്ലാം പാർശ്വങ്ങളിലും വായുക്കൾ സർവ്വസന്ധികളിലും വർത്തിച്ചു; പിതൃക്കൾ പൃഷ്ഠത്തെയും, ബ്രഹ്മാവ് ഹൃദയത്തേയും ആശ്രയിച്ചിരുന്നു. പാവനങ്ങളായ ഗോദാനങ്ങളും ഭൂദാനങ്ങളും സ്വർണ്ണദാനങ്ങളും സദാ രോമങ്ങളെ ആശ്രയിച്ചു. ഹിമവാനും, ഹേമകൂടപർവ്വതവും, മന്ദരഗിരിയും, മേരുപർവ്വതവും ആ പുരുഷനെ ആശ്രയിച്ച് ഖഡ്ഗങ്ങളായി വർത്തിച്ചു. ഭൂമി ആ പുരുഷന്റെ വക്ഷസ്സായ്ത്തീൎന്നു. ശരീരത്തിൽ ആകാശം സ്ഥിതിചെയ്തു. രണ്ടു സന്ധ്യകളും മേഘങ്ങളും അഴകാന്ന ദേഹസന്ധിയിൽ സ്ഥിതിചെയ്തു. ധാതാവും വിധാതാവും രണ്ടു ബാഹുക്കളേയും, ഭഗനും പൂഷാവും രണ്ടു കരതലങ്ങളേയും ആശ്രയിച്ചു. ഐരാവതം, വിശാലാക്ഷൻ, ശേഷൻ, വാസുകി എന്നവയും കംബളൻ, അശ്വതരൻ, എന്ന രണ്ടു സർപ്പങ്ങളും, കാർക്കോടകനും, ധനഞ്ജയനും ഘോരവിഷമാന്ന സർപ്പമായ തക്ഷകനും, ഉപതക്ഷകനും ഉഗ്രവിഷത്തെ കക്കിക്കൊണ്ടു ആ പുരുഷന്റെ നഖങ്ങളെ ആശ്രയിച്ചു.

അഗ്നിരാസ്യമഭൂത്തസ്യ സ്കന്ധൌ രുദ്രൈരധിഷ്ഠിതൌ
ദന്താൻ മാസാ ദംഷ്ട്രയോശ്ച ഉഭയോർഋതവഃ സ്ഥിതാഃ
നാസേ കുഹൂരമാവാസ്യാഃ തച്ഛിദ്രേഷു ച വായവഃ 25
ഗ്രീവാ തസ്യാഭവദ്ദേവീ വാണീ ചാപി സരസ്വതീ
നാസത്യൌ ശ്രവണേ ചോഭൌ നേത്രേ ച ശശിഭാസ്കരൌ 26
വേദാംഗാനി ച യജ്ഞാശ്ച നാനാരൂപാണി യാനി ച
സുവൃത്താനി ച വാക്യാനി തേജഃസിദ്ധിസ്തപാംസി ച 27
ഏതാനി നരരൂപസ്യ തസ്യ ദേഹം ശ്രിതാനി വൈ 28
തേന മുഷ്ടിപ്രഹാരേണ സ്വല്പമാത്രേണ ലീലയാ
പാണിനാ താഡിതം രക്ഷോ നിപപാത മഹീതലേ 29
പതിതം രാക്ഷസം ജ്ഞാത്വാ വിദ്രാവ്യ ച നിശാചരാൻ
ഋഗ്വേദപ്രതിമഃ സോഽഥ പദ്മമാലാവിഭൂഷിതഃ
പ്രവിവേശ ച പാതാളം ഗച്ഛത്പർവ്വതസന്നിഭഃ 30
ഉത്ഥായ ച ദശഗ്രീവ ആഹൂയ സചിവാൻ സ്വയം
ക്വ ഗതഃ സഹസാ ബ്രൂത പ്രഹസ്തശുകസാരണാഃ 31
ഏവമുക്താ രാവണേന രാക്ഷസാസ്തമഥാബ്രുവൻ
പ്രവിഷ്ടഃ സ നരോഽത്രൈവ ദേവദാനവദർപ്പഹാ 32
അഥാസിം ഗൃഹ്യ വേഗേന ഗരുത്മാനിവ പന്നഗം
ശീഘ്രം സ തു ബിലദ്വാരം പ്രവിവേശ ച ദുർമ്മതിഃ 33

അഗ്നി ആ പുമാന്റെ മുഖമായ്ത്തീർന്നു; ഇരുചുമലുകൾ രുദ്രന്മാരാൽ ആശ്രയിക്കപ്പെട്ടു; മാസങ്ങൾ പല്ലുകളിലും, ഋതുക്കൾ രണ്ടു ദംഷ്ട്രകളിലും സ്ഥിതിചെയ്തു; നാസികയിൽ അമാവാസ്യാദേവതയായ കുഹുവും, അദ്ദേഹത്തിന്റെ രന്ധ്രങ്ങളിൽ വായുക്കളും, സ്ഥിതിചെയ്തു. ദേവി അദ്ദേഹത്തിന്റെ കണ്ഠമായും സരസ്വതീദേവി വാക്കായും ഭവിച്ചു; അശ്വിനീദേവതകൾ രണ്ടു കർണ്ണങ്ങളായും, ചന്ദ്രസൂര്യ്യന്മാർ രണ്ടു നേത്രങ്ങളായും ഭവിച്ചു. വേദാംഗങ്ങളും, പലമാതിരിയായ യാതൊരു യജ്ഞങ്ങളും, സദാചാരയുക്തങ്ങളായ വാക്യങ്ങളും, തേജസ്സും, സിദ്ധിയും, തപസ്സുകളും ഇവയെല്ലാം നരരൂപിയായ അദ്ദേഹത്തിന്റെ ദേഹത്തെ ആശ്രയിച്ചിരുന്നു. ആ പുരുഷനാൽ, നിഷ്പ്രയാസമായി കയ്ത്തലംകൊണ്ടു് തെല്ലൊന്നു് അടിക്കപ്പെട്ടവനായ രാക്ഷസൻ, ആ മുഷ്ടിപ്രഹാരത്താൽ നിലത്തുപതിച്ചുപോയി. പദ്മമാലാലങ്കൃതനും ഋഗ്വേദതുല്യനും ആയ ആ പുമാൻ (കപിലവാസുദേവൻ) രാക്ഷസനെ വീണവനായി കണ്ടു്, രാക്ഷസന്മാരെയും പറപ്പിച്ചു്, ഗമിക്കുന്ന പർവ്വതമെന്നപോലെ പാതാളത്തിൽ പ്രവേശിച്ചു. ദശഗ്രീവൻ, എഴുന്നേറ്റു് തന്റെ മന്ത്രിമാരെ വിളിച്ചു്, "പ്രഹസ്തശുകസാരണന്മാരേ! (അവൻ) എങ്ങുപോയി? ഉടനെ പറയുവിൻ," എന്നുരചെയ്തു. രാവണനാൽ ഇങ്ങിനെ ചോദിക്കപ്പെട്ടവരായ ആ രാക്ഷസർ, ഇങ്ങിനെ മറുപടിയോതി:—"ദേവന്മാരുടെയും ദാനവന്മാരുടെയും ദർപ്പത്തെ ശമിപ്പിക്കുന്നവനായ അദ്ദേഹം ഇവിടെത്തന്നെയാണു് പ്രവേശിച്ചതു്." ആ ദുഷ്ടബുദ്ധിയായ രാവണൻ, ഉടനെ, സർപ്പത്തെ ഗരുഡനെന്നപോലെ ഖഡ്ഗത്തെ കയ്ക്കൊണ്ടു്, ഗുഹാദ്വാരത്തിൽ ഉടനെ പ്രവേശിച്ചു.

പ്രവിശ്യ ച സ തദ്ദ്വാരം രാവണോ വരനിർഭയഃ
അപശ്യച്ച നരാംസ്തത്ര നീലാഞ്ജനചയോപമാൻ 34
കേയൂരധാരിണഃ ശൂരാൻ രക്തമാല്യാനുലേപനാൻ
അംഗുലീയകഹാരാദ്യൈർഭൂഷണൈശ്ച വിഭൂഷിതാൻ 35
ദൃശ്യന്തേ തത്ര നൃത്യന്ത്യസ്തിസ്രഃ കോട്യോ മഹാത്മനാം
നിത്യോത്സവാഃ ശാന്തഭയാ വിമലാഃ പാവകപ്രഭാഃ 36
ക്രീഡതഃ പ്രേക്ഷതേ താൻ വൈ രാക്ഷസോ ഭീമവിക്രമഃ
ദ്വാരസ്ഥോ രാവണസ്തേഷാം താസു കോടീഷു നിർഭയഃ 37
യഥാ ദൃഷ്ടഃ സ തു നരസ്തുല്യാംസ്താംസ്തസ്യ സർവ്വശഃ
ഏകവർണ്ണാംസ്തേജോബലാനേകരൂപാൻ മഹൌജസഃ
ചതുർഭുജാൻ മഹോത്സാഹാംസ്തത്രാപശ്യത്സ രാവണഃ 38
താൻ ദൃഷ്ട്വാഽഥ ദശഗ്രീവ ഊർദ്ധ്വരോമാ ബഭൂവ ഹ 39
സ്വയംഭുവാ ദത്തവരസ്തതഃ ശീഘ്രം വിനിര്യയൌ
അഥാപശ്യത് പരം തത്ര ഭുജംഗശയനേ സ്ഥിതം
പാണ്ഡുരേണ മഹാർഹേണ കൌസ്തുഭേന വിരാജിതം 40
ശേതേ സ പുരുഷസ്തത്ര പാവകേനാവകുണ്ഠിതഃ
ദിവ്യസ്രഗനുലേപീ ച ദിവ്യാഭരണഭൂഷിതഃ 41
ദിവ്യാംബരധരാ സാധ്വീ ത്രൈലോക്യസ്യ വിഭൂഷണം
വാലവ്യജനഹസ്താ ച ദേവീ തത്ര വ്യവസ്ഥിതാ 42

വരബലത്താൽ ഭീതിയററവനായ രാവണൻ, ആ ദ്വാരത്തിൽക്കൂടി പ്രവേശിച്ച്, അവിടെ, അഞ്ജനക്കുന്നൊത്തവരും തോൾവളകളണിഞ്ഞവരും ചുവന്ന മാലകളും കുറിക്കൂട്ടുകളും പൂണ്ടവരും, മോതിരങ്ങൾ മുത്തുമാലകൾ മുതലായ ആഭരണങ്ങൾകൊണ്ട് അലങ്കരിക്കപ്പെട്ടവരും ആയ ശൂരന്മാരെ കണ്ടു. അവിടെ നിത്യോത്സവം കയ്ക്കൊണ്ട് ആപത്തററവരായി പാപരഹിതന്മാരും പാവകസങ്കാശന്മാരുമായ മൂന്നുകോടി മഹാത്മാക്കൾ നൃത്തംചെയ്യുന്നതായി കണ്ടു. ഭയങ്കരപരാക്രമശാലിയായ രാക്ഷസനായ രാവണൻ, ദ്വാരത്തിൽ നില്ക്കുന്നവനായി, ആ കോടികളിൽ ഭയം വിട്ടവനായി, കളിച്ചുകൊണ്ടിരിക്കുന്ന അവരെ നോക്കിനില്ക്കയായി. ആ പുരുഷൻ എപ്രകാരം കാണപ്പെട്ടുന്നുവോ, അപ്രകാരം സർവ്വ പ്രകാരത്തിലും തത്തുല്യന്മാരായുള്ളവരും, ഒരേ വർണ്ണമുള്ളവരും, തുല്യശക്തിയാർന്നവരും, ഒരേ സ്വരൂപത്തോടുകൂടിയവരും, മഹാവീര്യശാലികളും, നാലുകയ്യുളാർന്നവരും അത്യുത്സാഹത്തോടുകൂടിയിരിക്കുന്നവരുമായ അവരെ കണ്ട ഉടനെ, ദശകണ്ഠൻ, പുളകിതശരീരനായി ഭവിച്ചു. ബ്രഹ്മദേവങ്കൽ, വരം നേടിയവനായ രാവണൻ, അവിടെനിന്നും ഉടനെ മാറി. അപ്പോൾ വെണ്മപൂണ്ടതും അതിവിശിഷ്ടവുമായ കൌസ്തുഭരത്നത്താൽ വിളങ്ങുന്നവനും, സർപ്പശയനത്തിൽ പള്ളികൊള്ളുന്നവനുമായ മറെറാരു പുരുഷനെ അവിടെ കണ്ടു. ആ പുമാൻ, അതിൽ, അഗ്നിയാൽ ചുററപ്പെട്ടവനായി, ദിവ്യമാല്യങ്ങളും കുറിക്കൂട്ടുകളുമണിഞ്ഞവനായി ദിവ്യാലങ്കാരഭൂഷിതനായി, ശയിച്ചിരുന്നു. അവിടെ അരികിലായി, ചാമരഹസ്തയായി, ത്രൈലോക്യത്തിന്നു അലങ്കാരഭൂതയായി, ദിവ്യവസ്ത്രാലംകൃതയായി താമരപ്പൂക്കൾ കയ്യിൽ ധരിച്ച് പ്രകാ

ലക്ഷ്മീർബഹിഃ സപദ്മാ വൈ ഭ്രാജന്തീ ലോകസുന്ദരീ 43

പ്രഹൃഷ്ടഃ സ തു ലങ്കേശോ ദൃഷ്ട്വാ താം ചാരുഹാസിനീം
ജിഘൃക്ഷുഃ സ തദാ സാധ്വീം സിംഹാസനമുപാശ്രിതാം 44

വിനാ തു സചിവൈസ്തത്ര രാവണോ ദുർമ്മതിസ്തദാ
ഹസ്തൈർഗ്രഹീതും താമൈച്ഛന്മന്മഥേന വശീകൃതഃ
സുപ്തമാശിവിഷം യദ്വദ്രാവണഃ കാലചോദിതഃ 45

അഥ സുപ്തോ മഹാബാഹുഃ പാവകേനാവകുണ്ഠിതഃ
ഗ്രഹീതുകാമം തം ജ്ഞാത്വാ വ്യപവിദ്ധ്യപടം തദാ
ജഹാസോച്ചൈർഭൃശം ദേവസ്തം ദൃഷ്ട്വാ രാക്ഷസാധിപം 46

തേജസാ തസ്യ സംദീപ്തോ രാവണോ ലോകരാവണഃ 47

ഘ്രാണവാതേന ദീർഘേണ തസ്മിൻ രാമ രസാതലേ
കൃത്തമൂലോ യഥാ ശാഖീ നിപപാത മഹീതലേ 48

പതിതം രാക്ഷസം ജ്ഞാത്വാ വചനം ചേദമബ്രവീത് 49

ഉത്തിഷ്ഠ രാക്ഷസശ്രേഷ്ഠ മൃത്യുസ്തേ നാദ്യ വിദ്യതേ 50

പ്രജാപതിവരോ രക്ഷ്യോ യേന ജീവസി രാവണ
ഗച്ഛ രാവണ വിസ്രബ്ധം നാത്ര വൈ മരണം തവ 51

ലബ്ധസംജ്ഞോ മുഹൂർത്തേന രാക്ഷസോ ഭീമവിക്രമഃ
തം തു ദൃഷ്ട്വാ മഹാത്മാനം രാവണോ ഭയമാപ സഃ 52

ശിക്കുന്നവളായി, പതിവ്രതയും ലോകസുന്ദരിയുമായ ലക്ഷ്മീഭഗവതി വൎത്തിച്ചിരുന്നു. സിംഹാസനത്തിൽ വൎത്തിച്ചിരുന്ന ചാരുസ്മിതയായ ആ സാധ്വിയെ കണ്ട്, സന്തുഷ്ടിപൂണ്ടവനായ ആ ലങ്കേശ്വരൻ, ആ ദേവിയെ കയ്യിലാക്കുവാനാഗ്രഹിച്ചു. ദുർബുദ്ധിയും ലോകകണ്ടകനുമായ ആ രാവണൻ കാമവശഗനായി, അപ്പോൾ മന്ത്രിമാരില്ലാത്ത സമയം, കാലപ്രേരിതനായി ഉറങ്ങുന്ന സൎപ്പത്തെയെന്നപോലെ, ആ ദേവിയെ കൈകൾകൊണ്ട് പിടിപ്പാനൊരുച്ചു. അഗ്നിയാൽ മൂടപ്പെട്ടവനായി പള്ളിയുറക്കുകൊണ്ടിരുന്ന ആ മഹാബാഹുവായ ദേവൻ, ആ രാക്ഷസാധിപൻ ദേവിയെ ഗ്രഹിപ്പാൻ ഇച്ഛിച്ചവനാണെന്നറിഞ്ഞ്, പുതച്ച വസ്ത്രത്തെ നീക്കി, ഉറക്കെ ചിരിച്ചു. ലോകദ്രോഹിയായ രാവണൻ അദ്ദേഹത്തിന്റെ തേജസ്സിനാൽ തപിപ്പിക്കപ്പെട്ടു. ദീർഘമായ അദ്ദേഹത്തിന്റെ നിശ്വാസവായുവിനാൽ, വേർ പുഴങ്ങിയ വൃക്ഷമെന്നപോലെ, ആ രസാതലത്തിൽ അവൻ നിപതിച്ചു. രാക്ഷസൻ വീണുപോയെന്നറിഞ്ഞ്, ഇപ്രകാരം അരുളിച്ചെയ്കയും ചെയ്തു:—"രാക്ഷസവര! എഴുന്നേല്ക്കുക. ഇപ്പോൾ നിനക്ക് മരണമില്ല; ബ്രഹ്മാവിന്റെ വരം അനുസരിക്കപ്പെടേണ്ടതാണ്. അതിനാലാണ് നീ ജീവനോടിരിക്കുന്നത്. രാവണ! നീ ഭയപ്പെടാതെ പോയ്ക്കൊൾക. ഇവിടെവെച്ച് നിനക്ക് മൃതിയുണ്ടാകയില്ല." ഭയങ്കരപരാക്രമശാലിയായ രാവണൻ ക്ഷണനേരംകൊണ്ട് ബോധം തെളിഞ്ഞവനായ്തീൎന്നു. ആ മഹാത്മാവിനെ കണ്ടപ്പോൾ, ആ രാവണന്ന് ഭയമുണ്ടായി.

ഏവമുക്തസ്തദോത്ഥായ രാവണോ ദേവകണ്ടകഃ
രോമഹർഷണമാപന്നോ ഹ്യബ്രവീത്തം മഹാമുനിം 53

കോ ഭവാൻ ശൌൎയ്യസമ്പന്നോ യുഗാന്താനലസന്നിഭഃ
ബ്രൂഹി ത്വം ദേവദേവോ വാ സൎവ്വദേഹേഷു സുസ്ഥിതഃ 54

ഏവമുക്തഃ സ തേനാഥ രാവണേന ദുരാത്മനാ
പ്രത്യുവാച ഹസൻ ദേവോ മേഘഗംഭീരയാ ഗിരാ 55

കിം ത്വാ മയാ ദശഗ്രീവ വദ്ധ്യോഽസി ന ചിരാദിഹ 56

ഏവമുക്തോ ദശഗ്രീവഃ പ്രാഞ്ജലിർവാക്യമബ്രവീത്
പ്രജാപതേസ്തു വചനാന്നാഹം മൃത്യുവശം ഗതഃ 57

സ ന ജാതോ ജനിഷ്യോ വാ മത്തുല്യോ വാ സുരേഷ്വപി
പ്രജാപതിവരം യോ ഹി ലംഘയേദ്വീൎയ്യമാശ്രിതഃ
ന തത്ര പരിഹാരോഽസ്തി പ്രയത്നശ്ചാപി ദുർല്ലഭഃ 58

ത്രൈലോക്യേ തം ന പശ്യാമി യസ്തത് കുൎയ്യാദ്വരം വൃഥാ
അമരോ വാ സുരശ്രേഷ്ഠ തേന മാം നാവിശദ് ഭയം 59

അഥാപി ച ഭവേന്മൃത്യുസ്ത്വത്തോ മേ നാന്യതഃ പ്രഭോ
യശസ്യം ശ്ലാഘനീയം ച ത്വത്തോ മേ മരണം ത്വിദം 60

ദേവവൈരിയായ രാവണൻ മേൽപ്രകാരം ഉരചെയ്യപ്പെട്ടാറെ, എഴുന്നേററു രോമാഞ്ചമയിർക്കൊണ്ടവനായി, ആ (കപില)മഹാമുനിയോടായി ഇങ്ങിനെ ഉരചെയ്തു:— "പ്രളയാഗ്നിസദൃശനായി, ശൌൎയ്യയുക്തനായ ഭവാനാരാണ്? സൎവ്വരുടെ ദേഹങ്ങളിലും സ്ഥിതിചെയ്യുന്നവനായ ദേവദേവനാണോ? പറഞ്ഞാലും." അപ്പോൾ ആ ദുഷ്ടാത്മാവായ രാവണനാൽ ഇപ്രകാരം ചോദ്യംചെയ്യപ്പെട്ടവനായി ആ ദേവൻ, പുഞ്ചിരിതൂകിക്കൊണ്ടു് മേഘംപോലെ ഗംഭീരമായ ധ്വനിയോടുകൂടി ഇപ്രകാരം മറുപടിയരുളി:— "ഹേ ദശകണ്ഠ! നീ എന്തുമാത്രമാണ്? ഏറെത്താമസിയാതെ നീ എന്നാൽ വധിക്കപ്പെടേണ്ടവൻതന്നെയാണ്." ഇപ്രകാരം ഉരചെയ്യപ്പെട്ടവനായ ദശകണ്ഠൻ, തൊഴുതുംകൊണ്ടു് ഇങ്ങിനെ ഉണൎത്തിച്ചു:—"ബ്രഹ്മദേവൻെറ അരുളപ്പാടിനാൽ ഞാൻ മരണത്തിന്നു പാത്രിഭവിച്ചവനല്ല. ദേവന്മാരിലുംകൂടി എനിക്കു സമനായ ഒരുവൻ ജാതനായിട്ടുമില്ല, ജനിക്കയുമില്ല. ഏതൊരുവൻതന്നെയാണ് വീൎയ്യത്തെ കയ്ക്കൊണ്ടു് ബ്രഹ്മദേവൻെറ വരത്തെ ലംഘിക്കുക? അപ്രകാരമായാൽ അതിന്നു പരിഹാരവുമില്ല. പ്രയത്നവും അസാദ്ധ്യമായതു തന്നെ. ഹേ ദേവശ്രേഷ്ഠ! ത്രൈലോക്യത്തിൽ യാതൊരുവൻ ആ വരത്തെ അന്യഥാകരിക്കുമോ അപ്രകാരമുള്ള ഒരു ദേവനേയും ഞാൻ അറിയുന്നില്ല. അതിനാലാണ് എനിക്ക് ഭയമെന്നതുണ്ടാകാത്തതു്. അപ്രകാരമായാലും പ്രഭോ! നിന്തിരുവടിയുടെ വക്കൽനിന്നു മാത്രം എനിക്ക് മരണമുണ്ടാകട്ടെ, വേറെ പ്രകാരത്തിലല്ല. നിന്തിരുവടിയിങ്കൽ നിന്നുള്ള ഈ എൻെറ മൃതി കീൎത്തികരവും കൊണ്ടാടത്തക്കതുമാണ്."

അഥാപശ്യത്തസ്യ ഗാത്രേ രാവണോ ഭീമവിക്രമഃ
ദേവദേവസ്യ സകലം ത്രൈലോക്യം സചരാചരം 61
ആദിത്യാ വസവോ രുദ്രാ മരുതോഽഥാശ്വിനാവപി
സിദ്ധാശ്ച പിതരശ്ചൈവ യമോ വൈശ്രവണസ്തഥാ 62
സമുദ്രാ ഗിരയോ നദ്യോ വിദ്യാ വേദാസ്ത്രയോഽഗ്നയഃ
ഗ്രഹാസ്താരാഗണാ വ്യോമ സാദ്ധ്യാ ഗന്ധർവ്വചാരണാഃ 63
മഹർഷയോ വേദവിദോ ഗരുഡോഽഥ ഭുജംഗമാഃ
യേ ചാന്യേ സംസ്ഥിതാ ദേവാ ദൈത്യദാനവരാക്ഷസാഃ
ഗാത്രേഷു ശയനസ്ഥസ്യ ദൃശ്യന്തേ സൂക്ഷ്മമൂർത്തയഃ 64
അഥ രാമോഽഥ ധർമ്മാത്മാ ഹ്യഗസ്ത്യം മുനിസത്തമം
ദ്വീപസ്ഥഃ പുരുഷഃ കോഽസൌ തിസ്രഃ കോട്യശ്ച താശ്ച കാഃ
ശയാനഃ പുരുഷഃ കശ്ചിദ്ദൈത്യദാനവദർപ്പഹാ 65
രാമസ്യ വചനം ശ്രുത്വാ ഹ്യഗസ്ത്യോ വാക്യമബ്രവീത് 66
ശ്രൂയതാമഭിധാസ്യാമി ദേവദേവഃ സനാതനഃ
ഭഗവാൻ കപിലോ രാമ ദ്വീപസ്ഥോ നര ഉച്യതേ 67
സ വൈ നാരായണോ ദേവഃ ശംഖചക്രഗദാധരഃ
വിധാതാ ചൈവ ഭൂതാനാം സംഹർത്താ ച തഥൈവ ച
അനാദിരച്യുതോ വിഷ്ണുഃ പ്രഭവഃ ശാശ്വതോഽവ്യയഃ 68
യേ തു നൃത്യന്തി വൈ തത്ര സുരാസ്തേ തസ്യ ധീമതഃ
തുല്യതേജഃപ്രതാപാസ്തേ കപിലസ്യ നരസ്യ വൈ 69

ഉഗ്രവിക്രമിയായ രാവണൻ, ആ സമയം ആ ദേവന്റെ ശരീരത്തിൽ ചരാചരങ്ങളടങ്ങിയ ത്രൈലോക്യം മുഴുവനും സന്ദർശിച്ചു. ആദിത്യന്മാരും, വസുക്കളും രുദ്രന്മാരും, മരുത്തുക്കളും, അശ്വിനിദേവതകളും, സിദ്ധന്മാരും, പിതൃദേവതകളും, യമൻ, കുബേരൻ, എന്നവരും, സമുദ്രങ്ങളും, ഗിരികളും, നദികളും, വിദ്യകളും, വേദങ്ങളും, ത്രേതാഗ്നികളും, ഗ്രഹങ്ങളും, നക്ഷത്രഗണങ്ങളും, ആകാശവും, സാദ്ധ്യന്മാരും, ഗന്ധർവ്വന്മാരും, ചാരണന്മാരും, വേദജ്ഞന്മാരായ മഹർഷിമാരും, ഗരുഡഭഗവാനും, സർപ്പങ്ങളും, മററുദേവകൾ, ദൈത്യന്മാർ ദാനവന്മാർ, എന്നവർ യാതൊരുവരോ അവരെല്ലാം സൂക്ഷ്മവടിവുകയ്ക്കൊണ്ടവരായി, പള്ളിമെത്തയിൽ ശയിച്ചിരുന്ന ആ പുരുഷന്റെ അവയവങ്ങളിൽ സ്ഥിതിചെയ്യുന്നവരായി കാണപ്പെടുന്നു. അപ്പോൾ ധർമ്മാത്മാവായ ശ്രീരാമൻ മുനിവരനായ അഗസ്ത്യമഹർഷിയോടായി ചോദിച്ചു:— "ദ്വീപിൽ വർത്തിച്ചിരുന്ന ആ പുരുഷൻ ആരാണ്? ആ മുപ്പതുകോടി പേരും ആരാണ്? ദൈത്യദാനവഗർവ്വശമനനായ ആ ശയിച്ചിരുന്ന പുരുഷൻ ആരാണ്?" ശ്രീരാഘവന്റെ വാക്കുകേട്ട് അഗസ്ത്യമഹർഷി മറുപടിയുരചെയ്തു:— "പറയാം കേട്ടുകൊണ്ടാലും. ശ്രീരാമ! ദ്വീപസ്ഥനായ ആ പുരുഷൻ ദേവദേവനും ശാശ്വതനും ആയ കപിലഭഗവാനെന്നു പറയപ്പെടുന്നു. ശംഖചക്രഗദാധരനും സർവ്വഭൂതങ്ങളെയും സൃഷ്ടിച്ച് അപ്രകാരംതന്നെ സംഹരിക്കുന്നവനും, അനാദിയും, നാശരഹിതനും, സർവ്വവ്യാപിയും സർവ്വശക്തനും ശാശ്വതനും ക്ഷയരഹിതനും ആയ ദേവനായ നാരായണമൂർത്തി അദ്ദേഹംതന്നെ. ആ നരരൂപിയായ കപിലഭഗവാനെപ്പോലെ തേജഃപ്രഭാവമാർന്നവരും, അവിടെ നൃത്തംചെയ്തിരുന്നവരുമായ അവർ ആ സർവ്വജ്ഞനനുചേർന്ന

നാതിക്രുദ്ധേന ദൃഷ്ടസ്തു രാക്ഷസഃ പാപനിശ്ചയഃ
ന ബഭൂവ തതോ രാമ ഭസ്മസാദ്രാവണഃ പ്രഭോ 70
ഭിന്നഗാത്രോ നഗപ്രഖ്യോ രാവണഃ പതിതോ ഭുവി
വാക്ശരൈസ്തം ബിഭേദാശു രഹസ്യം പിശുനോ യഥാ 71
അഥ ദീർഘേണ കാലേന ലബ്ധസംജ്ഞഃ സ രാക്ഷസഃ
ആജഗാമ ഹതൌജാസ്തു യത്ര തേ സചിവാഃ സ്ഥിതാഃ 72
തൈരേവ സഹിതോ ലങ്കാം ജഗാമാശു ദശാനനഃ 73
ശ്രുത്വൈതദ്വചനം സർവ്വമാശ്ചര്യ്യമിതി രാഘവഃ
പൂജ്യമാനാഃ സ്ഥിതാസ്തത്ര യേ രാമസ്യ സമീപതഃ 74
ആശ്ചര്യ്യമിതി തത് പ്രാഹുർവാനരാ രാക്ഷസൈഃ സഹ 75
വിഭീഷണസ്തു രാമസ്യ പാർശ്വസ്ഥോ വാക്യമബ്രവീത്
ആശ്ചര്യ്യം സ്മാരിതോഽസ്മ്യദ്യ യത് തദ്വൃത്തം പുരാതനം 76
അഥാഗസ്ത്യോഽബ്രവീത്സർവ്വമേതദ്രാമ ശ്രുതം ത്വയാ
ദൃഷ്ടാഃ സംഭാഷിതാശ്ചാപി രാമ യാസ്യാമഹേ വയം
തസ്യ തദ്വചനം ശ്രുത്വാ രാമോ രമയതാം വരഃ. 77

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പ്രക്ഷിപ്തപാഠേ പഞ്ചമഃ സർഗ്ഗഃ



ദേവകളാകുന്നു. പാപബുദ്ധികൈക്കൊണ്ടവനായ രാക്ഷസൻ അദ്ദേഹത്താൽ അതികോപത്തോടെ വീക്ഷിക്കപ്പെട്ടില്ല. അതിനാലാണ് ആ രാവണൻ അപ്പോൾതന്നെ വെണ്ണീറായിപ്പോകാതിരുന്നത്. രാവണൻ ദേഹം തകൎന്നവനായി മരംപോലെ നിലത്തു പതിച്ചു. അവനെ വാക്കാകുന്ന ശരങ്ങൾകൊണ്ട്, ഏഷണിക്കാരൻ രഹസ്യത്തെ എന്നപോലെ, തകൎത്തുകളഞ്ഞു. ഏറെക്കാലം ചെന്നശേഷം, ബോധം തെളിഞ്ഞവനായ ആ രാക്ഷസൻ, വീൎയ്യം നശിച്ചവനായി, ആ സചിവന്മാർ നിന്നിരുന്ന സ്ഥലത്തിൽ വന്നുചേൎന്നു. അവരോടുംകൂടിത്തന്നെ ഉടനെ ദശമുഖൻ ലങ്കയിലേയ്ക്കു തിരിച്ചുചെന്നു."

ഈ വാക്യത്തെയെല്ലാം കേട്ട്, ശ്രീരാഘവൻ ആശ്ചൎയ്യമെന്നു കരുതി. രാക്ഷസരോടുംകൂടി അവിടെ കൊണ്ടാടപ്പെട്ടുന്നവരായി ശ്രീരാമൻെറ അരികിലായി നിന്നിരുന്ന വാനരന്മാരും അതിനെ ആശ്ചൎയ്യമെന്നുതന്നെ പുകഴ്ന്നു. ശ്രീരാമൻെറ അരികിൽ വൎത്തിച്ചിരുന്ന വിഭീഷണനാം, "പണ്ട് നടന്നതായ ഈ ആശ്ചൎയ്യത്തെപ്പററി ഞാൻ ഓൎമ്മപ്പെടുത്തപ്പെട്ടു," എന്നു പറഞ്ഞു. അപ്പോൾ അഗസ്ത്യമഹൎഷി ഉരചെയ്തു:- "ഹേ രാമ! ഇതെല്ലാം നിന്തിരുവടിയാൽ ഇപ്പോൾ ചെവിക്കൊള്ളപ്പെട്ടു. മുഖം കാണിച്ച് പൂജിക്കപ്പെട്ടവരായ ഞങ്ങൾ പോയ്വരട്ടെ." അദ്ദേഹത്തിൻെറ ആ വചനത്തെ, ആനന്ദിപ്പിക്കുന്നവരിൽ ഉത്തമനായ ശ്രീരാമൻ അനുമോദിച്ചു.

ഉത്തരകാണ്ഡത്തിൽ അഞ്ചാം പ്രക്ഷിപ്ത സൎഗ്ഗം സമാപ്തം.



# ചതുർവിംശഃ സർഗ്ഗഃ = ഇരുപത്തിനാലാംസർഗ്ഗം.

[ഖരശൂർപ്പണഖാദണ്ഡകാവാസഃ = ഖരനും ശൂർപ്പണഖയും ദണ്ഡകാരണ്യത്തിൽ വസിക്കുന്നത്.]

നിവർത്തമാനഃ സംഹൃഷ്ടോ രാവണഃ സുദുരാത്മവാൻ
ജഹ്രേ പഥി നരേന്ദ്രർഷിദേവഗന്ധർവ്വകന്യകാഃ. 1

| | | | |
|---|---|---|---|
| "സംഹൃഷ്ടഃ | "ഉത്സാഹഭരിതനായി | നരേന്ദ്രർഷിദേവഗന്ധർവ്വകന്യകാഃ | രാജകന്യകമാരേയും ഋഷികന്യകമാരേയും, ദേവകന്യകമാരേയും ഗന്ധർവ്വകന്യകമാരേയും |
| നിവർത്തമാനഃ | മടങ്ങിച്ചെല്ലുന്ന | സുദുരാത്മവാൻ | ദുഷ്ടബുദ്ധികൈക്കൊണ്ട |
| രാവണഃ, | രാവണൻ, | ജഹ്രേ. | അപഹരിച്ചു. |
| പഥി, | വഴിയിൽ, | | |

ദർശനീയാം ഹി രക്ഷഃ സ കന്യാം സ്ത്രീം വാऽഥ പശ്യതി
ഹത്വാ ബന്ധുജനം തസ്യാ വിമാനേ താം രുരോധ ഹ. 2

| | | | |
|---|---|---|---|
| "സഃ രക്ഷഃ, | "ആ രാക്ഷസൻ, | ബന്ധുജനം | ബന്ധുജനത്തെ |
| കന്യാം, | ഒരു കന്യകയെയാകട്ടെ | ഹത്വാ, | കൊന്ന്, |
| അഥ വാ സ്ത്രീം | നാരിയെയാകട്ടെ | താം | അവളെ |
| ദർശനീയാം | സൌന്ദര്യവതിയായി | വിമാനേ | പുഷ്പകവിമാനത്തിൽ |
| പശ്യതി ഹി, | കാണുന്നുവെങ്കിൽ, | രുരോധ; | ഇട്ടടച്ചു; |
| തസ്യാഃ | അവളുടെ | ഹ! | എന്തുകഷ്ടം! |

ഏവം പന്നഗകന്യാശ്ച രാക്ഷസാസുരമാനുഷീഃ
യക്ഷദാനവകന്യാശ്ച വിമാനേ സോऽധ്യരോപയത്. 3

| | | | |
|---|---|---|---|
| "സഃ, | "അവൻ, | യക്ഷദാനവകന്യാഃ ച | യക്ഷകന്യകമാരേയും ദാനവസ്ത്രീകളേയും |
| ഏവം | മേൽപ്രകാരം | വിമാനേ | പുഷ്പകവിമാനത്തിൽ |
| പന്നഗകന്യാഃ | നാഗകന്യകമാരേയും | അധ്യരോപയത്. | കയററിക്കൊണ്ടുപോയി. |
| രാക്ഷസാസുരമാനുഷീഃ ച | രാക്ഷസ കന്യകമാരേയും അസുര യുവതികളേയും മനുഷ്യ സ്ത്രീകളേയും | | |

താഭിഃ സർവ്വാനവദ്യാഭിർനദീഭിരിവ സാഗരഃ
ആപൂരിതം വിമാനം തദ് ഭയശോകാശിവാശ്രുഭിഃ. 4

| | | | |
|---|---|---|---|
| "തത് | "ആ | ഭയശോകാശിവാശ്രുഭിഃ, | ഭയംകൊണ്ടും വ്യസനംകൊണ്ടുമുണ്ടായ അമംഗളകരമായ കണ്ണുനീരിനാൽ, |
| വിമാനം, | പുഷ്പകവിമാനം, | സാഗരഃ | സമുദ്രം |
| സർവ്വാനവദ്യാഭിഃ | ഏററവും ശ്രേഷ്ഠതയാന്ന | നദീഭിഃ ഇവ, | നദികളാൽ എന്നപോലെ, |
| താഭിഃ | അവരാൽ | ആപൂരിതം. | നിറയ്ക്കപ്പെട്ടു. |

നാഗഗന്ധർവ്വകന്യാശ്ച മഹർഷിതനയാശ്ച യാഃ
ദൈത്യദാനവകന്യാശ്ച വിമാനേ ശതശോऽരുദൻ. 5

| | |
|---|---|
| "യാഃ | "യാതൊരു ആ |
| നാഗഗന്ധർവ്വ-കന്യാഃ ച | നാഗകന്യകമാരും ഗന്ധർവ്വ സ്ത്രീകളും |
| മഹർഷി-തനയാഃ ച | ഋഷികന്യകകളും |

| | |
|---|---|
| ദൈത്യദാനവ-കന്യാഃ ച | ദൈത്യയുവതികളും ദാനവസ്ത്രീകളും |
| ശതശഃ | നൂറുറുക്കണക്കായി |
| വിമാനേ | പുഷ്പകവിമാനത്തിൽ |
| അരുദൻ. | കേണുകൊണ്ടിരുന്നു. |

ദീർഘകേശ്യഃ സുചാർവ്വംഗ്യഃ പൂർണ്ണചന്ദ്രനിഭാനനാഃ
പീനസ്തന്യസ്തഥാ വജ്രവേദിമധ്യസമപ്രഭാഃ 6
രഥകൂബരസങ്കാശൈഃ ശ്രോണീദേശൈർമ്മനോഹരാഃ
സ്ത്രിയഃ സുരാംഗനാപ്രഖ്യാ നിഷ്ടപ്തകനകപ്രഭാഃ
ശോകദുഃഖഭയത്രസ്താ വിഹ്വലാശ്ച സുമധ്യമാഃ. 7

| | |
|---|---|
| "ദീർഘകേശ്യഃ | "നീണ്ട തലമുടിയോടുകൂടിയവരും |
| സുചാർവ്വംഗ്യഃ | കോമളാംഗികളും |
| പൂർണ്ണചന്ദ്ര-നിഭാനനാഃ | മുഴുമതി നേർമുഖികളും |
| പീനസ്തന്യഃ | പോർക്കൊങ്കമാരും |
| വജ്രവേദിമദ്ധ്യ-സമപ്രഭാഃ | വജ്രംകൊണ്ടു നിർമ്മിച്ചു കടഞ്ഞെടുത്ത പീഠം പോലെയുള്ള മദ്ധ്യപ്രദേശമാർന്നവരും |
| രഥകൂബര-സങ്കാശൈഃ | തേർത്തട്ടിന്നു സദൃശമായ |
| ശ്രോണിദേശൈഃ | പിൻഭാഗങ്ങളാൽ |

| | |
|---|---|
| സുമദ്ധ്യമാഃ, | ഭംഗിയാർന്ന അരക്കെട്ടോടുകൂടിയവരും, |
| മനോഹരാഃ | ചിത്തത്തെക്കവരുന്നവരും |
| നിഷ്ടപ്ത-കനകപ്രഭാഃ | ഉരുക്കിയ തങ്കനിറമാർന്നവരും |
| സുരാംഗനാ-പ്രഖ്യാഃ | ദേവസ്ത്രീകളെപ്പോലിരിക്കുന്നവരും ആയ |
| സ്ത്രിയഃ ച, | സ്ത്രീകളെല്ലാം, |
| ശോകദുഃഖ-ഭയത്രസ്താഃ | ശോകത്താലുള്ളം നടുങ്ങിയവരായി |
| തഥാ | അപ്രകാരം തന്നെ |
| വിഹ്വലാഃ. | ഉഴറി. |

താസാം നിശ്വാസവാതേന സർവ്വതഃ സംപ്രദീപിതം
അഗ്നിഹോത്രമിവാഭാതി സന്നിരുദ്ധാഗ്നി പുഷ്പകം. 8

| | |
|---|---|
| "താസാം | "അവരുടെ |
| നിശ്വാസ-വാതേന, | ദീർഘനിശ്വാസത്താൽ, |
| പുഷ്പകം | പുഷ്പകവിമാനം |
| സർവ്വതഃ | എല്ലാഭാഗവും |

| | |
|---|---|
| സന്നിരുദ്ധാഗ്നി | അവരുടെ ദുഃഖാഗ്നി പിടിപെട്ടതായി, |
| സംപ്രദീപിതം | ചുഴലുന്ന ജ്വാലയോടു |
| അഗ്നിഹോത്രം | അഗ്നികുണ്ഡം [കൂടിയ |
| ഇവ | എന്ന പോലെ, |
| ആഭാതി. | ഉജ്ജ്വലിച്ചു. |

കാചിച്ചിന്തയതി തത്ര കിം ന മാം ഭക്ഷയിഷ്യതി
കാചിദ്ദധ്യൌ സുദുഃഖാർത്താ അപി മാം മാരയേദയം. 9

| | |
|---|---|
| " തത്ര | " അതിൽ |
| കാചിത് | ഒരുവൾ |
| 'മാം | 'എന്നെ |
| ഭക്ഷയിഷ്യതി | തിന്നുകളയുമോ |
| കിം നു?,' | എന്തോ' എന്നു്, |
| ചിന്തയതീ | വിചാരിക്കുന്നവളായും |
| കാചിത് | ഒരുവൾ |
| സുദുഃഖാർത്താ | ഏററം വ്യസനിക്കുന്ന[വളായി |
| "അയം | "ഇവൻ |
| മാരയേത് അപി" | കൊന്നുകളയുമോ," |
| ദധ്യൌ. | ആലോചിച്ചു. [എന്നും |

ഇതി മാതൃപിതൄൻ സ്മൃത്വാ ഭർത്തൄൻ ഭ്രാതൄംസ്തഥൈവ ച
ദുഃഖശോകസമാവിഷ്ടാ വിലേപുഃ സഹിതാഃ സ്ത്രിയഃ. 10

| | |
|---|---|
| " സ്ത്രിയഃ | " സ്ത്രീകൾ |
| ദുഃഖശോക-സമാവിഷ്ടാഃ | (തങ്ങൾക്കു) നേരിട്ട ദുരവസ്ഥയിൽ ദുഃഖിക്കു[ന്നവരായി |
| ഇതി | ഇപ്രകാരം |
| സഹിതാഃ തഥാ ഏവ, | എല്ലാവരും ഒരുപോലെ തന്നെ, |
| മാതൃപിതൄൻ | അമ്മയച്ഛന്മാരേയും |
| ഭർത്തൄൻ | ഭർത്താക്കന്മാരേയും |
| ഭ്രാതൄൻ | ഭ്രാതാക്കന്മാരേയും |
| സ്മൃത്വാ ച | ഓർത്തുകൊണ്ടു തന്നെ |
| വിലേപുഃ. | കണ്ണീർ വാർത്തു. |

കഥം നു ഖലു മേ പുത്രോ ഭവിഷ്യതി മയാ വിനാ
കഥം മാതാ കഥം ഭ്രാതാ നിമഗ്നാഃ ശോകസാഗരേ. 11

| | |
|---|---|
| " 'മയാ വിനാ | " 'എന്നെവിട്ടുപിരിഞ്ഞ |
| മേ | എന്റെ |
| പുത്രഃ | മകൻ |
| കഥം നു ഖലു | എങ്ങിനെതന്നെ |
| ഭവിഷ്യതി? | കഴിച്ചുകൂട്ടുമോ? |
| മാതാ | അമ്മ |
| കഥം? | എത്രകഷ്ടപ്പെടുമോ? |
| ഭ്രാതാ | സഹോദരൻ |
| കഥം?' | എന്തു ദുഃഖമനുഭവിക്കുമോ?' എന്നിപ്രകാരം |
| ശോകസാഗരേ | ശോകക്കടലിൽ |
| നിമഗ്നാഃ. | അവർ മുഴുകിക്കിടന്നു. |

ഹാ കഥം നു കരിഷ്യാമി ഭർത്താരം ദൈവതം വിനാ
മൃത്യോ പ്രസാദയാമി ത്വാം നയ മാം ദുഃഖഭാഗിനീം. 12

| | |
|---|---|
| " 'ദൈവതം | " 'ദൈവമായിക്കരുതുന്ന |
| ഭർത്താരം | പതിയെ |
| വിനാ, | പിരിഞ്ഞ്, |
| കഥം നു | ഞാൻ എന്താണ് |
| കരിഷ്യാമി! | ചെയ്യേണ്ടത്! |
| ഹാ! | അയ്യോ! |
| മൃത്യോ! | മൃത്യുദേവ! |
| ത്വാം | നിന്തിരുവടിയോടു |
| പ്രസാദയാമി; | ഞാൻ കേണപേക്ഷിക്കുന്നു; |
| ദുഃഖഭാഗിനീം | ആപത്തിലകപ്പെട്ടവ[ളായ |
| മാം | എന്നെ |
| നയ. | കൊണ്ടുപോയാലും. |

കിം നു തദ്ദുഷ്കൃതം കർമ്മ പുരാ ദേഹാന്തരേ കൃതം
ഏവം സ്മ ദുഃഖിതാഃ സർവ്വാഃ പതിതാഃ ശോകസാഗരേ. 13

| | |
|---|---|
| " 'ഏവം | " 'ഇപ്രകാരം |
| സർവ്വാഃ | നാമെല്ലാവരും |
| ദുഃഖിതാഃ, | ദുഃഖിക്കുന്നവരായി, |
| ശോകസാഗരേ | വ്യസനസമുദ്രത്തിൽ |
| പതിതാഃ സ്മ; | മുഴുകിക്കിടക്കുന്നുവല്ലൊ; |
| പുരാ ദേഹാന്തരേ | മുമ്പ് ജന്മാന്തരത്തിൽ |
| തത് | അതിന്നു തക്ക |
| ദുഷ്കൃതം കർമ്മ | പാപകൃത്യം |
| കിം നു | എന്തു തന്നെ |
| കൃതം! | ചെയ്യപ്പെട്ടുവോ! |

ന ഖല്വിദാനീം പശ്യാമോ ദുഃഖസ്യാസ്യാന്തമാത്മനഃ
അഹോ ധിങ്മാനുഷം ലോകം നാസ്തി ഖല്വധമഃ പരഃ. 14

| | | | |
|---|---|---|---|
| "'ഇദാനീം | "'ഇപ്പോൾ | മാനുഷം ലോകം | മനുഷ്യലോകം |
| ആത്മനഃ | നമ്മുടെ | ധിക് ഖലു; | വെറുക്കത്തക്കതു തന്നെ; |
| അസ്യ ദുഃഖസ്യ | ഈ ദുഃഖത്തിന്ന് | | |
| അന്തം | ഒരു അവസാനത്തെ | അധമഃ | ഇതിനേക്കാൾ മോശമായ |
| ന പശ്യാമഃ; | നാം കാണുന്നില്ല; | പരഃ | മറ്റൊന്ന് |
| അഹോ! | അയ്യോ! | ന അസ്തി ഖലു. | ഇല്ലതന്നെ. |

യദ്ദുർബ്ബലാ ബലവതാ ഭർത്താരോ രാവണേന നഃ
സൂര്യ്യേണോദയതാ കാലേ നക്ഷത്രാണീവ നാശിതാഃ 15

| | | | |
|---|---|---|---|
| "'യത്, | "'അതുകൊണ്ടുതന്നെ | ബലവതാ | ബലിഷ്ഠനായ |
| കാലേ | പ്രഭാതത്തിൽ[യാണ്, | രാവണേന, | രാവണനാൽ, |
| ഉദയതാ | ഉദിക്കുന്ന | നഃ | നമ്മുടെ |
| സൂര്യ്യേണ | കതിരവനാൽ | ദുർബ്ബലാഃ | അശക്തന്മാരായ |
| നക്ഷത്രാണി | നക്ഷത്രങ്ങൾ | ഭർത്താരഃ | നാഥന്മാർ |
| ഇവ, | എന്ന പോലെ, | നാശിതാഃ. | ഒടുക്കപ്പെട്ടത്. |

അഹോ സുബലവദ്രക്ഷോ വധോപായേഷു യുജ്യതേ
അഹോ ദുർവൃത്തമാസ്ഥായ നാത്മാനം വൈ ജുഗുപ്സതേ. 16

| | | | |
|---|---|---|---|
| "'അഹോ! | "'അയ്യോ! | അഹോ! | കഷ്ടം! |
| സുബലവത് | അതിപരാക്രമിയായ | ദുർവൃത്തം | ദുർനടവടിയെ |
| രക്ഷഃ | രാക്ഷസൻ | ആസ്ഥായ, | കൈക്കൊണ്ട്, |
| വധോപായേഷു വൈ | വധിക്കുന്ന വ്യാപാരങ്ങളിൽ തന്നെ | ആത്മാനം ന ജുഗുപ്സതേ. | തന്നെ നിന്ദിക്കാതിരിക്കുന്നു. |
| യുജ്യതേ; | സക്തനായിരിക്കുന്നു; | | |

സർവ്വഥാ സദൃശസ്താവദ്വിക്രമോഽസ്യ ദുരാത്മനഃ
ഇദം ത്വസദൃശം കർമ്മ പരദാരാഭിമർശനം. 17

| | | | |
|---|---|---|---|
| "'പരദാരാഭിമർശനം | "'പരനാരിമാരെ കാമിക്കുകയെന്ന | അസ്യ | ഈ |
| ഇദം | ഈ | ദുരാത്മനഃ താവത് | ദുരാത്മാവിന്നാണെങ്കിൽ |
| കർമ്മ, | കൃത്യം, | വിക്രമഃ | ബലാല്ക്കരിക്കുക എന്നത് |
| സർവ്വഥാ | എന്തായാലും | | |
| അസദൃശം; | അയുക്തം തന്നെ; | സദൃശഃ. | ശരിയാണെന്നാണ് തോന്നുന്നത്. |
| തു | എന്നാൽ | | |

[ഇവന്റെ പരാക്രമം കുലോചിതമായതുതന്നെ; എന്നാൽ ഈ പരദാരാഭിമർശനം എന്നത് എന്തായാലും തക്കതല്ല.' എന്നു വ്യാഖ്യാന്തരം.]

യസ്മാദേഷ പരക്യാസു രമതേ രാക്ഷസാധമഃ
തസ്മാദ്വൈ സ്ത്രീകൃതേനൈവ പ്രാപ്സ്യതേ ദുർമ്മതിർവ്വധം. 18

| | |
|---|---|
| " 'ഏഷഃ | " 'ഈ |
| ദുൎമ്മതിഃ | ദുഷ്ടനായ |
| രാക്ഷസാധമഃ, | രാക്ഷസാധമൻ, |
| പരക്യാസു | പരസ്ത്രീകളിൽ |
| രമതേ, | രമിക്കുന്നു, |
| യസ്മാത് തസ്മാത്, | എന്നുള്ളതിനാൽ, |
| സ്ത്രീകൃതേന ഏവ | സ്ത്രീനിമിത്തമായിതന്നെ |
| വധം വൈ | മരണത്തെയും |
| പ്രാപ്സ്യതേ.' | പ്രാപിക്കുന്നതാണ്.' |

ശപ്തഃ സ്ത്രീഭിഃ സ തു സമം ഹതൌജാ ഇവ നിഷ്പ്രഭഃ
പതിവ്രതാഭിഃ സാധ്വീഭിർബഭൂവ വിമനാ ഇവ. 19

| | |
|---|---|
| " സാധ്വീഭിഃ | " പരിശുദ്ധകളും |
| പതിവ്രതാഭിഃ | പതിവ്രതകളുമായ |
| സ്ത്രീഭിഃ | നാരീമണികളാൽ |
| സമം | ഒരേകാലത്തിൽ |
| ശപ്തഃ | ശപിക്കപ്പെട്ടവനായ |
| സഃ, | അവൻ, |
| തു | ഈ കാൎയ്യത്തിൽ |
| ഇവ | ഒന്നും |
| നിഷ്പ്രഭഃ, | ചെയ്വാൻ കഴിയാത്തവനായി, |
| ഇവ | തീരെ |
| വിമനാഃ, | മനസ്സു മുട്ടിയവനായി, |
| ഹതൌജാഃ | വീൎയ്യം മങ്ങിയവനായി |
| ബഭൂവ. | ഭവിച്ചു. |

ഏവം വിലപിതം താസാം ശൃണ്വൻ രാക്ഷസപുംഗവഃ
പ്രവിവേശ പുരീം ലങ്കാം പൂജ്യമാനോ നിശാചരൈഃ. 20

| | |
|---|---|
| " രാക്ഷസപുംഗവഃ, | " രാക്ഷസശ്രേഷ്ഠൻ, |
| താസാം | അവരുടെ |
| ഏവം | മേൽപ്രകാരമുള്ള |
| വിലപിതം | വിലാപത്തെ |
| ശൃണ്വൻ, | കേട്ടുകൊണ്ടു്, |
| നിശാചരൈഃ | രാക്ഷസന്മാരാൽ |
| പൂജ്യമാനഃ, | കൊണ്ടാടപ്പെടുന്നവനായി, |
| ലങ്കാം പുരീം | ലങ്കാപുരിയിൽ |
| പ്രവിവേശ. | വന്നു ചേൎന്നു. |

ഏതസ്മിന്നന്തരേ ഘോരാ രാക്ഷസീ കാമരൂപിണീ
സഹസാ പതിതാ ഭൂമൌ ഭഗിനീ രാവണസ്വസാ. 21

| | |
|---|---|
| " ഏതസ്മിൻ അന്തരേ, | " ഇതേ സമയത്തിൽ, |
| കാമരൂപിണീ | ഇഷ്ടമുള്ള രൂപമെടുപ്പാൻ കഴിവുള്ളവളും |
| ഘോരാ | അതിഭയങ്കരയും |
| രാക്ഷസീ ഭഗിനീ | രാക്ഷസസ്ത്രീയുമായ |
| രാവണസ്വസാ, | രാവണസഹോദരി, |
| ഭൂമൌ | നിലത്തു |
| സഹസാ | പൊടുന്നനവെ |
| പതിതാ. | വന്നു വീണു. |

താം സ്വസാരം സമുത്ഥാപ്യ രാവണഃ പരിസാന്ത്വയൻ
അബ്രവീത് കിമിദം ഭദ്രേ വക്തുകാമാഽസി മേ ദ്രുതം. 22

| | |
|---|---|
| " രാവണഃ | " രാവണൻ |
| താം | ആ |
| സ്വസാരം | ഭഗിനിയെ |
| ദ്രുതം | ഉടൻ തന്നെ |
| സമുത്ഥാപ്യ, | എഴുന്നേല്പിച്ച്, |
| പരിസാന്ത്വയൻ, | സമാശ്വസിപ്പിച്ചുകൊണ്ടു്, |
| ഇദം | ഇപ്രകാരം |
| അബ്രവീത്; | ചോദിച്ചു; |
| 'ഭദ്രേ! | 'ഭദ്രേ! |
| മേ | എന്നോടു് |
| കിം | എന്താണ് |
| വക്തുകാമാ അസി?' | നീ പറവാൻ ഇച്ഛിക്കുന്നതു്?' |

സാ ബാഷ്പപരിരുദ്ധാക്ഷീ രക്താക്ഷീ വാക്യമബ്രവീത്
കൃതാഽസ്മി വിധവാ രാജൻ ത്വയാ ബലവതാ ബലാത്. 23

| | | | |
|---|---|---|---|
| "സാ, | "അവൾ, | 'രാജൻ! | 'രാജാവേ! |
| ബാഷ്പപരിരുദ്ധാക്ഷീ | അശ്രുക്കളാൽ മറയ്ക്കപ്പെട്ട നേത്രങ്ങളോടുകൂടിയവളായി | ബലവതാ | ശക്തനായ |
| രക്താക്ഷീ, | കണ്ണുകൾ ചുവന്ന്, | ത്വയാ, | നിന്നാൽ, |
| വാക്യം അബ്രവീത്; | ഇങ്ങിനെ പറഞ്ഞു; | ബലാത് | അന്യായമായി |
| | | വിധവാ കൃതാ അസ്മി. | ഞാൻ വിധവയാക്കപ്പെട്ടിരിക്കുന്നു. |

ഏതേ രാജംസ്ത്വയാ വീരാ ദൈത്യാ വിനിഹതാ രണേ
കാലകേയാ ഇതി ഖ്യാതാ മഹാബലപരാക്രമാഃ. 24

| | | | |
|---|---|---|---|
| "'രാജൻ! | "'മന്നവ! | കാലകേയാഃ ഇതി | കാലകേയരെന്ന |
| ഏതേ | ഈ | ദൈത്യാഃ, | ദൈത്യന്മാർ, |
| മഹാബലപരാക്രമാഃ | മഹാബലവാന്മാരും പരാക്രമശാലികളും | ത്വയാ | ജ്യേഷ്ഠനാൽ |
| വീരാഃ | ശൂരന്മാരും | രണേ | പോരിൽ |
| ഖ്യാതാഃ | വിഖ്യാതരുമായ | വിനിഹതാഃ. | കൊല്ലപ്പെട്ടു. |

പ്രാണേഭ്യോഽപി ഗരീയാൻ മേ തത്ര ഭർത്താ മഹാബലഃ
സോഽപി ത്വയാ ഹതസ്താത രിപുണാ ഭ്രാതൃഗന്ധിനാ. 25

| | | | |
|---|---|---|---|
| "'താത! | "'ജ്യേഷ്ഠ! | മഹാബലഃ അപി | മഹാബലശാലിയും [ആയ |
| തത്ര, | ആ സമയം, | സഃ ഭർത്താ, | ആ ഭർത്താവ്, |
| മേ | എനിക്ക് | ഭ്രാതൃഗന്ധിനാ | കൂടെപ്പിറപ്പിനെ വെറു[ക്കുന്ന |
| പ്രാണേഭ്യഃ | പ്രാണനെക്കാൾ | രിപുണാ | വഞ്ചകനായ |
| ഗരീയാൻ, | പ്രിയതരനും, | ത്വയാ അപി | നിന്നാൽ തന്നെ |
| | | ഹതഃ. | കൊല്ലപ്പെട്ടു. |

ത്വയാഽസ്മി നിഹതാ രാജൻ സ്വയമേവ ഹി ബന്ധുനാ
രാജൻ വൈധവ്യശബ്ദം ച ഭോക്ഷ്യാമി ത്വത്കൃതേ ഹ്യഹം. 26

| | | | |
|---|---|---|---|
| "'രാജൻ! | "'മന്നവ! | രാജൻ! | രാജാവേ! |
| അഹം | ഈയുള്ളവൾ | വൈധവ്യശബ്ദം ച | വിധവയെന്ന പേരും |
| സ്വയം ഏവ | സ്വന്തം | ത്വത്കൃതേ ഹി | നിന്റെ പ്രവൃത്തികൊണ്ടുതന്നെ |
| ബന്ധുനാ | സഹോദരനായ | ഭോക്ഷ്യാമി. | ഞാൻ വെച്ചുകൊണ്ടിരിക്കുമാറായി. |
| ത്വയാ ഹി | നിന്നാൽതന്നെ | | |
| നിഹതാ അസ്മി; | നശിപ്പിക്കപ്പെട്ടു; | | |

നന്ദ നാമ ത്വയാ രക്ഷ്യോ ജാമാതാ സമരേഷ്വപി
സ ത്വയാ നിഹതോ യുദ്ധേ സ്വയമേവ ന ലജ്ജസേ. 27

| | | | |
|---|---|---|---|
| " ‘സമരേഷു അപി | " ‘യുദ്ധങ്ങളിലും കൂടി | സഃ | അപ്രകാരമുള്ള അദ്ദേ[ഹം |
| ത്വയാ | നിന്നാൽ | യുദ്ധേ | പോരിൽ |
| ജാമാതാ | ജാമാതാവായവൻ | ത്വയാ ഏവ | നിന്നാൽ തന്നെ |
| രക്ഷ്യഃ നന്ദ നാമ | രക്ഷിക്കപ്പെടേണ്ടവനല്ലയോ? | നിഹതഃ; | വധിക്കപ്പെട്ടു; |
| | | സ്വയം | നീ |
| | | ന ലജ്ജസേ.’ | ലജ്ജിക്കുന്നില്ലല്ലോ.’ |

ഏവമുക്തോ ദശഗ്രീവോ ഭഗിന്യാ ക്രോശമാനയാ
അബ്രവീത് സാന്ത്വയിത്വാ താം സാമപൂൎവ്വമിദം വചഃ. 28

| | | | |
|---|---|---|---|
| " ക്രോശമാനയാ | " തേങ്ങിക്കരയുന്നവളായ | താം | അവളെ |
| ഭഗിന്യാ | സഹോദരിയാൽ | സാന്ത്വയിത്വാ, | സമാധാനിപ്പിച്ച്, |
| ഏവം | മേൽപ്രകാരം | ഇദം | ഈ |
| ഉക്തഃ | നിന്ദിക്കപ്പെട്ടവനായ | വചഃ | വാക്യത്തെ |
| ദശഗ്രീവഃ, | ദശകണ്ഠൻ, | സാമപൂൎവ്വം | മയമായി |
| | | അബ്രവീത്. | പറഞ്ഞു. |

അലം വത്സേ രുദിത്വാ തേ ന ഭേതവ്യം ച സൎവ്വശഃ
ദാനമാനപ്രസാദൈസ്ത്വാം തോഷയിഷ്യാമി യത്നതഃ. 29

| | | | |
|---|---|---|---|
| " ‘വത്സേ! | " ‘വത്സേ! | ദാനമാനപ്രസാദൈഃ | എന്തുവേണമെന്നാലും നല്കി, ആദരവോടെ സ[ന്തോഷിപ്പിച്ച് |
| രുദിത്വാ അലം; | കരഞ്ഞതു മതി; | ത്വാം | നിന്നെ |
| സൎവ്വശഃ | തീരെ | യത്നതഃ ച | എന്നാൽ കഴിവുള്ളേടത്തോളം |
| തേ ഭേതവ്യം ന; | ഏക്കം പിടിച്ചവളായി നീ ഇരിക്കേണ്ടതില്ല; | തോഷയിഷ്യാമി. | ഞാൻ തൃപ്തിപ്പെടുത്തുന്നുണ്ട്. |

യുദ്ധപ്രമത്തോ വ്യാക്ഷിപ്തോ ജയകാംക്ഷീ ക്ഷിപൻ ശരാൻ
നാവഗച്ഛാമി യുദ്ധേഷു സ്വാൻ പരാൻ വാഽപ്യഹം ശുഭേ. 30

| | | | |
|---|---|---|---|
| " ‘ശുഭേ! | " ‘ഭാഗ്യവതി! | ശരാൻ | ബാണങ്ങളെ |
| അഹം | ഞാൻ | ക്ഷിപൻ, | എയ്യുമ്പോൾ, |
| യുദ്ധപ്രമത്തഃ | യുദ്ധോന്മത്തനായി | സ്വാൻ വാ | ബന്ധുക്കളെയാകട്ടെ |
| യുദ്ധേഷു | യുദ്ധങ്ങളിൽ | പരാൻ അപി | അന്യന്മാരെയാകട്ടെ |
| ജയകാംക്ഷീ | ജയംമാത്രം കൊതിച്ച് | ന അവഗച്ഛാമി. | തിരിച്ചറിവാൻ കഴിയാത്തവനാകുന്നു. |
| വ്യാക്ഷിപ്തഃ | മതിമറന്നവനായി | | |

തേനാസ്യ നിഹതഃ സംഖ്യേ മയാ ഭർത്താ തവ സ്വസഃ
അസ്മിൻ കാലേ തു യത് പ്രാപ്തം തത് കരിഷ്യാമി തേ ഹിതം
ഭ്രാതുരൈശ്വര്യയുക്തസ്യ ഖരസ്യ വസ പാർശ്വതഃ. 31

| | | | |
|---|---|---|---|
| "'സ്വസഃ | "'സോദരി! | യത് | യാതൊന്നോ |
| തേന | അതിനാൽ | തത് | അതിനെ |
| സംഖ്യേ | പോരിൽ | തേ | നിനക്കു |
| മയാ | എന്നാൽ | കരിഷ്യാമി; | ഞാൻ നൽകുന്നുണ്ട്; |
| തവ | നിന്റെ | ഐശ്വര്യ-യുക്തസ്യ | സകല സൌഭാഗ്യങ്ങളും തികഞ്ഞ |
| അസ്യ ഭർത്താ, | ഈ കാന്തൻ, | ഭ്രാതുഃ | സോദരനായ |
| നിഹതഃ; | വധിക്കപ്പെട്ടുപോയി; | ഖരസ്യ | ഖരന്റെ |
| തു, | പോയതുപോകട്ടെ, | പാർശ്വതഃ, | ഒരുമിച്ച്, |
| അസ്മിൻ കാലേ | ഇപ്പോൾ | വസ. | സുഖമായി കാലംകഴിച്ചുവന്നാലും. |
| പ്രാപ്തം | തക്കതായ | | |
| ഹിതം | അഭീഷ്ടം | | |

ചതുർദ്ദശാനാം ഭ്രാതാ തേ സഹസ്രാണാം ഭവിഷ്യതി
പ്രഭുഃ പ്രയാണേ ദാനേ ച രാക്ഷസാനാം മഹാബലഃ. 32

| | | | |
|---|---|---|---|
| "'മഹാബലഃ | "'മഹാബലിഷ്ഠനായ | പ്രയാണേ | യുദ്ധയാത്രയിലും |
| തേ ഭ്രാതാ, | നിന്റെ ഈ സോദരൻ | ദാനേ ച | രക്ഷയിലും. |
| ചതുർദ്ദശാനാം സഹസ്രാണാം | പതിന്നാലായിരം | പ്രഭുഃ | യജമാനനായി |
| രാക്ഷസാനാം, | രാക്ഷസർക്ക് | ഭവിഷ്യതി. | ഇരിക്കും. |

തത്ര മാതൃഷ്വസേയസ്തേ ഭ്രാതാഽയം വൈ ഖരഃ പ്രഭുഃ
ഭവിഷ്യതി തവാദേശം സദാ കുർവ്വന്നിശാചരഃ. 33

| | | | |
|---|---|---|---|
| തേ | നിന്റെ | പ്രഭുഃ വൈ | പ്രഭുവായും |
| മാതൃഷ്വസേയഃ | ഇളയമ്മയുടെ പുത്രനും | തവ | നിന്റെ |
| ഭ്രാതാ | സഹോദരനും ആയ | ആദേശം | കല്പനയെ |
| അയം | ഈ | സദാ | എല്ലായ്പോഴും |
| ഖരഃ നിശാചരഃ | ഖരൻ എന്ന രാക്ഷസൻ | കുർവ്വൻ | ചെയ്യുന്നവനായും |
| തത്ര | അതിൽ | ഭവിഷ്യതി. | ഭവിക്കും. |

ശീഘ്രം ഗച്ഛത്വയം വീരോ ദണ്ഡകാൻ പരിരക്ഷിതും
ദൂഷണോഽസ്യ ബലാധ്യക്ഷോ ഭവിഷ്യതി മഹാബലഃ. 34

| | | | |
|---|---|---|---|
| "'അയം | "'ഈ | ഗച്ഛതു; | ചെല്ലട്ടെ; |
| വീരഃ, | വീരൻ, | അസ്യ | ഇവന്ന് |
| ദണ്ഡകാൻ | ദണ്ഡകാരണ്യങ്ങളെ | മഹാബലഃ | മഹാബലശാലിയായ |
| പരിരക്ഷിതും | രക്ഷിക്കുന്നതിന്നായി | ദൂഷണഃ | ദൂഷണൻ |
| ശീഘ്രം | ഉടനെതന്നെ | ബലാധ്യക്ഷഃ ഭവിഷ്യതി. | സൈന്യാധിപനായിരിക്കും. |

സ ഹി ശപ്തോ വനോദ്ദേശഃ ക്രുദ്ധേനോശനസാ പുരാ
രാക്ഷസാനാമധിവാസോ ഭവിഷ്യതി മഹാത്മനാം 35

| | | | |
|---|---|---|---|
| "'സഃ | "'ആ | രാക്ഷസാനാം | രാക്ഷസന്മാൎക്ക് |
| വനോദ്ദേശഃ ഹി, | വനപ്രദേശമാകട്ടെ, | അധിവാസഃ | വാസസ്ഥാനമായി |
| ക്രുദ്ധേന | ക്രുദ്ധനായ | ഭവിഷ്യതി, | ഭവിക്കും, എന്ന് |
| ഉശനസാ | ശുക്രമഹൎഷിയാൽ | പുരാ | മുമ്പുതന്നെ |
| മഹാത്മനാം | മഹാത്മാക്കളായ | ശപ്തഃ. | ശപിക്കപ്പെട്ടിട്ടുണ്ട്. |

തത്ര തേ വചനം ശൂരഃ കരിഷ്യതി സദാ ഖരഃ
രക്ഷസാം കാമരൂപാണാം പ്രഭുരേഷ ഭവിഷ്യതി. 36

| | | | |
|---|---|---|---|
| "'ശൂരഃ ഖരഃ, | "'ശൂരനായ ഖരൻ, | ഏഷഃ | ഇവൻ |
| കാമരൂപാണാം | കാമരൂപികളായ | തത്ര | അവിടെ |
| രക്ഷസാം | രാക്ഷസന്മാരുടെ | തേ വചനം | നിന്റെ ഇഷ്ടത്തെ |
| പ്രഭുഃ | അധിപനായി | സദാ | എല്ലായ്പോഴും |
| ഭവിഷ്യതി; | വൎത്തിക്കും; | കരിഷ്യതി.' | അനുസരിക്കുന്നതാണ്.' |

ഏവമുക്ത്വാ ദശഗ്രീവഃ സൈന്യമസ്യാദിദേശ ഹ
ചതുൎദ്ദശ സഹസ്രാണി രക്ഷസാം വീൎയ്യശാലിനാം. 37

| | | | |
|---|---|---|---|
| "ദശഗ്രീവഃ, | "ദശകണ്ഠൻ, | രക്ഷസാം ചതുൎദ്ദശ സഹസ്രാണി ഹ, | പതിന്നാലായിരം രാക്ഷസരേയും |
| ഏവം | ഇപ്രകാരം | | |
| ഉക്ത്വാ, | ഉരചെയ്തു്, | അസ്യ സൈന്യം | ഇവന്നു് സൈന്യമായി |
| വീൎയ്യശാലിനാം | വീൎയ്യശാലികളായ | ആദിദേശ. | നിയമിച്ചു. |

സ തൈഃ പരിവൃതഃ സൎവ്വൈ രാക്ഷസൈൎഘോരദൎശനൈഃ
അഗച്ഛത് സൻ ഖരഃ ശീഘ്രം ദണ്ഡകാനകുതോഭയഃ. 38

| | | | |
|---|---|---|---|
| "സഃ ഖരഃ, | "ആ ഖരൻ, | പരിവൃതഃ സൻ, | ചൂഴപ്പെട്ടവനായി, |
| ഘോരദൎശനൈഃ | ഭയങ്കരരൂപികളായ | അകുതോഭയഃ | നിൎഭയനായി [ക്കായി |
| തൈഃ സൎവ്വൈഃ | ആ എല്ലാ | ദണ്ഡകാൻ | ദണ്ഡകനാട്ടുകളിലേ- |
| രാക്ഷസൈഃ | രാക്ഷസരാലും | ശീഘ്രം അഗച്ഛത്. | ഉടൻതന്നെ ചെന്നു. |

സ തത്ര കാരയാമാസ രാജ്യം നിഹതകണ്ടകം
സാ ച ശൂൎപ്പണഖാ തത്ര ന്യവസദ്ദണ്ഡകാവനേ. 39

| | | | |
|---|---|---|---|
| "തത്ര | "അവിടെ | സാ | ആ |
| സഃ | അവൻ [വിധം | ശൂൎപ്പണഖാ ച, | ശൂൎപ്പണഖയും, |
| നിഹതകണ്ടകം | ശത്രുബാധയില്ലാത്ത- | തത്ര | ആ |
| രാജ്യം കാരയാമാസ; | രാജ്യഭാരം ചെയ്തു പോന്നു; | ദണ്ഡകാവനേ, | ദണ്ഡകാരണ്യത്തിൽ, |
| | | ന്യവസത്. | വസിച്ചുവന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ചതുൎവ്വിംശഃ സൎഗ്ഗഃ = ഇരുപത്തിനാലാംസൎഗ്ഗം സമാപ്തം

ആദ്യം മുതൽ ശ്ലോകസംഖ്യ 21677; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 953.



## പഞ്ചവിംശഃ സൎഗ്ഗഃ = ഇരുപത്തഞ്ചാംസൎഗ്ഗം.

[മധുസഖ്യം = മധുവുമായുള്ള സഖ്യം.]

സ തു ദത്വാ ദശഗ്രീവോ വനം ഘോരം ഖരസ്യ തത്
ഭഗിനീം ച സമാശ്വാസ്യ ഹൃഷ്ടഃ സ്വസ്ഥതരോഽഭവത്. 1

| | | | |
|---|---|---|---|
| “ സഃ | “ ആ | ദത്വാ, | നല്കി, |
| ദശഗ്രീവഃ തു | ദശാസ്യനാകട്ടെ, | ഭഗിനീം ച | ഭഗിനിയെയും |
| തത് | ആ | സമാശ്വാസ്യ, | സമാശ്വസിപ്പിച്ച്, |
| ഘോരം | ഭയങ്കരമായ | സ്വസ്ഥതരഃ | മനഃസമാധാനത്തോടെ |
| വനം | വനത്തെ | ഹൃഷ്ടഃ | സന്തുഷ്ടചിത്തനായി |
| ഖരസ്യ | ഖരന്നായി | അഭവത്. | ഭവിച്ചു. |

തതോ നികുംഭിലാ നാമ ലങ്കോപവനമുത്തമം
തദ്രാക്ഷസേന്ദ്രോ ബലവാൻ പ്രവിവേശ സഹാനുഗഃ. 2

| | | | |
|---|---|---|---|
| “ തതഃ, | “ അതിൽ പിന്നെ, | നികുംഭിലാ | നികുംഭില |
| ബലവാൻ | ബലിഷ്ഠനായ | നാമ | എന്ന |
| രാക്ഷസേന്ദ്രഃ, | രാക്ഷസേശ്വരൻ, | ഉത്തമം | ശ്രേഷ്ഠമായ |
| സഹാനുഗഃ | അനുചരന്മാരോടുകൂടി | ലങ്കോപവനം | ലങ്കയിലെ ഉപവനത്തിൽ |
| തത് | ആ | പ്രവിവേശ. | പ്രവേശിച്ചു. |

തതോ യൂപശതാകീൎണ്ണം സൌമ്യചൈത്യോപശോഭിതം
ദദൎശ വിഷ്ഠിതം യജ്ഞം ശ്രിയാ സംപ്രജ്വലന്നിവ. 3

| | | | |
|---|---|---|---|
| “ തതഃ | “ അനന്തരം | ശ്രിയാ | കാന്തിയാൽ |
| യൂപശതാകീൎണ്ണം | അനേകം യൂപസ്തംഭങ്ങളാൽ നിറയപ്പെട്ടതും | സംപ്രജ്വലത് ഇവ | ഏററം ഉജ്ജ്വലിക്കുന്നതുമായ |
| സൌമ്യചൈത്യോപശോഭിതം | മംഗളകരങ്ങളായ യാഗവേദികളാൽ ഭംഗിയാൎന്നതും | യജ്ഞം | ഒരു യാഗത്തെ |
| | | വിഷ്ഠിതം | നടന്നുകൊണ്ടിരിക്കുന്നതായി |
| | | ദദൎശ. | കണ്ടു. |

[“സംപ്രജ്ജ്വലന്നിവ:” എന്നത് ആൎഷ സന്ധി. അഥവാ, ‘ശ്രിയാ ഇവ സംപ്രജ്വലൻ,’ ശ്രീയാൽ വിലസുന്ന ആ രാവണൻ, എന്നുമാം.]

തതഃ കൃഷ്ണാജിനധരം കമണ്ഡലുശിഖാധ്വജം
ദദൎശ സ്വസുതം തത്ര മേഘനാദം ഭയാവഹം. 4

| | | | |
|---|---|---|---|
| “ തത്ര, | “ അവിടെ | കൃഷ്ണാജിനധരം | മാൻതോൽ ധരിച്ചവനായി |
| തതഃ, | അപ്പോൾ, | | |
| സ്വസുതം | തന്റെ പുത്രനായ | ഭയാവഹം | ഭയങ്കരനായിരിക്കുന്നതായി |
| മേഘനാദം, | മേഘനാദനെ, | | |
| കമണ്ഡലു-ശിഖാധ്വജം | കമണ്ഡലുവും ജടമുടിയും ദണ്ഡും ധരിച്ച് | ദദൎശ. | വീക്ഷിച്ചു. |

തം സമാസാദ്യ ലങ്കേശഃ പരിഷ്വജ്യാഥ ബാഹുഭിഃ
അബ്രവീത് കിമിദം വത്സ വർത്തസേ ബ്രൂഹി തത്വതഃ. 5

| | | | |
|---|---|---|---|
| “ലങ്കേശഃ | “ലങ്കേശ്വരൻ | അബ്രവീത്; | ചോദ്യംചെയ്തു; |
| തം | അവനെ | ‘വത്സ! | ‘ഉണ്ണി! |
| സമാസാദ്യ, | സമീപിച്ച്, | ഇദം കിം വർത്തസേ? | ഇതെന്താണ് നീ ചെയ്യാൻ തുനിഞ്ഞിരിക്കുന്നത്? |
| ബാഹുഭിഃ | കൈകൾകൊണ്ട് | | |
| പരിഷ്വജ്യ, | പുൽകി, | തത്വതഃ | വാസ്തവം |
| അഥ | ഇങ്ങിനെ | ബ്രൂഹി. | പറയുക. |

ഉശനാ ത്വബ്രവീത് തത്ര യജ്ഞസംപത്സമൃദ്ധയേ
രാവണം രാക്ഷസശ്രേഷ്ഠം ദ്വിജശ്രേഷ്ഠോ മഹാതപാഃ. 6

| | | | |
|---|---|---|---|
| “യജ്ഞസമ്പത്സമൃദ്ധയേ | “യാഗം വേണ്ടുംവണ്ണം പൂർത്തിയാകുവാൻ വേണ്ടതിന്നായി | ദ്വിജശ്രേഷ്ഠഃ | ബ്രാഹ്മണോത്തമനുമായ |
| | | ഉശനാ, | അസുരഗുരുവായ ശുക്രാചാര്യൻ, |
| തത്ര, | അപ്പോൾ, | രാക്ഷസശ്രേഷ്ഠം | രാക്ഷസശ്രേഷ്ഠനായ |
| തു, | ഇക്കാര്യത്തെക്കുറിച്ച്, | രാവണം | രാവണനോടായി |
| മഹാതപാഃ | മഹാതപസ്വിയും | അബ്രവീത്. | ഇങ്ങിനെ അറിയിച്ചു. |

അഹമാഖ്യാമി തേ രാജൻ ശ്രൂയതാം സർവ്വമേവ തത്
യജ്ഞാസ്തേ സപ്ത പുത്രേണ പ്രാപ്താഃ സുബഹുവിസ്തരാഃ. 7

| | | | |
|---|---|---|---|
| “‘രാജൻ! | “‘രാജാവേ! | തേ | നിന്തിരുവടിയുടെ |
| തത് സർവ്വം | അതു മുഴുവനും | പുത്രേണ | പുത്രനാൽ |
| തേ | നിന്തിരുവടിയോട് | സുബഹുവിസ്തരാഃ | ക്ലേശകരങ്ങളായ പല അംഗങ്ങളുമുള്ള |
| അഹം ഏവ | ഞാൻ തന്നെ | | |
| ആഖ്യാമി; | ഉണർത്തിക്കാം; | സപ്ത യജ്ഞാഃ | ഏഴു യാഗങ്ങൾ |
| ശ്രൂയതാം; | ചെവിക്കൊള്ളപ്പെടട്ടെ; | പ്രാപ്താഃ. | നടത്തപ്പെട്ടുകഴിഞ്ഞു. |

അഗ്നിഷ്ടോമോഽശ്വമേധശ്ച യജ്ഞോ ബഹുസുവർണ്ണകഃ
രാജസൂയസ്തഥാ യജ്ഞോ ഗോമേധോ വൈഷ്ണവസ്തഥാ 8
മാഹേശ്വരേ പ്രവൃത്തേ തു യജ്ഞേ പുംഭിഃ സുദുർല്ലഭേ
വരാംസ്തേ ലബ്ധവാൻ പുത്രഃ സാക്ഷാത് പശുപതേരിഹ. 9

| | | | |
|---|---|---|---|
| “‘അഗ്നിഷ്ടോമഃ | “‘അഗ്നിഷ്ടോമമെന്ന | വൈഷ്ണവഃ; | വൈഷ്ണവമെന്നയാഗം; |
| യജ്ഞഃ; | യാഗം; | തഥാ | അപ്രകാരം തന്നെ |
| അശ്വമേധഃ; | അശ്വമേധം; | പുംഭിഃ | ആളുകളാൽ |
| ബഹുസുവർണ്ണകഃ | ബഹുസുവർണ്ണകമെന്ന | സുദുർല്ലഭേ | നിവർത്തിപ്പാൻ വളരെ പ്രയാസമുള്ള |
| യജ്ഞഃ ച; | യജ്ഞം; | | |
| രാജസൂയഃ; | രാജസൂയം; | | |
| തഥാ | അപ്രകാരംതന്നെ | മാഹേശ്വരേ | മാഹേശ്വരമെന്ന |
| ഗോമേധഃ; | ഗോമേധയാഗം; | യജ്ഞേ | യാഗവും |

| | |
|---|---|
| പ്രവൃത്തേ, | യാതൊരു കുറവും കൂടാതെ നടന്നുകൊണ്ടിരിക്കുമ്പോൾ, |
| തേ | നിന്തിരുവടിയുടെ |
| പുത്രഃ | പുത്രൻ |
| ഇഹ തു | ഈ ലോകത്തിൽ |
| പശുപതേഃ | പരമശിവങ്കൽ നിന്ന് |
| സാക്ഷാത് | പ്രത്യക്ഷത്തിൽ |
| വരാൻ | വരങ്ങളെ |
| ലബ്ധവാൻ. | ലഭിച്ചു |

കാമഗം സ്യന്ദനം ദിവ്യമന്തരിക്ഷചരം ധ്രുവം
മായാം ച താമസീം നാമ യയാ സംപദ്യതേ തമഃ 10
ഏതയാ കില സംഗ്രാമേ മായയാ രാക്ഷസേശ്വര
പ്രയുക്തയാ ഗതിഃ ശക്യാ ന ഹി ജ്ഞാതും സുരാസുരൈഃ 11
അക്ഷയാവിഷുധീ ബാണൈശ്ചാപം ചാപി സുദുർജ്ജയം
അസ്ത്രം ച ബലവത് സൌമ്യ ശത്രുവിധ്വംസനം രണേ 12
ഏതാൻ സർവ്വാൻ വരാൻ ലബ്ധ്വാ പുത്രസ്തേഽയം ദശാനന
അദ്യ യജ്ഞസമാപ്തൌ ച ത്വാം ദിദൃക്ഷുഃ സ്ഥിതോ ഹ്യഹം. 13

| | |
|---|---|
| "'രാക്ഷസേശ്വര! | "'രാക്ഷസേശ്വരനായ |
| ദശാനന! | ദശമുഖ! |
| സൌമ്യ! | ഗുണശീല! |
| തേ | നിന്തിരുവടിയുടെ |
| അയം | ഈ |
| പുത്രഃ, | പുത്രൻ, |
| ദിവ്യം | ദേവനിർമ്മിതവും |
| കാമഗം | ഇഷ്ടപ്രകാരം ഗമിക്കുന്നതും |
| അന്തരിക്ഷചരം | ആകാശത്തിൽക്കൂടി ചെല്ലുവാൻ കഴിയുന്നതും |
| ധ്രുവം | എന്നുമഴിവില്ലാത്തതു |
| സ്യന്ദനം, | ഒരു രഥത്തേയും, [മായ |
| യയാ | യാതൊന്നിനാൽ |
| തമഃ | അപ്രത്യക്ഷത എന്ന അവസ്ഥ |
| സംപദ്യതേ, | ഉണ്ടാകുന്നുവോ, |
| സംഗ്രാമേ | പോരിൽ |
| പ്രയുക്തയാ | പ്രയോഗിക്കപ്പെട്ടതായ |
| ഏതയാ | യാതൊരു ഈ |
| മായയാ | മായയാൽ |
| സുരാസുരൈഃ അപി | ദേവന്മാരാലുമസുരന്മാരാലും കൂടി |
| ഗതിഃ | താൻ ഇരിക്കുന്ന സ്ഥ |
| ജ്ഞാതും | കണ്ടറിയുവാൻ [ലം |
| കില ഹി | ഏതുവിധത്തിലും |
| ന ശക്യാ, | കഴികയില്ലയോ, അപ്രകാരമുള്ള |
| താമസീം നാമ | 'താമസി' എന്ന |
| മായാം ച, | മായയേയും, |
| അക്ഷയൌ | ബാണങ്ങൾ എപ്പോഴും നിറഞ്ഞിരിക്കുന്ന |
| ഇഷുധീ ച | രണ്ടു തൂണീരങ്ങളേയും |
| ബാണൈഃ | ബാണങ്ങളാൽ |
| സുദുർജ്ജയം | നശിപ്പിക്കുവാൻ കഴി |
| ചാപം ച, | ധനുസ്സിനേയും, [യാത്ത |
| രണേ | പോരിൽ |
| ശത്രുവിധ്വംസനം | ശത്രുനാശകമായ |
| ബലവത് | അത്യുത്തമമായ |
| അസ്ത്രം ച | അസ്ത്രത്തേയും |
| ഏതാൻ വരാൻ | ഈ വരങ്ങളെ |
| സർവ്വാൻ | എല്ലാം |
| അദ്യ ലബ്ധ്വാ, | ഇപ്പോൾ ലഭിച്ച്, |
| യജ്ഞസമാപ്തൌ | യാഗാവസാനത്തിൽ |
| ത്വാം | നിന്തിരുവടിയെ |
| ദിദൃക്ഷുഃ; | മുഖംകാണിപ്പാൻ കൊതിച്ചിരിക്കയാണ്; |
| അഹം ഹി | ഞാനും |
| സ്ഥിതഃ.' | അപ്രകാരംതന്നെ കാത്തിരിക്കുന്നു. |

തതോഽബ്രവീദ്ദശഗ്രീവോ ന ശോഭനമിദം കൃതം
പൂജിതാഃ ശത്രവോ യസ്മാദ്ദ്രവ്യൈരിന്ദ്രപുരോഗമാഃ. 14

| | | | |
|---|---|---|---|
| "ദശഗ്രീവഃ | "രാവണൻ | ഇന്ദ്രപുരോഗമാഃ | ഇന്ദ്രാദികൾ |
| തതഃ | ആ സമയം | പൂജിതാഃ | പൂജിക്കപ്പെട്ടു |
| ഇദം | ഇങ്ങിനെ | യസ്മാത് | എന്നതിനാൽ |
| അബ്രവീത്; | ഉരചെയ്തു; | കൃതം | ഇച്ചെയ്തത് |
| 'ദ്രവ്യൈഃ | 'ദ്രവ്യങ്ങൾകൊണ്ട് | ന ശോഭനം. | ഭംഗിയായില്ല. |
| ശത്രവഃ | ശത്രുക്കളായ | | |

ഏഹീദാനീം കൃതം വിദ്ധി സുകൃതം തന്ന സംശയഃ
ആഗച്ഛ സൌമ്യ ഗച്ഛാമഃ സ്വമേവ ഭവനം പ്രതി. 15

| | | | |
|---|---|---|---|
| "'സൌമ്യ! | "'ഉണ്ണീ! | ഗച്ഛാമഃ; | നമുക്ക് പോകാം; |
| ഇദാനീം | ഇപ്പോൾ | തത് കൃതം | ആ കാൎയ്യം |
| ഏഹി; | എഴുന്നേല്ക്കുക; | സുകൃതം ഏവ | ഫലവത്തായി എന്നുതന്നെ |
| സ്വം | സ്വന്തം | | |
| ഭവനം പ്രതി | അരമനയിലേയ്ക്കു | വിദ്ധി; | നീ കരുതിക്കൊൾക; |
| ആഗച്ഛ; | ചെല്ലുക; | സംശയഃ ന.' | സംശയമില്ല.' |

തതോ ഗത്വാ ദശഗ്രീവഃ സപുത്രഃ സവിഭീഷണഃ
സ്ത്രീയോഽവതാരയാമാസ സൎവ്വാസ്താ ബാഷ്പഗദ്ഗദാഃ. 16

| | | | |
|---|---|---|---|
| "തതഃ | "അനന്തരം | ബാഷ്പഗദ്ഗദാഃ | കണ്ണും കണ്ണീരുമായി തേങ്ങിക്കൊണ്ടിരുന്ന |
| ദശഗ്രീവഃ, | രാവണൻ, | താഃ സ്ത്രീയഃ | ആ നാരിമാർ |
| സപുത്രഃ | പുത്രനോടുകൂടി | സൎവ്വാഃ | എല്ലാവരേയും |
| സവിഭീഷണഃ | വിഭീഷണസഹിതനായി | അവതാരയാമാസ. | വിമാനത്തിൽനിന്നിറക്കി |
| ഗത്വാ | ചെന്ന് | | |

ലക്ഷിണ്യോ രത്നഭൂതാശ്ച ദേവദാനവരക്ഷസാം
നാൎയ്യോ ഭൂഷണസംപന്നാ ജ്വലന്ത്യഃ സ്വേന തേജസാ. 17

| | | | |
|---|---|---|---|
| "ദേവദാനവരക്ഷസാം | "ദേവന്മാർ, ദാനവന്മാർ, രാക്ഷസന്മാരെന്നിവരുടെ | ഭൂഷണസംപന്നാഃ | ആഭരണങ്ങളണിഞ്ഞവരായി |
| | | ലക്ഷിണ്യഃ | സൎവ്വാംഗസുന്ദരികളായി |
| നാൎയ്യഃ, | സ്ത്രീകൾ, | സ്വേന | തങ്ങളുടെ |
| | | തേജസാ ച | പാതിവ്രത്യമഹിമയാൽ |
| രത്നഭൂതാഃ | അതി വിശിഷ്ടകളായി | ജ്വലന്ത്യഃ. | ജ്വലിച്ചുകൊണ്ടിരുന്ന, |

വിഭീഷണസ്തു താ നാരീർദൃഷ്ട്വാ ശോകപരായണാഃ
തസ്യ താസു മതിം ജ്ഞാത്വാ ധർമ്മാത്മാ വാക്യമബ്രവീത്. 18

| | | | |
|---|---|---|---|
| "ധർമ്മാത്മാ | "ധർമ്മാത്മാവായ | താസു | അവരെക്കുറിച്ച് |
| വിഭീഷണഃ, | വിഭീഷണൻ, | തസ്യ | ആ രാവണനുള്ള |
| താഃ | ആ | മതിം | ഉദ്ദേശത്തെ |
| നാരീഃ | നാരീമണികളെ | ജ്ഞാത്വാ, | അറിഞ്ഞു്, |
| ശോക- പരായണാഃ | ദുഃഖത്തിൽ മുഴുകിക്കിടക്കുന്നവരായി | തു | അതിനെക്കുറിച്ച് |
| | | വാക്യം | ഇപ്രകാരം |
| ദൃഷ്ട്വാ, | കണ്ടു്, | അബ്രവീത്. | ഉണർത്തിച്ചു. |

ഈദൃശൈസ്ത്വം സമാചാരൈർയശോഽർത്ഥകുലനാശനൈഃ
ധർഷണം പ്രാണിനാം ദത്വാ സ്വമതേന വിചേഷ്ടസേ. 19

| | | | |
|---|---|---|---|
| "'ത്വം | "'ഭവാൻ | സമാചാരൈഃ, | നടവടികളാൽ, |
| ഈദൃശൈഃ | ഇങ്ങിനെയുള്ള | പ്രാണിനാം | പ്രാണികൾക്കു് |
| യശോഽർത്ഥ- കുലനാശനൈഃ | കീർത്തിയെയും പുരുഷാർത്ഥങ്ങളേയും കുലമഹിമയേയും നശിപ്പിക്കുന്ന | ധർഷണം | ഉപദ്രവത്തെ |
| | | ദത്വാ, | ചെയ്തു്, |
| | | സ്വമതേന | തോന്നിയപോലെ |
| | | വിചേഷ്ടസേ. | കളിക്കയാണല്ലോ. |

ജ്ഞാതീംസ്താൻ ധർഷയിത്വേമാസ്ത്വയാഽഽനീതാ വരാംഗനാഃ
ത്വാമതിക്രമ്യ മധുനാ രാജൻ കുംഭീനസീ ഹൃതാ. 20

| | | | |
|---|---|---|---|
| "'രാജൻ! | "'രാജാവേ! | കുംഭീനസീ | (നമ്മുടെ സോദരിയായ) കുംഭീനസി |
| ഇമാഃ | ഈ | | |
| വരാംഗനാഃ, | വരാംഗികൾ, | മധുനാ, | മധുവെന്ന അസുരനാൽ |
| താൻ | ആ | ത്വാം | ഭവാനെ |
| ജ്ഞാതീൻ | ബന്ധുജനങ്ങളേയും | അതിക്രമ്യ | കൂട്ടാക്കാതെ, |
| ധർഷയിത്വാ, | ഉപദ്രവിച്ചു്, | | |
| ത്വയാ | ഭവാനാൽ | ഹൃതാ.' | അപഹരിച്ചുകൊണ്ടു പോകപ്പെടുകയും ചെയ്തു.' |
| ആനീതാഃ; | കൊണ്ടുവരപ്പെട്ടു; | | |

രാവണസ്ത്വബ്രവീദ്വാക്യം നാവഗച്ഛാമി കിം ന്വിദം
കോഽയം യസ്തു ത്വയാഽഽഖ്യാതോ മധുരിത്യേവ നാമതഃ. 21

| | | | |
|---|---|---|---|
| "രാവണഃ, | "രാവണൻ, | ആഖ്യാതഃ | പറയപ്പെട്ട |
| തു | ഇതുകേട്ടു് | മധുഃ | മധു |
| വാക്യം അബ്രവീത്; | ഇപ്രകാരം ചോദിച്ചു; | ഇതി നാമതഃ | എന്നു് വിളിക്കപ്പെട്ടുന്നവൻ |
| ഇദം കിം നു? | ഇതു് എന്താണു്? | യഃ തു | ആരോ, അപ്രകാരമുള്ള |
| ന അവഗച്ഛാമി; | ഞാനറിയുന്നില്ല; | അയം | ഇവൻ |
| ത്വയാ | നിന്നാൽ | കഃ ഏവ?' | ആർതന്നെയാണു്?' |

വിഭീഷണസ്തു സംക്രുദ്ധോ ഭ്രാതരം വാക്യമബ്രവീത്
ശ്രൂയതാമസ്യ പാപസ്യ കർമ്മണഃ ഫലമാഗതം. 22

| | | | |
|---|---|---|---|
| "വിഭീഷണഃ | "വിഭീഷണൻ | അസ്യ | ഈ |
| സംക്രുദ്ധഃ | കോപംപൂണ്ടവനായി | പാപസ്യ കർമ്മണഃ | പാപകർമ്മത്തിന്റെ |
| ഭ്രാതരം | ജ്യേഷ്ഠനോടായി | ഫലം, | ഫലം, |
| വാക്യം അബ്രവീത്; | സംഗതിയെക്കുറിച്ച് ഇപ്രകാരം അറിയിച്ചു; | തു | ഇപ്പോൾതന്നെ |
| 'ശ്രൂയതാം; | 'കേട്ടാലും; | ആഗതം. | കയ്യിൽ കിട്ടിക്കഴിഞ്ഞു. |

മാതാമഹസ്യ യോഽസ്മാകം ജ്യേഷ്ഠോ ഭ്രാതാ സുമാലിനഃ
മാല്യവാനിതി വിഖ്യാതോ വൃദ്ധഃ പ്രാജ്ഞോ നിശാചരഃ. 23

| | | | |
|---|---|---|---|
| "'യഃ | "യാതൊരു | ഇതി, | എന്നവൻ, |
| നിശാചരഃ | രാക്ഷസൻ | അസ്മാകം | നമ്മുടെ |
| വൃദ്ധഃ | വൃദ്ധനായി | മാതാമഹസ്യ | മാതാമഹനായ (അമ്മയുടെ അച്ഛൻ) |
| പ്രാജ്ഞഃ | അറിവേറിയവനെന്നു | സുമാലിനഃ | സുമാലിയുടെ |
| വിഖ്യാതഃ | പേർകേട്ടവനോ ആ | ജ്യേഷ്ഠഃ | മൂത്ത |
| മാല്യവാൻ | മാല്യവാൻ | ഭ്രാതാ. | സഹോദരനാണല്ലോ. |

പിതാ ജ്യേഷ്ഠോ ജനന്യാ നോ ഹ്യസ്മാകം ചാർയ്യകോഽഭവത്
തസ്യ കുംഭീനസീ നാമ ദുഹിതുർദ്ദുഹിതാഽഭവത്. 24

| | | | |
|---|---|---|---|
| "'നഃ | "'നമ്മുടെ | തസ്യ | അദ്ദേഹത്തിന്റെ |
| ജനന്യാഃ | മാതാവിന്നു | ദുഹിതുഃ | പുത്രിയുടെ |
| ജ്യേഷ്ഠഃ പിതാ; | വലിയച്ഛൻ; | ദുഹിതാ, | പുത്രിയായി, |
| ഹി | അതിനാൽ | കുംഭീനസീ | കുംഭീനസി |
| അസ്മാകം ച | നമുക്കെല്ലാവർക്കും | നാമ | എന്ന ഒരുവൾ |
| ആർയ്യകഃ അഭവത്; | മുത്തച്ഛനാണു്; | അഭവത്. | ജനിച്ചു. |

മാതൃഷ്വസുരഥാസ്മാകം സാ ച കന്യാഽനലോദ്ഭവാ
ഭവത്യസ്മാകമേവൈഷാ ഭ്രാതൄണാം ധർമ്മതഃ സ്വസാ. 25

| | | | |
|---|---|---|---|
| "'സാ | "'അവൾ | അഥ, | അപ്പോൾ, |
| അനലോദ്ഭവാ; | അനലയുടെ മകളാണു; | ഏഷാ | ഇവൾ |
| ച | അതിനാൽ | ഭ്രാതൄണാം | സഹോദരന്മാരായ |
| അസ്മാകം | നമ്മുടെ | അസ്മാകം ഏവ | നമുക്കെല്ലാവർക്കും |
| മാതൃഷ്വസുഃ | ഇളയമ്മയുടെ | ധർമ്മതഃ | നിയമപ്രകാരം |
| കന്യാ; | മകൾ; | സ്വസാ ഭവതി. | സോദരിയായ്ത്തീരുന്നു. |

സാ ഹൃതാ മധുനാ രാജൻ രാക്ഷസേന ബലീയസാ
യജ്ഞപ്രവൃത്തേ പുത്രേ തു മയി ചാന്തർജ്ജലോഷിതേ. 26

| | |
|---|---|
| "'രാജൻ! | "'രാജാവേ! |
| സാ | അവൾ |
| ബലീയസാ | ബലിഷ്ഠനായ |
| മധുനാ | മധുവെന്ന |
| രാക്ഷസേന, | രാക്ഷസനാൽ |
| പുത്രേ | പുത്രൻ (ഇന്ദ്രജിത്ത്) |
| യജ്ഞപ്രവൃത്തേ, | യാഗം ചെയ്തുകൊണ്ടിരിക്കെ, |
| തു | അതേ സമയത്തിൽ |
| മയി ച | ഞാനും |
| അന്തർജ്ജലോഷിതേ, | വെള്ളത്തിനുള്ളിൽ തപസ്സുചെയ്യുമ്പോൾ |
| ഹൃതാ | ബലാല്ക്കാരമായി കൊണ്ടുപോകപ്പെട്ടു. |

കുംഭകർണ്ണേ മഹാരാജ നിദ്രാമനുഭവത്യഥ
നിഹത്യ രാക്ഷസശ്രേഷ്ഠാനമാത്യാനിഹ സമ്മതാൻ 27
ധർഷയിത്വാ ഹൃതാ സാ തു സുപ്താഽപ്യന്തഃപുരേ തവ
ശ്രുത്വാഽപി തന്മഹാരാജ ക്ഷാന്തമേവ ഹതോ ന സഃ. 28

| | |
|---|---|
| "'മഹാരാജ! | "'മഹാരാജാവേ! |
| കുംഭകർണ്ണേ | കുംഭകർണ്ണൻ |
| നിദ്രാം അനുഭവതി, | ഉറങ്ങിക്കിടക്കുമ്പോൾ, |
| അഥ, | എല്ലാമിങ്ങിനെയിരിക്കെ, |
| ഇഹ | ഇങ്ങുള്ള |
| സമ്മതാൻ | പൂജ്യന്മാരും |
| രാക്ഷസശ്രേഷ്ഠാൻ | രാക്ഷസോത്തമന്മാരുമായ |
| അമാത്യാൻ | മന്ത്രിമാരെ |
| നിഹത്യ, | വധിച്ച്, |
| അന്തഃപുരേ | അന്തഃപുരത്തിൽ |
| സുപ്താ | ഉറങ്ങിക്കൊണ്ടിരുന്ന |
| സാ | അവൾ |
| ധർഷയിത്വാ | ആക്രമിക്കപ്പെട്ട് |
| ഹൃതാ; | എടുത്തുകൊണ്ടുപോകപ്പെട്ടു; |
| മഹാരാജ! | മഹാരാജാവേ! |
| അപി | എന്നാലും |
| തത് | അതിനെ |
| ശ്രുത്വാ തു, | അറിഞ്ഞിട്ടും, |
| തവ ഏവ | ഭവാനുവേണ്ടി |
| ക്ഷാന്തം അപി | സഹിച്ചുകൊണ്ടിരിക്കേണ്ടതായിരുന്നതുകൊണ്ട്, |
| സഃ | അവൻ |
| ന ഹതഃ. | കൊല്ലപ്പെട്ടില്ല. |

യസ്മാദവശ്യം ദാതവ്യാ കന്യാ ഭർത്രേ ഹി ഭ്രാതൃഭിഃ
തദേതത് കർമ്മണോ ഹ്യസ്യ ഫലം പാപസ്യ ദുർമ്മതേ
അസ്മിന്നേവാഭിസംപ്രാപ്തം ലോകേ വിദിതമസ്തു തേ. 29

| | |
|---|---|
| "'ഭ്രാതൃഭിഃ | "'സഹോദരന്മാരാൽ |
| കന്യാ | ഒരു കന്യക |
| ഭർത്രേ | ഒരു ഭർത്താവിന്നായ്ക്കൊണ്ട് |
| അവശ്യം | ഏതുവിധത്തിലും |
| ദാതവ്യാ ഹി; | വിവാഹം ചെയ്തുകൊടുക്കപ്പെടേണ്ടവളാണ്; |
| ദുർമ്മതേ! | ബുദ്ധി ദുഷിച്ചുപോയവനേ! |
| അസ്മിൻ ഏവ | ഇക്കാര്യത്തിൽതന്നെ |
| അസ്യ | ഈ |
| പാപസ്യ കർമ്മണഃ തത് ഏതത് ഫലം | പാപകൃത്യത്തിന്റെ അപ്രകാരമുള്ള ഈ ഫലം |
| ലോകേ | ഈ ലോകത്തിൽതന്നെ |
| അഭിസംപ്രാപ്തം; | അനുഭവപ്പെട്ടു; |
| യസ്മാത് | യാതൊരു ഇതിൽനിന്നു |
| തേ ഹി | ഭവാനുതന്നെ |
| വിദിതം അസ്തു.' | അറിയപ്പെടട്ടെ.' |

തതോഽബ്രവീദ്ദശഗ്രീവഃ ക്രുദ്ധഃ സംരക്തലോചനഃ
കല്പ്യതാം മേ രഥഃ ശീഘ്രം ശൂരാഃ സജ്ജീഭവന്തു നഃ. 30

| | | | |
|---|---|---|---|
| "ദശഗ്രീവഃ | "രാവണൻ | 'ശീഘ്രം | 'വേഗത്തിൽ |
| തതഃ | അപ്രകാരം ഭനന്നതിൽ | മേ രഥഃ | എന്റെ രഥം |
| ക്രുദ്ധഃ, | കുപിതനായി, | കല്പ്യതാം; | സജ്ജമാക്കപ്പെടട്ടെ; |
| സംരക്തലോചനഃ | കണ്ണുകൾ ചുവന്ന് | നഃ ശൂരാഃ | നമ്മുടെ ഭടന്മാർ |
| അബ്രവീത്; | ഇങ്ങിനെ കല്പിച്ചു; | സജ്ജീഭവന്തു. | തയ്യാറാവട്ടെ. |

ഭ്രാതാ മേ കുംഭകർണ്ണശ്ച യേ ച മുഖ്യാ നിശാചരാഃ
വാഹനാന്യധിരോഹന്തു നാനാപ്രഹരണായുധാഃ. 31

| | | | |
|---|---|---|---|
| "'മേ | "'എന്റെ | യേ ച, | ഏവരോ അവരും, |
| ഭ്രാതാ | അനുജൻ | നാനാപ്രഹര-ണായുധാഃ, | പലവിധ ആയുധങ്ങളേന്തിയവരായി, |
| കുംഭകർണ്ണഃ ച, | കുംഭകർണ്ണനും, | വാഹനാനി | വാഹനങ്ങളിൽ |
| മുഖ്യാഃ | പ്രധാനികളായ | അധിരോഹന്തു. | കയറിപ്പുറപ്പെടട്ടെ. |
| നിശാചരാഃ | രാക്ഷസന്മാർ | | |

അദ്യ തം സമരേ ഹത്വാ മധും രാവണനിർഭയം
സുരലോകം ഗമിഷ്യാമി യുദ്ധകാംക്ഷീ സുഹൃദ്വൃതഃ. 32

| | | | |
|---|---|---|---|
| "'അദ്യ | "'ഇപ്പോൾ | ഹത്വാ, | ഹനിച്ച്, |
| രാവണനിർഭയം | രാവണനെ ഭയപ്പെടാത്ത | യുദ്ധകാംക്ഷീ | യുദ്ധോത്സുകനായി |
| തം | ആ | സുഹൃദ്വൃതഃ | സുഹൃത്തുക്കളാൽ ചൂഴപ്പെട്ടവനായി |
| മധും | മധു എന്നവനെ | സുരലോകം | ദേവലോകത്തിലേക്ക |
| സമരേ | പോരിൽ | ഗമിഷ്യാമി. | ഞാൻ പോകുന്നുണ്ട്. |

തതോ വിജിത്യ ത്രിദിവം വശേ സ്ഥാപ്യ പുരന്ദരം
നിർഭയോ വിചരിഷ്യാമി ത്രൈലോക്യൈശ്വര്യശോഭിതഃ. 33

| | | | |
|---|---|---|---|
| "'തതഃ | "'അവിടെ | നിർഭയഃ | ഭയരഹിതനായി |
| പുരന്ദരം | ഇന്ദ്രനെ | ത്രൈലോ-ക്യൈശ്വര്യ-ശോഭിതഃ | ത്രിലോകാധിപത്യം ലഭിച്ചു വിളങ്ങുന്നവനായി |
| വശേ സ്ഥാപ്യ, | കീഴടക്കി, | വിചരിഷ്യാമി.' | എങ്ങും ഞാൻ സഞ്ചരിക്കുന്നുണ്ട്.' |
| ത്രിദിവം | സ്വർഗ്ഗലോകത്തെ | | |
| വിജിത്യ, | കൈവശപ്പെടുത്തി, | | |

അക്ഷൌഹിണീസഹസ്രാണി ചത്വാര്യഗ്ര്യാണി രക്ഷസാം
നാനാപ്രഹരണാന്യാശു നിര്യയുർയുദ്ധകാംക്ഷിണാം. 34

| | | | |
|---|---|---|---|
| "യുദ്ധ-കാംക്ഷിണാം | "യുദ്ധംചെയ്യാൻ കൊതിച്ചിരുന്ന | ചത്വാരി അ-ക്ഷൌഹിണീ-സഹസ്രാണി | നാലായിരം അക്ഷൌഹിണികളും |
| രക്ഷസാം | രാക്ഷസന്മാരിൽ | നാനാ-പ്രഹരണാനി | പലവിധ ആയുധങ്ങളോടുകൂടി |
| അഗ്ര്യാണി | പ്രധാനികളായ | ആശു നിര്യയുഃ. | ഉടൻതന്നെ പുറപ്പെട്ടു. |

ഇന്ദ്രജിത് ത്വഗ്രതഃ സൈന്യാത് സൈനികാൻ പരിഗൃഹ്യ ച
ജഗാമ രാവണോ മദ്ധ്യേ കുംഭകർണ്ണശ്ച പൃഷ്ഠതഃ. 35

| | | | |
|---|---|---|---|
| "സൈനികാൻ | "സൈന്യങ്ങളെ | ഇന്ദ്രജിത് തു | ഇന്ദ്രജിത്താവട്ടെ |
| പരിഗൃഹ്യ | കാത്തുംകൊണ്ട് | സൈന്യാത് ച | സൈന്യത്തിന്നു |
| രാവണഃ | രാവണൻ | അഗ്രതഃ | മുന്നിലായും |
| മദ്ധ്യേ | നടുവിലായി | കുംഭകർണ്ണഃ | കുംഭകർണ്ണൻ |
| ജഗാമ; | ചെന്നു; | പൃഷ്ഠതഃ ച. | പിന്നിലായും യാത്രചെയ്തു. |

വിഭീഷണശ്ച ധർമ്മാത്മാ ലങ്കായാം ധർമ്മമാചരത്
ശേഷാഃ സർവ്വേ മഹാഭാഗാ യയുർമ്മധുപുരം പ്രതി. 36

| | | | |
|---|---|---|---|
| "ധർമ്മാത്മാ | "ധർമ്മാത്മാവായ | മഹാഭാഗാഃ | പ്രഖ്യാതരായ |
| വിഭീഷണഃ ച | വിഭീഷണൻ മാത്രം | ശേഷാഃ | മററുള്ളവർ |
| ലങ്കായാം | ലങ്കയിൽ | സർവ്വേ, | എല്ലാവരും, |
| ധർമ്മം | ധർമ്മത്തെ | മധുപുരം പ്രതി | മധുപുരത്തിലേക്കു |
| ആചരത്; | അനുഷ്ഠിച്ചുപോന്നു; | യയുഃ. | യാത്രയായി. |

ഖരൈരുഷ്ട്രൈർഹയൈർദ്ദീപ്തൈഃ ശിംശുമാരൈർമ്മഹോരഗൈഃ
രാക്ഷസാഃ പ്രയയുഃ സർവ്വേ കൃത്വാഽഽകാശം നിരന്തരം. 37

| | | | |
|---|---|---|---|
| "രാക്ഷസാഃ | "രാക്ഷസന്മാർ | ശിംശുമാരൈഃ | മുതലകളിന്മേലും |
| സർവ്വേ, | എല്ലാവരും, | മഹോരഗൈഃ, | മഹോരഗങ്ങളിലും, |
| ഖരൈഃ | കഴുതപ്പുറങ്ങളിലും | ആകാശം | ആകാശത്തെ |
| ഉഷ്ട്രൈഃ | ഒട്ടകങ്ങളിലും | | |
| ദീപ്തൈഃ | ചൊടിയുള്ള | നിരന്തരം കൃത്വാ | ഇടതൂർത്തുകൊണ്ട് |
| ഹയൈഃ | കുതിരപ്പുറങ്ങളിലും | പ്രയയുഃ. | യാത്രചെയ്തു. |

ദൈത്യാശ്ച ശതശസ്തത്ര കൃതവൈരാശ്ച ദൈവതൈഃ
രാവണം പ്രേക്ഷ്യ ഗച്ഛന്തമന്വഗച്ഛൻ ഹി പൃഷ്ഠതഃ. 38

| | | | |
|---|---|---|---|
| "ദൈവതൈഃ | "ദേവന്മാരുമായി | തത്ര | ആ സമയം |
| കൃതവൈരാഃ | ശത്രുതകൈക്കൊണ്ട | ഗച്ഛന്തം ച | യുദ്ധത്തിന്നുപോകുന്ന |
| ദൈത്യാഃ | ദൈത്യന്മാർ | പ്രേക്ഷ്യ, | അറിഞ്ഞ്, [വനായി |
| ശതശഃ ച, | അനേകംപേരും, | പൃഷ്ഠതഃ ഹി | കൂടെത്തന്നെ |
| രാവണം | രാവണനെ | അന്വഗച്ഛൻ. | പിൻതുടൎന്നുചെന്നു. |

സ തു ഗത്വാ മധുപുരം പ്രവിശ്യ ച ദശാനനഃ
ന ദദർശ മധും തത്ര ഭഗിനീം തത്ര ദൃഷ്ടവാൻ. 39

| | | | |
|---|---|---|---|
| "സഃ ദശാനനഃ, | ആ ദശാസ്യൻ, | മധും | മധുവിനെ |
| മധുപുരം | മധുപുരത്തിൽ | ന ദദർശ; | കാണുകയുണ്ടായില്ല; |
| ഗത്വാ | വന്നുചേൎന്ന് | തു | എങ്കിലും |
| പ്രവിശ്യ | അതിൽ പ്രവേശിച്ചു | ഭഗിനീം ച | സഹോദരിയെ മാത്രം |
| തത്ര | അവിടെ [സമയം | തത്ര ദൃഷ്ടവാൻ. | അവിടെ കണ്ടു. |

സാ ച പ്രഹ്വാഞ്ജലിർഭൂത്വാ ശിരസാ ചരണൌ ഗതാ
തസ്യ രാക്ഷസരാജസ്യ ത്രസ്താ കുംഭിനസീ തദാ. 40

| | | | |
|---|---|---|---|
| "സാ കുംഭിനസി, | "ആ കുംഭിനസി, | തസ്യ | ആ |
| തദാ, | അപ്പോൾ, | രാക്ഷസരാജസ്യ | രാക്ഷസനായകന്റെ |
| ത്രസ്താ ച | നടുങ്ങി | ചരണൌ, | പാദങ്ങളിൽ, |
| പ്രഹ്വാഞ്ജലിഃ ഭൂത്വാ | കൈകൂപ്പിക്കൊണ്ട് | ശിരസാ ഗതാ. | മുടിതാഴ്ത്തി നമസ്കരിച്ചു. |

താം സമുത്ഥാപയാമാസ ന ഭേതവ്യമിതി ബ്രുവൻ
രാവണോ രാക്ഷസശ്രേഷ്ഠഃ കിം ചാപി കരവാണി തേ. 41

| | | | |
|---|---|---|---|
| "രാക്ഷസശ്രേഷ്ഠഃ | "രാക്ഷസോത്തമനായ | ഇതി | എന്ന് |
| രാവണഃ ച | രാവണനും | ബ്രുവൻ അപി | ചോദിച്ചുകൊണ്ടുതന്നെ |
| 'ഭേതവ്യം ന; | 'ഭയപ്പെടേണ്ട; | താം | അവളെ |
| തേ | നിണക്കു | സമുത്ഥാപയാമാസ. | എഴുന്നേല്പിച്ചു. |
| കിം കരവാണി? | ഞാൻ എന്താണ് ചെയ്യേണ്ടതായുള്ളത്?' | | |

സാഽബ്രവീദ്യദി മേ രാജൻ പ്രസന്നസ്ത്വം മഹാഭുജ
ഭർത്താരം ന മമേഹാദ്യ ഹന്തുമർഹസി മാനദ. 42

| | | | |
|---|---|---|---|
| "സാ | "അവൾ | ത്വം | നിന്തിരുവടി |
| ഇഹ | ഇപ്രകാരം | മേ | എന്റെ പേരിൽ |
| അബ്രവീത്; | അപേക്ഷിച്ചു; | പ്രസന്നഃ യദി, | കരുണയുള്ളവനാണെന്നുവരികിൽ |
| 'മാനദ! | 'പെരുമനല്കുന്ന | മമ | എന്റെ |
| മഹാഭുജ! | പരാക്രമശാലിയായുള്ളോവേ! | ഭർത്താരം | ഭർത്താവിനെ |
| രാജൻ! | രാജാവേ! | ന ഹന്തും | വധിയ്ക്കാതിരിപ്പാൻ |
| അദ്യ | ഇപ്പോൾ | അർഹസി. | തിരുമനസ്സുണ്ടാകേണം |

ന ഹീദൃശം ഭയം കിഞ്ചിത് കുലസ്ത്രീണാമിഹോച്യതേ
ഭയാനാമപി സൎവ്വേഷാം വൈധവ്യം വ്യസനം മഹത്. 43

| | | | |
|---|---|---|---|
| "'ഹി | "'എന്തെന്നാൽ | മഹത് | വലുതായ |
| കുലസ്ത്രീണാം | കുലസ്ത്രീകൾ | വ്യസനം; | കഷ്ടം; |
| സൎവ്വേഷാം | എല്ലാവൎക്കും | ഇഹ | ഈ ലോകത്തിൽ |
| വൈധവ്യം അപി | വൈധവ്യമെന്നതുതന്നെയാണ് | കിംചിത് ഭയം | ഒരു കഷ്ടവും |
| ഭയാനാം | കഷ്ടങ്ങളിൽവെച്ച് | ഈദൃശം | ഇതിന്നു തുല്യമായി |
| | | ന ഉച്യതേ. | പറയപ്പെടുന്നില്ല. |

സത്യവാഗ് ഭവ രാജേന്ദ്ര മാമവേക്ഷസ്വ യാചതീം
ത്വയാऽപ്യുക്തം മഹാരാജ ന ഭേതവ്യമിതി സ്വയം. 44

| | | | |
|---|---|---|---|
| "'മഹാരാജ! | "'മഹാരാജാവേ! | യാചതീം | യാചിക്കുന്നവളായ |
| ത്വയാ അപി | നിന്തിരുവടിയാൽ തന്നെ | മാം | ഇവളെ |
| സ്വയം | പൂർണ്ണമനസ്സോടുകൂടി | അവേക്ഷസ്വ; | കടാക്ഷിച്ചരുളിയാലും; |
| 'ന ഭേതവ്യം' | 'ഭയപ്പെടേണ്ട' | രാജേന്ദ്ര! | രാജേന്ദ്ര! |
| ഇതി, | എന്ന്, | സത്യവാക് | സത്യവാക്കായി |
| ഉക്തം; | വാഗ്ദത്തം ചെയ്യപ്പെട്ടു; | ഭവ.' | ഭവിച്ചാലും.' |

രാവണസ്ത്വബ്രവീദ്ധൃഷ്ടഃ സ്വസാരം തത്രസംസ്ഥിതാം
കസ്യ ചാസ്യൌ തവ ഭർത്താ വൈ മമ ശീഘ്രം നിവേദ്യതാം. 45

| | | | |
|---|---|---|---|
| "രാവണഃ | "രാവണൻ | അബ്രവീത്; | ഉരചെയ്തു; |
| തത്ര | അപ്പോൾ | 'തവ ഭർത്താ | 'നിന്റെ ഭർത്താവായ |
| സംസ്ഥിതാം, | സുഖമായി വർത്തിച്ചിരുന്ന | അസൌ വൈ, | ഇവനും, |
| സ്വസാരം | അനുജത്തിയെ നോക്കി | കസ്യ ച' | എവിടെയുള്ളവനെന്ന്' |
| ഹൃഷ്ടഃ | സന്തുഷ്ടിപൂണ്ടവനായി | മമ | എന്നോടു |
| തു | ഇപ്രകാരം | ശീഘ്രം | വേഗം |
| | | നിവേദ്യതാം. | അറിയിക്കപ്പെടട്ടെ. |

സഹ തേന ഗമിഷ്യാമി സുരലോകം ജയാവഹേ
തവ കാരുണ്യസൌഹാർദ്ദാന്നിവൃത്തോऽസ്മി മധോർവ്വധാത്. 46

| | | | |
|---|---|---|---|
| "'തവ | "നിന്നോടുള്ള | തേന സഹ | അവനോടുംകൂടി |
| കാരുണ്യസൌഹാർദ്ദാത് | കരുണയാലും സ്നേഹത്താലും | സുരലോകം | ദേവലോകത്തിലേക്ക് |
| മധോഃ | മധുവിന്റെ | ഗമിഷ്യാമി; | ഞാൻ പോകയാണ്; |
| വധാത് | വധത്തിൽനിന്ന് | ജയാവഹേ.' | ഞങ്ങൾ ജയിച്ചുപോരുന്നുണ്ട്.' |
| നിവൃത്തഃ അസ്മി; | ഞാൻ പിൻവാങ്ങിക്കഴിഞ്ഞു; | | |

ഇത്യുക്താ സാ സമുത്ഥാപ്യ പ്രസുപ്തം തം നിശാചരം
അബ്രവീത് സംപ്രഹൃഷ്ടേവ രാക്ഷസീ തു പതിം വചഃ. 47

| | | | |
|---|---|---|---|
| "ഇതി | "ഇപ്രകാരം | പ്രസുപ്തം | ഉറങ്ങിക്കൊണ്ടിരുന്ന |
| ഉക്താ | പറയപ്പെട്ടവളായ | തം | ആ |
| സാ | ആ | പതിം | ഭർത്താവായ |
| രാക്ഷസീ, | രാക്ഷസി, | നിശാചരം | രാക്ഷസനെ |
| തു | ആ സമയം | സമുത്ഥാപ്യ, | ഉണർത്തി, |
| ഇവ | ഏററം | വചഃ | വിവരം |
| സംപ്രഹൃഷ്ടാ | ഉത്സാഹമാർന്നവളായി | അബ്രവീത്. | ഇപ്രകാരം അറിയിച്ചു. |

ഏഷ പ്രാപ്തോ ദശഗ്രീവോ മമ ഭ്രാതാ മഹാബലഃ
സുരലോകജയാകാംക്ഷീ സാഹായ്യേ ത്വാം വൃണോതി ച 48

| | | | |
|---|---|---|---|
| "'മമ | "'എന്റെ | ഏഷഃ പ്രാപ്തഃ; | ഇതാ എഴുന്നെള്ളിയിരിക്കുന്നു: |
| ഭ്രാതാ | ജ്യേഷ്ഠനും | | |
| മഹാബലഃ | അതിബലവാനുമായ | ത്വാം ച | അവിടുത്തേയും |
| ദശഗ്രീവഃ, | ദശകണ്ഠൻ, | സാഹായ്യേ | വേണ്ടുന്ന സഹായം ചെയ്യാനായി |
| സുരലോകജയാകാംക്ഷീ | ദേവലോകത്തെ ജയിപ്പാൻ കൊതിച്ച് | വൃണോതി. | അപേക്ഷിക്കുന്നു. |

തദസ്യ ത്വം സഹായാൎത്ഥം സബന്ധുർഗച്ഛ രാക്ഷസ
സ്നിഗ്ദ്ധസ്യ ഭജമാനസ്യ യുക്തമൎത്ഥായ കല്പിതും. 49

| | | | |
|---|---|---|---|
| "രാക്ഷസ! | "രാക്ഷസ! | യുക്തം; | ഇത് തക്ക സമയമാണ്; |
| സ്നിഗ്ദ്ധസ്യ | മൈത്രിക്ക | തത് | അതിനാൽ |
| ഭജമാനസ്യ | തക്ക പാത്രമായ | ത്വം | അവിടുന്ന് |
| അസ്യ | ഇദ്ദേഹത്തിന്ന് | സബന്ധുഃ | ബന്ധുക്കളോടും കൂടി |
| അൎത്ഥായ കല്പിതും | കാൎയ്യസാദ്ധ്യത്തിന്നായി സഹായിക്കുവാൻ | സഹായാൎത്ഥം | സഹായത്തിന്നായി |
| | | ഗച്ഛ.' | എഴുന്നെള്ളിയാലും.' |

തസ്യാസ്തദ്വചനം ശ്രുത്വാ തഥേത്യാഹ മധുൎവ്വചഃ. 50

| | | | |
|---|---|---|---|
| "മധുഃ | "മധു | ശ്രുത്വാ, | കേട്ട്, |
| തസ്യാഃ | അവളുടെ | 'തഥാ' ഇതി | 'അങ്ങിനെതന്നെ' എന്ന് |
| തത് | ആ | | |
| വചനം | അപേക്ഷയെ | വചഃ ആഹ. | മറുപടി പറഞ്ഞു. |

ദദൎശ രാക്ഷസശ്രേഷ്ഠം യഥാന്യായമുപേത്യ സഃ
പൂജയാമാസ ധൎമ്മേണ രാവണം രാക്ഷസാധിപം. 51

| | | | |
|---|---|---|---|
| "സഃ | "അവൻ | യഥാന്യായം | വിധിപോലെ |
| രാക്ഷസശ്രേഷ്ഠം | രാക്ഷസോത്തമനും | ഉപേത്യ ദദൎശ; | വന്നുകണ്ടു; |
| രാക്ഷസാധിപം | രാക്ഷസനാഥനുമായ | ധൎമ്മേണ | മുറപ്രകാരം |
| രാവണം | രാവണനെ | പൂജയാമാസ. | ഉപചരിച്ചു. |

പ്രാപ്യ പൂജാം ദശഗ്രീവോ മധുവേശ്മനി വീൎയ്യവാൻ
തത്ര ചൈകാം നിശാമുഷ്യ ഗമനായോപചക്രമേ. 52

| | | | |
|---|---|---|---|
| "വീൎയ്യവാൻ | "വീൎയ്യശാലിയായ | തത്ര | അവിടെ |
| ദശഗ്രീവഃ ച, | ദശകണ്ഠനും, | ഏകാം | ഒരു |
| മധുവേശ്മനി | മധുവിന്റെ ഭവനത്തിൽ | നിശാം | രാത്രി |
| | | ഉഷ്യ, | കഴിച്ചുകൂട്ടിയശേഷം, |
| പൂജാം | ഉപചാരത്തെ | ഗമനായ | യാത്രതുടരുന്നതിന്നാ[illegible] |
| പ്രാപ്യ | [illegible] | | |

തതഃ കൈലാസമാസാദ്യ ശൈലം വൈശ്രവണാലയം
രാക്ഷസേന്ദ്രോ മഹേന്ദ്രാഭഃ സേനാമുപന്യവേശയത്. 53

| | | | |
|---|---|---|---|
| "മഹേന്ദ്രാഭഃ | "ഇന്ദ്രതുല്യനായ | ആസാദ്യ, | പ്രാപിച്ചു, |
| രാക്ഷസേന്ദ്രഃ, | രാക്ഷസേശ്വരൻ, | തതഃ | അതിൽ |
| വൈശ്രവണാലയം | കുബേരൻെറ വസതിയായ | സേനാം | സൈന്യത്തെ |
| കൈലാസം ശൈലം | കൈലാസപർവ്വതത്തെ | ഉപന്യവേശയത്. | പടയിരുത്തി. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പഞ്ചവിംശഃ സർഗ്ഗഃ = ഇരുപത്തഞ്ചാംസർഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 21730 ; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1006.



## ഷഡ്വിംശഃ സർഗ്ഗഃ = ഇരുപത്താറാംസർഗ്ഗം.

[നളകൂബരശാപഃ = നളകൂബരൻ ശപിക്കുന്നതു്.]

സ തു തത്ര ദശഗ്രീവഃ സഹ സൈന്യേന വീര്യവാൻ
അസ്തം പ്രാപ്തേ ദിനകരേ നിവാസം സമരോചയത്. 1

| | | | |
|---|---|---|---|
| "വീര്യവാൻ | "വീര്യശാലിയായ | സൈന്യേന സഹ | സൈന്യത്തോടുംകൂടി |
| സഃ | ആ | | |
| ദശഗ്രീവഃ, | രാവണൻ, | തത്ര തു | അവിടെത്തന്നെ |
| ദിനകരേ | ആദിത്യൻ | നിവാസം | രാത്രി കഴിച്ചുകൂട്ടുവാൻ |
| അസ്തം പ്രാപ്തേ | അസ്തമിച്ചാറെ, | സമരോചയത്. | നിശ്ചയിച്ചു. |

ഉദിതേ വിമലേ ചന്ദ്രേ തുല്യപർവ്വതവർച്ചസി
പ്രസുപ്തം സുമഹത് സൈന്യം നാനാപ്രഹരണായുധം. 2

| | | | |
|---|---|---|---|
| "തുല്യപർവ്വതവർച്ചസി | "ആ മലപോലെ തന്നെ ശോഭയോന്ന | നാനാപ്രഹരണായുധം | പലവിധ ആയുധങ്ങൾ ധരിച്ചിരുന്ന |
| വിമലേ | നിർമ്മലനായ | സുമഹത് സൈന്യം | വൻപട |
| ചന്ദ്രേ | ചന്ദ്രൻ | | |
| ഉദിതേ, | ഉദിച്ചപ്പോൾ, | പ്രസുപ്തം | ഗാഢനിദ്രയിലാണ്ടു. |

രാവണസ്തു മഹാവീര്യോ നിഷണ്ണഃ ശൈലമൂർദ്ധനി
സ ദദർശ ഗുണാംസ്തത്ര ചന്ദ്രപാദസുശോഭിതാൻ. 3

| | | | |
|---|---|---|---|
| "മഹാവീര്യഃ | "മഹാവീര്യവാനായ | നിഷണ്ണഃ, | സുഖാസീനനായി, |
| സഃ | ആ | ചന്ദ്രപാദസുശോഭിതാൻ | ചന്ദ്രകിരണങ്ങൾക്കേററതായ |
| രാവണഃ തു, | രാവണൻമാത്രം, | | |
| ശൈലമൂർദ്ധനി | പർവ്വതശിഖരത്തിൽ | ഗുണാൻ | വികാരങ്ങളെ |
| തത്ര | അപ്പോൾ | ദദർശ. | അനുഭവിച്ചുകൊണ്ടിരുന്നു |

കൎണ്ണികാരവനൈൎദ്ദീപ്തൈഃ കദംബഗഹനൈസ്തഥാ
പദ്മിനീഭിശ്ച ഫുല്ലാഭിൎമ്മന്ദാകിന്യാ ജലൈരപി 4
ചമ്പകാശോകപുന്നാഗമന്ദാരതരുഭിസ്തഥാ
ചൂതപാടലലോധ്രൈശ്ച പ്രിയംഗ്വൎജ്ജുനകേതകൈഃ 5
തഗരൈൎന്നാരികേളൈശ്ച പ്രിയാളപനസൈസ്തഥാ
ആരഗ്വധൈസ്തമാലൈശ്ച പ്രിയാളബകുളൈരപി 6
ഏതൈരന്യൈശ്ച തരുഭിരുദ്ഭാസിതവനാന്തരേ
കിന്നരാ മദനേനാൎത്താ രക്താ മധുരകണ്ഠിനഃ
സമം സംപ്രജഗുൎയ്യത്ര മനസ്തുഷ്ടിവിവൎദ്ധനം. 7

| | |
|---|---|
| ഏതൈഃ | ഈ |
| ദീപ്തൈഃ | പ്രകാശിക്കുന്നവയായ |
| കൎണ്ണികാരവനൈഃ | ചെറുകൊന്നമരങ്ങളാലും |
| കദംബഗഹനൈഃ, | കദംബവൃക്ഷങ്ങൾ നിറഞ്ഞ വനങ്ങളാലും, |
| തഥാ | അപ്രകാരംതന്നെ, |
| ഫുല്ലാഭിഃ | വികസിച്ച |
| പദ്മിനീഭിഃ ച | താമരകളാലും |
| മന്ദാകിന്യാഃ | മന്ദാകിനിയുടെ |
| ജലൈഃ അപി | ജലങ്ങളാലും |
| തഥാ | അപ്രകാരം തന്നെ |
| ചമ്പകാശോകപുന്നാഗമന്ദാരതരുഭിഃ; | ചമ്പകം, അശോകം, പുന്ന, മന്താരം, എന്നീ വൃക്ഷങ്ങളാലും, |
| ചൂതപാടലലോധ്രൈഃ ച | തേന്മാവ്, പാതിരി, പാച്ചോററി, എന്നവയാലും |
| പ്രിയംഗ്വൎജ്ജുനകേതകൈഃ | ഞാഴൽ, മരുത്, കൈത എന്നവയാലും |
| തഗരൈഃ | തകരകളാലും |
| നാരികേളൈഃ ച | തെങ്ങുകളാലും |
| പ്രിയാളപനസൈഃ | മുരൾ, പ്ലാവ്, എന്നവയാലും |
| തഥാ | അപ്രകാരം തന്നെ |
| ആരഗ്വധൈഃ | കൊന്നകളാലും |
| തമാലൈഃ ച | പച്ചിലമരങ്ങളാലും |
| പ്രിയാളബകുളൈഃ അപി | മുരൾ, എരഞ്ഞി എന്നവയാലും |
| അന്യൈഃ | മററുള്ള |
| തരുഭിഃ ച | വൃക്ഷങ്ങളാലും |
| ഉദ്ഭാസിതവനാന്തരേ, | വിളങ്ങുന്ന വനപ്രദേശത്തിൽ, |
| കിന്നരാഃ | കിന്നരന്മാർ |
| മദനേന ആൎത്താഃ | മന്മഥ പീഡിതരായി |
| രക്താഃ | കാമാസക്തരായി |
| മധുരകണ്ഠിനഃ | മധുരമായ സ്വരത്തോടു കൂടിയവരായി |
| മനസ്തുഷ്ടിവിവൎദ്ധനം | മനസ്സിന്ന് ആനന്ദം വൎദ്ധിപ്പിക്കുമാറ് |
| യത്ര | ആ സ്ഥലത്തിൽ |
| സമം സംപ്രജഗുഃ. | എല്ലാവരുമൊരുമിച്ചുചേൎന്ന് സുഖമായി ഗാനം ചെയ്തിരുന്നു. |

വിദ്യാധരാ മദക്ഷീബാ മദരക്താന്തലോചനാഃ
യോഷിദ്ഭിഃ സഹ സംക്രാന്താശ്ചിക്രീഡുൎജ്ജഹൃഷുശ്ച വൈ. 8

| | |
|---|---|
| "വിദ്യാധരാഃ, | "വിദ്യാധരന്മാരും, |
| മദക്ഷീബാഃ | കാമമോഹിതരായി |
| മദരക്താന്തലോചനാഃ | മദത്താൽ ചുവന്ന കടക്കണ്ണുകളോടു കൂടിയവരായി, |
| യോഷിദ്ഭിഃ സഹ | യുവതികളൊന്നിച്ച് |
| സംക്രാന്താഃ ച | ഇടകലൎന്നവരായി |
| ചിക്രീഡുഃ; | വിഹരിച്ചു; |
| ജഹൃഷുഃ വൈ. | ആനന്ദിച്ചു. |

ഘണ്ടാനാമിവ സന്നാദഃ ശുശ്രുവേ മധുരസ്വരഃ
അപ്സരോഗണസംഘാനാം ഗായതാം ധനദാലയേ. 9

| | | | |
|---|---|---|---|
| "ധനദാലയേ | "കുബേരഭവനത്തിൽ | ഘണ്ടാനാം | മണികളുടെ |
| ഗായതാം | പാടിക്കൊണ്ടിരുന്ന | സന്നാദഃ | മുഴക്കം |
| അപ്സരോഗണസംഘാനാം | അപ്സരസ്ത്രീസംഘങ്ങളുടെ | ഇവ, | എന്നപോലെ |
| മധുരസ്വരഃ | മധുരമായ ശബ്ദം | ശുശ്രുവേ. | കേൾക്കാറായി. |

പുഷ്പവർഷാണി മുഞ്ചന്തോ നഗാഃ പവനതാഡിതാഃ
ശൈലം തം വാസയന്തീവ മധുമാധവഗന്ധിനഃ. 10

| | | | |
|---|---|---|---|
| "മധുമാധവഗന്ധിനഃ | "ചൈത്രം വൈശാഖമെന്ന വസന്തമാസങ്ങളുടെ നറുമണം വീശുന്ന | പുഷ്പവർഷാണി | പുഷ്പവർഷങ്ങളെ |
| നഗാഃ, | വൃക്ഷങ്ങൾ, | മുഞ്ചന്തഃ, | ഉതിർത്തുകൊണ്ട്, |
| പവനതാഡിതാഃ, | കാററിനാലുലയ്ക്കപ്പെട്ടവയായി, | തം | ആ |
| | | ശൈലം ഇവ | മലയിലെങ്ങും |
| | | വാസയന്തി. | സുഗന്ധം പരത്തി. |

മധുപുഷ്പരജഃപൃക്തം ഗന്ധമാദായ പുഷ്കലം
പ്രവവൗ വർദ്ധയൻ കാമം രാവണസ്യ സുഖോഽനിലഃ. 11

| | | | |
|---|---|---|---|
| "അനിലഃ | "മന്ദാനിലൻ | ആദായ, | വഹിച്ചുംകൊണ്ട്, |
| മധുപുഷ്പരജഃപൃക്തം | വസന്തകുസുമങ്ങളുടെ രേണുക്കളോടു കലർന്നിരിക്കുന്നതും | രാവണസ്യ | രാവണന്റെ |
| | | കാമം | കാമത്തെ |
| | | വർധയൻ | വർദ്ധിപ്പിച്ചുകൊണ്ട് |
| പുഷ്കലം | ഹൃദ്യവുമായ | സുഖഃ | സുഖമായി |
| ഗന്ധം, | സൌരഭ്യത്തെ | പ്രവവൗ. | വീശി. |

ഗേയാത് പുഷ്പസമൃദ്ധ്യാ ച ശൈത്യാദ്വായോർഗ്ഗിരേർഗ്ഗുണാത്
പ്രവൃത്തായാം രജന്യാം ച ചന്ദ്രസ്യോദയനേന ച 12
രാവണഃ സുമഹാവീര്യഃ കാമസ്യ വശമാഗതഃ
വിനിശ്വസ്യ വിനിശ്വസ്യ ശശിനം സമവൈക്ഷത. 13

| | | | |
|---|---|---|---|
| "സുമഹാവീര്യഃ | "അതിവീര്യവാനായ | പുഷ്പസമൃദ്ധ്യാ ച | പുഷ്പങ്ങളുടെ സമൃദ്ധിയാലും |
| രാവണഃ, | രാവണൻ, | | |
| വായോഃ | വായുവിന്റെ | ഗേയാത് ച, | ഗാനമധുരിമയാലും, |
| ശൈത്യാത്, | ശീതളതയാലും, | കാമസ്യ | കാമന്റെ |
| ഗിരേഃ | പർവ്വതത്തിന്റെ | വശം ആഗതഃ, | അധീനനായി, |
| ഗുണാത്, | ഭംഗിയാലും, | | |
| പ്രവൃത്തായാം രജന്യാം, | രാത്രിസമയമാകയാലും, | വിനിശ്വസ്യ വിനിശ്വസ്യ, | ദീർഘമായി നിശ്വസിച്ചുകൊണ്ട്, |
| ചന്ദ്രസ്യ ഉദയനേന ച | പനിമതിയുടെ ഉദയത്താലും | ശശിനം | ചന്ദ്രനെ |
| | | സമവൈക്ഷത. | നോക്കിനിന്നു. |

ഏതസ്മിന്നന്തരേ തത്ര ദിവ്യാഭരണഭൂഷിതാ
സർവ്വാപ്സരോവരാ രംഭാ ദിവ്യപുഷ്പവിഭൂഷിതാ 14
ദിവ്യചന്ദനലിപ്താംഗീ മന്ദാരകൃതമൂർദ്ധജാ
ദിവ്യോത്സവകൃതാരംഭാ പൂർണ്ണചന്ദ്രനിഭാനനാ. 15

| | |
|---|---|
| "ദിവ്യാഭരണഭൂഷിതാ | "ദിവ്യാഭരണങ്ങളണിഞ്ഞവളായി |
| ദിവ്യപുഷ്പവിഭൂഷിതാ | ദിവ്യപുഷ്പങ്ങൾ ചാർത്തി |
| ദിവ്യചന്ദനലിപ്താംഗീ | ദിവ്യമായ കുറിക്കൂട്ടുകളണിഞ്ഞവളായി |
| മന്ദാരകൃതമൂർദ്ധജാ | മന്ദാരപുഷ്പം ചൂടിയ കുന്തളത്തോടുകൂടിയവളായി |
| പൂർണ്ണചന്ദ്രനിഭാനനാ | മുഴുമതിനേർമുഖിയും |
| ദിവ്യോത്സവകൃതാരംഭാ | ദേവന്മാരുടെ ഉത്സവങ്ങളിൽ മുഖ്യസ്ഥാനം ലഭിച്ചവളും |
| സർവ്വാപ്സരോവരാ | അപ്സരസ്ത്രീകളിൽവെച്ച് ശ്രേഷ്ഠയുമായ |
| രംഭാ, | രംഭ, |
| ഏതസ്മിൻ അന്തരേ | ആ സമയം |
| തത്ര. | അങ്ങു കാണപ്പെട്ടു. |

['ദിവ്യോത്സവകൃതാരംഭാ,' (ദിവ്യോത്സവായ, ദിവ്യരതയേ, കൃത ആരംഭോ ഗമനരൂപോ യയാ) ദിവ്യരതിക്കായി പുറപ്പെട്ടു ചെല്ലുന്നവളായിരുന്നു. (തിലകം).]

ചക്ഷുർമ്മനോഹരം പീനം മേഖലാദാമഭൂഷിതം
സമുദ്വഹന്തീ ജഘനം രതിപ്രാഭൃതമുത്തമം. 16

| | |
|---|---|
| "മേഖലാദാമഭൂഷിതം | "അരഞ്ഞാണണിഞ്ഞതും |
| പീനം | സ്ഥൂലിച്ചതും |
| രതിപ്രാഭൃതം | രതിവർദ്ധകവും (രതിക്ക് ഒരു കാഴ്ചയെന്നപോലുള്ളതും) |
| ചക്ഷുർമ്മനോഹരം | നയനമോഹനവും |
| ഉത്തമം | ഉന്നതവുമായ |
| ജഘനം | നിതംബത്തെ |
| സമുദ്വഹന്തീ. | അവൾ വഹിച്ചിരുന്നു. |

കൃതൈർവ്വിശേഷകൈരാർദ്രൈഃ ഷഡൃതുകുസുമോദ്ഭവൈഃ
ബഭാവന്യതമേവ ശ്രീകാന്തിദ്യുതിമതിഹ്രിയാം
നീലം സതോയമേഘാഭം വസ്ത്രം സമവകുണ്ഠിതാ. 17

| | |
|---|---|
| "ആർദ്രൈഃ | "പുതുതായിഅരുക്കപ്പെട്ട |
| ഷഡൃതുകുസുമോദ്ഭവൈഃ | ആറു ഋതുക്കളിലെ പുഷ്പങ്ങളിൽനിന്നുണ്ടായവയാൽ |
| കൃതൈഃ | ചെയ്യപ്പെട്ട |
| വിശേഷകൈഃ | അലങ്കാരങ്ങളോടുകൂടി |
| ശ്രീ കാന്തി ദ്യുതി മതി ഹ്രിയാം അന്യതമാ ഇവ | സൌന്ദര്യം, ശോഭ, മഹത്വം, ബുദ്ധി, ലജ്ജ, എന്നവ ശ്രേഷ്ഠമായ രൂപം കയ്ക്കൊണ്ടാലെന്നപോലെ |
| ബഭൌ; | വിളങ്ങി; |
| സതോയമേഘാഭം | നീരുണ്ട മേഘംപോലെ |
| നീലം | നീലനിറമാന്ന |
| വസ്ത്രം | വസ്ത്രത്തെ |
| സമവകുണ്ഠിതാ. | പുതച്ചിരുന്നു |

യസ്യാ വക്ത്രം ശശിനിഭം ഭ്രുവൌ ചാപനിഭേ ശുഭേ
ഊരൂ കരികരാകാരൌ കരൌ പല്ലവകോമളൌ
സൈന്യമദ്ധ്യേന ഗച്ഛന്തീ രാവണേനോപവീക്ഷിതാ. 18

| | |
|---|---|
| "യസ്യാഃ | "യാതൊരു അവളുടെ |
| വക്ത്രം | മുഖം |
| ശശിനിഭം; | വാർതിങ്കളൊത്തിരുന്നു; |
| ശുഭേ | അഴകാർന്ന |
| ഭ്രുവൌ | പുരികക്കൊടികൾ രണ്ടും |
| ചാപനിഭേ; | വില്ലിന്നു തുല്യതകയ്യ്ക്കൊണ്ടിരുന്നു; |
| ഊരൂ | തുടകൾ |
| കരികരാകാരൌ; | ആനത്തുമ്പിക്കൈകൾക്കൊത്തവയായിരുന്നു |
| കരൌ | കൈകൾ |
| പല്ലവകോമളൌ; | ഇളം തളിർപോലെ മൃദുളങ്ങളായിരുന്നു. |
| സൈന്യമദ്ധ്യേന | സൈന്യത്തിന്നിടയിൽ |
| ഗച്ഛന്തീ, | പോയ്ക്കൊണ്ടിരുന്ന |
| രാവണേന | രാവണനാൽ [അവൾ, |
| ഉപവീക്ഷിതാ. | ഉററു നോക്കപ്പെട്ടു. |

താം സമുത്ഥായ ഗച്ഛന്തീം കാമബാണവശം ഗതഃ
കരേ ഗൃഹീത്വാ ലജ്ജന്തീം സ്മയമാനോഽഭ്യഭാഷത. 19

| | |
|---|---|
| "കാമബാണവശംഗതഃ | "മന്മഥബാണത്തിന്നു വശപ്പെട്ടവനായി |
| സ്മയമാനഃ, | പുഞ്ചിരിതൂകിക്കൊണ്ട്, |
| ലജ്ജന്തീം | ലജ്ജപ്പെട്ട് |
| ഗച്ഛന്തീം | പോയ്ക്കൊണ്ടിരുന്ന |
| താം, | അവളെ, |
| സമുത്ഥായ | പെട്ടെന്നു ചെന്നു |
| കരേ ഗൃഹീത്വാ | കയ്യുപിടിച്ച്, |
| അഭ്യഭാഷത. | ഇപ്രകാരം തന്റെ അഭീഷ്ടത്തെ ഓതി. |

ക്വ ഗച്ഛസി വരാരോഹേ കാം സിദ്ധിം ഭജസേ സ്വയം
കസ്യാഭ്യുദയകാലോഽയം യസ്ത്വാം സമുപഭോക്ഷ്യതേ. 20

| | |
|---|---|
| "'വരാരോഹേ! | "'സുന്ദരി! |
| ക്വ | എവിടേക്കാണ് |
| ഗച്ഛസി? | ചെല്ലുന്നത്? |
| സ്വയം | സ്വേച്ഛയായി |
| കാം | എന്തു |
| സിദ്ധിം ഭജസേ? | കാര്യം സാധിപ്പാനാണ് നിന്റെ ഇഷ്ടം? |
| അയം കസ്യ | ഇത് ആരുടെ |
| അഭ്യുദയകാലഃ? | നല്ലകാലമാണ്? |
| യഃ | ഏതൊരുവനാണ് |
| ത്വാം | ഭവതിയെ |
| സമുപഭോക്ഷ്യതേ? | അനുഭവിപ്പാൻ പോകുന്നത്? |

ത്വദാനനരസസ്യാദ്യ പദ്മോത്പലസുഗന്ധിനഃ
സുധാമൃതരസസ്യേവ കോഽദ്യ തൃപ്തിം ഗമിഷ്യതി. 21

| | |
|---|---|
| "'അദ്യ, | "'ഇപ്പോൾ, |
| പദ്മോത്പലസുഗന്ധിനഃ | ചെന്താമര, നീലത്താമര എന്നിവയുടെ നറുമണമേലുന്നതും |
| സുധാമൃതസ്യ | ദേവാമൃതത്തിന്റെ രുചിക്ക് |
| ഇവ | തുല്യമായിരിക്കുന്നതുമായ |
| ത്വദാനനരസസ്യ | ഭവതിയുടെ അധരാമൃതത്തിന്റെ |
| തൃപ്തിം | സുഖത്തെ |
| അദ്യ | ഇപ്പോൾ |
| കഃ | ഏതൊരുവനാണ് |
| ഗമിഷ്യതി? | അനുഭവിപ്പാൻ പോകുന്നതു? |

സ്വർണ്ണകുംഭനിഭൌ പീനൌ ശുഭൌ ഭീരു നിരന്തരൌ
കസ്യോരഃസ്ഥലസംസ്പർശം ദാസ്യതസ്തേ കുചാവിമൌ. 22

| | | | |
|---|---|---|---|
| "'ഭീരു | "'അല്ലേ ഭീരു! | തേ ഇമൌ പീനൌ കുചൌ | നിന്റെ ഈ വട്ടണിക്കൊങ്കകൾ രണ്ടും |
| സ്വർണ്ണകുംഭനിഭൌ | സ്വർണ്ണകലശങ്ങൾക്കു തുല്യങ്ങളായി | കസ്യ | ആർക്കാണ് |
| നിരന്തരൌ | ഇടതിങ്ങി | ഉരഃസ്ഥലസംസ്പർശം | മാറോടണച്ചുള്ള ആശ്ലേഷസുഖത്തെ |
| ശുഭൌ | ഭംഗിവാച്ച | ദാസ്യതഃ? | നല്കുവാൻപോകുന്നത്? |

സുവർണ്ണചക്രപ്രതിമം സ്വർണ്ണദാമചിതം പൃഥു
അധ്യാരോഹതി കസ്തേഽദ്യ ജഘനം സ്വർഗ്ഗരൂപിണം. 23

| | | | |
|---|---|---|---|
| "'തേ | "'നിന്റെ | സ്വർഗ്ഗരൂപിണം | സ്വർഗ്ഗംപോലെയുള്ളതുമായ |
| സുവർണ്ണചക്രപ്രതിമം | സ്വർണ്ണച്ചക്രംപോലെയിരിക്കുന്നതും | ജഘനം | നിതംബബിംബത്തെ |
| സ്വർണ്ണദാമചിതം | പൊന്നരഞ്ഞാൺ ചാർത്തിയതും | കഃ | ആരാണ് |
| പൃഥു | വിശാലവും | അദ്യ | ഇപ്പോൾ |
| | | അധ്യാരോഹതി? | ആരോഹണംചെയ്വാൻ പോകുന്നത്? |

മദ്വിശിഷ്ടഃ പുമാൻ കോഽദ്യ ശക്രോ വിഷ്ണുരഥാശ്വിനൌ
മാമതീത്യ ഹി യം ച ത്വം യാസി ഭീരു ന ശോഭനം. 24

| | | | |
|---|---|---|---|
| "'ഭീരു! | "'ഭീരു! | മദ്വിശിഷ്ടഃ | എന്നെക്കാൾ ശ്രേഷ്ഠനായ |
| അദ്യ, | ഇപ്പോൾ, | പുമാൻ | പുരുഷൻ |
| മാം | എന്നെ | കഃ? | ഏതൊരുവനാണ്? |
| അതീത്യ, | വിട്ട്, | ശക്രഃ? | ഇന്ദ്രനോ? |
| യം | ആരുടെ സമീപത്തിലേക്കാണ് | വിഷ്ണുഃ? | വിഷ്ണുവോ? |
| | | അശ്വിനൌ ച? | അശ്വിനിദേവതകളോ? |
| ത്വം | നീ | അഥ ഹി? | ആരാണിവൻ? |
| യാസി? | പോകുന്നത്? | ശോഭനം ന. | ഇത് ന്യായമല്ല. |

വിശ്രമ ത്വം പൃഥുശ്രോണി ശിലാതലമിദം ശുഭം. 25

| | | | |
|---|---|---|---|
| "'പൃഥുശ്രോണി! | "'തടിച്ച ജഘനമാർന്നവളേ! | ശുഭം | ഭംഗിയാർന്ന |
| ത്വം | ഭവതി | ശിലാതലം | പാറപ്പുറത്ത് |
| ഇദം | ഈ | വിശ്രമ. | ഇരുന്നു വിശ്രമിച്ചാലും |

ത്രൈലോക്യേ യഃ പ്രഭുശ്ചൈവ മദന്യോ നൈവ വിദ്യതേ. 26

| | | | |
|---|---|---|---|
| "'ത്രൈലോക്യേ ഏവ | "'മൂന്നു ലോകങ്ങളിലും | മദന്യഃ പ്രഭുഃ | എന്നിലും ശ്രേഷ്ഠനായ ഒരു പ്രഭു |
| | | യഃ ച | ആരും |
| | | ന വിദ്യതേ ഏവ. | ഇല്ലതന്നെ. |

തദേവം പ്രാഞ്ജലിഃ പ്രഹ്വോ യാചതേ ത്വാം ദശാനനഃ
ഭർത്തുർഭർത്താ വിധാതാ ച ത്രൈലോക്യസ്യ ഭജസ്വ മാം. 27

| | | | |
|---|---|---|---|
| "'ത്രൈലോക്യസ്യ ഭർത്തുഃ | "'ത്രൈലോക്യാധിപന്റെ | പ്രഹ്വഃ | കാമിക്കുന്നവനായി |
| ഭർത്താ, | സ്വാമിയായി, | പ്രാഞ്ജലിഃ | കൈകൂപ്പിക്കൊണ്ടു് |
| വിധാതാ ച | ചോദിച്ചതെല്ലാം നൽകുന്നതിന്നു കഴിവുള്ള[വനായ | ഏവം | ഇപ്രകാരം |
| ദശാനനഃ, | ദശാസ്യൻ, | യാചതേ ; | യാചിക്കുന്നു ; |
| ത്വാം | ഭവതിയെ | തത് | അതിനാൽ |
| | | മാം | എന്നെ |
| | | ഭജസ്വ.' | അംഗീകരിച്ചാലും.' |

ഏവമുക്താഽബ്രവീദ്രംഭാ വേപമാനാ കൃതാഞ്ജലിഃ
പ്രസീദ നാർഹസേ വക്തുമീദൃശം ത്വം ഹി മേ ഗുരുഃ 28
അന്യേഭ്യോ ഹി ത്വയാ രക്ഷ്യാ പ്രാപ്നുയാം ധർഷണം യദി
തദ്ധർമ്മതഃ സ്നുഷാ തേഽഹം തത്ത്വമേവ ബ്രവീമി തേ. 29

| | | | |
|---|---|---|---|
| "ഏവം | "മേൽപ്രകാരം | മേ | എനിക്കു് |
| ഉക്താ | ഉരചെയ്യപ്പെട്ടവളായ | ഗുരുഃ ; | പിതൃതുല്യനാണു് ; |
| രംഭാ, | രംഭ, | തത് | അതിനാൽ |
| വേപമാനാ | ഉടൽ നടുങ്ങി | അഹം | ഞാൻ |
| കൃതാഞ്ജലിഃ, | കൈകൂപ്പിക്കൊണ്ടു്, | അന്യേഭ്യഃ | മററുള്ളവരിൽനിന്നു |
| അബ്രവീത് ; | ഇപ്രകാരം അപേക്ഷിച്ചു ; | ധർഷണം | അപമാനത്തെ |
| 'തേ | 'നിന്തിരുവടിയോടു | പ്രാപ്നുയാം യദി, | പ്രാപിക്കുന്നു എങ്കിൽ |
| തത്ത്വം ഏവ | വാസ്തവത്തെ ഉള്ളപോലെ | ത്വയാ | നിന്തിരുവടിയാൽ |
| ബ്രവീമി ; | ഞാൻ ഉണർത്തിക്കാം ; | രക്ഷ്യാ ; | കാത്തുരക്ഷിക്കപ്പെടേണ്ടവളാണു് ; |
| ധർമ്മതഃ | വേട്ടമുറപ്രകാരം | ഹി, | ആയതുകൊണ്ടു്, |
| തേ | നിന്തിരുവടിയുടെ | ഈദൃശം | ഇപ്രകാരം |
| സ്നുഷാ ; | മരുമകളാകുന്നു ഞാൻ; | വക്തും ന അർഹസേ ; | ഉരചെയ്യുന്നതു് ഉചിതമല്ല ; |
| ഹി | ആകയാൽ | | |
| ത്വം | നിന്തിരുവടി | പ്രസീദ. | പ്രസാദിച്ചരുളിയാലും. |

അഥാബ്രവീദ്ദശഗ്രീവശ്ചരണാധോമുഖീം സ്ഥിതാം
രോമഹർഷമനുപ്രാപ്താം ദൃഷ്ടമാത്രേണ താം തദാ. 30

| | | | |
|---|---|---|---|
| ദശഗ്രീവഃ, | ദശകണ്ഠൻ, | സ്ഥിതാം | സ്ഥിതിചെയ്തിരുന്ന |
| ദൃഷ്ടമാത്രേണ | കണ്ടക്ഷണത്തിൽതന്നെ | താം, | അവളോടായി, |
| രോമഹർഷം അനുപ്രാപ്താം | കോൾമയിർക്കൊണ്ടു ഭയവിവശയായി | തദാ | അപ്പോൾ |
| ചരണാധോമുഖീം | പാദങ്ങൾ നോക്കി തല കുനിച്ചു് | അഥ | ഇപ്രകാരം |
| | | അബ്രവീത്. | ഉരചെയ്തു. |

സുതസ്യ യദി മേ ഭാൎയ്യാ തതസ്ത്വം ഹി സ്നുഷാ ഭവേഃ
ബാഢമിത്യേവ സാ രംഭാ പ്രാഹ രാവണമുത്തരം. 31

| | | | |
|---|---|---|---|
| " 'ത്വം | " 'നീ | സ്നുഷാ?' | മരുമകളാവുക?' |
| മേ | എന്റെ | സാ രംഭാ | ആ രംഭ |
| സുതസ്യ | പുത്രന്റെ | രാവണം, | രാവണനോടായി, |
| ഭാൎയ്യാ ഭവേഃ യദി | ഭാൎയ്യയായാൽ | 'ബാഢം' ഇതി ഏവ | 'അതു അങ്ങിനെതന്നെ' എന്നു് |
| തതഃ ഹി | അതുമുതൽക്കുമാത്രമാണല്ലൊ | ഉത്തരം പ്രാഹ. | മറുപടി പറഞ്ഞു. |

ധൎമ്മതസ്തേ സുതസ്യാഹം ഭാൎയ്യാ രാക്ഷസപുംഗവ
പുത്രഃ പ്രിയതരഃ പ്രാണൈൎഭ്രാതുൎവൈശ്രവണസ്യ തേ
വിഖ്യാതസ്ത്രിഷു ലോകേഷു നളകൂബര ഇത്യയം. 32

| | | | |
|---|---|---|---|
| " 'രാക്ഷസപുംഗവ! | " 'രാക്ഷസോത്തമ! | നളകൂബരഃ | നളകൂബരൻ |
| തേ | ഭവാന്റെ | ഇതി, | എന്നവൻ, |
| ഭ്രാതുഃ | ജ്യേഷ്ഠനായ | പ്രാണൈഃ | (എനിക്കു്) പ്രാണനേക്കാൾ |
| വൈശ്രവണസ്യ | വൈശ്രവണന്റെ | പ്രിയതരഃ; | ഏററവും പ്രിയപ്പെട്ടവനാണു്; |
| പുത്രഃ | പുത്രനും | ധൎമ്മതഃ, | ആ മുറപ്രകാരം, |
| ത്രിഷു | മൂന്നു | അഹം | ഞാൻ |
| ലോകേഷു | ലോകങ്ങളിലും | തേ | നിന്തിരുവടിയുടെ |
| വിഖ്യാതഃ, | പ്രസിദ്ധിപ്രാപിച്ചവനമായ | സുതസ്യ | പുത്രന്റെ |
| അയം | ഈ | ഭാൎയ്യാ. | പത്നിതന്നെയാണു്. |

ധൎമ്മതോ യോ ഭവേദ്വിപ്രഃ ക്ഷത്രിയോ വീൎയ്യതോ ഭവേത്
ക്രോധാദ്യശ്ച ഭവേദഗ്നിഃ ക്ഷാന്ത്യാ ച വസുധാസമഃ. 33

| | | | |
|---|---|---|---|
| " 'യഃ, | " 'യാതൊരു അദ്ദേഹം, | വസുധാസമഃ; | ഭൂമിദേവിക്കു തുല്യൻ; |
| ധൎമ്മതഃ | ധൎമ്മത്തിൽ | ച | എന്നാലും |
| വിപ്രഃ | ബ്രാഹ്മണനായി | യഃ | അദ്ദേഹം |
| ഭവേത്; | ശോഭിക്കുന്നു; | ക്രോധാത് | ക്രുദ്ധിച്ചുവെന്നുവരികിൽ |
| വീൎയ്യതഃ | വീൎയ്യത്താൽ | അഗ്നിഃ ച | അഗ്നിഭഗവാനെന്നപോലെ |
| ക്ഷത്രിയഃ | ക്ഷത്രിയനായി | ഭവേത്. | ആയിത്തീരുന്നതാണു്. |
| ഭവേത്; | വിളങ്ങുന്നു; | | |
| ക്ഷാന്ത്യാ | ക്ഷമകൊണ്ടു | | |

തസ്യാസ്മി കൃതസങ്കേതാ ലോകപാലസുതസ്യ വൈ
തമുദ്ദിശ്യ തു മേ സൎവ്വം വിഭൂഷണമിദം കൃതം. 34

| | | | |
|---|---|---|---|
| " 'തസ്യ | " 'ആ | അസ്മി; | ഞാൻ; |
| ലോകപാല-സുതസ്യ, | ലോകപാല പുത്രനുമായി | മേ | എന്റെ |
| തു | ഈ സമയം | ഇദം | ഈ |
| കൃതസങ്കേതാ വൈ | വരണം ചെയ്യപ്പെട്ടവളായി സമാഗമസ്ഥലത്തെ നിശ്ചയിച്ചിരിക്കുന്നവളാകുന്നു | വിഭൂഷണം സൎവ്വം | അണിക്കോപ്പെല്ലാം |
| | | തം ഉദ്ദിശ്യ | അദ്ദേഹത്തെ ഉദ്ദേശിച്ചു |
| | | കൃതം. | അണിയപ്പെട്ടതാണ്. |

തഥാ തസ്യ ഹി നാന്യസ്യ ഭാവോ മാം പ്രതി തിഷ്ഠതി
തേന സത്യേന മാം രാജൻ മോക്തുമൎഹസ്യരിന്ദമ. 35

| | | | |
|---|---|---|---|
| " അന്യസ്യ ഹി ന; | " മറ്റാൎക്കുവേണ്ടിയും അല്ല; | രാജൻ! | മന്നവ! |
| തഥാ, | അതുപോലെതന്നെ | തേന | ആ |
| തസ്യ | അദ്ദേഹത്തിന്റെ | സത്യേന, | ധൎമ്മനിയമത്തെ അനുഷ്ഠിക്കേണ്ടതാകയാൽ |
| ഭാവഃ, | മനോഭാവവും, | | |
| മാം പ്രതി | എന്നിൽത്തന്നെയാണ് | മാം | എന്നെ |
| തിഷ്ഠതി; | കുടികൊള്ളുന്നത്; | മോക്തും | വിടനൽകിയയപ്പാൻ |
| അരിന്ദമ! | ശത്രുസൂദന! | അൎഹസി. | തിരുവുള്ളമുണ്ടാകേണം. |

സ ഹി തിഷ്ഠതി ധൎമ്മാത്മാ മാം പ്രതീക്ഷൻ സമുത്സുകഃ
തത്ര വിഘ്നം സുതസ്യേഹ കൎത്തും നാൎഹസി മുഞ്ച മാം. 36

| | | | |
|---|---|---|---|
| " 'സഃ | " 'ആ | ഇഹ | ഇതിൽ |
| ധൎമ്മാത്മാ, | ധൎമ്മാത്മാവ് | സുതസ്യ | പുത്രന്ന് |
| മാം | എന്നെ | വിഘ്നം | വിഘ്നം |
| പ്രതീക്ഷൻ ഹി, | പ്രതീക്ഷിച്ചുംകൊണ്ട് | കൎത്തും ന അൎഹസി; | വരുത്താതിരുന്നാലും; |
| സമുത്സുകഃ | ഉൽക്കണ്ഠയോടെ | മാം | എന്നെ |
| തത്ര | അവിടെത്തന്നെ | മുഞ്ച. | വിടനൽകി അയച്ചാലും. |
| തിഷ്ഠതി; | കാത്തിരിക്കുന്നുണ്ട്; | | |

സദ്ഭിരാചരിതം മാൎഗ്ഗം ഗച്ഛ രാക്ഷസപുംഗവ
മാനനീയോ മമ ത്വം ഹി പാലനീയാ തഥാഽസ്മി തേ. 37

| | | | |
|---|---|---|---|
| " 'രാക്ഷസ-പുംഗവ! | " 'രാക്ഷസേന്ദ്ര! | മമ | എനിക്കു |
| സദ്ഭിഃ | സത്തുക്കളാൽ | മാനനീയഃ ഹി; | പൂജാൎഹനാണല്ലോ; |
| ആചരിതം | അനുഷ്ഠിക്കപ്പെട്ട | തഥാ ഹി | അപ്രകാരം തന്നെ |
| മാൎഗ്ഗം | സന്മാൎഗ്ഗത്തെ | തേ | നിന്തിരുവടിയുടെ |
| ഗച്ഛ; | അവലംബിച്ചാലും; | പാലനീയാ അസ്മി' | രക്ഷയ്ക്കു അൎഹയുമാകുന്നു ഇവൾ.' |
| ത്വം | അവിടുന്ന് | | |

ഏവമുക്തോ ദശഗ്രീവഃ പ്രത്യുവാച വിനീതവത്
സ്നുഷാऽസ്മി യദവോചസ്ത്വമേകപത്നീഷ്വയം ക്രമഃ. 38

"ഏവം — "ഇപ്രകാരം
ഉക്തഃ — അപേക്ഷിക്കപ്പെട്ടവ
ദശഗ്രീവഃ, — രാവണൻ, [നായ
വിനീതവത് — സന്മാൎഗ്ഗിയെന്ന പോലെ
പ്രത്യുവാച; — ഇപ്രകാരം മറുപടി
'ത്വം — 'നീ [പറഞ്ഞു;
സ്നുഷാऽസ്മി — എനിക്ക് മരുമകളാണ് എന്ന്
അവോചഃ; — പറയുന്നു;
യത് അയം — യാതൊരു ഈ സംഗതി
ഏകപത്നീഷു — ഏകപത്നീധൎമ്മമനുഷ്ഠിക്കുന്നവൎക്ക
ക്രമഃ. — ന്യായമായതാണ്.

ദേവലോകസ്ഥിതിരിയം സുരാണാം ശാശ്വതീ മതാ
പതിരപ്സരസാം നാസ്തി ന ചൈകസ്ത്രീപരിഗ്രഹഃ. 39

"'അപ്സരസാം — "'അപ്സരസ്സുകൾക്ക്
പതിഃ — ഭൎത്താവെന്നു ഒരുവൻ
ന അസ്തി; — ഇല്ല;
ഏകസ്ത്രീ-പരിഗ്രഹഃ ച — ഒരു സ്ത്രീയെ ധൎമ്മമായി പരിഗ്രഹിക്കുകയെ
ന അസ്തി; — ഇല്ല; [ന്നതും
ഇയം — ഈ ധൎമ്മം
സുരാണാം — ദേവന്മാൎക്ക്
മതാ — അഭിമതവും
ശാശ്വതീ — ശാശ്വതവുമായ
ദേവലോക-സ്ഥിതിഃ. — ദേവലോകമൎയ്യാദയാണ്.

ഏവമുക്ത്വാ സ താം രക്ഷോ നിവേശ്യ ച ശിലാതലേ
കാമഭോഗാഭിസംസക്തോ മൈഥുനായോപചക്രമേ. 40

"സഃ — "ആ
രക്ഷഃ — രാക്ഷസൻ
ഏവം — ഇപ്രകാരം
ഉക്ത്വാ, — ഉരചെയ്ത്,
താം — അവളെ
ശിലാതലേ — ശിലാതലത്തിൽ
നിവേശ്യ ച, — കിടത്തി,
കാമഭോഗാ-ഭിസംസക്തഃ — കാമഭോഗരതനായി
മൈഥുനായ ഉപചക്രമേ. — ക്രീഡിയ്ക്കുവാൻ ആരംഭിച്ചു.

സാ വിമുക്താ തതോ രംഭാ ഭ്രഷ്ടമാല്യവിഭൂഷണാ
ഗജേന്ദ്രാക്രീഡമഥിതാ നദീവാകുലതാം ഗതാ. 41

"സാ — "ആ
രംഭാ, — രംഭ,
തതഃ — അതിൽനിന്നും
വിമുക്താ, — മോചിക്കപ്പെട്ടവളായി,
ഗജേന്ദ്രാ-ക്രീഡമഥിതാ — കൊമ്പനാന പുളച്ചു കലക്കിമറിച്ച
നദീ ഇവ, — ആറുപോലിരിക്കുന്നവളായി,
ഭ്രഷ്ടമാല്യ-വിഭൂഷണാ — ചിതറിക്കിടക്കുന്ന മാലകളും ആഭരണങ്ങളുമാന്നവളായി
ആകുലതാം ഗതാ. ആകുലതപൂണ്ടു.

ലുളിതാകുലകേശാന്താ വിധൂതകരപല്ലവാ
പവനേനാവധൂതേവ ലതാകുസുമശാലിനീ. 42

| | | | |
|---|---|---|---|
| "പവനേന | "കാററിനാൽ | വിധൂത- കരപല്ലവാ | തുടിക്കുന്ന കൈവിരലുകളോടുകൂടിയവളായി |
| അവധൂതാ | ഉലയ്ക്കപ്പെട്ട | ലുളിതാകുല- കേശാന്താ. | അഴിഞ്ഞുലഞ്ഞ കേശപാശത്തോടുകൂടിയവളായി ഭവിച്ചു. |
| കുസുമശാലിനീ | പുഷ്പങ്ങൾ നിറഞ്ഞ | | |
| ലതാ ഇവ, | വള്ളിയെന്നപോലെ | | |

സാ വേപമാനാ ലജ്ജന്തീ ഭീതാ കരകൃതാഞ്ജലിഃ
നളകൂബരമാസാദ്യ പാദയോൎന്നിപപാത ഹ. 43

| | | | |
|---|---|---|---|
| "സാ | "അവൾ | നളകൂബരം | നളകൂബരന്റെ അടുക്കൽ |
| ഭീതാ | ആപത്തിലകപ്പെട്ട് | ആസാദ്യ, | വന്നുചേൎന്ന്, |
| വേപമാനാ, | കിടുകിടെവിറച്ച്, | കരകൃതാഞ്ജലിഃ | കൈകൾകൂപ്പിക്കൊണ്ടു |
| ലജ്ജന്തീ, | ലജ്ജിക്കുന്നവളായി, | പാദയോഃ | കാലിണയിൽ |
| | | നിപപാത ഹ. | വീണുവണങ്ങി. |

തദവസ്ഥാം ച താം ദൃഷ്ട്വാ മഹാത്മാ നളകൂബരഃ
അബ്രവീത് കിമിദം ഭദ്രേ പാദയോഃ പതിതാഽസി മേ. 44

| | | | |
|---|---|---|---|
| "മഹാത്മാ | "മഹാത്മാവായ | അബ്രവീത്; | ചോദിച്ചു; |
| നളകൂബരഃ, | നളകൂബരൻ, | 'ഭദ്രേ! | 'നല്ലാർമണി! |
| താം ച | അവളേയും | കിം | എന്തു കാരണത്താലാണ് |
| തദവസ്ഥാം | അപ്രകാരമുള്ള അവസ്ഥയിലിരിക്കുന്നവളായി | മേ | എന്റെ |
| ദൃഷ്ട്വാ, | കണ്ട്, | പാദയോഃ | കാലുകളിൽ |
| ഇദം | ഇങ്ങിനെ | പതിതാ അസി?' | ഭവതി വീണു കിടക്കുന്നത്?' |

സാ വൈ നിശ്വസമാനാ തു വേപമാനാ കൃതാഞ്ജലിഃ
തസ്മൈ സൎവ്വം യഥാതത്വമാഖ്യാതുമുപചക്രമേ. 45

| | | | |
|---|---|---|---|
| "വേപമാനാ | "വിറച്ചുകൊണ്ടിരുന്ന | സൎവ്വം തു | ഇതിനെ സംബന്ധിച്ച എല്ലാററിനേയും |
| സാ, | അവൾ, | യഥാതത്വം വൈ | ഉള്ളവണ്ണം തന്നെ |
| നിശ്വസമാനാ | നെടുവീൎപ്പിട്ടുകൊണ്ട് | ആഖ്യാതും | അറിയിക്കുന്നതിന്നായി |
| കൃതാഞ്ജലിഃ, | തൊഴുകയ്യുമായി | ഉപചക്രമേ. | മുതിൎന്നു. |
| തസ്മൈ | അദ്ദേഹത്തോട് | | |

ഏഷ ദേവ ദശഗ്രീവഃ പ്രാപ്തോ ഗന്തും ത്രിവിഷ്ടപം
തേന സൈന്യസഹായേന നിശേയം പരിണാമിതാ. 46

| | |
|---|---|
| “ ‘ദേവ ! | “ ‘ദേവ ! |
| ഏഷഃ | ഈ |
| ദശഗ്രീവഃ | ദശാനനൻ |
| ത്രിവിഷ്ടപം | ദേവലോകത്തിലേക്ക് |
| ഗന്തും | ചെല്ലുന്നതിന്നായി |
| പ്രാപ്തഃ ; | ഇവിടെ വന്നിരിക്കയാണ് ; |
| ഇയം | ഈ |
| നിശാ | രാത്രി |
| സൈന്യ-സഹായേന | സൈന്യസമേതനായ |
| തേന, | അവനാൽ, |
| പരിണാമിതാ. | ഇവിടെ തന്നെയാണ് പാൎക്കപ്പെട്ടത്. |

ആയാന്തീ തേന ദൃഷ്ടാഽസ്മി ത്വത്സകാശമരിന്ദമ
ഗൃഹീത്വാ തേന പൃഷ്ടാഽസ്മി കസ്യ ത്വമിതി രക്ഷസാ. 47

| | |
|---|---|
| “ ‘അരിന്ദമ ! | “ ശത്രുധ്വംസക ! |
| തേന | അവനാൽ |
| ത്വത്സകാശം | നിന്തിരുവടിയുടെ അടുക്കലേക്ക |
| ആയാന്തീ, | വന്നുകൊണ്ടിരുന്നവളായ ഞാൻ, |
| ദൃഷ്ടാ അസ്മി ; | യദൃച്ഛയായി കാണപ്പെട്ടു ; |
| തേന | ആ |
| രക്ഷസാ | രാക്ഷസനാൽ |
| ഗൃഹീത്വാ, | പിടികൂടപ്പെട്ട്, |
| ത്വം | നീ |
| കസ്യ | ആൎക്കുള്ളവളാണ് |
| ഇതി | എന്ന് |
| പൃഷ്ടാ അസ്മി. | ഞാൻ ചോദിക്കപ്പെട്ടകയും ചെയ്തു. |

മയാ തു സൎവ്വം യത്സത്യം തസ്മൈ സൎവ്വം നിവേദിതം
കാമമോഹാഭിഭൂതാത്മാ നാശ്രൌഷീത് തദ്വചോ മമ. 48

| | |
|---|---|
| “ ‘മയാ, | “ ‘എന്നാൽ, |
| തു | ഇക്കാൎയ്യത്തിൽ |
| സൎവ്വം | എല്ലാവിവരങ്ങളും |
| സത്യം | ഉള്ളതുപോലെതന്നെ |
| തസ്മൈ | അവനോടായി |
| നിവേദിതം ; | അറിയിക്കപ്പെട്ടു ; |
| മമ | എന്റെ |
| വചഃ യത് തത് | യാതൊരു ആ വാക്യം |
| സൎവ്വം, | ഒന്നുംതന്നെ, |
| കാമമോഹാഭി-ഭൂതാത്മാ | കാമത്താൽ മതിമറന്നവനായ അവൻ |
| ന അശ്രൌഷീത്. | ചെവിക്കൊൾകയുണ്ടായില്ല. |

യാച്യമാനോ മയാ ദേവ സ്നുഷാ തേഽഹമിതി പ്രഭോ
തത് സൎവ്വം പൃഷ്ഠതഃ കൃത്വാ ബലാത് തേനാസ്മി ധൎഷിതാ. 49

| | |
|---|---|
| “ ‘പ്രഭോ ! | “ ‘പ്രഭോ ! |
| ദേവ ! | ദേവ ! |
| മയാ, | എന്നാൽ, |
| തേ | നിന്തിരുവടിയുടെ |
| സ്നുഷാ, | മരുമകളാണ്, |
| ഇതി | എന്ന് |
| യാച്യമാനഃ, | യാചിക്കപ്പെട്ടവനായിരുന്നിട്ടും, |
| തത് | അത് |
| സൎവ്വം | എല്ലാററിനേയും |
| പൃഷ്ഠതഃ കൃത്വാ | അലക്ഷ്യമാക്കി, |
| തേന | അവനാൽ |
| അഹം | ഞാൻ |
| ബലാത് | ബലാത്കാരമായി |
| ധൎഷിതാ അസ്മി. | മാനഭംഗം വരുത്തപ്പെട്ടു. |

ഏവം ത്വമപരാധം മേ ക്ഷന്തുമർഹസി സുവ്രത
ന ഹി തുല്യബലം സൌമ്യ സ്ത്രീയാശ്ച പുരുഷസ്യ ച. 50

| | |
|---|---|
| " 'സുവ്രത! | " 'സച്ചരിതനായുള്ളോ |
| സ്ത്രീയാഃ ച | ഒരു അബലയ്ക്കും [വേ! |
| പുരുഷസ്യ ച. | ഒരു പുരുഷനും |
| തുല്യബലം | തുല്യബലം |
| ന ഹി; | ഇല്ലല്ലോ; |
| സൌമ്യ! | പ്രിയതമ! |

| | |
|---|---|
| ഏവം മേ അപരാധം | ഇപ്രകാരം അവിചാരിതമായി സംഭവിച്ച എൻെറ കുററത്തെ |
| ത്വം | നിന്തിരുവടി |
| ക്ഷന്തും അർഹസി.' | ക്ഷമിച്ചരുളിയാലും.' |

ഏതച്ഛ്രുത്വാ തു സംക്രുദ്ധസ്തദാ വൈശ്രവണാത്മജഃ
ധർഷണാം താം പരാം ശ്രുത്വാ ധ്യാനം സംപ്രവിവേശ ഹ. 51

| | |
|---|---|
| " വൈശ്രവണാത്മജഃ | " നളകൂബരൻ |
| ഏതത് ശ്രുത്വാ, | ഇതു കേട്ട്, |
| താം | ആ |
| പരാം | വല്ലാത്ത |
| ധർഷണാം | മാനഭംഗത്തെ |

| | |
|---|---|
| ശ്രുത്വാ, | ഓർത്ത്, |
| തു | അക്കാര്യത്തിൽ |
| സംക്രുദ്ധഃ, | അതികുപിതനായി, |
| തദാ | ആ സമയം |
| ധ്യാനം സംപ്രവിവേശ ഹ. | ധ്യാനനിഷ്ഠ കയ്ക്കൊണ്ടു. |

തസ്യ തത് കർമ്മ വിജ്ഞായ തദാ വൈശ്രവണാത്മജഃ
മുഹൂർത്താത് ക്രോധതാമ്രാക്ഷസ്തോയം ജഗ്രാഹ പാണിനാ. 52

| | |
|---|---|
| " വൈശ്രവണാത്മജഃ, | " ആ വൈശ്രവണസുതൻ, |
| തസ്യ | അവൻെറ |
| തത് കർമ്മ, | ആ പ്രവൃത്തിയെ, |
| തദാ | ആ സമയം |
| മുഹൂർത്താത് | ഒരു മുഹൂർത്ത സമയം കൊണ്ടു് |

| | |
|---|---|
| വിജ്ഞായ, | ഉള്ളവണ്ണം ധരിച്ചു്, |
| ക്രോധതാമ്രാക്ഷഃ | കോപത്താൽ തുടുത്ത കണ്ണുകളോടു കൂടിയവനായി |
| പാണിനാ | കൈകൊണ്ടു് |
| തോയം | ജലത്തെ |
| ജഗ്രാഹ. | എടുത്തു. |

ഗൃഹീത്വാ സലിലം സർവ്വമുപസ്പൃശ്യ യഥാവിധി
ഉത്സസർജ്ജ തദാ ശാപം രാക്ഷസേന്ദ്രായ ദാരുണം. 53

| | |
|---|---|
| " തദാ | " ആ സമയം |
| സർവ്വം | എല്ലാററിനേയും |
| ഗൃഹീത്വാ, | മനസ്സിലാലോചിച്ചു് നിശ്ചയിച്ചു കൊണ്ടു്, |
| യഥാവിധി | വിധിപ്രകാരം |

| | |
|---|---|
| സലിലം | ജലത്തെ |
| ഉപസ്പൃശ്യ | പ്രോക്ഷണംചെയ്തു് |
| രാക്ഷസേന്ദ്രായ | രാക്ഷസേശ്വരന്നു് |
| ദാരുണം | ഭയങ്കരമായ |
| ശാപം ഉത്സസർജ്ജ. | ശാപത്തെ ഇപ്രകാരം നൽകി |

അകാമാ തേന യസ്മാത് ത്വം ബലാദ്ഭദ്രേ പ്രധർഷിതാ
തസ്മാത് സ യുവതിമന്യാം നാകാമാമുപയാസ്യതി. 54

| | |
|---|---|
| " 'ഭദ്രേ! | " 'ശോഭനേ! |
| അകാമാ | കാമിക്കാതിരുന്ന |
| ത്വം, | ഭവതി, |
| തേന | അവനാൽ |
| ബലാത് | ബലാല്ക്കാരമായി |
| പ്രധർഷിതാ | ചാരിത്രഭംഗം വരുത്തപ്പെട്ടു |
| യസ്മാത് തസ്മാത് | എന്നതിനാൽ |
| സഃ | അവൻ |
| അകാമാം | കാമിക്കാത്ത |
| യുവതീം അന്യാം | വേറൊരുയുവതിയേയും |
| ന ഉപയാസ്യതി. | തൊടാവുന്നതല്ല. |

യദാ ഹ്യകാമാം കാമാർത്തോ ധർഷയിഷ്യതി യോഷിതം
മൂർദ്ധാ തു സപ്തധാ തസ്യ ശകലീഭവിതാ തദാ. 55

| | |
|---|---|
| " 'കാമാർത്തഃ, | " 'കാമാതുരനായ അവൻ, |
| അകാമാം | ഇഷ്ടമില്ലാത്ത |
| യോഷിതം | ഒരു നാരിയെ |
| യദാ | എപ്പോഴെങ്കിലും |
| ധർഷയിഷ്യതി തു | തീണ്ടുന്നുവെന്നു വരികിൽ |
| തദാ ഹി, | അക്ഷണംതന്നെ, |
| തസ്യ | അവന്റെ |
| മൂർദ്ധാ, | ശിരസ്സ്, |
| സപ്തധാ | ഏഴു ശകലങ്ങളായി |
| ശകലീഭവിതാ.' | പൊട്ടിത്തെറിച്ചുപോകട്ടെ.' |

തസ്മിന്നുദാഹൃതേ ശാപേ ജ്വലിതാഗ്നിസമപ്രഭേ
ദേവദുന്ദുഭയോ നേദുഃ പുഷ്പവൃഷ്ടിശ്ച ഖാച്ച്യുതാ
പിതാമഹമുഖാശ്ചൈവ സർവ്വേ ദേവാഃ പ്രഹർഷിതാഃ. 56

| | |
|---|---|
| " തസ്മിൻ | " ആ |
| ശാപേ | ശാപം |
| ജ്വലിതാഗ്നിസമപ്രഭേ | കത്തിജ്ജ്വലിക്കുന്ന അഗ്നിക്കു സമമായ പ്രഭാവത്തോടുകൂടിയതായി |
| ഉദാഹൃതേ, | നൽകപ്പെട്ടപ്പോൾ, |
| ദേവദുന്ദുഭയഃ | ദേവദുന്ദുഭികൾ |
| നേദുഃ; | മുഴങ്ങി; |
| ഖാത് | ആകാശത്തിൽനിന്ന് |
| പുഷ്പവൃഷ്ടിഃ ച | പൂമാരിയും |
| ച്യുതാ; | പൊഴിഞ്ഞു; |
| പിതാമഹമുഖാഃ | നാന്മുഖൻ മുതലായ |
| ദേവാഃ | ദേവന്മാർ |
| സർവ്വേ ഏവ ച | എല്ലാവരുംതന്നെ |
| പ്രഹർഷിതാഃ. | അത്യാനന്ദമുൾക്കൊണ്ടു. |

ജ്ഞാത്വാ ലോകഗതിം സർവ്വാം തസ്യ മൃത്യും ച രക്ഷസഃ
ഋഷയഃ പിതരശ്ചൈവ പ്രീതിമാപുരനുത്തമാം. 57

| | |
|---|---|
| " ഋഷയഃ ച | " മഹർഷിമാരും |
| പിതരഃ ച, | പിതൃക്കളും, |
| ലോകഗതിം | ലോകത്തിൽ നടപ്പാൻപോകുന്ന |
| സർവ്വാം ഏവ | എല്ലാററിനെക്കുറിച്ചും |
| തസ്യ | ആ |
| രക്ഷസഃ | രാക്ഷസന്റെ |
| മൃത്യും ച, | മരണത്തെക്കുറിച്ചും, |
| ജ്ഞാത്വാ, | ജ്ഞാനദൃഷ്ടികൊണ്ടറിഞ്ഞ്, |
| അനുത്തമാം | അത്യധികം |
| പ്രീതിം ആപുഃ. | മനഃസന്തുഷ്ടി കയ്ക്കൊണ്ടു. |

ശ്രുത്വാ തു സ ദശഗ്രീവസ്തം ശാപം രോമഹർഷണം
നാരീഷു മൈഥുനേ ഭാവം നാകാമാസ്വഭ്യരോചയത്. 58

| | | | |
|---|---|---|---|
| "സഃ | "ആ | അകാമാസു | ഇഷ്ടമില്ലാത്ത |
| ദശഗ്രീവഃ, | ദശഗ്രീവൻ, | നാരീഷു | സ്ത്രീകളിലുള്ള |
| രോമഹർഷണം | രോമാഞ്ചമുണ്ടാക്കുമാറുള്ള | മൈഥുനേ | രതിയിൽ |
| തം | ആ | ഭാവം തു | ആഗ്രഹമെല്ലാം തന്നെ |
| ശാപം | ശാപത്തെ | ന അഭ്യരോചയത്. | വിട്ടൊഴിച്ചു. |
| ശ്രുത്വാ, | കേട്ട്, | | |

തേന നീതാഃ സ്ത്രിയഃ പ്രീതിമാപുഃ സർവാഃ പതിവ്രതാഃ
നളകൂബരനിർമ്മുക്തം ശാപം ശ്രുത്വാ മനഃപ്രിയം. 59

| | | | |
|---|---|---|---|
| "തേന | "അവനാൽ | നളകൂബരനിർമ്മുക്തം | നളകൂബരനാൽ നൽകപ്പെട്ട |
| നീതാഃ | ബലാല്ക്കാരമായി കൊണ്ടുവരപ്പെട്ട | മനഃപ്രിയം | പ്രീതികരമായ |
| പതിവ്രതാഃ | പതിവ്രതകളായ | ശാപം | ശാപത്തെക്കുറിച്ച് |
| സ്ത്രിയഃ | നാരിമാർ | ശ്രുത്വാ, | കേൾപ്പാനിടയായപ്പോൾ, |
| സർവാഃ, | എല്ലാവരും, | പ്രീതിം ആപുഃ." | ഏററം ആനന്ദിച്ചു." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഷഡ്വിംശഃ സർഗ്ഗഃ = ഇരുപത്താറാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 21789; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1065



## സപ്തവിംശഃ സർഗ്ഗഃ = ഇരുപത്തേഴാംസർഗ്ഗം.

[സുമാലിവധഃ = സുമാലിവധം.]

കൈലാസം ലംഘയിത്വാഽഥ ദശഗ്രീവഃ സ രാവണഃ
ആസസാദ മഹാതേജാ ഇന്ദ്രലോകം നിശാചരഃ. 1

| | | | |
|---|---|---|---|
| "അഥ | "അനന്തരം | രാവണഃ, | രാവണൻ, |
| സഃ | ആ | കൈലാസം | കൈലാസത്തെ |
| മഹാതേജാഃ | മഹാ വീര്യശാലിയും | ലംഘയിത്വാ, | കടന്നുചെന്ന്, |
| നിശാചരഃ | രാക്ഷസനും | ഇന്ദ്രലോകം | ഇന്ദ്രലോകത്തെ |
| ദശഗ്രീവഃ | ദശകണ്ഠനുമായ | ആസസാദ. | പ്രാപിച്ചു. |

തസ്യ രാക്ഷസസൈന്യസ്യ സമന്താദുപയാസ്യതഃ
ദേവലോകം യയൗ ശബ്ദോ ഭിദ്യമാനാർണ്ണവോപമഃ. 2

| | | | |
|---|---|---|---|
| "ഉപയാസ്യതഃ | "എത്തിച്ചേരുന്ന | ഭിദ്യമാനാർണ്ണവോപമഃ, | കരയിടിച്ചു തകർക്കുന്ന കടലിന്റേതെന്നപോലെ |
| തസ്യ | ആ | ദേവലോകം | ദേവലോകത്തിൽ |
| രാക്ഷസസൈന്യസ്യ | രാക്ഷസപ്പടയുടെ | സമന്താത് | എല്ലാ ഭാഗങ്ങളിലും |
| ശബ്ദഃ, | ആരവാരം, | യയൗ. | വ്യാപിച്ചു. |

ശ്രുത്വാ തു രാവണം പ്രാപ്തമിന്ദ്രശ്ചലിത ആസനാത്
അബ്രവീത്തത്ര താൻ ദേവാൻ സൎവ്വാനേവ സമാഗതാൻ 3
ആദിത്യാൻ സവസൂൻ രുദ്രാൻ വിശ്വാൻ സാദ്ധ്യാൻ മരുദ്ഗണാൻ
സജ്ജീഭവത യുദ്ധാൎത്ഥം രാവണസ്യ ദുരാത്മനഃ. 4

| | |
|---|---|
| "തത്ര, | അപ്പോൾ, |
| ഇന്ദ്രഃ | ഇന്ദ്രൻ |
| രാവണം | രാവണനെ |
| പ്രാപ്തം | അവിടെ വന്നിരിക്കുന്നവനായി |
| ശ്രുത്വാ തു, | കേട്ട ക്ഷണത്തിൽ, |
| ആസനാത് | സിംഹാസനത്തിൽനിന്ന് |
| ചലിതഃ, | ചാടി എഴുന്നേററ്, |
| സമാഗതാൻ | അവിടെ കൂടിയിരുന്ന |
| താൻ | ആ |
| ആദിത്യാൻ | ആദിത്യന്മാരോടും |
| സവസൂൻ | വസുക്കളോടുകൂടിയ |
| രുദ്രാൻ | രുദ്രന്മാരോടും |
| വിശ്വാൻ | വിശ്വദേവന്മാരോടും |
| സാദ്ധ്യാൻ | സാദ്ധ്യദേവന്മാരോടും |
| മരുദ്ഗണാൻ | മരുദ്ഗണങ്ങളോടും |
| ദേവാൻ | ദേവന്മാർ |
| സൎവ്വാൻ ഏവ, | എല്ലാവരോടും, |
| 'ദുരാത്മനഃ | ദുരാത്മാവായ |
| രാവണസ്യ | രാവണനുമായി |
| യുദ്ധാൎത്ഥം | യുദ്ധംചെയ്യുന്നതിന്നായി |
| സജ്ജീഭവത,' | ഒരുങ്ങുവിൻ,' എന്ന് |
| അബ്രവീത്. | ആജ്ഞാപിച്ചു. |

ഏവമുക്താസ്തു ശക്രേണ ദേവാഃ ശക്രസമാ യുധി
സന്നഹ്യ സുമഹാസത്വാ യുദ്ധശ്രദ്ധാസമന്വിതാഃ. 5

| | |
|---|---|
| "ശക്രസമാഃ | "ഇന്ദ്രതുല്യന്മാരും |
| സുമഹാസത്വാഃ | ദിവ്യശക്തിയുള്ളവരുമായ |
| ദേവാഃ, | ദേവകൾ, |
| ശക്രേണ | ഇന്ദ്രനാൽ |
| ഏവം | ഇപ്രകാരം |
| ഉക്താഃ, | ആജ്ഞാപിക്കപ്പെട്ടവരായി, |
| തു | ഉടൻതന്നെ |
| സന്നഹ്യ | ഒരുങ്ങി |
| യുധി | പോരിൽ |
| യുദ്ധശ്രദ്ധാ-സമന്വിതാഃ. | എതിൎപ്പാൻ തയ്യാറായി വൎത്തിച്ചു. |

സ തു ദീനഃ പരിത്രസ്തോ മഹേന്ദ്രോ രാവണം പ്രതി
വിഷ്ണോഃ സമീപമാഗമ്യ വാക്യമേതദുവാച ഹ. 6

| | |
|---|---|
| "തു | "എന്നാലും |
| സഃ | ആ |
| മഹേന്ദ്രഃ, | ദേവേന്ദ്രൻ, |
| രാവണം പ്രതി, | രാവണന്റെ സംഗതിയിൽ, |
| ഹ | വാസ്തവമായി |
| ദീനഃ, | അധൈൎയ്യപ്പെട്ടവനായി |
| പരിത്രസ്തഃ | നടുക്കംപൂണ്ട് |
| വിഷ്ണോഃ | മഹാവിഷ്ണുവിന്റെ |
| സമീപം ആഗമ്യ | സന്നിധിയിൽചെന്ന് |
| ഏതത് | ഇപ്രകാരം |
| വാക്യം | വാക്യത്തെ |
| ഉവാച. | ഉണൎത്തിച്ചു. |

വിഷ്ണോ കഥം കരിഷ്യാമി മഹാവീര്യപരാക്രമഃ
അസൌ ഹി ബലവാൻ രക്ഷോ യുദ്ധാർത്ഥമഭിവർത്തതേ. 7

| | | | |
|---|---|---|---|
| "'അസൌ | "'ഈ | അഭിവർത്തതേ; | ഏററടുത്തിരിക്കുന്നു; |
| രക്ഷഃ, | രാക്ഷസൻ, | വിഷ്ണോ! | വിഷ്ണുഭഗവാനേ! |
| ബലവാൻ | സൈന്യസമേതനായി | ഹി, | അതിനാൽ, |
| മഹാവീര്യ-പരാക്രമഃ, | അതിവീര്യപരാക്രമത്തോടുകൂടിയവനായി, | കരിഷ്യാമി കഥം? | ഞാൻ ചെയ്യേണ്ടുന്നത് എന്തൊന്നാണ്? |
| യുദ്ധാർത്ഥം | പോരാടുന്നതിന്നായി | | |

വരപ്രദാനാദ് ബലവാൻ ന ഖല്വന്യേന ഹേതുനാ
തത് തു സത്യവചഃ കാര്യം യദുക്തം പദ്മയോനിനാ. 8

| | | | |
|---|---|---|---|
| "'പദ്മ-യോനിനാ | "'പദ്മസംഭവനായ ബ്രഹ്മദേവനാൽ | വരപ്രദാനാത് ഖലു | വരം ലഭിച്ചിരിക്കുന്നതിനാൽതന്നെയാണ് |
| യത് | യാതൊന്നു | ബലവാൻ; | അവൻ ബലവാനായിരിക്കുന്നത്; |
| ഉക്തം | അരുളിച്ചെയ്യപ്പെട്ടുവോ | അന്യേന | മറെറാരു |
| തത് തു | അതും | ഹേതുനാ | കാരണംകൊണ്ടും |
| സത്യവചഃ കാര്യം; | അസത്യമാക്കപ്പെടാതിരിക്കണം; | ന. | അല്ല. |

തദ്യഥാ നമുചിർവൃത്രോ ബലിന്നരകശംബരൌ
ത്വദ്ബലം സമവഷ്ടഭ്യ മയാ ദഗ്ധാസ്തഥാ കുരു. 9

| | | | |
|---|---|---|---|
| "'നമുചിഃ, | "'നമുചിയും, | സമവഷ്ടഭ്യ, | ആശ്രയിച്ച്, |
| വൃത്രഃ, | വൃത്രനും, | തത് | അതുകാരണമായി |
| ബലിഃ | ബലിയും | യഥാ | എപ്രകാരം |
| നരകശംബരൌ | നരകാസുരശംബരന്മാരും | ദഗ്ധാഃ, | നശിപ്പിക്കപ്പെട്ടുവോ |
| മയാ | എന്നാൽ | തഥാ | അപ്രകാരംതന്നെ |
| ത്വദ്ബലം | നിന്തിരുവടിയുടെ സഹായത്തെ | കുരു. | ചെയ്തരുളിയാലും. |

ന ഹ്യന്യോ ദേവ ദേവാനാമാപത്സു സുമഹാബലഃ
ഗതിഃ പരായണം നാസ്തി ത്വാമൃതേ പുരുഷോത്തമ. 10

| | | | |
|---|---|---|---|
| "'ദേവ! | "'ദേവ! | അന്യഃ | വേറൊരുവൻ |
| പുരുഷോത്തമ! | പുരുഷോത്തമ! | ന ഹി; | ഇല്ലല്ലോ; |
| ദേവാനാം | ദേവന്മാരുടെ | ത്വാം ഋതേ | നിന്തിരുവടിയല്ലാതെ |
| ആപത്സു | കഷ്ടങ്ങളിൽ | പരായണം ഗതിഃ | ഉത്തമമായ ഒരാശ്രയം |
| സുമഹാബലഃ | സർവ്വശക്തനായ | ന അസ്തി. | ഇല്ല. |

ത്വം ഹി നാരായണഃ ശ്രീമാൻ പദ്മനാഭഃ സനാതനഃ
ത്വയേമേ സ്ഥാപിതാ ലോകാഃ ശക്രശ്ചാഹം സുരേശ്വരഃ. 11

| | | | |
|---|---|---|---|
| " 'ത്വം ഹി | " നിന്തിരുവടിതന്നെ യാണല്ലോ | ഇമേ | ഈ |
| സനാതനഃ | ശാശ്വതനായി | ലോകാഃ | ലോകങ്ങൾ |
| പത്മനാഭഃ | നാഭിയിൽ കമലംധരി | സ്ഥാപിതാഃ; | സ്ഥാപിക്കപ്പെട്ടത്; |
| ശ്രീമാൻ | ലക്ഷ്മീസമേതനായ [ച്ച | ശക്രഃ | ഇന്ദ്രനായ |
| നാരായണഃ; | ശ്രീനാരായണമൂൎത്തി | അഹം | ഞാനം |
| ത്വയാ | നിന്തിരുവടിയാലാണല്ലോ | സുരേശ്വരഃ ച | ദേവരാജാവായി വാഴിക്കപ്പെട്ടത്. |

തദാചക്ഷ്വ യഥാതത്വം ദേവദേവ മമ സ്വയം
അപി ചക്രസഹായസ്ത്വം യോത്സ്യസേ രാവണം പ്രഭോ. 12

| | | | |
|---|---|---|---|
| " 'പ്രഭോ! | " 'സനാതനനായ | യോത്സ്യസേ അപി; | യുദ്ധംചെയ്തു ജയിക്കാമല്ലോ; |
| ദേവദേവ! | ഹേ ദേവേശ! | | |
| ത്വം | നിന്തിരുവടി | യഥാതത്വം | തിരുമനസ്സുണ്ടോ |
| ചക്രസഹായഃ | ചക്രം ധരിച്ചവനായി | തത്, | അതിനെ, |
| രാവണം | രാവണനെ | മമ ആചക്ഷ്വ.' | എന്നോടായരുളിച്ചെയ്താലും.' |
| സ്വയം | നേരിൽ | | |

ഏവമുക്തഃ സ ശക്രേണ ദേവോ നാരായണഃ പ്രഭുഃ
അബ്രവീന്ന പരിത്രാസഃ കാൎയ്യസ്തേ ശ്രൂയതാം ച മേ. 13

| | | | |
|---|---|---|---|
| " ശക്രേണ | " ഇന്ദ്രനാൽ | അബ്രവീത്; | ഇങ്ങിനെ അരുളിച്ചെയ്തു; |
| ഏവം | മേൽപ്രകാരം | 'മേ | 'എനിക്കു |
| ഉക്തഃ | പ്രാൎത്ഥിക്കപ്പെട്ടവനായ | ശ്രൂയതാം; | ചെവിതന്നു കേൾക്കപ്പെടട്ടെ; |
| സഃ പ്രഭുഃ | ആ സൎവ്വേശ്വരനായ | തേ | ഭവാനു |
| നാരായണഃ ദേവഃ, | നാരായണമൂൎത്തി | പരിത്രാസഃ ച | ഭയമെന്നതേ |
| | | കാൎയ്യഃ ന. | വേണ്ടതില്ല. |

ന താവദേഷ ദുഷ്ടാത്മാ ശക്യോ ദൈവതദാനവൈഃ
ഹന്തും യുധി സമാസാദ്യ വരദാനേന ദുൎജ്ജയഃ. 14

| | | | |
|---|---|---|---|
| " 'ഏഷഃ | " 'ഈ | സമാസാദ്യ | എതിൎത്തു |
| ദുഷ്ടാത്മാ, | ദുഷ്ടൻ, | ഹന്തും | വധിക്കുന്നതിന്നു |
| വരദാനേന | വരപ്രസാദത്താൽ | ശക്യഃ ന; | കഴിയപ്പെട്ടുന്നവനല്ല; |
| ദൈവതദാനവൈഃ | ദേവന്മാരാലും ദാനവന്മാരാലും | താവത് | അതിനാൽ |
| യുധി | പോരിൽ | ദുൎജ്ജയഃ. | അജയ്യനായിരിക്കുന്നു. |

സൎവ്വഥാ തു മഹത് കൎമ്മ കരിഷ്യതി ബലോത്കടഃ
രാക്ഷസഃ പുത്രസഹിതോ ദൃഷ്ടമേതന്നിസൎഗ്ഗതഃ. 15

| | | | |
|---|---|---|---|
| " 'രാക്ഷസഃ | " 'രാക്ഷസൻ | സൎവ്വഥാ | എപ്രകാരവും |
| നിസൎഗ്ഗതഃ | പ്രകൃത്യാതന്നെ | ദൃഷ്ടം | ഉറച്ചതായ |
| ബലോത്കടഃ; | അതിബലശാലിയാണ്; | മഹത് കൎമ്മ | മഹത്തായ കൃത്യത്തെ |
| പുത്രസഹിതഃ; | പുത്രനോടുകൂടിയവൻ; | കരിഷ്യതി. | അവൻ ചെയ്കതന്നെ ചെയ്യും. |
| ഏതത് തു | ഈ ഘട്ടത്തിലും | | |

യത്തു മാം ത്വമഭാഷിഷ്ഠാ യുധ്യസ്വേതി സുരേശ്വര
നാഹം തം പ്രതിയോത്സ്യാമി രാവണം രാക്ഷസം യുധി. 16

| | | | |
|---|---|---|---|
| "'സുരേശ്വര! | "'ദേവേന്ദ്ര! | അഭാഷിഷ്ഠാഃ; | ആവശ്യപ്പെട്ടുകയുണ്ടായി; |
| ത്വം | ഭവാൻ | | |
| മാം | എന്നോട് | അഹം, | ഞാൻ, |
| 'രാവണം | 'രാവണനെന്ന | തു | ഇപ്പോൾ |
| രാക്ഷസം | രാക്ഷസനെ | തം | അവനെ |
| യുധ്യസ്വ,' | എതിർത്തു പോർചെയ്യൂ | യുധി | പോരിൽ |
| ഇതി യത് | എന്നു യാതൊരു [ലും,' സംഗതി | ന പ്രതി-യോത്സ്യാമി. | നേരിൽ എതിക്കുന്നതല്ല. |

നാഹത്വാ സമരേ ശത്രും വിഷ്ണുഃ പ്രതിനിവർത്തതേ
ദുർല്ലഭശ്ചൈവ കാമോഽദ്യ വരഗുപ്താദ്ധി രാവണാത്. 17

| | | | |
|---|---|---|---|
| "'വിഷ്ണുഃ | "'മഹാവിഷ്ണു | വരഗുപ്താത് | വരപ്രസാദത്താൽ രക്ഷിക്കപ്പെട്ടവനായ |
| സമരേ | പോരിൽ | | |
| ശത്രും ച | ശത്രുവിനെത്തന്നെ | രാവണാത്, | രാവണന്റെ സംഗതിയിൽ, |
| അഹത്വാ | കൊല്ലാതെ | | |
| പ്രതിനിവ-ർത്തതേ ന; | മടങ്ങുക എന്നതില്ല; | കാമഃ | (ഭവാന്റെ) ആഗ്രഹം |
| | | അദ്യ ഏവ | ഇപ്പോൾമാത്രം |
| ഹി | ആകയാൽ | ദുർല്ലഭഃ. | സഫലമാക്കത്തക്കതല്ല. |

പ്രതിജാനേ ച ദേവേന്ദ്ര ത്വത്സമീപേ ശതക്രതോ
ഭവിതാഽസ്മി യഥാഽസ്യാഹം രക്ഷസോ മൃത്യുകാരണം. 18

| | | | |
|---|---|---|---|
| "'ശതക്രതോ! | "'നൂറുയാഗങ്ങൾ ചെയ്തവനായ | പ്രതിജാനേ; | ഞാൻ പ്രതിജ്ഞചെ [യ്യുന്നു; |
| ദേവേന്ദ്ര! | ദേവേന്ദ്ര! | അസ്യ | ഈ |
| യഥാ | എന്നാലും | രക്ഷസഃ | രാക്ഷസന്റെ |
| | | മൃത്യുകാരണം | വധത്തിന്നായി |
| ത്വത്സമീപേ | അങ്ങയുടെ മുമ്പിൽവെച്ചുതന്നെ | അഹം ച | ഞാൻതന്നെ |
| | | ഭവിതാ അസ്മി. | അവതരിക്കുന്നുണ്ട്. |

അഹമേവ നിഹന്താസ്മി രാവണം സപുരസ്സരം
ദേവതാ നന്ദയിഷ്യാമി ജ്ഞാത്വാ കാലമുപാഗതം. 19

| | | | |
|---|---|---|---|
| "'കാലം | "'തക്കതായ കാലം | രാവണം | രാവണനെ |
| ഉപാഗതം | വന്നുചേർന്നതായി | സപുരസ്സരം | ബന്ധുജനങ്ങളടക്കം |
| | | നിഹന്താസ്മി; | വധിക്കുന്നുണ്ട്; |
| ജ്ഞാത്വാ, | അറിഞ്ഞ് | ദേവതാഃ | ദേവകളെ |
| അഹം ഏവ | ഞാൻതന്നെ | നന്ദയിഷ്യാമി.' | സന്തുഷ്ടരാക്കുന്നുണ്ട്.' |

ഏതസ്മിന്നന്തരേ നാദഃ ശുശ്രുവേ രജനീക്ഷയേ
തസ്യ രാവണസൈന്യസ്യ പ്രയുദ്ധസ്യ സമന്തതഃ. 20

| | |
|---|---|
| "ഏതസ്മിൻ അന്തരേ, | "ഇതേ സമയത്തിൽ |
| രജനിക്ഷയേ | സൂൎയ്യോദയത്തിൽ |
| പ്രയുദ്ധസ്യ | വമ്പിച്ച യുദ്ധംചെയ്യു[ന്ന |
| തസ്യ | ആ |
| രാവണസൈന്യസ്യ | രാവണന്റെ സൈന്യത്തിന്റെ |
| നാദഃ, | ഘോഷം, |
| സമന്തതഃ | എങ്ങും |
| ശുശ്രുവേ. | കേൾക്കായി. |

തേ പ്രയുദ്ധാ മഹാവീൎയ്യാ ഹ്യന്യോന്യമഭിവിക്ഷ്യ വൈ
സംഗ്രാമമേവാഭിമുഖാ ഹ്യഭ്യവൎത്തന്ത ഹൃഷ്ടവത്. 21

| | |
|---|---|
| "'പ്രയുദ്ധാഃ | "'വൻപോർ ചെയ്യുന്നവരും |
| മഹാവീൎയ്യാഃ | മഹാവീൎയ്യശാലികളുമാ |
| തേ | അവർ, [യ |
| സംഗ്രാമം ഏവ | യുദ്ധത്തിൽതന്നെ |
| അഭിമുഖാഃ ഹി | ഏകാഗ്രതയോടെ |
| ഹൃഷ്ടവത്, | ഉത്സാഹമുൾക്കൊണ്ട്, |
| അന്യോന്യം വൈ | തമ്മിൽതമ്മിൽ |
| അഭിവീക്ഷ്യ ഹി | ഉററുനോക്കിക്കൊണ്ടു |
| അഭ്യവൎത്തന്ത. | ചുററുംനിന്നു. [തന്നെ |

തതോ ദൈവതസൈന്യാനാം സംക്ഷോഭഃ സമജായത
തദക്ഷയം മഹാസൈന്യം ദൃഷ്ട്വാ സമരമൂൎദ്ധനി. 22

| | |
|---|---|
| "സമരമൂർധനി | "രണമുഖത്തിൽ |
| തത് | ആ |
| അക്ഷയം | അളവില്ലാത്ത |
| മഹാസൈന്യം | വൻ പടയെ |
| ദൃഷ്ട്വാ, | കണ്ട്, |
| തതഃ | അതിനാൽ |
| ദൈവതസൈന്യാനാം | ദേവസൈന്യങ്ങൾക്കു |
| സംക്ഷോഭഃ | വലുതായ കുഴപ്പം |
| സമജായത. | ഉണ്ടായി. |

തതോ യുദ്ധം സമഭവദ്ദേവദാനവരക്ഷസാം
ഘോരം തുമുലനിൎഹ്രാദം നാനാപ്രഹരണോദ്യതം. 23

| | |
|---|---|
| "തതഃ, | "അപ്പോൾ, |
| ദേവദാനവരക്ഷസാം, | ദേവന്മാൎക്കും, അസുരന്മാരടക്കമുള്ള രാക്ഷസന്മാൎക്കും തമ്മിൽ, |
| യുദ്ധം | യുദ്ധം |
| ഘോരം | ഭയങ്കരമായും |
| നാനാപ്രഹരണോദ്യതം | പലവിധ ആയുധങ്ങൾ പ്രയോഗിക്കപ്പെട്ടതായും |
| തുമുലനിൎഹ്രാദം | വൻ മുഴക്കത്തോടു കൂടിയതായി |
| സമഭവത്. | നടന്നു. |

ഏതസ്മിന്നന്തരേ ശൂരാ രാക്ഷസാ ഘോരദൎശനാഃ
യുദ്ധാൎത്ഥം സമവൎത്തന്ത സചിവാ രാവണാജ്ഞയാ. 24

| | |
|---|---|
| "ഏതസ്മിൻ അന്തരേ, | "ഈ സന്ദൎഭത്തിൽ, |
| രാവണാജ്ഞയാ | രാവണന്റെ ആജ്ഞയനുസരിച്ച് |
| ഘോരദൎശനാഃ | കാണ്മാൻ ഭയങ്കരന്മാരും |
| രാക്ഷസാഃ | രാക്ഷസന്മാരും |
| ശൂരാഃ | ശൂരന്മാരുമായ |
| സചിവാഃ, | മന്ത്രിമാർ, |
| യുദ്ധാൎത്ഥം | യുദ്ധത്തിന്നായി |
| സമവൎത്തന്ത. | മുതിൎന്നു. |

മാരീചശ്ച പ്രഹസ്തശ്ച മഹാപാൎശ്വമഹോദരൌ
അകംപനോ നികുംഭശ്ച ശുകഃ സാരണ ഏവ ച 25
സംഹ്ലാദോ ധൂമകേതുശ്ച മഹാദംഷ്ട്രോ മഹാമുഖഃ
ജംബുമാലീ മഹാഹ്രാദോ വിരൂപാക്ഷശ്ച രാക്ഷസഃ 26
സുപ്തഘ്നോ യജ്ഞകോപശ്ച ദുൎമ്മുഖോ ദൂഷണഃ ഖരഃ
ത്രിശിരാഃ കരവീരാക്ഷഃ സൂൎയ്യശത്രുശ്ച രാക്ഷസഃ 27
മഹാകായോഽതികായശ്ച ദേവാന്തകനരാന്തകൌ
ഏതൈഃ സൎവ്വൈഃ പരിവൃതോ മഹാവീൎയ്യോ മഹാബലഃ 28
രാവണസ്യാൎയ്യകഃ സൈന്യം സുമാലീ പ്രവിവേശ ഹ
സ ദൈവതഗണാൻ സൎവ്വാൻ നാനാപ്രഹരണൈഃ ശിതൈഃ 29
വ്യധ്വംസയത് സുസംക്രുദ്ധോ വായുൎജ്ജലചരാനിവ. 30

| | |
|---|---|
| "രാവണസ്യ | "രാവണന്റെ |
| ആൎയ്യകഃ | മാതാമഹനും |
| മഹാബലഃ | അതി ബലവാനും |
| മഹാവീൎയ്യഃ | അതി വീൎയ്യശാലിയു |
| സുമാലീ | സുമാലിയെന്ന [മായ |
| രാക്ഷസഃ, | രാക്ഷസനും, |
| മാരീചഃ ച | മാരീചനും |
| പ്രഹസ്തഃ ച | പ്രഹസ്തനും |
| മഹാപാൎശ്വ- മഹോദരൌ | മഹാപാൎശ്വനും മഹോദരനും |
| അകംപനഃ | അകമ്പനനും |
| നികുംഭഃ ച | നികുംഭനും |
| ശുകഃ ഏവ | ശുകനും |
| സാരണഃ ച | സാരണനും |
| സംഹ്ലാദഃ | സംഹ്ലാദനും |
| ധൂമകേതുഃ ച | ധൂമകേതുവും |
| മഹാദംഷ്ട്രഃ | മഹാദംഷ്ട്രനും |
| മഹാമുഖഃ | മഹാമുഖനും |
| ജംബുമാലീ | ജംബുമാലിയും |
| മഹാഹ്രാദഃ | മഹാഹ്രാദനും |
| രാക്ഷസഃ | രാക്ഷസനായ |
| വിരൂപാക്ഷഃ ച | വിരൂപാക്ഷനും |
| സുപ്തഘ്നഃ | സുപ്തഘ്നനും |
| യജ്ഞകോപഃ ച | യജ്ഞകോപനും |
| ദുൎമ്മുഖഃ | ദുൎമ്മുഖനും |

| | |
|---|---|
| ദൂഷണഃ | ദൂഷണനും |
| ഖരഃ | ഖരനും |
| ത്രിശിരാഃ | ത്രിശിരസ്സും |
| കരവീരാക്ഷഃ | കരവീരാക്ഷനും |
| സൂൎയ്യശത്രുഃ ച | സൂൎയ്യശത്രുവും |
| മഹാകായഃ | മഹാകായനും |
| അതികായഃ | അതികായനും |
| ദേവാന്തക- നരാന്തകൌ ച | ദേവാന്തകനും നരാന്തകനുമായ |
| ഏതൈഃ | ഇവർ |
| സൎവ്വൈഃ | എല്ലാവരാലും |
| പരിവൃതഃ, | ചൂഴപ്പെട്ടവനായ്, |
| സൈന്യം പ്രവിവേശ; | പടയിലുൾപ്പൂകി; |
| സഃ | അവൻ |
| സുസംക്രുദ്ധഃ, | ഏററവും കുപിതനായി, |
| ശിതൈഃ | തീക്ഷ്ണങ്ങളായ |
| നാനാ- പ്രഹരണൈഃ | പല ആയുധങ്ങളാലും |
| ദൈവത- ഗണാൻ | ദേവഗണങ്ങൾ |
| സൎവ്വാൻ ഹ, | എല്ലാററിനേയും, |
| വായുഃ | കാററ് |
| ജലചരാൻ | ജലജന്തുക്കളെ |
| ഇവ, | എപ്രകാരമോ അപ്ര |
| വ്യധ്വംസയത്. | നശിപ്പിച്ചു. [കാരം, |

സുമാലിഭയസന്ത്രസ്താഃ സുരാസ്തേ സൎവ്വതോ ദിശി
പ്രദുദ്രുവുൎവ്വദ്ധ്യമാനാഃ സിംഹത്രസ്താ മൃഗാ ഇവ. 31

| | | | |
|---|---|---|---|
| "വദ്ധ്യമാനാഃ | "ഹിംസിക്കപ്പെടുന്നവരായ | സിംഹത്രസ്താഃ | സിംഹത്തെക്കണ്ടുഭയന്ന |
| തേ സുരാഃ, | ആ ദേവകൾ, | മൃഗാഃ ഇവ | മൃഗങ്ങളെന്നപോലെ |
| സുമാലിഭയ-സന്ത്രസ്താഃ, | സുമാലിയുടെ ഉപദ്രവത്താൽ ഉള്ളം കലങ്ങിയവരായി, | സൎവ്വതഃ ദിശി | എല്ലാ ദിക്കുകളിലേക്കും |
| | | പ്രദുദ്രുവുഃ. | ഓട്ടം തുടങ്ങി. |

ഏതസ്മിന്നന്തരേ ശൂര വസൂനാമഷ്ടമോ വസുഃ
സാവിത്ര ഇതി വിഖ്യാതഃ പ്രവിവേശ രണാജിരം. 32

| | | | |
|---|---|---|---|
| "ഏതസ്മിൻ | "ഈ | ശൂരഃ ഇതി | ശൂരൻ എന്ന് |
| അന്തരേ, | സന്ദൎഭത്തിൽ, | വിഖ്യാതഃ | കീൎത്തിയാൎന്നവനമായ |
| വസൂനാം | വസുക്കളിൽ | സാവിത്രഃ, | സാവിത്രൻ, |
| അഷ്ടമഃ | എട്ടാമത്തെ | രണാജിരം | പോൎക്കളത്തെ |
| വസുഃ, | വസുവും, | പ്രവിവേശ. | പ്രാപിച്ചു. |

സൈന്യൈഃ പരിവൃതോ ഹൃഷ്ടോ നാനാപ്രഹരണോദ്യതൈഃ
ത്രാസയൻ ശത്രുസൈന്യാനി സിംഹഃ ക്ഷുദ്രമൃഗാനിവ. 33

| | | | |
|---|---|---|---|
| "നാനാപ്രഹ-രണോദ്യതൈഃ | "പലവിധ ആയുധങ്ങൾ ധരിച്ചു | സിംഹഃ | സിംഹം |
| സൈന്യൈഃ | പടയാളികളാൽ | ക്ഷുദ്രമൃഗാൻ | ക്ഷുദ്രമൃഗങ്ങളെ |
| പരിവൃതഃ, | ചൂഴപ്പെട്ടവനായി, | ഇവ, | എന്നപോലെ, |
| ശത്രുസൈന്യാനി | ശത്രുഭടന്മാരെ, | ത്രാസയൻ | വിറപ്പിച്ച് |
| | | ഹൃഷ്ടഃ. | ഉത്സാഹമുൾക്കൊണ്ടു. |

തഥാഽഽദിത്യൗ മഹാവീൎയ്യൗ ത്വഷ്ടാ പൂഷാ ച ദംശിതൗ
നിൎഭയൗ സഹ സൈന്യേന തദാ പ്രാവിശതാം രണേ. 34

| | | | |
|---|---|---|---|
| "തദാ | "അക്കാലം | നിൎഭയൗ | ഭയരഹിതരായി |
| ത്വഷ്ടാ | ത്വഷ്ടാവ്, | തഥാ | അപ്രകാരമുള്ള |
| പൂഷാ | പൂഷാവ് എന്ന | സൈന്യേന സഹ, | സൈന്യത്തോടുംകൂടി, |
| മഹാവീൎയ്യൗ | മഹാവീൎയ്യശാലികളായ | രണേ | പോൎക്കളത്തിൽ |
| ആദിത്യൗ ച, | രണ്ട് ആദിത്യന്മാരും, | പ്രാവിശതാം. | എത്തിച്ചേൎന്നു. |
| ദംശിതൗ | കവചങ്ങൾപൂണ്ട് | | |

തതോ യുദ്ധം സമഭവത് സുരാണാം സഹ രാക്ഷസൈഃ
ക്രുദ്ധാനാം രക്ഷസാം കീൎത്തിം സമരേഷ്വനിവൎത്തിനാം. 35

| | | | |
|---|---|---|---|
| "തതഃ, | "അപ്പോൾ, | അനിവൎത്തിനാം | ചലിക്കാത്തവരുമായ |
| രക്ഷസാം | രാക്ഷസന്മാരുടെ | സുരാണാം, | ദേവന്മാൎക്ക്, |
| കീൎത്തിം | പ്രതാപത്തെക്കുറിച്ച് | രാക്ഷസൈഃ സഹ, | രാക്ഷസന്മാരോടുകൂടി, |
| ക്രുദ്ധാനാം | അമൎഷമുൾക്കൊണ്ട | യുദ്ധം സമഭവത്. | യുദ്ധം നടന്നു. |
| സമരേഷു | യുദ്ധങ്ങളിൽ [വരും | | |

തതസ്തേ രാക്ഷസാഃ സർവ്വേ വിബുധാൻ സമരേ സ്ഥിതാൻ
നാനാപ്രഹരണൈർഘോരൈർജ്ജഘ്നുഃ ശതസഹസ്രശഃ 36

| | | | |
|---|---|---|---|
| “ തതഃ | “ ആ സമയം | ഘോരൈഃ | ഭയങ്കരങ്ങളായ |
| തേ രാക്ഷസാഃ | ആ രാക്ഷസന്മാർ | നാനാപ്രഹരണൈഃ | പല ആയുധങ്ങൾ കൊണ്ടും |
| സർവ്വേ, സമരേ | എല്ലാവരും, പോരിൽ | ശതസഹസ്രശഃ | പലവിധത്തിൽ |
| സ്ഥിതാൻ | എതിർത്തു നിന്നിരുന്ന | ജഘ്നുഃ. | വിധ്വംസനം ചെയ്തു. |
| വിബുധാൻ, | ദേവന്മാരെ, | | |

ദേവാശ്ച രാക്ഷസാൻ ഘോരാൻ മഹാബലപരാക്രമാൻ
സമരേ വിമലൈഃ ശസ്ത്രൈരുപനിന്യുർയ്യമക്ഷയം. 37

| | | | |
|---|---|---|---|
| “ ദേവാഃ ച | “ ദേവന്മാരും, | സമരേ | പോരിൽ |
| ഘോരാൻ | ഭയങ്കരന്മാരും | വിമലൈഃ | തിളങ്ങുന്ന |
| മഹാബലപരാക്രമാൻ | ബലവും ധൈര്യവുമധികരിച്ചവരുമായ | ശസ്ത്രൈഃ, | ആയുധങ്ങൾകൊണ്ട്, |
| | | യമക്ഷയം | യമലോകത്തിലേക്ക് |
| രാക്ഷസാൻ, | രാക്ഷസന്മാരെ, | ഉപനിന്യുഃ. | അയച്ചു. |

ഏതസ്മിന്നന്തരേ രാമ സുമാലീ നാമ രാക്ഷസഃ
നാനാപ്രഹരണൈഃ ക്രുദ്ധസ്തത്സൈന്യം സോഽഭ്യവർത്തത. 38

| | | | |
|---|---|---|---|
| “ രാമ! | “ ശ്രീരാമ! | ക്രുദ്ധഃ, | ക്രുദ്ധനായി, |
| ഏതസ്മിൻ അന്തരേ, | ഈയ്യിടയിൽ, | നാനാപ്രഹരണൈഃ | പല ആയുധങ്ങൾകൊണ്ടും |
| സഃ സുമാലീ | ആ സുമാലി | തത് സൈന്യം | ആ സൈന്യത്തെ |
| നാമ രാക്ഷസഃ, | എന്ന രാക്ഷസൻ, | അഭ്യവർത്തത. | എതിർത്തടുത്തു. |

സ ദൈവതബലം സർവ്വം നാനാപ്രഹരണൈഃ ശിതൈഃ
വ്യധ്വംസയത സംക്രുദ്ധോ വായുർജ്ജലധരം യഥാ. 39

| | | | |
|---|---|---|---|
| “ സഃ | “ അവൻ | നാനാപ്രഹരണൈഃ, | പല ആയുധങ്ങൾകൊണ്ടും, |
| സുസംക്രുദ്ധഃ, | അതികുപിതനായി, | | |
| ദൈവതബലം | ദേവസൈന്യം | വായുഃ | കാററ് |
| സർവ്വം, | എല്ലാററിനെയും, | ജലധരം യഥാ, | മേഘത്തെ എന്നപോലെ, |
| ശിതൈഃ | തീക്ഷ്ണങ്ങളായ | വ്യധ്വംസയത. | തകർത്തു. |

തേ മഹാബാണവർഷൈശ്ച ശൂലപ്രാസൈഃ സുദാരുണൈഃ
ഹന്യമാനാഃ സുരാഃ സർവ്വേ ന വ്യതിഷ്ഠന്ത സംഹതാഃ. 40

| | | | |
|---|---|---|---|
| “ തേ | “ ആ | ഹന്യമാനാഃ, | പീഡിപ്പിക്കപ്പെട്ടവരായി, |
| സുരാഃ സർവ്വേ, | ദേവന്മാർ എല്ലാവരും, | | |
| മഹാബാണവർഷൈഃ, | പെരുത്തശരവർഷങ്ങൾ കൊണ്ടും, | സംഹതാഃ, | മുറിവേല്പിക്കപ്പെട്ടവരായി, |
| സുദാരുണൈഃ | അതി കഠിനങ്ങളായ | | |
| ശൂലപ്രാസൈഃ ച | ശൂലങ്ങൾകൊണ്ടും പ്രാസങ്ങൾ കൊണ്ടും | ന വ്യതിഷ്ഠന്ത. | എതിർത്തുനില്ക്കുവാൻ കഴിയാത്തവരായിവിച്ചു. |

തതോ വിദ്രാവ്യമാണേഷു ദൈവതേഷു സുമാലിനാ
വസൂനാമഷ്ടമഃ ക്രുദ്ധഃ സാവിത്രോ വൈ വ്യവസ്ഥിതഃ. 41

| | | | |
|---|---|---|---|
| "സുമാലിനാ | "സുമാലിയാൽ | അഷ്ടമഃ | എട്ടാമനായ |
| ദൈവതേഷു | അമരന്മാർ | സാവിത്രഃ, | സാവിത്രൻ, |
| വിദ്രാവ്യമാ- | അടിച്ച് ഓടിക്കപ്പെട്ട | തതഃ | അതിനാൽ |
| ണേഷു വൈ, | പ്പോൾ, | ക്രുദ്ധഃ, | കുപിതനായി, |
| വസൂനാം | വസുക്കളിൽ | വ്യവസ്ഥിതഃ. | എതിൎത്തു നിന്നു. |

സംവൃതഃ സൈന്യരഥാനീകൈഃ പ്രഹരന്തം നിശാചരം
വിക്രമേണ മഹാതേജാ വാരയാമാസ സംയുഗേ. 42

| | | | |
|---|---|---|---|
| "അഥ | "അപ്പോൾ | സംയുഗേ | പോരിൽ |
| മഹാതേജാഃ, | അതി ധീരനായ അദ്ദേ | പ്രഹരന്തം | പ്രഹരിക്കുന്നവനായ |
| സൈന്യഃ | തന്റെ [ഹം, | നിശാചരം | രാക്ഷസനെ |
| അനീകൈഃ | സൈന്യങ്ങളാൽ | വിക്രമേണ | അതിധൈൎയ്യത്തോടെ |
| സംവൃതഃ, | ചൂഴപ്പെട്ടവനായി, | വാരയാമാസ. | തടുത്തു. |

തതസ്തയോൎമ്മഹായുദ്ധമഭവദ്രോമഹൎഷണം
സുമാലിനോ വസോശ്ചൈവ സമരേഷ്വനിവൎത്തിനോഃ. 43

| | | | |
|---|---|---|---|
| "തതഃ | "അനന്തരം | വസോഃ ഏവ, | വസുവിന്നും തമ്മിൽ, |
| സമരേഷു | യുദ്ധങ്ങളിൽ | രോമഹൎഷണം, | കോൾമയിർക്കൊള്ളി ക്കുമാറു് |
| അനിവൎത്തിനോഃ | പിൻതിരിയാത്ത | | |
| തയോഃ | ഇരുവരായ | മഹായുദ്ധം | വമ്പിച്ച യുദ്ധം |
| സുമാലിനഃ ച | സുമാലിക്കും | അഭവത്. | നടന്നു. |

തതസ്തസ്യ മഹാബാണൈൎവ്വസുനാ സുമഹാത്മനാ
നിഹതഃ പന്നഗരഥഃ ക്ഷണേന വിനിപാതിതഃ. 44

| | | | |
|---|---|---|---|
| "തതഃ | "ആ സന്ദൎഭത്തിൽ | നിഹതഃ | തകൎക്കപ്പെട്ടതായ |
| സുമഹാത്മനാ | സുപ്രസിദ്ധ പരാക്രമി [യായ | തസ്യ | അവന്റെ |
| വസുനാ, | വസുവിനാൽ, | പന്നഗരഥഃ, | സൎപ്പത്തേർ, |
| മഹാബാണൈഃ | മഹാബാണങ്ങൾകൊ ണ്ടു് | ക്ഷണേന | ഒരു നൊടിയിടകൊണ്ടു് |
| | | വിനിപാതിതഃ. | വീഴ്ത്തപ്പെട്ടു. |

ഹത്വാ തു സംയുഗേ തസ്യ രഥം ബാണശതൈശ്ചിതം
ഗദാം തസ്യ വധാൎത്ഥായ വസുൎജ്ജഗ്രാഹ പാണിനാ. 45

| | | | |
|---|---|---|---|
| "വസുഃ | "സാവിത്രൻ | സംയുഗേ | പോരിൽ |
| തസ്യ രഥം | അവന്റെ രഥത്തെ | തസ്യ | അവന്റെ |
| ചിതം | ഛിന്നഭിന്നമായി | വധാൎത്ഥായ, | വധത്തിന്നായി, |
| ബാണശതൈഃ | അനേകം ബാണങ്ങൾ കൊണ്ടു് | തു | ആ സമയം |
| | | ഗദാം | ഒരു ഗദയെ |
| ഹത്വാ, | പൊടിപെടുത്തിയശേ ഷം, | പാണിനാ ജഗ്രാഹ. | കൈകൊണ്ടു് എടുത്തു. |

തതഃ പ്രഗൃഹ്യ ദീപ്താഗ്രാം കാലദണ്ഡോപമാം ഗദാം
താം മൂർധ്നി പാതയാമാസ സാവിത്രോ വൈ സുമാലിനഃ. 46

| | | | |
|---|---|---|---|
| "തതഃ | "ആ സമയം | താം | ആ |
| സാവിത്രഃ, | സാവിത്രൻ, | ഗദാം | ഗദയെ |
| ദീപ്താഗ്രാം | ഏററവും ഉജ്ജ്വലിക്കുന്നതും | പ്രഗൃഹ്യ, | മുറുകെപ്പിടിച്ചുകൊണ്ട് |
| | | സുമാലിനഃ | സുമാലിയുടെ |
| കാലദണ്ഡോപമാം | കാലദണ്ഡത്തിന്നു തുല്യമായതുമായ | മൂർധ്നി | ശിരസ്സിൽ |
| | | പാതയാമാസ. | അടിച്ചു. |

സാ തസ്യോപരി ചോല്കാഭാ പതന്തീവ ബഭൌ ഗദാ
ഇന്ദ്രപ്രയുക്താ ഗർജ്ജന്തീ ഗിരാവിവ മഹാശനിഃ. 47

| | | | |
|---|---|---|---|
| "സാ | "ആ | ഇന്ദ്രപ്രയുക്താ | ദേവേന്ദ്രനാൽ പ്രയോഗിക്കപ്പെട്ട |
| ഗദാ, | ഗദ, | ഗർജ്ജന്തീ | മുഴങ്ങുന്ന |
| തസ്യ | അവന്റെ | മഹാശനിഃ | വമ്പിച്ച ഇടിത്തീ |
| ഉപരി | തലമേൽ | ഗിരൌ | പർവ്വതത്തിൽ |
| ഉല്കാഭാ ഇവ | കൊള്ളിമീനെന്നപോലെ | ഇവ, | എന്നപോലെ, |
| പതന്തീ ച, | വീഴുന്നതായി, | ബഭൌ. | വിളങ്ങി. |

തസ്യ നൈവാസ്ഥി ന ശിരോ ന മാംസം ദദൃശേ തദാ
ഗദയാ ഭസ്മതാം നീതം നിഹതസ്യ രണാജിരേ. 48

| | | | |
|---|---|---|---|
| "രണാജിരേ | "പോർക്കളത്തിൽ | മാംസം | മാംസം |
| ഗദയാ | ഗദയാൽ | ന ദദൃശേ ; | കാണപ്പെടുകയുണ്ടായില്ല ; |
| ഭസ്മതാം | വെണ്ണീറ് | | |
| നീതം ; | ആക്കപ്പെട്ട ; | ശിരഃ | തലയും |
| തദാ | അപ്പോൾ | ന ; | തിരിച്ചറിയപ്പെട്ടില്ല ; |
| നിഹതസ്യ | വധിക്കപ്പെട്ട | അസ്ഥി ഏവ | എല്ലും |
| തസ്യ | അവന്റെ | ന. | അറിയപ്പെട്ടില്ല. |

തം ദൃഷ്ട്വാ നിഹതം സംഖ്യേ രാക്ഷസാസ്തേ സമന്തതഃ
വ്യദ്രവൻ സഹിതാഃ സർവ്വേ ക്രോശമാനാഃ പരസ്പരം. 49

| | | | |
|---|---|---|---|
| "സംഖ്യേ | "പോരിൽ | സർവ്വേ, | എല്ലാവരും, |
| തം | അവനെ | പരസ്പരം | തമ്മിൽ |
| നിഹതം | ഹനിക്കപ്പെട്ടവനായി | ക്രോശമാനാഃ | നിലവിളിച്ചുംകൊണ്ട് |
| ദൃഷ്ട്വാ, | കണ്ട്, | സഹിതാഃ | കൂട്ടംകൂട്ടമായി |
| തേ | ആ | സമന്തതഃ | നാലുപാടും |
| രാക്ഷസാഃ | രാക്ഷസന്മാർ | വ്യദ്രവൻ. | പാഞ്ഞുപോയി. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
സപ്തവിംശഃ സർഗ്ഗഃ = ഇരുപത്തേഴാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 21838 ; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1114



# അഷ്ടാവിംശഃ സർഗ്ഗഃ = ഇരുപത്തെട്ടാംസർഗ്ഗം.

[ജയന്താപവാഹനം = ജയന്തനെ കൊണ്ടുപോയി മറച്ചുകളയുന്നതു്.]

സുമാലിനം ഹതം ദൃഷ്ട്വാ വസുനാ ഭസ്മസാത്കൃതം
സ്വസൈന്യം വിദ്രുതം ചാപി ലക്ഷയിത്വാർദ്ദിതം സുരൈഃ 1
തതഃ സ ബലവാൻ ക്രുദ്ധോ രാവണസ്യ സുതസ്തദാ
നിവർത്ത്യ രാക്ഷസാൻ സർവ്വാൻ മേഘനാദോ വ്യവസ്ഥിതഃ. 2

| | | | |
|---|---|---|---|
| " തദാ | " ആ സന്ദർഭത്തിൽ | സ്വസൈന്യം | തന്റെ സൈന്യത്തെ |
| രാവണസ്യ | രാവണന്റെ | സുരൈഃ | ദേവന്മാരാൽ [യും |
| സുതഃ | പുത്രനും | അർദ്ദിതം | തകൎക്കപ്പെട്ടതായി |
| ബലവാൻ | ബലിഷ്ഠനുമായ | വിദ്രുതം ച | മണ്ടുന്നതായി |
| സഃ | ആ | ലക്ഷയിത്വാ, | കണ്ടതുകൊണ്ടും, |
| മേഘനാദഃ, | മേഘനാദൻ, | തതഃ | തന്മൂലം |
| സുമാലിനം | സുമാലിയെ | ക്രുദ്ധഃ, | കുപിതനായി, |
| വസുനാ | സാവിത്രനാൽ | രാക്ഷസാൻ | രാക്ഷസന്മാരെ |
| ഭസ്മസാത്കൃതം | ഭസ്മമാക്കപ്പെട്ട് | സർവ്വാൻ | എല്ലാവരേയും |
| ഹതം | നശിപ്പിക്കപ്പെട്ടതായി | നിവർത്ത്യ | പിന്തിരിച്ചുകൊണ്ട് |
| ദൃഷ്ട്വാ അപി, | കണ്ടതിനാലും, | വ്യവസ്ഥിതഃ. | എതിൎത്തുനിന്നു. |

സുരഥേനാഗ്നിവർണ്ണേന കാമഗേന മഹാരഥഃ
അഭിദുദ്രാവ സേനാം താം വനാന്യഗ്നിരിവ ജ്വലൻ. 3

| | | | |
|---|---|---|---|
| " കാമഗേന | " ഇഷ്ടംപോലെ ഗമിക്കുന്നതും | ജ്വലൻ | പടൎന്നു കത്തുന്ന |
| | | അഗ്നിഃ | അഗ്നി |
| അഗ്നിവർണ്ണേന | അഗ്നിയുടെ വൎണ്ണമാൎന്നതുമായ | വനാനി ഇവ, | വൃക്ഷങ്ങളെ എന്നപോലെ, |
| സുരഥേന | ഭംഗിയാൎന്ന തേരിലിരുന്നുംകൊണ്ട് | താം | ആ |
| | | സേനാം | സൈന്യത്തെ |
| മഹാരഥഃ, | ആ മഹാരഥൻ, | അഭിദുദ്രാവ. | ഏററടുത്തു. |

തതഃ പ്രവിശതസ്തസ്യ വിവിധായുധധാരിണഃ
വിദുദ്രുവുർദ്ദിശഃ സർവ്വാ ദർശനാദേവ ദേവതാഃ. 4

| | | | |
|---|---|---|---|
| " തതഃ | " ആ സമയം | ദർശനാത് ഏവ, | ദർശനത്താൽതന്നെ, |
| വിവിധായുധധാരിണഃ | പലവിധ ആയുധങ്ങൾ ധരിച്ചവനായി | ദേവതാഃ | ദേവകൾ |
| | | സർവ്വാഃ | എല്ലാവരും |
| പ്രവിശതഃ | വന്നിരിക്കുന്ന | ദിശഃ | പലപാടും |
| തസ്യ | അവന്റെ | വിദുദ്രുവുഃ. | പാഞ്ഞുതുടങ്ങി. |

ന ബഭൂവ തദാ കശ്ചിദ്യുയുത്സോരസ്യ സംമുഖേ
സർവ്വാനാവിധ്യ വിത്രസ്താൻ ദൃഷ്ട്വാ ശക്രോऽഭ്യഭാഷത. 5

| | | | |
|---|---|---|---|
| "തദാ | "ആ സമയം | ശക്രഃ | ഇന്ദ്രൻ |
| യുയുത്സോഃ | യുദ്ധത്തിന്നായി ഏററു | സർവ്വാൻ | എല്ലാവരേയും |
| അസ്യ | ഇവന്റെ [വന്ന | ആവിധ്യ | മുറിവേററ് |
| സംമുഖേ, | എതിരിൽ, | വിത്രസ്താൻ | ഭയന്നു കിടക്കുന്നവരാ |
| കശ്ചിത് ന ബഭൂവ; | ആക്കുംതന്നെ നില്പാൻ ധൈര്യമുണ്ടായിരുന്നില്ല; | ദൃഷ്ട്വാ, | കണ്ടു്, [യി |
| | | അഭ്യഭാഷത. | ഇങ്ങിനെ ഉരചെയ്തു. |

ന ഭേതവ്യം ന ഗന്തവ്യം നിവർത്തധ്വം രണേ സുരാഃ
ഏഷ ഗച്ഛതി പുത്രോ മേ യുദ്ധാർത്ഥമപരാജിതഃ. 6

| | | | |
|---|---|---|---|
| "സുരാഃ! | "ദേവന്മാരെ! | യുദ്ധാർത്ഥം | യുദ്ധത്തിന്നായി, |
| ന ഭേതവ്യം; | ഭയപ്പെടേണ്ട; | മേ | എന്റെ |
| ന ഗന്തവ്യം; | ഓടിപ്പോകേണ്ട; | അപരാജിതഃ | അജയ്യനായ |
| രണേ | പോരിൽ | പുത്രഃ | പുത്രൻ |
| നിവർത്തധ്വം; | തിരിച്ചുപോരുവിൻ; | ഏഷഃ ഗച്ഛതി. | ഇതാ ചെല്ലുന്നു. |

തതഃ ശക്രസുതോ ദേവോ ജയന്ത ഇതി വിശ്രുതഃ
രഥേനാദ്ഭുതകല്പേന സംഗ്രാമേ സോऽഭ്യവർത്തത. 7

| | | | |
|---|---|---|---|
| "തതഃ | "ആ ക്ഷണത്തിൽത | ഇതി, | എന്നവൻ, |
| വിശ്രുതഃ | പുകഴാർന്ന [ന്നെ | സംഗ്രാമേ | പോരിൽ |
| ദേവഃ | അമാനുഷശക്തിപൂണ്ട | അദ്ഭുതകല്പേന | അത്ഭുതകരമായി നിർമ്മിക്കപ്പെട്ടതായ |
| സഃ | ആ [വനായ | | |
| ശക്രസുതഃ | ഇന്ദ്രപുത്രനായ | രഥേന, | തേരിൽകയറിക്കൊണ്ടു് |
| ജയന്തഃ | ജയന്തൻ | അഭ്യവർത്തത. | വന്നുചേന്നു. |

തതസ്തേ ത്രിദശാഃ സർവ്വേ പരിവാര്യ ശചീസുതം
രാവണസ്യ സുതം യുദ്ധേ സമാസാദ്യ പ്രജഘ്നിരേ. 8

| | | | |
|---|---|---|---|
| "തതഃ | "അനന്തരം, | യുദ്ധേ | പോരിൽ |
| തേ ത്രിദശാഃ | ആ ദേവന്മാർ | രാവണസ്യ | രാവണന്റെ |
| സർവ്വേ, | എല്ലാവരും, | സുതം | പുത്രനായ മേഘനാദ |
| ശചീസുതം | ആ ഇന്ദ്രാണീതനയനെ | സമാസാദ്യ | എതിർത്ത് [നെ |
| പരിവാര്യ, | ചൂഴ്ന്നു കൊണ്ടു്, | പ്രജഘ്നിരേ. | പൊരുതി. |

തേഷാം യുദ്ധം സമഭവത് സദൃശം ദേവരക്ഷസാം
മഹേന്ദ്രസ്യ ച പുത്രസ്യ രാക്ഷസേന്ദ്രസുതസ്യ ച. 9

| | | | |
|---|---|---|---|
| "മഹേന്ദ്രസ്യ | "മഹേന്ദ്രന്റെ | ദേവരക്ഷസാം ച | ദേവകൾക്കും രാക്ഷസന്മാക്കും തമ്മിലും |
| പുത്രസ്യ | പുത്രനും | | |
| രാക്ഷസേന്ദ്ര-സുതസ്യ ച | രാക്ഷസേന്ദ്ര സുതനും തമ്മിലും | സദൃശം | തക്കപോലെയുള്ള |
| | | യുദ്ധം | യുദ്ധം |
| തേഷാം | ആ | സമഭവത്. | നടന്നു. |

തതോ മാതലിപുത്രേ തു ഗോമുഖേ രാക്ഷസാത്മജഃ
സാരഥൌ പാതയാമാസ ശരാൻ കനകഭൂഷണാൻ. 10

| | | | |
|---|---|---|---|
| " തതഃ | " അപ്പോൾ | ഗോമുഖേ, | ഗോമുഖനെന്നവന്റെ മേൽ, |
| രാക്ഷസാത്മജഃ | രാക്ഷസസൂനു | കനകഭൂഷണാൻ | പൊൻ കെട്ടുകളാന്ന |
| സാരഥൌ | സാരഥിയായ | ശരാൻ | ബാണങ്ങളെ |
| മാതലിപുത്രേ തു | മാതലിയുടെ പുത്രനായ | പാതയാമാസ. | പൊഴിച്ചു. |

ശചീസുതശ്ചാപി തഥാ ജയന്തസ്തസ്യ സാരഥിം
തം ചാപി രാവണിഃ ക്രുദ്ധഃ സമന്താത് പ്രത്യവിധ്യത. 11

| | | | |
|---|---|---|---|
| " തസ്യ | " അവന്റെ (മേഘനാദന്റെ) | അപി | അനന്തരം |
| സാരഥിം | സാരഥിയെ | രാവണിഃ | രാവണ സുതൻ |
| ശചീസുതഃ | ഇന്ദ്രാണീ പുത്രനായ | ക്രുദ്ധഃ, | ചൊടിച്ച്, |
| ജയന്തഃ ച | ജയന്തനും | തം ച | അവനേയും |
| തഥാ അപി; | അപ്രകാരം തന്നെ ചെയ്തു; | സമന്താത് | എങ്ങും |
| | | പ്രത്യവിധ്യത. | എയ്തു തുളച്ചു. |

സ ഹി ക്രോധസമാവിഷ്ടോ ബലീ വിസ്ഫാരിതേക്ഷണഃ
രാവണിഃ ശക്രതനയം ശരവർഷൈരവാകിരത്. 12

| | | | |
|---|---|---|---|
| " സഃ | " ആ | വിസ്ഫാരിതേക്ഷണഃ, | കണ്ണുകളുരുട്ടിമിഴിച്ച്, |
| ബലീ | ബലിഷ്ഠനായ | ശക്രതനയം ഹി | ഇന്ദ്രപുത്രനെത്തന്നെ |
| രാവണിഃ, | രാവണി, | ശരവർഷൈഃ | ബാണവർഷങ്ങളാൽ |
| ക്രോധസമാവിഷ്ടഃ | കോപാവിഷ്ടനായി | അവാകിരത്. | മൂടി. |

തതഃ പ്രഗൃഹ്യ ശസ്ത്രാണി സാരവന്തി മഹാന്തി ച
സുരസൈന്യേഷു സംക്രുദ്ധഃ പാതയാമാസ രാവണിഃ. 13

| | | | |
|---|---|---|---|
| " തതഃ | " അനന്തരം | മഹാന്തി ച | ആപല്ക്കരങ്ങളുമായ |
| രാവണിഃ, | രാവണ സുതൻ, | ശസ്ത്രാണി | ആയുധങ്ങളെ |
| സംക്രുദ്ധഃ | അത്യധികം കുപിതനായി | പ്രഗൃഹ്യ | എടുത്ത് |
| സാരവന്തി | ഊക്കേറിയവയും | സുരസൈന്യേഷു | ദേവ സൈന്യങ്ങളിൽ |
| | | പാതയാമാസ. | പ്രയോഗിച്ചു. |

ശതഘ്നീമുസലപ്രാസഗദാഖഡ്ഗപരശ്വധാൻ
മഹാന്തി ഗിരിശൃംഗാണി പാതയാമാസ രാവണിഃ. 14

| | | | |
|---|---|---|---|
| " രാവണിഃ | " രാവണി | മഹാന്തി | വമ്പിച്ച |
| ശതഘ്നീമുസലപ്രാസഗദാഖഡ്ഗപരശ്വധാൻ | കവണ, ഇരിമ്പുലയ്ക്ക, കുന്തം, ഗദ, ഖഡ്ഗം, വെണ്മഴു എന്ന ആയുധങ്ങളേയും, | ഗിരിശൃംഗാണി | കുന്നിൻമുടികളേയും |
| | | പാതയാമാസ. | പ്രയോഗിച്ചു. |

തതഃ പ്രവ്യഥിതാ ലോകാഃ സംജജ്ഞേ ച തമോ മഹത്
തസ്യ രാവണപുത്രസ്യ ശത്രുസൈന്യാനി നിഘ്നതഃ. 15

| | | | |
|---|---|---|---|
| "തസ്യ | "ആ | തമഃ | ഇരുട്ട് |
| രാവണപുത്രസ്യ | രാവണസുതൻ | സംജജ്ഞേ; | ഉളവായി; |
| ശത്രുസൈന്യാനി | ശത്രുസൈന്യങ്ങളെ | തതഃ | അതിനാൽ |
| നിഘ്നതഃ, | ഛിന്നഭിന്നമാക്കിനശി | ലോകാഃ ച | ലോകങ്ങളെല്ലാം |
| മഹത് | മഹത്തായ [പ്പിക്കവെ, | പ്രവ്യഥിതാഃ. | നടുങ്ങിപ്പോയി. |

തതസ്തദ്ദൈവതബലം സമന്താത് തം ശചീസുതം
ബഹുപ്രകാരമസ്വസ്ഥമഭവച്ഛരപീഡിതം. 16

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | ശരപീഡിതം | ബാണത്താൽ പീഡിപ്പിക്കപ്പെട്ടതായി |
| തം ശചീസുതം | ആ ഇന്ദ്രാണീതനയനെ | | |
| സമന്താത് | നാലുപാടും ചുഴന്നുകൊ | ബഹുപ്രകാരം | പലവാറ് |
| തത് | ആ [ണ്ടിരുന്ന | അസ്വസ്ഥം അഭവത്. | വ്യാകുലതപൂണ്ടതായി വർത്തിച്ചു. |
| ദൈവതബലം, | ദേവസൈന്യം, | | |

നാഭ്യജാനന്ത ചാന്യോന്യം രക്ഷോ വാ ദേവതാഽഥ വാ
തത്ര തത്ര വിപര്യസ്തം സമന്താത് പരിധാവതി 17

| | | | |
|---|---|---|---|
| "തത്ര തത്ര | "അവിടവിടെയായി | രക്ഷഃ വാ | രാക്ഷസന്മാരും |
| സമന്താത് | എല്ലാ ഭാഗങ്ങളിലും | വിപര്യസ്തം, | കലമ്പി, |
| പരിധാവതി; | പാഞ്ഞുചെല്ലുകയായി; | അന്യോന്യം ച, | ഇന്നവനിന്നവനെന്നു |
| അഥ, | അപ്പോൾ, | | |
| ദേവതാഃ വാ | ദേവതകളും | ന അഭ്യജാനന്ത. | തിരിച്ചറിയാതിരുന്നു. |

ഏതസ്മിന്നന്തരേ വീരഃ പുലോമാ നാമ വീര്യവാൻ
ദൈത്യേന്ദ്രസ്തേന സംഗൃഹ്യ ശചീപുത്രോഽപവാഹിതഃ. 18

| | | | |
|---|---|---|---|
| "ദൈത്യേന്ദ്രഃ | "ദൈത്യചക്രവർത്തി | വീര്യവാൻ | വീര്യശാലിയായ |
| പുലോമാ | ഇന്ദ്രാണിയുടെ[യായ | ശചീപുത്രഃ, | ആ ഇന്ദ്രാണീതനയൻ, |
| | പിതാവായപുലോമാവ്, | തേന, | അദ്ദേഹത്താൽ, |
| നാമ വീരഃ; | എന്ന വീരനുണ്ട്; | സംഗൃഹ്യ | എടുത്ത് |
| ഏതസ്മിൻ അന്തരേ | ഈ സന്ദർഭത്തിൽ, | അപവാഹിതഃ. | അവിടെ നിന്നും അകലെ മാററപ്പെട്ടു. |

സംഗൃഹ്യ തം തു ദൌഹിത്രം പ്രവിഷ്ടഃ സാഗരം തദാ
മാതാമഹാര്യകസ്തസ്യ പൌലോമീ യേന സാ ശചീ. 19

| | | | |
|---|---|---|---|
| "യേന | "യാതൊരുവൻ മൂല | തസ്യ | ആ ജയന്തന്ന് |
| സാ ശചീ തു, | ആ ഇന്ദ്രാണിയും [മായി | മാതാമഹാര്യകഃ | മുത്തച്ഛനായ അദ്ദേഹം |
| പൌലോമീ; | പുലോമന്റെ പുത്രിയാകയാൽ പൌലോമി എന്നു പറയപ്പെടുന്നു; | തം ദൌഹിത്രം | ആ ദൌഹിത്രനെ |
| | | സംഗൃഹ്യ | എടുത്തു കൊണ്ട് |
| | | സാഗരം | സമുദ്രത്തിൽ |
| തദാ | അതിനാൽ | പ്രവിഷ്ടഃ. | പ്രവേശിച്ചു കളഞ്ഞു. |

ജ്ഞാത്വാ പ്രണാശം തു തദാ ജയന്തസ്യാഥ ദേവതാഃ
അപ്രഹൃഷ്ടാസ്തതഃ സൎവ്വാ വ്യഥിതാ സംപ്രദുദ്രുവുഃ. 20

| | | | |
|---|---|---|---|
| "തദാ | "അപ്പോൾ | തതഃ | അതിനാൽ |
| ദേവതാഃ | ദേവന്മാർ | അഥ | ഏററവും |
| സൎവ്വാഃ, | എല്ലാവരും, | അപ്രഹൃഷ്ടാഃ | ഉത്സാഹമററവരായി |
| ജയന്തസ്യ പ്രണാശം തു ജ്ഞാത്വാ, | ജയന്തൻ ഇല്ലെന്നറിഞ്ഞ്, | വ്യഥിതാഃ | വ്യഥപൂണ്ട് |
| | | സംപ്രദുദ്രുവുഃ. | പലപാടും മണ്ടിത്തുടങ്ങി. |

രാവണിസ്ത്വഥ സംക്രുദ്ധോ ബലൈഃ പരിവൃതഃ സ്വകൈഃ
അഭ്യധാവത ദേവാംസ്താൻ മുമോച ച മഹാസ്വനം. 21

| | | | |
|---|---|---|---|
| "അഥ തു, | "അപ്പോഴും, | സംക്രുദ്ധഃ, | കോപാവേശം പൂണ്ടവനായി, |
| രാവണിഃ, | രാവണി, | താൻ ദേവാൻ | ആ ദേവന്മാരെ |
| സ്വകൈഃ | തന്റെ | അഭ്യധാവത ; | ഏററെതിൎത്തു ; |
| ബലൈഃ | സൈന്യങ്ങളാൽ | മഹാസ്വനം ച | അട്ടഹസിക്കയും |
| പരിവൃതഃ, | ചൂഴപ്പെട്ടവനായി, | മുമോച. | ചെയ്തു. |

ദൃഷ്ട്വാ പ്രണാശം പുത്രസ്യ രാവണശ്ചാപി വിക്രമം
മാതലിം ചാഹ ദേവേശോ രഥം സമുപനീയതാം. 22

| | | | |
|---|---|---|---|
| "ദേവേശഃ അപി | "ദേവേന്ദ്രനാവട്ടെ | ദൃഷ്ട്വാ, | കണ്ട്, |
| പുത്രസ്യ പ്രണാശം ച | പുത്രൻ കാണാതായിപ്പോയതിനേയും | മാതലിം | മാതലിയെ നോക്കി |
| രാവണേഃ | രാവണിയുടെ | 'രഥഃ സമുപനീയതാം,' | 'തേർ ഉടനെ കൊണ്ടുവരപ്പെടട്ടെ,' എന്ന് |
| വിക്രമം ച | വിക്രമത്തെയും | ആഹ. | ആജ്ഞാപിച്ചു. |

സ തു ദിവ്യോ മഹാഭീമഃ സജ്ജ ഏവ മഹാരഥഃ
ഉപസ്ഥിതോ മാതലിനാ വാഹ്യമാനോ മഹാജവഃ. 23

| | | | |
|---|---|---|---|
| "തു | "ഉടൻതന്നെ | സജ്ജഃ ഏവ | തെയ്യാറായി നില്ക്കുന്നതുമായ |
| മാതലിനാ | മാതലിയാൽ | സഃ | ആ |
| മഹാഭീമഃ | അതിഭയങ്കരവും | മഹാരഥഃ, | മഹാരഥം, |
| ദിവ്യഃ | ദിവ്യവും | വാഹ്യമാനഃ | കൊണ്ടുവന്ന് |
| മഹാജവഃ | അതിവേഗതയുള്ളതും | ഉപസ്ഥിതഃ. | നിൎത്തപ്പെട്ടു. |

തതോ മേഘാ രഥേ തസ്മിൻ തഡിദ്വന്തോ മഹാബലാഃ
അഗ്രതോ വായുചപലാ നേദുഃ പരമനിസ്വനാഃ. 24

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | തഡിദ്വന്തഃ | മിന്നൽപിണരുകളാൎന്നവയായി |
| തസ്മിൻ | ആ | | |
| രഥേ, | രഥത്തിൽ, | വായുചപലാഃ | കാററിൽ ചലിക്കുന്നവയായി |
| അഗ്രതഃ | മുൻഭാഗത്തായി | | |
| മഹാബലാഃ മേഘാഃ, | ഊക്കേറിയ മേഘങ്ങൾ | പരമനിസ്വനാഃ | വമ്പിച്ച ഒച്ചയോടുകൂടി |
| | | നേദുഃ. | ശബ്ദിച്ചു. |

# ത്രയസ്ത്രിംശഃ സർഗ്ഗഃ = മുപ്പത്തിമൂന്നാംസർഗ്ഗം.

[രാവണവിപ്രമോക്ഷഃ = രാവണനെ വിട്ടയക്കുന്നതു്.]

രാവണഗ്രഹണം തത്തു വായുഗ്രഹണസന്നിഭം
തതഃ പുലസ്ത്യഃ ശുശ്രാവ കഥിതം ദിവി ദൈവതൈഃ. 1

| | | | |
|---|---|---|---|
| "പുലസ്ത്യഃ, | "പുലസ്ത്യമഹർഷി, | രാവണഗ്രഹണം | രാവണനെ പിടിച്ചു കെട്ടിയതു് |
| ദിവി | സ്വർഗ്ഗലോകത്തിൽ | വായുഗ്രഹണസന്നിഭം | കാററിനെ പിടിച്ചിരിക്കുന്നതുപോലെ അത്ഭുതകരമായിരിക്കുന്നതായി |
| ദൈവതൈഃ | ദേവന്മാരാൽ | കഥിതം | പറയപ്പെട്ടതിനെ |
| തതഃ | അപ്പോൾ | ശുശ്രാവ. | കേൾപ്പാനിടയായി. |
| തു, | ആ സംഗതിയെക്കുറിച്ചു്, | | |
| തത് | ആ | | |

തതഃ പുത്രകൃതസ്നേഹാത് കമ്പ്യമാനോ മഹാധൃതിഃ
മാഹിഷ്മതിപതിം ദ്രഷ്ടുമാജഗാമ മഹാമുനിഃ. 2

| | | | |
|---|---|---|---|
| "തതഃ | "അതിനാൽ | കമ്പ്യമാനഃ, | ഉള്ളം കലങ്ങിയവനായി, |
| മഹാധൃതിഃ | മഹാസാമർത്ഥ്യശാലിയായ | മാഹിഷ്മതീപതിം | മാഹിഷ്മതീരാജാവിനെ |
| മഹാമുനിഃ, | മഹർഷി, | ദ്രഷ്ടും | കാണ്മാനായി |
| പുത്രകൃതസ്നേഹാത് | പുത്രവാത്സല്യത്താൽ | ആജഗാമ. | എഴുന്നെള്ളി. |

സ വായുമാർഗ്ഗമാസ്ഥായ വായുതുല്യഗതിർദ്വിജഃ
പുരീം മാഹിഷ്മതീം പ്രാപ്തോ മനഃസമ്പാതവിക്രമഃ. 3

| | | | |
|---|---|---|---|
| "വായുതുല്യഗതിഃ | "വായുവിനെപോലെ ഗതിവേഗതയുള്ളവനും | ദ്വിജഃ, | ബ്രാഹ്മണൻ, |
| മനഃസമ്പാതവിക്രമഃ | മനസ്സിൽ വിചാരിച്ചതിനെ ചെയ്വാൻ കഴിവുള്ളവനുമായ | വായുമാർഗ്ഗം | ആകാശമാർഗ്ഗമായി |
| സഃ | ആ | ആസ്ഥായ, | ചെന്നു്, |
| | | മാഹിഷ്മതീം | മാഹിഷ്മതി എന്ന |
| | | പുരീം | നഗരത്തിൽ |
| | | പ്രാപ്തഃ. | എത്തി. |

സോഽമരാവതിസങ്കാശാം ഹൃഷ്ടപുഷ്ടജനാകുലാം
പ്രവിവേശ പുരീം ബ്രഹ്മാ ഇന്ദ്രസ്യേവാമരാവതീം. 4

| | | | |
|---|---|---|---|
| "ഇന്ദ്രസ്യ | "ഇന്ദ്രൻെറ | ഹൃഷ്ടപുഷ്ടജനാകുലാം | സർവ്വാഭീഷ്ടങ്ങളും സാധിച്ചു സന്തുഷ്ടരായ ജനങ്ങൾ നിറഞ്ഞുള്ളതും |
| അമരാവതീം, | അമരാവതിയിൽ, | അമരാവതിസംകാശാം | അമരാവതിപോലിരിക്കുന്നതുമായ |
| ബ്രഹ്മാ | ബ്രഹ്മദേവൻ | പുരീം | ആ നഗരത്തിൽ |
| ഇവ, | എന്നപോലെ, | പ്രവിവേശ. | പ്രവേശിച്ചു. |
| സഃ | അദ്ദേഹം | | |

പാദചാരമിവാദിത്യം നിഷ്പതന്തം സുദുൎദ്ദശം
തതസ്തേ പ്രത്യഭിജ്ഞായ ദ്വാസ്ഥാ രാജ്ഞേ ന്യവേദയൻ. 5

| | | | |
|---|---|---|---|
| "തേ | "അ | ആദിത്യം ഇവ, | ആദിത്യനെപോലിരുന്ന അദ്ദേഹത്തെ, |
| ദ്വാസ്ഥാഃ, | ദ്വാരപാലകന്മാർ, | പ്രത്യഭിജ്ഞായ, | ആരെന്നറിഞ്ഞ്, |
| സുദുൎദ്ദശം | ദുഃപ്രേക്ഷ്യനായി | തതഃ | ഉടൻതന്നെ |
| നിഷ്പതന്തം | സ്വസ്ഥാനത്തിൽനിന്നും പുറപ്പെട്ടു | രാജ്ഞേ | രാജാവിനോടായി |
| പാദചാരം | കാൽനടയായി വരുന്ന | ന്യവേദയൻ. | വിവരം അറിയിച്ചു. |

പുലസ്ത്യ ഇതി വിജ്ഞായ വചനാദ്ധൈഹയാധിപഃ
ശിരസ്യഞ്ജലിമാധായ പ്രത്യുദ്ഗച്ഛത് തപസ്വിനം. 6

| | | | |
|---|---|---|---|
| "ഹൈഹയാധിപഃ | "ഹേഹയാധിപതി, | ശിരസി | ശിരസ്സിൽ |
| വചനാത് | അവരുടെ വാക്യത്താൽ | അഞ്ജലിം ആധായ, | അഞ്ജലി കൂപ്പിക്കൊണ്ടു്, |
| പുലസ്ത്യഃ | പുലസ്ത്യമഹൎഷി | തപസ്വിനം | താപസനെ |
| ഇതി | എന്നു് | പ്രത്യുദ്ഗച്ഛത്. | എതിരേററു ചെന്നു. |
| വിജ്ഞായ, | അറിഞ്ഞു്, | | |

പുരോഹിതോഽസ്യ ഗൃഹ്യാൎഘ്യം മധുപൎക്കം തഥൈവ ച
പുരസ്താത് പ്രയയൌ രാജ്ഞഃ ശക്രസ്യേവ ബൃഹസ്പതിഃ. 7

| | | | |
|---|---|---|---|
| "ശക്രസ്യ | "ഇന്ദ്രന്റെ മുമ്പിൽ | തഥാ ഏവ | അപ്രകാരം തന്നെ |
| ബൃഹസ്പതിഃ | ബൃഹസ്പതി | മധുപൎക്കം ച | മധുപൎക്കത്തെയും |
| ഇവ, | എന്നപോലെ, | ഗൃഹ്യ, | എടുത്തുകൊണ്ടു്, |
| അസ്യ | ഇദ്ദേഹത്തിന്റെ | രാജ്ഞഃ | രാജാവിന്റെ |
| പുരോഹിതഃ | പുരോഹിതൻ | പുരസ്താത് | മുമ്പിലായി |
| അൎഘ്യം | അൎഘ്യത്തെയും | പ്രയയൌ. | ചെന്നു. |

തതസ്തമൃഷിമായാന്തമുദ്യന്തമിവ ഭാസ്കരം
അൎജ്ജുനോ ദൃശ്യ സംഭ്രാന്തോ വവന്ദേന്ദ്ര ഇവേശ്വരം. 8

| | | | |
|---|---|---|---|
| "അൎജ്ജുനഃ, | "അൎജ്ജുന മഹാരാജാവു്, | ഋഷിം | മുനീശ്വരനെ |
| ഉദ്യന്തം | ഉദിച്ചുയരുന്ന | ദൃശ്യ, | കണ്ടു്, |
| ഭാസ്കരം | ആദിത്യനെ | തതഃ | ഉടൻ തന്നെ |
| ഇവ | പോലെയിരിക്കുന്നവനായി | സംഭ്രാന്തഃ, | സംഭ്രമത്തോടെ, |
| ആയാന്തം | വന്നുകൊണ്ടിരുന്ന | ഈശ്വരം | ഈശ്വരനെ |
| തം | ആ | ഇന്ദ്രഃ | ഇന്ദ്രൻ |
| | | ഇവ, | എന്നപോലെ, |
| | | വവന്ദേ. | വണങ്ങി. |

സ തസ്യ മധുപൎക്കം ഗാം പാദ്യമൎഘ്യം നിവേദ്യ ച
പുലസ്ത്യമാഹ രാജേന്ദ്രോ ഹൎഷഗദ്ഗദയാ ഗിരാ. 9

| | | | |
|---|---|---|---|
| “ സഃ | “ ആ | ഗാം ച | ക്ഷീരവും |
| രാജേന്ദ്രഃ | രാജവര്യൻ | നിവേദ്യ, | നൽകിയുപചരിച്ച്, |
| തസ്യ | അദ്ദേഹത്തിന്നായ്ക്കൊണ്ട് | പുലസ്ത്യം | പുലസ്ത്യനെ നോക്കി |
| അർഘ്യം | അർഘ്യവും | ഹർഷഗദ്ഗദയാ | സന്തോഷത്താലിടറിയ |
| പാദ്യം | പാദ്യവും | ഗിരാ | വാക്കുകൊണ്ട് |
| മധുപർക്കം | മധുപർക്കവും | ആഹ. | ഇങ്ങിനെ ഉണർത്തിച്ചു. |

അദ്യൈവമമരാവത്യാ തുല്യാ മാഹിഷ്മതീ കൃതാ
അദ്യാഹം തു ദ്വിജേന്ദ്ര ത്വാം യസ്മാത് പശ്യാമി ദുർദൃശം 10

| | | | |
|---|---|---|---|
| “ ‘ അഹം | “ ‘ അടിയൻ | യസ്മാത് | എന്നതിനാൽ |
| അദ്യ | ഇപ്പോൾ | ദ്വിജേന്ദ്ര ! | ബ്രാഹ്മണശ്രേഷ്ഠ ! |
| ദുർദൃശം | അപൂർവ്വദൃശ്യനായ | അദ്യ | ഇപ്പോൾ |
| ത്വാം | നിന്തിരുവടിയെ | മാഹിഷ്മതീ | മാഹിഷ്മതിനഗരം |
| ഏവം | ഇപ്രകാരം | അമരാവത്യാ തു | അമരാവതിക്കുതന്നെ |
| പശ്യാമി, | പ്രത്യക്ഷത്തിൽ ദർശിക്കുന്നു, | തുല്യാ | സമാനമായതായി |
| | | കൃതാ. | ആക്കപ്പെട്ടു. |

അദ്യ മേ കുശലം ദേവ അദ്യ മേ കുശലം വ്രതം
അദ്യ മേ സഫലം ജന്മ അദ്യ മേ സഫലം തപഃ
യസ്മാദ്ദേവഗണൈർവ്വന്ദ്യൌ വന്ദേഽഹം ചരണൌ തവ. 11

| | | | |
|---|---|---|---|
| “ ‘ ദേവ ! | “ ‘ ദേവ ! | അദ്യ | ഇന്നാണ് |
| അഹം | അടിയൻ | മേ ജന്മ | എന്റെ ജീവിതവും |
| ദേവഗണൈഃ | ദേവഗണങ്ങളാൽ | സഫലം ; | സഫലമായത് ; |
| വന്ദ്യൌ | വന്ദിക്കപ്പെട്ട | അദ്യ | ഇന്നാണ് |
| തവ | നിന്തിരുവടിയുടെ | മേ | എന്റെ |
| ചരണൌ | തൃപ്പാദങ്ങളെ | തപഃ | തപസ്സും |
| വന്ദേ | വണങ്ങുന്നു | സഫലം ; | സഫലമായത് ; |
| യസ്മാത് | എന്നതിനാൽ | അദ്യ | ഇന്നുതന്നെയാണ് |
| അദ്യ | ഇന്നുതന്നെയാണ് | മേ | എന്റെ |
| മേ വ്രതം | എന്റെ വ്രതം | കുശലം. | അഭീഷ്ടവും സാധിച്ചുതു്. |
| കുശലം ; | പൂർത്തിയായത് ; | | |

ഇദം രാജ്യമിമേ പുത്രാ ഇമേ ദാരാ ഇമേ വയം
ബ്രഹ്മൻ കിം കുർമ്മി കിം കാര്യമാജ്ഞാപയതു നോ ഭവാൻ. 12

| | | | |
|---|---|---|---|
| “ ‘ ബ്രഹ്മൻ ! | “ ‘ ബ്രാഹ്മണോത്തമ ! | ഇമേ ; | ഇതാ കാത്തുനില്ക്കുന്നു ; |
| കിം കുർമ്മി ? | അടിയൻ ചെയ്യേണ്ടതായുള്ളതെന്തൊന്നാണ് ? | ഭവാൻ | നിന്തിരുവടി |
| | | നഃ | ഞങ്ങളോട് |
| ഇദം രാജ്യം | ഈ രാജ്യവും | കാര്യം | ചെയ്യേണ്ടതു് |
| ഇമേ പുത്രാഃ | ഈ പുത്രന്മാരും | കിം | എന്തെന്ന് |
| ഇമേ ദാരാഃ | ഈ ദാരങ്ങളും | ആജ്ഞാപയതു.’ | ആജ്ഞാപിച്ചരുളിയാലും.’ |
| വയം | ഞങ്ങളെല്ലാം | | |

തം ധൎമ്മേഽഗ്നിഷു പുത്രേഷു ശിവം പൃഷ്ട്വാ ച പാൎത്ഥിവം
പുലസ്ത്യോവാച രാജാനം ഹൈഹയാനാം തഥാൎജ്ജുനം. 13

| | | | |
|---|---|---|---|
| " പുലസ്ത്യഃ | " പുലസ്ത്യമഹൎഷി | അഗ്നിഷു | അഗ്നിഹോത്രാദിയെ സംബന്ധിച്ചും |
| ഹൈഹയാനാം | ഹേഹയരാജ്യങ്ങൾക്ക് | പുത്രേഷു | പുത്രന്മാരുടെ സംഗതിയിലും |
| രാജാനം | അധിപതിയായ | ശിവം പൃഷ്ട്വാ, | കുശലപ്രശ്നംചെയ്തു, |
| തം | ആ | ച, | അനന്തരം, |
| അൎജ്ജുനം പാൎത്ഥിവം | അൎജ്ജുനചക്രവൎത്തിയോടായി | തഥാ | ഇപ്രകാരം |
| ധൎമ്മ | ധൎമ്മത്തിന്റെ സംഗതിയിലും | ഉവാച. | അരുളിച്ചെയ്തു. |

നരേന്ദ്രാംബുജപത്രാക്ഷ പൂൎണ്ണചന്ദ്രനിഭാനന
അതുലം തേ ബലം യേന ദശഗ്രീവസ്ത്വയാ ജിതഃ. 14

| | | | |
|---|---|---|---|
| " ' അംബുജപത്രാക്ഷ! | " ' ചെന്താർദളനേത്ര! | ദശഗ്രീവഃ | ദശഗ്രീവൻ |
| | | ജിതഃ | ജയിക്കപ്പെട്ടു |
| പൂൎണ്ണചന്ദ്രനിഭാനന! | മുഴുമതിനേർവദന! | യേന, | എന്നതിനാൽ, |
| | | തേ | ഭവാന്റെ |
| നരേന്ദ്ര! | നരവര! | ബലം | പരാക്രമം |
| ത്വയാ | ഭവാനാൽ | അതുലം | അദ്വിതീയംതന്നെ. |

ഭയാദ്യസ്യോപതിഷ്ഠേതാം നിഷ്പന്ദൌ സാഗരാനിലൌ
സോഽയം മൃധേ ത്വയാ ബദ്ധഃ പൌത്രോ മേ രണദുൎജ്ജയഃ. 15

| | | | |
|---|---|---|---|
| " യസ്യ | " യാതൊരുവങ്കലുള്ള | മൃധേ | പോരിൽ |
| ഭയാത് | ഭയംകൊണ്ട് | രണദുൎജ്ജയഃ | ആരാലും അജയ്യനമായ |
| സാഗരാനിലൌ | കടലും കാറ്റും | മേ | എന്റെ |
| നിഷ്പന്ദൌ | അനങ്ങാതെ | അയം പൌത്രഃ, | ഈ പൌത്രൻ, |
| ഉപതിഷ്ഠേതാം, | അടിവണങ്ങുമോ | ത്വയാ | ഭവാനാൽ |
| സഃ, | അപ്രകാരമുള്ളവനം, | ബദ്ധഃ. | ബന്ധിക്കപ്പെട്ടു. |

പുത്രകസ്യ യശഃ പീതം നാമ വിശ്രാവിതം ത്വയാ
മദ്വാക്യാദ്യാച്യമാനോഽദ്യ മുഞ്ച വത്സ ദശാനനം. 16

| | | | |
|---|---|---|---|
| " ' വത്സ! | " ' വത്സ! | നാമ; | എന്നതു ആശ്ചൎയ്യംതന്നെ; |
| ത്വയാ | ഭവാനാൽ | അദ്യ | ഇപ്പോൾ |
| വിശ്രാവിതം | എങ്ങും പരന്നിരിക്കുന്നതായ | യാച്യമാനഃ; | ഞാൻ ഒരു കാൎയ്യം അപേക്ഷിക്കുന്നു; |
| പുത്രകസ്യ | പൌത്രന്റെ | മദ്വാക്യാത് | എന്റെ അപേക്ഷപ്രകാരം |
| യശഃ | കീൎത്തി | ദശാനനം | ദശാനനെ |
| പീതം | വിഴുങ്ങപ്പെട്ടുകളഞ്ഞു | മുഞ്ച.' | വിട്ടയച്ചാലും.' |

പുലസ്ത്യാജ്ഞാം പ്രഗൃഹ്യോവാചേ ന കിഞ്ചന വചോऽർജ്ജുനഃ
മുമോച വൈ പാർത്ഥിവേന്ദ്രോ രാക്ഷസേന്ദ്രം പ്രഹൃഷ്ടവത്. 17

| | | | |
|---|---|---|---|
| " അർജ്ജുനഃ പാർത്ഥിവേന്ദ്രഃ, | " അർജ്ജുനചക്രവർത്തി, | വചഃ വൈ | വാക്കു |
| പുലസ്ത്യാജ്ഞാം | പുലസ്ത്യമഹർഷിയുടെ നിദ്ദേശത്തെ | ഊചേ ന; | മറുത്തു പറഞ്ഞില്ല; |
| | | പ്രഹൃഷ്ടവത് | സന്തോഷപുരസ്സരം |
| പ്രഗൃഹ്യ, | ശിരസാവഹിച്ച്, | രാക്ഷസേന്ദ്രം | രാക്ഷസേശ്വരനെ |
| കിഞ്ചന | യാതൊരു | മുമോച. | കെട്ടഴിച്ചുവിട്ടു. |

സ തം പ്രമുച്യ ത്രിദശാരിമർജ്ജുനഃ
പ്രപൂജ്യ ദിവ്യാഭരണസ്രഗംബരൈഃ
അഹിംസകം സഖ്യമുപേത്യ സാഗ്നികം
പ്രണമ്യ തം ബ്രഹ്മസുതം ഗൃഹം യയൌ. 18

| | | | |
|---|---|---|---|
| " സഃ | " ആ | സാഗ്നികം | അഗ്നിസാക്ഷിയായി |
| അർജ്ജുനഃ, | അർജ്ജുനമഹാരാജാവ്, | അഹിംസകം | അന്യോന്യം ഹിംസിക്കയില്ലെന്ന |
| ത്രിദശാരിം | ദേവശത്രുവായ | | |
| തം | അവനെ | സഖ്യം | സഖ്യത്തെ |
| പ്രമുച്യ, | അഴിച്ചുവിട്ട്, | ഉപേത്യ, | ചെയ്തുകൊണ്ട്, |
| ദിവ്യാഭരണസ്രഗംബരൈഃ | ദിവ്യങ്ങളായ ആഭരണങ്ങൾ, പൂമാലകൾ, | ബ്രഹ്മസുതം | ബ്രഹ്മപുത്രനായ |
| | വസ്ത്രങ്ങൾ എന്നിവ | തം | ആ മുനീശ്വരനെ |
| | കൊണ്ട് | പ്രണമ്യ, | നമസ്കരിച്ച് |
| | | ഗൃഹം | വസതിയിലേക്കു |
| പ്രപൂജ്യ, | ഉപചരിച്ച്, | യയൌ. | ചെന്നു. |

പുലസ്ത്യേനാപി സന്ത്യക്തോ രാക്ഷസേന്ദ്രഃ പ്രതാപവാൻ
പരിഷ്വക്തഃ കൃതാതിഥ്യോ ലജ്ജമാനോ വിനിർജ്ജിതഃ. 19

| | | | |
|---|---|---|---|
| " വിനിർജ്ജിതഃ | " അപജയം പിണഞ്ഞതിനാൽ | കൃതാതിഥ്യഃ, | ഉപചരിക്കപ്പെട്ടവനായി |
| ലജ്ജമാനഃ | ലജ്ജിക്കുന്നവനും | പുലസ്ത്യേന അപി | പുലസ്ത്യമഹർഷിയാലും |
| പ്രതാപവാൻ | പ്രതാപശാലിയുമായ | | |
| രാക്ഷസേന്ദ്രഃ, | രാക്ഷസേശ്വരൻ, | സന്ത്യക്തഃ. | വിടകൊടുത്തയക്കപ്പെട്ടു. |
| പരിഷ്വക്തഃ | ആശ്ലേഷിക്കപ്പെട്ട് | | |

പിതാമഹസുതശ്ചാപി പുലസ്ത്യോ മുനിപുംഗവഃ
മോചയിത്വാ ദശഗ്രീവം ബ്രഹ്മലോകം ജഗാമ ഹ. 20

| | | | |
|---|---|---|---|
| " മുനിപുംഗവഃ | " മുനിശ്രേഷ്ഠനും | ദശഗ്രീവം അപി | ദശഗ്രീവനെയും |
| പിതാമഹസുതഃ ച | ബ്രഹ്മപുത്രനുമായ | മോചയിത്വാ | മോചിപ്പിച്ചുശേഷം |
| | | ബ്രഹ്മലോകം | ബ്രഹ്മലോകത്തിലേക്ക് |
| പുലസ്ത്യഃ | പുലസ്ത്യമഹർഷിയും | ജഗാമ ഹ. | എഴുന്നെള്ളി. |

ഏവം സ രാവണഃ പ്രാപ്തഃ കാൎത്തവീൎയ്യാത് പ്രധൎഷണം
പുലസ്ത്യവചനാച്ചാപി പുനൎമ്മുക്തോ മഹാബലഃ. 21

| | | | |
|---|---|---|---|
| "സഃ | "അപ്രകാരമുള്ള | പ്രധൎഷണം | അപമാനത്തെ പ്രാപി |
| മഹാബലഃ | മഹാബലിഷ്ഠനായ | പ്രാപ്തഃ; | ച്ചു; |
| രാവണഃ | രാവണൻ | പുനഃ അപി | അതിൽപിന്നെ |
| കാൎത്തവീൎയ്യാത് | കാൎത്തവീൎയ്യനിൽനിന്നു് | പുലസ്ത്യ-വചനാത് ച | പുലസ്ത്യന്റെ അപേക്ഷയാൽ മാത്രമാണു് |
| ഏവം | ഇപ്രകാരം | മുക്തഃ. | മോചിക്കപ്പെട്ടതു്. |

ഏവം ബലിഭ്യോ ബലിനഃ സന്തി രാഘവനന്ദന
നാവജ്ഞാ ഹി പരേ കാൎയ്യാ യ ഇച്ഛേത് പ്രിയമാത്മനഃ. 22

| | | | |
|---|---|---|---|
| "രാഘവനന്ദന! | "രഘുകുലനന്ദന! | പ്രിയം | നന്മയെ |
| ഏവം | ഇപ്രകാരം | യഃ | യാതൊരുവൻ |
| ബലിഭ്യഃ | ബലവാന്മാരെന്നു് കൊണ്ടാടപ്പെട്ടുന്നവരെക്കാളും | ഇച്ഛേത്, | ആഗ്രഹിക്കുന്നുവോ അവൻ, |
| ബലിനഃ | ശക്തിഃയറിയവർ | പരേ | മററുള്ളവന്റെ സംഗതിയിൽ |
| സന്തി; | ഉണ്ടു്; | | |
| ഹി | ആകയാൽ | അവജ്ഞാ ന | ധിക്കാരം കാണിക്കാതി |
| ആത്മനഃ | തനിക്കു് | കാൎയ്യാ. | രിഃക്കേണ്ടതാണു്. |

തതഃ സ രാജാ പിശിതാശനാനാം
സഹസ്രബാഹോരുപലഭ്യ മൈത്രീം
പുനൎന്നൃപാണാം കദനം ചകാര
ചചാര സൎവ്വാം പൃഥിവീം ച ദൎപ്പാത്. 23

| | | | |
|---|---|---|---|
| "പിശിതാ-ശനാനാം | "രാക്ഷസന്മാൎക്കു് | തതഃ ച | അതിൽപിന്നേയും |
| രാജാ | രാജാവായ | ദൎപ്പാത് | അഹങ്കാരത്താൽ |
| സഃ, | അവൻ, | പൃഥിവീം | ലോകം |
| പുനഃ | ഇപ്രകാരമായിട്ടും | സൎവ്വാം | മുഴുവനും |
| സഹസ്ര-ബാഹോഃ | ആയിരം കൈകളുള്ള കാൎത്തവീൎയ്യന്റെ | ചചാര; | സഞ്ചരിച്ചു; |
| | | നൃപാണാം | രാജാക്കന്മാൎക്കു് |
| മൈത്രീം | മൈത്രിയെ | കദനം | നാശത്തെ |
| ഉപലഭ്യ, | സമ്പാദിച്ചു്, | ചകാര." | വിളയിച്ചു." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ത്രയസ്ത്രിംശഃ സൎഗ്ഗഃ = മുപ്പത്തിമൂന്നാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 22122; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1398



## ചതുസ്ത്രിംശഃ സർഗ്ഗഃ = മുപ്പത്തിനാലാംസർഗ്ഗം.

[വാലിരാവണസഖ്യം = ബാലിയും രാവണനുമായുള്ള സഖ്യം.]

അർജ്ജുനേന വിമുക്തസ്തു രാവണോ രാക്ഷസാധിപഃ
ചചാര പൃഥിവീം സർവ്വാമനിർവിണ്ണസ്തഥാ കൃതഃ. 1

| | | | |
|---|---|---|---|
| "രാക്ഷസാധിപഃ | "രാക്ഷസേശ്വരനായ | അനിർവിണ്ണഃ കൃതഃ, | അധൈര്യപ്പെടാതെ, |
| രാവണഃ, | രാവണൻ, | | |
| അർജ്ജുനേന | അർജ്ജുനനാൽ | പൃഥിവീം | ഭൂതലം |
| വിമുക്തഃ തു, | വിട്ടയക്കപ്പെട്ടവനായി | സർവ്വാം | മുഴുവനും |
| തഥാ | അതുകൊണ്ടും [ട്ടും, | ചചാര. | ചുററിനടന്നു. |

രാക്ഷസം വാ മനുഷ്യം വാ ശൃണുതേ യം ബലാധികം
രാവണസ്തം സമാസാദ്യ യുദ്ധേ ഹ്വയതി ദർപ്പിതഃ. 2

| | | | |
|---|---|---|---|
| "രാവണഃ | "രാവണൻ | ശൃണുതേ | കേൾക്കയുണ്ടായോ |
| യം | യാതൊരുവനെ, | തം | അവനെ |
| രാക്ഷസം വാ | രാക്ഷസനായിരുന്നാലും ശരി | ദർപ്പിതഃ | ഗർവ്വംപൂണ്ടവനായി |
| | | സമാസാദ്യ | അടുത്ത് |
| മനുഷ്യം വാ | മനുഷ്യനായിരുന്നാലും | യുദ്ധേ | പോരിന്ന് |
| ബലാധികം | ബലശാലിയെന്ന് [ശരി | ഹ്വയതി. | വിളിക്കയായി. |

തതഃ കദാചിത് കിഷ്കിന്ധാം നഗരീം വാലിപാലിതാം
ഗത്വാ ഹ്വയതി യുദ്ധായ വാലിനം ഹേമമാലിനം. 3

| | | | |
|---|---|---|---|
| "കദാചിത്, | "ഒരിക്കൽ, | തതഃ | അവിടെ |
| വാലിപാലിതാം | ബാലിയാൽ പരിപാലിക്കപ്പെട്ട | ഹേമമാലിനം | പൊൻമാലയണിഞ്ഞവനായ |
| കിഷ്കിന്ധാം നഗരീം | കിഷ്കിന്ധാപുരിയിലേക്ക് | വാലിനം | ബാലിയെ |
| ഗത്വാ, | ചെന്ന്, | യുദ്ധായ ഹ്വയതി. | പോക്കുവിളിക്കയായി. |

തതസ്തു വാനരാമാത്യസ്താരസ്താരാപിതാ പ്രഭുഃ
ഉവാച വാനരോ വാക്യം യുദ്ധപ്രേപ്സുമുപാഗതം. 4

| | | | |
|---|---|---|---|
| "വാനരാമാത്യഃ | "വാനരമന്ത്രിയും | യുദ്ധപ്രേപ്സും | യുദ്ധോത്സുകനായി |
| താരാപിതാ | താരയുടെ പിതാവും | ഉപാഗതം, | വന്നിരിക്കുന്ന അവനോട്, |
| പ്രഭുഃ | പ്രതാപശാലിയുമായ | തു | ഇക്കാര്യത്തിൽ |
| താരഃ | താരനെന്ന | വാക്യം ഉവാച. | ഇപ്രകാരം വാക്യത്തെ ഉരചെയ്തു. |
| വാനരഃ, | വാനരൻ, | | |
| തതഃ | അവിടെ | | |

രാക്ഷസേന്ദ്ര ഗതോ വാലി യസ്തേ പ്രതിബലോ ഭവേത്
കോഽന്യഃ പ്രമുഖതഃ സ്ഥാതും തവ ശക്തഃ പ്ലവംഗമഃ. 5

| | |
|---|---|
| "'രാക്ഷസേന്ദ്ര! | "'രാക്ഷസേശ്വര! |
| തേ | ഭവാന്നു് |
| പ്രതിബലഃ | തുല്യമായ ബലത്തോടുകൂടിയവൻ |
| യഃ ഭവേത്, | യാതൊരുവനോ, |
| വാലീ | ആ ബാലി |
| ഗതഃ; | പോയിരിക്കുന്നു; |
| തവ | ഭവാന്റെ |
| പ്രമുഖതഃ | മുമ്പിൽ |
| സ്ഥാതും | എതിൎത്തുനില്ക്കുന്നതിന്നു് |
| ശക്തഃ | ശക്തിയുള്ള |
| അന്യഃ | മറെറാരു |
| പ്ലവംഗമഃ | വാനരൻ |
| കഃ ? | ആരാണുള്ളതു് ? |

ചതുൎഭ്യോഽപി സമുദ്രേഭ്യഃ സന്ധ്യാമന്വാസ്യ രാവണ
ഇദം മുഹൂൎത്തമായാതി വാലി തിഷ്ഠ മുഹൂൎത്തകം. 6

| | |
|---|---|
| "'രാവണ! | "'രാവണ! |
| വാലീ | ബാലി |
| ചതുൎഭ്യഃ സമുദ്രേഭ്യഃ | നാലു സമുദ്രങ്ങളിൽനിന്നും |
| സന്ധ്യാം അന്വാസ്യ, | സന്ധ്യാവന്ദനംചെയ്തു്, |
| ഇദം | ഈ |
| മുഹൂൎത്തം അപി | ഒരു മുഹൂൎത്തത്തിന്നുള്ളിൽ |
| ആയാതി; | തിരിച്ചുവരുന്നതാണു്; |
| മുഹൂൎത്തകം | ഒരു മുഹൂൎത്തനേരം |
| തിഷ്ഠ. | കാത്തുനില്ക്കുക. |

ഏതാനസ്ഥിചയാൻ പശ്യ യ ഏതേ ശംഖപാണ്ഡുരാഃ
യുദ്ധാൎത്ഥിനാമിമേ രാജൻ വാനരാധിപതേജസാ 7

| | |
|---|---|
| "രാജൻ! | "'രാജാവേ! |
| ഏതാൻ | ഈ |
| അസ്ഥിചയാൻ | എല്ലിൻകൂട്ടങ്ങളെ |
| പശ്യ; | കണ്ടാലും; |
| യേ | യാതൊരു |
| ഇമേ | ഇക്കാണുന്ന |
| ഏതേ | ഈ |
| ശംഖപാണ്ഡുരാഃ | വെളുത്ത തലയോടുകൾ |
| യുദ്ധാൎത്ഥിനാം; | യുദ്ധത്തിന്നായി മുമ്പു വന്നവരുടെതാണു്; |
| വാനരാധിപതേജസാ. | വാനരാധിപന്റെ പരാക്രമത്താൽ കൂട്ടപ്പെട്ടുവയാണു്. |

യദ്വാഽമൃതരസഃ പീതസ്ത്വയാ രാവണ രാക്ഷസ
തദാ വാലിനമാസാദ്യ തദന്തം തവ ജീവിതം. 8

| | |
|---|---|
| "'രാക്ഷസ! | "'രാക്ഷസനായ |
| രാവണ! | രാവണ! |
| ത്വയാ | ഭവാനാൽ |
| അമൃതരസഃ പീതഃ യദ്വാ, | അമൃതപാനംചെയ്യപ്പെട്ടിരുന്നാലും, |
| തദാ | അപ്പോഴും |
| വാലിനം | ബാലിയെ |
| ആസാദ്യ, | എതിൎത്തശേഷം, |
| തവ | ഭവാന്റെ |
| ജീവിതം | ആയുസ്സ്, |
| തദന്തം. | അതോടുകൂടി അവസാനിക്കുന്നതാണു്. |

പശ്യേദാനീം ജഗച്ചിത്രമിമം വിശ്രവസഃ സുത
ഇദം മുഹൂർത്തം തിഷ്ഠസ്വ ദുർല്ലഭം തേ ഭവിഷ്യതി. 9

| | | | |
|---|---|---|---|
| " 'വിശ്രവസഃ | " 'വിശ്രവസ്സു മഹർഷി | ജഗച്ചിത്രം | ലോകത്തിൽ ആശ്ചര്യ |
| സുത! | പുത്രനായവനേ! [ക്ക് | ഇമം | ഇപ്രകാരത്തെ [ഭൂതനായ |
| ഇദം | ഈ | പശ്യ; | കണ്ടുകൊൾക; |
| മുഹൂർത്തം | ഒരു മുഹൂർത്തകാലം | തേ | ഭവാന്ന് |
| തിഷ്ഠസ്വ; | ജീവനോടു കൂടിയിരി | ദുർല്ലഭം ഭവിഷ്യതി. | പിന്നെ സാധിക്കുന്നതല്ല. |
| ഇദാനീം | ഇപ്പോൾ [ക്കാം; | | |

[ബാലി എത്തുന്നതുവരെ ജീവനോടിരിക്കാം. ബാലിയെ കണ്ടാൽ നിന്റെ കഥ കഴിഞ്ഞു പോകുമെന്നുള്ളതുകൊണ്ട് പിന്നെ കാണ്മാൻ കഴികയില്ല, എന്നു സാരം.]

അഥവാ ത്വരസേ മർത്തും ഗച്ഛ ദക്ഷിണസാഗരം
വാലിനം ദ്രക്ഷ്യസേ തത്ര ഭൂമിസ്ഥമിവ ഭാസ്കരം. 10

| | | | |
|---|---|---|---|
| " 'മർത്തും | " 'മരിപ്പാൻ | ഭൂമിസ്ഥം | ഭൂമിയിൽ ഇറങ്ങിയ |
| ത്വരസേ അഥവാ, | ബദ്ധപ്പാടുണ്ടെന്നാൽ, | ഭാസ്കരം | സൂര്യഭഗവാനെ |
| | | ഇവ | പോലെയിരിക്കുന്നവ |
| ദക്ഷിണസാഗരം | തെക്കെ സമുദ്രത്തിലേ | വാലിനം | ബാലിയെ [നായ |
| ഗച്ഛ; | ചെന്നുകൊൾക; [ക്ക് | ദ്രക്ഷ്യസേ.' | ഭവാന്ന് കാണാവുന്നതാണു്.' |
| തത്ര | അവിടെ | | |

സ തു താരം വിനിർഭർത്സ്യ രാവണോ ലോകരാവണഃ
പുഷ്പകം തത് സമാരുഹ്യ പ്രയയൗ ദക്ഷിണാർണ്ണവം. 11

| | | | |
|---|---|---|---|
| " ലോകരാവണഃ | " ലോകപീഡകനായ | തത് | ആ |
| സഃ | ആ | പുഷ്പകം | പുഷ്പകത്തിൽ |
| രാവണഃ, | രാവണൻ, | സമാരുഹ്യ, | കയറി, |
| താരം | താരനെ | ദക്ഷിണാർണ്ണവം | ദക്ഷിണസമുദ്രത്തിലേക്ക് |
| വിനിർഭർത്സ്യ, | ശകാരിച്ചുകൊണ്ടു്, | | |
| തു | ഉടനെതന്നെ | പ്രയയൗ. | ചെന്നു. |

തത്ര ഹേമഗിരിപ്രഖ്യം തരുണാർക്കനിഭാനനം
രാവണോ വാലിനം ദൃഷ്ട്വാ സന്ധ്യോപാസനതത്പരം. 12

| | | | |
|---|---|---|---|
| " തത്ര | " അവിടെ | തരുണാർക്കനിഭാനനം | ബാലാർക്കകാന്തികോലുന്ന മുഖത്തോടുകൂടിയവനായി |
| രാവണഃ | രാവണൻ | | |
| വാലിനം | ബാലിയെ | സന്ധ്യോപാസനതത്പരം | സന്ധ്യയെ ഉപാസിക്കുന്നതിൽ ബദ്ധശ്രദ്ധ [നായി |
| ഹേമഗിരിപ്രഖ്യം | മേരുപർവ്വതത്തെപ്പോലെ | ദൃഷ്ട്വാ. | കണ്ടു. |

പുഷ്പകാദവരുഹ്യാഥ രാവണോഽഞ്ജനസന്നിഭഃ
ഗ്രഹീതും വാലിനം തൂർണ്ണം നിശ്ശബ്ദപദമാവ്രജത്. 13

| | | | |
|---|---|---|---|
| "അഥ | "അപ്പോൾ | വാലിനം | ബാലിയെ |
| അഞ്ജനസന്നിഭഃ | അഞ്ജനപൎവ്വതത്തിനു [തുല്യമായ | ഗ്രഹീതും | അറിയാതെ പിടിക്കുന്നതിന്നായി, |
| രാവണഃ, | രാവണൻ, | നിശ്ശബ്ദപദം | പതുക്കെ പതുക്കെ കാലടിവെച്ചുകൊണ്ടു് |
| പുഷ്പകാത് | പുഷ്പകത്തിൽനിന്നു് | | |
| തൂൎണ്ണം | വേഗം | | |
| അവരുഹ്യ, | ഇറങ്ങി | അഭ്യവ്രജത്. | അടുത്തു ചെന്നു. |

യദൃച്ഛയാ തദാ ദൃഷ്ടോ വാലിനാഽപി സ രാവണഃ
പാപാഭിപ്രായവാൻ ദൃഷ്ട്വാ ചകാര ന തു സംഭ്രമം 14

| | | | |
|---|---|---|---|
| "വാലിനാ | "ബാലിയാൽ | സഃ | അവൻ |
| തദാ | ആ സമയം | പാപാഭിപ്രായവാൻ | ദുഷ്ടബുദ്ധികയ്യോണ്ടു് വരുന്നവനാണെന്നു് |
| രാവണഃ അപി | രാവണനും | ദൃഷ്ട്വാ തു, | കണ്ടറിഞ്ഞിട്ടും, |
| യദൃച്ഛയാ | ആകസ്മികമായി | സംഭ്രമം | പരിഭ്രമം |
| ദൃഷ്ടഃ; | കാണപ്പെട്ടു; | ന ചകാര. | കയ്യോള്ളാതിരുന്നു. |

ശശമാലക്ഷ്യ സിംഹോ വാ പന്നഗം ഗരുഡോ യഥാ
ന ചിന്തയതി തം വാലീ രാവണം പാപനിശ്ചയം. 15

| | | | |
|---|---|---|---|
| "സിംഹഃ | "സിംഹം | വാലീ | ബാലി |
| ശശം, | മുയലിനെയാകട്ടെ, | പാപനിശ്ചയം | ഉപദ്രവിപ്പാൻ ഉറച്ചു [വന്നിരുന്ന |
| ഗരുഡഃ | ഗരുഡൻ | തം | ആ |
| പന്നഗം വാ | സൎപ്പത്തെയാകട്ടെ | രാവണം | രാവണനെ [കയായി; |
| ആലക്ഷ്യ യഥാ, | കണ്ടാലെന്നപോലെ, | ന ചിന്തയതി; | അലക്ഷ്യമായി കരുതു |

ജിഘൃക്ഷമാണമായാന്തം രാവണം പാപചേതസം
കക്ഷാവലംബിനം കൃത്വാ ഗമിഷ്യേ ത്രീൻ മഹാൎണ്ണവാൻ. 16

| | | | |
|---|---|---|---|
| "ജിഘൃക്ഷമാണം | "'പിടിച്ചുകൊട്ടുണമെന്ന | കക്ഷാവലംബിനം കൃത്വാ | കക്ഷത്തിൽ ഇടുക്കിക്കൊണ്ടു് |
| പാപചേതസം | ദുഷ്ടവിചാരത്തോടെ | ത്രീൻ | മൂന്നു് |
| ആയാന്തം | വന്നുകൊണ്ടിരിക്കുന്ന | മഹാൎണ്ണവാൻ | വൻസമുദ്രങ്ങളിലേക്കും |
| രാവണം, | രാവണനെ, | ഗമിഷ്യേ. | ഞാൻ പോകുന്നുണ്ടു്. |

ദ്രക്ഷ്യന്ത്യരിം മമാംഗസ്ഥം സ്രംസത്ഊരുകരാംബരം
ലംബമാനം ദശഗ്രീവം ഗരുഡസ്യേവ പന്നഗം. 17

| | | | |
|---|---|---|---|
| "'അരിം | "'ലോകവിദ്വേഷകനായ | സ്രംസദൂരുകരാംബരം | തൂങ്ങിക്കിടക്കുന്ന തുടകൾ, കൈകൾ, വസ്ത്രങ്ങൾ എന്നവയോടുകൂടിയവനായി |
| ദശഗ്രീവം | ദശാനനനെ | | |
| ഗരുഡസ്യ | ഗരുഡന്റെ വക്കൽ | | |
| പന്നഗം | പാമ്പു് | | |
| ഇവ, | എന്നപോലെ, | ലംബമാനം | ഉഴിഞ്ഞാലാടുന്നവനായി |
| മമ | എന്റെ | | |
| അങ്കസ്ഥം | പിടിയിലകപ്പെട്ടവനായി | ദ്രക്ഷ്യന്തി.' | പലരും കാണുവാൻ പോകുന്നു.' |

ഇത്യേവം മതിമാസ്ഥായ വാലീ കൎണ്ണമുപാശ്രിതഃ
ജപൻ വൈ നൈഗമാന്മന്ത്രാൻ തസ്ഥൌ പൎവ്വതരാഡിവ. 18

"പൎവ്വതരാട് — "ഹിമാലയപൎവ്വതം
ഇവ — പോലിരിക്കുന്നവനായ
വാലീ — ബാലി
ഇതി ഏവം — മേൽപ്രകാരം
മതിം ആസ്ഥായ — നിശ്ചയിച്ചുറച്ച്
കൎണ്ണം ഉപാശ്രിതഃ, — ചെവിയോൎമ്മയോടുകൂടിയവനായി
നൈഗമാൻ മന്ത്രാൻ — വേദമന്ത്രങ്ങളെ
ജപൻ — ജപിച്ചുകൊണ്ട്
തസ്ഥൌ വൈ. — അനങ്ങാതിരുന്നു.

താവന്യോന്യം ജിഘൃക്ഷന്തൌ ഹരിരാക്ഷസപാൎത്ഥിവൌ
പ്രയത്നവന്തൌ തത് കൎമ്മ ഈഹതുൎബ്ബലദൎപ്പിതൌ. 19

"ബലദൎപ്പിതൌ — "കൈയൂക്കിനാൽ ഗൎവ്വംകൊണ്ട
ഹരിരാക്ഷസപാൎത്ഥിവൌ — വാനരേശ്വരനും രാക്ഷസേശ്വരനുമായ
തൌ — അവരിരുവരും
അന്യോന്യം — ഒരുവനെയൊരുവൻ
ജിഘൃക്ഷന്തൌ, — പിടിക്കേണമെന്നുറച്ച്
പ്രയത്നവന്തൌ — തുനിവോടെ,
തത് കൎമ്മ — ആ ഒരേ പ്രവൃത്തിയെ
ഈഹതുഃ. — ലക്ഷ്യമാക്കിയിരുന്നു.

ഹസ്തഗ്രാഹം തു തം മത്വാ പാദശബ്ദേന രാവണം
പരാങ്മുഖോऽപി ജഗ്രാഹ വാലീ സൎപ്പമിവാണ്ഡജഃ. 20

"വാലീ, — "ബാലി,
തം രാവണം — ആ രാവണനെ
പാദശബ്ദേന — അടിവെക്കുന്ന ശബ്ദംകൊണ്ട്
ഹസ്തഗ്രാഹം — കയ്യെത്തിയവനെന്ന്
മത്വാ, — അറിഞ്ഞ്,
തു — അക്കാൎയ്യത്തിൽ
പരാങ്മുഖഃ അപി — കൂസലില്ലാതെ
അണ്ഡജഃ — ഗരുഡൻ
സൎപ്പം — ഒരു പാമ്പിനെ
ഇവ, — എന്നപോലെ,
ജഗ്രാഹ. — ഇളകുവാൻ കഴിയാത്ത വിധം മുറുകെപ്പിടിച്ചു.

ഗ്രഹീതുകാമം തം ഗൃഹ്യ രക്ഷസാമീശ്വരം ഹരിഃ
ഖമുത്പപാത വേഗേന കൃത്വാ കക്ഷാവലംബിനം. 21

"ഗ്രഹീതുകാമം — "കെട്ടിപ്പിടിക്കുവാനുറച്ചിരുന്ന
തം — ആ
രക്ഷസാം ഈശ്വരം — രാക്ഷസരാജാവിനെ
ഹരിഃ — വാനരൻ
ഗൃഹ്യ, — മുറുകെ പിടിച്ചുകൊണ്ട്,
കക്ഷാവലംബിനം കൃത്വാ, — കക്ഷത്തിൽ തൂങ്ങുമാറ് ഇടുക്കിക്കൊണ്ട്
ഖം — ആകാശത്തിലേക്ക
വേഗേന — അത്യുത്സാഹത്തോടെ
ഉത്പപാത. — ഉയൎന്നു.

തം ചാപീഡയമാനം തു വിതുദന്തം നഖൈൎമ്മുഹുഃ
ജഹാര രാവണം വാലീ പവനസ്തോയദം യഥാ 22

" നഖൈഃ " നഖങ്ങളാൽ
മുഹുഃ ഏറെ
വിതുദന്തം മാന്തിപ്പൊളിച്ച്
അപീഡയമാനം തു, ഉപദ്രവിക്കുന്നവനായിരുന്നിട്ടും,
വാലീ ബാലി
തം രാവണം ച, ആ രാവണനേയും,
പവനഃ കാററു്
തോയദം കാർമേഘത്തെ
യഥാ, എന്ന പോലെ,
ജഹാര. കൊണ്ടു ചെന്നു.

അഥ തേ രാക്ഷസാമാത്യാ ഹ്രിയമാണം ദശാനനം
മുമോക്ഷയിഷവോ വാലിം രവമാണാ അഭിദ്രുതാഃ 23

" അഥ, " ആ സമയം,
തേ ആ
രാക്ഷസാമാത്യാഃ, രാക്ഷസ സചിവന്മാർ,
ഹ്രിയമാണം എടുത്തുകൊണ്ടു പോകപ്പെടുന്ന
ദശാനനം ദശാസ്യനെ
മുമോക്ഷയിഷവഃ, വിടുവിക്കുവാൻ കരുതിയവരായി,
രവമാണാഃ നിലവിളിച്ചു കൊണ്ട്
വാലിം ബാലിയെ
അഭിദ്രുതാഃ. പിൻതുടൎന്നു.

അനുയാതമാനസ്തൈർവ്വാലീ ഭ്രാജതേഽംബരമധ്യഗഃ
അനുയാതമാനോ മേഘൌഘൈരംബരസ്ഥ ഇവാംശുമാൻ. **24**

" തൈഃ " അവരാൽ
അനുയാതമാനഃ പിൻതുടരപ്പെട്ട്
അംബരമധ്യഗഃ ആകാശമധ്യത്തിൽകൂടി അതിവേഗത്തിൽ പോയ്ക്കൊണ്ടിരുന്ന
വാലീ, ബാലി,
മേഘൌഘൈഃ മേഘനിരകളാൽ
അനുയാതമാനഃ പിന്തുടരപ്പെട്ട്
അംബരസ്ഥഃ ആകാശത്തിൽ സ്ഥിതിചെയ്യുന്ന
അംശുമാൻ ഇവ ആദിത്യഭഗവാനെന്നപോലെ
ഭ്രാജതേ. പരിലസിക്കുന്നു.

തേഽശക്നുവന്തഃ സംപ്രാപ്തും വാലിനം രാക്ഷസോത്തമാഃ
തസ്യ ബാഹൂരുവേഗേന പരിശ്രാന്താ വ്യവസ്ഥിതാഃ. 25

" തേ " ആ
രാക്ഷസോത്തമാഃ രാക്ഷസോത്തമന്മാർ
വാലിനം ബാലിയെ
സംപ്രാപ്തും സമീപിക്കുന്നതിന്ന്
അശക്നുവന്തഃ അശക്തരായി
തസ്യ അവന്റെ
ബാഹൂരുവേഗേന കൈകളുടേയും തുടകളുടേയും ഗതിവേഗത്താൽ
പരിശ്രാന്താഃ തളൎന്നവരായി
വ്യവസ്ഥിതാഃ. വഴിയിൽ നിന്നുകളഞ്ഞു.

വാലിമാൎഗ്ഗാദപാക്രാമൻ പൎവ്വതേന്ദ്രാ ഹി ഗച്ഛതഃ
കിം പുനൎജ്ജീവിതപ്രേപ്സുർബിഭ്രദ്വൈ മാംസശോണിതം. 26

" ഗച്ഛതഃ " പോയ്ക്കൊണ്ടിരിക്കുന്ന
വാലിമാൎഗ്ഗാത് ബാലിയുടെ വഴിയിൽ നിന്ന്
പൎവ്വതേന്ദ്രാഃ വൻമലകൾ
അപാക്രാമൻ; മാറിപ്പോയി;
ഹി അങ്ങിനെയിരിക്കെ
മാംസശോണിതം വൈ മാംസത്തേയും രക്തത്തേയും
ബിഭ്രത് വഹിക്കുന്ന
ജീവിതപ്രേപ്സുഃ ജീവനിൽകൊതിയുള്ള പ്രാണികൾ
കിം പുനഃ! എന്തുമാത്രം!

അപക്ഷിഗണസംപാതാൻ വാനരേന്ദ്രോ മഹാജവഃ
ക്രമശഃ സാഗരാൻ സർവ്വാൻ സന്ധ്യാകാലമവന്ദത. 27

| | | | |
|---|---|---|---|
| "മഹാജവഃ | "അതിവേഗത്തോടു കൂടിയവനായ | സർവ്വാൻ | എല്ലാ |
| വാനരേന്ദ്രഃ, | വാനരശ്രേഷ്ഠൻ, | സാഗരാൻ, | സമുദ്രങ്ങളിലും |
| അപക്ഷി-ഗണ-സംപാതാൻ | പക്ഷിഗണങ്ങളാലും കൂടി പറന്നെത്തുവാൻ കഴിയാത്തവയായ | ക്രമശഃ | ഒന്നൊന്നായി |
| | | സന്ധ്യാകാലം അവന്ദത. | സന്ധ്യയെ ഉപാസിച്ചു. |

സംപൂജ്യമാനോ ഭൂതൈസ്തു ഖേചരൈഃ ഖേചരോ ഹരിഃ
പശ്ചിമം സാഗരം വാലീ ഹ്യാജഗാമ സരാവണഃ. 28

| | | | |
|---|---|---|---|
| "ഖേചരൈഃ | "ആകാശചാരികളായ | ഖേചരഃ | ആകാശത്തിൽ കൂടി പോയ്ക്കൊണ്ടിരുന്ന |
| ഭൂതൈഃ | ദേവതകളാൽ | ഹരിഃ വാലീ, | വാനരനായ ബാലി, |
| തു | അപ്പോൾ | പശ്ചിമം | പടിഞ്ഞാറെ |
| സംപൂജ്യമാനഃ, | കൊണ്ടാടപ്പെടുന്നവനായി | സാഗരം | കടലിൽ |
| സരാവണഃ ഹി | രാവണനേയും എടുത്തുകൊണ്ടുതന്നെ | ആജഗാമ. | എത്തി. |

തസ്മിൻ സന്ധ്യാമുപാസിത്വാ സ്നാത്വാ ജപ്ത്വാ ച വാനരഃ
ഉത്തരം സാഗരം പ്രായാദ്വഹമാനോ ദശാനനം. 29

| | | | |
|---|---|---|---|
| "ദശാനനം | "ദശാനനനെ | സന്ധ്യാം ഉപാസിത്വാ | സന്ധ്യാവന്ദനംചെയ്ത് |
| വഹമാനഃ | വഹിച്ചുകൊണ്ടിരുന്ന | ജപ്ത്വാ ച, | ജപിച്ചതിൽ പിന്നെ, |
| വാനരഃ, | ആ വാനരൻ, | ഉത്തരം സാഗരം | വടക്കെ സമുദ്രത്തിലേക്ക് |
| തസ്മിൻ | അതിൽ | പ്രായാത്. | പുറപ്പെട്ടു. |
| സ്നാത്വാ, | സ്നാനംചെയ്ത്, | | |

ബഹുയോജനസാഹസ്രം വഹമാനോ മഹാഹരിഃ
വായുവച്ച മനോവച്ച ജഗാമ സഹ ശത്രുണാ. 30

| | | | |
|---|---|---|---|
| "മഹാഹരിഃ, | "ആ പേർകേട്ട വാനരൻ, | ബഹുയോജന-സാഹസ്രം | അനേകായിരം യോജനകൾ |
| വായുവത് ച | വായുപോലേയും | ശത്രുണാ സഹ | ശത്രുവിനോടുംകൂടി |
| | | വഹമാനഃ | പറന്നുചെല്ലുന്നവനായി, |
| മനോവത് ച | ചിത്തംപോലെയും | ജഗാമ. | കടന്നുചെന്നു. |

ഉത്തരേ സാഗരേ സന്ധ്യാമുപാസിത്വാ ദശാനനം
വഹമാനോഽഗമദ്വാലീ പൂർവ്വം വൈ സ മഹോദധിം. 31

| | | | |
|---|---|---|---|
| "സഃ വാലീ, | "ആ ബാലി, | സന്ധ്യാം | സന്ധ്യയെ |
| ദശാനനം | ദശാസ്യനെ | ഉപാസിത്വാ, | ഉപാസിച്ച്, |
| വഹമാനഃ വൈ | വഹിച്ചുകൊണ്ടുതന്നെ | പൂർവ്വം | കിഴക്കെ |
| ഉത്തരേ | വടക്കേ | മഹോദധിം | വൻസമുദ്രത്തിലേക്ക് |
| സാഗരേ | സമുദ്രത്തിൽ | അഗമത്. | ചെന്നു. |

തത്രാപി സന്ധ്യാമന്വാസ്യ വാസവിഃ സ ഹരീശ്വരഃ
കിഷ്കിന്ധാമഭിതോ ഗൃഹ്യ രാവണം പുനരാഗമത്. 32

| | | | |
|---|---|---|---|
| "വാസവിഃ | "ഇന്ദ്രപുത്രനായ | സന്ധ്യാം അന്വാസ്യ, | സന്ധ്യാവന്ദനംചെയ്തു, |
| സഃ | ആ | | |
| ഹരിശ്വരഃ | വാനരനായകൻ | പുനഃ | വീണ്ടും |
| രാവണം | രാവണനെ | കിഷ്കിന്ധാം അഭിതഃ | കിഷ്കിന്ധക്കടുത്തായി |
| ഗൃഹ്യ അപി, | എടുത്തുകൊണ്ടുതന്നെ, | | |
| തത്ര | അതിൽ | ആഗമത്. | വന്നുചേൎന്നു. |

ചതുഷ്വപി സമുദ്രേഷു സന്ധ്യാമന്വാസ്യ വാനരഃ
രാവണോദ്വഹനശ്രാന്തഃ കിഷ്കിന്ധോപവനേഽപതത്. 33

| | | | |
|---|---|---|---|
| "വാനരഃ | "വാനരൻ | സമുദ്രേഷു അപി | സമുദ്രങ്ങളിലും |
| രാവണോദ്വഹനശ്രാന്തഃ | രാവണനെ എടുത്തു ചെന്നതിനെ ഒരു സാരമായ്ക്കരുതാതെ ശാന്തചിത്തനായി | സന്ധ്യാം അന്വാസ്യ, | സന്ധ്യാവന്ദനംചെയ്തശേഷം, |
| | | കിഷ്കിന്ധോപവനേ | കിഷ്കിന്ധാപുരിയിലെ ഉദ്യാനത്തിൽ |
| ചതുർഷു | നാലു | അപതത്. | വന്നിറങ്ങി. |

രാവണം തു മുമോചാഥ സ്വകക്ഷാത് കപിസത്തമഃ
കുതസ്ത്വമിതി ചോവാച പ്രഹസൻ രാവണം മുഹുഃ. 34

| | | | |
|---|---|---|---|
| "കപിസത്തമഃ | "കപിശ്രേഷ്ഠൻ | മുഹുഃ | തെല്ലു |
| രാവണം ച | രാവണനെയും | പ്രഹസൻ | പരിഹാസമായി |
| അഥ | അനന്തരം | രാവണം | രാവണനെനോക്കി |
| സ്വകക്ഷാത് | തന്റെ കക്ഷത്തിൽനിന്നു | 'ത്വം | 'അങ്ങു |
| | | കുതഃ?' | എങ്ങുനിന്നാണു?' |
| മുമോച; | വിട്ടു; | ഇതി | എന്നിങ്ങിനെ |
| തു, | അപ്പോൾ, | ഉവാച. | ചോദിച്ചു. |

വിസ്മയം തു മഹദ്ഗത്വാ ശ്രമലോലനിരീക്ഷണഃ
രാക്ഷസേന്ദ്രോ ഹരീന്ദ്രം തമിദം വചനമബ്രവീത്. 35

| | | | |
|---|---|---|---|
| "രാക്ഷസേന്ദ്രഃ, | "രാക്ഷസേശ്വരൻ, | വിസ്മയം | ആശ്ചൎയ്യത്തെ |
| ശ്രമലോലനിരീക്ഷണഃ | താൻ അനുഭവിച്ച കഷ്ടത്താൽ തളൎന്ന കണ്ണുകളോടുകൂടിയവനായി | ഗത്വാ, | പ്രാപിച്ചു, |
| | | തം | ആ |
| | | ഹരീന്ദ്രം | വാനരേശ്വരനെ നോക്കി |
| | | ഇദം | ഈ |
| തു | ഇക്കാൎയ്യത്തിൽ | വചനം | വാക്യത്തെ |
| മഹത് | ഇത്രയെന്നറിയാത്ത | അബ്രവീത്. | ഉരചെയ്തു. |

വാനരേന്ദ്ര മഹേന്ദ്രാഭ രാക്ഷസേന്ദ്രോഽസ്മി രാവണഃ
യുദ്ധേപ്സുരിഹ സംപ്രാപ്തഃ സ ചാദ്യാസാദിതസ്ത്വയാ. 36

| | | | |
|---|---|---|---|
| “മഹേന്ദ്രാഭ! | “ഇന്ദ്രതുല്യനായ | ഇഹ | ഇവിടെ |
| വാനരേന്ദ്ര! | വാനരേശ്വര! | സംപ്രാപ്തഃ; | വന്നുചേൎന്നതു്; |
| രാവണഃ | രാവണനെന്ന | സഃ ച | അതും |
| രാക്ഷസേന്ദ്രഃ | രാക്ഷസാധിപനായ | അദ്യ | ഇപ്പോൾ |
| അസ്മി | ഞാൻ [ണ് | ത്വയാ | ഭവാനാൽ |
| യുദ്ധേപ്സുഃ | യുദ്ധോത്സുകനായിട്ടാ- | ആസാദിതഃ. | സഫലമാക്കപ്പെട്ടു. |

അഹോ ബലമഹോ വീൎയ്യമഹോ ഗാംഭീൎയ്യമേവ ച
യേനാഹം പശുവദ്ഗൃഹ്യ ഭ്രാമിതശ്ചതുരോഽൎണ്ണവാൻ. 37

| | | | |
|---|---|---|---|
| “‘അഹം ച, | “‘ഞാനും, | യേന, | എന്നതിനാൽ, |
| പശുവത് ഏവ, | യാഗപശുവെന്നപോ | അഹോ ബലം! | എന്തൊരു ബലം! |
| ഗൃഹ്യ | പിടിച്ചു് [ലെ, | അഹോ വീൎയ്യം! | എന്തൊരു വീൎയ്യം! |
| ചതുരഃ അൎണ്ണവാൻ | നാലു സമുദ്രങ്ങളിലും | അഹോ | എന്തു ഗാംഭീൎയ്യം! |
| ഭ്രാമിതഃ | കൊണ്ടുചെല്ലപ്പെട്ടു | ഗാംഭീൎയ്യം! | |

ഏവമശ്രാന്തവദ്വീര ശീഘ്രമേവ മഹാൎണ്ണവാൻ
മാം ചൈവോദ്വഹമാനസ്തു കോഽന്യോ വീരഃ ക്രമിഷ്യതി. 38

| | | | |
|---|---|---|---|
| “‘വീര! | “‘വീര! | ശീഘ്രം ഏവ | അതിവേഗത്തിൽ |
| മാം ച | എന്നെയും | മഹാൎണ്ണവാൻ | വൻകടലുകളെ |
| ഉദ്വഹമാനഃ തു | വഹിച്ചുകൊണ്ടുതന്നെ | അന്യഃ | വേറെ |
| അശ്രാന്തവത് ഏവ | അല്പവും ക്ഷീണംകൂടാ തെ | കഃ വീരഃ | ഏതൊരു വീരനാണ് |
| | | ക്രമിഷ്യതി? | കടന്നുചെല്ലുക? |

ത്രയാണാമേവ ഭൂതാനാം ഗതിരേഷാ പ്ലവംഗമ
മനോനിലസുപൎണ്ണാനാം തവ ചാത്ര ന സംശയഃ. 39

| | | | |
|---|---|---|---|
| “‘പ്ലവംഗമ! | “‘വാനര! | ത്രയാണാം | മൂന്നു് |
| ഏഷാ ഗതിഃ, | ഈ ഗതിസാമൎത്ഥ്യം, | ഭൂതാനാം ഏവ | വസ്തുക്കൾക്കും മാത്രമാ |
| തവ ച | ഭവാനും | | ണുള്ളതു് |
| മനോനില- സുപൎണ്ണാനാം | മനസ്സ്, വായു, ഗരു ഡൻ എന്ന | അത്ര | ഇതിൽ |
| | | സംശയഃ ന. | സംശയമേയില്ല. |

സോഽഹം ദൃഷ്ടബലസ്തുഭ്യമിച്ഛാമി ഹരിപുംഗവ
ത്വയാ സഹ ചിരം സഖ്യം സുസ്നിഗ്ദ്ധം പാവകാഗ്രതഃ. 40

| | | | |
|---|---|---|---|
| “‘ഹരിപുംഗവ! | “വാനരോത്തമ! | ത്വയാ സഹ, | ഭവാനോടുകൂടി, |
| തുഭ്യം | ഭവാന്റെ സംഗതി യിൽ | പാവകാഗ്രതഃ | അഗ്നിസാക്ഷിയായി |
| | | സുസ്നിഗ്ദ്ധം | ഗാഢവും |
| ദൃഷ്ടബലഃ | ബലത്തെ പ്രത്യക്ഷ മായി അനുഭവിച്ച | ചിരം സഖ്യം ഇച്ഛാമി. | ജീവപൎയ്യന്തം നിലനി ല്ക്കുന്നതുമായ സഖ്യ ത്തെ ആഗ്രഹിക്കുന്നു.! |
| സഃ അഹം | ആ ഞാൻ, | | |

ദാരാഃ പുത്രാഃ പുരം രാഷ്ട്രം ഭോഗാച്ഛാദനഭോജനം
സൎവ്വമേവാവിഭക്തം നൌ ഭവിഷ്യതി ഹരീശ്വര 41

| | | | |
|---|---|---|---|
| "'ഹരീശ്വര! | "'വാനരേശ്വര! | ദാരാഃ | ഭാൎയ്യകളും |
| പുത്രാഃ | പുത്രന്മാരും | സൎവ്വം ഏവ | എല്ലാംതന്നെ |
| ഭോഗാച്ഛാദന-ഭോജനം | സുഖം, വസ്ത്രം, ഭോജനം എന്നവയും | നൌ | നമുക്കിരുവൎക്കും |
| പുരം | നഗരവും | അവിഭക്തം | യാതൊരു ഭേദവുംകൂടാതെ അനുഭവിക്കത്തക്കതായി |
| രാഷ്ട്രം | നാടും | ഭവിഷ്യതി.' | തീരുന്നതാണ്.' |

[ഈ ശ്ലോകത്തിലെ ആദ്യാക്ഷരം ഗായത്രിയിലെ 23-ാമത്തെ അക്ഷരമാകുന്നു. ശൈവപക്ഷം.]

തതഃ പ്രജ്വാലയിത്വാഗ്നിം താവുഭൌ ഹരിരാക്ഷസൌ
ഭ്രാതൃത്വമുപസംപന്നൌ പരിഷ്വജ്യ പരസ്പരം. 42

| | | | |
|---|---|---|---|
| "തൌ ഉഭൌ ഹരി-രാക്ഷസൌ | "ആ വാനരരാക്ഷസന്മാരിരുവരും | പരസ്പരം | അന്യോന്യം |
| | | പരിഷ്വജ്യ, | പുൽകിക്കൊണ്ട്, |
| | | തതഃ | അന്നുമുതൽ |
| അഗ്നിം | അഗ്നിയെ | ഭ്രാതൃത്വം | സാഹോദൎയ്യഭാവത്തെ |
| പ്രജ്വാലയിത്വാ | ഉജ്ജ്വലിപ്പിച്ച് | ഉപസംപന്നൌ. | പുലൎത്തിവന്നു. |

അന്യോന്യം ലംബിതകരൌ തതസ്തൌ ഹരിരാക്ഷസൌ
കിഷ്കിന്ധാം വിശതുർഹൃഷ്ടൌ സിംഹൌ ഗിരിഗുഹാമിവ. 43

| | | | |
|---|---|---|---|
| "തതഃ | "അവിടെനിന്ന് | ലംബിതകരൌ | കൈകൾ കോൎത്തുംകൊണ്ട് |
| തൌ | ആ | | |
| ഹരിരാക്ഷസൌ | വാനരനും രാക്ഷസനും | സിംഹൌ | രണ്ടു സിംഹങ്ങൾ |
| അന്യോന്യം | പരസ്പരം | ഗിരിഗുഹാം | പൎവ്വതഗുഹയിൽ |
| ഹൃഷ്ടൌ | സന്തോഷിക്കുന്നവരായി | ഇവ, | എന്നപോലെ, |
| | | കിഷ്കിന്ധാം | കിഷ്കിന്ധയിൽ |
| | | വിശതുഃ. | പ്രവേശിച്ചു. |

സ തത്ര മാസമുഷിതഃ സുഗ്രീവ ഇവ രാവണഃ
അമാത്യൈരാഗതൈൎന്നീതസ്ത്രൈലോക്യോത്സാദനാൎത്ഥിഭിഃ. 44

| | | | |
|---|---|---|---|
| "സഃ | "ആ | ത്രൈലോക്യോത്സാദനാൎത്ഥിഭിഃ | മൂന്നു ലോകങ്ങളെയും നശിപ്പിക്കുവാനിച്ഛിച്ചവരായി |
| രാവണഃ, | രാവണൻ, | | |
| തത്ര, | അവിടെ, | | |
| സുഗ്രീവഃ | സുഗ്രീവൻ | ആഗതൈഃ | വന്നിരുന്ന |
| ഇവ, | എപ്രകാരമോ അപ്രകാരം, | അമാത്യൈഃ | മന്ത്രിമാരാൽ |
| മാസം | ഒരു മാസക്കാലം | നീതഃ. | കൂട്ടിക്കൊണ്ടുപോകപ്പെട്ടു. |
| ഉഷിതഃ; | താമസിച്ചു; | | |

ഏവമേതത് പുരാവൃത്തം വാലിനാ രാവണഃ പ്രഭോ
ധർഷിതശ്ച കൃതശ്ചാപി ഭ്രാതാ പാവകസന്നിധൌ. 45

| | | | |
|---|---|---|---|
| "പ്രഭോ! | "പ്രഭോ! | ധർഷിതഃ; | ഗർവ്വമടക്കപ്പെട്ടു; |
| ഏതത് | ഇത് | അപി | എന്നാലും |
| പുരാവൃത്തം; | മുമ്പ് നടന്ന സംഗതി | പാവക-സന്നിധൌ | അഗ്നിസാക്ഷിയായി |
| രാവണഃ ച | രാവണനും [യാണ്; | ഭ്രാതാ ച കൃതഃ. | ആപ്തമിത്രമാക്കപ്പെട്ടു കയും ചെയ്തു. |
| വാലിനാ | ബാലിയാൽ | | |
| ഏവം | മേൽ പ്രകാരം | | |

ബലമപ്രതിമം രാമ വാലിനോഽഭവദുത്തമം
സോഽപി ത്വയാ വിനിർദ്ദഗ്ധഃ ശലഭോ വഹ്നിനാ യഥാ. 46

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | സഃ അപി | അവനും |
| വാലിനഃ | ബാലിയുടെ | ത്വയാ, | നിന്തിരുവടിയാൽ, |
| ബലം, | ബലം | വഹ്നിനാ | അഗ്നിയാൽ |
| അപ്രതിമം | നിസ്തുല്യമായി | ശലഭഃ യഥാ | പാററയെന്നപോലെ |
| ഉത്തമം | അതിശ്രേഷ്ഠമായി | വിനിർദ്ദഗ്ധഃ." | ഭസ്മീകരിക്കപ്പെട്ടു." |
| അഭവത്; | വിളങ്ങിയിരുന്നു; | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ചതുസ്ത്രിംശഃ സർഗ്ഗഃ = മുപ്പത്തിനാലാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 22168; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1444.



## പഞ്ചത്രിംശഃ സർഗ്ഗഃ = മുപ്പത്തഞ്ചാംസർഗ്ഗം.

[ഹനൂമദുത്പത്തിഃ = ഹനുമാന്റെ ഉല്പത്തി.]

അപൃച്ഛത തദാ രാമോ ദക്ഷിണാശാശ്രയം മുനിം
പ്രാഞ്ജലിർവ്വിനയോപേത ഇദമാഹ വചോഽർത്ഥവത്. 1

| | | | |
|---|---|---|---|
| തദാ | അപ്പോൾ | വചഃ | വാക്യത്തെ |
| രാമഃ, | ശ്രീരാമൻ, | ആഹ; | ഉരചെയ്തു; |
| ദക്ഷിണാ-ശാശ്രയം | ദക്ഷിണദേശവാസിയായ | വിനയോപേതഃ | ഒന്നുമറിയാത്തവനെന്നപോലെ |
| മുനിം | (അഗസ്ത്യ)മുനീശ്വരനെനോക്കി | അർത്ഥവത് | എല്ലാവർക്കും അറിയേണ്ട സംഗതിയായിരുന്നതുകൊണ്ട് |
| പ്രാഞ്ജലിഃ | കൈകൂപ്പിക്കൊണ്ട് | | |
| ഇദം | ഇപ്രകാരം | അപൃച്ഛത. | ഇങ്ങിനെ ചോദിച്ചു. |

അതുലം ബലമേതദ്വൈ വാലിനോ രാവണസ്യ ച
ന ത്വേതാഭ്യാം ഹനുമതാ സമം ത്വിതി മതിർമ്മമ. 2

| | | | |
|---|---|---|---|
| “വാലിനഃ | “ബാലിയുടേയും | ഏതത് | ഇത് |
| രാവണസ്യ ച | രാവണന്റെയും | ഹനുമതാ | ഹനുമാനോട് |
| ബലം | ബലം | സമം | സാദൃശ്യമുള്ളത് |
| അതുലം വൈ; | മഹത്തായതുതന്നെ; | ന, | അല്ല, |
| തു | എങ്കിലും | ഇതി തു | എന്നതന്നെയാണ് |
| ഏതാഭ്യാം | ഇവരിരുവർക്കും | മമ മതിഃ. | എന്റെ അഭിപ്രായം. |

ശൌര്യ്യം ദാക്ഷ്യം ബലം ധൈര്യ്യം പ്രാജ്ഞതാ നയസാധനം
വിക്രമശ്ച പ്രഭാവശ്ച ഹനൂമതി കൃതാലയാഃ. 3

| | | | |
|---|---|---|---|
| “ഹനൂമതി ച | “ഹനുമാനൊരുത്തനിൽതന്നെയാണ് | പ്രാജ്ഞതാ | പാണ്ഡിത്യവും |
| ശൌര്യ്യം | ശൌര്യ്യവും | നയസാധനം | രാജനീതിയനുസരിച്ച് കാര്യ്യങ്ങളെ സാധിപ്പാനുള്ള ശക്തിയും |
| ദാക്ഷ്യം | സാമർത്ഥ്യവും | വിക്രമഃ | വിക്രമവും, |
| ബലം | ബലവും | പ്രഭാവഃ ച | പ്രഭാവവും |
| ധൈര്യ്യം | ധൈര്യ്യവും | കൃതാലയാഃ. | കുടികൊള്ളുന്നത്. |

ദൃഷ്ട്വൈവ സാഗരം വീക്ഷ്യ സീദന്തീം കപിവാഹിനീം
സമാശ്വാസ്യ മഹാബാഹുർയ്യോജനാനാം ശതം പ്ലുതഃ. 4

| | | | |
|---|---|---|---|
| “മഹാബാഹുഃ | “മഹാ ശക്തനായ [അവൻ | വീക്ഷ്യ | നോക്കി |
| സാഗരം | സമുദ്രത്തെ | സമാശ്വാസ്യ, | ധൈര്യ്യപ്പെടുത്തിക്കൊണ്ട്, |
| ദൃഷ്ട്വാ ഏവ | കണ്ട ക്ഷണത്തിൽ തന്നെ | യോജനാനാം ശതം | നൂറു യോജനകൾ |
| സീദന്തീം | നിരാശപ്പെടുന്ന | പ്ലുതഃ. | ഒരു ചാട്ടത്തിൽ കടന്നു. |
| കപിവാഹിനീം | വാനരസൈന്യത്തെ | | |

ധർഷയിത്വാ പുരീം ലങ്കാം രാവണാന്തഃപുരം തദാ
ദൃഷ്ട്വാ സംഭാഷിതാ ചാപി സീതാ ഹ്യാശ്വാസിതാ തഥാ. 5

| | | | |
|---|---|---|---|
| “തദാ | “ആ സമയം | സംഭാഷിതാ; | കണ്ടു സംഭാഷണം ചെയ്യപ്പെട്ടു; |
| രാവണാന്തഃപുരം | രാവണന്റെ അന്തഃപുരത്തെ | തഥാ | അപ്രകാരംതന്നെ |
| ദൃഷ്ട്വാ, | നല്ലപോലെ തിരഞ്ഞ്, | ലങ്കാം പുരീം | ലങ്കാനഗരത്തെ |
| അപി | അതിൽപിന്നെ | ധർഷയിത്വാ, | നശിപ്പിച്ചശേഷം, |
| സീതാ ച | സീതയും | ആശ്വാസിതാ ഹി. | ധൈര്യ്യപ്പെടുത്തപ്പെടുകയുംചെയ്തു. |

സേനാഗ്രഗാ മന്ത്രിസുതാഃ കിങ്കരാ രാവണാത്മജഃ
ഏതേ ഹനൂമതാ തത്ര ഹ്യേകേന വിനിപാതിതാഃ. 6

| | | | |
|---|---|---|---|
| “ തത്ര, | “ ആ സന്ദർഭത്തിൽ, | മന്ത്രിസുതാഃ | മന്ത്രിപുത്രന്മാരും |
| ഹനൂമതാ | ഹനൂമാൻ ഒരുവനാൽ | കിങ്കരാഃ | കിങ്കരന്മാരും |
| ഏകേന ഹി, | തന്നെ, | രാവണാത്മജഃ | രാവണപുത്രനായ |
| ഏതേ | ഈ | | അക്ഷനും |
| സേനാഗ്രഗാഃ | സേനാപതികളും | വിനിപാതിതാഃ. | വധിക്കപ്പെട്ടു. |

ഭൂയോ ബന്ധാദ്വിമുക്തേന ഭാഷയിത്വാ ദശാനനം
ലങ്കാ ഭസ്മീകൃതാ യേന പാവകേനേവ മേദിനീ 7

| | | | |
|---|---|---|---|
| “ ബന്ധാത് | “ കെട്ടിൽ നിന്നു് | ഭാഷയിത്വാ, | എല്ലാം അറിയിച്ചുകൊ |
| വിമുക്തേന | തന്നത്താൻ മുക്തനായ | ലങ്കാ മേദിനീ | ലങ്കാപ്രദേശം [ണ്ടും, |
| യേന, | യാതൊരു ഇവനാൽ, | പാവകേന | അഗ്നിയാൽ |
| ദശാനനം | ദശാസ്യനോടു് | ഇവ | മിക്കതും |
| ഭൂയഃ | വിസ്തരിച്ചു് | ഭസ്മീകൃതാ. | ഭസ്മമാക്കപ്പെട്ടു. |

ന കാലസ്യ ന ശക്രസ്യ ന വിഷ്ണോർവ്വിത്തപസ്യ ച
കർമ്മാണി താനി ശ്രൂയന്തേ യാനി യുദ്ധേ ഹനൂമതഃ. 8

| | | | |
|---|---|---|---|
| “ യുദ്ധേ | “ പോരിൽ | കാലസ്യ ന; | യമനും ഇല്ല; |
| ഹനൂമതഃ | ഹനൂമാന്റെ | ശക്രസ്യ ന; | ഇന്ദ്രനും ഇല്ല; |
| യാനി കർമ്മാണി | യാതൊരു കൃത്യങ്ങൾ | വിത്തപസ്യ | കുബേരനും |
| ശ്രൂയന്തേ, | ശ്ലാഘിക്കപ്പെടുന്നുവോ, | വിഷ്ണോഃ ച | വിഷ്ണുവിന്നും കൂടി |
| താനി | അപ്രകാരമുള്ളവ | ന. | ഇല്ല. |

ഏതസ്യ ബാഹുവീര്യേണ ലങ്കാ സീതാ ച ലക്ഷ്മണഃ
പ്രാപ്താ മയാ ജയശ്ചൈവ രാജ്യം മിത്രാണി ബാന്ധവാഃ 9

| | | | |
|---|---|---|---|
| “ ഏതസ്യ | “ ഈ ഹനൂമാന്റെ | സീതാ | സീതയും |
| ബാഹുവീര്യേണ | കരബലം ഒന്നുകൊണ്ടു | ലക്ഷ്മണഃ | ലക്ഷ്മണനും |
| ഏവ, | തന്നെയാണു്, | മിത്രാണി | മിത്രങ്ങളും |
| മയാ | എന്നാൽ | ബാന്ധവാഃ | ബന്ധുക്കളും |
| ജയഃ ച | ജയവും | രാജ്യം ച | രാജ്യവും |
| ലങ്കാ | ലങ്കയും | പ്രാപ്താഃ. | പ്രാപിക്കപ്പെട്ടതു്. |

ഹനൂമാൻ യദി നോ ന സ്യാദ്വാനരാധിപതേഃ സഖാ
പ്രവൃത്തിമപി കോ വേത്തും ജാനക്യാഃ ശക്തിമാൻ ഭവേത്. 10

| | | | |
|---|---|---|---|
| “ വാനരാ-ധിപതേഃ | വാനരേശ്വരന്നു് | ജാനക്യാഃ | ജാനകിയുടെ |
| | | പ്രവൃത്തിം | വൃത്താന്തത്തെ |
| സഖാ | തുണയായി | വേത്തും | അറിയുന്നതിന്നു് |
| നഃ | നമുക്കു് | ശക്തിമാൻ | ശക്തിയുള്ളവനായി |
| ഹനൂമാൻ | ഹനൂമാൻ | കഃ അപി | ആർതന്നെയാണു് |
| യദി ന സ്യാത് | ഉണ്ടായിരുന്നില്ലെങ്കിൽ | ഭവേത് ? | ഉണ്ടാവുക ? |

കിമർത്ഥം വാല്യനേനൈവ സുഗ്രീവപ്രിയകാമ്യയാ
തദാ വൈരേ സമുത്പന്നേ ന ദഗ്ധോ വീരുധോ യഥാ. 11

| | | | |
|---|---|---|---|
| "തദാ | അപ്രകാരമിരിക്കെ | വാലീ | ബാലി |
| വൈരേ | വൈരം | കിമർത്ഥം | എന്തുകൊണ്ടാണ് |
| സമുത്പന്നേ, | ഉണ്ടായ കാലത്തിൽ, | വീരുധഃ | (ഉണക്ക) വള്ളികൾ |
| സുഗ്രീവ-പ്രിയകാമ്യയാ | സുഗ്രീവന്നു് ഹിതമനുസരിക്കുന്നതിൽ ആസക്തനായ | യഥാ | എന്നപോലെ |
| അനേന ഏവ, | ഇവനാൽതന്നെ, | ന ദഗ്ധഃ ? | വെണ്ണീറാക്കപ്പെടാതിരുന്നതു് ? |

ന ഹി വേദിതവാൻ മന്യേ ഹനൂമാനാത്മനോ ബലം
യദ്ദൃഷ്ടവാഞ്ജീവിതേഷ്ടം ക്ലിശ്യന്തം വാനരാധിപം. 12

| | | | |
|---|---|---|---|
| "ഹനൂമാൻ | "ഹനുമാൻ | ജീവിതേഷ്ടം | പ്രാണനെക്കാൾ പ്രിയപ്പെട്ടവനായ |
| ആത്മനഃ | തന്റെ | വാനരാധിപം | വാനരേശ്വരനെ |
| ബലം | ബലത്തെ | ക്ലിശ്യന്തം | കഷ്ടപ്പെട്ടുഴലുന്നവനായി |
| ന വേദിതവാൻ | അറിഞ്ഞിരുന്നില്ല എന്നു് | ദൃഷ്ടവാൻ ഹി. | കണ്ടു് സഹതപിക്കുക മാത്രംചെയ്തുകൊണ്ടിരുന്നുവല്ലോ. |
| മന്യേ; | ഞാൻ വിചാരിക്കുന്നു; | | |
| യത് | എന്തെന്നാൽ | | |

ഏതന്മേ ഭഗവൻ സർവ്വം ഹനൂമതി മഹാമതെ
വിസ്തരേണ യഥാതത്വം കഥയാമരപൂജിത. 13

| | | | |
|---|---|---|---|
| "അമരപൂജിത! | "ദേവന്മാരാൽ വന്ദിക്കപ്പെട്ട | സർവ്വം | എല്ലാ വിവരത്തെയും |
| ഭഗവൻ! | ഹേ സ്വാമിൻ! | യഥാതത്വം | ഉള്ള പോലെ |
| മഹാമതെ | മഹാജ്ഞാനിയായ | വിസ്തരേണ | ഒന്നുംതന്നെ വിട്ടു പോകാതെ |
| ഹനൂമതി | ഹനുമാനെപ്പററി | മേ | എന്നോടു |
| ഏതത് | ഈ | കഥയ." | ഉരചെയ്താലും." |

രാഘവസ്യ വചഃ ശ്രുത്വാ ഹേതുയുക്തമൃഷിസ്തദാ
ഹനൂമതഃ സമക്ഷം തമിദം വചനമബ്രവീത്. 14

| | | | |
|---|---|---|---|
| ഋഷിഃ | മഹർഷി | സമക്ഷം | മുമ്പിൽ വെച്ചു്, |
| രാഘവസ്യ | ശ്രീരാഘവന്റെ | തദാ | ആ സമയം |
| ഹേതുയുക്തം | തക്ക കാരണത്തോടു കൂടിയതായ | തം | ആ ശ്രീരാമനോടായി |
| വചഃ | വാക്കു | ഇദം | ഇപ്രകാരം |
| ശ്രുത്വാ, | കേട്ടു്, | വചനം | വാക്യത്തെ |
| ഹനൂമതഃ | ഹനൂമാന്റെ | അബ്രവീത് | [illegible] |

സത്യമേതദ്രഘുശ്രേഷ്ഠ യദ്ബ്രവീഷി ഹനൂമതഃ
ന ബലേ വിദ്യതേ തുല്യോ ന ഗതൌ ന മതൌ പരഃ. 15

| | | | |
|---|---|---|---|
| "രഘുശ്രേഷ്ഠ! | "ശ്രീരഘൂത്തമ! | തുല്യഃ | സമനായ |
| യത് | യാതൊന്ന് | പരഃ | മറെറാരുവൻ |
| ബ്രവീഷി, | നിന്തിരുവടി അരുളിച്ചെയ്യുന്നുവോ, | ബലേ | ശക്തിയിലും |
| ഏതത് | ഇത് | ന വിദ്യതേ; | ഇല്ല; |
| സത്യം; | വാസ്തവംതന്നെയാണ്; | ഗതൌ ന; | ഗതിയിലും ഇല്ല; |
| ഹനൂമതഃ | ഹനുമാന്ന് | മതൌ ന. | ബുദ്ധിയിലും ഇല്ല. |

അമോഘശാപൈഃ ശാപസ്തു ദത്തോഽസ്യ ഋഷിഭിഃ പുരാ
ന വേത്താ ഹി ബലം യേന ബലീ സന്നരിമർദ്ദനഃ. 16

| | | | |
|---|---|---|---|
| "അസ്യ | "ഇദ്ദേഹത്തിന്ന് | യേന | അക്കാരണത്താൽ |
| പുരാ, | പണ്ടുകാലത്തിൽ, | അരിമർദ്ദനഃ | ശത്രുക്കളെ മർദ്ദിപ്പാൻ തക്ക |
| അമോഘശാപൈഃ | ശാപം നിഷ്ഫലമാകാത്തവരായ | ബലീ സൻ തു | ശക്തിയുള്ളവനായിരുന്നിട്ടും |
| ഋഷിഭിഃ | ഋഷിമാരാൽ | ബലം | ബലത്തെ |
| ശാപഃ ദത്തഃ; | ഒരു ശാപം അരുളപ്പെട്ടിട്ടുണ്ട്; | ന വേത്താ ഹി. | അറിയാതിരുന്നുപോയി. |

ബാല്യേഽപ്യേതേന യത് കർമ്മ കൃതം രാമ മഹാബല
തന്ന വർണ്ണയിതും ശക്യമിതി ബാലതയാഽസ്യ തേ. 17

| | | | |
|---|---|---|---|
| "മഹാബല! | "മഹാശക്തിമാനായ | അസ്യ | ഇദ്ദേഹത്തിന്റെ |
| രാമ! | ഹേ ശ്രീരാമ! | കർമ്മ | പ്രവൃത്തി |
| ഏതേന | ഈ ഹനുമാനാൽ | യത് തത്, | യാതൊന്നോ ആയത്, |
| ബാല്യേ അപി | ചെറിയ കുട്ടിയായിരിക്കുമ്പോൾതന്നെ | തേ | നിന്തിരുവടിയോടായി |
| ബാലതയാ | കുട്ടിക്കളിയായി | ഇതി | ഇപ്രകാരമെന്ന് |
| കൃതം | ചെയ്യപ്പെട്ടതായ | വർണ്ണയിതും | വർണ്ണിക്കുന്നതു് |
| | | ന ശക്യം. | ശക്യമല്ല. |

['ഇതി ബാലതയാ അസ്യ തേ;' (ഇതിനാലാണ് അറിയാതെ ഇരിക്കുന്നതു്; എന്നു പറയാം.)]

യദി വാഽസ്തി ത്വഭിപ്രായസ്തച്ഛ്രോതും തവ രാഘവ
സമാധായ മതിം രാമ നിശാമയ വദാമ്യഹം. 18

| | | | |
|---|---|---|---|
| "രാഘവ! | "ശ്രീരാഘവ! | തവ | നിന്തിരുവടിക്കു് |
| രാമ! | ശ്രീരാമ! | തത് വാ | ആയതും |
| അഹം | ഞാൻ | ശ്രോതും | ചെവിക്കൊൾവാൻ |
| മതിം ഹി | ഓർമ്മയുള്ളതിനെ മാത്രം | അഭിപ്രായഃ | തിരുവുള്ളം |
| സമാധായ | ധാരണയിൽ കൊണ്ടുവന്നു് | അസ്തി യദി, | ഉള്ളപക്ഷം, |
| വദാമി; | ഉണർത്തിക്കുന്നു; | നിശാമയ. | ശ്രദ്ധിച്ചാലും. |

സൂര്യദത്തവരസ്വർണ്ണഃ സുമേരുർന്നാമ പർവ്വതഃ
യത്ര രാജ്യം പ്രശാസ്ത്യസ്യ കേസരീ നാമ വൈ പിതാ. 19

| | |
|---|---|
| " സൂൎയ്യദത്ത- വരസമ്പന്നഃ | " സൂൎയ്യഭഗവാനാൽ നല്കപ്പെട്ട വരത്താൽ സമ്പന്നമായുള്ള |
| സുമേരു | സുമേരു |
| നാമ | എന്ന |
| പൎവ്വതഃ; | പൎവ്വതമുണ്ടു്; |

| | |
|---|---|
| അസ്യ | ഈ ഹനുമാൻെറ |
| പിതാ | പിതാവായ |
| കേസരീ നാമ, | കേസരിയെന്നവൻ, |
| യത്ര | യാതൊരു അതിൽ |
| രാജ്യം | രാജ്യപരിപാലനം |
| പ്രശാസ്തി വൈ. | ചെയ്തുവന്നു. |

തസ്യ ഭാൎയ്യാ ബഭ്രുവൈഷാ ഹ്യഞ്ജനേതി പരിശ്രുതാ
ജനയാമാസ തസ്യാം വൈ വായുരാത്മജമുത്തമം. 20

| | |
|---|---|
| " അഞ്ജനാ ഇതി | " അഞ്ജനയെന്നു് |
| പരിശ്രുതാ | പേർകേട്ട |
| ഏഷാ, | ഇവൾ, |
| തസ്യ | അദ്ദേഹത്തിന്നു് |
| ഭാൎയ്യാ ബഭൂവ; | ഭാൎയ്യയായിരുന്നു; |

| | |
|---|---|
| തസ്യാം വൈ | അവളിൽ |
| വായുഃ ഹി | വായുഭഗവാൻതന്നെ |
| ഉത്തമം | ഉത്തമനായ |
| ആത്മജം | ഒരു പുത്രനെ |
| ജനയാമാസ. | ഉത്പാദിപ്പിച്ചു. |

ശാലിശൂകനിഭാഭാസം പ്രാസൂതാമും തദാഽഞ്ജനാ
ഫലാന്യാഹൎത്തുകാമാ വൈ നിഷ്ക്രാന്താ ഗഹനേചരാ. 21

| | |
|---|---|
| " തദാ | " അപ്പോൾ |
| ശാലിശൂക- നിഭാഭാസം | നെൽക്കതിർപോലെ നിറംപൂണ്ടു വിലസുന്നവനായ |
| അമും വൈ | ഈ ഹനുമാനെത്തന്നെയാണു് |
| അഞ്ജനാ | അഞ്ജനാദേവി |

| | |
|---|---|
| പ്രാസൂത; | പ്രസവിച്ചതു്; |
| ഫലാനി | പഴങ്ങൾ |
| ആഹൎത്തുകാമാ | പറിച്ചുകൊണ്ടുവരുവാൻ ഇച്ഛിച്ചു് |
| നിഷ്ക്രാന്താ | പുറത്തിറങ്ങിയവളായി |
| ഗഹനേചരാ. | വനത്തിൽ പോയിരുന്നു. |

ഏഷ മാതുൎവ്വിയോഗാച്ച ക്ഷുധയാ ച ഭൃശാൎദ്ദിതഃ
രുരോദ ശിശുരത്യൎത്ഥം ശിശുഃ ശരവണേ യഥാ. 22

| | |
|---|---|
| "ഏഷഃ ശിശുഃ, | " ഈ ശിശു, |
| മാതുഃ വിയോഗാത് | മാതാവടുത്തില്ലാത്തതിനാലും |
| ക്ഷുധയാ ച | വിശപ്പിനാലും |
| ഭൃശാൎദ്ദിതഃ, | ഏററം പീഡിക്കപ്പെട്ടതായി, |

| | |
|---|---|
| ശരവണേ | ഞാങ്ങണക്കാട്ടിൽ |
| ശിശുഃ | ശിശുവായ ഷണ്മുഖൻ |
| യഥാ ച, | എപ്രകാരമോ അപ്രകാരം, |
| അത്യൎത്ഥം | അതിയായി |
| രുരോദ. | രോദനം ചെയ്തു. |

തദോദ്യന്തം വിവസ്വന്തം ജപാപുഷ്പോത്കരോപമം
ദദൎശ ഫലലോഭാച്ച ഹ്യുത്പപാത രവിം പ്രതി. 23

| | |
|---|---|
| " തദാ | " ആ സമയം |
| ജപാപുഷ്പോത്- കരോപമം | ചെമ്പരത്തിപ്പൂ നിരയൊത്തവനായി |
| ഉദ്യന്തം | ഉദിച്ചു പൊങ്ങുന്ന |
| വിവസ്വന്തം | ആദിത്യഭഗവാനെ |

| | |
|---|---|
| ദദൎശ; | കണ്ടു; |
| ഫലലോഭാത് ച | പഴത്തിലാശകൊണ്ടു് |
| രവിം ഹി പ്രതി | ആദിത്യഭഗവാനെത്തന്നെ നോക്കി |
| ഉത്പപാത. | കുതിച്ചുചാടി. |

ബാലാർക്കാഭിമുഖോ ബാലോ ബാലാർക്ക ഇവ മൂർത്തിമാൻ
ഗ്രഹീതുകാമോ ബാലാർക്കം പ്ലവതേഽംബരമദ്ധ്യഗഃ. 24

| | | | |
|---|---|---|---|
| "ബാലാർക്കഃ ഇവ മൂർത്തിമാൻ | "ബാലസൂര്യൻ തന്നെ മൂർത്തിമാനായ് വന്ന പോലുള്ള | അംബരമദ്ധ്യഗഃ | ആകാശമദ്ധ്യത്തിൽ ചെല്ലുന്നതിന്നായി |
| ബാലഃ, | ആ ബാലൻ, | ബാലാർക്കാഭിമുഖഃ | ബാലാർക്കന്നു നേരായ്ത്തന്നെ |
| ബാലാർക്കം ഗ്രഹീതുകാമഃ, | ബാലസൂര്യനെ പിടിപ്പാൻ കൊതിച്ചവനായി, | പ്ലവതേ. | കുതിച്ചു ചെല്ലുകയായി. |

ഏതസ്മിൻ പ്ലവമാനേ തു ശിശുഭാവേ ഹനൂമതി
ദേവദാനവയക്ഷാണാം വിസ്മയഃ സുമഹാനഭൂത്. 25

| | | | |
|---|---|---|---|
| "ശിശുഭാവേ | "കുട്ടിയായിരുന്ന | ദേവദാനവയക്ഷാണാം | ദേവകൾക്കും ദാനവന്മാർക്കും യക്ഷന്മാർക്കും |
| ഹനൂമതി, | ഹനൂമാൻ, | സുമഹാൻ | അതിയായ |
| ഏതസ്മിൻ | ഇപ്രകാരം | വിസ്മയഃ | ആശ്ചര്യം |
| പ്ലവമാനേ തു, | കുതിച്ചു ചെല്ലുന്നേരം, | അഭൂത്. | ഉണ്ടായി. |

നാപ്യേവം വേഗവാൻ വായുർഗ്ഗരുഡോ വാ മനസ്തഥാ
യഥാഽയം വായുപുത്രസ്തു ക്രമതേഽംബരമുത്തമം. 26

| | | | |
|---|---|---|---|
| "അയം | "ഈ | ക്രമതേ | ചെല്ലുന്നുവോ |
| വായുപുത്രഃ, | വായുകുമാരൻ, | തഥാ | അപ്രകാരമുള്ള |
| തു | ഇപ്പോൾ | വേഗവാൻ | വേഗതപൂണ്ടതായി |
| ഏവം | ഇമ്മാതിരിയായി | മനഃ വാ | മനസ്സാകട്ടെ |
| ഉത്തമം | ഉത്തമമായ | ഗരുഡഃ | ഗരുഡനാകട്ടെ |
| അംബരം | ആകാശത്തിൽ | വായുഃ അപി | വായുവാകട്ടെ |
| യഥാ | എപ്രകാരം | ന. | ഇല്ല. |

യദി താവച്ഛിശോരസ്യ ത്വീദൃശോ ഗതിവിക്രമഃ
യൌവനം ബലമാസാദ്യ കഥം വേഗോ ഭവിഷ്യതി. 27

| | | | |
|---|---|---|---|
| "അസ്യ | "ഈ | യൌവനം ബലം | യൌവനബലത്തെ |
| ശിശോഃ | ശിശുവിന്ന് | ആസാദ്യ | പ്രാപിച്ചാൽ, |
| ഈദൃശഃ | ഇപ്രകാരമുള്ള | താവത് | ആ സമയം |
| ഗതിവിക്രമഃ | ഗതിവേഗം | വേഗഃ തു | വേഗതതന്നെ |
| യദി, | ഉള്ളപ്പോൾ, | കഥം ഭവിഷ്യതി? | എപ്രകാരമുള്ളതായിരിക്കും? |

തമനുപ്ലവതേ വായുഃ പ്ലവന്തം പുത്രമാത്മനഃ
സൂര്യദാഹഭയാദ്രക്ഷൻ തുഷാരചയശീതളഃ. 28

| | |
|---|---|
| "വായുഃ, | "വായുഭഗവാൻ, |
| പ്ലവന്തം | കുതിച്ചുചെല്ലുന്ന |
| ആത്മനഃ | തന്റെ |
| തം പുത്രം, | ആ പുത്രനെ, |
| സൂര്യദാഹഭയാത് | സൂര്യൻ ദഹിപ്പിച്ചുകളയുമെന്ന ഭീതിയാൽ |
| തുഷാരചയശീതളഃ | മഞ്ഞിൻനിരപോലെ തണുപ്പുള്ളതായി |
| രക്ഷൻ | സംരക്ഷിച്ചുംകൊണ്ട് |
| അനുപ്ലവതേ. | കൂടെത്തന്നെ വീശിക്കൊണ്ടുചെന്നു. |

ബഹുയോജനസാഹസ്രം ക്രമത്യേഷ ഗതോഽംബരം
പിതുർബ്ബലാച്ച ബാല്യാച്ച ഭാസ്കരാഭ്യാശമാഗതഃ. 29

| | |
|---|---|
| "ഏഷഃ | "ഇദ്ദേഹം |
| അംബരം | ആകാശത്തെ |
| ഗതഃ | പ്രാപിച്ചവനായി |
| ബഹുയോജനസാഹസ്രം | എത്രയോ ആയിരം യോജനദൂരം |
| ക്രമതി ; | കുതിച്ചുചെല്ലുകയായി ; |
| ബാല്യാത് ച | അറിവില്ലായ്മകൊണ്ടും |
| പിതുഃ | പിതാവിന്റെ |
| ബലാത് ച | ബലത്താലും |
| ഭാസ്കരാഭ്യാശം | സൂര്യഭഗവാന്റെ സമീപത്തിൽ |
| ആഗതഃ. | എത്തി. |

ശിശുരേഷ ത്വദോഷജ്ഞ ഇതി മത്വാ ദിനേശ്വരഃ
കാര്യം ചാത്ര സമായത്തമിത്യേവം ന ദദാഹ സഃ. 30

| | |
|---|---|
| "സഃ | "ആ |
| ദിനേശ്വരഃ | ആദിത്യദേവനും |
| ഏഷഃ | ഇത് |
| ശിശുഃ | ശിശുവാണ് |
| ഇതി | എന്നതിനേയും |
| അദോഷജ്ഞഃ | വൈഷമ്യമറിയാത്തതാണ് |
| ഇതി | എന്നുള്ളതിനേയും |
| അത്ര | ഇവിടെ |
| ഏവം | ഇപ്രകാരമായി |
| സമായത്തം | നടക്കേണ്ടതായുള്ള |
| കാര്യം ച | കാര്യത്തേയും |
| മത്വാ, | ആലോചിച്ച്, |
| ന ദദാഹ. | ദഹിപ്പിക്കാതിരുന്നു. |

യമേവ ദിവസം ഹ്യേഷ ഗ്രഹീതും ഭാസ്കരം പ്ലുതഃ
തമേവ ദിവസം രാഹുർജ്ജിഘൃക്ഷതി ദിവാകരം. 31

| | |
|---|---|
| "ഏഷഃ | "ഇദ്ദേഹം |
| യം ദിവസം | യാതൊരുദിവസത്തിൽ |
| ഭാസ്കരം | സൂര്യനെ |
| ഗ്രഹീതും | പിടിപ്പാനായി |
| പ്ലുതഃ, | കുതിച്ചുവോ, |
| തം ദിവസം ഏവ | അതേദിവസത്തിൽ |
| രാഹുഃ ഹി | രാഹുവും |
| ഭാസ്കരം ഏവ | ആദിത്യനെത്തന്നെ |
| ജിഘൃക്ഷതി. | പിടിപ്പാൻ എത്തുകയായി. |

അനേന സ പരാമൃഷ്ടോ രാമ സൂര്യരഥോപരി
അപക്രാന്തസ്തതസ്ത്രസ്തോ രാഹുശ്ചന്ദ്രാർക്കമർദ്ദനഃ. 32

| | |
|---|---|
| "രാമ ! | "ശ്രീരാമ ! |
| ചന്ദ്രാർക്കമർദ്ദനഃ | ചന്ദ്രനേയും സൂര്യനേയും സ്പർശിക്കാൻ ശക്തനായ |
| സഃ രാഹുഃ, | ആ രാഹു, |
| അനേന | ഈ ഹനുമാനാൽ |
| സൂര്യരഥോപരി | സൂര്യരഥത്തിന്നരികിൽ |
| പരാമൃഷ്ടഃ ; | ഇടിച്ചുതള്ളപ്പെട്ടു ; |
| തതഃ | അതിനാൽ |
| ത്രസ്തഃ | പേടിപൂണ്ട് |
| അപക്രാന്തഃ. | തിരിച്ചുപോയ്ക്കളഞ്ഞു. |

സ ഇന്ദ്രഭവനം ഗത്വാ സരോഷഃ സിംഹികാസുതഃ
അബ്രവീദ് ഭ്രുകുടിം കൃത്വാ ദേവം ദേവഗണൈൎവൃതം. 33

| | | | |
|---|---|---|---|
| "സിംഹികാസുതഃ | "സിംഹികാപുത്രനായ | ഗത്വാ, | ചെന്നു്, |
| സഃ, | ആ രാഹു, | ദേവഗണൈഃ | ദേവഗണങ്ങളാൽ |
| സരോഷഃ | കോപാക്രാന്തനായി | വൃതം | ചൂഴപ്പെട്ട |
| ഭ്രുകുടിം കൃത്വാ, | പുരികം ചുളിച്ചു്, | ദേവം | ഇന്ദ്രനോടായി |
| ഇന്ദ്രഭവനം | ഇന്ദ്രന്റെ വസതിയിൽ | അബ്രവീത്. | ഇങ്ങിനെ ഉണൎത്തിച്ചു. |

ബുഭുക്ഷാപനയം ദത്വാ ചന്ദ്രാൎക്കൌ മമ വാസവ
കിമിദം തത് ത്വയാ ദത്തമന്യസ്യ ബലവൃത്രഹൻ. 34

| | | | |
|---|---|---|---|
| "'ബലവൃത്രഹൻ! | "'വലാസുരനേയും വൃത്രാസുരനേയും വധിച്ചവനായ! | ചന്ദ്രാൎക്കൌ | ചന്ദ്രസൂൎയ്യന്മാരെ |
| | | ദത്വാ, | നൽകിയശേഷം, |
| | | അന്യസ്യ | മറെറാതോ ഒരുവന്നു് |
| വാസവ! | ഇന്ദ്ര! | തത് ഇദം | അപ്രകാരമുള്ള ഇതു് |
| മമ | എനിക്കു് | കിം ദത്തം? | എന്തു കാരണംകൊണ്ടാണു് നൽകപ്പെട്ടതു്? |
| ബുഭുക്ഷാപനയം | വിശപ്പു ശമിപ്പാനായി | | |

അദ്യാഹം പൎവ്വകാലേ തു ജിഘൃക്ഷുഃ സൂൎയ്യമാഗതഃ
അഥാന്യോ രാഹുരാസാദ്യ ജഗ്രാഹ സഹസാ രവിം. 35

| | | | |
|---|---|---|---|
| "'അദ്യ | "'ഇന്നു് | അഥ തു | അതേ സമയത്തിൽ |
| പൎവ്വകാലേ, | പൎവ്വകാലത്തിൽ, | അന്യഃ രാഹുഃ | മറെറാരു രാഹു |
| സൂൎയ്യം | സൂൎയ്യനെ | രവിം | സൂൎയ്യനെ |
| ജിഘൃക്ഷുഃ | പിടിപ്പാനിച്ഛിച്ചു് | ആസാദ്യ, | അടുത്തു്, |
| അഹം | ഞാൻ | സഹസാ | ബലാത്കാരമായി |
| ആഗതഃ; | ചെന്നെത്തി; | ജഗ്രാഹ.' | പിടിച്ചിരിക്കുന്നു.' |

സ രാഹോൎവ്വചനം ശ്രുത്വാ വാസവഃ സംഭ്രമാന്വിതഃ
ഉത്പപാതാസനം ഹിത്വാ ചോദ്വഹൻ കാഞ്ചനീം സ്രജം. 36

| | | | |
|---|---|---|---|
| "കാഞ്ചനീം സ്രജം | "പൊന്മാല | ശ്രുത്വാ, | കേട്ടു്, |
| ഉദ്വഹൻ | അണിഞ്ഞിരുന്ന | സംഭ്രമാന്വിതഃ ച | കാൎയ്യമെന്തെന്നു മനസ്സിലാകാതെ |
| സഃ വാസവഃ, | ആ ഇന്ദ്രൻ, | ആസനം | ആസനത്തെ |
| രാഹോഃ | രാഹുവിന്റെ | ഹിത്വാ | വിട്ടു് |
| വചനം | വാക്കു | ഉത്പപാത. | എഴുന്നേററു. |

തതഃ കൈലാസകൂടാഭം ചതുൎദ്ദന്തം മദസ്രവം
ശൃംഗാരധാരിണം പ്രാംശും സ്വൎണ്ണഘണ്ടാട്ടഹാസിനം 37
ഇന്ദ്രഃ കരീന്ദ്രമാരുഹ്യ രാഹും കൃത്വാ പുരസ്സരം
പ്രായാദ്യത്രാഭവത് സൂൎയ്യഃ സഹാനേന ഹനൂമതാ. 38

| | |
|---|---|
| "തതഃ | "അപ്പോൾ |
| ഇന്ദ്രഃ | ഇന്ദ്രൻ |
| കൈലാസ-കൂടാഭം | കൈലാസപൎവ്വതമൊത്തതും |
| ചതുൎദ്ദന്തം | നാലുകൊമ്പുകളുള്ളതും |
| മദസ്രാവം | മദപ്പാടോടുകൂടിയതും |
| ശൃംഗാര-ധാരിണം | ചാതുൎയ്യമായി അലങ്കരിക്കപ്പെട്ടതും |
| പ്രാംശും | ഉയൎന്നതും |
| സ്വൎണ്ണഘ-ണ്ടാട്ടഹാസിനം | സ്വൎണ്ണമണികൾ ശബ്ദിക്കുന്നതുമായ |
| കരീന്ദ്രം | ഐരാവതത്തിൽ |
| ആരുഹ്യ, | കയറി, |
| രാഹും | രാഹുവിനെ |
| പുരസ്സരം കൃത്വാ, | മുമ്പിൽ ഗമിക്കുന്നവനാക്കിക്കൊണ്ടു്, |
| അനേന | ഈ |
| ഹനൂമതാ സഹ | ഹനുമാനോടും കൂടി |
| സൂൎയ്യഃ | സൂൎയ്യൻ |
| യത്ര അഭവത് | ഉണ്ടായിരുന്ന ദിക്കിലേക്കായി |
| പ്രായാത്. | പുറപ്പെട്ടു ചെന്നു. |

അഥാതിരഭസേനാഗാദ്രാഹുരുത്സൃജ്യ വാസവം
അനേന സ ച വൈ ദൃഷ്ടഃ പ്രധാവൻ ശൈലകൂടവത്. 39

| | |
|---|---|
| "അഥ | "അപ്പോൾ |
| രാഹുഃ | രാഹു |
| വാസവം | ഇന്ദ്രനെയും |
| ഉത്സൃജ്യ, | പിന്നിൽ വിട്ടു്, |
| അതിരഭസേന | അതിവേഗത്തിൽ |
| അഗാത് ; | ചെന്നു ; |
| ശൈലകൂടവത് | പൎവ്വതശിഖരംപോലെ |
| പ്രധാവൻ | പാഞ്ഞുവരുന്ന |
| സഃ വൈ | അവനും |
| അനേന ച | ഇദ്ദേഹത്താലും |
| ദൃഷ്ടഃ. | കാണപ്പെട്ടു. |

തതഃ സൂൎയ്യം സമുത്സൃജ്യ രാഹും ഫലമവേക്ഷ്യ ച
ഉത്പപാത പുനൎവ്യോമ ഗ്രഹീതും സിംഹികാസുതം. 40

| | |
|---|---|
| "രാഹും | "രാഹുവിനെ |
| ഫലം ച | ഒരു പഴമെന്നുതന്നെ |
| അവേക്ഷ്യ, | കരുതി, |
| തതഃ | അതിനാൽ |
| സൂൎയ്യം | സൂൎയ്യനെ |
| സമുത്സൃജ്യ, | വിട്ടു്, |
| പുനഃ | വീണ്ടും |
| വ്യോമ | ആകാശത്തിൽ |
| സിംഹികാസുതം | സിംഹികാപുത്രനായ രാഹുവിനെ |
| ഗ്രഹീതും | പിടിപ്പാനായി |
| ഉത്പപാത. | കുതിച്ചുചെന്നു. |

ഉത്സൃജ്യാൎക്കമിമം രാമ പ്രധാവന്തം പ്ലവംഗമം
അവേക്ഷ്യൈനം പരാവൃത്യ മുഖശേഷഃ പരാങ്മുഖഃ 41
ഇന്ദ്രമാശംസമാനസ്തു ത്രാതാരം സിംഹികാസുതഃ
ഇന്ദ്ര ഇന്ദ്രേതി സംത്രാസാന്മുഹുൎമ്മുഹുരഭാഷത 42

| | |
|---|---|
| "രാമ ! | "ശ്രീരാമ ! |
| സിംഹികാസുതഃ | സിംഹികാപുത്രനും |
| മുഖശേഷഃ, | മുഖം മാത്രമവശേഷിക്കുന്നവനായ രാഹു, |
| ഏനം | ഇപ്രകാരം |
| അൎക്കം | ആദിത്യനെ |
| ഉത്സൃജ്യ, | വെടിഞ്ഞു്, |
| പ്രധാവന്തം | നേൎക്കുപാഞ്ഞുവരുന്ന |
| ഇമം പ്ലവംഗമം | ഈ വാനരനെ |
| അവേക്ഷ്യ, | കണ്ടു്, |

| | | | |
|---|---|---|---|
| പരാങ്മുഖഃ | പുറംതിരിച്ചവനായി | സന്ത്രാസാത് | ഭയത്താൽ |
| പരാവൃത്യ, | മടങ്ങിച്ചെന്നു്, | മുഹുഃ | മേല്ക്കുമേൽ |
| ഇന്ദ്രം തു | ഇന്ദ്രനെത്തന്നെ | 'ഇന്ദ്ര! ഇന്ദ്ര!' | 'ഇന്ദ്ര! ഇന്ദ്ര!' |
| ത്രാതാരം | ശരണമായി | ഇതി | എന്നിങ്ങിനെ |
| ആശംസമാനഃ, | കരുതിക്കൊണ്ടു്, | അഭാഷത. | അലറി. |

രാഘോൎവ്വിക്രോശമാനസ്യ പ്രാഗേവാലക്ഷിതം സ്വരം
ശ്രുത്വേന്ദ്രോവാച മാ ഭൈഷീരഹമേനം നിഷൂദയേ. 43

| | | | |
|---|---|---|---|
| "ഇന്ദ്രഃ, | "ഇന്ദ്രൻ, | പ്രാക് | മുമ്പുതന്നെ |
| വിക്രോശമാനസ്യ | നിലവിളിക്കുന്നവനായ | ആലക്ഷിതം | ദൂരെനിന്നു കണ്ടറിയപ്പെട്ടവനായ |
| രാഘോഃ | രാഘുവിന്റെ | ഏനം | ഇവനെ |
| സ്വരം | ഒച്ച | അഹം ഏവ | ഞാൻതന്നെ |
| ശ്രുത്വാ, | കേട്ടു്, | നിഷൂദയേ' | വധിക്കുന്നുണ്ടു്,' എന്നു് |
| 'മാ ഭൈഷീഃ, | 'പേടിക്കേണ്ട, | ഉവാച. | ഉരചെയ്തു. |

ഐരാവതം തതോ ദൃഷ്ട്വാ മഹത് തദിദമിത്യപി
ഫലം മത്വാ ഹസ്തിരാജമഭിദുദ്രാവ മാരുതിഃ. 44

| | | | |
|---|---|---|---|
| "തതഃ, | "ആ സമയം | മഹത് ഫലം | ഒരു ഊക്കൻ പഴം |
| മാരുതിഃ, | മാരുതി, | ഇതി മത്വാ, | എന്നുതന്നെ വിചാരിച്ചു്, |
| ഹസ്തിരാജം | ഹസ്തീന്ദ്രനെ | തത് | ആ |
| ദൃഷ്ട്വാ, | കണ്ടു്, | ഐരാവതം | ഐരാവതത്തിനുനേക്കായി |
| ഇദം അപി | ഇതിനേയും | അഭിദുദ്രാവ. | പാഞ്ഞു. |

തഥാഽസ്യ ധാവതോ രൂപമൈരാവതജിഘൃക്ഷയാ
മുഹൂൎത്തമഭവദ്ഘോരമിന്ദ്രാഗ്ന്യോരിവ ഭാസ്വരം. 45

| | | | |
|---|---|---|---|
| "തഥാ | "അപ്രകാരം | ഇന്ദ്രാഗ്ന്യോഃ ഇവ | ഇന്ദ്രാഗ്നികളുടെ രൂപംപോലെ |
| ധാവതഃ | ഓടുന്നവനായ | ഭാസ്വരം | അത്യന്തം പ്രകാശിക്കുന്നതായി |
| അസ്യ | ഈ ഹനുമാന്റെ | മുഹൂൎത്തം | അന്നേരം |
| രൂപം, | രൂപം, | ഘോരം | ഭയങ്കരമായി |
| ഐരാവതജിഘൃക്ഷയാ | ഐരാവതത്തെ പിടിപ്പാൻ ഇച്ഛിക്കയാൽ | അഭവത്. | വിലസി. |

ഏവമാധാവമാനം തു നാതിക്രുദ്ധഃ ശചീപതിഃ
ഹസ്താന്താദതിമുക്തേന കുലിശേനാഭ്യതാഡയത്. 46

| | | | |
|---|---|---|---|
| "ശചീപതിഃ, | "ഇന്ദ്രൻ, | തു | എങ്കിലും |
| ഏവം | ഇപ്രകാരം | ഹസ്താന്താത് | കരാഗ്രത്തിൽനിന്നു |
| ആധാവമാനം | പാഞ്ഞെത്തുന്ന ആ ഹനുമാന്റെ മേൽ | അതിമുക്തേന | വിടപ്പെട്ട |
| അതിക്രുദ്ധഃ ന; | അതികുപിതനായി ഭവിച്ചില്ല; | കുലിശേന | വജ്രായുധത്താൽ |
| | | അഭ്യതാഡയത്. | മെല്ലെ അടിച്ചു. |

തതോ ഗിരൌ പപാതൈഷാ ഇന്ദ്രവജ്രാഭിതാഡിതഃ
പതമാനസ്യ ചൈതസ്യ വാമോ ഹനുരഭജ്യത. 47

| | | | |
|---|---|---|---|
| "ഏഷഃ | "ഇദ്ദേഹം | പപാത ; | വീണുകളഞ്ഞു ; |
| ഇന്ദ്രവജ്രാഭി-താഡിതഃ | ഇന്ദ്രന്റെ വജ്രായുധം തട്ടിയവനായി | പതമാനസ്യ | വീഴുന്നവനായ |
| തതഃ | അതിനാൽ | ഏതസ്യ | ഇദ്ദേഹത്തിന്റെ |
| ഗിരൌ | ഗിരിമുകളിൽ | വാമഃ ഹനുഃ ച | എടത്തെ താടിയും |
| | | അഭജ്യത. | മുറിപ്പെട്ടതായി ഭവിച്ചു. |

തസ്മിംസ്തു പതിതേ ബാലേ വജ്രതാഡനവിഹ്വലേ
ചുക്രോധേന്ദ്രായ പവനഃ പ്രജാനാമഹിതായ സഃ. 48

| | | | |
|---|---|---|---|
| "സഃ | "ആ | പതിതേ, | വീണസമയം, |
| പവനഃ, | വായുഭഗവാൻ, | തു | അക്കാൎയ്യത്തിൽ |
| തസ്മിൻ | ആ | പ്രജാനാം | പ്രജകൾക്ക് |
| ബാലേ, | ബാലൻ, | അഹിതായ, | പീഡയുളവാക്കുമാറു |
| വജ്രതാഡന-വിഹ്വലേ | വജ്രാഹതിയേററു തളൎന്നു | ഇന്ദ്രായ | ഇന്ദ്രനോടു |
| | | ചുക്രോധ. | കോപിച്ചു. |

പ്രചാരം സ തു സംഗൃഹ്യ പ്രജാസ്വന്തൎഗ്ഗതഃ പ്രഭുഃ
ഗുഹാം പ്രവിഷ്ടഃ സ്വസുതം ശിശുമാദായ മാരുതഃ. 49

| | | | |
|---|---|---|---|
| "പ്രഭുഃ | "സാമൎത്ഥ്യശാലിയും | സംഗൃഹ്യ, | നിൎത്തി, |
| പ്രജാസു | പ്രാണികളിൽ | സ്വസുതം | തന്റെ പുത്രനായ |
| അന്തൎഗ്ഗതഃ | അന്തൎഗ്ഗതനായിരിക്കുന്നവനുമായ | ശിശും | ബാലനെയും |
| സഃ മാരുതഃ, | ആ വായുഭഗവാൻ, | ആദായ, | എടുത്തുകൊണ്ടു, |
| പ്രചാരം | സഞ്ചാരത്തെ | ഗുഹാം തു | ഒരു ഗുഹയ്ക്കുള്ളിൽതന്നെ |
| | | പ്രവിഷ്ടഃ. | വൎത്തിച്ചിരുന്നു. |

വിൺമൂത്രാശയമാവൃത്യ പ്രജാനാം പരമാൎത്തികൃത്
രുരോധ സൎവ്വഭൂതാനി യഥാ വൎഷാണി വാസവഃ. 50

| | | | |
|---|---|---|---|
| "സൎവ്വഭൂതാനി | "സൎവ്വപ്രാണികൾക്കും | പരമാൎത്തികൃത്, | അതിയായ പീഡയെ ഉളവാക്കുന്നവനായി, |
| വിൺമൂത്രാശയം | മലമൂത്രസ്ഥാനങ്ങളെ | വാസവഃ | ഇന്ദ്രൻ |
| ആവൃത്യ, | സ്തംഭിപ്പിച്ചുകൊണ്ടു, | വൎഷാണി യഥാ, | മഴകളെ എന്നപോലെ, |
| പ്രജാനാം | പ്രാണികൾക്ക് | രുരോധ. | തടസ്ഥപ്പെടുത്തി. |

വായുപ്രകോപാദ്ഭൂതാനി നിരുച്ഛ്വാസാനി സൎവ്വതഃ
സന്ധിഭിൎഭിദ്യമാനൈശ്ച കാഷ്ഠഭൂതാനി ജജ്ഞിരേ. 51

| | | | |
|---|---|---|---|
| "വായു-പ്രകോപാത് | "വായുഭഗവാന്റെ വൻകോപത്താൽ | സന്ധിഭിഃ | കായസന്ധികളോടുകൂടി |
| ഭൂതാനി ച | പ്രാണികളെല്ലാം | നിരുച്ഛ്വാസാനി | ശ്വാസം കഴിപ്പാൻ കഴിവില്ലാത്തവരായി |
| സൎവ്വതഃ | എങ്ങുനോക്കിയാലും | കാഷ്ഠഭൂതാനി-ജജ്ഞിരേ. | വിറകുമുട്ടികളെന്നപോലെ ആയ്ത്തീൎന്നു. |
| ഭിദ്യമാനൈഃ | തളൎന്നുപോയ | | |

നിഃസ്വാദ്ധ്യായവഷട്കാരം നിഷ്ക്രിയം ധൎമ്മവൎജ്ജിതം
വായുപ്രകോപാത് ത്രൈലോക്യം നിരയസ്ഥമിവാഭവത്. 52

| | |
|---|---|
| "വായു- പ്രകോപാത് } | "വായുദേവന്റെ വൻ കോപത്താൽ |
| ത്രൈലോക്യം | ത്രൈലോക്യം |
| നിഃസ്വാദ്ധ്യാ- യവഷട്കാരം } | അദ്ധ്യയനവും ഹോമവു മററതായി, |
| നിഷ്ക്രിയം | സൎവ്വ വ്യാപാരങ്ങളു മൊഴിഞ്ഞതായി |
| ധൎമ്മവൎജ്ജിതം | ധൎമ്മമററതായി |
| നിരയസ്ഥം ഇവ | നരകസ്ഥിതമെന്ന [പോലെ |
| അഭവത്. | ആയ്തീൎന്നു. |

തതഃ പ്രജാഃ സഗന്ധൎവ്വാഃ സദേവാസുരമാനുഷാഃ
പ്രജാപതിം സമാധാവൻ ദുഃഖിതാശ്ച സുഖേച്ഛയാ. 53

| | |
|---|---|
| "സഗന്ധൎവ്വാഃ | "ഗന്ധൎവ്വസമേതന്മാരും |
| സദേവാസുര- മാനുഷാഃ } | ദേവകൾ, അസുരന്മാർ, മനുഷ്യർ എന്നവരോ ടുകൂടിയവരുമായ |
| പ്രജാഃ ച, | പ്രജകളെല്ലാം, |
| തതഃ | അതിനാൽ |
| ദുഃഖിതാഃ, | ദുഃഖം പൂണ്ടവരായി |
| സുഖേച്ഛയാ | ദേഹസൌഖ്യം വരുന്ന തിന്നായി |
| പ്രജാപതിം | ബ്രഹ്മദേവന്റെസന്നി [ധിയിൽ |
| സമാധാവൻ. | ഒന്നിച്ചുകൂടി ഓടിച്ചെന്നു. |

ഊചുഃ പ്രാഞ്ജലയോ ദേവാ മഹോദരനിഭോദരാഃ
ത്വയാ നു ഭഗവൻ സൃഷ്ടാഃ പ്രജാനാഥ ചതുൎവ്വിധാഃ. 54

| | |
|---|---|
| "ദേവാഃ | "ദേവകൾ |
| മഹോദര- നിഭോദരാഃ, } | മഹോദര വ്യാധിപിടി ച്ചവരെന്നപോലെയു ള്ള വയറോടുകൂടിയവ രായി, |
| പ്രാഞ്ജലയഃ | തൊഴുതും കൊണ്ടു് |
| ഊചുഃ; | ഉണൎത്തിച്ചു; |
| 'പ്രജാനാഥ! | 'പ്രജാരക്ഷക! |
| ഭഗവൻ! | സ്വാമിൻ! |
| ത്വയാ നു | നിന്തിരുവടിയാൽ തന്നെയാണു് |
| ചതുൎവ്വിധാഃ | { ജരായുജങ്ങൾ, അണ്ഡജങ്ങൾ, സ്വേദജങ്ങൾ, ഉൽഭിജ്ജങ്ങൾ എന്ന നാലുവകകളും |
| സൃഷ്ടാഃ. | സൃഷ്ടിക്കപ്പെട്ടതു്. |

ത്വയാ ദത്തോഽയമസ്മാകമായുഷഃ പവനഃ പതിഃ
സോഽസ്മാൻ പ്രാണേശ്വരോ ഭൂത്വാ കസ്മാദേഷോഽദ്യ സത്തമ 55
രുരോധ ദുഃഖം ജനയന്നന്തഃപുര ഇവ സ്ത്രിയഃ
തസ്മാത് ത്വാം ശരണം പ്രാപ്താ വായുനോപഹതാ വയം. 56

| | |
|---|---|
| "'സത്തമ! | "'പൂജ്യപാദനായുള്ളോ [വേ! |
| അസ്മാകം | ഞങ്ങൾക്കു് |
| ആയുഷഃ | ആയുസ്സിന്നു് |
| പതിഃ | പതിയായും |
| പ്രാണേശ്വരഃ, | പ്രാണാധാരമായും |
| അയം | ഈ [ആണു് |
| പവനഃ, | വായുദേവൻ, |
| ത്വയാ | നിന്തിരുവടിയാൽ |
| ദത്തഃ; | അരുളപ്പെട്ടതു്; |
| അദ്യ | ഇപ്പോൾ |
| സഃ | അപ്രകാരമുള്ള |
| ഏഷഃ, | ഇദ്ദേഹം, |
| അസ്മാൻ | ഞങ്ങളെ |
| കസ്മാത് | എന്തോകാരണത്താൽ |

| | |
|---|---|
| ദുഃഖം | ദുഃഖം |
| ജനയൻ ഭൂത്വാ, | വിളയിക്കുന്നവനായി, |
| അന്തഃപുരേ | അന്തഃപുരത്തിൽ |
| സ്ത്രിയഃ | സ്ത്രീകളെ |
| ഇവ, | എന്ന പോലെ, |
| രുരോധ; | കെട്ടിയിട്ടിരിക്കുന്നു; |
| വയം | ഞങ്ങൾ |
| വായുനാ | വായുദേവനാൽ |
| ഉപഹതാഃ; | പീഡിക്കപ്പെട്ടിരിക്കുന്നു; |
| തസ്മാത് | ആകയാൽ |
| ത്വാം | നിന്തിരുവടിയെ |
| ശരണം | ശരണം |
| പ്രാപ്താഃ.’ | പ്രാപിച്ചിരിക്കുന്നു.’ |

ഏതത് പ്രജാനാം ശ്രുത്വാ തു പ്രജാനാഥഃ പ്രജാപതിഃ
കാരണാദിതി ചോക്ത്വാഽസൌ പ്രജാഃ പുനരഭാഷത. 57

| | |
|---|---|
| “ പ്രജാനാഥഃ | “ പ്രജാരക്ഷകനായ |
| അസൌ | ഈ |
| പ്രജാപതിഃ, | ബ്രഹ്മദേവൻ, |
| പ്രജാനാം | പ്രജകളുടെ |
| ഏതത് | ഈ വാക്ക് |
| ശ്രുത്വാ, | കേട്ട്, |
| പ്രജാഃ | പ്രജകളോടായി |
| തു | ഇക്കാര്യത്തിൽ |
| ‘കാരണാത് ച’ | ‘ഒരു കാരണംകൊണ്ടു |
| ഇതി | എന്ന് [തന്നെയാണ്’ |
| ഉക്ത്വാ | ഒന്നാമതായി അരുളിച്ചെയ്തു |
| പുനഃ, | വീണ്ടും വിസ്താരമായി |
| അഭാഷത. | ഓതി. |

യസ്മിംശ്ച കാരണേ വായുശ്ചുക്രോധ ച രുരോധ ച
പ്രജാഃ ശൃണുധ്വം തത് സർവ്വം ശ്രോതവ്യം ചാത്മനഃ ക്ഷമം. 58

| | |
|---|---|
| “ ‘പ്രജാഃ! | “ ‘പ്രജകളേ ! |
| ആത്മനഃ | നിങ്ങൾക്ക് |
| ക്ഷമം ച | ഹിതകരവും |
| ശ്രോതവ്യം ച | കേട്ടറിയപ്പെടേണ്ടതും |
| വായുഃ | വായുദേവൻ |
| യസ്മിൻ | യാതൊരു |
| കാരണേ | കാരണത്താൽ |
| ചുക്രോധ | കോപിക്കയും |
| രുരോധ ച | സ്തംഭിപ്പിക്കയും ചെയ്തുവോ, അപ്രകാരമുള്ളതായ |
| തത് സർവ്വം ച | അതെല്ലാററിനേയും |
| ശൃണുധ്വം. | കേട്ടുകൊൾവിൻ. |

പുത്രസ്തസ്യാമരേശേന ഇന്ദ്രേണാദ്യ നിപാതിതഃ
രാഹോർവ്വചനമാസ്ഥായ തതഃ സ കുപിതോഽനിലഃ. 59

| | |
|---|---|
| “ ‘തസ്യ | “ ‘അദ്ദേഹത്തിന്റെ |
| പുത്രഃ, | പുത്രൻ, |
| അമരേശേന | ദേവരാജാവായ |
| ഇന്ദ്രേണ, | ഇന്ദ്രനാൽ, |
| രാഹോഃ | രാഹുവിന്റെ |
| വചനം ആസ്ഥായ | വാക്കനുസരിച്ച് |
| അദ്യ | ഇപ്പോൾ |
| നിപാതിതഃ; | വീഴ്ത്തപ്പെട്ടിരിക്കുന്നു; |
| സഃ | ആ |
| അനിലഃ | വായുദേവൻ |
| തതഃ | അതിനാലാണ് |
| കുപിതഃ. | കുപിതനായിരിക്കുന്നതു. |

അശരീരഃ ശരീരേഷു വായുശ്ചരതി പാലയൻ
ശരീരം ഹി വിനാ വായും സമതാം യാതി ദാരുഭിഃ. 60

| | | | |
|---|---|---|---|
| "'വായുഃ | "'വായു | ശരീരം | ശരീരം |
| അശരീരഃ, | ശരീരമില്ലാത്തവനായി, | വായും | വായുവിനെ |
| ശരീരേഷു | ശരീരങ്ങളിൽ പുക്ക് | വിനാ ഹി, | വിട്ടുപോയാൽ, |
| പാലയൻ, | പരിപാലിക്കുന്നവനാ | ദാരുഭിഃ | വിറകുമുട്ടികളോട് |
| ചരതി; | സഞ്ചരിക്കുന്നു; [യി, | സമതാം യാതി. | ഒക്കുന്നു. |

വായുഃ പ്രാണഃ സുഖം വായുർവായുഃ സർവ്വമിദം ജഗത്
വായുനാ സംപരിത്യക്തം ന സുഖം വിന്ദതേ ജഗത്. 61

| | | | |
|---|---|---|---|
| "'വായുഃ | "'വായു | വായു; | വായുതന്നെ; |
| പ്രാണഃ; | പ്രാണധാരകനാണ്; | വായുനാ | വായുവിനാൽ |
| സുഖം | സുഖത്തിന്ന് ആധാര | സംപരിത്യക്തം | ത്യജിക്കപ്പെട്ടതായ |
| വായുഃ; | വായുതന്നെ; [വും | ജഗത് | ലോകം |
| ഇദം | ഈ | സുഖം | കഷ്ടമില്ലാതിരിക്കുക |
| ജഗത് സർവ്വം | ജഗത്തെല്ലാററിന്നും ആ | | എന്ന അവസ്ഥയെ |
| | ധാരം | ന വിന്ദതേ. | പ്രാപിക്കുന്നില്ല. |

അദ്യൈവ ച പരിത്യക്തം വായുനാ ജഗദായുഷാ
അദ്യൈവ തേ നിരുച്ഛ്വാസാഃ കാഷ്ഠകുഡ്യോപമാഃ സ്ഥിതാഃ. 62

| | | | |
|---|---|---|---|
| "'അദ്യ ഏവ | "'ഇപ്പോൾ മാത്രമാണ് | അദ്യ ഏവ | ഇപ്പോൾ മാത്രമാണ് |
| ജഗദായുഷാ | ജഗത്തിന്ന് പ്രാണനാ | നിരുച്ഛ്വാസാഃ | ശ്വാസമില്ലാത്തവരായി |
| വായുനാ, | വായുദേവനാൽ, [യ | കാഷ്ഠകുഡ്യോ- | മുട്ടികൾപോലെയും |
| പരിത്യക്തം; | (ലോകം) പരിത്യജിക്ക | പമാഃ ച | ചുമരുകൾപോലെയും |
| | പ്പെട്ടത്; | | ആയ്ത്തീർന്നവരായി |
| തേ | അവർ | സ്ഥിതാഃ. | കിടക്കുന്നത്. |

തദ്യാമസ്തത്ര യത്രാസ്തേ മാരുതോ രുക്പ്രദോ ഹി നഃ
മാ വിനാശം ഗമിഷ്യാമ അപ്രസാദ്യാദിതേഃ സുതാഃ. 63

| | | | |
|---|---|---|---|
| "'അദിതേഃ സുതാഃ! | "'ദേവന്മാരേ! | മാരുതഃ | വായുദേവൻ |
| തത് | ആകയാൽ | യത്ര ആസ്തേ, | എങ്ങുണ്ടോ |
| അപ്രസാദ്യ | പ്രസാദിപ്പിച്ച് കോപ | തത്ര | അവിടെക്കായി |
| | ത്തെ അശ്വസിപ്പിക്കാ | യാമഃ; | നാം ചെല്ലുക; |
| നഃ | നമുക്ക് [ത്തകാരണം | വിനാശം | നാശത്തെ |
| രുക്പ്രദഃ | പിഡയെ ഉണ്ടാക്കിയി | മാ ഗമിഷ്യാമഃ.' | നാം പ്രാപിക്കാതിരി |
| | രിക്കുന്ന | | ക്കുക.' |

തതഃ പ്രജാഭിഃ സഹിതഃ പ്രജാപതിഃ
സദേവഗന്ധർവ്വഭുജംഗഗുഹ്യകൈഃ
ജഗാമ തത്രാസ്യതി യത്ര മാരുതഃ
സുതം സുരേന്ദ്രാഭിഹതം പ്രഗൃഹ്യ സഃ 64

| | | | |
|---|---|---|---|
| "സഃ | "ആ | തതഃ | ആ സമയം |
| മാരുതഃ | വായുഭഗവാൻ | പ്രജാപതിഃ | ബ്രഹ്മദേവൻ |
| സുരേന്ദ്രാഭി-ഹതം | ഇന്ദ്രനാൽ അടിക്കപ്പെട്ട | സദേവ-ഗന്ധർവ്വ-ഭുജംഗ-ഗുഹ്യകൈഃ | ദേവകൾ, ഗന്ധർവ്വന്മാർ, നാഗങ്ങൾ. ഗുഹ്യകർ എന്നവരോടു കൂടിയ |
| സുതം | ശിശുവിനെ | പ്രജാഭിഃ | പ്രജകളോടു |
| പ്രഗൃഹ്യ | എടുത്തുകൊണ്ട് | സഹിതഃ | കൂടിയവനായി |
| യത്ര | എവിടെ | ജഗാമ. | എഴുന്നെള്ളി. |
| ആസ്യതി | വർത്തിച്ചിരുന്നുവോ | | |
| തത്ര, | അവിടെ, | | |

തതോऽർക്കവൈശ്വാനരകാഞ്ചനപ്രഭം
സുതം തദോത്സംഗഗതം സദാഗതേഃ
ചതുർമ്മുഖോ വീക്ഷ്യ കൃപാമഥാകരോത്
സദേവഗന്ധർവ്വർഷിയക്ഷരാക്ഷസൈഃ. 65

| | | | |
|---|---|---|---|
| "തതഃ | "അവിടെ | ചതുർമ്മുഖഃ | ബ്രഹ്മദേവൻ |
| അർക്ക-വൈശ്വാനര-കാഞ്ചനപ്രഭം | ആദിത്യനും, അഗ്നിയ്ക്കും, സ്വർണ്ണത്തിന്നും തുല്യമായ തേജസ്സോടുകൂടിയതായ | സദേവ-ഗന്ധർവ്വർഷി-യക്ഷ-രാക്ഷസൈഃ | ദേവകൾ, ഗന്ധർവ്വന്മാർ, ഋഷിമാർ, യക്ഷന്മാർ, രാക്ഷസർ എന്നവരോടും കൂടി |
| സദാഗതേഃ | വായുദേവന്റെ | വീക്ഷ്യ, | കണ്ട്, |
| സുതം | ആ ശിശുവിനെ | അഥ | ആ സമയം |
| തദാ | അപ്പോൾ | കൃപാം അകരോത്. | ഉള്ളം കനിഞ്ഞവനായിത്തീർന്നു. |
| ഉത്സംഗഗതം | മടിയിൽ കിടക്കുന്നതായി | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പഞ്ചത്രിംശഃ സർഗ്ഗഃ = മുപ്പത്തഞ്ചാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 22233; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1509.



# ഷട്ത്രിംശഃ സർഗ്ഗഃ = മുപ്പത്താറാംസർഗ്ഗം.

[ഹനുമദ്വരപ്രാപ്തിഃ = ഹനുമാൻ വരം നേടുന്നതു്.]

തതഃ പിതാമഹം ദൃഷ്ട്വാ വായുഃ പുത്രവധാർദ്ദിതഃ
ശിശുകം തം സമാദായ ഉത്തസ്ഥൗ ധാതുരഗ്രതഃ. 1

| | | | |
|---|---|---|---|
| “തതഃ | “ആ സമയം | ദൃഷ്ട്വാ, | കണ്ടു്, |
| പുത്രവധാർദ്ദിതഃ | പുത്രൻ ഹനിക്കപ്പെട്ടതിനാൽ വ്യസനംപൂണ്ടിരുന്ന | തം ശിശുകം | ആ ശിശുവിനെ |
| | | സമാദായ | കയ്യിലെടുത്തുകൊണ്ടു് |
| | | ധാതുഃ | ബ്രഹ്മാവിന്റെ |
| വായുഃ, | വായുഭഗവാൻ, | അഗ്രതഃ | സന്നിധിയിൽ |
| പിതാമഹം | ബ്രഹ്മദേവനെ | ഉത്തസ്ഥൗ. | എഴുന്നേറ്റുനിന്നു. |

ചലത്കുണ്ഡലമൗലിസ്രക്തപനീയവിഭൂഷണഃ
പാദയോർന്ന്യപതദ്വായുസ്ത്രിരുപസ്ഥായ വേധസേ 2

| | | | |
|---|---|---|---|
| “വായുഃ, | “വായുദേവൻ, | ത്രിഃ ഉപസ്ഥായ | മൂന്നുകുറി വീണെഴുന്നേറ്റു് |
| ചലത്കുണ്ഡലമൗലിസ്രക്തപനീയവിഭൂഷണഃ | കുണ്ഡലങ്ങൾ, കിരീടം, പൂമാലകൾ, സ്വർണ്ണഭൂഷണങ്ങൾ എന്നിവ ഉലയുമാറു് | വേധസേ | ബ്രഹ്മദേവന്റെ |
| | | പാദയോഃ | തൃപ്പാദങ്ങളിൽ |
| | | ന്യപതത്. | നമസ്കരിച്ചു. |

തം തു വേദവിദാഢ്യേന ലംബാഭരണശോഭിനാ
വായുമുത്ഥാപ്യ ഹസ്തേന ശിശും തം പരിമൃഷ്ടവാൻ. 3

| | | | |
|---|---|---|---|
| “വേദവിത് | “ബ്രഹ്മാവ് | ലംബാഭരണശോഭിനാ | ആഭരണങ്ങൾ തുങ്ങി വിളങ്ങുന്നതും |
| തം വായും | ആ വായുദേവനെ | | |
| ഉത്ഥാപ്യ, | എഴുന്നേല്പിച്ചു്, | ആഢ്യേന | നീണ്ടതുമായ |
| തം | ആ | ഹസ്തേന | കരത്താൽ |
| ശിശും തു | ശിശുവിനേയും | പരിമൃഷ്ടവാൻ. | തലോടി. |

[“വേദവിദാഢ്യേന” (വേദങ്ങളെ നിയമിക്കുന്നതായ പ്രശസ്യമായ) എന്നർത്ഥത്തിൽ കരത്തിന്നു വിശേഷണമായും എടുക്കാം.]

സ്പൃഷ്ടമാത്രസ്തതഃ സോഽഥ സലീലം പദ്മയോനിനാ
ജലസിക്തം യഥാ സസ്യം പുനർജ്ജീവിതമാപ്തവാൻ. 4

| | | | |
|---|---|---|---|
| “സഃ | “ആ ശിശു | ജലസിക്തം | വെള്ളംപാറ്റപ്പെട്ടതാ |
| അഥ | അപ്പോൾ | സസ്യം | സസ്യം [യ |
| സലീലം | പ്രീതിയോടെ | യഥാ | എപ്രകാരമോ അപ്രകാ |
| പദ്മയോനിനാ | ബ്രഹ്മദേവനാൽ | പുനഃ | മുൻപോലെതന്നെ [രം |
| സ്പൃഷ്ടമാത്രഃ, | തലോടപ്പെട്ട ക്ഷണ | ജീവിതം | ജീവിതാവസ്ഥയെ |
| തതഃ | അതിനാൽ [ത്തിൽ, | ആപ്തവാൻ. | പ്രാപിച്ചു. |

പ്രാണവന്തമിമം ദൃഷ്ട്വാ പ്രാണോ ഗന്ധവഹോ മുദാ
ചചാര സൎവ്വഭൂതേഷു സന്നിരുദ്ധം യഥാപുരാ. 5

| | | | |
|---|---|---|---|
| **"പ്രാണഃ** | "പ്രാണധാരകനായ | പ്രാണവന്തം | ജീവനോടിരിക്കുന്നതായി |
| **ഗന്ധവഹഃ,** | വായുഭഗവാൻ, | ദൃഷ്ട്വാ, | കണ്ടു്, |
| **സന്നിരുദ്ധം** | മോഹാലസ്യപ്പെട്ടുകിടന്നിരുന്ന | മുദാ | സന്തോഷഭരിതനായി |
| **ഇമം** | ഈ ശിശുവിനെ | സൎവ്വഭൂതേഷു | സൎവ്വപ്രാണികളിലും |
| | | യഥാപുരാ | മുൻപോലെതന്നെ |
| | | ചചാര | സഞ്ചരിപ്പാൻ തുടങ്ങി. |

മരുദ്രോധാദിനിൎമ്മുക്താസ്താഃ പ്രജാ മുദിതാഽഭവൻ
ശീതവാതവിനിൎമ്മുക്താഃ പദ്മിന്യ ഇവ സാംബുജാഃ. 6

| | | | |
|---|---|---|---|
| **"മരുദ്രോധാദി-നിൎമ്മുക്താഃ** | "വായുബന്ധം മുതലായവയിൽ നിന്നു് മോചിതരായ | സാംബുജാഃ | താമരപുഷ്പങ്ങളോടുകൂടിയ |
| **താഃ** | ആ | പദ്മിന്യഃ ഇവ | താമരപ്പൊയ്കകളെന്നപോലെ, |
| **പ്രജാഃ,** | പ്രജകൾ, | മുദിതാഃ | പ്രസന്നരായി |
| **ശീതവാതവി-നിൎമ്മുക്താഃ** | കുളിൎക്കാററിൽ നിന്നു് മോചിക്കപ്പെട്ട | അഭവൻ. | ഭവിച്ചു. |

തതസ്ത്രിയുഗമസ്ത്രികകുത് ത്രിധാമാ ത്രിദശാൎച്ചിതഃ
ഉവാച ദേവതാ ബ്രഹ്മാ മാരുതപ്രിയകാമ്യയാ. 7

| | | | |
|---|---|---|---|
| **"തതഃ** | "അപ്പോൾ | ത്രിദശാൎച്ചിതഃ | ദേവന്മാരാൽ പൂജിക്കപ്പെട്ടവനുമായ |
| **ത്രിയുഗമഃ** | ഐശ്വൎയ്യവീൎയ്യങ്ങൾ, ശ്രീയശസ്സുകൾ, ജ്ഞാനവൈരാഗ്യങ്ങൾ എന്ന മൂന്നു യുഗ്മങ്ങളോടുകൂടിയവനും, | ബ്രഹ്മാ, | ബ്രഹ്മദേവൻ, |
| **ത്രികകുത്** | ത്രിമൂൎത്തികളിൽ മുമ്പനായവനും | മാരുതപ്രിയ-കാമ്യയാ | വായുദേവന്നു് പ്രിയം ചെയ്വാൻ കരുതിയവനായി |
| **ത്രിധാമാ** | ത്രൈലോക്യവും വാസസ്ഥാനമായുള്ളവനും | ദേവതാഃ | ദേവകളോടായി |
| | | ഉവാച. | ഇങ്ങിനെ അരുളിച്ചെയ്തു. |

ഭോ മഹേന്ദ്രേശവരുണപ്രജേശ്വരധനേശ്വരാഃ
ജാനതാമപി വഃ സൎവ്വം വക്ഷ്യാമി ശ്രൂയതാം ഹിതം. 8

| | | | |
|---|---|---|---|
| **"ഭോ!** | "'അല്ലേ! | വഃ | നിങ്ങൾക്കു് |
| **മഹേന്ദ്രേശ-വരുണ-പ്രജേശ്വര-ധനേശ്വരാഃ!** | ഇന്ദ്രൻ, പരമശിവൻ, വരുണൻ, യമൻ, കുബേരൻ, എന്ന ദേവന്മാരേ! | ഹിതം | നന്മയുളവാക്കുന്നതായ |
| **ജാനതാം അപി** | അറിയുന്നവരാണെന്നാലും | സൎവ്വം | എല്ലാററിനേയും |
| | | വക്ഷ്യാമി, | ഇതാ ഞാൻ ഉരചെയ്യുന്നുണ്ടു്, |
| | | ശ്രൂയതാം. | കേട്ടാലും. |

അനേന ശിശുനാ കാൎയ്യം കൎത്തവ്യം വോ ഭവിഷ്യതി
തദ്ദദദ്ധ്വം വരാൻ സൎവ്വേ മാരുതസ്യാസ്യ തുഷ്ടയേ 9

| | | | |
|---|---|---|---|
| "'അനേന | "'ഈ | തത് | ആകയാൽ |
| ശിശുനാ | ശിശുവിനാൽ | സൎവ്വേ | നിങ്ങൾ എല്ലാവരും |
| വഃ | നിങ്ങൾക്ക് | അസ്യ | ഈ |
| കൎത്തവ്യം | ആവേണ്ടുന്നതായ | മാരുതസ്യ | വായുദേവന്റെ |
| കാൎയ്യം | ഒരു മഹാകൃത്യം | തുഷ്ടയേ | പ്രീതിക്കായി |
| ഭവിഷ്യതി; | ഉണ്ടാകുവാൻ പോകുന്നു; | വരാൻ | വരങ്ങളെ |
| | | ദദധ്വം.' | കല്പിച്ചരുളചെയ്യാലും.' |

തതഃ സഹസ്രനയനഃ പ്രീതിയുക്തഃ ശുഭാനനഃ
കുശേശയമയീം മാലാമുത്ക്ഷിപ്യേദം വചോഽബ്രവീത്. 10

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | കുശേശയമയീം മാലാം | ചെന്താമരപ്പൂമാലയെ |
| ശുഭാനനഃ | അഴകാൎന്ന വദനത്തോടുകൂടിയവനായ | ഉത്ക്ഷിപ്യ | ഉയൎത്തിപ്പിടിച്ചുകൊണ്ട് |
| സഹസ്രനയനഃ | സഹസ്രാക്ഷൻ | ഇദം | ഇങ്ങിനെ |
| പ്രീതിയുക്തഃ | പ്രേമയുക്തനായി | വചഃ അബ്രവീത്. | ഉരചെയ്തു. |

മത്കരോത്സൃഷ്ടവജ്രേണ ഹനുരസ്യ യഥാ ഹതഃ
നാമ്നാ വൈ കപിശാൎദ്ദൂലോ ഭവിതാ ഹനുമാനിതി. 11

| | | | |
|---|---|---|---|
| "'അസ്യ | "'ഈ ശിശുവിന്റെ | യഥാ, | എന്നു കാരണത്താൽ, |
| ഹനുഃ | താടിയെല്ല് | കപിശാൎദ്ദൂലഃ | വാനരോത്തമനായ |
| മത്കരോത്- സൃഷ്ടവജ്രേണ | എന്റെ കയ്യാൽ പ്രയോഗിക്കപ്പെട്ട വജ്രായുധത്താൽ | ഹനുമാൻ | ഹനുമാൻ [ഇവൻ |
| | | ഇതി | എന്നു |
| | | നാമ്നാ വൈ | പേരിനാൽതന്നെ |
| ഹതഃ | അടിക്കപ്പെട്ടു | ഭവിതാ. | പുകഴുമാറാകട്ടെ. |

അഹമസ്യ പ്രദാസ്യാമി പരമം വരമദ്ഭുതം
ഇതഃ പ്രഭൃതി വജ്രസ്യ മമാവദ്ധ്യോ ഭവിഷ്യതി. 12

| | | | |
|---|---|---|---|
| "'അസ്യ | "'ഇവന്ന് | പ്രദാസ്യാമി; | നൽകുന്നു; |
| അഹം | ഞാൻ | ഇതഃ പ്രഭൃതി | ഇതുമുതല്ക്ക് |
| അദ്ഭുതം | അദ്ഭുതവും | മമ | എന്റെ |
| പരമം | ശ്രേഷ്ഠവുമായ | വജ്രസ്യ | വജ്രായുധത്തിന്ന് |
| വരം | ഒരുവരം | അവദ്ധ്യഃ | അവദ്ധ്യനായി |
| | | ഭവിഷ്യതി.' | ഭവിക്കുന്നതാണ്.' |

മാൎത്താണ്ഡസ്ത്വബ്രവീത് തത്ര ഭഗവാംസ്തിമിരാപഹഃ
തേജസോഽസ്യ മദീയസ്യ ദദാമി ശതികാം കലാം. 13

| | | | |
|---|---|---|---|
| " തിമിരാപഹഃ | " അന്ധകാരത്തെ നിക്കുന്നവനായ | അബ്രവീത്; | ഇങ്ങിനെ വരംനൽകി; |
| മാർത്താണ്ഡഃ ഭഗവാൻ | ആദിത്യഭഗവാൻ | 'മദീയസ്യ | 'എന്റെ |
| | | തേജസഃ | തേജസ്സിന്റെ |
| | | ശതികാം കലാം | നൂറിലൊരു കലയെ |
| തത്ര | അപ്പോൾ | അസ്യ | ഇവന്നായ്ക്കൊണ്ട് |
| തു | ഇക്കാര്യത്തിൽ | ദദാമി. | ഞാൻ നൽകുന്നു. |

യദാ തു ശാസ്ത്രാണ്യധ്യേതും ശക്തിരസ്യ ഭവിഷ്യതി
തദാഽസ്യ ശാസ്ത്രം ദാസ്യാമി യേന വാഗ്മീ ഭവിഷ്യതി
ന ചാസ്യ ഭവിതാ കശ്ചിത് സദൃശഃ ശാസ്ത്രദർശനേ. 14

| | | | |
|---|---|---|---|
| " 'അസ്യ | " 'ഇവന്ന് | യേന | യാതൊരു അതിനാൽ |
| ശാസ്ത്രാണി | ശാസ്ത്രങ്ങൾ | വാഗ്മീ | വാഗ്മിയായി |
| അധ്യേതും | അധ്യയനം ചെയ്വാനുള്ള | ഭവിഷ്യതി; | വിലസുന്നതാണ്; |
| ശക്തിഃ | ശക്തി | ശാസ്ത്രദർശനേ | ശാസ്ത്രജ്ഞാനത്തിൽ |
| യദാ ഭവിഷ്യതി. | എപ്പോൾ ഉണ്ടാകുന്നു | അസ്യ | ഇവന്ന് |
| തദാ | അപ്പോൾ [വോ, | സദൃശഃ | തുല്യനായി |
| ശാസ്ത്രം ദാസ്യാമി ച; | ഞാൻതന്നെ ശാസ്ത്രോപദേശം ചെയ്യുന്നുണ്ട്; | കശ്ചിത് തു | ഒരുവനുംതന്നെ |
| | | ന ഭവിതാ.' | ഉണ്ടാകയില്ല.' |

വരുണശ്ച വരം പ്രാദാന്നാസ്യ മൃത്യുർഭവിഷ്യതി
വർഷായുതശതേനാപി മത്പാശാദുദകാദപി
യമോ ദണ്ഡാദവധ്യത്വമരോഗിത്വം ച നിത്യശഃ. 15

| | | | |
|---|---|---|---|
| " വരുണഃ | " വരുണഭഗവാൻ | ന ഭവിഷ്യതി,' | ഉണ്ടാകയില്ല,' എന്നി |
| 'അസ്യ | 'ഈ ശിശുവിന്ന് | വരം പ്രാദാത്; | വരം നല്കി; ങ്ങിനെ |
| വർഷായുതശതേന അപി | ഏതുകാലത്തിലും | യമഃ | യമൻ |
| | | ദണ്ഡാത് | യമദണ്ഡത്താൽ |
| മത്പാശാത് ച | എന്റെ പാശത്താലും | അവധ്യത്വം | മരണമില്ലായ്മയേയും |
| | | നിത്യശഃ | എന്നും |
| ഉദകാത് അപി | ജലത്താലും | അരോഗിത്വം | ദൃഢഗാത്രതയേയും |
| മൃത്യുഃ | മരണം | ച. | നൽകി. |

വരം ദദാമി സന്തുഷ്ട അവിഷാദം ച സംയുഗേ
ഗദേയം മാമികാ ചൈനം സംയുഗേ ന വധിഷ്യതി.
ഇത്യേവം വരദഃ പ്രാഹ തദാ ഹ്യേകാക്ഷിപിംഗളഃ. 16

| | | | |
|---|---|---|---|
| " തദാ | " അപ്പോൾ | ഇയം ഗദാ ച | ഈ ഗദയും |
| ഏകാക്ഷിപിംഗളഃ | പിംഗളവർണ്ണമായ ഒരു നേത്രത്തോടുകൂടിയവ[നായ | ഏനം സംയുഗേ | ഇവനെ പോരിൽ |
| | | ന വധിഷ്യതി; | വധിക്കയില്ല; |
| വരദഃ | കുബേരഭഗവാൻ | ച, | എന്നുമാത്രമല്ല, |
| സന്തുഷ്ടഃ | പ്രീതനായി | സംയുഗേ | പോരിൽ |
| ഏവം | ഇങ്ങിനെ | അവിഷാദം ഹി | തളർച്ചയില്ലായ്മയേയും |
| പ്രാഹ; | അരുളിച്ചെയ്തു; | വരം ഇതി | വരമായി |
| 'മാമികാ | 'എനിക്കുചേർന്നതായ | ദദാമി.' | ഞാൻ നൽകുന്നു.' |

മത്തോ മദായുധാനാം ച ന വദ്ധ്യോഽയം ഭവിഷ്യതി
ഇത്യേവം ശങ്കരേണാപി ദത്തോഽസ്യ പരമോ വരഃ. 17

| | | | |
|---|---|---|---|
| “അസ്യ | “ഈ ഹനുമാന്ന് | ഭവിഷ്യതി,’ | ഭവിക്കുന്നതാണ്,’ |
| ശങ്കരേണ | പരമശിവനാൽ | ഇതി | എന്ന് |
| ‘മത്തഃ അപി | ‘എങ്കൽനിന്നും | ഏവം | ഇപ്രകാരം |
| മദായുധാനാം ച | എന്റെ ആയുധങ്ങൾ | പരമഃ | ഉത്കൃഷ്ടമായ |
| അയം | ഇവൻ [ക്കും | വരഃ | വരവും |
| ന വദ്ധ്യഃ | അവദ്ധ്യനായി | ദത്തഃ. | നൽകപ്പെട്ടു. |

സൎവ്വേഷാം ബ്രഹ്മദണ്ഡാനാമവദ്ധ്യോഽയം ഭവിഷ്യതി
ദീൎഘായുശ്ച മഹാത്മാ ച ഇതി ബ്രഹ്മാഽബ്രവീദ്വചഃ. 18

| | | | |
|---|---|---|---|
| “ബ്രഹ്മാ | “ബ്രഹ്മദേവൻ | മഹാത്മാ ച | മഹാനുഭാവനായും |
| ‘അയം | ഇവൻ | ദീൎഘായുഃ ച | ദീൎഘായുസ്സുള്ളവനായും |
| സൎവ്വേഷാം | എല്ലാ | ഭവിഷ്യതി,’ | ഭവിക്കുന്നതാണ്,’ |
| ബ്രഹ്മദണ്ഡാനാം | ബ്രഹ്മദണ്ഡങ്ങൾക്കും | ഇതി | എന്നിങ്ങിനെ |
| അവദ്ധ്യഃ, | അവദ്ധ്യനായും, | വചഃ അബ്രവീത്. | വരം നൽകി. |

വിശ്വകൎമ്മാ ച ദൃഷ്ട്വൈനം ബാലസൂൎയ്യോപമം ശിശും
ശില്പിനാം പ്രവരഃ പ്രാദാദ്വരമസ്യ മഹാത്മനഃ 19
മത്കൃതാനി ച ശസ്ത്രാണി യാനി ദിവ്യാനി സംയുഗേ
തൈരവദ്ധ്യത്വമാപന്നശ്ചിരഞ്ജീവീ ഭവിഷ്യതി. 20

| | | | |
|---|---|---|---|
| “ശില്പിനാം | “ശില്പികളിൽ | ദിവ്യാനി ശസ്ത്രാണി | ദിവ്യായുധങ്ങൾ |
| പ്രവരഃ | മുമ്പനായ | യാനി | എവയോ, |
| വിശ്വകൎമ്മാ, | വിശ്വകൎമ്മാവ്, | തൈഃ | അവകൊണ്ട് |
| ബാലസൂൎയ്യോപമം | ബാലസൂൎയ്യസദൃശനായ | സംയുഗേ | പോരിൽ |
| ഏനം ശിശും | ഈ ശിശുവിനെ | അവദ്ധ്യത്വം | മരണമില്ലെന്ന അവസ്ഥയെ |
| ദൃഷ്ട്വാ, | കണ്ട്, | ആപന്നഃ ച, | പ്രാപിച്ചവനായും, |
| ‘അസ്യ | ‘ഈ | ചിരംജീവീ ച, | ചിരഞ്ജീവിയായും, |
| മഹാത്മനഃ | മഹാത്മാവിന്ന് | ഭവിഷ്യതി,’ | ഇരിക്കുമാറാകട്ടെ,’ എന്നിങ്ങിനെ |
| മത്കൃതാനി | എന്നാൽ നിൎമ്മിക്കപ്പെട്ട | വരം | വരം |
| | | പ്രാദാത്. | നൽകി. |

തതഃ സുരാണാം തു വരൈൎദൃഷ്ട്വാ ഹ്യേനമലംകൃതം
ചതുൎമ്മുഖസ്തുഷ്ടമനാ വായുമാഹ ജഗദ്ഗുരുഃ. 21

| | | | |
|---|---|---|---|
| “ജഗദ്ഗുരുഃ | “ലോകഗുരുവായ | ഏനം, | ഈ ശിശുവിനെ, |
| ചതുൎമ്മുഖഃ, | നാന്മുഖൻ, | സുരാണാം | ദേവകളുടെ |
| തതഃ | അപ്പോൾ | വരൈഃ | വരങ്ങളാൽ |

| | | | |
|---|---|---|---|
| അലംകൃതം | അനുഗ്രഹിക്കപ്പെട്ടു വിളങ്ങുന്നവനായി | തു | അക്കാൎയ്യത്തിൽ |
| ദൃഷ്ട്വാ, | കണ്ട്, | വായും ഹി | വായുദേവനോടായിട്ടന്നെ |
| തുഷ്ടമനാഃ, | സന്തുഷ്ടചിത്തനായി, | ആഹ. | ഇപ്രകാരംഅരുളിച്ചെയ്തു. |

അമിത്രാണാം ഭയകരോ മിത്രാണാമഭയങ്കരഃ
അജേയോ ഭവിതാ പുത്രസ്തവ മാരുത മാരുതിഃ. 22

| | | | |
|---|---|---|---|
| "'മാരുത! | "'വായുദേവ! | അമിത്രാണാം | ശത്രുക്കൾക്ക് |
| തവ പുത്രഃ | ഭവാന്റെ പുത്രനായ | ഭയകരഃ | ഭയങ്കരനായും |
| മാരുതിഃ, | മാരുതി, | മിത്രാണാം | മിത്രജനങ്ങൾക്ക് |
| അജേയഃ, | ആരാലും ജയിക്കപ്പെടുവാൻ കഴിയാത്തവനായി, | അഭയംകരഃ | അഭയപ്രദനായും |
| | | ഭവിതാ. | വിളങ്ങുന്നതാണ്. |

കാമരൂപഃ കാമചാരീ കാമഗഃ പ്ലവതാം വരഃ
ഭവത്യവ്യാഹതഗതിഃ കീൎത്തിമാംശ്ച ഭവിഷ്യതി. 23

| | | | |
|---|---|---|---|
| "'കാമരൂപഃ | "ഇച്ഛിച്ച രൂപമെടുപ്പാൻ കഴിവുള്ളവനായും | പ്ലവതാം വരഃ | ചാട്ടക്കാരിൽ ഉത്തമനായി |
| കാമഗഃ | ഇഷ്ടംപോലെ ഗമിപ്പാൻ സമൎത്ഥനായും | അവ്യാഹതഗതിഃ | വിശ്രമിക്കേണമെന്ന അവസ്ഥ നേരാത്തവനായും |
| കാമചാരീ | ഇച്ഛിച്ചേടിക്കിൽ ചെല്ലുവാൻ കഴിവുള്ളവനായും | ഭവതി; | ഭവിക്കുന്നു; |
| | | കീൎത്തിമാൻ ച | പുകഴേറിയവനായും |
| | | ഭവിഷ്യതി. | ഭവിക്കുന്നതാണ്. |

രാവണോത്സാദനാൎത്ഥാനി രാമപ്രിയകരാണി ച
രോമഹൎഷകരാണ്യേഷ കൎത്താ കൎമ്മാണി സംയുഗേ. 24

| | | | |
|---|---|---|---|
| "'ഏഷഃ ച | "'ഇവനൊരുവൻ മാത്രം | രാമപ്രിയകരാണി | ശ്രീരാഘവന്നു പ്രിയത്തെ ഉളവാക്കുന്നവയും |
| സംയുഗേ | പോരിൽ | രോമഹൎഷകരാണി | കേട്ടാൽ കോൾമയിർക്കൊള്ളിക്കുന്നവയുമായ |
| രാവണോത്സാദനാൎത്ഥാനി | രാവണന്നു നാശത്തെ വിളയിക്കുന്നവയും | കൎമ്മാണി | വമ്പിച്ച കൃത്യങ്ങളെ |
| | | കൎത്താ.' | ചെയ്യാൻപോകുന്നു.' |

ഏവമുക്ത്വാ തമാമന്ത്ര്യ മാരുതം ത്വമരൈഃ സഹ
യഥാഗതം യയുഃ സൎവ്വേ പിതാമഹപുരോഗമാഃ. 25

| | | | |
|---|---|---|---|
| "പിതാമഹപുരോഗമാഃ | "ബ്രഹ്മദേവൻമുമ്പായുള്ള | തം മാരുതം | ആ വായുദേവനോടായി |
| സൎവ്വേ | എല്ലാവരും | ആമന്ത്ര്യ | യാത്രപറഞ്ഞുംകൊണ്ട് |
| ഏവം | ഇപ്രകാരം | അമരൈഃ സഹ | ദേവകളോടുംകൂടി |
| ഉക്ത്വാ | അരുളിച്ചെയ്തു് | യഥാഗതം തു | വന്നപ്രകാരംതന്നെ |
| | | യയുഃ. | തിരിച്ചു. |

സോऽപി ഗന്ധവഹഃ പുത്രം പ്രഗൃഹ്യ ഗൃഹമാനയത്
അഞ്ജനായാസ്തമാചഖ്യൌ വരദത്തം വിനിർഗ്ഗതഃ. 26

| | | | |
|---|---|---|---|
| "സഃ | "ആ | അഞ്ജനായാഃ | അഞ്ജനാദേവിയോടായി |
| ഗന്ധവഹഃ, | വായുദേവൻ, | വരദത്തം അപി | വരങ്ങൾ നൽകപ്പെട്ട തിനെക്കുറിച്ചും |
| തം പുത്രം | ആ തനയനെ | ആചഖ്യൌ ; | വിസ്തരിച്ചുരചെയ്തു ; |
| പ്രഗൃഹ്യ | എടുത്തുംകൊണ്ടു [ന്നു; | വിനിർഗ്ഗതഃ. | അന്തർദ്ധാനവുംചെയ്തു. |
| ഗൃഹംആനയത് ; | ഗൃഹത്തിൽകൊണ്ടുവ- | | |

പ്രാപ്യ രാമ വരാനേഷ വരദാനസമന്വിതഃ
ബലേനാത്മനി സംസ്ഥേന സോऽപൂർയ്യത യഥാऽർണ്ണവഃ. 27

| | | | |
|---|---|---|---|
| "രാമ ! | "ശ്രീരാമ ! | വരദാന-സമന്വിതഃ, | വരങ്ങളാകുന്ന അനുഗ്രഹങ്ങൾ നേടി പരിലസിക്കുന്നവനായി |
| സഃ | അപ്രകാരമുള്ള | | |
| ഏഷഃ, | ഈ ഹനുമാൻ, | അർണ്ണവഃ യഥാ | സമുദ്രമെന്നപോലെ |
| വരാൻ | ഉൽകൃഷ്ടന്മാരായ ദേവകളെ | ആത്മനി | തങ്കൽ |
| | | സംസ്ഥേന | കുടികൊണ്ടതായ |
| | | ബലേന | ശക്തിയാൽ |
| പ്രാപ്യ, | പ്രാപിച്ചു, | അപൂർയ്യത. | ഉത്സാഹമുൾക്കൊണ്ടു. |

തരസാ പൂർയ്യമാണോऽപി തദാ വാനരപുംഗവഃ
ആശ്രമേഷു മഹർഷീണാമപരാദ്ധ്യതി നിർഭയഃ. 28

| | | | |
|---|---|---|---|
| "വാനരപുംഗവഃ | "വാനരോത്തമൻ | തരസാ പൂർയ്യമാണഃ, | ദേഹബലത്താൽ തിങ്ങിവിളങ്ങുന്നവനായി, |
| മഹർഷീണാം | മഹർഷികളുടെ | | |
| ആശ്രമേഷു | ആശ്രമങ്ങളിൽ | നിർഭയഃ അപി | നിർഭയനായിട്ടുന്നെ |
| തദാ | അക്കാലം | അപരാദ്ധ്യതി. | ഉപദ്രവംചെയ്തുതുടങ്ങി. |

സ്രുഗ്ഭാണ്ഡാന്യഗ്നിഹോത്രം ച വല്കലാജിനസഞ്ചയാൻ
ഭഗ്നവിച്ഛിന്നവിദ്ധ്വസ്താൻ സംശാന്താനാം കരോത്യയം. 29

| | | | |
|---|---|---|---|
| "അയം, | "ഇവൻ, | വല്കലാജിന-സഞ്ചയാൻ | മരവുരി, മാന്തോൽ എന്നവയുടെ കൂട്ടങ്ങളേയും |
| സംശാന്താനാം | ക്ഷമാശീലന്മാരായ അ [വരുടെ | ഭഗ്നവിച്ഛിന്ന-വിദ്ധ്വസ്താൻ | ഉടച്ചും കീറിയും അങ്ങുമിങ്ങും ചിതറിച്ചു. |
| സ്രുഗ്ഭാണ്ഡാനി | യജ്ഞോപകരണങ്ങളേയും | കരോതി. | |
| അഗ്നിഹോത്രം ച | അഗ്നിഹോത്രത്തേയും | | |

ഏവംവിധാനി കർമ്മാണി പ്രാവർത്തത മഹാബലഃ
സർവ്വേഷാം ബ്രഹ്മദണ്ഡാനാമവദ്ധ്യഃ ശംഭുനാ കൃതഃ. 30

| | | | |
|---|---|---|---|
| "സർവ്വേഷാം | "എല്ലാ | കൃതഃ | ആക്കപ്പെട്ട |
| ബ്രഹ്മ-ദണ്ഡാനാം | ബ്രഹ്മദണ്ഡങ്ങൾക്കും | മഹാബലഃ, | മഹാശക്തിമാനായ |
| | | ഏവംവിധാനി | ഇപ്രകാരമുള്ള [ഇവൻ, |
| അവദ്ധ്യഃ | അവദ്ധ്യനായി | കർമ്മാണി | പ്രവൃത്തികളെ |
| ശംഭുനാ | ബ്രഹ്മദേവനാൽ | പ്രാവർത്തത. | ചെയ്തു തുടങ്ങി. |

ജാനന്ത ഋഷയസ്തം വൈ ക്ഷമന്തേ തസ്യ ശക്തിതഃ. 31

| | | | |
|---|---|---|---|
| "തസ്യ | "ആ ബ്രഹ്മദേവന്റെ | ജാനന്തഃ | ജ്ഞാനികളായ |
| ശക്തിതഃ വൈ | ശക്തികാരണമായി തന്നെ | ഋഷയഃ | ഋഷികൾ |
| | | തം ക്ഷമന്തേ. | അവനെക്കുറിച്ചു ക്ഷമിച്ചുവന്നു. |

യഥാ കേസരിണാ ത്വേഷ വായുനാ സോഽഞ്ജനാസുതഃ
പ്രതിഷിദ്ധോഽപി മര്യാദാം ലംഘയത്യേവ വാനരഃ 32

| | | | |
|---|---|---|---|
| "സഃ | "അപ്രകാരമുള്ള | യഥാ | എത്രയോ |
| ഏഷഃ | ഈ | പ്രതിഷിദ്ധഃ അപി, | തടുക്കപ്പെട്ടവനായിരുന്നിട്ടും, |
| അഞ്ജനാസുതഃ | അഞ്ജനാപുത്രനായ | മര്യാദാം | ന്യായമാർഗ്ഗത്തെ |
| വാനരഃ, | വാനരൻ, | ലംഘയതി ഏവ. | ലംഘിച്ചുതന്നെ നടന്നുവന്നു. |
| കേസരിണാ | കേസരിയാലും | | |
| വായുനാ തു | വായുദേവനാലും | | |

തതോ മഹർഷയഃ ക്രുദ്ധാ ഭൃഗ്വംഗിരസവംശജാഃ
ശേപുരേനം രഘുശ്രേഷ്ഠ നാതിക്രുദ്ധാതിമന്യവഃ. 33

| | | | |
|---|---|---|---|
| "രഘുശ്രേഷ്ഠ! | "ഹേ രഘുവര! | തതഃ | എങ്കിലും |
| ഭൃഗ്വംഗിരസവംശജാഃ | ഭൃഗു, അംഗിരസ്സ് എന്ന മുനിമാരുടെ വംശത്തിൽ പിറന്നവരായ | നാതിക്രുദ്ധാതിമന്യവഃ | കലശലായ കോപവും ചൊടിയും കയ്ക്കൊള്ളാത്തവരായി |
| മഹർഷയഃ, | മഹർഷിമാർ, | ഏനം | ഇവനെ |
| ക്രുദ്ധാഃ, | ശുണ്ഠിപിടിപ്പിക്കപ്പെട്ടവരായി, | ശേപുഃ. | ഇപ്രകാരം ശപിച്ചുകളഞ്ഞു. |

ബാധസേ യത്സമാശ്രിത്യ ബലമസ്മാൻ പ്ലവംഗമ
തദ്ദീർഘകാലം വേത്താഽസി നാസ്മാകം ശാപമോഹിതഃ
യദാ തേ സ്മാര്യതേ കീർത്തിസ്തദാ തേ വർദ്ധതേ ബലം. 34

| | | | |
|---|---|---|---|
| "'പ്ലവംഗമ! | "'ഹേ വാനര! | ന വേത്താസി; | നീ അറികയുണ്ടാകയില്ല; |
| യത് | യാതൊരു | യദാ | എപ്പോൾ |
| ബലം | ബലത്തെ | തേ | നിന്റെ |
| സമാശ്രിത്യ, | ആശ്രയിച്ച്, | കീർത്തിഃ | കീർത്തി |
| അസ്മാൻ | ഞങ്ങളെ | സ്മാര്യതേ | ഓർമ്മിപ്പിക്കപ്പെടുന്നുവോ |
| ബാധസേ, | നീ ഉപദ്രവിക്കുന്നുവോ, | | |
| തത് | അതിനെ | തദാ, | അപ്പോൾ, |
| ദീർഘകാലം | ദീർഘകാലംവരെയ്ക്കും | തേ | നിന്റെ |
| അസ്മാകം | ഞങ്ങളുടെ | ബലം | ബലം |
| ശാപമോഹിതഃ | ശാപത്താൽ മതിമറന്നവനായി | വർദ്ധതേ.' | അഭിവൃദ്ധിയാകുന്നതാണ്. |

തതഃ സ ഏതത്തേജൌജാ മഹർഷിവചനൌജസാ
ഏഷോഽഽശ്രമാണി താന്യേവ മൃദുഭാവം ഗതോഽചരത്. 35

| | | | |
|---|---|---|---|
| "തതഃ | "അനന്തരം | മൃദുഭാവം ഗതഃ, | ശാന്തസ്വഭാവത്തെ പ്രാപിച്ചവനായി, |
| സഃ ഏഷഃ, | അപ്രകാരമുള്ള ഇവൻ, | താനി | ആ |
| മഹർഷി-വചനൌജസാ | മുനിമാരുടെ ശാപവൈഭവത്താൽ | ആശ്രമാണി ഏവ | ആശ്രമങ്ങളിൽതന്നെ |
| ഏതത്തേജൌജാഃ | തേജസ്സും പരാക്രമവും ഒടുങ്ങിയവനായി | അചരത്. | സഞ്ചരിച്ചുവന്നു. |

['ഏഷോഽശ്രമാണി' എന്നതു് ആർഷസന്ധിയാകുന്നു.]

അഥർക്ഷരജസോ നാമ വാലിസുഗ്രീവയോഃ പിതാ
സർവ്വവാനരരാജാഽഽസീത് തേജസാ ഭാസ്കരപ്രഭഃ. 36

| | | | |
|---|---|---|---|
| "അഥ, | "ഇപ്രകാരമിരിക്കെ, | ഭാസ്കരപ്രഭഃ | സൂര്യജ്യോതിസ്സാന്നവനമായ |
| വാലി-സുഗ്രീവയോഃ | ബാലിസുഗ്രീവന്മാരുടെ | ഋക്ഷരജസഃ നാമ, | ഋക്ഷരജസ്സെന്നവൻ, |
| പിതാ | പിതാവും, | സർവ്വവാനരരാജാ | എല്ലാവാനരന്മാൎക്കും രാജാവായി |
| തേജസാ | തേജസ്സിനാൽ | ആസീത്. | വർത്തിച്ചിരുന്നു. |

സ ച രാജ്യം ചിരം കൃത്വാ വാനരാണാം ഹരീശ്വരഃ
സ ച ഋക്ഷരജാ നാമ കാലധർമ്മേണ സംഗതഃ. 37

| | | | |
|---|---|---|---|
| "ഋക്ഷരജാഃ നാമ | "ഋക്ഷരജസ്സെന്ന | വാനരാണാം | വാനരന്മാരുടെ |
| | | രാജ്യം | രാജ്യപരിപാലനത്തെ |
| സഃ | അദ്ദേഹം | ചിരം ച | ഏറെക്കാലം |
| ഹരീശ്വരഃ; | വാനരന്മാരിൽ മുമ്പനായിരുന്നു; | കൃത്വാ ച, | നടത്തിയശേഷം, |
| | | കാലധൎമ്മേണ | കാലഗതി |
| സഃ | അവൻ | സംഗതഃ. | പ്രാപിച്ചു. |

തസ്മിന്നസ്തമിതേ ചാഥ മന്ത്രിഭിർമ്മന്ത്രകോവിദൈഃ
പിത്ര്യേ പദേ കൃതോ വാലീ സുഗ്രീവോ വാലിനഃ പദേ. 38

| | | | |
|---|---|---|---|
| "അഥ | "അപ്പോൾ | മന്ത്രിഭിഃ | മന്ത്രിമാരാൽ |
| തസ്മിൻ | ആ ഋക്ഷരജസ്സ് | കൃതഃ; | സ്ഥാപിതനായി; |
| അസ്തമിതേ, | മൃതിപ്പെട്ടാറെ, | സുഗ്രീവഃ ച | സുഗ്രീവനും |
| വാലീ | ബാലി | വാലിനഃ | ബാലിയുടെ |
| പിത്ര്യേ പദേ | പിതാവിന്റെ സ്ഥാനത്തിൽ | പദേ | സ്ഥാനത്തിൽ |
| മന്ത്ര-കോവിദൈഃ | മന്ത്രാലോചനകളിൽ കുശലന്മാരായ | കൃതഃ. | വാഴിക്കപ്പെട്ടു. |

സുഗ്രീവേണ സമം ത്വസ്യ അദ്വൈധം ഛിദ്രവൎജ്ജിതം
ആബാല്യം സഖ്യമഭവദനിലസ്യാഗ്നിനാ യഥാ. 39

| | | | |
|---|---|---|---|
| "അനിലസ്യ | "വായുവിന്ന് | ആബാല്യം | ബാല്യംമുതല്ക്കുതന്നെ |
| അഗ്നിനാ | അഗ്നിയോടുകൂടി | അദ്വൈധം | മാറാത്തതായ |
| യഥാ, | എന്നപോലെ, | സഖ്യം | സ്നേഹം |
| അസ്യ തു | ഈ ബാലിക്കും | ഛിദ്രവൎജ്ജിതം | ഒരു കുറവുമില്ലാതെ |
| സുഗ്രീവേണ | സുഗ്രീവനുമായി | സമം | പരിപൂൎണ്ണമാംവണ്ണം |
| | | അഭവത്. | ഉണ്ടായിരുന്നു. |

ഏഷ ശാപവശാദേവ ന വേദ ബലമാത്മനഃ
വാലിസുഗ്രീവയോൎവ്വൈരം യദാ രാമ സമുത്ഥിതം 40

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | ഏഷഃ, | ഈ ഹനുമാൻ, |
| വാലി–സുഗ്രീവയോഃ | ബാലിയ്ക്കും സുഗ്രീവന്നും തമ്മിൽ | ആത്മനഃ | തന്റെ |
| | | ബലം | ബലത്തെക്കുറിച്ച് |
| വൈരം | വൈരം | ശാപവശാത് ഏവ | ശാപം കാരണമായ്ത്തന്നെ |
| യദാ | എപ്പോൾ | | |
| സമുത്ഥിതം | ഉണ്ടായോ, അപ്പോൾ | ന വേദ. | അറിയാതിരുന്നു. |

ന ഹ്യേഷ രാമ സുഗ്രീവോ ഭ്രാമ്യമാണോഽപി വാലിനാ
ദേവ ജാനാതി ന ഹ്യേഷ ബലമാത്മനി മാരുതിഃ. 41

| | | | |
|---|---|---|---|
| "ദേവ! | "തേജസ്വിയായ | ന ജാനാതി; | അറിയുന്നില്ല; |
| രാമ! | ഹേ ശ്രീരാമ! | ഏഷഃ | ഈ |
| ഏഷഃ | ഈ | സുഗ്രീവഃ അപി | സുഗ്രീവനും |
| മാരുതിഃ ഹി | മാരുതിയാകട്ടെ, | ഭ്രാമ്യമാണഃ ഹി | തുരത്തി ഓടിക്കപ്പെട്ടവനാകയാൽ |
| ആത്മനി | തങ്കലുള്ളതായ | | |
| ബലം | ബലത്തെ | ന ജാനാതി. | അറിയാതിരുന്നു. |

ഋഷിശാപാഹൃതബലസ്തദൈഷ കപിസത്തമഃ
സിംഹഃ കുഞ്ജരരുദ്ധോ വാ ആസ്ഥിതഃ സഹിതോ രണേ. 42

| | | | |
|---|---|---|---|
| "ഏഷഃ | "ഈ | സിംഹഃ വാ, | സിംഹമെന്നപോലെ, |
| കപിസത്തമഃ | വാനരോത്തമൻ | ഋഷിശാപാഹൃതബലഃ | ഋഷിശാപത്താൽ മറഞ്ഞ് അടങ്ങിക്കിടക്കുന്ന ബലത്തോടുകൂടിയവനായി |
| രണേ | അടൎക്കളത്തിൽ | | |
| സഹിതഃ, | (സുഗ്രീവന്ന്) സഹായി | | |
| തദാ | ആ സമയം, [യായി, | | |
| കുഞ്ജരരുദ്ധഃ | സടകളാൽ മറയ്ക്കപ്പെട്ട | ആസ്ഥിതഃ. | വൎത്തിച്ചു. |

പരാക്രമോത്സാഹമതിപ്രതാപ-
സൌശീല്യമാധുൎയ്യനയാനയൈശ്ച
ഗാംഭീൎയ്യചാതുൎയ്യസുവീൎയ്യധൈൎയ്യൈർ-
ഹനൂമതഃ കോഽഭ്യധികോഽസ്തി ലോകേ. 43

| | | | |
|---|---|---|---|
| | | ഗാംഭീൎയ്യ- | ഗാംഭീൎയ്യം, ചാതുൎയ്യം, |
| "പരാക്രമോ- | "പരാക്രമം, ഉത്സാ | ചാതുൎയ്യ- | പ്രശംസിക്കത്തക്ക |
| ത്സാഹമതി- | ഹം, ബുദ്ധി, പ്രതാ | സുവീൎയ്യ- | വീൎയ്യം, ധൈൎയ്യം, |
| പ്രതാപ- | പം, സൌശീല്യം, | ധൈൎയ്യൈഃ ച | എന്നവകൊണ്ടും |
| സൌശീല്യ- | മാധുൎയ്യം, പ്രവൃത്തി, | ലോകേ | ലോകത്തിൽ |
| മാധുൎയ്യനയാ- | നിവൃത്തി, എന്നിവ | ഹനൂമതഃ | ഹനൂമാനെക്കാളും |
| നയൈഃ | കൊണ്ടും | അഭ്യധികഃ | മേന്മ പൂണ്ട ഒരുവൻ |
| | | കഃ അസ്തി? | ആരാണുള്ളത്? |

അസൌ പുനൎവ്യാകരണം ഗ്രഹീഷ്യൻ
സൂൎയ്യോന്മുഖഃ പ്രഷ്ടുമനാഃ കപീന്ദ്രഃ
ഉദ്യദ്ഗിരേരസ്തഗിരിം ജഗാമ
ഗ്രന്ഥം മഹദ്ധാരയനപ്രമേയഃ. 44

| | | | |
|---|---|---|---|
| "അപ്രമേയഃ | "അളവററ പ്രഭാവശാ | ഗ്രഹീഷ്യൻ, | ഗ്രഹിപ്പാൻ ഇച്ഛിച്ചവ |
| അസൌ | ഈ [ലിയായ | | നായി, |
| കപീന്ദ്രഃ, | വാനരോത്തമൻ, | ധാരയൻ, | നിശ്ചയിച്ചുകൊണ്ട് |
| പുനഃ, | ഏതുവിധത്തിലും, | സൂൎയ്യോന്മുഖഃ | ആദിത്യനെ ഉദ്ദേശിച്ച് |
| മഹത് ഗ്രന്ഥം | അതിവിശിഷ്ടധനമായുള്ള | ഉദ്യദ്ഗിരേഃ | ഉദയാദ്രിയിൽനിന്നും |
| വ്യാകരണം | വ്യാകരണശാസ്ത്രത്തെ | അസ്തഗിരിം | അസ്തമനഗിരിവരെയ്ക്കും |
| പ്രഷ്ടുമനാഃ | പ്രാൎത്ഥിച്ച് | ജഗാമ. | ചെന്നു. |

സസൂത്രവൃത്ത്യൎത്ഥപദം മഹാൎത്ഥം
സസംഗ്രഹം സാദ്ധ്യതി വൈ കപീന്ദ്രഃ
ന ഹ്യസ്യ കശ്ചിത് സദൃശോഽസ്തി ശാസ്ത്രേ
വൈശാരദേ ഛന്ദഗതൌ തഥൈവ. 45

| | | | |
|---|---|---|---|
| "കപീന്ദ്രഃ | "വാനരോത്തമൻ | മഹാൎത്ഥം വൈ | മഹാഭാഷ്യത്തെയും |
| സസൂത്ര- | വ്യാകരണസൂത്രങ്ങൾ, | സാദ്ധ്യതി; | പൂൎണ്ണമായി ധരിക്കുന്നു; |
| വൃത്ത്യൎത്ഥ- | സൂത്രാൎത്ഥങ്ങളെ മാത്രം | വൈശാരദേ | ന്യായശാസ്ത്രത്തിലും |
| പദം | വിവരിക്കുന്ന വൃത്തി, | ഛന്ദഗതൌ | ഛന്ദഃശാസ്ത്രത്തിലും |
| | സ്പഷ്ടമായി പറയപ്പെ | തഥാ ഏവ | അപ്രകാരം തന്നെ |
| | ട്ടതിനേയും അല്ലാത്ത | ശാസ്ത്രേ | (മററുള്ള) ശാസ്ത്രത്തി |
| | തിനേയും വിവരിക്കു | അസ്യ | ഇദ്ദേഹത്തിന്നു [ലും |
| | ന്നതായ വാൎത്തികം | സദൃശഃ | തുല്യനായി |
| | എന്നവയേയും | കശ്ചിത് ഹി | ഒരുവനും തന്നെ |
| സസംഗ്രഹം | പ്രകരണം മുതലായവ യോടുകൂടിയ | ന അസ്തി. | ഇല്ല. |

സൎവ്വാസു വിദ്യാസു തപോവിധാനേ
പ്രസ്പൎദ്ധതേ യോ ഹി ഗുരും സുരാണാം
സോഽയം നവവ്യാകരണാൎത്ഥവേത്താ
ബ്രഹ്മാ ഭവിഷ്യത്യപി തേ പ്രസാദാത് 46

| | |
|---|---|
| " യഃ | " യാതൊരുവൻ |
| നവവ്യാകരണാൎത്ഥവേത്താ | നവവ്യാകരണങ്ങളെ ഉള്ളവണ്ണം അറിയുന്നവോ, |
| സഃ | അപ്രകാരമുള്ള |
| അയം, | ഈ ഹനുമാൻ, |
| സൎവ്വാസു വിദ്യാസു | സൎവ്വവിദ്യകളിലും |
| തപോവിധാനേ | ഇന്ദ്രിയ നിഗ്രഹാനുഷ്ഠാനത്തിലും |
| സുരാണാം ഗുരും | ദേവഗുരുവിന്ന് |
| പ്രസ്പൎദ്ധതേ ; | സമനായിരിക്കുന്നു ; |
| തേ | നിന്തിരുവടിയുടെ |
| പ്രസാദാത് ഹി | അനുഗ്രഹത്താൽ തന്നെ |
| ബ്രഹ്മാ അപി | മഹാ പരിശുദ്ധനായും |
| ഭവിഷ്യതി. | വിളങ്ങുന്നതാണ്. |

പ്രവിവിക്ഷോരിവ സാഗരസ്യ
ലോകാൻ ദിധക്ഷോരിവ പാവകസ്യ
യുഗക്ഷയേ ഹ്യേവ യഥാഽന്തകസ്യ
ഹനുമതഃ സ്ഥാസ്യതി കഃ പുരസ്താത്. 47

| | |
|---|---|
| " യുഗക്ഷയേ | " പ്രളയകാലത്തിൽ |
| പ്രവിവിക്ഷോഃ | സൎവ്വത്തേയും മുക്കുമാറ് പൊങ്ങിവരുന്ന |
| സാഗരസ്യ ഇവ, | സമുദ്രത്തിന്നു തുല്യനായവനും, |
| ലോകാൻ | ലോകങ്ങളെ |
| ദിധക്ഷോഃ | ചുട്ടെരിപ്പാനുദ്ദേശിച്ച |
| പാവകസ്യ ഇവ, | അഗ്നിക്കു് തുല്യനായവനും, |
| അന്തകസ്യ ഏവ തഥാ, | യമധൎമ്മരാജാവിന്നും സമനായുള്ളവനും ആയ |
| ഹനുമതഃ | ഹനുമാന്റെ |
| പുരസ്താത് | മുമ്പിൽ |
| കഃ ഹി | ആർതന്നെയാണ് |
| സ്ഥാസ്യതി ? | നില്ക്കുക ? |

ഏഷേവ ചാന്യേ ച മഹാകപീന്ദ്രാഃ
സുഗ്രീവമൈന്ദദ്വിവിദാഃ സനീലാഃ
സതാരതാരേയനളാഃ സരംഭാ-
സ്ത്വത്കാരണാദ്രാമ സുരൈൎഹി സൃഷ്ടാഃ. 48

| | |
|---|---|
| " രാമ ! | " ശ്രീരാമ ! |
| ഏഷഃ | ഈ ഹനുമാൻ |
| ഇവ, | എപ്രകാരമോ അപ്രകാരം |
| സരംഭാഃ | രംഭനോടുകൂടിയവരും |
| സതാരതാരേയനളാഃ | താരൻ, അംഗദൻ, നളൻ എന്നിവരോടുകൂടിയവരും |
| സനീലാഃ | നീലനോടുകൂടിയവരും ആയ |
| സുഗ്രീവമൈന്ദദ്വിവിദാഃ | സുഗ്രീവൻ, മൈന്ദൻ, ദ്വിവിദൻ എന്നവരും, |
| അന്യേ | മററുള്ള |
| മഹാകപീന്ദ്രാഃ | മഹാകപിവരന്മാരും, |
| സുരൈഃ ച | ദേവകളാൽതന്നെ |
| ത്വത്കാരണാത് ഹി | നിന്തിരുവടികാരണമായി |
| സൃഷ്ടാഃ. | സൃഷ്ടിക്കപ്പെട്ടവരാകുന്നു. |

തദേതത് കഥിതം സൎവ്വം യന്മാം ത്വം പരിപൃച്ഛസി
ഹനൂമതോ ബാലഭാവേ കൎമ്മൈതത് കഥിതം മയാ. 49

| | | | |
|---|---|---|---|
| "ത്വം | "നിന്തിരുവടി | കഥിതം; | ഉരചെയ്യപ്പെട്ടു; |
| മാം | എന്നോടായി | ഹനൂമതഃ | ഹനൂമാന്റെ |
| യത് | യാതൊന്നിനെപ്പററി | ബാലഭാവേ | ബാല്യാവസ്ഥയിൽ |
| പരിപൃച്ഛസി, | ചോദിക്കയുണ്ടായോ, | ഏതത് | ഇപ്രകാരമുണ്ടായ |
| തത് | അപ്രകാരമുള്ള | കൎമ്മ | സാഹസകൃത്യം |
| ഏതത് | ഇതു് | മയാ | എന്നാൽ |
| സൎവ്വം | മുഴുവനും | കഥിതം." | ഉണൎത്തിക്കപ്പെട്ടു." |

ശ്രുത്വാഽഗസ്ത്യസ്യ കഥിതം രാമഃ സൌമിത്രിരേവ ച
വിസ്മയം പരമം ജഗ്മുൎവ്വാനരാ രാക്ഷസൈഃ സഹ. 50

| | | | |
|---|---|---|---|
| രാക്ഷസൈഃ സഹ | രാക്ഷസരോടുകൂടിയ | അഗസ്ത്യസ്യ | അഗസ്ത്യമഹൎഷിയുടെ |
| വാനരാഃ | വാനരന്മാരും | കഥിതം | അരുളപ്പാടു് |
| രാമഃ ച | ശ്രീരാമനും | ശ്രുത്വാ, | കേട്ടു്, |
| സൌമിത്രിഃ ഏവ | സൌമിത്രിയും | പരമം | അതിയായ |
| | | വിസ്മയം ജഗ്മുഃ | ആശ്ചൎയ്യമുൾക്കൊണ്ടു. |

അഗസ്ത്യസ്ത്വബ്രവീദ്രാമം സൎവ്വമേതച്ഛ്രുതം ത്വയാ
ദൃഷ്ടഃ സംഭാഷിതശ്ചാസി രാമ ഗച്ഛാമഹേ വയം. 51

| | | | |
|---|---|---|---|
| അഗസ്ത്യഃ, | അഗസ്ത്യഭഗവാൻ | ശ്രുതം; | ചെവിക്കൊള്ളപ്പെട്ടു; |
| രാമം | ശ്രീരാമനോടായി | ദൃഷ്ടഃ | ഞങ്ങളാൽ നിന്തിരുവടി പ്രത്യക്ഷത്തിൽ കണ്ടു് സംഭാഷണം ചെയ്യപ്പെട്ടു; |
| തു | ആ സമയം | സംഭാഷിതഃ | |
| അബ്രവീത്; | ഇങ്ങിനെ ഉരചെയ്തു; | ച അസി; | |
| "രാമ! | "ശ്രീരാമ! | | |
| ത്വയാ | നിന്തിരുവടിയാൽ | വയം | ഞങ്ങൾ |
| ഏതത് സൎവ്വം | ഇതു് മുഴുവനും | ഗച്ഛാമഹേ. | പോയ്ക്കൊള്ളട്ടെ. |

ശ്രുത്വൈതദ്രാഘവോ വാക്യമഗസ്ത്യസ്യോഗ്രതേജസഃ
പ്രാഞ്ജലിഃ പ്രണതശ്ചാപി മഹൎഷിമിദമബ്രവീത്. 52

| | | | |
|---|---|---|---|
| രാഘവഃ, | ശ്രീരാഘവൻ, | മഹൎഷിം | മഹൎഷിയോടായി |
| ഉഗ്രതേജസഃ | മഹാതേജസ്വിയായ | ഇദം | ഇപ്രകാരം |
| അഗസ്ത്യസ്യ | അഗസ്ത്യമുനിയുടെ | പ്രാഞ്ജലിഃ ച | തൊഴുതുകൊണ്ടു് |
| ഏതത് വാക്യം | ഈ വാക്യത്തെ | പ്രണതഃ അപി | വണക്കമായും |
| ശ്രുത്വാ | കേട്ടു്, | അബ്രവീത്. | അരുളിച്ചെയ്തു. |

അദ്യ മേ ദേവതാ ഹൃഷ്ടാഃ പിതരഃ പ്രപിതാമഹാഃ
യുഷ്മാകം ദൎശനാദേവ നിത്യം തുഷ്ടാഃ സബാന്ധവാഃ. 53

| | | | |
|---|---|---|---|
| " യുഷ്മാകം | " നിന്തിരുവടികളുടെ | സബാന്ധവാഃ പിതരഃ | മാതൃകുലത്തിലുള്ളവരോടുകൂടിയ പിതൃക്കളും |
| ദൎശനാത് ഏവ, | സന്ദൎശനത്താൽതന്നെ | പ്രപിതാമഹാഃ | പ്രപിതാമഹന്മാരും |
| അദ്യ | ഇപ്പോൾ | നിത്യം തുഷ്ടാഃ | എന്നെയ്ക്കും തൃപ്തരായി |
| മേ | എന്റെ | ഹൃഷ്ടാഃ | സന്തുഷ്ടികയ്ക്കൊണ്ടു. |
| ദേവതാഃ | പരദേവതകളും | | |

വിജ്ഞാപ്യം തു മമൈതദ്ധി തദ്വദാമ്യാഗതസ്പൃഹഃ
തദ്ഭവദ്ഭിൎമ്മമ കൃതേ കൎത്തവ്യമനുകമ്പയാ. 54

| | | | |
|---|---|---|---|
| " ആഗതസ്പൃഹഃ | " മനസ്സിൽ ഒരു ആഗ്രഹത്തോടുകൂടിയ | വദാമി; | ഞാൻ ഉണൎത്തിക്കുന്നു; |
| മമ തത് | എന്റെ അപ്രകാരമുള്ള | മമ കൃതേ | എനിക്കുവേണ്ടി |
| ഏതത് | ഈ | തത് | ആയത് |
| വിജ്ഞാപ്യം, | പ്രാൎത്ഥനയെ, | ഭവദ്ഭിഃ ഹി | നിന്തിരുവടികളാൽ |
| തു | ഇപ്പോൾ | അനുകമ്പയാ | ദയയോടുകൂടി തന്നെ |
| | | കൎത്തവ്യം. | ചെയ്യപ്പെടേണ്ടതാണ്. |

പൌരജാനപദാൻ സ്ഥാപ്യ സ്വകാൎയ്യേഷ്വഹമാഗതഃ
ക്രതൂനേവ കരിഷ്യാമി പ്രഭാവാദ്ഭവതാം സതാം. 55

| | | | |
|---|---|---|---|
| " അഹം | " ഞാൻ | സതാം | മഹാന്മാരായ |
| പൌരജാനപദാൻ | നഗരത്താരേയും നാട്ടാരേയും | ഭവതാം | നിന്തിരുവടികളുടെ |
| സ്വകാൎയ്യേഷു | അവരവൎക്കു തക്കകാൎയ്യങ്ങളിൽ | പ്രഭാവാത് ഏവ | പ്രഭാവത്താൽതന്നെ |
| സ്ഥാപ്യ | ഏൎപ്പെടുത്തി | ക്രതൂൻ | യാഗങ്ങളെ |
| ആഗതഃ, | വന്നുചേൎന്നവനായി, | കരിഷ്യാമി. | അനുഷ്ഠിപ്പാൻ പോകുന്നു. |

സദസ്യാ മമ യജ്ഞേഷു ഭവന്തോ നിത്യമേവ തത്
ഭവിഷ്യഥ മഹാവീൎയ്യാ മമാനുഗ്രഹകാംക്ഷിണഃ. 56

| | | | |
|---|---|---|---|
| " മഹാവീൎയ്യാഃ | " മഹാതേജസ്വികളായ | തത് | ആകയാൽ |
| ഭവന്തഃ, | ഭവാന്മാർ, | മമ | എന്റെ |
| മമ | എനിക്ക് | യജ്ഞേഷു | യജ്ഞങ്ങളിൽ |
| നിത്യം ഏവ | എല്ലായ്പോഴും | സദസ്യാഃ | സദസ്സിൽ പ്രധാനികളായി |
| അനുഗ്രഹകാംക്ഷിണഃ; | അനുഗ്രഹം തരുവാൻ താല്പൎയ്യമുള്ളവരാണ്; | ഭവിഷ്യഥ. | നിങ്ങൾ വൎത്തിച്ചാലും. |

അഹം യുഷ്മാൻ സമാശ്രിത്യ തപോനിൎദ്ധൂതകല്മഷാൻ
അനുഗ്രഹീതഃ പിതൃഭിൎഭവിഷ്യാമി സുനിൎവൃതഃ
തദാ ഗന്തവ്യമനിശം ഭവദ്ഭിരിഹ സംഗതൈഃ. 57

| | | | |
|---|---|---|---|
| " തപോനിൎദ്ധൂതകല്മഷാൻ | " തപസ്സുകൊണ്ട് പാപങ്ങൾ നീങ്ങിയവരായ | സമാശ്രിത്യ, | ആശ്രയിച്ച്, |
| യുഷ്മാൻ | ഭവാന്മാരെ | പിതൃഭിഃ | പിതൃക്കളാൽ |
| | | അനുഗ്രഹീതഃ, | അനുഗ്രഹിക്കപ്പെട്ടവനായി, |

| | | | |
|---|---|---|---|
| അഹം | ഞാൻ | സംഗതൈഃ | എല്ലാവരാലും |
| സുനിർവൃതഃ | വിചാരമററവനായി | അനിശം | കൂടെക്കൂടെ |
| ഭവിഷ്യാമി; | ഭവിക്കട്ടെ; | ഇഹ | ഇവിടെ |
| തത് | ആകയാൽ | ആഗന്തവ്യം." | എഴുന്നെള്ളപ്പെടേണ്ട |
| ഭവദ്ഭിഃ | ഭവാന്മാർ | | താണ്." |

അഗസ്ത്യാദ്യാസ്തു തച്ഛ്രുത്വാ ഋഷയഃ സംശിതവ്രതാഃ
ഏവമസ്ത്വിതി തം ചോക്ത്വാ പ്രയാതുമുപചക്രമുഃ. 58

| | | | |
|---|---|---|---|
| സംശിതവ്രതാഃ | പൂർത്തിയായ വ്രതങ്ങളോടുകൂടിയവരായ | തു | അക്കാര്യത്തിൽ |
| | | 'ഏവം | 'അങ്ങിനെതന്നെ |
| അഗസ്ത്യാദ്യാഃ | അഗസ്ത്യൻ മുതലായ | അസ്തു,' | ആവട്ടെ,' |
| ഋഷയഃ | ഋഷിമാർ | ഇതി ഉക്ത്വാ, | എന്ന് ഉരചെയ്ത്, |
| തത് ശ്രുത്വാ, | അതു് കേട്ട്, | പ്രയാതും | യാത്രയ്ക്കായി |
| തം ച | അദ്ദേഹത്തോടായി | ഉപചക്രമുഃ. | ഒരുങ്ങി. |

ഏവമുക്ത്വാ ഗതാഃ സർവ്വേ ഋഷയസ്തേ യഥാഗതം
രാഘവശ്ച തമേവാർത്ഥം ചിന്തയാമാസ വിസ്മിതഃ. 59

| | | | |
|---|---|---|---|
| തേ | ആ | ഗതാഃ; | തിരിച്ചെഴുന്നെള്ളി; |
| ഋഷയഃ | ഋഷിമാർ | രാഘവഃ ച | ശ്രീരാഘവനും |
| സർവ്വേ, | എല്ലാവരും, | തം ഏവ | അതേ |
| ഏവം | ഇപ്രകാരം | അർത്ഥം | വിഷയത്തെക്കുറിച്ച് |
| ഉക്ത്വാ, | ഉരചെയ്ത്, | വിസ്മിതഃ | ആശ്ചര്യത്തോടെ |
| യഥാഗതം | വന്നവണ്ണംതന്നെ | ചിന്തയാമാസ. | ചിന്തിച്ചുകൊണ്ടിരുന്നു. |

തതോഽസ്തം ഭാസ്കരേ യാതേ വിസൃജ്യ നൃപവാനരാൻ
സന്ധ്യാമുപാസ്യ വിധിവത് തദാ നരവരോത്തമഃ
പ്രവൃത്തായാം രജന്യാം തു സോഽന്തഃപുരചരോഽഭവത്. 60

| | | | |
|---|---|---|---|
| സഃ | ആ | തതഃ | അതിൽപിന്നെ |
| നരവരോത്തമഃ, | നൃപോത്തമൻ, | സന്ധ്യാം | സന്ധ്യയെ |
| തദാ | അപ്പോൾ | വിധിവത് | വിധിപ്രകാരം |
| ഭാസ്കരേ അസ്തം യാതേ, | ആദിത്യനസ്തമിച്ചാറെ, | ഉപാസ്യ, | ഉപാസിച്ച്, |
| നൃപവാനരാൻ | അരചന്മാരേയും വാനരന്മാരേയും | രജന്യാം പ്രവൃത്തായാം തു | രാത്രിയായപ്പോൾ |
| | | അന്തഃപുരചരഃ | അന്തഃപുരത്തിൽ എഴുന്നെള്ളിയവനായി |
| വിസൃജ്യ, | വിടകൊടുത്തയച്ച്, | അഭവത്. | വിളങ്ങി. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഷട്ത്രിംശഃ സർഗ്ഗഃ = മുപ്പത്താറാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 22293; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1569



# സപ്തത്രിംശഃ സൎഗ്ഗഃ = മുപ്പത്തേഴാംസൎഗ്ഗം.

[പൌരോപസ്ഥാനം = പ്രജകൾ കാത്തുനില്ക്കുന്നതു്.]

അഭിഷിക്തേ തു കാകുത്സ്ഥേ ധൎമ്മേണ വിദിതാത്മനി
വ്യതീതാ യാ നിശാ പൂൎവ്വാ പൌരാണാം ഹൎഷവൎദ്ധിനി. 1

| | | | |
|---|---|---|---|
| വിദിതാത്മനി | സൎവ്വജ്ഞനായ | പൂൎവ്വാ നിശാ. | ഒന്നാമത്തെ രാത്രി, |
| കാകുത്സ്ഥേ | കാകുത്സ്ഥൻ | പൌരാണാം | പുരജനങ്ങൾക്ക് |
| ധൎമ്മേണ | ധൎമ്മപ്രകാരം | ഹൎഷവൎദ്ധിനി | അത്യാനന്ദത്തെ വൎദ്ധിപ്പിക്കുന്നതായി |
| അഭിഷിക്തേ തു | പട്ടാഭിഷിക്തനായാറെ | | |
| യാ | യാതൊരു ആ | വ്യതീതാ. | കഴിഞ്ഞു. |

തസ്യാം രജന്യാം വ്യുഷ്ടായാം പുനരേവാപരേഽഹനി
വന്ദിനഃ പൎയ്യുപാതിഷ്ഠൻ സൌമ്യാ നൃപതിവേശ്മനി. 2

| | | | |
|---|---|---|---|
| തസ്യാം | ആ | വന്ദിനഃ, | വന്ദികൾ, |
| രജന്യാം | രാത്രി | നൃപതിവേശ്മനി | അരചന്റെ അരമനയിൽ |
| വ്യുഷ്ടായാം, | കഴിഞ്ഞാറെ | | |
| അപരേ അഹനി | പിറെറന്നാൾ | പുനഃ ഏവ | മുന്നെപ്പോലെതന്നെ |
| സൌമ്യാഃ | ബ്രാഹ്മണരായ | പൎയ്യുപാതിഷ്ഠൻ. | വന്നുചേൎന്നു. |

തേ രക്തകണ്ഠിനഃ സൎവ്വേ കിന്നരാ ഇവ ശിക്ഷിതാഃ
തുഷ്ടുവുൎന്നൃപതിം സുപ്തം യഥാകാലം പ്രഹൎഷിതാഃ. 3

| | | | |
|---|---|---|---|
| തേ സൎവ്വേ | അവർ എല്ലാവരും | സുപ്തം | പള്ളിയുറക്കം പൂണ്ടിരുന്ന |
| രക്തകണ്ഠിനഃ ; | മധുരമായ സ്വരത്തോടുകൂടിയവർ | നൃപതിം | മഹാരാജാവിനെ |
| കിന്നരാഃ ഇവ | കിന്നരന്മാരെന്നപോലെ | പ്രഹൎഷിതാഃ | ഉത്സാഹത്തോടുകൂടിയവരായി |
| ശിക്ഷിതാഃ ; | ഗാനവിദ്യ അഭ്യസിപ്പിക്കപ്പെട്ടവർ ; | യഥാകാലം | തക്കകാലത്തിൽ |
| | | തുഷ്ടുവുഃ. | പാടിപ്പുകഴ്ത്തി. |

വീര സൌമ്യ പ്രബുദ്ധ്യസ്വ കൌസല്യാപ്രീതിവൎദ്ധന. 4

| | | | |
|---|---|---|---|
| "വീര ! | "വീര ! | സൌമ്യ ! | പുണ്യാത്മാവേ ! |
| കൌസല്യാപ്രീതിവൎദ്ധന! | കൌസല്യാദേവിക്ക് ആനന്ദത്തെ വിളയിക്കുന്നവനായ | പ്രബുദ്ധ്യസ്വ. | പള്ളിയുറക്കുണൎന്നാലും. |

ജഗദ്ധി സൎവ്വം സ്വപിതി ത്വയി സുപ്തേ നരാധിപ. 5

| | | | |
|---|---|---|---|
| "നരാധിപ ! | "പുരുഷോത്തമ ! | ജഗത് സൎവ്വം | ജഗത്തെല്ലാം തന്നെയും |
| ത്വയി | നിന്തിരുവടി | | |
| സുപ്തേ, | നിദ്രയിൽ വൎത്തിക്കുന്നതായാൽ, | സ്വപിതി ഹി. | നിദ്രയിൽ ലയിക്കുന്നതാണല്ലൊ. |

വിക്രമസ്തേ യഥാ വിഷ്ണോ രൂപം ചൈവാശ്വിനോരിവ
ബുദ്ധ്യാ ബൃഹസ്പതേസ്തുല്യഃ പ്രജാപതിസമോ ഹ്യസി. 6

| | |
|---|---|
| "തേ | "നിന്തിരുവടിയുടെ |
| വിക്രമഃ | പരാക്രമം |
| വിഷ്ണോഃ യഥാ; | മഹാവിഷ്ണുവിന്റേതു പോലെയുള്ളതാകുന്നു; |
| രൂപം ച | രൂപവും |
| അശ്വിനോഃ ഇവ; | അശ്വിനീദേവകളുടേതുപോലെ വിളങ്ങുന്നു; |
| ബുദ്ധ്യാ | ബുദ്ധിയിൽ |
| ബൃഹസ്പതേഃ ഏവ | ബൃഹസ്പതിക്കുതന്നെ |
| തുല്യഃ; | സമാനൻ; |
| പ്രജാപതി-സമഃ ഹി അസി. | നിന്തിരുവടി ബ്രഹ്മദേവനെപ്പോലെതന്നെയും വിളങ്ങുന്നു. |

ക്ഷമാ തേ പൃഥിവീതുല്യാ തേജസാ ഭാസ്കരോപമഃ
വേഗസ്തേ വായുനാ തുല്യോ ഗാംഭീര്യമുദധേരിവ. 7

| | |
|---|---|
| "തേജസാ | "തേജസ്സുകൊണ്ടു് |
| ഭാസ്കരോപമഃ; | ആദിത്യസദൃശൻ; |
| ഗാംഭീര്യം | ഗാംഭീര്യത്തിൽ |
| ഉദധേഃ ഇവ; | സമുദ്രതുല്യൻ; |
| തേ | നിന്തിരുവടിയുടെ |
| ക്ഷമാ | ക്ഷമ |
| പൃഥിവീതുല്യാ; | ഭൂമിയുടെതിന്നൊത്തതാകുന്നു; |
| തേ | നിന്തിരുവടിയുടെ |
| വേഗഃ | വേഗത |
| വായുനാ തുല്യഃ. | വായുവൊത്തതാകുന്നു. |

അപ്രകമ്പ്യോ യഥാ സ്ഥാണുശ്ചന്ദ്രേ സൌമ്യത്വമീദൃശം
നേദൃശാഃ പാർത്ഥിവാഃ പൂർവ്വം ഭവിതാരോ നരാധിപ. 8

| | |
|---|---|
| "സ്ഥാണുഃ | "പരമശിവൻ |
| യഥാ | എന്നപോലെ |
| അപ്രകമ്പ്യഃ; | ഒന്നിനും കുലുങ്ങാത്തവൻ |
| ചന്ദ്രേ | ചന്ദ്രനൊരുവങ്കൽ മാത്രമാണ് |
| ഈദൃശം | ഇപ്രകാരം |
| സൌമ്യത്വം; | ആനന്ദസന്ദായകത്വം വിളങ്ങുന്നതു്; |
| നരാധിപ! | പുരുഷോത്തമ! |
| ഈദൃശാഃ | ഇപ്രകാരമുള്ള |
| പാർത്ഥിവാഃ | അരചന്മാർ |
| പൂർവ്വം | ഇതുവരെയും |
| ഭവിതാരഃ ന. | ഇല്ലതന്നെ. |

യഥാ ത്വമതിദുർദ്ധർഷോ ധർമ്മനിത്യഃ പ്രജാഹിതഃ
ന ത്വാം ജഹാതി കീർത്തിശ്ച ലക്ഷ്മീശ്ച പുരുഷർഷഭ 9

| | |
|---|---|
| "പുരുഷർഷഭ! | "പുരുഷോത്തമ! |
| ത്വം | നിന്തിരുവടി |
| അതിദുർദ്ധർഷഃ; | ആരാലും വെല്ലുവാൻ കഴിയപ്പെടാത്തവനാകുന്നു; |
| ധർമ്മനിത്യഃ; | ധർമ്മത്തിൽതന്നെ സദാ വർത്തിക്കുന്നവൻ; |
| യഥാ | അപ്രകാരംതന്നെ |
| പ്രജാഹിതഃ; | പ്രജകൾക്കു് ഹിതത്തെതന്നെ ചെയ്യുന്നവൻ; |
| ത്വാം | നിന്തിരുവടിയെ |
| കീർത്തിഃ ച | കീർത്തിയും |
| ലക്ഷ്മീഃ ച | ലക്ഷ്മിയും |
| ന ജഹാതി. | വിട്ടകലുന്നില്ല. |

ശ്രീശ്ച ധൎമ്മശ്ച കാകുത്സ്ഥ ത്വയി നിത്യം പ്രതിഷ്ഠിതൌ. 10

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "കാകുത്സ്ഥ! | ത്വയി | നിന്തിരുവടിയിങ്കൽ |
| ശ്രീഃ ച | ശ്രീയും | നിത്യം | എന്നും |
| ധൎമ്മഃ ച | ധൎമ്മവും | പ്രതിഷ്ഠിതൌ." | കുടികൊണ്ടിരിക്കുന്നു." |

ഏതാശ്ചാന്യാശ്ച മധുരാ വന്ദിഭിഃ പരികീൎത്തിതാഃ. 11

| | | | |
|---|---|---|---|
| വന്ദിഭിഃ | വന്ദികളാൽ | അന്യാഃ ച | മററുള്ളവയും |
| പരികീൎത്തിതാഃ | പുകഴ്ത്തപ്പെട്ടവയായ | മധുരാഃ. | ശ്രുതിമധുരങ്ങളായിരുന്നു. |
| ഏതാഃ ച | ഇവയും | | |

സൂതാശ്ച സംസ്തവൈൎദ്ദിവ്യൈൎബ്ബോധയന്തി സ്മ രാഘവം
സ്തുതിഭിഃ സ്തൂയമാനാഭിഃ പ്രത്യബുദ്ധ്യത രാഘവഃ. 12

| | | | |
|---|---|---|---|
| സൂതാഃ | സൂതന്മാർ | രാഘവഃ ച | ശ്രീരാഘവനും |
| ദിവ്യൈഃ | ദിവ്യങ്ങളായ | സ്തൂയമാനാഭിഃ | പുകഴ്ത്തപ്പെടുന്നവയായ |
| സംസ്തവൈഃ, | സ്തോത്രങ്ങൾകൊണ്ട്, | സ്തുതിഭിഃ | സ്തോത്രങ്ങളാൽ |
| രാഘവം | ശ്രീരാഘവനെ | പ്രത്യബുദ്ധ്യത. | ഉണൎന്നു. |
| ബോധയന്തി സ്മ; | പള്ളിനിദ്രയുണൎത്തി; | | |

സ തദ്വിഹായ ശയനം പാണ്ഡുരാച്ഛാദനാസ്തൃതം
ഉത്തസ്ഥൌ നാഗശയനാദ്ധരിൎന്നാരായണോ യഥാ. 13

| | | | |
|---|---|---|---|
| ഹരിഃ | ശ്രീഹരിയായ | പാണ്ഡുരാച്ഛാദനാസ്തൃതം | വെളുത്ത മേൽവിരിപ്പുകൾ വിരിക്കപ്പെട്ട |
| നാരായണഃ | ശ്രീനാരായണമൂൎത്തി | തത് ശയനം | ആ ശയനത്തെ |
| നാഗശയനാത് യഥാ, | സൎപ്പശയനത്തിൽനിന്നെന്നപോലെ, | വിഹായ, | വിട്ട്, |
| സഃ | അദ്ദേഹം | ഉത്തസ്ഥൌ. | എഴുന്നേററു. |

സമുത്ഥിതം മഹാത്മാനം പ്രഹ്വാഃ പ്രാഞ്ജലയോ നരാഃ
സലിലം ഭാജനൈഃ ശുഭ്രൈരുപതസ്ഥുഃ സഹസ്രശഃ. 14

| | | | |
|---|---|---|---|
| സമുത്ഥിതം | പള്ളിയുറക്കുണൎന്നെഴുന്നേററുവന്ന | പ്രാഞ്ജലയഃ, | കൈകൾകൂപ്പിക്കൊണ്ട്, |
| മഹാത്മാനം, | ആ മഹാത്മാവിനെ, | ശുഭ്രൈഃ | ധാവള്യംപൂണ്ട |
| സഹസ്രശഃ | അനേകം | ഭാജനൈഃ | പാത്രങ്ങൾകൊണ്ട് |
| നരാഃ, | ആളുകൾ, | സലിലം | ജലം |
| പ്രഹ്വാഃ | അതിഭക്തിയോടുകൂടിയവരായി | ഉപതസ്ഥുഃ. | കൊണ്ടുവന്നു കാത്തുനിന്നു. |

കൃതോദകശ്ശുചിർഭൂത്വാ കാലേ ഹുതഹുതാശനഃ
ദേവാഗാരം ജഗാമാശു പുണ്യമിക്ഷ്വാകുസേവിതം. 15

| | |
|---|---|
| കാലേ | തക്കകാലത്തിൽ |
| കൃതോദക-ശ്ശുചിഃ | സ്നാനം സന്ധ്യാവന്ദനം മുതലായവ കഴിച്ച് വൈദികകൃത്യങ്ങൾക്ക് വേണ്ടുന്ന ശുചിയോടുകൂടിയവനായി |
| ഹുതഹുതാശനഃ ഭൂത്വാ | ഔപാസനാദികൃത്യങ്ങളെ ചെയ്തവനായി |
| ആശു | ഉടനെ |
| ഇക്ഷ്വാകു-സേവിതം | ഇക്ഷ്വാകുവംശത്തിലുള്ളവരാൽ സേവിക്കപ്പെട്ടതായ |
| പുണ്യം | പാവനമായ |
| ദേവാഗാരം | ദേവപൂജാഗൃഹത്തിൽ |
| ജഗാമ. | എഴുന്നെള്ളി. |

തത്ര ദേവാൻ പിതൄൻ വിപ്രാനർച്ചയിത്വാ യഥാവിധി
ബാഹ്യകക്ഷ്യാന്തരം രാമോ നിർജ്ജഗാമ ജനൈർവൃതഃ. 16

| | |
|---|---|
| തത്ര | അവിടെ |
| രാമഃ | ശ്രീരാമൻ |
| ദേവാൻ | ദേവകളേയും |
| പിതൄൻ | പിതൃക്കളേയും |
| വിപ്രാൻ | ഋഷിദേവതകളേയും |
| യഥാവിധി | ശാസ്ത്രപ്രകാരം |
| അർച്ചയിത്വാ, | പൂജചെയ്ത്, |
| ജനൈഃ | പരിജനങ്ങളാൽ |
| വൃതഃ | ചൂഴപ്പെട്ടവനായി |
| ബാഹ്യ-കക്ഷ്യാന്തരം | പുറത്തെകെട്ടിലേക്കായി |
| നിർജ്ജഗാമ. | എഴുന്നെള്ളി. |

ഉപതസ്ഥുർമ്മഹാത്മാനോ മന്ത്രിണഃ സപുരോഹിതാഃ
വസിഷ്ഠപ്രമുഖാഃ സർവ്വേ ദീപ്യമാനാ ഇവാഗ്നയഃ. 17

| | |
|---|---|
| മഹാത്മാനഃ | മഹാത്മാക്കളായ |
| മന്ത്രിണഃ | മന്ത്രിമാർ |
| സർവ്വേ, | എല്ലാവരും |
| അഗ്നയഃ | അഗ്നികൾ |
| ഇവ | എന്നപോലെ |
| ദീപ്യമാനാഃ | ഉജ്ജ്വലിച്ചുകൊണ്ടിരുന്ന |
| വസിഷ്ഠപ്രമുഖാഃ | വസിഷ്ഠമുനിമുമ്പായുള്ള |
| സപുരോഹിതാഃ | പുരോഹിതരോടുംകൂടിയവരായി |
| ഉപതസ്ഥുഃ. | കാത്തുനിന്നിരുന്നു. |

ക്ഷത്രിയാശ്ച മഹാത്മാനോ നാനാജനപദേശ്വരാഃ
രാമസ്യോപാവിശൻ പാർശ്വേ ശക്രസ്യേവ യഥാഽമരാഃ. 18

| | |
|---|---|
| യഥാ | അപ്രകാരംതന്നെ |
| രാമസ്യ | ശ്രീരാമന്റെ |
| പാർശ്വേ, | പാർശ്വത്തിൽ, |
| ശക്രസ്യ | ഇന്ദ്രന്റെ അടുക്കൽ |
| അമരാഃ | ദേവകൾ |
| ഇവ, | എന്നപോലെ, |
| ക്ഷത്രിയാഃ | ക്ഷത്രിയരും |
| മഹാത്മാനഃ ച | മഹാത്മാക്കളുമായ |
| നാനാജന-പദേശ്വരാഃ | പലപല ദേശാധിപന്മാർ |
| ഉപാവിശൻ. | കാത്തിരുന്നിരുന്നു, |

ഭരതോ ലക്ഷ്മണശ്ചാത്ര ശത്രുഘ്നശ്ച മഹായശാഃ
ഉപാസാംചക്രിരേ ഹൃഷ്ടാ വേദാസ്ത്രയ ഇവാദ്ധ്വരം. 19

| | | | |
|---|---|---|---|
| അത്ര | അട്ടിക്കിൽ | ത്രയഃ | മൂന്നു |
| മഹായശാഃ | മഹായശസ്വിയായ | വേദാഃ | വേദങ്ങൾ |
| ഭരതഃ | ഭരതനും | അദ്ധ്വരം | യാഗത്തെ |
| ലക്ഷ്മണഃ ച | ലക്ഷ്മണനും | ഇവ, | എപ്രകാരമോ അപ്രകാരം |
| ശത്രുഘ്നഃ ച | ശത്രുഘ്നനും | ഉപാസാം- ചക്രിരേ. | ഉപാസിച്ചുനിന്നു. |
| ഹൃഷ്ടാഃ, | ആനന്ദംപൂണ്ടവരായി, | | |

യാതാഃ പ്രാഞ്ജലയോ ഭൂത്വാ കിങ്കരാ മുദിതാനനാഃ
ഭൃത്യാശ്ച രാമപാർശ്വസ്ഥാ ബഹവഃ സമുപാവിശൻ. 20

| | | | |
|---|---|---|---|
| കിങ്കരാഃ | ശിപ്പായിമാർ | രാമ- പാർശ്വസ്ഥാഃ | ശ്രീരാമപാർശ്വത്തിൽ നില്ക്കുന്നവരായി |
| മുദിതാനനാഃ | വികസിച്ച മുഖത്തോടുകൂടിയവരായി, | യാതാഃ; | കാത്തുനിന്നു; |
| | | ഭൃത്യാഃ ച | പ്രജകളും |
| പ്രാഞ്ജലയഃ ഭൂത്വാ | കൂപ്പുകയ്യോടുകൂടിയവരായി | ബഹവഃ | അനേകം പേർ |
| | | സമുപാവിശൻ. | കാത്തുംകൊണ്ടിരുന്നു. |

വാനരാശ്ച മഹാവീര്യാ വിംശതിഃ കാമരൂപിണഃ
സുഗ്രീവപ്രമുഖാ രാമമുപാസന്തേ മഹൌജസഃ. 21

| | | | |
|---|---|---|---|
| മഹാവീര്യാഃ | മഹാവീര്യശാലികളും | സുഗ്രീവപ്രമുഖാഃ | സുഗ്രീവൻ മുമ്പായുള്ള |
| മഹൌജസഃ | അതിതേജസ്വികളും | വിംശതിഃ | ഇരുപതു |
| കാമരൂപിണഃ | വേണ്ടുന്ന രൂപമെടുപ്പാൻ കഴിവുള്ളവരുമായ | വാനരാഃ ച, | വാനരന്മാരും, |
| | | രാമം | ശ്രീരാമനെ |
| | | ഉപാസന്തേ. | വണങ്ങിക്കൊണ്ടുനിന്നു. |

വിഭീഷണശ്ച രക്ഷോഭിശ്ചതുർഭിഃ പരിവാരിതഃ
ഉപാസതേ മഹാത്മാനം ധനേശമിവ ഗുഹ്യകാഃ. 22

| | | | |
|---|---|---|---|
| ഗുഹ്യകാഃ | ധനത്തെ പാലിക്കുന്നവരായ ഗുഹ്യകരെന്നവർ | ചതുർഭിഃ | നാലു |
| | | രക്ഷോഭിഃ | രാക്ഷസരാൽ |
| മഹാത്മാനം | മഹാത്മാവായ | പരിവാരിതഃ | ചൂഴപ്പെട്ടവനായ |
| ധനേശം | കുബേരനെ | വിഭീഷണഃ ച | വിഭീഷണനും |
| ഇവ, | എന്നപോലെ, | ഉപാസതേ. | വണങ്ങിനില്ക്കയായി. |

തഥാ നിഗമവൃദ്ധാശ്ച കുലീനാ യേ ച മാനവാഃ
ശിരസാ വന്ദ്യ രാജാനമുപാസന്തേ വിചക്ഷണാഃ. 23

| | | | |
|---|---|---|---|
| തഥാ, | അപ്രകാരംതന്നെ, | യേ ച, | യാതൊരുവരോ അവരും, |
| കുലീനാഃ | ഉത്തമകുലത്തിൽ ജാതരായവരും | രാജാനം | മഹാരാജാവിനെ |
| നിഗമവൃദ്ധാഃ | വേദമറിഞ്ഞവരായ യോഗ്യന്മാരും | ശിരസാ | തലകുമ്പിട്ട് |
| | | വന്ദ്യ | വണങ്ങി |
| വിചക്ഷണാഃ ച | മഹാസമൎത്ഥന്മാരായ | ഉപാസന്തേ. | ആജ്ഞയെ പ്രതീക്ഷിച്ച് നില്പുയായി. |
| മാനവാഃ | പ്രജകൾ | | |

തഥാ പരിവൃതോ രാജാ ശ്രീമദ്ഭിർഋഷിസത്തമൈഃ
രാജഭിശ്ച മഹാവീര്യൈർവാനരൈശ്ച സരാക്ഷസൈഃ. 24

| | | | |
|---|---|---|---|
| രാജാ, | അരചൻ, | രാജഭിഃ | രാജാക്കന്മാരാലും |
| തഥാ | അപ്രകാരം | ശ്രീമദ്ഭിഃ | ശ്രീമാന്മാരായ |
| മഹാവീര്യൈഃ | മഹാവീൎയ്യശാലികളായ | ഋഷി- സത്തമൈഃ ച | മഹൎഷിമാരാലും |
| സരാക്ഷസൈഃ | രാക്ഷസരോടുകൂടിയ | പരിവൃതഃ | സേവിക്കപ്പെട്ടവനായി വിളങ്ങി. |
| വാനരൈഃ ച | വാനരന്മാരാലും | | |

യഥാ ദേവേശ്വരോ നിത്യമൃഷിഭിഃ സമുപാസ്യതേ
അധികസ്തേന രൂപേണ സഹസ്രാക്ഷാദ്വിരോചതേ. 25

| | | | |
|---|---|---|---|
| ദേവേശ്വരഃ | ഇന്ദ്രൻ | തേന രൂപേണ | ആ അവതാരവിശേഷത്താൽ |
| ഋഷിഭിഃ | ഋഷിമാരാൽ | | |
| നിത്യം | സദാ | സഹസ്രാക്ഷാത് | ഇന്ദ്രനെക്കാളും |
| സമുപാസ്യതേ; | സേവിക്കപ്പെടുന്നു; | അധികഃ | മേന്മപൂണ്ടവനായി |
| യഥാ | അപ്രകാരംതന്നെ | വിരോചതേ. | വിളങ്ങുന്നു. |

തേഷാം സമുപവിഷ്ടാനാം താസ്താഃ സുമധുരാഃ കഥാഃ
കഥ്യന്തേ ധൎമ്മസംയുക്താഃ പുരാണജ്ഞൈൎമ്മഹാത്മഭിഃ. 26

| | | | |
|---|---|---|---|
| സമുപ- വിഷ്ടാനാം | വഴിപോലെ ഉപവിശിച്ചിരുന്നവരായ | ധൎമ്മസംയുക്താഃ | ധൎമ്മത്തെ ഉപദേശിക്കുന്നവയായ |
| | | താഃ താഃ | അതാതു |
| തേഷാം, | അവൎക്ക്, | കഥാഃ, | കഥകൾ, |
| പുരാണജ്ഞൈഃ | പുരാണകുശലന്മാരായ | സുമധുരാഃ | ആകൎഷകമാകുംവണ്ണം |
| മഹാത്മഭിഃ | മഹാത്മാക്കളാൽ | കഥ്യന്തേ. | കഥനം ചെയ്യപ്പെടുന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
സപ്തത്രിംശഃ സൎഗ്ഗഃ = മുപ്പത്തേഴാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 22319; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1595



37-ാംസർഗ്ഗത്തിന്നുശേഷം പ്രക്ഷിപ്തമായ ഈ അഞ്ചു സർഗ്ഗങ്ങൾകൂടി ചില ഗ്രന്ഥങ്ങളിൽ കാണപ്പെടുന്നു. സന്ദർഭം നോക്കുന്നതായാൽ ഈ സർഗ്ഗങ്ങൾ 36-ാം സർഗ്ഗത്തിന്നുശേഷം 37-ാമതിന്നു മുമ്പ് വരേണ്ടവയാകുന്നുവെന്നു കാണാം.]

## പ്രക്ഷിപ്തേഷു ഷഷ്ഠഃ സർഗ്ഗഃ (6)

ഏതച്ഛ്രുത്വാ തു നിഖിലം രാഘവോഽഗസ്ത്യമബ്രവീത്
യ ഏഷർക്ഷരജാ നാമ വാലിസുഗ്രീവയോഃ പിതാ 1
ജനനീ കാ ച ഭഗവൻ ന ത്വയാ പരികീർത്തിതാ
വാലിസുഗ്രീവയോർബ്രഹ്മൻ മാതാ മേ നാമതഃ കുതഃ
ഏതദ്ബ്രഹ്മൻ സമാചക്ഷ്വ കൌതൂഹലമിദം ഹി നഃ 2
സ പ്രോക്തോ രാഘവേണൈവമഗസ്ത്യോ വാക്യമബ്രവീത് 3
ശൃണു രാമ കഥാമേതാം യഥാ പൂർവ്വം സമാസതഃ
നാരദഃ കഥയാമാസ മമാശ്രമമുപാഗതഃ 4
കദാചിദടമാനോഽസാവതിഥിത്വമുപാഗതഃ
അർച്ചിതസ്തു യഥാന്യായം വിധിദൃഷ്ടേന കർമ്മണാ 5
സുഖാസീനഃ കഥാം ത്വേനാം മയാ പൃഷ്ടസ്സ കൌതുകാത്
കഥയാമാസ ധർമ്മാത്മാ മഹർഷേ ശ്രൂയതാമിതി 6
മേരുർനഗവരഃ ശ്രീമാൻ ജാംബൂനദമയഃ ശുഭഃ
തസ്യ യന്മദ്ധ്യമം ശൃംഗം സർവ്വദൈവതപൂജിതം 7
തസ്മിൻ ദിവ്യാ സഭാ രമ്യാ ബ്രാഹ്മീ യാ ശതയോജനാ
തസ്യാമാസ്തേ സദാ ദേവഃ പദ്മയോനിശ്ചതുർമുഖഃ. 8

## പ്രക്ഷിപ്തസർഗ്ഗം 6.

ശ്രീരാമൻ ഇതെല്ലാം ചെവിക്കൊണ്ട് അഗസ്ത്യമുനിയോടായി ഇങ്ങിനെ ചോദിച്ചു:—"സ്വാമിൻ! ബ്രഹ്മജ്ഞനായുള്ളോവേ! ബാലിസുഗ്രീവന്മാൎക്ക് പിതാവായ ഈ ഋക്ഷരജസ്സ് ആരാണ്? അമ്മ ആരാണെന്നും നിന്തിരുവടിയാൽ ഉരചെയ്യപ്പെട്ടില്ല! ബ്രാഹ്മണോത്തമ! ഇതിനെ ഉരചെയ്താലും; ഞങ്ങൾക്ക് അതിയായ കൌതുകമുണ്ട്." ഇപ്രകാരം ശ്രീരാഘവൻെറ വാക്യത്തെ കേട്ട്, അഗസ്ത്യമുനി ഉരചെയ്തു:—"ശ്രീരാമ! എൻെറ ആശ്രമത്തിൽ എഴുന്നെള്ളിയവനായ നാരദമഹൎഷി, പണ്ടൊരിക്കൽ ചുരുക്കമായി അരുളിച്ചെയ്ത പ്രകാരം, ഈ കഥയെ കേട്ടുകൊണ്ടാലും. ഒരുകുറി, സഞ്ചരിച്ചുംകൊണ്ടിരുന്ന സമയം, ഇദ്ദേഹം അതിഥിയായി വരികയുണ്ടായി; ശാസ്ത്രവിധിപ്രകാരമുള്ള കാൎയ്യങ്ങളാൽ ഇദ്ദേഹം വഴിപോലെ കൊണ്ടാടപ്പെട്ടു; സുഖമായി ഇരുന്നിരുന്ന സമയം, കുതുകംകൊണ്ട് എന്നാൽ ചോദിക്കപ്പെട്ടവനായ ഈ ധൎമ്മാത്മാവ്, ഈ കഥയെ ഇപ്രകാരം അരുളിച്ചെയ്തു: "മുനിവര! കേട്ടുകൊണ്ടാലും സ്വൎണ്ണമയമായി ശ്രീമത്തായി പരിലസിക്കുന്ന മേരുവെന്ന മാമല പാവനമായതാകുന്നു. അതിൻെറ മദ്ധ്യത്തിലുള്ള കൊടുമുടി ദേവന്മാരാൽ കൊണ്ടാടപ്പെട്ടതാകുന്നു. അവിടെ ദിവ്യവും മനോഹരവും നൂറുയോജനയുള്ളതുമായ ബ്രഹ്മസഭയുണ്ട്. അതിൽ, പദ്മത്തിൽ നിന്നുത്ഭവിച്ച നാന്മുഖനായ ദേവൻ സദാ വൎത്തിക്കുന്നുണ്ട്.

യോഗമഭ്യസതസ്തസ്യ നേത്രാഭ്യാം യദ്ഭസാഽസ്രവത്
തദ്ഗൃഹീതം ഭഗവതാ പാണിനാ ച്ച്യുതിതം തു തത് 9
നിക്ഷിപ്തമാത്രം തദ്ഭൂമൌ ബ്രഹ്മണാ ലോകകർത്തൃണാ
തസ്മിന്നശ്രുകണേ രാമ വാനരസ്സംബഭൂവ ഹ 10
ഉത്പന്നമാത്രസ്തു തദാ വാനരശ്ച നരോത്തമ
സമാശ്വാസ്യ പ്രീയൈർവാക്യൈരുക്തഃ കില മഹാത്മനാ 11
പശ്യ ശൈലം സുവിസ്തീർണ്ണം സുരൈരദ്ധ്യുഷിതം തദാ
തസ്മിൻ രമ്യേ ഗിരിവരേ ബഹുമൂലഫലാശനഃ
മമാന്തികചരോ നിത്യം ഭവ വാനരപുംഗവ 12
കഞ്ചിത്കാലമിഹാസ്സ്വ ത്വം തവ ശ്രേയോ ഭവിഷ്യതി 13
ഏവമുക്തഃ സ ചൈതേന ബ്രഹ്മണാ വാനരോത്തമഃ
പ്രണമ്യ ശിരസാ പാദൌ ദേവദേവസ്യ രാഘവ 14
ഉക്തവാൻ ലോകകർത്താരമാദിദേവം ജഗദ്ഗുരും
യഥാഽഽജ്ഞാപയസേ ദേവ സ്ഥിതോഽഹം തവ ശാസനേ 15
ഏവമുക്ത്വാ ഹരിർദ്ദേവം യയൌ ഹൃഷ്ടമനാസ്തദാ
സ തദാ ദ്രുമഷണ്ഡേഷു ഫലപുഷ്പഘനേഷു ച 16
ബ്രഹ്മപ്രതിബലശ്ശൈലേ വനേ ഫലകൃതാശനഃ
കച്ചിന്മധൂനി മുഖ്യാനി ചിന്വൻ പുഷ്പാണ്യനേകശഃ 17

യോഗം പരിശീലിക്കുന്ന അദ്ദേഹത്തിൻെറ രണ്ടു നേത്രങ്ങളിൽ നിന്നും യാതൊരു കണ്ണുനീർ, ഒഴുകിയോ, അത് ഭഗവാനാൽ കൈകൊണ്ട് തുടച്ചുകളയപ്പെട്ടു. ജഗത്സ്രഷ്ടാവായ ബ്രഹ്മദേവനാൽ അത് ഭൂമിയിൽ വീഴ്ത്തപ്പെട്ട ഉടനെ, ആ അശ്രുബിന്ദുവിൽ, ഹേ ശ്രീരാമ! ഒരു വാനരൻ ഉത്ഭൂതനായി, ആശ്ചര്യം! പുരുഷോത്തമ! പിറന്ന ഉടനേ തന്നെ ആ വാനരോത്തമൻ, ആ മഹാത്മാവായ ബ്രഹ്മദേവനാൽ ആശ്വസിപ്പിച്ച് പ്രീതിപൂണ്ടുള്ള വാക്കുകൾകൊണ്ട് ഇപ്രകാരം അരുളിച്ചെയ്യപ്പെട്ടു:— 'എത്രയും വിശാലമായി ദേവന്മാരാൽ അധിവസിക്കപ്പെട്ടതായ പർവ്വതത്തെ കണ്ടാലും. ആ മനോഹരമായ ഗിരിശ്രേഷ്ഠനിൽ വേണ്ടുവോളം കിഴങ്ങുകൾ ഭുജിച്ചുംകൊണ്ട്, അല്ലേ വാനരോത്തമ! നീ എന്നും എൻെറ അരികിലായ്ത്തന്നെ സഞ്ചരിച്ചുംകൊണ്ടു വർത്തിച്ചാലും. നീ കുറച്ചുകാലം ഇവിടെ പാർത്തുകൊൾക. നിനക്കു ശ്രേയസ്സുണ്ടാകുന്നതാണ്.' ശ്രീരാമ! ആ വാനരോത്തമൻ ഈ ബ്രഹ്മദേവനാൽ ഇപ്രകാരം ആജ്ഞാപിക്കപ്പെട്ടപ്പോൾ, ആ ദേവോത്തമൻെറ പാദങ്ങളിൽ തലകുമ്പിട്ടു വണങ്ങിക്കൊണ്ട്, ആദിദേവനും ജഗത്സ്രഷ്ടാവും ലോകവന്ദ്യനുമായ അദ്ദേഹത്തോടായി ഇപ്രകാരം മറുപടിയുണർത്തിച്ചു:— 'ദേവ! നിന്തിരുവടി ആജ്ഞാപിക്കുന്ന പ്രകാരംതന്നെ, നിന്തിരുവടിയുടെ ആജ്ഞയിൽ ഞാൻ നില്ക്കുന്നുണ്ട്.' ഇപ്രകാരം ദേവനോടായി ഉണർത്തിച്ച് സന്തുഷ്ടിപൂണ്ട ചിത്തത്തോടുകൂടിയവനായി പുറത്തേക്കു ചെന്നു. അവൻ, അപ്പോൾ പുഷ്പങ്ങളും ഫലങ്ങളും നിറഞ്ഞവയായ മരത്തോപ്പുകളാൽ ബുദ്ധിക്കു തുല്യമായ വേഗതയോടുകൂടിയവനായി, വനത്തിൽ പഴങ്ങൾ തിന്നുന്നവനായി, ചിലേടം വിശേഷപ്പെട്ട തേനും, ധാരാളം പുഷ്പങ്ങളേയും തേടി സഞ്ചരിച്ചു.

ദിനേ ദിനേ ച സായാഹ്നേ ബ്രഹ്മണോഽന്തികമാഗമത്
ഗൃഹീത്വാ രാമ മുഖ്യാനി പുഷ്പാണി ച ഫലാനി ച 18
ബ്രഹ്മണോ ദേവദേവസ്യ പാദമൂലേ ന്യവേദയത്
ഏവം തസ്യ ഗതഃ കാലോ ബഹുഃ പര്യടതോ ഗിരിം 19
കസ്യചിത്ത്വഥ കാലസ്യ സമതീതസ്യ രാഘവ
ഋക്ഷരാഡ്വാനരശ്രേഷ്ഠസ്തൃഷ്ണയാ പരിപീഡിതഃ 20
ഉത്തരം മേരുശിഖരം ഗതസ്തത്ര ച ദൃഷ്ടവാൻ
നാനാവിഹംഗസംഘുഷ്ടം പ്രസന്നസലിലം സരഃ 21
ചലത്കേസരമാത്മാനം കൃത്വാ തസ്യ തടേ സ്ഥിതഃ
ദദർശ തസ്മിൻ സരസി വക്ത്രച്ഛായാമഥാത്മനഃ 22
കോഽയമസ്മിന്മമ രിപുർവ്വസത്യന്തർജ്ജലേ മഹാൻ
രൂപം ചാന്തർഗതം തത്ര വീക്ഷ്യ തത് പാഥസോ ഹരിഃ 23
ക്രോധാവിഷ്ടമനാ ഹ്യേഷ നിയതം മാഽവമന്യതേ
തദസ്യ ദുഷ്ടഭാവസ്യ കർത്തവ്യോ നിഗ്രഹോ മയാ 24
ഏവം സഞ്ചിന്ത്യ മനസാ സ വൈ വാനരചാപലാത്
ആപ്ലുത്യ ചാപലാത് തസ്മിൻ ഹ്രദേ വാനരസത്തമഃ 25
ഉത്പ്ലുത്യ തസ്മാത് സരസ ഉത്ഥിതഃ പ്ലവഗഃ പുനഃ 26
തസ്മിന്നേവ ക്ഷണേ രാമ സ്ത്രീത്വം പ്രാപ സ വാനരഃ
മനോജ്ഞരൂപാ സാ നാരീ ലാവണ്യലലിതാ ശുഭാ
വിസ്തീർണ്ണജഘനാ സുഭ്രൂർനീലകുഞ്ചിതമൂർദ്ധജാ 27

ശ്രീരാമ! ദിനംതോറും വൈകുന്നേരമാകുമ്പോൾ, നല്ലനല്ല പൂക്കളും പഴങ്ങളും പറിച്ചുകൊണ്ട്, ബ്രഹ്മദേവന്റെ സന്നിധിയിലേക്ക് തിരിച്ചുവന്നു; ദേവദേവനായ ബ്രഹ്മാവിന്റെ തൃപ്പാദത്തിങ്കൽ സമർപ്പിക്കയും ചെയ്തു. ഇപ്രകാരം ഗിരിയിൽ ചുററിത്തിരിയുന്നവനായ അവന്ന് ഏറെക്കാലം ചെന്നു. ശ്രീരാഘവ! കുറെക്കാലം കഴിഞ്ഞശേഷം, ആ ഋക്ഷരാജാവായ വാനരോത്തമൻ ദാഹത്താൽ പീഡിക്കപ്പെട്ടവനായി, വടക്കേ മേരുശിഖരത്തെ പ്രാപിച്ചു; അവിടെ പല പക്ഷികൾ ശബ്ദിക്കുന്നതും സ്വച്ഛജലത്തോടുകൂടിയതുമായ ഒരു തടാകത്തേയും കണ്ടു. തന്റെ സടകളെ കുടഞ്ഞുകൊണ്ട് അതിന്റെ കരയിൽ നിന്നിരുന്ന അവൻ തന്റെ വദനത്തിന്റെ നിഴലിനെ ആ സരസ്സിൽ കണ്ടു. ആ ജലത്തിന്നുള്ളിൽ നിഴലിച്ചുതായ പ്രതിബിംബത്തെ കണ്ട്, "ഇവനാരാണ്? വെള്ളത്തിന്നുള്ളിൽ വസിക്കുന്ന ക്രൂരനായ ഇവൻ എന്റെ ശത്രു തന്നെ; ഇവൻ എന്നെ നിശ്ചയമായും അവമാനിക്കയാണ്; അതിനാൽ ദുഷ്ടബുദ്ധി കയ്ക്കൊണ്ടവനായ ഇവന്റെ വധം എന്നാൽ ചെയ്യപ്പെടേണ്ടതാണ്," എന്നിങ്ങിനെ കോപാക്രാന്തമാനസനായി, ഉള്ളിൽ ഓർത്തു നിശ്ചയിച്ച്, ആ വാനരോത്തമൻ വാനരചാപല്യത്താൽ ആ സരസ്സിന്നുള്ളിൽ കുതിച്ചു ചാടി. വീണ്ടും ആ പൊയ്കയിൽനിന്ന് ആ വാനരൻ മുകളിലേക്ക് കുതിച്ചു കയറി. ശ്രീരാമ! അതേനിമിഷംതന്നെ ആ വാനരൻ ഒരു സ്ത്രീയായ്ത്തീന്നു ആ നാരി മനോജ്ഞരൂപിണിയായി, ലാവണ്യകോമളയായി, നല്ല ലക്ഷണങ്ങളോടുകൂടിയവളായി, വിശാലമായ ജഘനമാന്നവളായി, അഴകാന്ന പുരികക്കൊടികളാന്നവളായി, കറുത്ത് ചുരുണ്ട കുന്തളത്തോടുകൂടിയവളായി, മനോഹര

മുഗ്ദ്ധാ സസ്മിതവക്ത്രാ ച പീനസ്തനതടാ ശുഭാ
ഹ്രദതീരസ്ഥിതാ ഭാതി ഋജ്ജുയഷ്ടിർലതാ യഥാ 28
ത്രൈലോക്യസുന്ദരീ കാന്താ സൎവ്വചിത്തപ്രമാഥിനീ
ലക്ഷ്മീവ പദ്മരഹിതാ ചന്ദ്രജ്യോത്സ്നേവ നിൎമ്മലാ 29
രൂപേണാപ്യഭവത് സാ തു ശ്രീൎഗ്ഗീർദേവീ ഉമാ യഥാ
ദ്യോതയന്തീ ദിശസ്സൎവ്വാസ്തത്രാഭൂത് സാ വരാംഗനാ. 30
ഏതസ്മിന്നന്തരേ ദേവോ നിവൃത്തസ്സുരനായകഃ
പാദാവുപാസ്യ ദേവസ്യ ബ്രഹ്മണസ്തേന വൈ പഥാ 31
തസ്യാമേവ ച വേളായാമാദിത്യോഽപി പരിഭ്രമൻ
തസ്മിന്നേവ വനേ സോഽഭൂദ്യസ്മിൻ സാ തനുമദ്ധ്യമാ 32
യുഗപത് സാ തദാ ദൃഷ്ടാ ദേവാഭ്യാം സുരസുന്ദരീ
കന്ദൎപ്പവശഗൌ തൌ തു ദൃഷ്ട്വാ താം സംബഭൂവതുഃ 33
തതഃ ക്ഷുഭിതസൎവ്വാംഗൌ സുരേന്ദ്രതപനാവുഭൌ
തദ്രൂപമദ്ഭുതം ദൃഷ്ട്വാ ത്യാജിതൌ ധൈൎയ്യമാത്മനഃ 34
തതസ്തസ്യാം സുരേന്ദ്രേണ സ്കന്നം ശിരസി പാതിതം
അനാസാദ്യൈവ താം നാരീം സന്നിവൃത്തമഥോഽഭവത് 35
തതഃ സാ വാനരപതിം പ്രാസൂത ബലശാലിനം
അമോഘരേതസ്ത്വാത്തസ്യ വാസവസ്യ മഹാത്മനഃ
വാലേഷു പതിതം ബീജം വാലീ നാമ ബഭൂവ ഹ 36

യായി, പുഞ്ചിരിതൂകുന്ന വദനത്തോടുകൂടിയവളായി, വട്ടണിക്കൊങ്കയാളായി, കാന്തി പൂണ്ടവളായി, പൊയ്കയുടെ കരയിൽ നില്ക്കുന്നവളായി, ചൊവ്വിൽ നില്ക്കുന്ന ഒരു ചെടി പോലെ പരിലസിക്കുന്നു.

അരുടെ ചിത്തത്തെയും കലക്കമാറ് മനോഹരയായവളും, ത്രൈലോക്യസുന്ദരിയും താമരയിൽനിന്നുവിട്ട ലക്ഷ്മിയെപ്പോലെയുള്ളവളും, നിൎമ്മലമായ ചന്ദ്രന്റെ നിലാവു പോലെയുള്ളവളുമായ അവൾ അഴകിൽ ലക്ഷ്മീദേവിക്കും, സരസ്വതീദേവിക്കും, പാൎവ്വതീദേവിക്കും തുല്യയായി വിളങ്ങി. ആ നാരീരത്നം ദിക്കുകളാസകലം പ്രകാശിപ്പിക്കുന്നവളായി അവിടെ വൎത്തിച്ചു. ആ സമയം ബ്രഹ്മദേവന്റെ തൃപ്പാദങ്ങൾ വന്ദിച്ച്, ആ വഴിയായി ദേവനായ ദേവേന്ദ്രൻ തിരിച്ചുചെല്ലുകയായിരുന്നു. അതേസമയത്തിൽ തന്നെ (ലോകത്തെ) ചുററി സഞ്ചരിക്കുന്നവനായ ആദിത്യദേവനും, ആ കൃശോദരി ഉണ്ടായിരുന്നതായ യാതൊരു ആ വനത്തിൽ എത്തി. അപ്പോൾ ആ ദേവസുന്ദരി ആ രണ്ടു ദേവന്മാരാലും ഒരേസമയം കാണപ്പെട്ടു. അവളെ കണ്ടക്ഷണത്തിൽതന്നെ അവരിരുവരും കാമവശഗരായി ഭവിച്ചു. പിന്നെ ഇന്ദ്രാദിത്യന്മാരായ അവരിരുവരും, ആ അത്ഭുതകരമായ രൂപത്തെ കണ്ട് സൎവ്വാംഗങ്ങളും ക്ഷോഭിച്ചവരായി, തങ്ങടെ മനസ്സിനെ ഒതുക്കുവാനുള്ള ശക്തിയെ കൈവെടിഞ്ഞു. പിന്നെ ആ നാരിയുമായി ചേരാതെ, വീൎയ്യം മുഴുവനും ഇന്ദ്രനാൽ അവളുടെ ശിരസ്സിൽ വീഴ്ത്തപ്പെട്ടതായി ഭവിച്ചു; അതു അവിടെ എത്തുകയുണ്ടായില്ല. അതിനാൽ അവൾ ബലശാലിയായ വാനരാധിപനെ പ്രസവിച്ചു. ആ മഹാത്മാവായ ഇന്ദ്രന്റെ ബീജം, നിഷ്ഫലമാകാത്ത വീൎയ്യമാണെന്നുള്ളതിനാൽ, വാലുള്ളദിക്കിൽ തട്ടിയകാരണം, അവൻ ബാലി എന്ന പേരോടുകൂടിയവനായി ഭവിച്ചു.

ഭാസ്കരേണാപി തസ്യാം വൈ കന്ദൎപ്പവശവൎത്തിനാ
ബീജം തു സിക്തം ഗ്രീവായാം വിധാനമനുവൎത്തിനാ 37
തേനാപി സാ വരതനുൎന്നോക്താ കിഞ്ചിദ്വചഃ ശുഭം
നിവൃത്തമദനശ്ചാഥ സൂൎയ്യോƒപി സമപദ്യത 38
ഗ്രീവായാം പതിതേ ബീജേ സുഗ്രീവഃ സമജായത
ഏവമുത്പാതിതൌ വീരൌ വാനരേന്ദ്രൌ മഹാബലൌ 39
ദത്വാ തു കാഞ്ചനീം മാലാം വാനരേന്ദ്രസ്യ വാലിനഃ
അക്ഷയ്യാം ഗുണസമ്പൂൎണ്ണാം ശക്രസ്തു ത്രിദിവം യയൌ 40
സൂൎയ്യോƒപി സ്വസുതസ്യൈനം നിരൂപ്യ പവനാത്മജം
കൃത്യേഷു വ്യവസായേഷു ജഗാമ സവിതാƒംബരം 41
തസ്യാം നിശായാം വ്യുഷ്ടായാമുദിതേ ച ദിവാകരേ
സ തു വാനരരൂപം തു പ്രതിപേദേ പുനൎന്നൃപ 42
സ ഏവ വാനരോ ഭൂത്വാ പുത്രൌ സ്വസ്യ പ്ലവംഗമൌ
പിംഗേക്ഷണൌ ഹരിവരാവപശ്യത് കാമരൂപിണൌ 43
മധൂന്യമൃതകല്പാനി പായിത്വൌ തേന തൌ തദാ
ഗൃഹ്യ ഋക്ഷരജാസ്തൌ തു ബ്രഹ്മണോƒന്തികമാഗതഃ 44
ദൃഷ്ട്വാൎക്ഷരജസം പുത്രം ബ്രഹ്മാ ലോകപിതാമഹഃ
ബഹുശഃ സാന്ത്വയാമാസ പുത്രാഭ്യാം സഹിതം ഹരിം 45
സാന്ത്വയിത്വാ തതഃ പശ്ചാദ്ദേവദൂതമഥാദിശത്
ഗച്ഛ മദ്വചനാദ്ദൂത കിഷ്കിന്ധാം നാമ വൈ ശുഭാം 46

കാമവശഗനായ ആദിത്യനാലും, അതേ പ്രവൃത്തിയെ അനുസരിക്കുന്നവനായി, അവളുടെ കഴുത്തിൽ വീൎയ്യം വിസൃഷ്ടപ്പെട്ടു. ആ ആദിത്യനാലും, ആ സുന്ദരാംഗി, യാതൊരു നല്ലവാക്കും ഉരചെയ്യപ്പെട്ടില്ല. ആ സമയം സൂൎയ്യദേവനും കാമം ശമിച്ചവനായി ഭവിച്ചു. ബീജം കഴുത്തിൽ വീണസമയം സുഗ്രീവൻ ജനിച്ചു. ഇപ്രകാരം മഹാബലവാന്മാരും വീരന്മാരുമായ ആ രണ്ടു വാനരേന്ദ്രന്മാരും ഉത്പാദിപ്പിക്കപ്പെട്ടു. ഇന്ദ്രനും, അഴിവില്ലാത്തതും, സകലഗുണങ്ങളും തികഞ്ഞതുമായ ഒരു സ്വൎണ്ണമാലയെ ബാലിക്കായി നല്കിയശേഷം, സ്വൎഗ്ഗത്തിലേക്കായി തിരിച്ചു. സവിതാവായ ആദിത്യനും, തന്റെ പുത്രന്നായ്ക്കൊണ്ടു ചെയ്യേണ്ടതായ എല്ലാപ്രവൃത്തികളിലും ഈ വായുപുത്രനായ ഹനുമാനെ ഏല്പിച്ച് ആകാശത്തിലേക്കു പോയി. അന്നത്തെ രാത്രികഴിഞ്ഞ്, ആദിത്യൻ ഉദിച്ചപ്പോൾ, ഹേ ശ്രീരാമ! അവൻരണ്ടാമതും വാനരരൂപത്തെത്തന്നെ കൈക്കൊണ്ടു. അവൻ വാനരനായിച്ചമഞ്ഞ്, മഞ്ഞക്കണ്ണുള്ളവരും വാനരോത്തമന്മാരും കാമരൂപികളുമായ തന്റെ തനയന്മാരെ തുള്ളിച്ചാടുന്നതായി കണ്ടു. അവർ, അമൃതൊത്തതായ മധുക്കൾ, അവനാൽ ആ സമയം ആസ്വദിപ്പിക്കപ്പെട്ടു; അവർ രണ്ടുപേരെയും കൂട്ടിക്കൊണ്ട്, ഋക്ഷരജസ്സ് ബ്രഹ്മദേവന്റെ സന്നിധിയിൽ ചെന്നു. വാനരനായ ഋക്ഷരജസ്സിനെ രണ്ടു പുത്രന്മാരോടുകൂടിയിരിക്കുന്നവനായി കണ്ട്, ലോകത്തിന്നെല്ലാം പിതാമഹനായ ബ്രഹ്മദേവൻ പുത്രനെ പലവാറു സമാധാനിപ്പിച്ചു.

ആ സമയം ആശ്വസിപ്പിച്ചശേഷം, ഒരു ദേവദൂതനോടായി ഇങ്ങിനെ ആജ്ഞാപിച്ചു:—"ഹേ ദൂത! എന്റെ ആജ്ഞപ്രകാരം മനോഹരമായ കിഷ്കിന്ധയിലേക്കു ചെന്നാലും. വിശാലവും ഗുണങ്ങൾ തികഞ്ഞതുമായ ആ രമ്യമായ പട്ടണം ഇവന്നു

സാ ഹ്യസ്യ ഗുണസമ്പന്നാ മഹതീ ച പുരീ ശുഭാ
തത്ര വാനരയൂഥാനി ബഹൂനി നിവസന്തി ച 47

ബഹുരത്നസമാകീർണ്ണാ വാനരൈഃ കാമരൂപിഭിഃ
പണ്യാപണവതീ ദുർഗ്ഗാ ചാതുർവ്വർണ്ണ്യയുതാ സദാ
വിശ്വകർമ്മകൃതാ ദിവ്യാ മന്നിയോഗാച്ച ശോഭനാ 48

തത്രർക്ഷരജസം പുത്രം സപുത്രം വാനരർഷഭം
യൂഥപാലാൻ സമാഹൂയ യാംശ്ചാന്യാൻ പ്രാകൃതാൻ ഹരീൻ 49

തേഷാം സംഭാവ്യ സർവ്വേഷാം മദീയം ജനസംസദി
അഭിഷേചയ രാജാനമാരോപ്യ മഹദാസനേ 50

ദൃഷ്ടമാത്രാശ്ച തേ സർവ്വേ വാനരേണ ച ധീമതാ
അസ്യർക്ഷരജസോ നിത്യം ഭവിഷ്യന്തി വശാനുഗാഃ 51

ഇത്യേവമുക്തേ വചനേ ബ്രഹ്മണാ തു ഹരീശ്വരം
പുരതഃ കൃത്യ ദൂതോƒസൌ പ്രയയൌ താം പുരീം ശുഭാം 52

സഃ പ്രവിശ്യാനിലഗതിസ്താം ഗുഹാം വാനരോത്തമം
സ്ഥാപയാമാസ രാജാനം പിതാമഹനിയോഗതഃ 53

രാജ്യാഭിഷേകവിധിനാ സ്നാതോƒഥാഭ്യർച്ചിതസ്തദാ. 54

സ ബദ്ധമകുടഃ ശ്രീമാനഭിഷിക്തഃ സ്വലംകൃതഃ
ആജ്ഞാപയാമാസ ഹരീൻ സർവ്വാൻ മുദിതമാനസഃ
സപ്തദ്വീപസമുദ്രായാം പൃഥിവ്യാം യേ പ്ലവംഗമാഃ 55

ള്ളതാകുന്നു. അവിടെ അനേകം വാനരഗണങ്ങൾ നിവസിക്കുന്നുമുണ്ട്; അനേകം രത്നങ്ങൾ നിറഞ്ഞുള്ളതും കാമരൂപികളായ വാനരന്മാരോടുകൂടി അങ്ങാടികളും തെരുവീഥികളും നിറഞ്ഞതായി, ആരാലും പ്രവേശിപ്പാൻ കഴിയാത്തതായി, നാലുജാതിക്കാരോടും കൂടിയതായി, എന്റെ ആജ്ഞപ്രകാരം വിശ്വകർമ്മാവിനാൽ ഭംഗിയായി നിർമ്മിക്കപ്പെട്ടതായി ദിവ്യമായതാകുന്നു. അവിടെ യൂഥപതികളേയും മറ്റുള്ള സാധാരണന്മാരായ വാനരന്മാരേയും വിളിച്ചുവരുത്തി, പുത്രസമേതനും, എന്റെ പുത്രനും, വാനരോത്തമനുമായ ഋക്ഷരജസ്സിനെ ജനങ്ങളുടെ സഭയിൽവെച്ച് അവരോട് സല്ക്കാരവാക്കുകളുരചെയ്ത്, വിശേഷപ്പെട്ടതായ സിംഹാസനത്തിൽ ഇരുത്തി അവർക്കെല്ലാം രാജാവായി മകുടാഭിഷേകം ചെയ്താലും. ബുദ്ധിമാനായ ഈ വാനരനാൽ കാണപ്പെട്ട ക്ഷണത്തിൽതന്നെ അവരെല്ലാം, ഈ ഋക്ഷരജസ്സിന്ന്, എന്നും വശവർത്തികളായി ഭവിക്കുന്നതാണ്." ബ്രഹ്മദേവനാൽ ഇപ്രകാരം ആജ്ഞാപിക്കപ്പെട്ടാറെ, ആ വാനരേശ്വരനേയും മുന്നിലാക്കിക്കൊണ്ട്, ആ ദൂതൻ, ആ മനോഹരമായ പുരിയിലേക്കായി ചെന്നു. അവൻ ബ്രഹ്മദേവന്റെ നിയോഗത്താൽ വായുവേഗതയോന്നവനായി ആ ഗിരികന്ദരത്തിൽ പ്രവേശിച്ച്, ആ വാനരോത്തമനെ രാജാവാക്കി വാഴിച്ചു രാജ്യാഭിഷേകമുറപ്രകാരം പട്ടാഭിഷേകം ചെയ്യപ്പെട്ട അവൻ, ആ സമയം കൊണ്ടാടപ്പെട്ടു. അഭിഷിക്തനായി, കിരീടം ധരിച്ച്, കോപ്പുകളണിഞ്ഞവനായ അവൻ, സന്തുഷ്ടചിത്തനായി, സപ്തദ്വീപങ്ങളും സപ്തസമുദ്രങ്ങളും ചേർന്ന ഭൂമിയിൽ വാനരന്മാരായവർ യാതൊരുവരോ അവരെ എല്ലാവരേയും പരിപാലിച്ചുവന്നു.

വാലിസുഗ്രീവയോരേവ ഋക്ഷരജാഃ പിതാ
ജനനീ ചൈവ തു ഹരിരിത്യേതദ്ഭദ്രമസ്തു തേ. 56
യശ്ചൈതച്ഛ്രാവയേദ്വിദ്വാൻ യശ്ചൈതച്ഛൃണുയാന്നരഃ
സിദ്ധ്യന്തി തസ്യ കാൎയ്യാൎത്ഥാ മനസോ ഹർഷവൎദ്ധനാഃ 57
ഏതച്ച സൎവ്വം കഥിതം മയാ വിഭോ പ്രവിസ്തരേണേഹ യഥാൎത്ഥതസ്തവ
ഉത്പത്തിരേഷാ രജനീചരാണാമുക്താ തഥൈവേഹ ഹരിപ്രവരാണാം 58

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പ്രക്ഷിപ്തപാഠേ ഷഷ്ഠഃ സൎഗ്ഗഃ.



## പ്രക്ഷിപ്തേഷു സപ്തമഃ സൎഗ്ഗഃ (7)

ഏതാം ശ്രുത്വാ കഥാം ദിവ്യാം പൌരാണീം രാഘവസ്തതഃ
ഭ്രാതൃഭിഃ സഹിതോ വീരോ വിസ്മയം പരമം യയൌ 1
രാഘവോഽഥ ഋഷേൎവ്വാക്യം ശ്രുത്വാ വചനമബ്രവീത്
കഥേയം മഹതീ പുണ്യാ ത്വത്പ്രസാദാച്ഛ്രുതാ മയാ 2
ബൃഹത് കൌതൂഹലേനാസ്മി സംവൃതോ മുനിപുംഗവ
ഉത്പത്തിൎയ്യാദൃശീ ദിവ്യാ വാലിസുഗ്രീവയോൎദ്വിജ 3
ബ്രഹ്മൎഷേ മമ കിം ചിത്രം സുരേന്ദ്രതപനാവുഭൌ
ജാതൌ വാനരശാൎദ്ദൂലൌ ബലേന ബലിനാം വരൌ 4

ഇപ്രകാരം ബാലിസുഗ്രീവന്മാൎക്ക് ഈ ഋക്ഷരജസ്സ് പിതാവാകുന്നു; മാതാവും ആ വാനരൻതന്നെ. ഇപ്രകാരമാണ് ഇതു്. നിന്തിരുവടിക്ക് മംഗളമുണ്ടാകട്ടെ. ഇതിനെ ഏതൊരു പണ്ഡിതൻ കേൾപ്പിക്കുന്നുവോ, യാതൊരുവൻ ഗ്രഹിക്കുന്നുവോ, അവന്റെ ഉദ്ദേശിച്ച കാൎയ്യങ്ങൾ മനഃസന്തുഷ്ടി വൎദ്ധിപ്പിക്കുന്നവയായി ഫലവത്താകുന്നതാണ്. പ്രഭോ! ഇതെല്ലാം വിസ്തരിച്ച് ഉള്ളവണ്ണംതന്നെ എന്നാൽ നിന്തിരുവടിയോടായി ഉണൎത്തിക്കപ്പെട്ടു. രാക്ഷസന്മാരുടേയും, അപ്രകാരംതന്നെ വാനരന്മാരുടേയും ഈ ഉത്പത്തി ഇപ്പോൾ ഉരചെയ്യപ്പെട്ടു.

ആറാമത്തെ പ്രക്ഷിപ്തസൎഗ്ഗം സമാപ്തം.



### പ്രക്ഷിപ്തസൎഗ്ഗം 7.

വീരനായ ശ്രീരാഘവൻ ദിവ്യമായ ആ പുരാണചരിത്രത്തെ കേട്ട്, ഭ്രാതാക്കന്മാരോടുംകൂടി അത്ഭുതപരതന്ത്രനായി ഭവിച്ചു. ശ്രീരാമൻ മുനിയുടെ വാക്കുകേട്ട് ഇപ്രകാരം അരുൾചെയ്തു:—"മുനിശ്രേഷ്ഠ! നിന്തിരുവടിയുടെ പ്രസാദത്താൽ ഈ പുണ്യമായ മഹത്കഥ എന്നാൽ ശ്രവിക്കപ്പെട്ടു. ഞാൻ അതിയായ കൌതുകത്തോടുകൂടിയവനായിരിക്കുന്നു. അന്തണവര! ബാലിസുഗ്രീവന്മാരുടെ ഇപ്രകാരമുള്ള ഉത്പത്തി ദിവ്യമായിരിക്കുന്നു. ബ്രഹ്മൎഷേ! ബലവാന്മാരിൽ ഉത്തമന്മാരായ ഇന്ദ്രനും ആദിത്യനും എന്തുകൊണ്ടാണ് ബലത്തോടുകൂടി ബാലിസുഗ്രീവന്മാരായി ജനിച്ചതു്? അത്ഭുതം തന്നെ!

ഏവമുക്തേ തു രാമേണ കുംഭയോനിരഭാഷത
ഏവമേതന്മഹാബാഹോ വൃത്തമാസീത് പുരാ കില 5
അഥാപരാം കഥാം ദിവ്യാം ശൃണു രാജൻ സനാതനീം 6
യദർത്ഥം രാമ വൈദേഹീ രാവണേന പുരാ ഹൃതാ
തത്തേഽഹം കീർത്തയിഷ്യാമി സമാധിം ശ്രവണേ കുരു 7
പുരാ കൃതയുഗേ രാമ പ്രജാപതിസുതം പ്രഭും
സനത്കുമാരമാസീനം രാവണോ രാക്ഷസാധിപഃ
ദദർശ സൂർയ്യസങ്കാശം ജ്വലന്തമിവ തേജസാ 8
വിനയാവനതോ ഭൂത്വാ ഹ്യഭിവാദ്യ കൃതാഞ്ജലിഃ
ഉക്തവാൻ രാവണോ രാമ തമൃഷിം സത്യവാദിനം 9
കോ ഹ്യസ്മിൻ പ്രവരോ ലോകേ ദേവാനാം ബലവത്തരഃ
യം സമാശ്രിത്യ വിബുധാ ജയന്തി സമരേ രിപൂൻ 10
കം യജന്തി ജനാ നിത്യം കം ധ്യായന്തി ച യോഗിനഃ
ഏതന്മേ ശംസ ഭഗവൻ വിസ്തരേണ തപോധന 11
വിദിത്വാ ഹൃദ്ഗതം തസ്യ ധ്യാനദൃഷ്ടിർമ്മഹായശാഃ
ഉവാച രാവണം പ്രേമ്ണാ ശ്രൂയതാമിതി പുത്രക 12
യോ ബിഭർത്തി ജഗത്കൃത്സ്നം യസ്യോത്പത്തിം ന വിദ്മഹേ
സുരാസുരൈർന്നുതോ നിത്യം ഹരിർന്നാരായണഃ പ്രഭുഃ 13
യസ്യ നാഭ്യുദ്ഭവോ ബ്രഹ്മാ വിശ്വസ്യ ജഗതഃ പതിഃ
യേന സർവ്വമിദം സൃഷ്ടം വിശ്വം സ്ഥാവരജംഗമം 14

ശ്രീരാമൻ ഇപ്രകാരം ഉരചെയ്തോറെ, കുംഭസംഭവനായ അഗസ്ത്യമുനി അതിനെക്കുറിച്ച് ഇങ്ങിനെ അരുൾചെയ്തു:— "മഹാബാഹുവായുള്ളോവേ! ഇതു ഇപ്രകാരമാണത്രേ പണ്ടു് സംഭവിച്ചതു്. ദിവ്യവും പുരാതനവും അനന്തമവുമായ (മറെറാരു) കഥയെ ശ്രവിച്ചാലും. വൈദേഹി രാവണനാൽ എന്തു കാരണമായി അപഹരിക്കപ്പെട്ടുവോ, അതിനെ ഹേ ശ്രീരാമ! നിന്തിരുവടിയോടു് ഞാൻ ഉണർത്തിക്കുന്നുണ്ടു്, ശ്രദ്ധയോടെ ചെവിക്കൊണ്ടാലും. ശ്രീരാമ! പണ്ടു് കൃതയുഗത്തിൽ, ബ്രഹ്മാവിൻെറ പുത്രനും, പ്രഭുവും, സൂർയ്യസന്നിഭനായി തേജസ്സുകൊണ്ടു് ജ്വലിക്കുന്നവനുമായ സനത്കുമാരമുനിയെ, ഇരുന്നുകൊണ്ടിരിക്കുന്നവനായി രാക്ഷസാധിപനായ രാവണൻ സന്ദർശിച്ചു. വിനീതനായി, കുമ്പിട്ടു്, അഞ്ജലിബന്ധം ചെയ്തുകൊണ്ടു്, സത്യവാക്കായ ആ മഹർഷിയോടായി രാവണൻ ഇങ്ങിനെ ചോദിച്ചു —'ദേവന്മാരിൽവെച്ചു് ശക്തിയേറിയവനായി, യാതൊരുവനെ ആശ്രയിച്ചു് ദേവന്മാർ ശത്രുക്കളെ പോരിൽ ജയിക്കുന്നുവോ, അപ്രകാരമുള്ളവനും ലോകത്തിൽവെച്ചു് ശ്രേഷ്ഠനായവനും ആരാണു്? ആരെക്കുറിച്ചാണു് ജനങ്ങൾ എന്നും യജിക്കുന്നതു്? യോഗികൾ ആരെയാണു് ധ്യാനിക്കുന്നതു്? തപോരാശിയായ ഭഗവാനേ! ഇതിനെ എനിക്കു വിസ്തരിച്ചു് അരുളിച്ചെയ്താലും.'

ധ്യാനംകൊണ്ടു് എല്ലാററിനേയും അറിയുന്നവനായ ആ മഹായശസ്വിയായവൻ, അവൻെറ അന്തർഗ്ഗതത്തെ അറിഞ്ഞു്, ആ രാവണനോടായി പ്രീതിയോടുകൂടി ഇങ്ങിനെ അരുളിച്ചെയ്തു:—'ഉണ്ണീ! കേൾക്കപ്പെടട്ടെ. യാതൊരുവൻ ജഗത്തിനെ മുഴുവനും ഭരിക്കുന്നുവോ, യാതൊരുവൻെറ ഉത്പത്തിയെക്കുറിച്ചു് നാം അറികയില്ലയോ, അപ്രകാ

തം സമാശ്രിത്യ വിബുധാ വിധിനാ ഹരിമധ്വരേ
പിബന്തി ഹ്യമൃതം ചൈവ മാനവാശ്ച യജന്തി തം 15
പുരാണൈശ്ചൈവ വേദൈശ്ച പാഞ്ചരാത്രൈസ്തഥൈവ ച
ധ്യായന്തി യോഗിനോ നിത്യം ക്രതുഭിശ്ച യജന്തി തം 16
ദൈത്യദാനവരക്ഷാംസി യേ ചാന്യേ ചാമരദ്വിഷഃ
സർവ്വാഞ്ജയതി സംഗ്രാമേ സദാ സർവൈഃ സ പൂജ്യതേ 17
ശ്രുത്വാ മഹർഷേസ്തദ്വാക്യം രാവണോ രാക്ഷസാധിപഃ
ഉവാച പ്രണതോ ഭൂത്വാ പുനരേവ മഹാമുനിം 18
ദൈത്യദാനവരക്ഷാംസി യേ ഹതാഃ സമരേഽരയഃ
കാം ഗതിം പ്രതിപദ്യന്തേ കേ ച തേ ഹരിണാ ഹതാഃ 19
രാവണസ്യ വചഃശ്രുത്വാ പ്രത്യുവാച മഹാമുനിഃ
ദൈവതൈർന്നിഹതാ നിത്യം പ്രാപ്നുവന്തി ദിവഃസ്ഥലം 20
പുനസ്തസ്മാത് പരിഭ്രഷ്ടാ ജായന്തേ വസുധാതലേ
പൂർവ്വാർജ്ജിതൈസ്സുഖൈർദുഃഖൈർജ്ജായന്തേ ച മ്രിയന്തി ച 21
യേ യേ ഹതാശ്ചക്രധരേണ രാജൻ ത്രിലോകനാഥേന ജനാർദ്ദനേന
തേ തേ ഗതാസ്തത്ര ലയം നരേന്ദ്രാഃ ക്രോധോഽപി ദേവസ്യ വരേണ തുല്യഃ 22

രമുള്ളവൻ ദേവാസുരന്മാരാൽ എന്നും വണങ്ങപ്പെട്ട പ്രഭുവും ശ്രീഹരിയുമായ ശ്രീനാരായണമൂർത്തിയാകുന്നു. യാതൊരു് അദ്ദേഹത്തിന്റെ നാഭിയിൽനിന്നുളവായവനാകുന്നു സർവ്വജഗത്തിന്നും പതിയായ ബ്രഹ്മദേവൻ. സ്ഥാവരജംഗമങ്ങളടങ്ങിയതായ ഈ ജഗത്ത് മുഴുവനും യാതൊരു ആ ബ്രഹ്മദേവനാലാണ് സൃഷ്ടിക്കപ്പെട്ടത്. ആ ശ്രീനാരായണനെ ആശ്രയിച്ചാകുന്നു മനുഷ്യർ വിധിപോലെ യാഗത്തിൽ യജിക്കുന്നതും, ദേവകൾ അമൃതമെന്ന ഹവിർഭാഗത്തെ ആസ്വദിക്കുന്നതും, പുരാണങ്ങളെക്കൊണ്ടും വേദങ്ങളെക്കൊണ്ടും പാഞ്ചരാത്രങ്ങൾ എന്ന ആഗമങ്ങളെക്കൊണ്ടും ക്രതുക്കളെക്കൊണ്ടും അദ്ദേഹത്തെ പൂജിക്കുന്നതും; യോഗികൾ എന്നും അദ്ദേഹത്തെ ധ്യാനിക്കുന്നു. ദൈത്യന്മാർ, ദാനവന്മാർ, രക്ഷസ്സുകൾ, മറ്റുള്ള ദേവശത്രുക്കൾ യാതൊരുവരോ അവർ എന്നു എല്ലാവരെയും പോരിൽ ജയിക്കുന്നു; സർവ്വരാലും സദാ ആരാധിക്കപ്പെടുന്നു.'

മഹർഷിയുടെ ആ വാക്യത്തെ കേട്ട്, രാക്ഷസാധിപനായ രാവണൻ, കുമ്പിട്ടുവണങ്ങി വീണ്ടും മുനിവരനോടായിങ്ങിനെ ചോദിച്ചു:— 'യുദ്ധത്തിൽ കൊല്ലപ്പെട്ട ശത്രുക്കളായ ദൈത്യന്മാരും ദാനവന്മാരും രക്ഷസ്സുകളും എന്തു ഗതിയെയാണ് പ്രാപിക്കുന്നത്? ശ്രീനാരായണനാൽ ഹനിക്കപ്പെട്ടവരും എന്തു ഗതിയാണ് പ്രാപിക്കുന്നത്?' രാവണന്റെ വാക്കുകേട്ട്, മാമുനിവരൻ ഇപ്രകാരം മറുപടിയരുളി:— 'ദേവന്മാരാൽ വധിക്കപ്പെട്ടവർ, ദീർഘകാലം നിലനില്ക്കുന്നതായ സ്വർഗ്ഗത്തെ പ്രാപിക്കുന്നു. വീണ്ടും അതിൽനിന്നു ഭ്രംശിക്കപ്പെട്ടവരായി, ഭൂതലത്തിൽ ജനിക്കുന്നു പൂർവ്വാർജ്ജിതങ്ങളായ സുഖദുഃഖങ്ങളോടുകൂടി ജനിമൃതികളെ പ്രാപിക്കുന്നു. രാജാവേ! ത്രിലോകനാഥനും ജനാർദ്ദനനുമായ ചക്രപാണിയാൽ വധിക്കപ്പെട്ട നരേന്ദ്രന്മാർ യാതൊരുവരോ അവരെല്ലാം അവങ്കൽതന്നെ സായുജ്യത്തെ പ്രാപിച്ചു; ആ ദേവന്റെ ക്രോധവുംകൂടി അനുഗ്രഹത്തിന്നൊത്തതാകുന്നു.'

ശ്രുത്വാ തതസ്തദ്വചനം നിശാചരഃ
സനത്കുമാരസ്യ മുഖാദ്വിനിർഗ്ഗതം
തഥാ പ്രഹൃഷ്ടഃ സ ബഭൂവ വിസ്മിതഃ
കഥം നു യാസ്യാമി ഹരിം മഹാഹവേ. 23

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പ്രക്ഷിപ്തപാഠേ സപ്തമഃ സർഗ്ഗഃ



## പ്രക്ഷിപ്തേഷു അഷ്ടമഃ സർഗ്ഗഃ (8)

ഏവം ചിന്തയതസ്തസ്യ രാവണസ്യ ദുരാത്മനഃ
പുനരേവാപരം വാക്യം വ്യാജഹാര മഹാമുനിഃ 1
മനസശ്ചേപ്സിതം യത്തേ ഭവിഷ്യതി മഹാഹവേ
സുഖീ ഭവ മഹാബാഹോ കഞ്ചിത്കാലമുദീക്ഷയ 2
ഏവം ശ്രുത്വാ മഹാബാഹുസ്തമൃഷിം പ്രത്യുവാച സഃ
കീദൃശം ലക്ഷണം തസ്യ ബ്രൂഹി സർവ്വമശേഷതഃ 3
രാക്ഷസസ്യ വചഃ ശ്രുത്വാ സ മുനിഃ പ്രത്യഭാഷത
ശ്രൂയതാം സർവ്വമാഖ്യാസ്യേ തവ രാക്ഷസപുംഗവ 4
സ ഹി സർവ്വഗതോ ദേവഃ സൂക്ഷ്മോऽവ്യക്തഃ സനാതനഃ
തേന സർവ്വമിദം പ്രോതം ത്രൈലോക്യം സചരാചരം 5

ആ നക്തഞ്ചരൻ, സനത്കുമാരമുനിയുടെ വദനത്തിൽനിന്നു നിർഗ്ഗളിച്ചതായ ആ വചനത്തെ കേട്ട്, അതിനാൽ അത്യാനന്ദഭരിതനായി, മഹായുദ്ധത്തിൽ ശ്രീഹരിയെ എങ്ങിനെതന്നെയാണ് ഞാൻ പ്രാപിക്കുക, എന്നിങ്ങിനെ ഉത്കണ്ഠയോടുകൂടിയവനായി വർത്തിച്ചു."

പ്രക്ഷിപ്തം ഏഴാം സർഗ്ഗം സമാപ്തം.



## പ്രക്ഷിപ്തസർഗ്ഗം (8)

"ഇപ്രകാരം ആ ദുരാത്മാവായ രാവണൻ ചിന്തപൂണ്ടിരിക്കെ, മഹാമുനിയായ സനത്കുമാരൻ, വീണ്ടും ഇപ്രകാരം മറെറാരു വാക്യത്തെ അരുളിച്ചെയ്തു:— 'നിൻെറ മനസ്സിൽ കൊണ്ടതായ അഭീഷ്ടം യാതൊന്നോ അതു് വൻപോരിൽ സഫലമാകുന്നതാണു്; മഹാശക്തിമാനായവനേ! നിർവ്വിചാരനായിരുന്നുകൊൾക; തെല്ലുകാലം കാത്തിരിക്കുക.' ഇപ്രകാരം കേട്ട്, ആ മഹാബാഹുവായവൻ ആ മഹർഷിയോടായി വീണ്ടും ചോദിച്ചു:— 'അദ്ദേഹത്തിൻെറ ലക്ഷണം എപ്രകാരമുള്ളതാണ്? എല്ലാം ഒന്നും വിടാതെ എന്നോടു പറഞ്ഞാലും.'

രാക്ഷസൻെറ വാക്കുകേട്ട് ആ മുനിവരൻ ഇപ്രകാരം മറുപടിയരുളി:— 'ഹേ രാക്ഷസശ്രേഷ്ഠ! ഭവാനോടു ഞാൻ എല്ലാററിനെയും പറയാം, കേൾക്കപ്പെടട്ടെ. അദ്ദേഹംതന്നെയാണ് സൂക്ഷ്മരൂപിയായി, അവാങ്മനസഗോചരനായി, ശാശ്വതനായി, സർവ്വാന്തര്യാമിയായി പ്രകാശിക്കുന്നവൻ; അദ്ദേഹത്താൽ ചരാചരങ്ങളടങ്ങിയതായ ഈ ത്രൈലോക്യം മുഴുവനും വ്യാപിക്കപ്പെട്ടിരിക്കുന്നു; അദ്ദേഹം ഭൂമിയിലും, അന്തരിക്ഷ

സ ഭൂമൌ ദിവി പാതാളേ പർവ്വതേഷു വനേഷു ച
സ്ഥാവരേഷു ച സർവ്വേഷു വനേഷു നഗരീഷു ച 6
ഓങ്കാരശ്ചൈവ സത്യം ച സാവിത്രി പൃഥിവീ ച സഃ
ധരാധരധരോ ദേവോ ഹ്യനന്ത ഇതി വിശ്രുതഃ 7
അഹശ്ച രാത്രിശ്ച ഉഭേ ച സന്ധ്യേ
ദിവാകരശ്ചൈവ യമശ്ച സോമഃ
സ ഏവ കാലോ ഹ്യനലശ്ച വായുഃ
സ ബ്രഹ്മരുദ്രൌ ച സ ഏവ ബാലഃ 8
വിദ്യോതതി ജ്വലതി ഭാതി ച പാതി ലോകാൻ
സൃജത്യയം സംഹരതി പ്രശാസ്തി
ക്രീഡാം കരോത്യവ്യയലോകനാഥോ
വിഷ്ണുഃ പുരാണോ ഭവനാശഹേതുഃ 9
അഥവാ ബഹുനാ തേന കിമുക്തേന ദശാനന
തേന സർവ്വമിദം വ്യാപ്തം ത്രൈലോക്യം സചരാചരം 10
നീലോത്പലദളശ്യാമഃ കിഞ്ജല്കാരുണവസ്ത്രകഃ
പ്രാവൃട്കാലേ യഥാ വ്യോമ്നി സതഡിത്തോയദസ്തഥാ 11
ശ്രീമാൻ മേഘവപുശ്ശ്യാമഃ പങ്കജാരുണലോചനഃ
ശ്രീവത്സനോരസാ യുക്തഃ ശശാങ്കകൃതലക്ഷണഃ 12
തസ്യ നിത്യം ശരീരസ്ഥാ മേഘസ്യേവ ശതഹ്രദാ
സംഗ്രാമരൂപിണീ ലക്ഷ്മീർദ്ദേഹമാവൃത്യ തിഷ്ഠതി 13

ത്തിലും, പാതാളത്തിലും, പർവ്വതങ്ങളിലും, വനങ്ങളിലും, നഗരങ്ങളിലും അപ്രകാരംതന്നെ വ്യാപിച്ചുവനാകുന്നു. അദ്ദേഹംതന്നെയാണ്, ഓങ്കാരവും, സത്യവും, സാവിത്രിയും പൃഥിവിയും, അനന്തൻ എന്നു കീർത്തിക്കപ്പെട്ടുന്നവനായി ഗിരികളെ ധരിക്കുന്നവനായ ദേവനും. 'അദ്ദേഹംതന്നെയാണ്' പകലും, രാത്രിയും, രണ്ടു സന്ധ്യകളുമായവൻ; സൂർയ്യനും, യമനും, സോമനും, കാലനും, അഗ്നിയും, വായുവും, ബ്രഹ്മരുദ്രന്മാരും, കുമാരനും അദ്ദേഹംതന്നെ. 'ഇദ്ദേഹംതന്നെയാണ്' പ്രകാശിക്കുന്നതും, ഉജ്ജ്വലിക്കുന്നതും, മിന്നുന്നതും, ലോകങ്ങളെ രക്ഷിക്കുന്നതും, സൃഷ്ടിക്കുന്നതും, സംഹരിക്കുന്നതും, പരിപാലിക്കുന്നതും. ഇപ്രകാരം സംസാരവിച്ഛിത്തിക്ക് കാരണഭൂതനും, അവ്യയനും, ആദിപുരുഷനും, ലോകനാഥനുമായ വിഷ്ണുഭഗവാൻ ലീലാവിലാസങ്ങളെ പ്രകടിപ്പിക്കുന്നു. 'അല്ലെങ്കിൽ, ഏറെപ്പറയുന്നതുകൊണ്ട് എന്തു കാർയ്യമാണ്, രാവണ! ഈ ചരാചരാത്മകമായ ത്രൈലോക്യം മുഴുവനും അദ്ദേഹത്താൽ വ്യാപ്തമാകുന്നു. നീലോത്പലദളംപോലെ ശ്യാമളവർണ്ണനും, താമരസകിഞ്ജല്കംപോലെ മഞ്ഞയായ വസ്ത്രം ധരിച്ചുവനും, മഴക്കാലത്തിൽ ആകാശത്തിലുള്ള മിന്നൽകാർമ്മുകിൽപോലെയിരിക്കുന്നവനും, ശ്രീമാനും, മേഘംപോലെ ശ്യാമളമായ കളേബരകാന്തിയോടുകൂടിയവനും, താമരപോലെ അരുണമായ നേത്രങ്ങളാർന്നവനും, ശ്രീവത്സമെന്ന മറുവുള്ള മാറിടത്തോടുകൂടിയവനായി (ശശിബിംബസംസ്ഥം എന്നിത്യാദി വാക്യപ്രകാരം) ചന്ദ്രന്ന് നിയാമകനായവനും (അഥവാ ചന്ദ്രനെന്നപോലെ ദേഹത്തിൽ അടയാളത്തോടുകൂടിയവനും) ആകുന്നു അവൻ. എന്നും അദ്ദേഹത്തിന്റെ ശരീരത്തോടു ചേർന്നവളായി, യുദ്ധത്തിന്ന് മൂലകാരണഭൂതയായ ലക്ഷ്മീഭഗവതി അദ്ദേഹത്തിന്റെ ദേഹത്തെ, മിന്നൽ മേഘത്തെയെ

ന സ ശക്യഃ സുരൈർദ്രഷ്ടും നാസുരൈർന ച പന്നഗൈഃ
യസ്യ പ്രസാദം കുരുതേ സ വൈ തം ദ്രഷ്ടുമർഹതി 14
ന ഹി യജ്ഞഫലൈസ്താത ന തപോഭിസ്സുസഞ്ചിതൈഃ
ശക്യതേ ഭഗവാൻ ദ്രഷ്ടും ന ദാനേന ന ചേജ്യയാ 15
തദ്ഭക്തൈസ്തദ്ഗതപ്രാണൈസ്തച്ചിത്തൈസ്തത്പരായണൈഃ
ശക്യതേ ഭഗവാൻ ദ്രഷ്ടും ജ്ഞാനനിർദ്ദഗ്ധകില്ബിഷൈഃ 16
അഥവാ രാക്ഷസേന്ദ്ര ത്വം യദി തം ദ്രഷ്ടുമിച്ഛസി
കഥയിഷ്യാമി തേ സർവ്വം ശ്രൂയതാം യദി രോചതേ 17
കൃതേ യുഗേ വ്യതീതേ വൈ മുഖേ ത്രേതായുഗസ്യ തു
ഹിതാർത്ഥം ദേവമർത്ത്യാനാം ഭവിതാ നൃപവിഗ്രഹഃ 18
ഇക്ഷ്വാകൂണാം ച യോ രാജാ ഭാവ്യോ ദശരഥോ ഭുവി
തസ്യ സൂനുർമഹാതേജാ രാമോ നാമ ഭവിഷ്യതി 19
മഹാതേജാ മഹാബുദ്ധിർമ്മഹാബലപരാക്രമഃ
മഹാബാഹുർമ്മഹാസത്വഃ ക്ഷമയാ പൃഥിവീസമഃ 20
ആദിത്യ ഇവ ദുഷ്പ്രേക്ഷ്യഃ സമരേ ശത്രുഭിഃ സദാ
ഭവിതാ ഹി തദാ രാമോ നരോ നാരായണഃ പ്രഭുഃ 21

ന്നപോലെ പുൽകിക്കൊണ്ട് വർത്തിക്കുന്നു. ദേവാസുരന്മാക്കും നാഗങ്ങൾക്കും അദ്ദേഹം കാണപ്പെടുവാൻ ശക്യനല്ല; യാതൊരുത്തൻെറ പേരിൽ പ്രസാദിക്കുന്നുവോ, അവൻ മാത്രമാണ് കാണ്മാൻ കഴിവുള്ളവൻ. ആ ഭഗവാൻ, യജ്ഞഫലങ്ങൾകൊണ്ടും ഏററക്കാലം ചെയ്ത തപസ്സുകൾകൊണ്ടും, ദാനത്താലും, ക്രതുവിനാലും കാണ്മാൻ കഴിയപ്പെടുന്നവനല്ല. (കുറിപ്പ്:—ഇതിൽ "നായമാത്മാ പ്രവചനേന ലഭ്യോ ന മേധയാ ന ബഹുനാ ശ്രുതേന. യമേവൈഷ വൃണുതേ തേന ലഭ്യസ്തസ്യൈഷ ആത്മാ വിവൃണുതേ തനും സ്വാം." എന്നിത്യാദി ശ്രുതിവാക്യസാരങ്ങൾ അടങ്ങിയിരിക്കുന്നു) അവങ്കൽ ഭക്തിപൂണ്ടവരായി, അവന്നുവേണ്ടിത്തന്നെ സൎവ്വേന്ദ്രിയവ്യാപാരങ്ങളും നടത്തുന്നവരായി, അവനെത്തന്നെ ധ്യാനിച്ചുകൊണ്ടിരിക്കുന്നവരായി, അവനെത്തന്നെ സർവ്വാശ്രയമായി കരുതുന്നവരും, ജ്ഞാനത്താൽ നശിപ്പിക്കപ്പെട്ട സകല പാപങ്ങളോടുകൂടിയവരും ആയവരാൽ മാത്രമാകുന്നു ഭഗവാൻ കാണ്മാൻ കഴിയപ്പെടുന്നതു്. അല്ലെന്നാൽ ഹേ രാക്ഷസേശ്വര! ഭവാന്ന് അവനെ കാണ്മാൻ ആഗ്രഹമുണ്ടെന്നതിനാൽ ഭവാനോട് എല്ലാററിനേയും പറയുന്നുണ്ട്, ഇഷ്ടമുണ്ടെന്നാൽ കേട്ടുകൊൾക.

കൃതയുഗം കഴിഞ്ഞ് ത്രേതായുഗത്തിൻെറ ആദ്യത്തിൽ, ദേവന്മാക്കും, നരന്മാക്കും നന്മയ്ക്കായി അരചനായി, ഭഗവാൻ അവതരിക്കുന്നതാണ്. ഭൂമിയിൽ ഇക്ഷ്വാകുവംശത്തിൽ ദശരഥൻ എന്ന ഒരു രാജാവ് ഉണ്ടാകുവാൻ പോകുന്നു. അദ്ദേഹത്തിന്ന് മഹാതേജസ്വിയായി ശ്രീരാമൻ എന്ന പേരോടുകൂടിയ ഒരു പുത്രൻ ജനിക്കുന്നതാണ്. മഹാതേജസ്വിയായി, മഹാബുദ്ധിമാനായി, വിശിഷ്ടമായ ബലത്തോടും പരാക്രമത്തോടും കൂടിയവനായി, മഹാബാഹുവായി, സദ്ഗുണസമ്പന്നനായി, ക്ഷമകൊണ്ട് ഭൂമിയ്ക്ക് സദൃശനായി, പോരിൽ ശത്രുക്കളാൽ എന്നും ആദിത്യനെന്നപോലെ ദുർന്നിരീക്ഷ്യനായി, ഇപ്രകാരം സർവ്വശക്തനായ ശ്രീനാരായണൻ മനുഷ്യനായി ശ്രീരാമനെന്ന പേരോടുകൂടിയവനായി അവതരിക്കുന്നതാകുന്നു. ധർമ്മാത്മാവായ ആ പ്രഭു, പിതാവിന്നുള്ള കടമയാൽ, മഹാത്മാവായ അനുജനോടുംകൂടി ദണ്ഡകാരണ്യത്തിൽ പലേടത്തും സ

പിതുർനിയോഗാത് സ വിളട്ടണ്ഡകേ വിവിധേ വനേ
വിചരിഷ്യതി ധർമ്മാത്മാ സഹ ഭ്രാത്രാ മഹാത്മനാ 22
തസ്യ പത്നീ മഹാഭാഗാ ലക്ഷ്മീഃ സീതേതി വിശ്രുതാ
ദുഹിതാ ജനകസ്യൈഷാ ഉത്ഥിതാ വസുധാതലാത് 23
രൂപേണാപ്രതിമാ ലോകേ സർവ്വലക്ഷണലക്ഷിതാ
ഛായേവാനുഗതാ രാമം നിശാകരമിവ പ്രഭാ 24
ശീലാചാരഗുണോപേതാ സാധ്വീ ധൈര്യസമന്വിതാ
സഹസ്രാംശോ രശ്മിരിവ ഹ്യേകമൂർത്തിരിവ സ്ഥിതാ 25
ഏവം തേ സർവ്വമാഖ്യാതം മയാ രാവണ വിസ്തരാത്
മഹതോ ദേവദേവസ്യ ശാശ്വതസ്യാവ്യയസ്യ ച. 26
ഏവം ശ്രുത്വാ മഹാബാഹു രാക്ഷസേന്ദ്രഃ പ്രതാപവാൻ
ത്വയാ സഹ വിരോധേച്ഛുശ്ചിന്തയാമാസ രാഘവ 27
വാക്യം സനത്കുമാരസ്യ ചിന്തയാനോ മുഹുർമുഹുഃ
രാവണോ മുമുദേ ശ്രീമാൻ യുദ്ധാർത്ഥീ വിചചാര ഹ 28
ശ്രുത്വാ ച താം കഥാം രാമോ വിസ്മയോത്ഫുല്ലലോചനഃ
ശിരസശ്ചാലനം കൃത്വാ തമർത്ഥം പരിചിന്തയൻ 29
ശ്രുത്വാ തു വാക്യം ച നരേശ്വരസ്തദാ മുദാ യുതോ വിസ്മയമാനചക്ഷുഃ
പുനശ്ച തം ജ്ഞാനവതാം പ്രധാനമുവാച വാക്യം വദ മേ പുരാതനം 30

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പ്രക്ഷിപ്തപാഠേ അഷ്ടമഃ സർഗ്ഗഃ



ഞ്ചരിക്കുന്നതാണ്. ജനകമഹാരാജാവിന്നു പുത്രിയായി (യജ്ഞ) ഭൂമിയിൽ നിന്ന് ഉത്പന്നയായ സാക്ഷാൽ ലക്ഷ്മീഭഗവതി, സീതയെന്ന് പുകഴാന്നവളായി അദ്ദേഹത്തിന്ന് ഭാര്യയായി ഭവിക്കുന്നതാണ്. സൌന്ദര്യംകൊണ്ട് ലോകത്തിൽ ഇണയററവളായി, സർവ്വലക്ഷണ സമ്പന്നയായി, സത്സ്വഭാവം, സദ്വൃത്തി, സദ്ഗുണമെന്നവ ചേർന്നവളായി, ആദിത്യന്ന് രശ്മിയെന്നപോലെയും, (ഭർത്താവുമായി) ഏകശരീരം പൂണ്ടവളെന്നപോലെയുമുള്ളവളായ ഈ മഹാപതിവ്രത, ചന്ദ്രനെ പ്രഭയെന്നപോലെ ശ്രീരാമനെ ധൈര്യസമേതം, നിഴൽപോലെ അനുഗമിക്കുന്നതാണ്. ഹേ രാവണ! ഇപ്രകാരം മഹാനും, ശാശ്വതനും, അപക്ഷയരഹിതനുമായ ദേവദേവനെക്കുറിച്ചുള്ളതായ എല്ലാം വിസ്തരിച്ച് ഭവാനോട് ഉരചെയ്യപ്പെട്ടു.'

ഹേ രാഘവ! മഹാബാഹുവും പ്രതാപശാലിയുമായ രാക്ഷസേശ്വരൻ, ഇപ്രകാരം കേട്ട്, നിന്തിരുവടിയുമായി വൈരം കയ്ക്കൊൾവാനായി ആഗ്രഹിച്ച് ആലോചിച്ചു. സനത്കുമാരമഹർഷിയുടെ വാക്യത്തെ വീണ്ടും വീണ്ടും ഓർത്തുകൊണ്ട് ശ്രീമാനായ രാവണൻ ഏററം സന്തുഷ്ടചിത്തനായ് ഭവിച്ചു; യുദ്ധം കൊതിച്ചുകൊണ്ട് സഞ്ചരിച്ചു." ശ്രീരാമൻ ആ കഥ കേട്ട്, ആ ഉദ്ദേശത്തെക്കുറിച്ച് ആലോചിക്കുന്നവനായി, ആശ്ചര്യത്താൽ വിടർന്ന നേത്രങ്ങളോടുകൂടിയവനായി, തലകുലുക്കി. ആ സമയം ചക്രവർത്തിയായ ശ്രീരാമൻ ഇതിനെക്കുറിച്ചുള്ളതായ വാക്യത്തെശ്രവിച്ച് സന്തോഷമുൾക്കൊണ്ടവനായി ആശ്ചര്യംപൂണ്ട നേത്രങ്ങളോടുകൂടിയവനായി ആ ജ്ഞാനികളിൽവെച്ച് പ്രധാനിയായ അഗസ്ത്യമുനിയോടായി "ഈ പുരാതനചരിത്രത്തെപ്പററി ഇനിയുള്ളതും അരുളിച്ചെയ്യാലും," എന്ന് ഉരചെയ്തു.

പ്രക്ഷിപ്തം എട്ടാംസർഗ്ഗം സമാപ്തം.



## പ്രക്ഷിപ്തേഷു നവമഃ സൎഗ്ഗഃ 9.

തതഃ പുനൎമ്മഹാതേജാഃ കുംഭയോനിൎമ്മഹായശാഃ
ഉവാച രാമം പ്രണതം പിതാമഹ ഇവേശ്വരം 1
ശ്രൂയതാമിതി ചാമന്ത്ര്യ രാമം സത്യപരാക്രമം
കഥാശേഷം മഹാതേജാഃ കഥയാമാസ സ പ്രഭുഃ 2
യഥാഖ്യാനം ശ്രുതം ചൈവ യഥാവൃത്തം ച തത്തഥാ
പ്രീതാത്മാ കഥയാമാസ രാഘവായ മഹാമതിഃ 3
ഏതദൎത്ഥം മഹാബാഹോ രാവണേന ദുരാത്മനാ
സുതാ ജനകരാജസ്യ ഹൃതാ രാമ മഹാമതേ 4
ഏതാം കഥാം മഹാബാഹോ നാരദഃ സുമഹായശാഃ
കഥയാമാസ മഹ്യം വൈ മേരൌ ഗിരിവരോത്തമേ
ദേവഗന്ധൎവ്വസിദ്ധാനാമൃഷീണാം ച മഹാത്മനാം 5
കഥാശേഷം പുനഃ സോഽഥ കഥയാമാസ രാഘവ
നാരദഃ സുമഹാതേജാഃ പ്രഹസന്നിവ മാനദ 6
താം കഥാം ശൃണു രാജേന്ദ്ര മഹാപാപപ്രണാശിനീം 7
യാം തു ശ്രുത്വാ മഹാബാഹോ ഋഷയോ ദൈവതൈഃ സഹ
ഊചുസ്തം നാരദം സൎവ്വേ ഹൎഷപൎയ്യാകുലേക്ഷണാഃ 8
യശ്ചേമാം ശ്രാവയേന്നിത്യം ശൃണുയാദ്വാപി ഭക്തിതഃ
സ പുത്രപൌത്രവാൻ രാമ സ്വൎഗ്ഗലോകേ മഹീയതേ. 9

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പ്രക്ഷിപ്തപാഠേ നവമഃ സൎഗ്ഗഃ



## പ്രക്ഷിപ്തസൎഗ്ഗം 9.

അതിൽപിന്നെ മഹാതേജസ്വിയും മഹാകീൎത്തിമാനുമായ അഗസ്ത്യമുനി, വണങ്ങുന്നവനായ ശ്രീരാമനോടായി ബ്രഹ്മദേവൻ പരമേശ്വരനോടെന്നപോലെ വീണ്ടും ഉണൎത്തിച്ചു. സത്യപരാക്രമനായ ശ്രീരാമനോടായി 'കേട്ടുകൊണ്ടാലും' എന്നിങ്ങിനെ ഉരചെയ്തു് മഹാതേജസ്വിയും പ്രഭാവശാലിയുമായ ആ മുനിവരൻ, കഥയുടെ അവശേഷത്തെയും ഇപ്രകാരം ഓതി. പ്രീതിപൂണ്ട മഹാജ്ഞാനിയായ അദ്ദേഹം ശ്രീരാഘവനോടായി താൻ കേട്ടതായ ആ ചരിത്രത്തെക്കുറിച്ചു്, നടന്നപോലെതന്നെ ഉണൎത്തിച്ചു. "മഹാബാഹുവും മഹാബുദ്ധിമാനുമായ ശ്രീരാമ! ഈ ഉദ്ദേശത്തോടുകൂടിയാണ്, ദുഷ്ടാത്മാവായ രാവണനാൽ ജനകപുത്രിയായ സീതാദേവി അപഹരിക്കപ്പെട്ടതു്. മഹാബാഹോ! പുകഴേറിയവനായ നാരദമാമുനി, പൎവ്വതശ്രേഷ്ഠനായ മേരുവിൽവെച്ചു് ഈ കഥ എന്നോടായി മഹാത്മാക്കളായ ദേവകളും ഗന്ധൎവ്വന്മാരും സിദ്ധന്മാരും ഋഷിമാരും കേൾക്കെ, അരുളിച്ചെയ്തു. പെരുമനൽകുന്നവനേ! മഹാതേജസ്വിയായ നാരദമുനി, പ്രസന്നമുഖനായി കഥയുടെ അവശിഷ്ടത്തെ വീണ്ടും ആ സമയം അരുളിച്ചെയ്തു. മഹാരാജാവേ! മഹാപാപനാശകമായ ആ കഥയെ ചെവിക്കൊണ്ടാലും. മഹാബാഹുവായ ശ്രീരാമ! യാതൊരു അതിനെ കേട്ട്, ദേവന്മാരോടുകൂടി ഋഷിഗണങ്ങൾ എല്ലാം ആനന്ദത്താൽ നേത്രങ്ങൾ മങ്ങിയവരായി, നാരദമുനിയോടായി ഉരചെയ്തു:—"യാതൊരുവൻ ഇതിനെ ഭക്തിയോടുകൂടി കേൾപ്പിക്കുകയോ കേൾക്കുകയോ ചെയ്യുന്നുവോ, അവൻ പുത്രപൌത്രസമേതനായി സ്വൎഗ്ഗത്തിൽ കൊണ്ടാടപ്പെടുന്നതാണ്."

ഒമ്പതാം പ്രക്ഷിപ്തസൎഗ്ഗം സമാപ്തം.



## പ്രക്ഷിപ്തേഷു ദശമഃ സർഗ്ഗഃ 10.

തതഃ സ രാവണോ രാമ പര്യടൻ പൃഥിവീതലം
വിജയാർത്ഥീ മഹാശൂരൈ രാക്ഷസൈഃ പരിവാരിതഃ 1
ദൈത്യദാനവരക്ഷസ്സു യം ശൃണോതി ബലാധികം
തമാഹ്വയതി യുദ്ധാർത്ഥീ രാവണോ ബലദർപ്പിതഃ 2
ഏവം സ പര്യടൻ സർവ്വാം പൃഥിവീം പൃഥിവീപതേ
ബ്രഹ്മലോകാന്നിവൃത്തം തമാസസാദാഥ നാരദം 3
വ്രജന്തം മേഘപൃഷ്ഠസ്ഥമംശുമന്തമിവാപരം
തം ചാഭിസൃത്യ പ്രീതാത്മാ ഹ്യഭിവാദ്യ കൃതാഞ്ജലിഃ
ഉവാച ഹൃഷ്ടമനസാ രാവണോ നാരദം തദാ 4
ആബ്രഹ്മഭവനാല്ലോകാസ്ത്വയാ ദൃഷ്ടാ ഹ്യനേകശഃ 5
കസ്മിൻ ലോകേ മഹാഭാഗ മാനവാ ബലവത്തരാഃ
യോദ്ധുമിച്ഛാമി തൈസ്സാർദ്ധം യഥാകാമം യഥാസുഖം 6
തച്ഛ്രുത്വാ നാരദോ വാക്യം രാവണസ്യ ദുരാത്മനഃ
ചിന്തയിത്വാ മുഹൂർത്തം തു മഹാത്മാ പ്രത്യുവാച തം 7
അസ്തി രാജൻ മഹാദ്വീപഃ ക്ഷീരോദസ്യ സമീപതഃ
യത്ര തേ ചന്ദ്രസങ്കാശാ മാനവാഃ സുമഹാബലാഃ 8
മഹാകായാ മഹാവീര്യാ മേഘസ്തനിതനിസ്വനാഃ
മഹാമാത്രാ ധൈര്യവന്തോ മഹാപരിഘബാഹവഃ 9

### പ്രക്ഷിപ്ത സർഗ്ഗം 10

ഹേ ശ്രീരാമ! അതിൽ പിന്നെ രാവണൻ, വിജയേച്ഛുവായി, മഹാശൂരന്മാരായ രാക്ഷസരാൽ ചൂഴപ്പെട്ടവനായി, ഭൂതലത്തിൽ സഞ്ചരിച്ചുവന്നു. ദൈത്യന്മാരിലോ, ദാനവന്മാരിലോ, രാക്ഷസരിലോ, വല്ല ഒരുത്തനെക്കുറിച്ചും ശക്തിമികച്ചവനായി കേൾക്കുന്നുവോ, അവരെ ആ രാവണൻ, ബലത്താൽ ഗർവ്വംകൊണ്ടവനായി പോരിന്നു വിളിക്കയായി. മഹാരാജാവേ! ഇപ്രകാരം അവൻ ഭൂമിയെങ്ങും സഞ്ചരിച്ചുകൊണ്ടിരിക്കെ, ബ്രഹ്മലോകത്തിൽനിന്നു് തിരിച്ചെഴുന്നെള്ളുന്നവനായ നാരദമഹർഷിയെ കണ്ടെത്തി. കാറിൻമുകളിലായി പോയ്ക്കൊണ്ടിരുന്നവനും മറെറാരു ആദിത്യനെന്നപോലെയുള്ളവനുമായ ആ നാരദമുനിയെ അടുത്തു്, സന്തോഷത്തോടുകൂടിയവനായി വന്ദിച്ചു് തൊഴുതുംകൊണ്ടു് രാവണൻ, കുളുത്ത അകക്കാമ്പോടുകൂടി, ഇപ്രകാരം ചോദിച്ചു:— "മഹാപുണ്യശാലിയായുള്ളോവേ! ബ്രഹ്മലോകംതൊട്ടുള്ള അനേകം ലോകങ്ങൾ നിന്തിരുവടിയാൽ സന്ദർശിക്കപ്പെട്ടവയാണല്ലോ. ഏതു ലോകത്തിലാണു് ആളുകൾ അധികം ബലശാലികളായുള്ളതു്? അവരുമായി ഇഷ്ടംപോലെ സുഖമായി ഞാൻ പോരാടുവാൻ കൊതിക്കുന്നു." ദുരാത്മാവായ രാവണന്റെ ആ വാക്യത്തെ കേട്ടു്, മഹാജ്ഞാനിയായ നാരദമുനി തെല്ലുനേരം ആലോചിച്ചു്, അവനോടായി ഇങ്ങിനെ മറുപടിയുരച്ചു:— "രാജാവേ! പാൽക്കടലിന്നരികിലായി ഒരു മഹാദ്വീപുണ്ടു്. അവിടെയുള്ള ആ ആളുകൾ ചന്ദ്രനെപ്പോലെ കാന്തിയാർന്നവരും, മഹാബലശാലികളും, വൻശരീരങ്ങളാർന്നവരും, മഹാവീര്യശാലികളും, മേഘത്തിന്റെ ഇടിമുഴക്കംപോലെ ശബ്ദിക്കുന്നവരും, പൊക്കമേറിയവരും, ധൈര്യശാലികളും, വമ്പിച്ച പരിഘംപോലെ ബാഹുക്കളാർന്നവരു

ശ്വേതദ്വീപേ മയാ ദൃഷ്ടാ മാനവാ രാക്ഷസാധിപ
ബലവീര്യസമായുക്താൻ യാദൃശാംസ്ത്വമിഹേച്ഛസി 10
നാരദസ്യ വചഃ ശ്രുത്വാ രാവണഃ പ്രത്യുവാച ഹ
കഥം നാരദ ജായന്തേ തസ്മിൻ ദ്വീപേ മഹാബലാഃ 11
ശ്വേതദ്വീപേ കഥം വാസഃ പ്രാപ്തസ്തൈഃ സുമഹാത്മഭിഃ
ഏതന്മേ സർവ്വമാഖ്യാഹി പ്രഭോ നാരദ തത്വതഃ
ത്വയാ ദൃഷ്ടം ജഗത് സർവ്വം ഹസ്താമലകവത് സദാ 12
രാവണസ്യ വചഃ ശ്രുത്വാ നാരദഃ പ്രത്യുവാച തം 13
അനന്യമാനസാ നിത്യം നാരായണപരായണാഃ
തദാരാധനസക്താശ്ച തച്ചിത്താസ്തത്പരായണാഃ 14
ഏകാന്തഭാവാനുഗതാസ്തേ നരാ രാക്ഷസാധിപ
തച്ചിത്താസ്തദ്ഗതപ്രാണാ നരാ നാരായണം ശ്രിതാഃ
ശ്വേതദ്വീപേ തു തൈർവ്വാസ അർജ്ജിതഃ പുണ്യകർമ്മഭിഃ 15
യേ ഹതാ ലോകനാഥേന ശാർങ്ഗമാനമ്യ സംയുഗേ
ചക്രായുധേന ദേവേന തേഷാം വാസസ്ത്രിവിഷ്ടപേ 16
ന ഹി യജ്ഞഫലൈസ്താത ന തപോഭിർന്ന സംയമൈഃ
ന ച ദാനഫലൈർമ്മുഖ്യൈഃ സ ലോകഃ പ്രാപ്യതേ സുഖം 17

മാകുന്നു. രാക്ഷസേശ്വര! ഭവാൻ ഇച്ഛിക്കുന്നതുപോലെയുള്ള ബലവും വീര്യവുമാന്നവരായ ആളുകൾ, എന്നാൽ ആ ശ്വേതദ്വീപിൽ കാണപ്പെട്ടിട്ടുണ്ട്."

നാരദമഹർഷിയുടെ വാക്കുകേട്ട്, രാവണൻ വീണ്ടും ഇങ്ങിനെ ചോദിച്ചു:—"നാരദമഹർഷേ! ആ ദ്വീപിൽ മഹാബലശാലികളായവർ എങ്ങിനെയാണ് ഉണ്ടാകുന്നത്? ആ പുകഴേറിയ മഹാത്മാക്കളാൽ ശ്വേതദ്വീപിങ്കൽ എങ്ങിനെയാണ് വസിക്കപ്പെടാറായത്? സ്വാമിൻ! നാരദമുനിവര! ഇതെല്ലാം എന്നോട് ഉള്ളപോലെ അരുളിച്ചെയ്താലും. നിന്തിരുവടിയാൽ ജഗത്തുമുഴുവനും കയ്യിൽ നെല്ലിക്കയെന്നപോലെ കണ്ടറിയപ്പെട്ടതാണല്ലോ." രാവണന്റെ വാക്കുകേട്ട് നാരദമുനി അവനോടായി ഇങ്ങിനെ മറുപടിയരുളി:—"രാക്ഷസേശ്വര! എപ്പോഴും ശ്രീനാരായണങ്കൽ ഭക്തിപൂണ്ടവരായി മറ്റൊന്നിലും ചിന്തയറ്റവരായി, അദ്ദേഹത്തെ ആരാധിക്കുന്നതിൽ ആസക്തിപൂണ്ടവരായി, അവങ്കൽ ചിത്തം ലയിച്ചവരായി, അവനെത്തന്നെ സർവ്വാശ്രയമായി കരുതിയവരായ ആ നരന്മാർ ഏകാന്തഭാവത്തെ കയ്ക്കൊണ്ടവരാകുന്നു. ശ്രീനാരായണനെ ആശ്രയിച്ച്, അവനെത്തന്നെ ചിന്തയിൽ ധ്യാനിച്ചുകൊണ്ട്, അവന്നായ്ത്തന്നെ സകലേന്ദ്രിയവ്യാപാരങ്ങളേയും ചെയ്യുന്ന ആളുകളാകുന്നു അവർ. പുണ്യം ചെയ്തവരായ അവരാൽ, ശ്വേതദ്വീപിൽ വസിക്കുകഎന്നതായ അവസ്ഥ നേടപ്പെട്ടു. ലോകേശ്വരനും ചക്രപാണിയുമായ ദേവനാൽ ശാർങ്ഗമെന്ന വില്ലുകുലച്ച് വധിക്കപ്പെട്ടവർ യാതൊരുവരോ, അവക്ക് (ശ്വേതദ്വീപമെന്നുപറയുന്നതായ) ഈ വൈകുണ്ഠത്തിൽതന്നെയാകുന്നു വാസം. വത്സ! ആ ലോകം യജ്ഞഫലങ്ങൾകൊണ്ടാകട്ടെ, തപസ്സുകൾകൊണ്ടാകട്ടെ, യോഗചര്യകൾകൊണ്ടാകട്ടെ, വിശേഷപ്പെട്ട ദാനഫലങ്ങൾകൊണ്ടാകട്ടെ എളുപ്പത്തിൽ പ്രാപിക്കപ്പെടാവുന്നതല്ല."

നാരദസ്യ വചഃ ശ്രുത്വാ ദശഗ്രീവഃ സുവിസ്മിതഃ 18
ധ്യാത്വാ തു സുചിരം കാലം തേന യോത്സ്യാമി സംയുഗേ
ആപൃച്ഛ്യ നാരദം പ്രായാച്ഛ്വേതദ്വീപായ രാവണഃ 19
നാരദോഽപി ചിരം ധ്യാത്വാ കൌതൂഹലസമന്വിതഃ
ദിദൃക്ഷുഃ പരമാശ്ചര്യ്യം തത്രൈവ ത്വരിതം യയൌ 20
സ ഹി കേളികരോ വിപ്രോ നിത്യം ച സമരപ്രിയഃ 21
രാവണോഽപി യയൌ തത്ര രാക്ഷസൈഃ സഹ രാഘവ
മഹതാ സിംഹനാദേന നാദയൻ സ ദിശോ ദശ 22
ഗതേ തു നാരദേ തത്ര രാവണോഽപി മഹായശാഃ
പ്രാപ ശ്വേതം മഹാദ്വീപം ദുർല്ലഭം യത് സുരൈരപി 23
തേജസാ തസ്യ ദ്വീപസ്യ രാവണസ്യ ബലീയസഃ
തത്തസ്യ പുഷ്പകം യാനം വാതവേഗസമാഹതം
അവസ്ഥാതും ന ശക്നോതി വാതാഹത ഇവാംബുദഃ 24
സചിവാ രാക്ഷസേന്ദ്രസ്യ ദ്വീപമാസാദ്യ ദുർദ്ദശം
അബ്രുവൻ രാവണം ഭീതാ രാക്ഷസാ ജാതസാധ്വസാഃ 25
രാക്ഷസേന്ദ്ര വയം മൂഢാ ഭ്രഷ്ടസംജ്ഞാ വിചേതസഃ
അവസ്ഥാതും ന ശക്ഷ്യാമോ യുദ്ധം കർത്തും കഥഞ്ചന 26
ഏവമുക്ത്വാ ദുദ്രുവുസ്തേ സർവ്വ ഏവ നിശാചരാഃ 27
രാവണോഽപി ഹി തദ്യാനം പുഷ്പകം ഹേമഭൂഷിതം
വിസർജ്ജയാമാസ തദാ സഹ തൈഃ ക്ഷണദാചരൈഃ 28

ശ്രീനാരദമുനിയുടെ അരുളപ്പാടുകേട്ട്, ദശകണ്ഠൻ അതിയായ വിസ്മയമുൾക്കൊണ്ടു. "ഞാൻ അദ്ദേഹവുമായി അടർചെയ്യുന്നുണ്ട്" എന്നിങ്ങിനെ ഏറെനേരം ആലോചിച്ച്, രാവണൻ നാരദമുനിയോടായി വിടചോദിച്ചുംകൊണ്ട്, ശ്വേതദ്വീപിലേക്കായി നടകൊണ്ടു. നാരദമുനിയും തെല്ലുനേരം ആലോചിച്ച്, കൌതുകത്തോടുകൂടിയവനായി, അത്യാശ്ചര്യത്തെ കാണ്മാൻ കൊതിപൂണ്ടവനായി, അങ്ങോട്ടുതന്നെ ബദ്ധപ്പെട്ടെഴുന്നെള്ളി. ആ ബ്രാഹ്മണൻ എപ്പോഴും യുദ്ധപ്രിയനായി നേരമ്പോക്കണ്ടാക്കിക്കൊണ്ടിരിക്കുന്നവനാണല്ലോ. ശ്രീരാമ! ആ രാവണനും, വമ്പിച്ച സിംഹനാദത്താൽ പത്തു ദിക്കുകളും മുഴക്കിക്കൊണ്ട്, രാക്ഷസരോടുംകൂടി അങ്ങോട്ടുചെന്നു. നാരദമുനി അങ്ങെഴുന്നെള്ളിയാറെ, മഹാ കീർത്തിമാനായ രാവണനും, ദേവന്മാരാലുംകൂടി പ്രാപിപ്പാൻ കഴിയാത്തതായ യാതൊരു ആ വിശിഷ്ടമായ ശ്വേതദ്വീപത്തിലെത്തിച്ചേർന്നു. ബലവാനായ ആ രാവണന്റെ വാഹനമായ ആ പുഷ്പകവിമാനം, കാററിന്റെ ഊക്കുകൊണ്ട് അടിക്കപ്പെട്ടതായി, ആ ദ്വീപിന്റെ തേജസ്സിനാൽ, കാററിൽ ചിതറിയ മേഘമെന്നപോലെ, നിലകൊള്ളുവാൻ കഴിവില്ലാതിരുന്നു. രാക്ഷസേന്ദ്രന്റെ സചിവന്മാർ, നോക്കുവാൻ കൂടി കഴിയാതിരിക്കുന്നതായ ആ ദ്വീപിനെ പ്രാപിച്ച്, പേടിച്ച് ഉഴറിയവരായി, രാവണനോടായി ഇപ്രകാരം ഉരചെയ്തു:— "രാക്ഷസേശ്വര! ഞങ്ങൾ സംഭ്രമംപൂണ്ട് ഉള്ളിടിഞ്ഞവരായി എന്തുചെയ്യേണമെന്നറിയാത്തവരായി, ഉറച്ചുനില്പാനും പോരാടുവാനും ഒട്ടുംതന്നെ ശക്തരല്ല." ആ രാക്ഷസരെല്ലാം ഇപ്രകാരം ഉരചെയ്തു, പാഞ്ഞുതുടങ്ങി. രാവണനും, ആ നക്തഞ്ചരന്മാരോടുകൂടിത്തന്നെ ആ സ്വർണ്ണഭൂഷിതമായ പുഷ്പകവിമാനത്തെയും വിടകൊടുത്തയച്ചു.

ഗതേ തു പുഷ്പകേ രാമ രാവണോ രാക്ഷസാധിപഃ
കൃത്വാ രൂപം മഹാഭീമം സൎവ്വരാക്ഷസവൎജ്ജിതഃ
പ്രവിവേശ തദാ തസ്മിൻ ശ്വേതദ്വീപേ സ രാവണഃ 29
പ്രവിശന്നേവ തത്രാശു നാരീഭിരുപലക്ഷിതഃ
ഏകയാ സുസ്മിതം കൃത്വാ ഹസ്തേ ഗൃഹ്യ സ രാവണഃ 30
പൃഷ്ടശ്ചാഗമനം ബ്രൂഹി കിമൎത്ഥമിഹ ചാഗതഃ
കോ ഹി ത്വം കസ്യ വാ പുത്രഃ കേന വാ പ്രഹിതോ വദ 31
ഇത്യുക്തോ രാവണോ രാജൻ ക്രുദ്ധോ വചനമബ്രവീത്
അഹം വിശ്രവസഃ പുത്രോ രാവണോ നാമ രാക്ഷസഃ
യുദ്ധാൎത്ഥമിഹ സമ്പ്രാപ്തോ ന ച പശ്യാമി കഞ്ചന 32
ഏവം കഥയതസ്തസ്യ രാവണസ്യ ദുരാത്മനഃ
പ്രാഹസംസ്തേ തതഃ സൎവ്വേ സസ്വനം യുവതീജനാഃ 33
ഏകയാ ക്രുദ്ധയാ താസാം ബാലവദ് ഗൃഹ്യ ലീലയാ
ഭ്രാമിതസ്തു സഖീമധ്യേ വിക്ഷിപ്തഃ സ ദശാനനഃ 34
സഖീമന്യാം സമാഹൂയ പശ്യ ത്വം കീടകം ധൃതം
ദശാസ്യം വിംശതിഭുജം കൃഷ്ണാഞ്ജനസമപ്രഭം 35
ഹസ്താദ്ധസ്തം സ ച ക്ഷിപ്തോ ഭ്രാമ്യതേ ശ്രമലാലസഃ 36
ഭ്രാമ്യമാണേന ബലിനാ രാക്ഷസേന വിപശ്ചിതാ
പാണാവേകാഥ സന്ദഷ്ടാ രോഷേണ വനിതാ ശുഭാ
മുക്തസ്തയാ ശുഭഃ കീടോ ധുന്വന്ത്യാ ഹസ്തവേദനാത് 37

പുഷ്പകവിമാനം പോയശേഷം രാക്ഷസാധിപനും ലോകരാവണനും, എല്ലാ രാക്ഷസന്മാരാലും വെടിയപ്പെട്ടവനുമായ ആ രാവണൻ, അതിഭയങ്കരമായ രൂപത്തെ കൈക്കൊണ്ടു്, ആ സമയം ആ ശ്വേതദ്വീപിൽ പ്രവേശിച്ചു. ഉള്ളിൽ പ്രവേശിക്കുന്നവനായ ആ രാവണൻ, അപ്പോൾതന്നെ, സ്ത്രീകളാൽ കാണപ്പെട്ടുകയും, ഒരുത്തിയാൽ, പുഞ്ചിരിതൂകിക്കൊണ്ടു് ഒരു കിടാവിനെയെന്നപോലെ കയ്യിൽ എടുത്തു്, "എന്താവശ്യമായിട്ടാണു് ഇവിടെ വന്നതു്? പറയുക. നീ ആരാണു്? ആരുടെ പുത്രനാണു്? ആരാലാണു് പറഞ്ഞയക്കപ്പെട്ടതു്? പറഞ്ഞാലും." എന്നിങ്ങിനെ വരവിനെപ്പററി ചോദിക്കപ്പെട്ടുകയും ചെയ്തു. മഹാരാജാവേ! ഇപ്രകാരം ചോദിക്കപ്പെട്ടവനായ രാവണൻ ക്രുദ്ധിച്ചു് ഇങ്ങിനെ മറുപടി പറഞ്ഞു:—"ഞാൻ വിശ്രവസ്സുമഹൎഷിയുടെ പുത്രനായ രാവണനെന്ന രാക്ഷസനാകുന്നു; യുദ്ധത്തിന്നായിട്ടാണു് ഇവിടെ വന്നതു്; ആരേയും ഞാൻ കാണുന്നതുമില്ല." ഇപ്രകാരം ആ ദുരാത്മാവായ രാവണൻ കഥിച്ചാറെ, അതിനാൽ ആ യുവതികളെല്ലാം പൊട്ടിച്ചിരിച്ചു. അവരിൽ ക്രുദ്ധിച്ച ഒരുവളാൽ, ഒരു ശിശുവിനെ എന്നപോലെ നിഷ്പ്രയാസമായി എടുത്തു് ചുഴററപ്പെട്ടവനായി, ആ സമയം തോഴികളുടെ നടുവിലായി ആ ദശാനനൻ എറിയപ്പെട്ടു. മററൊരു തോഴിയോടായി "പത്തു മുഖവും ഇരുപതു കൈകളും ധരിച്ച കറുകറുത്ത മഷിപോലെ നിറമുള്ള പുഴുവിനെ നീ നോക്കുക." എന്നിങ്ങിനെ വിളിച്ചോതി. അവനും ക്ഷീണിച്ചു് തളൎന്നവനായി, കൈകൾതോറും എറിയപ്പെട്ടു. ബലവാനും തഞ്ചക്കാരനും, ചുഴററപ്പെടുന്നവനുമായ രാക്ഷസനാൽ അഴകാൎന്ന ഒരു നാരി, കോപത്തോടെ കയ്യിൽ കടിക്കപ്പെട്ടു. കയ്യിൽ വേദനകൊണ്ടു് കുടയുന്നവളായ അവളാൽ ആ മിനുന്ന കൃമി താഴത്തിടപ്പെട്ടു.

ഗൃഹീത്വാऽന്യാ രാക്ഷസേന്ദ്രമുത്പപാത വിഹായസാ
തതസ്താമപി സംക്രുദ്ധോ വിദദാര നഖൈർഭൃശം 38
തയാ സ ഹി വിനിർമ്മുക്തഃ സഹസൈവ നിശാചരഃ
പപാത ചാംഭസാ മദ്ധ്യേ സാഗരസ്യ ഭയാതുരഃ 39
പൎവ്വതസ്യേവ ശിഖരം യഥാ വജ്രവിദാരിതം
പ്രാപതത് സാഗരസ്യൈവ ജലേ തസ്മൈ നിപാതിതഃ 40
ഏവം സ രാവണോ രാമ ശ്വേതദ്വീപനിവാസിഭിഃ
സ്ത്രീജനൈർന്നിഗൃഹ്യാശു ഭ്രാമിതശ്ച തതസ്തതഃ 41
നാരദോऽപി മഹാതേജാ രാവണം വീക്ഷ്യ ധൎഷിതം
വിസ്മയം സുചിരം ഗത്വാ പ്രജഹാസ നനൎത്ത ച 42
തതഃ സ സാഗരജലാജ്ജലക്ലിന്നശിരോരുഹഃ
ദക്ഷിണം തീരമാസാദ്യ ചിന്തയാമാസ വിസ്മിതഃ 43
യേ മയാ നിൎജ്ജിതാ ലോകാ ന തേഷു ഭയമീദൃശം
സ്വഭാവതോऽല്പവീൎയ്യാണാം വിരുദ്ധം യോഷിതാമിദം 44
നൂനമേതസ്യ ലോകസ്യ മാനവാഃ പ്രഭവിഷ്ണവഃ
സ്ത്രീരൂപവിഗ്രഹധരാ യാൻ മമാചഷ്ട നാരദഃ 45
ബലവദ്ഭിസ്തു സന്ധേയമിതി സഞ്ചിന്ത്യ നിശ്ചിതം
ഭൂയസ്താസാം പ്രവൃത്ത്യൎത്ഥം തദ്വനം സമലോഡയത് 46
അഥാപശ്യന്മഹാത്മാനം പിതാമഹസുതം പ്രഭും
സനത്കുമാരമാസീനം സൎവ്വയോഗഭൃതാം വരം 47

മറെറാരുത്തി രാക്ഷസേന്ദ്രനെ എടുത്തുംകൊണ്ട് ആകാശത്തിൽ പൊങ്ങി. അപ്പോൾ ക്രുദ്ധിച്ചവനായ അവൻ നഖങ്ങൾകൊണ്ട് അവളെയും ഏറെ മാന്തിപ്പൊളിച്ചു. അതിനാൽ അവളാലും ഊക്കോടെ കുടഞ്ഞെറിയപ്പെട്ടവനായ ആ രാക്ഷസൻ, പേടിച്ച് ഉഴറിയവനായി സമുദ്രജലത്തിൽ നടുവിലായി വീണു. വജ്രായുധത്താൽ തകൎക്കപ്പെട്ട പൎവ്വതശിഖരമെന്നപോലെ, ഊക്കോടെ വീണു; വീഴ്ത്തപ്പെട്ടവനായി ആ സമുദ്രജലത്തിൽതന്നെ കിടന്നു. ശ്രീരാമ! ഇപ്രകാരം ആ രാവണൻ, ശ്വേതദ്വീപിൽ വസിക്കുന്നവരായ സ്ത്രീജനങ്ങളാൽ പിടിച്ച്, പലേടം ചുഴററിയെറിയപ്പെട്ടു. മഹാതേജസ്വിയായ നാരദമഹൎഷിയും രാവണനെ അപമാനിക്കപ്പെട്ടവനായ്ക്കണ്ട് അതിയായ ആശ്ചൎയ്യമുൾക്കൊണ്ട്, ചിരിക്കയും, കൂത്താടുകയുംചെയ്തു. അതിൽപിന്നെ അവൻ, സമുദ്രജലത്തിൽനിന്ന് നനഞ്ഞ തലമുടിയോടുകൂടിയവനായി തെക്കെക്കരയിൽ എത്തിച്ചേൎന്ന് അത്ഭുതപരതന്ത്രനായി ഇപ്രകാരം ചിന്തിച്ചു:—"എന്നാൽ യാതൊരു ലോകങ്ങൾ ജയിക്കപ്പെട്ടുവോ അവയിലൊന്നും ഇപ്രകാരമുള്ള ആപത്ത് നേരുകയുണ്ടായിട്ടില്ല. പ്രകൃത്യാ വീൎയ്യം കുറഞ്ഞവരായ സ്ത്രീകൾക്ക് ഇവിടെ നേരെ മറിച്ചാണ് കാണപ്പെടുന്നത്. യാതൊരുവരെക്കുറിച്ച് നാരദമഹൎഷി പറകയുണ്ടായോ അപ്രകാരമുള്ള ഈ ലോകത്തിലെ നായകന്മാരായ ആളുകൾ പെൺവടിവാന്ന രൂപത്തോടുകൂടിയവരായിരിക്കണം, തീൎച്ചതന്നെ. ബലശാലികളായ ഇവരുമായി സന്ധിക്കേണമെന്നുവെച്ച് ആ പ്രദേശത്തെയെല്ലാം ഇളക്കി. ആ സമയം, മഹാത്മാവും ബ്രഹ്മദേവപുത്രനും പ്രഭുവും എല്ലാ യോഗികളിലുംവെച്ച് പ്രധാനിയുമായ സനത്കുമാരമുനിയെ

ജാജ്വല്യമാനം തപസാ സമിദ്ഭിരിവ പാവകം
അപശ്യദ്ദക്ഷിണേ പാർശ്വേ വിചരന്തം ഗുഹാശ്രയം 48
സ തം ദൃഷ്ട്വാ തപോവൃദ്ധമഭിവാദ്യ കൃതാഞ്ജലിഃ
വ്രീഡിതഃ പരിപപ്രച്ഛ ബ്രഹ്മർഷിം സത്യവാദിനം 49
ഭഗവൻ കേന ലോകോഽയം കല്പിതഃ സുമഹാത്മനാ
കേ വാ ലോകേ വസന്ത്യസ്മിൻ സർവ്വജ്ഞാനവതാം വര 50
കിം ച ത്വം ധ്യായസേ ബ്രഹ്മൻ. ശംസ മേ സുസമാധിനാ
ഏതന്മേ ബ്രൂഹി തത് സർവ്വം സർവ്വജ്ഞോ ഹ്യസി വിശ്രുതഃ 51
ഏവമുക്തോ മഹാതേജാ വിദിത്വാ തസ്യ ഹൃദ്ഗതം
ഉവാച വാക്യം പ്രഹസൻ ശ്രൂയതാമിതി പുത്രക 52
യോ ഹി വൈ സർവ്വമേവേദം ബിഭർത്തി സചരാചരം
ത്രൈലോക്യം സർവ്വഭൂതാത്മാ യസ്യോത്പത്തിം ന വിദ്മഹേ 53
യമാഹുർവേദവിദുഷഃ പുരുഷം തമസഃ പരം
ആദിത്യരൂപമജരം പരമാത്മാനമീശ്വരം 54
യസ്യ നാഭിഭവോ ബ്രഹ്മാ പിതാ മമ പിതാമഹഃ
കൈലാസനിലയഃ ശ്രീമാൻ ഭവശ്ച ക്രോധസംഭവഃ 55
യം സമാശ്രിത്യ വിബുധാ വിധിനാ ഹവിരധ്വരേ
പിബന്തി ചാമൃതം ഹൃഷ്ടാഃ പരിഭൂയ ദിതേഃ സുതാൻ 56

ഇരുന്നുകൊണ്ടിരിക്കുന്നവനായി കണ്ടു. തെക്കെ കരയിലായി, ഒരു ഗുഹയിൽ ഇരുന്നുകൊണ്ട് തപസ്സുചെയ്യുന്നവനായി, ചമതകളാൽ അഗ്നിയെന്നപോലെ തപസ്സിനാൽ ഉജ്ജ്വലിക്കുന്നവനായി കണ്ടു. അവൻ ആ മഹാതപസ്വിയെ കണ്ട് വന്ദിച്ച് തൊഴുതുംകൊണ്ടു ലജ്ജപൂണ്ടവനായി, ബ്രഹ്മർഷിയും സത്യംമാത്രം അരുളിച്ചെയ്യുന്നവനുമായ അദ്ദേഹത്തോടായി ഇങ്ങിനെ ചോദിച്ചു:— "ഭഗവാനേ! ഏതൊരു മഹാത്മാവിനാലാണ് ഈ ലോകം സൃഷ്ടിക്കപ്പെട്ടത്? എല്ലാം അറിയുന്നവരിൽ ഉത്തമനായുള്ളോവേ! ഈ ലോകത്തിൽ ആർതന്നെയാണ് വാസം ചെയ്യുന്നത്? ബ്രാഹ്മണോത്തമ! ഈ ഉത്കൃഷ്ടസമാധിയിൽ വർത്തിക്കുന്നവനായി ആരെയാണ് ധ്യാനിക്കുന്നത്? പറയുക; അതിനെക്കുറിച്ചെല്ലാം ഇപ്പോൾ എന്നോട് അരുളിച്ചെയ്താലും; നിന്തിരുവടി സർവ്വജ്ഞനാണെന്നുള്ളത് സുപ്രസിദ്ധമാണല്ലൊ." ഇപ്രകാരം ചോദിക്കപ്പെട്ടവനായ ആ മഹാതേജസ്വി, അവന്റെ അന്തർഗ്ഗതത്തെ അറിഞ്ഞ്, പുഞ്ചിരിതൂകിക്കൊണ്ടു "ഉണ്ണി! കേട്ടാലും" എന്നുപറഞ്ഞ് ഇപ്രകാരം ഉരചെയ്തു.

"ചരാചരാത്മകമായ ഈ ത്രൈലോക്യത്തെ മുഴുവനും യാതൊരുവൻ ഭരിക്കുന്നുവോ, സർവ്വഭൂതാത്മകനായ അദ്ദേഹത്തിന്റെ ഉത്പത്തിയെക്കുറിച്ച് നാം അറിയുന്നില്ല. വേദങ്ങളെ നന്നായറിഞ്ഞവരായുള്ളവർ, അദ്ദേഹത്തെ സർവ്വഭൂതങ്ങളിലും ശയിക്കുന്നവനെന്നും, തമസ്സിന്നും അതീതനെന്നും, ആദിത്യരൂപിയെന്നും, ക്ഷയരഹിതനെന്നും, പരമാത്മാവെന്നും, സർവ്വേശ്വരനെന്നും പറയുന്നു. ലോകപിതാമഹനായ എന്റെ പിതാവായ ബ്രഹ്മദേവൻ അദ്ദേഹത്തിന്റെ നാഭിയിൽനിന്നുളവായവനും, കൈലാസവാസിയായ ശ്രീമാനായ പരമശിവൻ കോപത്തിൽനിന്നുളവായവനുമാകുന്നു. യാതൊരു അദ്ദേഹത്തെ ആശ്രയിച്ചാകുന്നു, ദേവന്മാരും ദൈത്യന്മാരെ തോല്പിച്ച് സന്തുഷ്ടിപൂണ്ടവരായി യാഗത്തിൽ അമൃതമെന്നു പറയുന്നതായ ഹവിർഭാഗത്തെ ആസ്വദിക്കുന്നത്.

യസ്യ ശ്വാസാനിലോദ്ഭൂതാഃ സ്ത്രീയസ്ത്വാമപരാജിതം
ഗൃഹീത്വാ സുമഹാവേഗാശ്ചിക്ഷിപുഃ സാഗരാംഭസി 57

യേന ദൈത്യാ മഹാവീര്യാ ദാനവാശ്ച സനൈരൃതാഃ
നിഹതാ ബഹുരൂപേണ ബഹവോ ബാഹുശാലിനാ 58

തേനായം ലോകനാഥേന കല്പിതഃ സുമഹാത്മനാ
ഗോവിന്ദേന നിവാസാർത്ഥം ലോകോ വൈ സുമഹാത്മനാ 59

അർച്ചയന്തി ജഗന്നാഥം നാരായണപരായണാഃ
അദ്വേഷാഃ സർവ്വഭൂതേഷു മഹായോഗബലാശ്രയാഃ 60

യജന്തി പഞ്ചഭിര്യജ്ഞൈഃ സതതം മധുസൂദനം
ഏകാന്തിനോ മഹാസത്വാ വസന്തി സുസമാഹിതാഃ 61

യഃ പുരാണേ ച വേദേ ച പാഞ്ചരാത്രേ ച പഠ്യതേ
സാംഖ്യയോഗേ ച മുനിഭിർധ്യായതേ ചേജ്യതേ ച യഃ 62

മുനിഭിർദേവസംഘൈശ്ച സ്ഥാപ്യതേ ഭഗവാൻ ഹരിഃ
മധുകൈടഭയോർഹന്താ യസ്തമന്വേഷ്ടുമർഹതി 63

പിതാമഹോഽപി തം ദേവം ന ച ജാനാതി രാവണ 64

യസ്തു നിത്യം വിജാനാതി ഹരിം നാരായണം വിഭും
ജഗദാഭരണം പുണ്യം തസ്യ മോക്ഷോ ന സംശയഃ 65

യാതൊരു അദ്ദേഹത്തിന്റെ ശ്വാസവായുവിൽനിന്നുളവായ സ്ത്രീകളാകുന്നു ഇതേവരെ തോല്വയെന്നതറിയാത്തവനായ ഭവാനെ എടുത്ത്, അതിശക്തിയോടെ സമുദ്രജലത്തിൽ എറിഞ്ഞത്. അനേക വടിവാന്നവനും കൈയൂക്കാന്നവനുമായ യാതൊരു അദ്ദേഹത്താൽ എത്രയോ വീര്യശാലികളായ ദൈത്യന്മാരും രാക്ഷസരോടുകൂടിയ ദാനവന്മാരും ഹനിക്കപ്പെട്ടിട്ടുണ്ട്. അപ്രകാരമുള്ള മഹാത്മാവായ ഗോവിന്ദനാൽ അപ്രമേയമായ തന്റെ പ്രഭാവംകൊണ്ട്, സ്വവാസത്തിന്നായി സങ്കല്പമാത്രത്താൽ നിർമ്മിക്കപ്പെട്ടതാകുന്നു ഈ ലോകം. സർവ്വപ്രാണികളിലും ദ്വേഷബുദ്ധി കയ്ക്കൊള്ളാത്തവരായി, ഉത്കൃഷ്ടമായ യോഗബലത്തെ ആശ്രയിച്ചവരായി, ശ്രീനാരായണനെ സർവ്വവുമായി ഉൾക്കൊണ്ടവർ, ആ ജഗന്നാഥനെ കൊണ്ടാടുന്നു. പഞ്ചയജ്ഞങ്ങളെക്കൊണ്ട് സദാ മധുസൂദനനെ യജിക്കുന്നു; മഹാസത്വഗുണപ്രധാനന്മാരായവർ ഭക്തിയോടുകൂടി ധ്യാനിച്ചുകൊണ്ട് ഏകാന്തവാസം കയ്ക്കൊള്ളുന്നു. യാതൊരുവൻ പുരാണത്തിലും, വേദത്തിലും, പാഞ്ചരാത്രമെന്ന ആഗമത്തിലും, സാംഖ്യയോഗത്തിലും പറയപ്പെടുന്നുവോ, മുനിമാരാൽ ധ്യാനിക്കപ്പെടുന്നുവോ, യാതൊരുവൻ യജിക്കപ്പെടുന്നുവോ, ഋഷിമാരാലും ദേവഗണങ്ങളാലും സ്ഥാപിക്കപ്പെടുന്നുവോ, അപ്രകാരമുള്ളവനാകുന്നു മധുകൈടഭസംഹാരകനായ ഭഗവാനായ ശ്രീഹരി; ആരാണ് അദ്ദേഹത്തെ അന്വേഷിച്ചറിവാൻ ശക്തനാവുക? രാവണ! ബ്രഹ്മാവുംകൂടി ആ ദേവനെ നല്ലപോലെ അറികയില്ല. യാതൊരുവൻ നാരായണനും, സർവ്വസ്വാമിയും, ലോകത്തിന്ന് അലങ്കാരവും പാവനനുമായ ആ ശ്രീഹരിയെ ശാശ്വതമായി അറിയുന്നുവോ, അവന്ന് സംസാരത്തിൽനിന്ന് മോക്ഷമാണെന്നുള്ളതിന്ന് സംശയമില്ല."

ഏതച്ഛ്രുത്വാ മുനേർവാക്യം പ്രസന്നേനാന്തരാത്മനാ
പുനരേവ തതോ രക്ഷഃ പപ്രച്ഛ മുനിപുംഗവം 66
കഥം ച ദൃശ്യതേ ദേവ കഥം ച ശ്രൂയതേ ഭുവി
കഥം ച ക്രീഡതേ ലോകേ ദ്രഷ്ടും വാ ശക്യതേ കഥം 67
കിയത്കാലേന വാ ബ്രഹ്മൻ ലോകോഽയം തപസാ മയാ
ശക്യഃ പ്രവേഷ്ടും തദ്ബ്രൂഹി സർവ്വം ഹി വിദിതം തവ 68
ആകർണ്ണ്യ സസ്പൃഹം തസ്യ വാക്യം വാക്യവിശാരദഃ
പ്രത്യുവാച മുനിർധീമാംസ്തത്സർവ്വമനുപൂർവ്വശഃ 69
സ ഹി സർവ്വഗതോ ദേവഃ സൂക്ഷ്മോഽവ്യക്തഃ സനാതനഃ
യേന സർവ്വമിദം വ്യാപ്തം ത്രൈലോക്യം സചരാചരം 70
സ ഭൂമൌ ദിവി പാതാളേ പർവ്വതേഷു വനേഷു ച
സാഗരേഷു ച സർവ്വേഷു വസതീഹ സരിത്സു ച 71

അഹശ്ച രാത്രിശ്ച ഉഭേ ച സന്ധ്യേ
ദിവാകരശ്ചൈവ യമശ്ച സോമഃ
സ ഏവ കാലോ വരുണഃ സ ഏവ
സ ബ്രഹ്മരുദ്രേന്ദ്രമുഖഃ സ ചാഗ്നിഃ 72

ഓങ്കാരോ ഭൂർഭുവഃസ്വശ്ച ഗായത്രീ സന്ധ്യ ഏവ ച
ധരാധരധരോ ദേവഃ സോഽനന്ത ഇതി വിശ്രുതഃ 73

മഹർഷിയുടെ ഈ വാക്യത്തെ പ്രസന്നമായ അകക്കാമ്പോടുകൂടി ശ്രവിച്ച്, ആ സമയം വീണ്ടും മുനിവരനോടായി ആ രാക്ഷസൻ ഇങ്ങിനെ ചോദിച്ചു:—“ദേവ! അദ്ദേഹം ലോകത്തിൽ എന്തുരൂപത്തിലാണ് കാണപ്പെടുന്നത്? എന്തു പ്രഭാവത്തോടുകൂടിയവനായിട്ടാണ് കേൾക്കപ്പെടുന്നത്? എങ്ങിനെയാണ് ലോകത്തിൽ വിഹരിക്കുന്നത്? എപ്രകാരമായാലാണ് കാണ്മാൻ സാദ്ധ്യപ്പെട്ടവനായിത്തീരുക? ബ്രഹ്മജ്ഞനായുള്ളോവേ! എന്നാൽ എത്രകാലത്തെ തപസ്സുകൊണ്ടാണ് ഈ ലോകം പ്രവേശിപ്പാൻ കഴിവുള്ളതായിത്തീരുക? എല്ലാററിനേയും അരുളിച്ചെയ്താലും; നിന്തിരുവടിക്ക് എല്ലാം അറിവുള്ളതാണല്ലോ!” വാക്യകുശലനും ബുദ്ധിമാനുമായ മുനിവരൻ ഔത്സുക്യംപൂണ്ടതായ അവന്റെ വാക്കുകേട്ട്, അതെല്ലാററിനേയും കുറിച്ച് മുറയ്ക്ക് അവനോടായി ഇങ്ങിനെ അരുളിച്ചെയ്തു:—

“അദ്ദേഹം സൂക്ഷ്മരൂപിയായി, അവ്യക്തനായി, ശാശ്വതനായി, സർവ്വത്തിലും അന്തര്യാമിയായവനാകുന്നു; അവനാൽ ചരാചരങ്ങളടങ്ങിയതായ ഈ ത്രൈലോക്യം മുഴുവനും വ്യാപിക്കപ്പെട്ടിരിക്കുന്നു. അവൻ ഭൂമിയിലും, സ്വർഗ്ഗത്തിലും, പാതാളത്തിലും, പർവ്വതങ്ങളിലും, വനങ്ങളിലും, സമുദ്രങ്ങളിലും, നദികളിലും എല്ലാററിലും കുടികൊള്ളുന്നു. അവൻ തന്നെയാകുന്നു പകലും, രാത്രിയും, രണ്ടുസന്ധ്യകളും, ആദിത്യനും, യമനും, സോമനും; കാലനും, വരുണനും, ആ ദേവൻതന്നെ; ബ്രഹ്മസ്വരൂപനും, രുദ്രസ്വരൂപനും അവൻതന്നെ; അഗ്നിയും അവൻതന്നെ; ഓങ്കാരവും, ഭൂർഭുവസ്സ്വഃ എന്ന വ്യാഹൃതിത്രയവും, ഗായത്രിയും, സന്ധ്യോപാസനയും അവൻതന്നെ; പർവ്വതങ്ങളെ താങ്ങിനില്ക്കുന്ന പേരാന്ന അനന്തനും ആ ദേവൻതന്നെയാകുന്നു. അദ്ദേഹം തന്നെയാകുന്നു മിന്നുന്നതും, ഉജ്ജ്വലിക്കുന്നതും, വർഷിക്കുന്നതും, വീശുന്നതും, വററിക്കു

വിദ്യോതതി ജ്വലതി വൎഷതി വാതി പാതി
ഗൎജ്ജത്യുപൈതി തപതേ ദഹതേ സ ചൈവ
ലോകാൻ സൃജത്യവതി സംഹരതേ സദൈവ
ദൈത്യാൻ സ ഏവ ദഹതേ ജഗതി പ്രസഹ്യ 74

സ ന ശക്യഃ സുരൈൎദ്രഷ്ടും നാസുരൈൎന്ന ച പന്നഗൈഃ
പ്രസാദം കുരുതേ യസ്യ സ വൈ തം ദ്രഷ്ടുമൎഹതി 75

തദ്ഗതൈസ്തദ്ഗതപ്രാണൈഃ ശുചിഭിസ്തത്പരായണൈഃ
ശക്യഃ പ്രവേഷ്ടും ലോകോऽയം ജ്ഞാനനിൎദ്ധൂതകില്ബിഷൈഃ 76

ഏവംവിധൈരയം ലോകഃ പ്രാപ്യതേ പുരുഷോത്തമൈഃ
അകാമകാരിഭിൎദ്ദിവ്യൈരക്രോധൈൎദഗ്ദ്ധതാമസൈഃ 77

യശ്ചൈവ സുമഹാകായഃ പ്രവിഷ്ടോ ലോകമവ്യയം
അസ്യേ തഥൈവ ഹരിണാ കൃതാ തേന മഹാപുരീ 78

അഷ്ടാവിംശേ യുഗേ പ്രാപ്തേ മനോരസ്യ വിവസ്വതഃ
വൈഷ്ണവീം മൂൎത്തിമാവിശ്യ ലോകമേനം പ്രവേക്ഷ്യസി 79

നാതഃപരതരം ശ്രോതും മത്തോ വൈ രാക്ഷസേശ്വര
ഉത്തിഷ്ഠ ഗച്ഛ ഭദ്രം തേ പ്രാപ്സ്യസേ ഗതിമീപ്സിതാം 80

ന്നതും, ഗൎജ്ജിക്കുന്നതും, ചേരുന്നതും, ചുടുന്നതും, ദഹിപ്പിക്കുന്നതും. എന്നെന്നും ലോകങ്ങളെ സൃഷ്ടിക്കുന്നതും, പരിപാലിക്കുന്നതും, സംഹരിക്കുന്നതും അവൻതന്നെ; ലോകത്തിൽ ദൈത്യന്മാരെ ബലാല്ക്കാരമായി നശിപ്പിക്കുന്നതും അവൻ തന്നെ. അദ്ദേഹം ദേവന്മാരാൽ കാണ്മാൻ കഴിയപ്പെടുന്നവനല്ല; അസുരന്മാരാലും അല്ല; പന്നഗന്മാരാലും അല്ല; യാതൊരുത്തനു അദ്ദേഹം പ്രസാദിക്കുന്നുവോ, അവൻ മാത്രമാണ് കാണുവാൻ ശക്തനാവുക. അവനെത്തന്നെ ചിന്തിക്കുന്നവരായി, അവന്നായ്ക്കൊണ്ടുതന്നെ സകല ഇന്ദ്രിയവ്യാപാരങ്ങളും നടത്തുന്നവരായി, നിഷ്കന്മഷന്മാരായി, അവനെത്തന്നെ സൎവ്വാശ്രയമായികൊണ്ട് ജ്ഞാനത്താൽ പാപമെല്ലാം പറപ്പിക്കപ്പെട്ടവരാൽ മാത്രമാണ് ഈ ലോകം പ്രവേശിപ്പാൻ സാദ്ധ്യപ്പെടുക. ഫലേച്ഛയില്ലാതെ കൎമ്മങ്ങളെ ചെയ്യുന്നവരും, ക്രോധമററവരും, ദിവ്യന്മാരും, അജ്ഞാനം നശിച്ചവരുമായ ഇപ്രകാരമുള്ള ഉത്കൃഷ്ടപുരുഷന്മാരാൽ മാത്രമാണ് ഈ ലോകം പ്രാപിക്കപ്പെടുന്നത്. അതിപുണ്യശരീരമാൎന്ന യാതൊരുവൻ ഈ ശാശ്വതമായ ലോകത്തിൽ പ്രവേശിക്കുന്നുവോ, അവൻ ശ്രീഹരിയോടുകൂടി സായുജ്യപദവിയെ പ്രാപിക്കുന്നു. അതിന്നായിട്ടാണ് ഈ ദിവ്യലോകം നിൎമ്മിക്കപ്പെട്ടത്. വൈവസ്വതമനുവിൻേറതായ ഇരുപത്തെട്ടാമത്തെ യുഗം എത്തുമ്പോൾ, വൈഷ്ണവസ്വരൂപത്തെ പ്രാപിച്ചവനായി ഭവാനും ഈ ലോകത്തിൽ പ്രവേശിക്കുന്നതാണ്. ഹേ രാക്ഷസേശ്വര! ഇതിലുംവെച്ച് ഉൽകൃഷ്ടമായ മറെറാന്നിനേയും എങ്കൽനിന്നു ശ്രവിപ്പാനില്ല. എഴുന്നേററാലും; പോയ്പരിക; ഭവാനു മംഗളമുണ്ടാകും; ഭവാൻ ആഗ്രഹിച്ചതായ അവസ്ഥയെ പ്രാപിക്കുന്നതാണ്.

ഏവമുക്തസ്തഥേത്യുക്ത്വാ തം പ്രണമ്യാഭിപൂജ്യ ച
സമാസാദ്യ മഹത് സൈന്യം യയൌ ലങ്കാമശങ്കിതഃ 81

നാരദോ ऽപി പ്രഹൃഷ്ടാത്മാ ദൃഷ്ട്വാ സൎവ്വമശേഷതഃ
ദ്രുതം മേരുമുപാഗമ്യ വിശതേ താം ശുഭാം സഭാം 82

തസ്യാം ബ്രഹ്മാണമാസീനമഭിവാദ്യ കൃതാഞ്ജലിഃ
ദേവാൻ സംശ്രാവയാമാസ സമീപേ പദ്മജന്മനഃ 83

നിശമ്യ സുമഹത് പുണ്യമാഖ്യാനം പദ്മസംഭവഃ
നാരദം സംപരിഷ്വജ്യ പ്രാഹ ഭൂതഭവിഷ്യവിത് 84

ഹിരണ്യകശിപുഃ പൂൎവ്വം ബഭൂവൈഷ നിശാചരഃ
അവധ്യോ ബഹുഭിൎയ്യോഗൈൎവ്വരദാനാന്മഹാബലഃ 85

സ കദാചിന്മഹാത്മാനം പദ്മനാഭമധോക്ഷജം
സഭായാം ഗൎഹയൻ ദൎപ്പാന്നൃസിംഹവപുഷം ഹരിം 86

സമുദ്ഗൃഹ്യ നഖൈസ്തേന ദീൎയ്യമാണസ്യ സംയുഗേ
രക്തസംസ്പൎശജം ദിവ്യം ചക്ഷുൎദ്ദൈത്യപതേരഭൂത് 87

സ തു തദ്രാക്ഷസം ജന്മ തസ്മാന്മാനുഷജന്മനഃ
ഭാവിനീം നിധനപ്രാപ്തിം പശ്യൻ ദിവ്യേന ചക്ഷുഷാ 88

ശ്രീവത്സാങ്കം തദങ്കസ്ഥഃ പ്രാഹ ദൈത്യഃ ശനൈരിദം
നഖൈൎവ്വിഭിന്നഹൃദയഃ ക്ഷണം ദീനഃ കൃതാഞ്ജലിഃ 89

തപ്തഹാടകകേശാന്ത ജ്വലത്പാവകലോചന
വജ്രായുധനഖസ്പൎശ ദിവ്യസിംഹ നമോ ऽസ്തു തേ 90

ഇപ്രകാരം അരുളിച്ചെയ്യപ്പെട്ടവനായ അവൻ, "അങ്ങിനെതന്നെയാവട്ടെ" എന്നു പറഞ്ഞു, അദ്ദേഹത്തെ വണങ്ങിക്കൊണ്ടാടിയശേഷം, വമ്പിച്ച സൈന്യത്തെ അടുത്ത്, ശങ്കവിട്ടവനായി ലങ്കയിലേയ്ക്കു ചെന്നു. നാരദമഹൎഷിയും എല്ലാററിനേയും ഒന്നൊഴിയാതെകണ്ട് സന്തുഷ്ടചിത്തനായി, ഉടനെ മേരുവിങ്കൽ ചെന്ന്, പാവനമായ സഭയിൽ പ്രവേശിച്ചു. അതിൽ എഴുന്നെള്ളിയിരുന്ന ബ്രഹ്മദേവനെ അഞ്ജലിഹസ്തനായി വണങ്ങി നമസ്കരിച്ച്, ആ പദ്മജന്മാവിന്റെ തിരുമുമ്പിൽവെച്ചുതന്നെ ദേവന്മാരോടായി സംഗതിയെല്ലാം കേൾപ്പിച്ചു. കഴിഞ്ഞവയേയും വരുവാൻപോകുന്നവയേയും അറിയുന്നവനായ പദ്മജൻ ആ അത്യുൽകൃഷ്ടവും പരിപാവനവുമായ കഥയെ ശ്രവിച്ച്, നാരദനെ തലോടിക്കൊണ്ട് ഇങ്ങിനെ അരുളിച്ചെയ്തു:—

"ഈ നിശാചരൻ, പൂൎവ്വജന്മത്തിൽ വരദാനത്താൽ മഹാശക്തിപൂണ്ടവനായി പല വഴികൾകൊണ്ടും അവധ്യനായ ഹിരണ്യകശിപുവെന്നവനായിരുന്നു. അവൻ ഒരിക്കൽ മഹാത്മാവും പദ്മനാഭനും ഇന്ദ്രിയജ്ഞാനത്തിന്ന് വിഷയമല്ലാത്തവനുമായ നൃസിംഹവടിവാന്ന ശ്രീഹരിയെ സഭയിൽവെച്ച് ഭർത്സിക്കയുണ്ടായി. ആ ദൈത്യരാജാവ്, ദ്വന്ദ്വയുദ്ധത്തിൽ പിടിച്ച് നഖങ്ങളാൽ കീറപ്പെടുന്നസമയം, ചോരയെ ഭഗവാൻ സ്പൎശിച്ചതിനാൽ അവന്ന് ദിവ്യദൃഷ്ടിയുളവായി. അവനും അതിനാൽ ദിവ്യചക്ഷുസ്സുകൊണ്ട് ആ രാക്ഷസജന്മത്തേയും, അപ്പോൾ മനുഷ്യനായി അവതരിച്ച അ

കൈടഭാരേ ഹരേ ദേവ വിഷ്ണോ വിപുലവിക്രമ
ത്രാഹി മാം ഭൂതഭവ്യേശ ശരണാഗതവത്സല 91

ത്വദ്ധതേ രാക്ഷസേ ഭാവേ മാനുഷേ ച പദേ വിഭോ
പ്രാപ്നുയാം ത്വന്മയോ ലോകം ലോകനാഥ പ്രസീദ മേ 92

ഏവമുക്തസ്തഥേത്യുക്ത്വാ യയൗ ദൈത്യപതിം ഹരിഃ
ഹംസയുക്തവിമാനേന കിങ്കിണീജാലമാലിനാ 93

സ ഏവ ച പുനസ്തത്ര രാക്ഷസോഽഭൂന്മഹാസുരഃ
രാക്ഷസേന വിധാനേന സദാ തദ്ഭാവഭാവിതഃ 94

മാനുഷത്വമുപാഗമ്യ ലോകാൻ ഹന്തും കൃതോദ്യമം
തൃതീയം ച ഹതം തേന ശ്വേതദ്വീപം പ്രവേക്ഷ്യതി
വൈഷ്ണവം തേജ ആവിശ്യ യഥോക്തം ബ്രഹ്മവാദിനാ 95

മയാഽപി ചോഹസംസ്ഥേന ദൃഷ്ടമേവാക്ഷദർശനാത്
മയാഽവലംബിതം സർവ്വം ദേവസ്യ പരമാത്മനഃ 96

യസ്ത്വിദം പഠതേ നിത്യം പുണ്യമാഖ്യാനമാദിതഃ
നാരദോക്തം മനുഷ്യോ വൈ സ യാതി പരമാം ഗതിം 97

ദ്ദേഹത്തിങ്കൽനിന്നുണ്ടാവാൻപോകുന്നതായ മരണപ്രാപ്തിയേയും കണ്ടറിഞ്ഞു്, ആ ദൈത്യൻ നഖങ്ങളാൽ കീറപ്പെട്ട മാറോടുകൂടി ഒട്ടു ദീനതപൂണ്ടവനായി, ആ ശ്രീവത്സാങ്കനോടായി അദ്ദേഹത്തിന്റെ മടിയിൽകിടന്നുകൊണ്ട് ഇങ്ങിനെ മെല്ലെ സ്തോത്രംചെയ്തപേക്ഷിച്ചു:—'തങ്കനിറമാന്ന മുടിയുള്ളോവേ! ചെന്തീപോലെ നേത്രങ്ങളാന്നുള്ളോവേ! വജ്രായുധംപോലെ കഠിനമായ നഖങ്ങളാന്നുള്ളോവേ! സിംഹരൂപിയായ ദേവ! നിന്തിരുവടിക്കായ്ക്കൊണ്ട് നമസ്കാരം. കൈടഭാരിയായുള്ളോവേ! ഹരേ! വിഷ്ണുഭഗവാനെ! വിപുലവിക്രമ! സർവ്വപ്രാണികൾക്കും നന്മചെയ്യുന്നതിന്ന് അധികാരിയായുള്ളോവേ! ശരണാഗതന്മാരിൽ വാത്സല്യമാന്നുള്ളോവേ! എന്നെ കാത്തുരക്ഷിച്ചാലും. ലോകനായക! രാക്ഷസഭാവം പൂണ്ടിരിക്കുന്ന സമയത്തിലും മനുഷ്യഭാവം കയ്ക്കൊണ്ടപ്പോഴും നിന്തിരുവടിയാൽ വധിക്കപ്പെട്ടതിൽ പിന്നെ, നിന്തിരുവടിയുടെ സായൂജ്യത്തെ പ്രാപിച്ചവനായി ഞാൻ വൈകുണ്ഠലോകത്തെ പ്രാപിക്കുമാറാകണം. എങ്കൽ പ്രസാദിച്ചരുളിയാലും.' ഇപ്രകാരം അപേക്ഷിക്കപ്പെട്ടവനായ ശ്രീഹരി, 'അപ്രകാരം തന്നെയാകട്ടേ,' എന്നനുഗ്രഹിച്ച്, കിങ്ങിണികൾ മാലകളായുള്ളതും ഹംസങ്ങൾ, വഹിക്കുന്നതുമായ (പരമഹംസന്മാർ വസിക്കുന്നതുമായ) വിമാനത്തിൽ കയറിക്കൊണ്ട് എഴുന്നെള്ളി. ആ മഹാസുരൻ തന്നെയാണ്, എപ്പോഴും അദ്ദേഹത്തിന്റെ സ്വരൂപത്തെ പ്രാപിപ്പാൻ കൊതിപൂണ്ടവനായി, രാക്ഷസവൃത്തിയെ അവലംബിച്ച്, ഇപ്പോൾ രാക്ഷസനായി പിറന്നിരിക്കുന്നത്. ലോകങ്ങളെയെല്ലാം ഹിംസിപ്പാൻ മുതിന്ന അവനെ, മനുഷ്യനായവതരിച്ച്, മൂന്നാമതും വധിച്ചശേഷം, ആ സത്യവാക്കായ സനത്കുമാരനാൽ ഉരചെയ്യപ്പെട്ടപോലെതന്നെ വൈഷ്ണവതേജസ്സിനെപൂണ്ട്, ശ്വേതദ്വീപിൽ പ്രവേശിക്കുന്നതാകുന്നു. ഇവിടെ വത്തിക്കുന്നവനായ എന്നാലും, പരമാത്മാവായ ആ ദേവന്റെ മായയെ ആശ്രയിച്ചതായ ഇതെല്ലാം ജ്ഞാനദൃഷ്ടികൊണ്ട് കാണപ്പെട്ടതുതന്നെയാണ്. യാതൊരു മനുഷ്യൻ നാരദോക്തമായ ഈ ആ

വൈഷ്ണവം പരമാഖ്യാനം സർവ്വപാപപ്രണാശനം
നിത്യം ച ശൃണുയാദ്യശ്ച സോऽപി പാപാത് പ്രമുച്യതേ 98
ജാതിസ്മരത്വം വിപ്രത്വം കുലേ മഹതി സംഭവം
സർവ്വജ്ഞതാം ച ലഭതേ നാത്ര കാര്യ്യാ വിചാരണാ 99
സ ച സംസ്തൂയ ച ഹരിം പ്രവിഷ്ടഃ കമലോദ്ഭവഃ
അനുഭാവ്യ സുരാൻ സർവ്വാൻ യയൌ സ്വം ലോകമീശ്വരഃ 100
നാരദസ്തു തതസ്തസ്മാന്മേരുപൃഷ്ഠം പരിഭ്രമൻ
സ തു മാമാജഗാമാശു ദിദൃക്ഷുർദ്വാദശാത്മകം 101
സ മയാ ശാസ്ത്രതഃ സമ്യഗഭിവാദ്യാഭിപൂജിതഃ
ആഖ്യാനമിദമാചഷ്ട മമാനുഗ്രഹകാമ്യയാ 102
മയാऽപ്യേതത് സദസ്യേത്യ പാവനാർത്ഥം മനോഹരം
ഭക്ത്യാ തവ മഹാബാഹോ കഥാമൃതമുദാഹൃതം 103
ഏതദർത്ഥം മഹാബാഹോ രാവണേന ദുരാത്മനാ
വിജ്ഞായ ച ഹൃതാ സീതാ ത്വത്തോ മരണകാംക്ഷയാ 104
ഭവാൻ നാരായണോ ദേവഃ ശംഖചക്രഗദാധരഃ
ശാർങ്ഗപദ്മായുധധരഃ സർവ്വദേവനമസ്കൃതഃ 105
ശ്രീവത്സാങ്കോ ഹൃഷീകേശഃ സർവ്വദേവാഭിപൂജിതഃ
പത്മനാഭോ മഹായോഗീ ഭക്താനാമഭയപ്രദഃ 106

ഖ്യാനത്തെ ആദ്യംതൊട്ട് നിത്യം പഠനം ചെയ്യുന്നുവോ, അവൻ അത്യുത്തമമായ ഗതി നേടുന്നു. യാതൊരുവൻ മഹാവിഷ്ണുവിനെ സംബന്ധിച്ചതും സർവ്വപാപഹരവുമായ ഈ ശ്രേഷ്ഠമായ കഥയെ ശ്രവണംചെയ്യുന്നുവോ, അവനും പാപത്തിൽനിന്ന് മുക്തനാകുന്നു. ജനനാൽത്തന്നെ സ്നേഹിക്കപ്പെടുകയെന്ന അവസ്ഥയും, ബ്രാഹ്മണത്വവും, ഉത്കൃഷ്ട കുലത്തിൽ ജനനവും, സർവ്വജ്ഞതയും ലഭിക്കുന്നു എന്നുള്ളതിൽ ആലോചിപ്പാനില്ല."

ആ ഈശനായ പദ്മജന്മാവ്, ശ്രീഹരിയെ മാനിച്ച് സ്തുതിച്ചശേഷം, ദേവന്മാരെയെല്ലാം ആദരിച്ച് തന്റെ ലോകത്തിലേക്കായി എഴുന്നെള്ളി. അതിൽപിന്നെ നാരദമുനിയും, ദ്വാദശാത്മാവായ ആദിത്യദേവനെ സന്ദർശിപ്പാനായി, അവിടെനിന്നും മേരുപൃഷ്ഠത്തിൽ വേഗം സഞ്ചരിക്കുന്നവനായി, എന്റെ അടുക്കൽ എത്തി. എന്നാൽ വഴിപോലെ ശാസ്ത്രപ്രകാരം നമസ്കരിച്ച് പൂജിക്കപ്പെട്ടവനായ അദ്ദേഹം, എന്നെ അനുഗ്രഹിച്ചരുളുവാനായി, ഈ ആഖ്യാനത്തെ ഉപദേശിച്ചു. മഹാബാഹുവായുള്ളോവേ! എന്നാലും, ഈ സഭയിൽപുക്ക്, പുണ്യസിദ്ധിക്കായി, നിന്തിരുവടിയിങ്കലുള്ള ഭക്തിയാൽ, ഈ മനോഹരമായ സൽക്കഥ, ഉണർത്തിക്കപ്പെട്ടു. മഹാബാഹോ! ഈ സംഗതി അറിഞ്ഞിട്ടാകുന്നു ദുരാത്മാവായ രാവണനാൽ, നിന്തിരുവടിയിങ്കൽനിന്ന് മരണം സിദ്ധിപ്പാനായി, സീതാദേവി അപഹരിക്കപ്പെട്ടതു്. നിന്തിരുവടി അപ്രകാരമുള്ള ശംഖചക്രഗദാപാണിയായ സാക്ഷാൽ ശ്രീനാരായണമൂർത്തിയാകുന്നു; ശാർങ്ഗവും, പദ്മവും ആയുധമായുള്ളവൻ; എല്ലാ ദേവന്മാരാലും നമസ്കരിക്കപ്പെട്ടവൻ; ശ്രീവത്സം അടയാളമായവൻ; ഇന്ദ്രിയങ്ങൾക്ക് അധിഷ്ഠാതാവായവൻ; എല്ലാ ദേവന്മാരാലും സർവ്വോപരി കൊണ്ടാടപ്പെട്ടുന്നവൻ; നാഭിയിൽ പദ്മമാന്നവൻ; മഹായോഗിയായവൻ; ഭക്തന്മാക്ക് അഭയത്തെ പ്രദാനംചെയ്യുന്നവൻ.

വധാൎത്ഥം രാവണസ്യ ത്വം പ്രവിഷ്ടോ മാനുഷീം തനും
കിം ന വേത്സി ത്വമാത്മാനം രാമ നാരായണോ ഹ്യഹം 107
മാ മുഹ്യസ്വ മഹാഭാഗ സ്മര ചാത്മാനമാത്മനാ
ഗുഹ്യാദ്ഗുഹ്യതരസ്ത്വം ഹി ഏവമാഹ പിതാമഹഃ 108
ത്രിഗുണശ്ച ത്രിവേദീ ച ത്രിധാമാ ത്രിപദാത്മകഃ
ത്രികാലകൎമ്മാ ത്രൈവിദ്യസ്ത്രിദശാരിപ്രമൎദ്ദനഃ 109
ത്വയാഽഽക്രാന്താസ്ത്രയോ ലോകാഃ പുരാണൈൎവ്വിക്രമൈസ്ത്രിഭിഃ
ത്വം മഹേന്ദ്രാനുജഃ ശ്രീമാൻ ബലിബന്ധനകാരണാത് 110
അദിത്യാ ഗൎഭസംഭൂതോ വിഷ്ണുസ്ത്വം ഹി സനാതനഃ 111
ലോകാനനുഗ്രഹീതും വൈ പ്രവിഷ്ടോ മാനുഷീം തനും
തദിദം സാധിതം കാൎയ്യം സുരാണാം സുരസത്തമ 112
നിഹതോ രാവണഃ പാപഃ സപുത്രഗണബാന്ധവഃ
പ്രഹൃഷ്ടാശ്ച സുരാഃ സൎവ്വേ ഋഷയശ്ച തപോധനാഃ 113
പ്രശാന്തം ച ജഗത് സൎവ്വം ത്വത്പ്രസാദാത് സുരേശ്വര 114
സീതാ ലക്ഷ്മീൎമ്മഹാഭാഗാ സംഭൂതാ വസുധാതലേ
ത്വദൎത്ഥമിയമുത്പന്നാ ജനകസ്യ ഗൃഹേ ശുഭാ
ലങ്കാമാനീയ യത്നേന മാതേവ പരിരക്ഷിതാ 115

രാവണന്റെ വധത്തിന്നായി മനുഷ്യവടിവു കൈക്കൊണ്ടവനാകുന്നു നിന്തിരുവടി; ശ്രീരാമ! നിന്തിരുവടിയെ "ഞാൻ ശ്രീനാരായണനാകുന്നു" എന്നു നിന്തിരുവടി അറിയുന്നില്ലെ? മഹാപുണ്യശാലിയായുള്ളോവേ! ജ്ഞാനശക്തികൊണ്ടു നിന്തിരുവടിയെ അനുസ്മരിച്ചുകൊണ്ടാലും; മോഹബുദ്ധി കൈക്കൊള്ളാതിരുന്നാലും. എന്തെന്നാൽ നിന്തിരുവടി ഗുഢമായതിലുംവെച്ച് ഏററം ഗുഢമായുള്ളവനാകുന്നു; ത്രിഗുണസ്വരൂപൻ; മൂന്നു വേദങ്ങളാൽ അറിയപ്പെടേണ്ടവൻ; സ്വൎഗ്ഗം, ഭൂമി, പാതാളം എന്നവ വാസസ്ഥാനമായുള്ളവൻ; ഗായത്രിസ്വരൂപൻ; ഭൂതഭവിഷ്യദ്വൎത്തമാനകാലങ്ങളിലും പ്രവൃത്തിക്കുന്നവൻ; വേദസ്വരൂപൻ; ദേവന്മാരുടെ ശത്രുക്കളെ മൎദ്ദിക്കുന്നവൻ. നിന്തിരുവടിയാൽ ആദികാലത്തിൽ മൂന്നടികൾകൊണ്ടു ലോകങ്ങളെല്ലാം ആക്രമിക്കപ്പെട്ടു; നിന്തിരുവടി ബലിയെ ബന്ധിക്കുന്നതിന്നായി ഇന്ദ്രന്റെ അനുജനായി അദിതീദേവിയുടെ ഗൎഭത്തിലവതരിച്ച ശാശ്വതനായ ആ സാക്ഷാൽ വിഷ്ണുഭഗവാൻതന്നെയാകുന്നു; ലോകങ്ങളെ അനുഗ്രഹിപ്പാനായി മനുഷ്യശരീരത്തെ കൈക്കൊണ്ടിരിക്കയാകുന്നു; ദേവോത്തമ! അപ്രകാരമുള്ള ഈ ദേവകാൎയ്യം ഇപ്പോൾ സാധിക്കപ്പെട്ടു. പാപിയായ രാവണൻ പുത്രന്മാരും, പരിവാരങ്ങളും, ബന്ധുക്കളുമടക്കം വധിക്കപ്പെട്ടു; ദേവകളും, ഋഷികളും, തപസ്വികളും എല്ലാം സന്തുഷ്ടിപൂണ്ടവരായി. ദേവേശ്വര! നിന്തിരുവടിയുടെ പ്രസാദത്താൽ ലോകമെല്ലാം സമാധാനംപൂണ്ടതായി ഭവിച്ചു. മഹാഭാഗ്യവതിയായ സീതാദേവി ഭൂമിയിൽ അവതരിച്ച ലക്ഷ്മീഭഗവതിയാകുന്നു; പരിപാവനയായ ഇവൾ നിന്തിരുവടിയുടെ കാൎയ്യസാദ്ധ്യത്തിന്നായിട്ടാണ് ജനകമഹാരാജാവിന്റെ ഗൃഹത്തിൽ ഉത്പന്നയായത്. ലങ്കയിലേയ്ക്കുകൊണ്ടുപോയി മാതാവെന്നപോലെ ശ്രദ്ധയോടെ പരിപാലിക്കപ്പെട്ടവനു.

ഏവമേതത് സമാഖ്യാതം തവ രാമ മഹായശഃ
മയാऽപി നാരദേനോക്തമൃഷിണാ ദീർഘജീവിനാ 116
യഥാ സനത്കുമാരേണ വ്യാഖ്യാതം തസ്യ രക്ഷസഃ
തേനാപി ച തദേവാശു കൃതം സർവ്വമശേഷതഃ 117
യശ്ചൈതച്ഛ്രാവയേച്ഛ്രാദ്ധേ വിദ്വാൻ ബ്രാഹ്മണസന്നിധൌ
അനന്തമക്ഷയം ദത്തം പിതൄണാമുപതിഷ്ഠതി 118
ഏതാം ശ്രുത്വാ കഥാം ദിവ്യാം രാമോ രാജീവലോചനഃ
പരം വിസ്മയമാപന്നോ ഭ്രാതൃഭിഃ സഹ രാഘവഃ 119
വാനരാഃ സഹസുഗ്രീവാ രാക്ഷസാഃ സവിഭീഷണാഃ
രാജാനശ്ച സഹാമാത്യാ യേ ചാന്യേऽപി സമാഗതാഃ 120
ബ്രാഹ്മണാഃ ക്ഷത്രിയാ വൈശ്യാഃ ശൂദ്രാ ധർമ്മസമന്വിതാഃ
സർവ്വേ ചോത്ഫുല്ലനയനാഃ സർവ്വേ ഹർഷസമന്വിതാഃ
രാമമേവാനുപശ്യന്തി ഭൃശമത്യന്തഹർഷിതാഃ 121
അഗസ്ത്യസ്ത്വബ്രവീദ്രാമം സർവ്വമേതച്ഛ്രുതം ത്വയാ
ദൃഷ്ടഃ സംഭാഷിതശ്ചാപി രാമ ഗച്ഛാമഹേ വയം 122
ഏവമുക്ത്വാ ഗതാഃ സർവ്വേ പൂജിതാസ്തേ യഥാഗതം. 123

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പ്രക്ഷിപ്തപാഠേ ദശമഃ സർഗ്ഗഃ



മഹാകീർത്തിമാനായ ശ്രീരാമ! ദീർഘായുസ്സുള്ളവനായ നാരദമുനിയാൽ പറയപ്പെട്ടതായ ഇതിനെ നിന്തിരുവടിക്കായ്ക്കൊണ്ട് എന്നാലും ഉണർത്തിക്കപ്പെട്ടു. ആ രാക്ഷസനെപ്പററി സനത്കുമാരമുനിയാൽ പറയപ്പെട്ടപോലെ ആ രാക്ഷസനാലും അപ്രകാരം തന്നെ എല്ലാം ഉടനെ പൂർത്തിയായി ചെയ്യപ്പെട്ടുകയും ചെയ്തു. യാതൊരു വിദ്വാൻ ഇതിനെ ശ്രാദ്ധത്തിൽ ബ്രാഹ്മണസന്നിധിയിൽവെച്ച് കേൾപ്പിക്കുന്നുവോ, അവനാൽ പിതൃക്കൾക്കായി നൽകപ്പെട്ടത് അനന്തമായും അക്ഷയമായും ഭവിക്കുന്നതാണ്." ഈ ദിവ്യമായ കഥയെ കേട്ട്, രാജീവനേത്രനും, ലോകാഭിരാമനുമായ ശ്രീരാഘവൻ, സോദരന്മാരോടുംകൂടി ഏററം ആശ്ചര്യമുൾക്കൊണ്ടു. സുഗ്രീവസഹിതരായ വാനരന്മാരും, വിഭീഷണസമേതരായ രാക്ഷസന്മാരും, മന്ത്രിമാരോടുകൂടിയ രാജാക്കന്മാരും, അവിടെ കൂടിയിരുന്ന ധർമ്മബുദ്ധികളായ ബ്രാഹ്മണരും, ക്ഷത്രിയന്മാരും, വൈശ്യന്മാരും ശൂദ്രന്മാരും എല്ലാവരും ആനന്ദംപൂണ്ടവരായി എല്ലാവരും വിടന്ന നേത്രങ്ങളോടുകൂടിയവരായി, അത്യന്തം പുളകിതഗാത്രന്മാരായി ശ്രീരാമനെത്തന്നെ വീക്ഷിച്ചുനില്ക്കയായി. അഗസ്ത്യമുനിയും ശ്രീരാമനോടായി ഉരചെയ്തു:— "ഇതെല്ലാം നിന്തിരുവടിയാൽ ചെവിക്കൊള്ളപ്പെട്ടു. നിന്തിരുവടി സന്ദർശിക്കപ്പെട്ടുകയും സംഭാഷണംചെയ്യപ്പെട്ടുകയും ചെയ്തു; ശ്രീരാമ! ഞങ്ങൾ പോയ്ക്കൊള്ളട്ടെ!" ഇപ്രകാരം ഉണർത്തിച്ചശേഷം, എല്ലാവരും കൊണ്ടാടപ്പെട്ടവരായി, വന്നപോലെയാത്രയായി.

പ്രക്ഷിപ്തം പത്താം സർഗ്ഗം സമാപ്തം.



# അഷ്ടത്രിംശഃ സർഗ്ഗഃ = മുപ്പത്തെട്ടാംസർഗ്ഗം.

[ജനകാദിപ്രതിപ്രയാണം = ജനകരാജാവു മുതലായവർ മടങ്ങിച്ചെല്ലുന്നതു്.]

ഏവമാസ്തേ മഹാബാഹുരഹന്യഹനി രാഘവഃ
പ്രശാസത്സർവ്വകാര്യാണി പൌരജാനപദേഷു ച. 1

| | | | |
|---|---|---|---|
| മഹാബാഹുഃ | മഹാബാഹുവായ | പൌരജാനപദേഷു | നാട്ടാരുടേയും പൌരന്മാരുടേയും സംഗതിയിൽ |
| രാഘവഃ | ശ്രീരാഘവൻ | സർവ്വകാര്യാണി ച | സകലകാര്യങ്ങളേയും |
| അഹനി അഹനി | പ്രതിദിനം | പ്രശാസത്, | ആലോചനചെയ്തു് ആണ്ടുവന്നു. |
| ഏവം | ഇപ്രകാരംതന്നെ | | |
| ആസ്തേ; | ആസ്ഥാനമണ്ഡപത്തിൽ കാഴ്ചനല്കി; | | |

തതഃ കതിപയാഹസ്സു വൈദേഹം മിഥിലാധിപം
രാഘവഃ പ്രാഞ്ജലിർഭൂത്വാ വാക്യമേതദുവാച ഹ. 2

| | | | |
|---|---|---|---|
| രാഘവഃ, | ശ്രീരാഘവൻ, | മിഥിലാധിപം | ജനകമഹാരാജാവിനെ നോക്കി |
| തതഃ | അതിൽപിന്നെ | പ്രാഞ്ജലിഃ ഭൂത്വാ | അഞ്ജലിബന്ധംചെയ്തുകൊണ്ടു് |
| കതിപയാഹസ്സു, | തെല്ലനാൾ ചെന്ന ശേഷം, | ഏതത് | ഈ |
| വൈദേഹം | വിദേഹാധിപതിയായ | വാക്യം ഉവാച. | വാക്യത്തെ ഉരചെയ്തു. |

ഭവാൻ ഹി ഗതിരവ്യഗ്രാ ഭവതാ പാലിതാ വയം
ഭവതസ്തേജസോഗ്രേണ രാവണോ നിഹതോ മയാ. 3

| | | | |
|---|---|---|---|
| "ഭവതഃ | "നിന്തിരുവടിയുടെ | ഭവതാ | നിന്തിരുവടിയാലാണ് |
| ഉഗ്രേണ | മഹത്തായ | വയം | ഞങ്ങൾ |
| തേജസാ ഹി | തപോമഹിമയാൽതന്നെയാണു് | പാലിതാഃ; | പരിപാലിക്കപ്പെട്ടവരാകുന്നതു്; |
| മയാ | എന്നാൽ | ഭവാൻ | നിന്തിരുവടി |
| രാവണഃ | രാവണൻ | അവ്യഗ്രാ | എപ്പോഴുമുള്ള |
| നിഹതഃ; | ഹനിക്കപ്പെട്ടതു്; | ഗതിഃ. | അഭയസ്ഥാനവുമാണു്. |

ഇക്ഷ്വാകൂണാം ച സർവ്വേഷാം മൈഥിലാനാം ച സർവ്വശഃ
അതുലാഃ പ്രീതയോ രാജൻ സംബന്ധകപുരോഗമാഃ. 4

| | | | |
|---|---|---|---|
| "രാജൻ! | "മന്നവ! | സംബന്ധകപുരോഗമാഃ | ചാർച്ചകൊണ്ടുണ്ടായിട്ടുള്ളതായ |
| ഇക്ഷ്വാകൂണാം | ഇക്ഷ്വാകുവംശത്തിലുള്ള | പ്രീതയഃ | അനുഗ്രഹങ്ങൾ |
| സർവ്വേഷാം | എല്ലാവൎക്കും | സർവ്വശഃ ച | കുറവററവയും |
| മൈഥിലാനാം | മിഥിലവംശക്കാരുമായുള്ള | അതുലാഃ ച. | നിസ്തുല്യങ്ങളുംതന്നെ. |

തദ്ഭവാൻ സ്വപുരീം യാതു രത്നാന്യാദായ പാർത്ഥിവ
ഭരതശ്ച സഹായാർത്ഥം പൃഷ്ഠതസ്തേഽനുയാസ്യതി. 5

| | | | |
|---|---|---|---|
| “പാർത്ഥിവ! | “മഹാരാജാവേ! | സഹായാർത്ഥം | സഹായത്തിന്നായി |
| തത് | ആകയാൽ | ഭരതഃ ച | ഭരതനും |
| ഭവാൻ | നിന്തിരുവടി. | രത്നാനി ച | തിരുമുൽക്കാഴ്ചകളെ |
| സ്വപുരീം | സ്വപുരത്തിലേക്കായി | ആദായ | എടുത്തുംകൊണ്ട് |
| യാതു; | എഴുന്നെള്ളിയാലും; | പൃഷ്ഠതഃ | പിന്നാലെ |
| തേ | നിന്തിരുവടിക്ക് | അനുയാസ്യതി.” | ഒന്നിച്ചുവരുന്നതാണ്.” |

സ തഥേതി നൃപഃ കൃത്വാ രാഘവം വാക്യമബ്രവീത്
പ്രീതോഽസ്മി ഭവതോ രാജൻ ദർശനേന നയേന ച 6

| | | | |
|---|---|---|---|
| സഃ നൃപഃ, | ആ നരവരൻ, | “രാജൻ! | “മഹാരാജാവേ! |
| ‘തഥാ’ഇതി | ‘അങ്ങിനെയാവട്ടെ’ എ | ഭവതഃ | അവിടുത്തെ |
| കൃത്വാ, | അംഗീകരിച്ച്, [ന്ന് | ദർശനേന | സന്ദർശനത്താലും |
| രാഘവം | ശ്രീരാഘവനോടായി | നയേന ച | നയത്താലും |
| വാക്യം അബ്രവീത് | ഇപ്രകാരം ഉരചെയ്തു | പ്രീതഃ അസ്മി. | ഞാൻ സന്തുഷ്ടനായി. |

യാന്യേതാനി തു രത്നാനി മദർത്ഥം സഞ്ചിതാനി വൈ
ദുഹിത്രേ താനി വൈ രാജൻ സർവ്വാണ്യേവ ദദാമി ച. 7

| | | | |
|---|---|---|---|
| “രാജൻ! | “നൃപവര! | ഏതാനി<br>സർവ്വാണി ച | ഇവയെല്ലാററിനേയും |
| മദർത്ഥം വൈ | എനിക്കായി | | |
| സഞ്ചിതാനി | വെക്കപ്പെട്ടതായ | തു | ഇപ്പോൾ |
| രത്നാനി | കാഴ്ചവസ്തുക്കൾ | ദുഹിത്രേ ഏവ | പുത്രിക്കായ്ത്തന്നെ |
| യാനി | എവയോ, | ദദാമി വൈ.” | ഞാൻ നൽകുന്നു.” |
| താനി | ആ | | |

തതഃ പ്രയാതേ ജനകേ കേകയം മാതുലം പ്രഭുഃ
രാഘവഃ പ്രാഞ്ജലിർഭൂത്വാ വാക്യമേതദുവാച ഹ. 8

| | | | |
|---|---|---|---|
| ജനകേ | ജനകമഹാരാജാവ് | കേകയം | യുധാജിത്തിനെ നോ |
| പ്രയാതേ, | എഴുന്നെള്ളിയാറെ, | ഏതത് | ഇപ്രകാരം [ക്കി |
| തതഃ | അതിൽപിന്നെ | വാക്യം | വാക്യത്തെ |
| പ്രഭുഃ | പ്രഭുവായ | പ്രാഞ്ജലിഃ<br>ഭൂത്വാ ഹ | തൊഴുതുംകൊണ്ട് |
| രാഘവഃ, | ശ്രീരാഘവൻ, | | |
| മാതുലം | മാതുലനായ | ഉവാച. | ഉരചെയ്തു. |

ഇദം രാജ്യമഹം ചൈവ ഭരതശ്ച സലക്ഷ്മണഃ
ആയത്തം ത്വയി നോ നാഥ ഗതിശ്ച പുരുഷർഷഭ. 9

| | |
|---|---|
| "നാഥ! | "ഉററബന്ധുവായ |
| പുരുഷർഷഭ! | പുരുഷശ്രേഷ്ഠ! |
| ഇദം | ഈ |
| രാജ്യം ച, | രാജ്യമെല്ലാം |
| ആയത്തം; | നിന്തിരുവടിക്ക് സ്വാധീനമായതാകുന്നു; |
| അഹം ച | ഞാനും |
| സലക്ഷ്മണഃ | ലക്ഷ്മണനോടുകൂടിയ |
| ഭരതഃ | ഭരതനും |
| ച; | അപ്രകാരംതന്നെ സ്വാധീനത്തിലാകുന്നു; |
| നഃ | ഞങ്ങൾക്കു് |
| ത്വയി ഏവ | ഭവാങ്കൽതന്നെയാണ് |
| ഗതിഃ. | ആശ്രയം. |

രാജാഽപി വൃദ്ധഃ സന്താപം ത്വദർത്ഥമുപയാസ്യതി
തസ്മാദ്ഗമനമദ്യൈവ രോചതേ തവ പാർത്ഥിവ. 10

| | |
|---|---|
| "പാർത്ഥിവ! | "നൃപവര! |
| വൃദ്ധഃ | വയോധികനായ |
| രാജാ അപി, | മഹാരാജാവും, |
| ത്വദർത്ഥം | അവിടുത്തെയോർത്തു് |
| സന്താപം അനുയാസ്യതി; | വിചാരപ്പെട്ടുകൊണ്ടിരിക്കുന്നതാണ്; |
| തസ്മാത് | ആകയാൽ |
| അദ്യ ഏവ | ഇപ്പോൾതന്നെ |
| തവ ഗമനം | നിന്തിരുവടിയുടെ യാത്ര |
| രോചതേ. | ഉചിതമാണെന്നു് തോന്നുന്നു. |

ലക്ഷ്മണേനാനുയാത്രേണ പൃഷ്ഠതോഽനുഗമിഷ്യതേ
ധനമാദായ വിപുലം രത്നാനി വിവിധാനി ച. 11

| | |
|---|---|
| "വിവിധാനി | "പല |
| രത്നാനി | തിരുമുൽക്കാഴ്ചകളേയും |
| വിപുലം | ധാരാളം |
| ധനം ച | ധനത്തെയും |
| ആദായ, | എടുത്തുകൊണ്ടു്, |
| ലക്ഷ്മണേന അനുയാത്രേണ | അനുയാത്രചെയ്യുന്ന ലക്ഷ്മണനാൽ |
| പൃഷ്ഠതഃ | പിന്നാലെതന്നെ |
| അനുഗമിഷ്യതേ." | ഗമിക്കപ്പെടട്ടെ." |

യുധാജിത്തു തഥേത്യാഹ ഗമനം പ്രതി രാഘവം
രത്നാനി ച ധനം ചൈവ ത്വയ്യേവാക്ഷയ്യമസ്ത്വിതി. 12

| | |
|---|---|
| "യുധാജിത് | "യുധാജിത്തുനൃപൻ |
| രാഘവം | ശ്രീരാഘവനോടായി |
| ഗമനം പ്രതി | യാത്രയുടെ സംഗതിയിൽ |
| 'തഥാ' ഇതി | 'അങ്ങിനെതന്നെ' |
| തു | കൂടാതെ [എന്നും |
| 'രത്നാനി ച | 'കാഴ്ചവസ്തുക്കളും |
| ധനം ച ഏവ | ധനവും |
| ത്വയി ഏവ | ഭവാങ്കൽതന്നെ |
| അക്ഷയ്യം | കുറവററതായി |
| അസ്തു,' | വർത്തിക്കട്ടെ,' |
| ഇതി ആഹ. | എന്നും ഉരചെയ്തു. |

പ്രദക്ഷിണം സ രാജാനം കൃത്വാ കേകയവർദ്ധനഃ
രാമേണ ഹി കൃതഃ പൂർവ്വമഭിവാദ്യ പ്രദക്ഷിണം. 13

| | |
|---|---|
| സഃ, | അദ്ദേഹം, |
| രാമേണ, | ശ്രീരാമനാൽ, |
| പൂർവ്വം ഹി | പതിവുപ്രകാരം തന്നെ |
| അഭിവാദ്യ | നമസ്കാരപൂർവ്വം |
| പ്രദക്ഷിണം കൃതഃ; | പ്രദക്ഷിണം ചെയ്യപ്പെട്ടു; |
| കേകയവർദ്ധനഃ | കേകയരാജ്യത്തെ പരിപാലിക്കുന്നവനായ യുധാജിത്തും |
| രാജാനം | രാജാവിനെ |
| പ്രദക്ഷിണം കൃത്വാ. | ആശീർവ്വദിച്ചു. |

ലക്ഷ്മണേന സഹായേന പ്രയാതഃ കേകയേശ്വരഃ
ഹതേऽസുരേ യഥാ വൃത്രേ വിഷ്ണുനാ സഹ വാസവഃ. 14

| | |
|---|---|
| വൃത്രേ അസുരേ ഹതേ | വൃത്രാസുരൻ ഹനിക്കപ്പെട്ട സമയം |
| വാസവഃ | ഇന്ദ്രൻ |
| വിഷ്ണുനാ സഹ | വിഷ്ണുവിനോടു കൂടി |
| യഥാ, | എപ്രകാരമോ അപ്രകാരം, |
| സഹായേന | കൂടെത്തന്നെ ചെല്ലുന്നവനായ |
| ലക്ഷ്മണേന | ലക്ഷ്മണനോടുംകൂടി |
| കേകയേശ്വരഃ | കേകയാധിപൻ |
| പ്രയാതഃ. | തിരിച്ചെഴുന്നെള്ളി. |

തം വിസൃജ്യ തതോ രാമോ വയസ്യമകുതോഭയം
പ്രതർദ്ദനം കാശിപതിം പരിഷ്വജ്യേദമബ്രവീത്. 15

| | |
|---|---|
| രാമഃ | ശ്രീരാമൻ |
| തം | അദ്ദേഹത്തെ |
| വിസൃജ്യ, | വിടകൊടുത്തയച്ച്, |
| തതഃ | അനന്തരം |
| വയസ്യം | ഉററ സ്നേഹിതനും |
| അകുതോഭയം | ഒന്നിന്നും ഭീതികയ്യൊള്ളാത്തവനുമായ |
| പ്രതർദ്ദനം | പ്രതർദ്ദനൻ എന്ന |
| കാശീപതിം | കാശിമഹാരാജാവിനെ |
| പരിഷ്വജ്യ, | ആലിംഗനം ചെയ്ത്, |
| ഇദം | ഇപ്രകാരം |
| അബ്രവീത്. | അരുളിച്ചെയ്തു. |

ദർശിതാ ഭവതാ പ്രീതിർദ്ദർശിതം സൌഹൃദം പരം
ഉദ്യോഗശ്ച കൃതോ രാജൻ ഭരതേന ത്വയാ സഹ. 16

| | |
|---|---|
| "രാജൻ! | "നൃപോത്തമ! |
| ഭരതേന സഹ | ഭരതനോടുകൂടി |
| ത്വയാ | നിന്തിരുവടിയാൽ |
| ഉദ്യോഗഃ കൃതഃ; | വേണ്ടപോലെ പ്രയത്നം ചെയ്യപ്പെട്ടു; |
| ച, | അതിനാൽ, |
| ഭവതാ | നിന്തിരുവടിയാൽ |
| പ്രീതിഃ | പ്രീതി |
| ദർശിതാ; | പ്രത്യക്ഷമാക്കപ്പെട്ടു; |
| പരം | ഉത്തമമായ |
| സൌഹൃദം | വിശ്വാസവും |
| ദർശിതം. | പ്രദർശിപ്പിക്കപ്പെട്ടു. |

തദ് ഭവാനദ്യ കാശേയ പുരീം വാരാണസീം വ്രജ
രമണീയാം ത്വയാ ഗുപ്താം സുപ്രകാശാം സുതോരണാം. 17

| | |
|---|---|
| "കാശേയ! | "കാശിഭൂപ! |
| തത് | ആകയാൽ |
| ഭവാൻ | അവിടുന്ന് |
| അദ്യ | ഇപ്പോൾ |
| ത്വയാ | നിന്തിരുവടിയാൽ |
| ഗുപ്താം | പരിപാലിക്കപ്പെട്ടതും |
| സുതോരണാം | ഭംഗിയുള്ള കമാനങ്ങളോടുകൂടിയതായി |
| സുപ്രകാശാം | ഏററം പരിലസിക്കുന്നതും |
| രമണീയാം | അഴകാർന്നതുമായ |
| വാരാണസീം പുരീം | വാരാണസീ നഗരത്തിലേക്കായി |
| വ്രജ." | എഴുന്നെള്ളാവുന്നതാണ്." |

ഏതാവദുക്ത്വാ ചോത്ഥായ കാകുത്സ്ഥഃ പരമാസനാത്
പൎയ്യഷ്വജത ധൎമ്മാത്മാ നിരന്തരമുരോഗതം
വിസൎജ്ജയാമാസ തദാ കൌസല്യാനന്ദവൎദ്ധനഃ. 18

| | | | |
|---|---|---|---|
| **കൌസല്യാനന്ദവൎദ്ധനഃ** | **കൌസല്യാദേവിക്ക് പ്രീതിവളൎത്തുന്നവനും,** | ഉത്ഥായ, | എഴുനീറ്റു, |
| **ധൎമ്മാത്മാ** | **ധൎമ്മാത്മാവുമായ** | ഉരോഗതം | മാറോടുമാറ് |
| **കാകുത്സ്ഥഃ ച** | **കാകുത്സ്ഥനും,** | നിരന്തരം | ഗാഢമായി |
| **ഏതാവത്** | **മേൽപ്രകാരം** | പൎയ്യഷ്വജത; | പുല്കി; |
| **ഉക്ത്വാ,** | **അരുളിച്ചെയ്തു,** | തദാ | അതിൽപിന്നെ |
| **പരമാസനാത്** | **ഉത്തമമായ ആസനത്തിൽനിന്ന്** | വിസൎജ്ജയാമാസ. | വിടകൊടുത്തയച്ചു. |

രാഘവേണാഭ്യനുജ്ഞാതഃ കാശീശോऽപ്യകുതോഭയഃ
വാരാണസീം യയൌ തൂൎണ്ണം രാഘവേണ വിസൎജ്ജിതഃ. 19

| | | | |
|---|---|---|---|
| **അകുതോഭയഃ** | **ഒന്നിനും ഭയപ്പെടാത്തവനായ** | രാഘവേണ ഏവ | ശ്രീരാഘവനാൽതന്നെ |
| **കാശീശഃ,** | **കാശിരാജാവ്,** | വിസൎജ്ജിതഃ | അനുയാത്രചെയ്യപ്പെട്ടവനായി |
| **രാഘവേണ** | **ശ്രീരാഘവനാൽ** | തൂൎണ്ണം | ഉടനെ |
| **അഭ്യനുജ്ഞാതഃ** | **വിടനൽകി അയക്കപ്പെട്ടവനായി** | വാരാണസീം | വാരാണസീനഗരത്തിലേക്കായി |
| | | യയൌ. | എഴുന്നെള്ളി. |

വിസൃജ്യ തം കാശിപതിം ത്രിശതം പൃഥിവീപതീൻ
പ്രഹസൻ രാഘവോ വാക്യമുവാച മധുരാക്ഷരം. 20

| | | | |
|---|---|---|---|
| **രാഘവഃ,** | **ശ്രീരാമൻ,** | പൃഥിവീപതീൻ | അരചന്മാരെ നോക്കി |
| **തം** | **അ** | പ്രഹസൻ | പുഞ്ചിരിതൂകിക്കൊണ്ടു |
| **കാശീപതിം** | **കാശിഭൂപനെ** | മധുരാക്ഷരം | മധുരസ്വരത്തിൽ |
| **വിസൃജ്യ,** | **വിടകൊടുത്തയച്ചശേഷം,** | വാക്യം ഉവാച. | ഇപ്രകാരം അരുളിച്ചെയ്തു. |
| **ത്രിശതം** | **മുന്നൂറ്** | | |

ഭവതാം പ്രീതിരവ്യഗ്രാ തേജസാ പരിരക്ഷിതാ
ധൎമ്മശ്ച നിയതോ നിത്യം സത്യം ച ഭവതാം സദാ. 21

| | | | |
|---|---|---|---|
| **"പരിരക്ഷിതാ** | **"എപ്പോഴുംതന്നെ ഉള്ളിൽ ദൃഢമായി വെച്ചുകൊണ്ടുള്ളതായ** | തേജസാ ച | സദ്ഗുണവൈശിഷ്ട്യത്താൽതന്നെ |
| **ഭവതാം** | **ഭവാന്മാരുടെ** | സദാ | എല്ലായ്പോഴും |
| **പ്രീതിഃ** | **സ്നേഹം** | ധൎമ്മഃ | ധൎമ്മം |
| **അവ്യഗ്രാ;** | **കുറവററതായി വിളങ്ങുന്നുണ്ടു;** | നിയതഃ; | സ്ഥിരമായ്വിളങ്ങുന്നു; |
| **ഭവതാം** | **ഭവാന്മാരുടെ** | സത്യം ച | സത്യവും |
| | | നിത്യം. | അനശ്വരമായി സ്ഥിതിചെയ്യുന്നു. |

യുഷ്മാകം ചാനുഭാവേന തേജസാ ച മഹാത്മനാം
ഹതോ ദുരാത്മാ ദുർബ്ബുദ്ധി രാവണോ രാക്ഷസാധമഃ 22

| | | | |
|---|---|---|---|
| "മഹാത്മനാം | "മഹാന്മാരായ | ദുരാത്മാ | ദുരാചാരനും |
| യുഷ്മാകം | ഭവാന്മാരുടെ | ദുർബ്ബുദ്ധിഃ | ദുർബ്ബുദ്ധിയും |
| തേജസാ ച | പുണ്യവിശേഷത്താലും | രാക്ഷസാധമഃ | രാക്ഷസാധമനുമായ |
| അനുഭാവേന ച | അനുഗ്രഹത്താലുംതന്നെയാണ് | രാവണഃ | രാവണൻ |
| | | ഹതഃ. | വധിക്കപ്പെട്ടത്. |

ഹേതുമാത്രമഹം തത്ര ഭവതാം തേജസാ ഹതഃ
രാവണഃ സഗണോ യുദ്ധേ സപുത്രാമാത്യബാന്ധവഃ. 23

| | | | |
|---|---|---|---|
| "ഭവതാം | "നിങ്ങളുടെ | യുദ്ധേ | യുദ്ധത്തിൽ |
| തേജസാ | പുണ്യവൈഭവത്താൽ | ഹതഃ; | ഹനിക്കപ്പെട്ടു; |
| രാവണഃ | രാവണൻ | തത്ര | അക്കാൎയ്യത്തിൽ |
| സപുത്രാമാത്യ-ബാന്ധവഃ | പുത്രന്മാർ, അമാത്യന്മാർ, ബന്ധുക്കൾ എന്നവരടക്കം | അഹം | ഞാൻ |
| | | ഹേതുമാത്രം. | ഹേതുമാത്രമാകുന്നു. |

ഭവന്തശ്ച സമാനീതാ ഭരതേന മഹാത്മനാ
ശ്രുത്വാ ജനകരാജസ്യ കാനനാത് തനയാം ഹൃതാം. 24

| | | | |
|---|---|---|---|
| "ജനകരാജസ്യ തനയാം | "ജനകമഹാരാജാവിന്റെ പുത്രിയെ | ശ്രുത്വാ ച, | കേട്ട ഉടനെ |
| കാനനാത് | കാട്ടിൽനിന്ന് | മഹാത്മനാ | മഹാത്മാവായ |
| ഹൃതാം | അപഹരിക്കപ്പെട്ടവളായി | ഭരതേന | ഭരതനാൽ |
| | | ഭവന്തഃ | ഭവാന്മാർ |
| | | സമാനീതാഃ. | ക്ഷണിച്ചുവരുത്തപ്പെട്ടു. |

ഉദ്യുക്താനാം ച സൎവ്വേഷാം പാൎത്ഥിവാനാം മഹാത്മനാം
കാലോ വ്യതീതഃ സുമഹാൻ ഗമനം രോചയാമ്യതഃ. 25

| | | | |
|---|---|---|---|
| "ഉദ്യുക്താനാം | "അതിയായ ശ്രദ്ധയോടുകൂടി വൎത്തിച്ചിരുന്നവരും | സുമഹാൻ | ഏറെ |
| | | കാലഃ | കാലം |
| | | വ്യതീതഃ; | കഴിഞ്ഞുപോയി; |
| മഹാത്മനാം | മഹാന്മാരുമായ | അതഃ | ആകയാൽ |
| പാൎത്ഥിവാനാം സൎവ്വേഷാം ച | അരചന്മാരായ നിങ്ങൾ എല്ലാവൎക്കും | ഗമനം | യാത്രക്കായി |
| | | രോചയാമി." | ഞാൻ വിടനല്കുന്നു." |

പ്രത്യൂചുസ്തം ച രാജാനോ ഹൎഷേണ മഹതാഽന്വിതാഃ
ദിഷ്ട്യാ ത്വം വിജയീ രാമ സ്വരാജ്യേഽപി പ്രതിഷ്ഠിതഃ. 26

| | |
|---|---|
| രാജാനഃ, | അരചന്മാർ, |
| മഹതാ ഹർഷേണ അന്വിതാഃ | പരമപ്രീതിയോടുകൂടിയവരായി |
| തം ച | അദ്ദേഹത്തോടായി |
| പ്രത്യൂചുഃ; | ഇങ്ങിനെ മറുപടിയുണർത്തിച്ചു; |
| "രാമ! | "ശ്രീരാമ! |
| ത്വം | നിന്തിരുവടി |
| വിജയീ | വിജയിയായി |
| സ്വരാജ്യേ | സ്വന്തം രാജ്യത്തിൽ തന്നെ |
| പ്രതിഷ്ഠിതഃ, | അഭിഷിക്തനായി വിളങ്ങുന്നു എന്നുള്ളതു്, |
| ദിഷ്ട്യാ. | ഞങ്ങളുടെ ഭാഗ്യവിശേഷംതന്നെ. |

ദിഷ്ട്യാ പ്രത്യാഹൃതാ സീതാ ദിഷ്ട്യാ ശത്രുഃ പരാജിതഃ
ഏഷ നഃ പരമഃ കാമ ഏഷാ നഃ പ്രീതിരുത്തമാ. 27

| | |
|---|---|
| "സീതാ | "സീതാദേവി |
| പ്രത്യാഹൃതാ | ക്ഷേമമായി വീണ്ടുകൊണ്ടുവരപ്പെട്ടു എന്നുള്ള |
| ഏഷാ | ഇതു് |
| നഃ | ഞങ്ങൾക്കു് |
| ഉത്തമാ | സർവ്വോത്തമമായ |
| പ്രീതിഃ; | അനുഗ്രഹംതന്നെ; |
| ദിഷ്ട്യാ; | ഇതും ഞങ്ങളുടെ ഭാഗ്യവിശേഷംതന്നെ; |
| ശത്രുഃ | ശത്രുവും |
| പരാജിതഃ | പരാജിതനാക്കപ്പെട്ടു എന്നുള്ള |
| നഃ | ഞങ്ങളുടെ |
| ഏഷഃ | ഈ |
| പരമഃ | പരമമായ |
| കാമഃ | അഭീഷ്ടവും |
| ദിഷ്ട്യാ. | ഞങ്ങളുടെഭാഗ്യത്താൽ തന്നെ സാധിച്ചു. |

യത് ത്വാം വിജയിനം രാമ പശ്യാമോ ഹതശാത്രവം
ഏതത് ത്വയ്യുപപന്നം ച യദസ്മാംസ്ത്വാ പ്രശംസസേ 28

| | |
|---|---|
| "രാമ! | "ശ്രീരാമ! |
| ത്വാം | നിന്തിരുവടിയെ |
| യത് | ഇപ്രകാരം |
| ഹതശാത്രവം | ശത്രുവെ ഹനിച്ചു് |
| വിജയിനം | ജയം നേടിയവനായി |
| പശ്യാമഃ; | ഞങ്ങൾ കണ്ടാനന്ദിക്കുന്നു; |
| ത്വാ | നിന്തിരുവടി |
| അസ്മാൻ | ഞങ്ങളെ |
| പ്രശംസസേ | പുകഴ്ത്തുന്നു |
| യത് ഏതത് | എന്നുള്ളതായ ഇതു്, |
| ത്വയി ച ഉപപന്നം. | നിന്തിരുവടിയിൽ എന്നും കാണുന്നതായ പ്രകൃതിസിദ്ധമായ ഗുണംതന്നെയാണു്. |

പ്രശംസാർഹ ന ജാനീമഃ പ്രശംസാം വക്തുമീദൃശീം
ആപൃച്ഛാമോ ഗമിഷ്യാമോ ഹൃദിസ്ഥോ നഃ സദാ ഭവാൻ. 29

| | |
|---|---|
| "പ്രശംസാർഹ! | "എല്ലാ പ്രശംസയ്ക്കും പാത്രമായുള്ളോവേ! |
| ഈദൃശീം | ഇപ്രകാരം |
| പ്രശംസാം വക്തും | പ്രശംസിക്കുന്നതിന്നു് |
| ന ജാനീമഃ; | ഞങ്ങൾ സമർത്ഥന്മാരല്ല; |
| ഗമിഷ്യാമഃ | ഞങ്ങൾ പോയ്ക്കൊള്ളട്ടെ; |
| ആപൃച്ഛാമഃ; | വിട ചോദിക്കുന്നു; |
| ഭവാൻ | നിന്തിരുവടി |
| സദാ | എല്ലായ്പ്പോഴും |
| നഃ | ഞങ്ങളുടെ |
| ഹൃദിസ്ഥഃ. | ഹൃദയത്തിൽ കുടികൊണ്ടിരിക്കുന്നു. |

വത്സ്യാമഹേ മഹാബാഹോ പ്രീത്യാऽത്ര മഹതാ വൃതാഃ
ഭവേച്ച തേ മഹാരാജ പ്രീതിരസ്മാസു നിത്യദാ. 30

| | | | |
|---|---|---|---|
| "മഹാബാഹോ! | "മഹാബാഹുവായുള്ളോവേ! | വത്സ്യാമഹേ; | ഞങ്ങൾ എന്നും വസിക്കുന്നു; |
| അത്ര | നിന്തിരുവടിയുടെ സംഗതിയിൽ | മഹാരാജ! | മഹാരാജാവേ! |
| മഹതാ പ്രീത്യാ വൃതാഃ | മഹത്തായ ഭക്തിയോടു കൂടി സേവിക്കുന്നവരായി | തേ ച | നിന്തിരുവടിക്കും |
| | | അസ്മാസു | ഞങ്ങളുടെ പേരിൽ |
| | | പ്രീതിഃ | പ്രീതി |
| | | നിത്യദാ | ഏതു കാലത്തിലും |
| | | ഭവേത്." | ഉണ്ടായിരിക്കേണമേ." |

ബാഢമിത്യേവ രാജാനോ ഹർഷേണ പരമന്വിതാഃ
ഊചുഃ പ്രാഞ്ജലയഃ സർവ്വേ രാഘവം ഗമനോത്സുകാഃ
പൂജിതാശ്ചൈവ രാമേണ ജഗ്മുർദ്ദേശാൻ സ്വകാൻ സ്വകാൻ. 31

| | | | |
|---|---|---|---|
| രാജാനഃ | രാജാക്കന്മാർ | ഊചുഃ; | തമ്മിൽ തമ്മിൽ ഓതി; |
| രാഘവം | ശ്രീരാഘവനെ | സർവ്വേ | എല്ലാവരും |
| പ്രാഞ്ജലയഃ, | തൊഴുതുംകൊണ്ട്, | ഗമനോത്സുകാഃ ഏവ | തിരിച്ചുപോകുന്നതിൽ സങ്കടത്തോടുകൂടിയവരായി തന്നെ |
| പരം ഹർഷേണ അന്വിതാഃ, | അത്യന്തം സന്തുഷ്ടിപൂണ്ടവരായി, | | |
| "രാമേണ ച | "ശ്രീരാമനാൽതന്നെ | സ്വകാൻ സ്വകാൻ | തങ്ങൾ തങ്ങടെ |
| ബാഢം ഏവ | ഏററവും | | |
| പൂജിതാഃ," | നാം പൂജിക്കപ്പെട്ടു," | ദേശാൻ | ദേശങ്ങളിലേക്കായി |
| ഇതി | എന്നിങ്ങിനെ | ജഗ്മുഃ. | യാത്രചെയ്തു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
അഷ്ടത്രിംശഃ സർഗ്ഗഃ = മുപ്പത്തെട്ടാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 22350; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1626

## ഏകോനചത്വാരിംശഃ സർഗ്ഗഃ = മുപ്പത്തൊമ്പതാംസർഗ്ഗം.

[വാനരപ്രീണനം = വാനരന്മാരെ പ്രീതിപ്പെടുത്തുന്നതു്.]

തേ പ്രയാതാ മഹാത്മാനഃ പാർത്ഥിവാഃ സർവ്വതോ ദിശഃ
കംപയന്തോ മഹീം വീരാഃ സ്വപുരാണി പ്രഹൃഷ്ടവത്. 1

| | | | |
|---|---|---|---|
| വീരാഃ | വീരന്മാരും | ദിശഃ | ദിക്കുകളേയും |
| മഹാത്മാനഃ | മഹാത്മാക്കളുമായ | പ്രഹൃഷ്ടവത് | രോമാഞ്ചമുളവാക്കുമാറ് |
| തേ പാർത്ഥിവാഃ, | ആ അരചന്മാർ, | കംപയന്തഃ, | കുലുക്കിക്കൊണ്ട്, |
| മഹീം | ഭൂമിയിൽ | സ്വപുരാണി | തങ്ങടെ നഗരങ്ങളിലേക്കായി |
| സർവ്വതഃ | എല്ലാ | പ്രയാതാഃ. | പുറപ്പെട്ടുചെന്നു. |

അക്ഷൌഹിണീസഹസ്രൈസ്തേ സമുദ്യുക്താസ്ത്വനേകശഃ
ഹൃഷ്ടാഃ പ്രതിഗതാഃ സൎവ്വേ രാഘവാൎത്ഥേ സമാഗതാഃ. 2

രാഘവാൎത്ഥേ — ശ്രീരാഘവനുവേണ്ടി കൈങ്കൎയ്യം ചെയ്യുന്നതിൽ
സമുദ്യുക്താഃ, — അതിയായ ആസക്തിയോടുകൂടിയവരായി,
തു — ഈ വിഷയത്തിൽ
ഹൃഷ്ടാഃ — ഉത്സാഹത്തോടുകൂടിയവരായി
അനേകശഃ — എണ്ണമററ
അക്ഷൌഹിണീസഹസ്രൈഃ — ആയിരക്കണക്കായ അക്ഷൌഹിണീസൈന്യങ്ങളാൽ
സമാഗതാഃ, — ചൂഴപ്പെട്ടവരായി,
തേ — അവർ
സൎവ്വേ — എല്ലാവരും
പ്രതിഗതാഃ. — തിരിച്ചുചെന്നു.

ഊചുസ്തേ ച മഹീപാലാ ബലദൎപ്പസമന്വിതാഃ
ന രാമരാവണം യുദ്ധേ പശ്യാമ പുരതഃ സ്ഥിതം. 3
ഭരതേന വയം പശ്ചാത് സമാനീതാ നിരൎത്ഥകം
ഹതാ ഹി രാക്ഷസാഃ ക്ഷിപ്രം പാൎത്ഥിവൈഃ സ്യുൎന്ന സംശയഃ 4
രാമസ്യ ബാഹുവീൎയ്യേണ രക്ഷിതാ ലക്ഷ്മണസ്യ ച
സുഖം പാരേ സമുദ്രസ്യ യുദ്ധ്യേമ വിഗതജ്വരാഃ. 5

തേ ഊചുഃ; — അവർ ഇപ്രകാരം തമ്മിൽ തമ്മിലുരചെയ്തു;
"ബലദൎപ്പസമന്വിതാഃ — "ബലവും ഉത്സാഹവും കയ്യോണ്ട് വിലസുന്ന
മഹീപാലാഃ — ഭൂപാലന്മാരായ
വയം, രാമസ്യ — നാം, ശ്രീരാമന്റെയും
ലക്ഷ്മണസ്യ ച — ലക്ഷ്മണന്റെയും
ബാഹുവീൎയ്യേണ — ബാഹുപരാക്രമത്താൽ
സമുദ്രസ്യ — സമുദ്രത്തിന്റെ
പാരേ — അക്കരയിൽ
രക്ഷിതാഃ — രക്ഷിക്കപ്പെട്ടു്
വിഗതജ്വരാഃ — വിചാരമററവരായി
സുഖം — അനായാസമായിട്ടന്നെ
യുദ്ധ്യേമ; — യുദ്ധംചെയ്തിരിക്കാം;
രാക്ഷസാഃ — രാക്ഷസർ
പാൎത്ഥിവൈഃ — അരചന്മാരായ നമ്മാൽ
ക്ഷിപ്രം — എളുപ്പത്തിൽ
ഹതാഃ സ്യുഃ, — കൊല്ലപ്പെട്ടുമായിരുന്നു,
സംശയഃ ന; — തീൎച്ചതന്നെ;
ഭരതേന — ഭരതരാജകുമാരനാൽ
പശ്ചാത് — കാൎയ്യംകഴിഞ്ഞതിൽപിന്നെ
നിരൎത്ഥകം — പ്രയോജനമില്ലാതെ
സമാനീതാഃ; — നാം വരുത്തപ്പെട്ടു;
ഹി യുദ്ധേ — അതിനാൽ പോരിൽ
സ്ഥിതം — എതിൎത്തുനിന്ന
രാമരാവണം ച — ശ്രീരാമനേയും രാവണനേയും
പുരതഃ — പ്രത്യക്ഷത്തിൽ
ന പശ്യാമഃ." — കാണ്മാൻ നമുക്ക് ഭാഗ്യമില്ലാതായിപ്പോയി."

ഏതാശ്ചാന്യാശ്ച രാജാനഃ കഥാസ്തത്ര സഹസ്രശഃ
കഥയന്തഃ സ്വരാജ്യാനി ജഗ്മുൎഹൎഷസമന്വിതാഃ. 6

തത്ര — അപ്പോൾ
രാജാനഃ, — രാജാക്കന്മാർ,
ഹൎഷസമന്വിതാഃ, — സന്തുഷ്ടി പൂണ്ടവരായി,
ഏതാഃ ച — ഇവയും
അന്യാഃ സഹസ്രശഃ — മററ് അനേകം
കഥാഃ ച — കഥകളേയും
കഥയന്തഃ — ഉരച്ചുകൊണ്ട്
സ്വരാജ്യാനി — തങ്ങടെ രാജ്യങ്ങളിലേക്കായി
ജഗ്മുഃ. — യാത്രചെയ്തു.

സ്വാനി രാജ്യാനി മുഖ്യാനി ഋദ്ധാനി മുദിതാനി ച
സമൃദ്ധധനധാന്യാനി പൂൎണ്ണാനി വസുമന്തി ച 7
യഥാ പുരാണി തേ'ഗത്വാ രത്നാനി വിവിധാന്യഥ
രാമസ്യ പ്രിയകാമാൎത്ഥമുപഹാരാൻ നൃപാ ദദുഃ. 8

| | |
|---|---|
| തേ | ആ |
| നൃപാഃ, | നൃപതികൾ, |
| സമൃദ്ധധന-ധാന്യാനി | ധനധാന്യസമൃദ്ധിയുള്ളവയും |
| ഋദ്ധാനി | വിശാലങ്ങളും |
| വസുമന്തി ച | (രത്നം മുതലായ) മുതലെടുപ്പുള്ളവയും |
| പൂൎണ്ണാനി | സകല ഭാഗ്യങ്ങളും തികഞ്ഞവയും |
| മുദിതാനി ച | സന്തുഷ്ടിയോടെ വിലസുന്നവയുമായ |
| സ്വാനി | തങ്ങളുടെ |
| രാജ്യാനി | രാജ്യങ്ങളിൽ |
| മുഖ്യാനി പുരാണി | തലസ്ഥാന നഗരങ്ങളിൽ |
| ഗത്വാ, | ചെന്നു്, |
| അഥ | അതിൽ പിന്നെ |
| രാമസ്യ | ശ്രീരാമന്നു് |
| പ്രിയകാമാൎത്ഥം | പ്രീതിവരുത്തുവാനിച്ഛിച്ച് |
| വിവിധാനി | പലപല |
| രത്നാനി | വിശിഷ്ടദ്രവ്യങ്ങളെ |
| ഉപഹാരാൻ യഥാ | തിരുമുൽക്കാഴ്ചകളായി |
| ദദുഃ. | കൊടുത്തയച്ചു. |

അശ്വാൻ യാനാനി രത്നാനി ഹസ്തിനശ്ച മദോത്കടാൻ
ചന്ദനാനി ച മുഖ്യാനി ദിവ്യാന്യാഭരണാനി ച 9
മണിമുക്താപ്രവാളാംസ്തു ദാസ്യോ രൂപസമന്വിതാഃ
അജാവികാംശ്ച വിവിധാൻ രഥാംസ്തു വിവിധാൻ ദദുഃ. 10

| | |
|---|---|
| അശ്വാൻ | കുതിരകളേയും |
| യാനാനി | വാഹനങ്ങളേയും |
| രത്നാനി | രത്നങ്ങളേയും |
| മദോത്കടാൻ | മദപ്പാടുള്ള |
| ഹസ്തിനഃ ച | ആനകളേയും |
| ചന്ദനാനി ച | ചന്ദനങ്ങളേയും |
| മുഖ്യാനി | ഉത്കൃഷ്ടങ്ങളായ |
| ദിവ്യാനി ആഭരണാനി ച | ദിവ്യാഭരണങ്ങളേയും |
| മണിമുക്താ- പ്രവാളാൻ | മാണിക്യം, നന്മുത്തു്, പവിഴം എന്നവയേയും |
| രൂപ-സമന്വിതാഃ | സൌന്ദൎയ്യവതികളായ |
| ദാസ്യഃ ച | ദാസിമാരേയും |
| വിവിധാൻ | പലപല |
| അജാവികാൻ തു | ചെമ്മരിയാടുകളേയും |
| വിവിധാൻ | പല |
| രഥാൻ തു | രഥങ്ങളേയും |
| ദദുഃ. | കാഴ്ചയായി കൊടുത്തയച്ചു. |

ഭരതോ ലക്ഷ്മണശ്ചൈവ ശത്രുഘ്നശ്ച മഹാബലാഃ
ആദായ താനി രത്നാനി സ്വാം പുരീം പുനരാഗതാഃ. 11

| | |
|---|---|
| മഹാബലാഃ | മഹാബലവാന്മാരായ |
| ഭരതഃ ച | ഭരതനും |
| ലക്ഷ്മണഃ ച | ലക്ഷ്മണനും |
| ശത്രുഘ്നഃ ഏവ | ശത്രുഘ്നനും |
| താനി രത്നാനി | ആ തിരുമുൽക്കാഴ്ചകളെ |
| ആദായ, | കയ്ക്കൊണ്ടു്, |
| സ്വാം പുരീം | സ്വപുരത്തിൽ |
| പുനഃ ആഗതാഃ. | തിരിച്ചെഴുന്നെള്ളി. |

ആഗമ്യ ച പുരീം രമ്യാമയോദ്ധ്യാം പുരുഷർഷഭാഃ
ദദുഃ സർവ്വാണി രത്നാനി രാഘവായ മഹാത്മനേ. 12

| | | | |
|---|---|---|---|
| പുരുഷർഷഭാഃ | പുരുഷോത്തമന്മാരായ | രത്നാനി | ആ കാഴ്ചവസ്തുക്കളെ |
| രമ്യാം | അഴകാന്ന [അവർ | സർവ്വാണി ച | എല്ലാം |
| അയോദ്ധ്യാം പുരീം | അയോദ്ധ്യാപുരിയിൽ | മഹാത്മനേ | മഹാത്മാവായ |
| | | രാഘവായ | ശ്രീരാഘവന്നായി |
| ആഗമ്യ | എത്തി | ദദുഃ. | സമർപ്പിച്ചു. |

പ്രതിഗൃഹ്യ ച തത്സർവ്വം രാമഃ പ്രീതിസമന്വിതഃ
സുഗ്രീവായ ദദൗ രാജ്ഞേ മഹാത്മാ കൃതകർമ്മണേ 13
വിഭീഷണായ ച ദദൗ തഥാഽന്യേഭ്യോഽപി രാഘവഃ
രാക്ഷസേഭ്യഃ കപിഭ്യശ്ച യൈർവൃതോ ജയമാപ്തവാൻ. 14

| | | | |
|---|---|---|---|
| മഹാത്മാ | മഹാത്മാവായ | രാഘവഃ, | ശ്രീരാഘവൻ, |
| രാമഃ, | ശ്രീരാമൻ, | വിഭീഷണായ ച | വിഭീഷണമഹാരാജാവിന്നായും |
| പ്രീതിസമന്വിതഃ | പ്രീതിപൂണ്ടവനായി | യൈഃ | യാതൊരുവരാൽ |
| തത് സർവ്വം ച | അതെല്ലാററിനേയും | വൃതഃ | ചൂഴപ്പെട്ടവനായി |
| പ്രതിഗൃഹ്യ, | സ്വീകരിച്ചുകൊണ്ട്, | ജയം | ജയം |
| കൃതകർമ്മണേ | കൃത്യങ്ങളെല്ലാം ചെയ്തു തീർത്തവനായ | ആപ്തവാൻ, | നേടിയോ, അപ്രകാര [മുള്ള |
| | | അന്യേഭ്യഃ | മററുള്ള |
| സുഗ്രീവായ രാജ്ഞേ | സുഗ്രീവമഹാരാജാവിന്നായി | കപിഭ്യഃ ച | വാനരന്മാർക്കായ്ക്കൊണ്ടും |
| | | രാക്ഷസേഭ്യഃ അപി | രാക്ഷസർക്കായ്ക്കൊണ്ടും |
| ദദൗ; | വേണ്ടുന്ന ബഹുമതികൾ നൽകി; | ദദൗ. | വേണ്ടുന്ന മര്യാദകളെ നൽകി. |
| തഥാ | അപ്രകാരംതന്നെ | | |

തേ സർവ്വേ രാമദത്താനി രത്നാനി കപിരാക്ഷസാഃ
ശിരോഭിർധാരയാമാസുർബാഹുഭിശ്ച മഹാബലാഃ. 15

| | | | |
|---|---|---|---|
| തേ | ആ | രത്നാനി | ബഹുമതികളെ |
| മഹാബലാഃ | മഹാശക്തിമാന്മാരായ | ശിരോഭിഃ | ശിരസ്സുകൾ കൊണ്ടും |
| കപിരാക്ഷസാഃ | വാനരന്മാരും രാക്ഷ | ബാഹുഭിഃ ച | കൈകൾ കൊണ്ടും |
| സർവ്വേ, | എല്ലാം, [സരും | ധാരയാമാസുഃ. | ധരിക്കുന്നവരായി |
| രാമദത്താനി | ശ്രീരാമനാൽ നല്കപ്പെട്ട | | സ്വീകരിച്ചു. |

തേ പിബന്തഃ സുഗന്ധീനി മധൂനി മധുപിംഗളാഃ
മാംസാനി ച സുമൃഷ്ടാനി മൂലാനി ച ഫലാനി ച. 16

| | | | |
|---|---|---|---|
| തേ | ആ | ഫലാനി ച | പഴങ്ങളേയും |
| മധുപിംഗളാഃ | വാനരന്മാർ | സുഗന്ധീനി | നല്ല വാസനയുള്ള |
| മാംസാനി ച | മാംസങ്ങളേയും | | |
| മൂലാനി ച | കിഴങ്ങുകളേയും | മധൂനി | മധുക്കളേയും |
| സുമൃഷ്ടാനി | നന്നായി പഴുത്ത | പിബന്തഃ. | ആസ്വദിക്കയായി. |

ഏവം തേഷാം നിവസതാം മാസഃ സാഗ്രോ യയൌ തദാ
മുഹൂൎത്തമിവ തേ സൎവ്വേ രാജഭക്ത്യാ ച മേനിരേ. 17

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | തേ സൎവ്വേ | അവർ എല്ലാവരും |
| നിവസതാം | വാസം ചെയ്തുകൊണ്ടി | രാജഭക്ത്യാ | രാജഭക്തികാരണം |
| തേഷാം | അവൎക്ക് [രുന്നവരായ | തദാ | അക്കാലത്തെ |
| മാസഃ | ഒരു മാസക്കാലം | മുഹൂൎത്തം ഇവ ച | ഒരു മുഹൂൎത്തമെന്ന |
| സാഗ്രഃ യയൌ ; | പൂൎണ്ണമായും കഴിഞ്ഞു ; | മേനിരേ. | കരുതി. [പോലെ |

രാമോപി രേമേ തൈഃ സാൎദ്ധം വാനരൈഃ കാമരൂപിഭിഃ
രാക്ഷസൈശ്ച മഹാവീൎയ്യൈൎഋക്ഷൈശ്ചൈവ മഹാബലൈഃ. 18

| | | | |
|---|---|---|---|
| രാമഃ അപി | ശ്രീരാമനും | വാനരൈഃ ച | വാനരന്മാരോടും |
| കാമരൂപിഭിഃ | ഇഷ്ടാരൂപികളും | രാക്ഷസൈഃ ച | രാക്ഷസരോടും |
| മഹാവീൎയ്യൈഃ | മഹാവീൎയ്യശാലികളും | ഋക്ഷൈഃ ഏവ | കരടികളോടുംകൂടി |
| മഹാബലൈഃ | അതിശക്തിമാന്മാരുമാ | സാൎദ്ധം | ഒന്നിച്ച് സുഖമായി |
| തൈഃ | ആ [യ | രേമേ. | കാലംകഴിച്ചു. |

ഏവം തേഷാം യയൌ മാസോ ദ്വിതീയഃ ശൈശിരഃ സുഖം
വാനരാണാം പ്രഹൃഷ്ടാനാം രാക്ഷസാനാം ച സൎവ്വശഃ. 19

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | രാക്ഷസാനാം ച | രാക്ഷസൎക്കും |
| സൎവ്വശഃ | സൎവ്വപ്രകാരത്തിലും | ദ്വിതീയഃ ശൈ- | ശിശിരൎത്തുവിൽ രണ്ടാ |
| പ്രഹൃഷ്ടാനാം | സന്തുഷ്ടിപൂണ്ടവരായ | ശിരഃ മാസഃ | മത്തേതായ ഫാൽഗുന |
| തേഷാം | ആ | സുഖം | സുഖമായി [മാസവും |
| വാനരാണാം | വാനരന്മാൎക്കും | യയൌ. | കഴിഞ്ഞുകൂടി. |

[ഇവിടെ മററു രാജാക്കന്മാരെല്ലാം പോയശേഷം രണ്ടു മാസക്കാലം അധികം ഇവർ താമസിച്ചു എന്നു ബോദ്ധ്യം. വൈശാഖത്തിൽ പട്ടാഭിഷേകം കഴിഞ്ഞു് ഫാല്ഗുനമാസംവരെ താമസിച്ചു എന്നു ഇതിൽനിന്നും സിദ്ധിക്കുന്നു. ശരദൃതുവിൽ പകുതിയും, ഹേമന്തവും, ശിശിരവും, ഇങ്ങിനെ അഞ്ചു മാസങ്ങളും, ആറു ദിവസവും അവർ അയോദ്ധ്യയിൽ താമസിച്ചു എന്നു തിലകവ്യാഖ്യാതാവിൻെറ അഭിപ്രായം.]

ഇക്ഷ്വാകുനഗരേ രമ്യേ പരാം പ്രീതിമുപാസതാം
രാമസ്യ പ്രീതികരണൈഃ കാലസ്തേഷാം സുഖം യയൌ. 20

| | | | |
|---|---|---|---|
| രമ്യേ | അഴകാൎന്ന | പ്രീതിം | കൈങ്കൎയ്യത്തെ |
| ഇക്ഷ്വാകുനഗരേ | ഇക്ഷ്വാകുക്കളുടെ ന | ഉപാസതാം | അനുഷ്ഠിച്ചുകൊണ്ടിരു |
| രാമസ്യ | ശ്രീരാമന്ന് [ഗരത്തിൽ | തേഷാം, | അവൎക്ക്, [ന്നതായ |
| പ്രീതികരണൈഃ | ഉപചാരങ്ങളാൽ | കാലഃ | കാലം എളുപ്പത്തിൽ |
| പരാം | സൎവ്വോത്കൃഷ്ടമായ | സുഖം യയൌ. | ഓടിപ്പോയി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഏകോനചത്വാരിംശഃ സൎഗ്ഗഃ = മുപ്പത്തൊമ്പതാംസൎഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 22370; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1646.



# ചത്വാരിംശഃ സൎഗ്ഗഃ = നാല്പതാംസൎഗ്ഗം.

[ഹനൂമത് പ്രാൎത്ഥനാ = ഹനൂമാന്റെ പ്രാൎത്ഥന.]

തഥാ സ്മ തേഷാം വസതാമൃക്ഷവാനരരക്ഷസാം
രാഘവസ്തു മഹാതേജാഃ സുഗ്രീവമിദമബ്രവീത്. 1

| | | | |
|---|---|---|---|
| **തേഷാം** | ആ | രാഘവഃ | ശ്രീരാഘവൻ |
| **ഋക്ഷവാനര-രാക്ഷസാം** | ഋക്ഷങ്ങളും വാനരന്മാരും രാക്ഷസരും | സുഗ്രീവം, | സുഗ്രീവനോടായി, |
| **തഥാ** | അപ്രകാരം | തു | അപ്പോൾ അദ്ദേഹത്തിന്റെ സംഗതിയിൽ |
| **വസതാം സ്മ,** | വാസംചെയ്തുകൊണ്ടിരിക്കെ | ഇദം | ഇങ്ങിനെ |
| **മഹാതേജാഃ** | മഹാതേജസ്വിയായ | അബ്രവീത്. | അരുളിച്ചെയ്തു. |

ഗമ്യതാം സൌമ്യ കിഷ്കിന്ധാം ദുരാധൎഷാം സുരാസുരൈഃ
പാലയസ്വ സഹാമാത്യോ രാജ്യം നിഹതകണ്ടകം. 2

| | | | |
|---|---|---|---|
| **"സൌമ്യ!** | "ഉത്തമമിത്രമേ! | സഹാമാത്യഃ | മന്ത്രിപ്രവരന്മാരോടുംകൂടി |
| **സുരാസുരൈഃ** | ദേവാസുരന്മാരാലും | രാജ്യം | രാജ്യത്തെ |
| **ദുരാധൎഷാം** | ദുഷ്പ്രവേശ്യമായ | നിഹതകണ്ടകം | ബാധയററതായി |
| **കിഷ്കിന്ധാം** | കിഷ്കിന്ധയ്ക്കു | പാലയസ്വ. | സംരക്ഷിച്ചുവന്നാലും. |
| **ഗമ്യതാം;** | എഴുന്നെള്ളപ്പെടട്ടെ; | | |

അംഗദം ച മഹാബാഹോ പ്രീത്യാ പരമയാ യുതഃ
പശ്യ ത്വം ഹനൂമന്തം ച നളം ച സുമഹാബലം 3
സുഷേണം ശ്വശുരം വീരം താരം ച ബലിനാം വരം
കുമുദം ചൈവ ദുൎദ്ധൎഷം നീലം ചൈവ മഹാബലം 4
വീരം ശതബലിം ചൈവ മൈന്ദം ദ്വിവിദമേവ ച
പശ്യ പ്രീതിസമായുക്തോ ഗന്ധമാദനമേവ ച 5
ഗജം ഗവാക്ഷം ഗവയം ശരഭം ച മഹാബലം
ഋക്ഷരാജം ച ദുൎദ്ധൎഷം ജാംബവന്തം മഹാബലം. 6

| | | | |
|---|---|---|---|
| **"മഹാബാഹോ!** | "മഹാബാഹുവായവനേ | നളം ച | നളനേയും |
| **ത്വം** | ഭവാൻ | ശ്വശുരം | ശ്വശുരനും |
| **അംഗദം** | അംഗദനെ | വീരം ച | വീരനുമായ |
| **പരമയാ** | അതിയായ | സുഷേണം ച | സുഷേണനേയും |
| **പ്രീത്യാ യുതഃ ച** | പ്രീതിയോടുകൂടിയവനായി | ബലിനാം | ബലവാന്മാരിൽ |
| | | വരം | മുമ്പനായ |
| **പശ്യ;** | ആദരിച്ചുവന്നാലും; | താരം ച | താരനേയും |
| **സുമഹാബലം** | പ്രസിദ്ധ പരാക്രമശാലിയായ | കുമുദം ഏവ | കുമുദനേയും |
| **ഹനൂമന്തം ച** | ഹനൂമാനേയും | ദുൎദ്ധൎഷം ച | അജയ്യനും |

| | |
|---|---|
| മഹാബലം | മഹാശക്തിമാനുമായ |
| നീലം ഏവ | നീലനേയും |
| വീരം | വീരനായ |
| ശതബലിം ച | ശതബലിയേയും |
| മൈന്ദം ഏവ | മൈന്ദനേയും |
| ദ്വിവിദം ഏവ | ദ്വിവിദനേയും |
| ഗന്ധമാദനം ഏവ | ഗന്ധമാദനനേയും |
| ഗജം | ഗജനേയും |
| ഗവാക്ഷം | ഗവാക്ഷനേയും |
| ഗവയം | ഗവയനേയും |
| മഹാബലം | മഹാബലവാനായ |
| ശരഭം | ശരഭനെയും |
| മഹാബലം ച | അതിശക്തിമാനും |
| ദുർദ്ധർഷം ച | ജയിക്കപ്പെട്ടവാൻ കഴിയാത്തവനും |
| ഋക്ഷരാജം | ഋക്ഷരാജാവുമായ |
| ജാംബവന്തം | ജാംബവാനേയും |
| പ്രീതി-സമായുക്തഃ ച | അൻപാർന്നവനായി |
| പശ്യ. | ആദരിച്ചുവന്നാലും. |

യേ ചേമേ സുമഹാത്മാനോ മദർത്ഥേ ത്യക്തജീവിതാഃ
പശ്യ ത്വാ പ്രീതിസംയുക്തോ മാ ചൈഷാം വിപ്രിയം കൃഥാഃ. 7

| | |
|---|---|
| "യേ | "യാതൊരു |
| ഇമേ | ഇവർ |
| മദർത്ഥേ ച | എനിക്കുവേണ്ടിത്തന്നെ |
| ത്യക്തജീവിതാഃ | ജീവനേയും ത്യജിപ്പാൻ സന്നദ്ധരായ |
| സുമഹാത്മാനഃ; | മഹാകീർത്തിപൂണ്ട മഹാന്മാരാകുന്നു; |
| ത്വം ച | ഭവാൻ അതിനാൽ |
| പ്രീതി-സംയുക്തഃ | പ്രീതികൈക്കൊണ്ടവനായി |
| പശ്യ; | (അവരെ) ആദരിച്ചാലും; |
| യേഷാം | ഇവർക്ക് |
| വിപ്രിയം | അഹിതമായുള്ളതിനെ |
| മാ കൃഥാഃ." | ചെയ്യാതിരിക്കേണം." |

ഏവമുക്ത്വാ തു സുഗ്രീവമാശ്ലിഷ്യ ച പുനഃ പുനഃ
വിഭീഷണമുവാചാഥ രാമോ മധുരയാ ഗിരാ. 8

| | |
|---|---|
| രാമഃ | ശ്രീരാമൻ |
| സുഗ്രീവം | സുഗ്രീവനെ |
| പുനഃ പുനഃ | പലവുറ് |
| ആശ്ലിഷ്യ | ആശ്ലേഷിച്ച് |
| ഏവം | ഇങ്ങിനെ |
| ഉക്ത്വാ, | അരുളിയശേഷം, |
| ച | പിന്നെ |
| വിഭീഷണം | വിഭീഷണനെനോക്കി |
| മധുരയാ | ഇമ്പംകലന്ന |
| ഗിരാ | മൊഴികൊണ്ട് |
| അഥ | ഇപ്രകാരം |
| തു | അദ്ദേഹത്തിന്റെ സംഗതിയിലും |
| ഉവാച. | അരുളിച്ചെയ്തു. |

ലങ്കാം പ്രശാധി ധർമ്മേണ ധർമ്മജ്ഞസ്ത്വം മതോ മമ
പുരസ്യ രാക്ഷസാനാം ച ഭ്രാതുർവൈശ്രവണസ്യ ച. 9

| | |
|---|---|
| "ത്വം | "ഭവാൻ |
| ധർമ്മജ്ഞഃ, | ധർമ്മജ്ഞനെന്നതിനാൽ |
| മമ ച | എനിക്കും |
| പുരസ്യ | നഗരത്തിനും |
| രാക്ഷസാനാം | രാക്ഷസർക്കും |
| ഭ്രാതുഃ | ഭ്രാതാവായ |
| വൈശ്രവണസ്യ ച | കുബേരനും |
| മതഃ; | ആദരണീയനാണ്; |
| ധർമ്മേണ | ധർമ്മാനുസൃതമായി |
| ലങ്കാം | ലങ്കയെ |
| പ്രശാധി. | പരിപാലിച്ചുവന്നാലും |

മാ ച ബുദ്ധിമധർമ്മേ ത്വം കുര്യാ രാജൻ കഥഞ്ചന
ബുദ്ധിമന്തോ ഹി രാജാനോ ധ്രുവമശ്നന്തി മേദിനിം. 10

| | | | |
|---|---|---|---|
| "രാജൻ! | "രാജാവേ! | ഹി | എന്തെന്നാൽ |
| ത്വം | അവിടുന്നു് | ബുദ്ധിമന്തഃ | ന്യായമായിട്ടുന്നെ നടന്നുവരുന്ന |
| കഥഞ്ചന | ഏതു കഷ്ടാവസ്ഥയിലും | രാജാനഃ ച | രാജാക്കന്മാർതന്നെയാണു് |
| അധർമ്മേ | അധർമ്മത്തിൽ | മേദിനീം | ഭൂമിയെ |
| ബുദ്ധിം | ബുദ്ധി | ധ്രുവം | സ്ഥിരതയോടെ |
| മാ കുര്യാഃ; | കയ്ക്കൊള്ളാതിരിക്കണം; | അശ്നന്തി. | ആണ്ടുവരുന്നതു്. |

അഹം ച നിത്യശോ രാജൻ സുഗ്രീവസഹിതസ്ത്വയാ
സ്മർത്തവ്യഃ പരയാ പ്രീത്യാ ഗച്ഛ ത്വം വിഗതജ്വരഃ. 11

| | | | |
|---|---|---|---|
| "രാജൻ! | "രാജാവേ! | സ്മർത്തവ്യഃ; | സ്മരണയിൽ വെക്കപ്പെടേണ്ടവനാകുന്നു; |
| ത്വയാ | ഭവാനാൽ | ത്വം | ഭവാൻ |
| നിത്യശഃ | എല്ലായ്പോഴും | വിഗതജ്വരഃ | അഴലററവനായി |
| സുഗ്രീവസഹിതഃ | സുഗ്രീവസഹിതനായ | ഗച്ഛ." | തിരിച്ചെഴുന്നെള്ളിയാലും." |
| അഹം | ഞാൻ | | |
| പരയാ പ്രീത്യാ ച, | അധികപ്രീതിയോടുകൂടി | | |

രാമസ്യ ഭാഷിതം ശ്രുത്വാ ഋക്ഷവാനരരാക്ഷസാഃ
സാധു സാധ്വിതി കാകുത്സ്ഥം പ്രശശംസുഃ പുനഃ പുനഃ. 12

| | | | |
|---|---|---|---|
| രാമസ്യ | ശ്രീരാമൻെറ | "സാധു | "നല്ലതു് |
| ഭാഷിതം | വാക്യത്തെ | സാധു" | നല്ലതു്" |
| ശ്രുത്വാ, | കേട്ടു്, | ഇതി, | എന്നും, |
| ഋക്ഷവാനരരാക്ഷസാഃ | കരടികളും വാനരന്മാരും രാക്ഷസരും | പുനഃ | ഇനിയും |
| കാകുത്സ്ഥം, | കാകുത്സ്ഥനെ നോക്കി, | പുനഃ | ഇപ്രകാരവും |
| | | പ്രശശംസുഃ. | കൊണ്ടാടി. |

തവ ബുദ്ധിർമ്മഹാബാഹോ വീര്യമദ്ഭുതമേവ ച
മാധുര്യം പരമം രാമ സ്വയംഭോരിവ നിത്യദാ. 13

| | | | |
|---|---|---|---|
| "മഹാബാഹോ! | "മഹാബാഹുവായ! | അദ്ഭുതം; | അത്യത്ഭുതമായതാകുന്നു; |
| രാമ! | ഹേ ശ്രീരാമ! | സ്വയംഭോഃ | ബ്രഹ്മദേവന്നു് |
| തവ | നിന്തിരുവടിയുടെ | ഇവ | എപ്രകാരമോ അപ്രകാരം |
| ബുദ്ധിഃ | വിവേകം | മാധുര്യം ഏവ | സർവ്വരുമായുള്ള രഞ്ജിപ്പും |
| നിത്യദാ; | ശാശ്വതമായതാകുന്നു; | പരമം. | പൂർണ്ണമായതുതന്നെ. |
| വീര്യം ച | വീര്യവും | | |

തേഷാമേവം ബ്രുവാണാനാം വാനരാണാം ച രക്ഷസാം
ഹനൂമാൻ പ്രവണോ ഭൂത്വാ രാഘവം വാക്യമബ്രവീത്. 14

| | | | |
|---|---|---|---|
| തേഷാം | ആ | ഹനൂമാൻ | ഹനുമാൻ |
| വാനരാണാം | വാനരന്മാരും | പ്രവണഃ ഭൂത്വാ | തൃപ്പാദങ്ങളിൽ കുമ്പിട്ടവനായി, |
| രക്ഷസാം ച | രാക്ഷസരും | രാഘവം | ശ്രീരാഘവനോടായി |
| ഏവം | ഇപ്രകാരം | വാക്യം അബ്രവീത്. | ഇങ്ങിനെ ഉണൎത്തിച്ചു. |
| ബ്രുവാണാനാം, | കൊണ്ടാടിയുരചെയ്യുമ്പോൾ, | | |

സ്നേഹോ മേ പരമോ രാജൻ ത്വയി തിഷ്ഠതു നിത്യദാ
ഭക്തിശ്ച നിയതാ വീര ഭാവോ നാന്യത്ര ഗച്ഛതു. 15

| | | | |
|---|---|---|---|
| "രാജൻ! | "മഹാരാജാവേ! | നിയതാ | അചഞ്ചലയായി |
| മേ | അടിയന്ന് | ച; | അപ്രകാരം തന്നെ കുടികൊള്ളേണം; |
| ത്വയി | നിന്തിരുവടിയിങ്കൽ | വീര! | വീര! |
| സ്നേഹഃ | സ്നേഹം | ഭാവഃ | വിചാരം |
| പരമഃ | സൎവ്വോപരിയായി | അന്യത്ര | മറെറാന്നിലും |
| തിഷ്ഠതു; | വൎത്തിക്കേണമേ; | ന ഗച്ഛതു. | ചെല്ലാതെയുമിരിക്കേണമേ. |
| ഭക്തിഃ | ഭക്തിയും | | |
| നിത്യദാ | എന്നും | | |

യാവദ്രാമകഥാ വീര ചരിഷ്യതി മഹീതലേ
താവച്ഛരീരേ വത്സ്യന്തി പ്രാണാ മമ ന സംശയഃ. 16

| | | | |
|---|---|---|---|
| "വീര! | "വീര! | താവത് | അത്രയ്ക്കും |
| രാമകഥാ | ശ്രീരാമചരിത്രം | മമ പ്രാണാഃ | എന്റെ പ്രാണങ്ങൾ |
| യാവത് | എത്രയ്ക്ക് | ശരീരേ | ശരീരത്തിൽ |
| മഹീതലേ | ഭൂമിയിൽ | വത്സ്യന്തി, | നിലനില്ക്കുന്നതാണ്, |
| ചരിഷ്യതി | പ്രചരിക്കുന്നുവോ, | ന സംശയഃ." | സംശയമില്ല." |

[ഇതിൽനിന്നു രാമകഥാമൃതപാനത്തെ മുക്തിയെക്കാളും വലുതായി താൻ കരുതുന്നുവെന്നു ബോദ്ധ്യം.]

ഏവം ബ്രുവാണം രാമസ്തു ഹനൂമന്തം വരാസനാത്
ഉത്ഥായ സസ്വജേ സ്നേഹാദ്വാക്യമേതദുവാച ഹ. 17

| | | | |
|---|---|---|---|
| രാമഃ ഹ | ശ്രീരാമനും | ഹനൂമന്തം, | ഹനുമാനെ, |
| വരാസനാത് | ഉത്തമമായ ആസനത്തിൽ നിന്ന് | സ്നേഹാത് | സ്നേഹാധിക്യത്താൽ |
| | | സസ്വജേ; | ആലിംഗനം ചെയ്തു; |
| ഉത്ഥായ, | എഴുന്നേററ്, | ഏതത് | ഇപ്രകാരം |
| ഏവം | ഇപ്രകാരം | വാക്യം തു ഉവാച. | ആജ്ഞാപിക്കയും ചെയ്തു. |
| ബ്രുവാണം | ഉണൎത്തിക്കുന്നവനായ | | |

ഏവമേതത് കപിശ്രേഷ്ഠ ഭവിതാ നാത്ര സംശയഃ
ലോകാ ഹി യാവത് സ്ഥാസ്യന്തി താവത് സ്ഥാസ്യതി മേ കഥാ. 18

| | | | |
|---|---|---|---|
| “ കപിശ്രേഷ്ഠ ! | “ വാനരോത്തമ ! | ലോകാഃ | ലോകങ്ങൾ |
| ഏതത് | ഇത് | യാവത് | ഏതുവരെയ്ക്കും |
| ഏവം | ഇപ്രകാരംതന്നെ | സ്ഥാസ്യന്തി, | നിലനില്ക്കുമോ, |
| ഭവിതാ ; | ഭവിക്കുന്നതാണ് ; | താവത് | അതുവരെയ്ക്കും |
| അത്ര | ഇതിൽ | മേ കഥാ ഹി | എന്റെ ചരിത്രവും |
| സംശയം ന ; | സംശയംതന്നെയില്ല ; | സ്ഥാസ്യതി. | വിളങ്ങുന്നതാണ്. |

[‘യാവത്’ എന്നുള്ളത് ദേശകാലങ്ങൾക്ക് രണ്ടിനും യുക്തമെന്നു കാണ്ക.]

ചരിഷ്യതി കഥാ യാവദേഷാ ലോകേ ച മാമികാ
താവത്തേ ഭവിതാ കീർത്തിഃ ശരീരേഽപ്യസവസ്തഥാ. 19

| | | | |
|---|---|---|---|
| “ ലോകേ | “ ലോകത്തിൽ | തേ | ഭവാന്റെ |
| യാവത് | എത്രയുംകാലം | കീർത്തിഃ ച | കീർത്തിയും |
| മാമികാ | എന്നെ സംബന്ധിച്ച | തഥാ | അപ്രകാരംതന്നെ |
| ഏഷാ കഥാ | ഈ കഥ [തായ | ശരീരേ | ശരീരത്തിൽ |
| ചരിഷ്യതി, | പ്രചരിക്കുമോ, | അസവഃ അപി | പ്രാണങ്ങളും |
| താവത് | അത്രയുംകാലം | ഭവിതാ.” | വിളങ്ങുന്നതാണ്.” |

[ഇതിൽ ഹനുമാന്ന് ചിരഞ്ജീവിത്വത്തെ ഭഗവാൻ നൽകുന്നു.]

തതോഽസ്യ ഹാരം ചന്ദ്രാഭം മുച്യ കണ്ഠാത് സ രാഘവഃ
വൈഡൂര്യതരളം കണ്ഠേ ബബന്ധ ച ഹനൂമതഃ. 20

| | | | |
|---|---|---|---|
| സഃ രാഘവഃ ച | ആ ശ്രീരാഘവനും | മുച്യ, | എടുത്ത്, |
| ചന്ദ്രാഭം | കുളുർമതിയൊത്തതും | തതഃ | ആ സമയം |
| വൈഡൂര്യതരളം | വൈഡൂര്യനിർമ്മിതവു | അസ്യ ഹനൂമതഃ | ഈ ഹനുമാന്റെ |
| ഹാരം | ഹാരത്തെ [മായ | കണ്ഠേ | കണ്ഠത്തിൽ |
| കണ്ഠാത് | കഴുത്തിൽനിന്ന് | ബബന്ധ. | ഇട്ടു. |

തേനോരസി നിബദ്ധേന ഹാരേണ മഹതാ കപിഃ
രരാജ ഹേമശൈലേന്ദ്രശ്ചന്ദ്രേണാക്രാന്തമസ്തകഃ 21

| | | | |
|---|---|---|---|
| കപിഃ, | വാനരൻ, | ഹാരേണ, | ഹാരത്താൽ, |
| തേന | അദ്ദേഹത്താൽ | ചന്ദ്രേണ | ചന്ദ്രനാൽ |
| ഉരസി | ഉരസ്സിൽ | ആക്രാന്തമസ്തകഃ | പ്രകാശിപ്പിക്കപ്പെട്ട ശിഖരത്തോടുകൂടിയ |
| നിബദ്ധേന | അണിയിക്കപ്പെട്ടതായ | ഹേമശൈലേന്ദ്രഃ | മേരുഗിരിപോലെ |
| മഹതാ | സർവ്വോത്കൃഷ്ടമായ | രരാജ. | വിളങ്ങി. |

ശ്രുത്വാ തു രാഘവസ്യൈതദുത്ഥായോത്ഥായ വാനരാഃ
പ്രണമ്യ ശിരസാ പാദൗ നിർജ്ജഗ്മുസ്തേ മഹാബലാഃ. 22

| | | | |
|---|---|---|---|
| തേ മഹാബലാഃ | ആ മഹാബലവാന്മാ | പാദൗ | തൃപ്പാദങ്ങളെ |
| വാനരാഃ, | വാനരന്മാർ, [രായ | ശിരസാ | തലകുമ്പിട്ട് |
| തു | ഈ ഹനുമാനെക്കുറിച്ചുള്ള | ഉത്ഥായ ഉത്ഥായ | പലകുറി വീണ് |
| രാഘവസ്യ | ശ്രീരാഘവന്റെ [തായ | പ്രണമ്യ, | നമസ്കരിച്ചശേഷം, |
| ഏതത് ശ്രുത്വാ, | ഈ വാക്യത്തെ കേട്ട്, | നിർജ്ജഗ്മുഃ. | യാത്രയായി. |

സുഗ്രീവഃ സ ച രാമേണ പരിഷ്വക്തോ മഹാബലഃ
വിഭീഷണശ്ച ധർമ്മാത്മാ സൎവ്വേ തേ ബാഷ്പവിക്ലബാഃ. 23

| | | | |
|---|---|---|---|
| രാമേണ | ശ്രീരാമനാൽ | ധർമ്മാത്മാ | ധർമ്മാത്മാവായ |
| പരിഷ്വക്തഃ | ആലിംഗനംചെയ്യപ്പെട്ട | വിഭീഷണഃ ച | വിഭീഷണനും, |
| മഹാബലഃ | മഹാബലശാലിയായ | തേ സൎവ്വേ | മററുള്ള അവരെല്ലാവരും |
| സഃ | ആ | ബാഷ്പവിക്ലബാഃ. | അശ്രുക്കൾ പൊഴിച്ച് ദുഃഖത്തിൽ മുഴുകി. |
| സുഗ്രീവഃ ച, | സുഗ്രീവനും, | | |

സൎവ്വേ ച തേ ബാഷ്പകലാഃ സാശ്രുനേത്രാ വിചേതസഃ
സംമൂഢാ ഇവ ദുഃഖേന ത്യജന്തോ രാഘവം തദാ. 24

| | | | |
|---|---|---|---|
| തേ സൎവ്വേ ച | അവരെല്ലാവരും | ഇവ | ഏററവും |
| സാശ്രുനേത്രാഃ | അശ്രുക്കൾനിറഞ്ഞ നേത്രങ്ങളോടുകൂടിയവരായി | സംമൂഢാഃ | സ്തംഭിച്ചുപോയവരായി |
| | | വിചേതസഃ | മതിമങ്ങിയവരായി |
| | | രാഘവം | ശ്രീരാഘവനെ |
| ബാഷ്പകലാഃ | അശ്രുക്കൾകാരണം ഒന്നും പറവാൻ കഴിയാത്തവരായി | തദാ | ആ സമയം |
| | | ദുഃഖേന | വ്യസനത്തോടുകൂടി |
| | | ത്യജന്തഃ. | വിട്ടുപിരിഞ്ഞു. |

കൃതപ്രസാദാസ്തേനൈവം രാഘവേണ മഹാത്മനാ
ജഗ്മുഃ സ്വം സ്വം ഗൃഹം സൎവ്വേ ദേഹീ ദേഹമിവ ത്യജൻ. 25

| | | | |
|---|---|---|---|
| മഹാത്മനാ | മഹാത്മാവായ | ദേഹീ | ആത്മാവ് |
| തേന | ആ | ത്യജൻ | വിട്ടുപിരിയുന്നത് |
| രാഘവേണ | ശ്രീരാഘവനാൽ | ഇവ, | എപ്രകാരമോ അപ്രകാരം, |
| ഏവം | ഇപ്രകാരം | | |
| കൃതപ്രസാദാഃ | അനുഗ്രഹിക്കപ്പെട്ടവരായ | സ്വം സ്വം | അവനവൻെറ |
| സൎവ്വേ, | അവരെല്ലാം | ഗൃഹം | ഗൃഹത്തിലേക്കായി |
| ദേഹം | ശരീരത്തെ | ജഗ്മുഃ. | പുറപ്പെട്ടു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ചത്വാരിംശഃ സൎഗ്ഗഃ = നാല്പതാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 22395; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1671.

ഇതി പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധ യജ്ഞവാടേ ശ്രീമദ്രാമായണേ
സപ്തവിംശേഹനി ഗീതാഃ ശ്ലോകാഃ

ഇപ്രകാരം പണ്ട് കുശലവന്മാരാൽ അശ്വമേധ യാഗമണ്ഡപത്തിൽ ശ്രീരാമസന്നിധാനത്തിൽവെച്ച് ഗാനം ചെയ്യപ്പെട്ടതായ രാമായണത്തിൽ ഇരുപത്തേഴാം ദിവസം ഗാനംചെയ്ത ശ്ലോകങ്ങളും അവസാനിച്ചു



പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടേ അഷ്ടാവിംശേഽഹനി ഉത്തരകാണ്ഡേ ഏകചത്വാരിംശസ്സർഗ്ഗമാരഭ്യ ഷഷ്ടിതമസർഗ്ഗപര്യന്തം (22396—22854) ശ്ലോകാഃ ഗീതം; തസ്മിൻ ദിനേ ഗീതാഃ ശ്ലോകാശ്ച 459.

പണ്ട് കുശലവന്മാരാൽ ശ്രീരാമസന്നിധാനത്തിൽ അശ്വമേധയാഗശാലയിൽവെച്ച് ഇരുപത്തെട്ടാം ദിവസം ഉത്തരകാണ്ഡത്തിൽ 41മുതൽ 60 സർഗ്ഗങ്ങൾകൂടി (22396 മുതൽ 22854വരെ ശ്ലോകങ്ങൾ) ഗാനംചെയ്യപ്പെട്ടു. അന്നു ദിവസം ഗാനംചെയ്ത ശ്ലോകസംഖ്യ 459.

## ഏകചത്വാരിംശഃ സർഗ്ഗഃ = നാല്പത്തൊന്നാംസർഗ്ഗം.

[പുഷ്പകവിസർജ്ജനം = പുഷ്പകവിമാനത്തെ അയക്കുന്നത്.]

വിസൃജ്യ ച മഹാബാഹുർഋക്ഷവാനരരാക്ഷസാൻ
ഭ്രാതൃഭിഃ സഹിതോ രാമഃ പ്രമുമോദ സുഖം സുഖീ. 1

| | |
|---|---|
| മഹാബാഹുഃ | മഹാബാഹുവും |
| സുഖീ ച | വിഷയനിവൃത്തനായ മഹാത്മാവുമായ |
| രാമഃ, | ശ്രീരാമൻ, |
| ഋക്ഷവാനരരാക്ഷസാൻ | കരടികളേയും, വാനരന്മാരേയും, രാക്ഷസന്മാരേയും |
| വിസൃജ്യ, | വിടനല്കിയയച്ചശേഷം, |
| ഭ്രാതൃഭിഃ സഹിതഃ | സഹോദരന്മാരോടുകൂടിയവനായി |
| സുഖം | ആശ്രയിച്ചവർക്കെല്ലാം സൌഖ്യമരുളിക്കൊണ്ട് |
| പ്രമുമോദ. | ഏററവും ആനന്ദിച്ചു. |

[ഈ ശ്ലോകത്തിൽ ഒടുവിലത്തെ പാദത്തിൽ ഗായത്രിയുടെ 23-ാമത്തെ അക്ഷരമെന്ന് വൈഷ്ണവപക്ഷം.]

അഥാപരാഹ്ണസമയേ ഭ്രാതൃഭിഃ സഹ രാഘവഃ
ശുശ്രാവ മധുരാം വാണീമന്തരിക്ഷാത് പ്രഭാഷിതാം. 2

| | |
|---|---|
| ഭ്രാതൃഭിഃ സഹ | സഹോദരന്മാരോടുകൂടിയിരുന്നിരുന്ന |
| രാഘവഃ, | ശ്രീരാഘവൻ, |
| അപരാഹ്ണസമയേ | ഒരുദിവസം |
| അന്തരിക്ഷാത് | ആകാശത്തിൽനിന്ന് |
| അഥ | ഇപ്രകാരം |
| മധുരാം | മധുരമായതും |
| പ്രഭാഷിതാം | പേർവിളിച്ച് പറയപ്പെട്ടതുമായ |
| വാണീം | ഒരു സംഭാഷണത്തെ |
| ശുശ്രാവ. | കേട്ടു. |

സൌമ്യ രാമ നിരീക്ഷസ്വ സൌമ്യേന വദനേന മാം
കൈലാസശിഖരാത് പ്രാപ്തം വിദ്ധി മാം പുഷ്പകം പ്രഭോ. 3

| | |
|---|---|
| "സൌമ്യ! | "ഹേ പുണ്യാത്മാവേ! |
| പ്രഭോ! | പ്രഭുവായുള്ളോവേ! |
| രാമ! | ശ്രീരാമ! |
| മാം | എന്നെ |
| കൈലാസശിഖരാത് | കൈലാസശിഖരത്തിൽനിന്ന് |
| പ്രാപ്തം | തിരികെവന്ന |
| പുഷ്പകം വിദ്ധി; | പുഷ്പകവിമാനമാണെന്ന് ധരിച്ചാലും; |
| മാം | എന്നെ |
| സൌമ്യേന | പ്രസന്നമായ |
| വദനേന | മുഖത്തോടുകൂടി |
| നിരീക്ഷസ്വ. | കടാക്ഷിച്ചരുളിയാലും. |

തവ ശാസനമാജ്ഞായ ഗതോഽസ്മി ധനദം പ്രതി
ഉപസ്ഥാതും നരശ്രേഷ്ഠ സ ച മാം പ്രത്യഭാഷത. 4

| | | | |
|---|---|---|---|
| “നരശ്രേഷ്ഠ! | “പുരുഷോത്തമ! | ഉപസ്ഥാതും | ശുശ്രൂഷിക്കുന്നതിന്നായി |
| തവ | നിന്തിരുവടിയുടെ | ഗതഃ അസ്മി; | ഞാൻ പോയിരുന്നു; |
| ശാസനം ആജ്ഞായ | ആജ്ഞയനുസരിച്ച് | സഃ | അദ്ദേഹം |
| | | മാം ച | എന്നോടുതന്നെ |
| ധനദം പ്രതി | കുബേരന്റെ | പ്രത്യഭാഷത. | ഇങ്ങിനെ അരുളിച്ചെയ്തു. |

നിർജ്ജിതസ്ത്വം നരേന്ദ്രേണ രാഘവേണ മഹാത്മനാ
നിഹത്യ യുധി ദുർദ്ധർഷം രാവണം രാക്ഷസേശ്വരം. 5

| | | | |
|---|---|---|---|
| “മഹാത്മനാ | “മഹാത്മാവും | രാക്ഷസേശ്വരം | രാക്ഷസരാജാവായ |
| നരേന്ദ്രേണ | പുരുഷോത്തമനുമായ | രാവണം | രാവണനെ |
| രാഘവേണ, | ശ്രീരാഘവനാൽ, | യുധി നിഹത്യ, | പോരിൽ വധിച്ച്, |
| ദുർദ്ധർഷം | ആരാലും ജയിക്കപ്പെടുവാൻകഴിയാത്തവനായ | ത്വം | നീ |
| | | നിർജ്ജിതഃ. | കയ്വശപ്പെടുത്തപ്പെട്ടു. |

മമാപി പരമാ പ്രീതിർഹതേ തസ്മിൻ ദുരാത്മനി
രാവണേ സഗണേ ചൈവ സപുത്രേ സഹബാന്ധവേ. 6

| | | | |
|---|---|---|---|
| “ദുരാത്മനി | “ദുരാത്മാവായ | സഹബാന്ധവേ ഏവ | ബന്ധുക്കളോടുംകൂടിയവനായുംതന്നെ |
| തസ്മിൻ | ആ | | |
| രാവണേ | രാവണൻ | ഹതേ, | വധിക്കപ്പെട്ടതിൽ, |
| സഗണേ ച | തന്റെ കൂട്ടുകാരോടും | മമ അപി | എനിക്കും |
| സപുത്രേ | പുത്രന്മാരോടും | പരമാ പ്രീതിഃ. | അതിയായ സന്തോഷം ഉണ്ട്. |

സ ത്വം രാമേണ ലങ്കായാം നിർജ്ജിതഃ പരമാത്മനാ
വഹ സൌമ്യ തമേവ ത്വമഹമാജ്ഞാപയാമി തേ. 7

| | | | |
|---|---|---|---|
| “സൌമ്യ! | “ഹേ സൌമ്യ! | ത്വം | ഭവാൻ |
| ത്വം | ഭവാൻ | തം ഏവ വഹ; | അദ്ദേഹത്തിന്നുതന്നെ വാഹനമായിരിക്കുക; |
| പരമാത്മനാ | പരമാത്മാവായ | തേ | ഭവാനോടു |
| രാമേണ | ശ്രീരാമനാൽ | അഹം | ഞാൻ |
| ലങ്കായാം | ലങ്കയിൽ വെച്ച് | ആജ്ഞാപയാമി. | ഇങ്ങിനെ ആജ്ഞാപിക്കുന്നു. |
| നിർജ്ജിതഃ; | സ്വാധീനമാക്കപ്പെട്ടു; | | |
| സഃ | അപ്രകാരമുള്ള | | |

പരമോ ഹ്യേഷ മേ കാമോ യത്ത്വാം രാഘവനന്ദനം
വഹേല്ലോകസ്യ സംയാനം ഗച്ഛസ്വ വിഗതജ്വരഃ. 8

| | | | |
|---|---|---|---|
| “‘ലോകസ്യ സംയാനം | “‘ലോകമെല്ലാം എളുപ്പത്തിൽ സഞ്ചാരം ചെയ്യുന്നവനായ | ഗച്ഛസ്വ; | പോയ്ക്കൊൾക; |
| ത്വം | ഭവാൻ | യത് | യാതൊരു |
| രാഘവനന്ദനം | ശ്രീരാഘവനെ | ഏഷഃ ഹി | ഇതുതന്നെയാണ് |
| വഹേഃ; | വഹിച്ചുവന്നാലും; | മേ | എനിക്ക് |
| വിഗതജ്വരഃ | (എനിക്ക് സുഖമാകയില്ലയോ എന്ന) വിചാരമററവനായി | പരമഃ | സർവ്വോത്തമമായ |
| | | കാമഃ.’ | ആഗ്രഹം.’ |

സോഽഹം ശാസനമാജ്ഞായ ധനദസ്യ മഹാത്മനഃ
ത്വത്സകാശമനുപ്രാപ്തോ നിർവ്വിശങ്കഃ പ്രതീക്ഷ മാം. 9

| | | | |
|---|---|---|---|
| “‘സഃ | “‘അപ്രകാരമുള്ള | ത്വത്സകാശം | നിന്തിരുവടിയുടെ തിരുമുമ്പിൽ |
| അഹം, | ഞാൻ, | അനുപ്രാപ്തഃ; | വന്നിരിക്കുകയാണ്; |
| മഹാത്മനഃ | മഹാനുഭാവനായ | മാം | എന്നെ |
| ധനദസ്യ | കുബേരന്റെ | നിർവ്വിശങ്കഃ | സംശയമൊന്നുംകൂടാതെ |
| ശാസനം ആജ്ഞായ, | ആജ്ഞയനുസരിച്ച്, | പ്രതീക്ഷ.” | അംഗീകരിച്ചരുളേ[തെ ണം.” |

ബാഢമിത്യേവ കാകുത്സ്ഥഃ പുഷ്പകം സമപൂജയത്
ലാജൈശ്ചൈവ തഥാ പുഷ്പൈർധൂപൈശ്ചൈവ സുഗന്ധിഭിഃ. 10

| | | | |
|---|---|---|---|
| കാകുത്സ്ഥഃ | കകുത്സ്ഥവംശത്തിൽ പിറന്ന ശ്രീരാമൻ | ലാജൈഃ ഏവ | പൊരികൾകൊണ്ടും |
| “ബാഢം ഏവ” | “എന്നാലങ്ങിനെയാവട്ടെ” | തഥാ | അപ്രകാരംതന്നെ |
| ഇതി ച, | എന്ന് അരുളിച്ചെയ്ത്, | പുഷ്പൈഃ ഏവ | പുഷ്പങ്ങൾകൊണ്ടും |
| പുഷ്പകം | പുഷ്പകവിമാനത്തെ | സുഗന്ധിഭിഃ | നല്ല വാസനയുള്ള |
| | | ധൂപൈഃ ച | ധൂപങ്ങൾകൊണ്ടും |
| | | സമപൂജയത്. | പൂജിച്ചു. |

ഗമ്യതാമിതി ചോവാച ആഗച്ഛ ത്വം സ്മരേ യദാ
സിദ്ധാനാം ച ഗതൌ സൌമ്യ മാ വിഷാദേന യോജയ. 11

| | | | |
|---|---|---|---|
| “ഗമ്യതാം” | “തിരികെ പോയ്ക്കൊള്ളുക” | യദാ | എപ്പോൾ |
| ഇതി | എന്നുപറഞ്ഞ് | സ്മരേ | ഞാൻ മനസ്സിൽ സ്മരിക്കുന്നുവോ അപ്പോൾ |
| ച | അതിൽപിന്നെ | ത്വം | ഭവാൻ |
| ഉവാച; | ഇങ്ങിനെയുമരുളിച്ചെ[യ്തു; | ആഗച്ഛ; | ഇവിടേക്ക് തിരിച്ചുവന്നാലും; |
| “സൌമ്യ! | “ഹേ സൌമ്യ! | | |
| സിദ്ധാനാം | പുണ്യാത്മാക്കളുടെ | വിഷാദേന മാ യോജയ.” | ഇച്ഛാഭംഗം കയ്ക്കൊള്ളപ്പെടേണ്ടതില്ല.” |
| ഗതൌ, | കാര്യത്തിൽ, | | |

ഏവമസ്ത്വിതി രാമേണ പൂജയിത്വാ വിസജ്ജിതം
അഭിപ്രേതാം ദിശം തസ്മാത് പ്രായാത്തത് പുഷ്പകം തദാ. 12

| | |
|---|---|
| **തത്** | അ |
| **പുഷ്പകം** | പുഷ്പകവിമാനം |
| **തദാ** | അപ്പോൾ |
| **രാമേണ** | ശ്രീരാമനാൽ |
| **പൂജയിത്വാ** | പൂജിക്കപ്പെട്ട് |
| **വിസജ്ജിതം** | വിടനൽകിയയക്കപ്പെട്ടതായി, |
| **തസ്മാത്** | അവിടെനിന്നു |
| **അഭിപ്രേതാം** | ഇഷ്ടപ്പെട്ടതായ |
| **ദിശം,** | ദിക്കുനോക്കി, |
| **"ഏവം അസ്തു,"** | "തിരുമനസ്സുപോലെ," |
| **ഇതി** | എന്ന് അറിയിച്ചുകൊണ്ട് |
| **പ്രായാത്.** | തിരികെച്ചെന്നു. |

ഏവമന്തർഹിതേ തസ്മിൻ പുഷ്പകേ സുകൃതാത്മനി
ഭരതഃ പ്രാഞ്ജലിവ്വാക്യമുവാച രഘുനന്ദനം. 13

| | |
|---|---|
| **സുകൃതാത്മനി** | പുണ്യാത്മാവായ |
| **തസ്മിൻ** | അ |
| **പുഷ്പകേ** | പുഷ്പകം |
| **ഏവം** | ഇപ്രകാരം |
| **അന്തർഹിതേ,** | അന്തദ്ധാനംചെയ്ത [പ്പോൾ, |
| **ഭരതഃ** | ഭരതൻ |
| **പ്രാഞ്ജലിഃ** | കൈകൂപ്പിക്കൊണ്ട് |
| **രഘുനന്ദനം** | ശ്രീരാഘവനെനോക്കി |
| **വാക്യം ഉവാച.** | ഇപ്രകാരം ഉണത്തിച്ചു. |

അത്യദ്ഭുതാനി ദൃശ്യന്തേ ത്വയി വീര പ്രശാസതി
അമാനുഷാണി സത്വാനി വ്യാഹൃതാനി മുഹുർമ്മുഹുഃ. 14

| | |
|---|---|
| **"വീര!** | "ഹേ വീര! |
| **ത്വയി** | നിന്തിരുവടി |
| **പ്രശാസതി,** | രാജ്യപരിപാലനം ചെയ്തുകൊണ്ടിരിക്കെ, |
| **സത്വാനി** | നന്മകൾ |
| **അമാനുഷാണി** | അമാനുഷങ്ങളായിരിക്കുന്നവയായി |
| **മുഹുഃ മുഹുഃ** | മേല്ക്കുമേൽ |
| **വ്യാഹൃതാനി** | പറഞ്ഞു പുകഴ്ത്തപ്പെട്ടുന്നവയായി, |
| **അത്യദ്ഭുതാനി** | അത്യാശ്ചര്യകരങ്ങളായി |
| **ദൃശ്യന്തേ** | പ്രത്യക്ഷത്തിൽ കാണപ്പെടുന്നു. |

അനാമയശ്ച മർത്ത്യാനാം സാഗ്രോ മാസോ ഗതോ ഹ്യയം
ജീർണ്ണാനാമപി സത്വാനാം മൃത്യുന്നായാതി രാഘവ. 15

| | |
|---|---|
| **"രാഘവ!** | "ശ്രീരാമ! |
| **അയം** | ഇപ്പോൾ |
| **മാസഃ** | ഒരു മാസം |
| **സാഗ്രഃ** | തികച്ചും |
| **ഗതഃ;** | കഴിഞ്ഞു; |
| **മർത്ത്യാനാം** | മനുഷ്യർക്ക് |
| **അനാമയഃ ച;** | രോഗമെന്നതേയില്ല; |
| **സത്വാനാം ഹി,** | പ്രാണികൾക്ക്, |
| **ജീർണ്ണാനാം അപി,** | ജരബാധിച്ചിട്ടുംകൂടി, |
| **മൃത്യുഃ ന ആയാതി.** | മരണം സംഭവിക്കുന്നില്ല. |

പുത്രാന്നാര്യ്യഃ പ്രസൂയന്തേ വസുമന്തശ്ച മാനവാഃ
ഹർഷശ്ചാഭ്യധികോ രാജൻ ജനസ്യ പുരവാസിനഃ. 16

| | | | |
|---|---|---|---|
| " രാജൻ! | " മന്നവ! | വസുമന്തഃ; | ഐശ്വൎയ്യത്തോടു കൂടി യവരായി വിളങ്ങുന്നു; |
| നാൎയ്യഃ | സ്ത്രീകൾ | ജനസ്യ | നാട്ടാൎക്കും |
| പുത്രാൻ | കുട്ടികളെ | പുരസ്യ ച | പൌരന്മാൎക്കും |
| പ്രസൂയന്തേ; | നോവാതെ പ്രസവിക്കുന്നു; | ഹൎഷഃ | മനഃസന്തുഷ്ടി |
| മാനവാഃ ച | മനുഷ്യരെല്ലാവരും | അഭ്യധികഃ. | വൎദ്ധിച്ചതായിരിക്കുന്നു. |

കാലേ വൎഷതി പൎജ്ജന്യഃ പാതയന്നമൃതം പയഃ
വാതാശ്ചാപി പ്രവാന്ത്യേതേ സ്പൎശയുക്താഃ സുഖാഃ ശിവാഃ. 17

| | | | |
|---|---|---|---|
| " പൎജ്ജന്യഃ | " ഇന്ദ്രൻ | ഏതേ വാതാഃ ച | വേണ്ട സമയങ്ങളിൽ വീശുന്നഈ കാറ്റുകളും |
| അമൃതം | അമൃതൊത്ത | സ്പൎശയുക്താഃ | സുഖസ്പൎശങ്ങളായും |
| പയഃ | ജലത്തെ | സുഖാഃ | സുഗന്ധത്തോടു കൂടിയവയായും |
| പാതയൻ, | പൊഴിച്ചുകൊണ്ടു്, | ശിവാഃ അപി | ആരോഗ്യപ്രദങ്ങളായും |
| കാലേ | തക്ക കാലത്തിൽ | പ്രവാന്തി. | വീശുന്നു. |
| വൎഷതി; | വൎഷിക്കുന്നു; | | |

ഈദൃശോഽനശ്വരോ രാജാ ഭവേദിതി നരേശ്വരഃ
കഥയന്തി പുരേ രാജൻ പൌരജാനപദാസ്തഥാ. 18

| | | | |
|---|---|---|---|
| " രാജൻ! | " മഹാരാജാവേ! | നരേശ്വരഃ | ജനങ്ങളെ സംരക്ഷിക്കുന്നവനായി |
| പുരേ | പട്ടണത്തിൽ | അനശ്വരഃ | അനവരതം |
| പൌരജാനപദാഃ | പൌരന്മാരും നാട്ടുകാരും | ഭവേത്' | വാഴുമാറാകട്ടെ' |
| 'ഈദൃശഃ | 'ഇമ്മട്ടുള്ള | ഇതി | എന്നു് |
| രാജാ, | ചക്രവൎത്തിമഹാരാജാവ്, | കഥയന്തി." | തമ്മിൽ തമ്മിൽ ഉരചെയ്യുന്നു." |
| തഥാ | ഇപ്രകാരംതന്നെ | | |

ഏതാ വാചഃ സുമധുരാ ഭരതേന സമീരിതാഃ
ശ്രുത്വാ രാമോ മുദാ യുക്തഃ പ്രമുമോദ സുഖീ സുഖം 19

| | | | |
|---|---|---|---|
| സുഖീ | ആനന്ദപ്രദനും | ഭരതേന | ഭരതനാൽ |
| സുഖം | ആശ്രിതന്മാരുടെ കഷ്ടങ്ങളെ നീക്കിയതിനാൽ പ്രശാന്തചിത്തനായി | സുമധുരാഃ | അതിമധുരമായി |
| | | സമീരിതാഃ | പറയപ്പെട്ടവയായ |
| | | ഏതാഃ വാചഃ | ഈ വാക്കുകളെ |
| മുദാ | മോദമുൾക്കൊണ്ടു് | ശ്രുത്വാ | ചെവിക്കൊണ്ടു് |
| യുക്തഃ | വിളങ്ങുന്നവനുമായ | പ്രമുമോദ. | അത്യധികം സന്തോഷിച്ചു. |
| രാമഃ, | ശ്രീരാമൻ, | | |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഏകചത്വാരിംശഃ സൎഗ്ഗഃ = നാല്പത്തൊന്നാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 22414; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1690.



## ദ്വിചത്വാരിംശഃ സർഗ്ഗഃ = നാല്പത്തിരണ്ടാംസർഗ്ഗം.

[രാമസീതാവിഹാരഃ = ശ്രീരാമനും സീതയും വിഹരിക്കുന്നതു്.]

സ വിസൃജ്യ തതോ രാമഃ പുഷ്പകം ഹേമഭൂഷിതം
പ്രവിവേശ മഹാബാഹുരശോകവനികാം തദാ 1
ചന്ദനാഗരുചൂതൈശ്ച തുംഗകാലേയകൈരപി
ദേവദാരുവനൈശ്ചാപി സമന്താദുപശോഭിതാം 2
ചമ്പകാശോകപുന്നാഗമധൂകപനസാസനൈഃ
ശോഭിതാം പാരിജാതൈശ്ച വിധൂമജ്വലനപ്രഭൈഃ 3
ലോധ്രനീപാർജ്ജുനൈർന്നാഗൈഃ സപ്തപർണ്ണാതിമുക്തകൈഃ
മന്ദാരകദളീഗുല്മലതാജാലസമാവൃതാം 4
പ്രിയംഗുഭിഃ കദംബൈശ്ച തഥാ ച ബകുളൈരപി
ജംബൂഭിർദ്ദാഡിമൈശ്ചൈവ കോവിദാരൈശ്ച ശോഭിതാം 5
സർവ്വദാകുസുമൈ രമ്യൈഃ ഫലവദ്ഭിർമ്മനോരമൈഃ
ദിവ്യഗന്ധരസോപേതൈസ്തരുണാങ്കുരപല്ലവൈഃ 6
തഥൈവ തരുഭിർദ്ദിവ്യൈഃ ശില്പിഭിഃ പരികല്പിതൈഃ
ചാരുപല്ലവപുഷ്പാഢ്യൈർമ്മത്തഭ്രമരസംകുലൈഃ 7
കോകിലൈർഭൃംഗരാജൈശ്ച നാനാവർണ്ണൈശ്ച പക്ഷിഭിഃ
ശോഭിതാം ശതശശ്ചിത്രാം ചൂതവൃക്ഷാവതംസകൈഃ. 8

| | |
|---|---|
| സഃ | അ |
| മഹാബാഹുഃ | മഹാബാഹുവായ |
| രാമഃ, | ശ്രീരാമൻ |
| തദാ | അപ്പോൾ |
| ഹൈമഭൂഷിതം | സ്വർണ്ണാലംകൃതമായ |
| പുഷ്പകം | പുഷ്പകവിമാനത്തെ |
| വിസൃജ്യ, | വിടനൽകിയയച്ചു് |
| തതഃ | അതിൽപിന്നെ |
| ചന്ദനാഗരു- ചൂതൈഃ ച | ചന്ദനം, അകിൽ, തേന്മാവു് എന്നവയാലും |
| തുംഗകാലേ- യകൈഃ അപി | തെങ്ങുകളാലും രക്തചന്ദനമരങ്ങളാലും |
| ദേവദാരു- വനൈഃ ച | ദേവതാരസമൂഹങ്ങളാലും |
| സമന്താത് | നാലുഭാഗവും |
| ഉപശോഭിതാം അപി, | പരിശോഭിക്കുന്നതും, |
| ചമ്പകാശോ- കപുന്നാഗ- മധൂകപന- സാസനൈഃ | ചമ്പകം, അശോകം, പുന്ന, ഇരിപ്പ, പ്ലാവു് വേങ്ങ എന്നീ വൃക്ഷങ്ങളാലും, |
| വിധൂമജ്വലന- പ്രഭൈഃ | പുകയില്ലാത്ത അഗ്നിക്കു തുല്യമായ പ്രഭയോന് |
| പാരിജാതൈഃ ച | പാരിജാതങ്ങളാലും |
| ശോഭിതാം ച, | പരിലസിക്കുന്നതും, |
| ലോധ്രനീപാ- ർജ്ജുനൈഃ | പാച്ചോററി, കടമ്പു്, മരുതു് എന്നവയാലും |
| നാഗൈഃ | നാകവൃക്ഷങ്ങളാലും |
| സപ്തപർണ്ണാതി- മുക്തകൈഃ | ഏഴിലമ്പാല, തൊട്ടുകാര എന്നവയാലും, |
| മന്ദാരകദളീ- ഗുല്മലതാജാ- ലസമാവൃതാം, | മന്ദാരം, വാഴക്കൂട്ടം, വള്ളിക്കൂട്ടം എന്നവയാലും നിറപ്പെട്ടതും, |
| തഥാ | അപ്രകാരംതന്നെ |

പ്രിയംഗുഭിഃ ച — ഞാഴൽ വൃക്ഷങ്ങളാലും
കദംബൈഃ ച — കദംബവൃക്ഷങ്ങളാലും
വകുളൈഃ ച — എരഞ്ഞിമരങ്ങളാലും
ജംബൂഭിഃ ഏവ — ഞാവലുകളാലും
ദാഡിമൈഃ അപി — മാതളനാരകങ്ങളാലും
കോവിദാരൈഃ — മലയകത്തിമരങ്ങളാലും
ശോഭിതാം ച, — ശോഭിക്കുന്നതും,
തഥാ — അപ്രകാരം തന്നെ
ശില്പിഭിഃ — സമർത്ഥന്മാരായ തോട്ടക്കാരാൽ
പരികല്പിതൈഃ — വളർത്തപ്പെട്ടവയായി
രമ്യൈഃ — ഭംഗിയുള്ളവയും
സർവ്വദാ-കുസുമൈഃ — എന്നും പൂക്കളോടുകൂടിയവയും
തരുണാങ്കുര-പല്ലവൈഃ — ഇളതായ മൊട്ടുകളാലും ചില്ലകളോടുകൂടിയവയും
മത്തഭ്രമര-സങ്കുലൈഃ — മദിച്ചാർക്കുന്ന വണ്ടിൻ ചാർത്തുകളോടുകൂടിയവയും
ചാരുപല്ലവ-പുഷ്പാഢ്യൈഃ — ഭംഗിവാച്ച തളിരുകളോടും പൂക്കളോടും കൂടിയവയും
മനോരമൈഃ — മനോഹരങ്ങളായി
ദിവ്യൈഃ — ആശ്ചര്യകരങ്ങളായി
ദിവ്യഗന്ധര-സോപേതൈഃ — ദിവ്യസൌരഭ്യരസങ്ങളാർന്നവയായി
ഫലവദ്ഭിഃ — പഴങ്ങളോടുകൂടിയവ
തരുഭിഃ ഏവ — വൃക്ഷങ്ങളാലും [യുമായ
ചൂതവൃക്ഷാ-വതംസകൈഃ — തേന്മാവുകൾക്ക് അലങ്കാരമായുള്ള
കോകിലൈഃ — കുയിലുകളാലും
ഭൃംഗരാജൈഃ ച — വണ്ടുകളാലും
ശോഭിതാം ച, — പരിലസിക്കുന്നതും,
നാനാവർണ്ണൈഃ — പലവർണ്ണങ്ങളാർന്ന
ശതശഃ — നൂറുകണക്കായ
പക്ഷിഭിഃ — പക്ഷികളാൽ [മായ
ചിത്രാം ച — അഴകാർന്നുവിലസുന്നതു
അശോകവനികാം — ലീലോദ്യാനത്തിൽ
പ്രവിവേശ. — എഴുന്നെള്ളി.

ശാതകുംഭനിഭാഃ കേചിത് കേചിദഗ്നിശിഖോപമാഃ
നീലാഞ്ജനനിഭാശ്ചാന്യേ ഭാന്തി തത്രത്യപാദപാഃ
സുരഭീണി ച പുഷ്പാണി മാല്യാനി വിവിധാനി ച. 9

തത്രത്യപാദപാഃ — അവിടെയുണ്ടായിരുന്ന
കേചിത് — ചിലവ [വൃക്ഷങ്ങൾ
ശാതകുംഭനിഭാഃ — പൊൻനിറമാർന്നും
കേചിത് — ചിലവ
അഗ്നി-ശിഖോപമാഃ — അഗ്നിജ്വാലയ്ക്കു തുല്യമായവയായും
അന്യേ — മററുചിലവ
നീലാഞ്ജന-നിഭാഃ ച — കറുകറുത്ത അഞ്ജനം പോലിരിക്കുന്നവയായും
ഭാന്തി; — വിളങ്ങുന്നു;
വിവിധാനി — പലവിധ
പുഷ്പാണി, — പുഷ്പങ്ങൾ,
മാല്യാനി ച — മാലകൾക്കുതെയോജിച്ചവയായും
സുരഭീണി ച. — അതിസുഗന്ധമുള്ളവയായും അപ്രകാരം തന്നെ വിളങ്ങി.

ദീർഘികാ വിവിധാകാരാഃ പൂർണ്ണാഃ പരമവാരിണാ
മാണിക്യകൃതസോപാനാഃ സ്ഫടികാന്തരകുട്ടിമാഃ. 10

ദീർഘികാഃ, വിവിധാകാരാഃ — വാപികൾ, പല ആകൃതിയോടുകൂടിയവയായും
മാണിക്യകൃത-സോപാനാഃ — മാണിക്യത്താൽ കെട്ടപ്പെട്ട പടവുകളോടുകൂടിയവയായും
സ്ഫടികാന്തര-കുട്ടിമാഃ — സ്ഫടികക്കല്ലുകളാൽ നിർമ്മിക്കപ്പെട്ട കുപ്പകളോടുകൂടിയവയായും
പരമവാരിണാ — ശുദ്ധജലത്താൽ
പൂർണ്ണാഃ. — നിറയപ്പെട്ടിരുന്നു.

ഫുല്ലപത്മോത്പലവനാശ്ചക്രവാകോപശോഭിതാഃ
ദാത്യൂഹശുകസംഘുഷ്ടാ ഹംസസാരസനാദിതാഃ. 11

| | |
|---|---|
| ഫുല്ലപത്മോത്പലവനാഃ | നല്ലപോലെ വിടൎന്ന താമരകളും നീലത്താമരകളും നിറഞ്ഞ ജലത്തോടുകൂടിയവയും |
| ചക്രവാകോപശോഭിതാഃ | ചക്രവാകങ്ങളാൽ വിളങ്ങുന്നവയും |
| ദാത്യൂഹശുകസംഘുഷ്ടാഃ | നത്തുകളാലും പൈങ്കിളികളാലും ശബ്ദിക്കപ്പെട്ടവയും |
| ഹംസസാരസനാദിതാഃ. | അരയന്നങ്ങളാലും സാരസങ്ങളാലും ശബ്ദിക്കപ്പെട്ടവയുമായിരുന്നു. |

തരുഭിഃ പുഷ്പവദ്ഭിശ്ച തീരജൈരുപശോഭിതാഃ
പ്രാകാരൈർവ്വിവിധാകാരൈഃ ശോഭിതാശ്ച ശിലാതലൈഃ. 12

| | |
|---|---|
| തീരജൈഃ | കരയോരങ്ങളിൽ നട്ടവളൎത്തപ്പെട്ടവയും |
| പുഷ്പവദ്ഭിഃ ച | പുഷ്പങ്ങളോടുകൂടിയിരിക്കുന്നവയുമായ |
| തരുഭിഃ | വൃക്ഷങ്ങളാൽ [യി |
| ഉപശോഭിതാഃ | ഭംഗിചേൎക്കപ്പെട്ടവയാ- |
| വിവിധാകാരൈഃ | പല ആകൃതിയിലുള്ള |
| പ്രാകാരൈഃ | മതിൽക്കെട്ടുകളാലും |
| ശിലാതലൈഃ ച | കൽത്തറകളാലും |
| ശോഭിതാഃ. | അഴകാൎന്നു വിളങ്ങിയിരുന്നു. |

തത്രൈവ ച വനോദ്ദേശേ വൈഡൂൎയ്യമണിസന്നിഭൈഃ
ശാദ്വലൈഃ പരമോപേതാം പുഷ്പിതദ്രുമകാനനാം. 13

| | |
|---|---|
| വൈഡൂൎയ്യമണിസന്നിഭൈഃ | വൈഡൂൎയ്യം പട്ടത്തപോലെ വിലസുന്ന |
| ശാദ്വലൈഃ | ഇളം പുൽത്തറകളാൽ |
| പരമോപേതാം | ഏററം ഭംഗിതേടുന്നതും |
| പുഷ്പിതദ്രുമകാനനാം ച | പൂത്തു നില്ക്കുന്ന ഇടതിങ്ങിയ തരുക്കളൊന്നു |
| തത്ര | ത്ത [മായ ഒരു പ്രദേശം |
| വനോദ്ദേശേ ഏവ. | ഉപവനത്തിൽ ഒരു ഭാഗത്തുണ്ടായിരുന്നു. |

തത്ര സംഘർഷജാതാനാം വൃക്ഷാണാം പുഷ്പശാലിനാം
പ്രസ്തരാഃ പുഷ്പശബളാ നഭസ്താരാഗണൈരിവ. 14

| | |
|---|---|
| തത്ര | അവിടെ |
| സംഘർഷജാതാനാം | തിങ്ങിവളരുന്നവയും |
| പുഷ്പശാലിനാം | പൂത്തുള്ളവയുമായ |
| വൃക്ഷാണാം | വൃക്ഷങ്ങളുടെ |
| പ്രസ്തരാഃ, | ശിലാതലങ്ങൾ, |
| താരാഗണൈഃ | നക്ഷത്രഗണങ്ങളാൽ |
| നഭഃ ഇവ, | ആകാശമെന്നപോലെ |
| പുഷ്പശബളാഃ. | പൂക്കളാൽ ചിത്രീകരിക്കപ്പെട്ടിരുന്നു. |

നന്ദനം ഹി യഥേന്ദ്രസ്യ ബ്രാഹ്മം ചൈത്രരഥം യഥാ
തഥാഭൂതം ഹി രാമസ്യ കാനനം സന്നിവേശനം. 15

| | |
|---|---|
| രാമസ്യ | ശ്രീരാമന്റെ |
| സന്നിവേശനം | വിശ്രമത്തിന്നുള്ളതായ |
| കാനനം, | ഉപവനം, |
| ഇന്ദ്രസ്യ | ഇന്ദ്രന്റെ |
| നന്ദനം യഥാ ഹി | നന്ദനോദ്യാനമെന്നപോലെതന്നെയും, |
| ബ്രാഹ്മം | ബ്രഹ്മനിൎമ്മിതമായ |
| ചൈത്രരഥം യഥാ ഹി, | ചൈത്രരഥോദ്യാനമെന്നപോലെ തന്നേയും |
| തഥാഭൂതം. | അവൎണ്ണ്യമഹിമപൂണ്ടതായി വിളങ്ങി. |

സുമന്ത്രം ചൈവ സരഥം സ്ഥീയതാമിതി ലക്ഷ്മണഃ
ഉവാച ശോകസന്തപ്തഃ പ്രയാഹീതി ച നാവികം. 2

| | |
|---|---|
| ശോകസന്തപ്തഃ | ദുഃഖത്താൽ തപിച്ചു കൊണ്ടിരുന്ന |
| ലക്ഷ്മണഃ, | ലക്ഷ്മണൻ, |
| സുമന്ത്രം | സുമന്ത്രരോടായി |
| "സരഥം | "രഥത്തോടുകൂടി |
| സ്ഥീയതാം," | ഇവിടെ കാത്തുനില്ക്കപ്പെടട്ടെ," |
| ഇതി ഏവ, | എന്നും, |
| ച ച | ഉടൻതന്നെ |
| നാവികം | തോണിക്കാരനോടായി |
| "പ്രയാഹി" | "തുഴയുക" |
| ഇതി | എന്നും |
| ഉവാച. | അരുളിച്ചെയ്തു. |

തതസ്തീരമുപാഗമ്യ ഭാഗീരഥ്യാഃ സ ലക്ഷ്മണഃ
ഉവാച മൈഥിലീം വാക്യം പ്രാഞ്ജലിർബാഷ്പസംപ്ലുതഃ. 3

| | |
|---|---|
| സഃ | ആ |
| ലക്ഷ്മണഃ, | ലക്ഷ്മണൻ, |
| ഭാഗീരഥ്യാഃ | ഗംഗയുടെ |
| തതഃ | അങ്ങേ |
| തീരം | കരയെ |
| ഉപാഗമ്യ, | പ്രാപിച്ചു, |
| മൈഥിലീം | സീതാദേവിയോടായി |
| ബാഷ്പസംപ്ലുതഃ | കണ്ണീർനിറഞ്ഞ കണ്ണുകളോടുകൂടിയവനായി |
| പ്രാഞ്ജലിഃ | തൊഴുതുംകൊണ്ടു |
| വാക്യം | ഇപ്രകാരം |
| ഉവാച. | ഉണൎത്തിച്ചു. |

ഹൃദ്ഗതം മേ മഹച്ഛല്യം യസ്മാദാൎയ്യേണ ധീമതാ
അസ്മിന്നിമിത്തേ വൈദേഹി ലോകസ്യ വചനീകൃതഃ. 4

| | |
|---|---|
| "വൈദേഹി! | "ജാനകീദേവി! |
| മഹത് | അസഹ്യമായി |
| ശല്യം | ശല്യപ്പെടുത്തുന്നതായ ഒരു സംഗതി |
| മേ | എന്റെ |
| ഹൃദ്ഗതം; | മനസ്സിൽ ഒളിച്ചുകിടക്കുന്നു; |
| യസ്മാത് | എന്തെന്നാൽ |
| ധീമതാ | സൎവ്വജ്ഞനായ |
| ആൎയ്യേണ | ജ്യേഷ്ഠനാൽ |
| അസ്മിൻ നിമിത്തേ | ഇതു കാരണമായി |
| ലോകസ്യ വചനീകൃതഃ. | ഞാൻ ലോകത്തിന്നു നിന്ദാപാത്രമാക്കപ്പെട്ടിരിക്കുന്നു. |

ശ്രേയോ ഹി മരണം മേഽദ്യ മൃത്യുൎവ്വാ യത്പരം ഭവേത്
ന ചാസ്മിന്നീദൃശേ കാൎയ്യേ നിയോജ്യോ ലോകനിന്ദിതേ. 5

| | |
|---|---|
| "മേ | "എനിക്കു |
| അദ്യ | ഇപ്പോൾ |
| മരണം | മരണംതന്നെയാണു |
| ശ്രേയഃ; | നല്ലതായിട്ടുള്ളതു; |
| ഹി | എന്തെന്നാൽ |
| മൃത്യുഃ | ആ മരണം |
| യത്പരം | ഇതിനെക്കാൾ അസഹ്യമായ ഹിംസയെ നൽകുന്നതായി |
| ഭവേത് വാ? | ഇരിക്കുന്നതാകുമോ? |
| ഈദൃശേ | ഇപ്രകാരമുള്ള |
| ലോകനിന്ദിതേ | ലോകഗൎഹ്യമായ |
| അസ്മിൻ | ഈ |
| കാൎയ്യേ | കാൎയ്യത്തിൽ |
| നിയോജ്യഃ ന ച. | ഞാൻ നിയമിക്കപ്പെടേണ്ടവനല്ല. |

പ്രസീദ ന ച മേ പാപം കൎത്തുമൎഹസി ശോഭനേ
ഇത്യഞ്ജലികൃതോ ഭൂമൌ നിപപാത സ ലക്ഷ്മണഃ. 6

| | |
|---|---|
| "ശോഭനേ! | "പതിവ്രതാരത്നമേ! |
| മേ | എന്റെ പേരിൽ |
| പാപം ച | കുററമൊന്നും |
| കൎത്തും ന അൎഹസി; | ചുമത്താതിരിപ്പാൻതിരുവുള്ളമുണ്ടാകേണം; |
| പ്രസീദ;" | എന്നെ അനുഗ്രഹിച്ചരുളിയാലും;" |

| | |
|---|---|
| ഇതി | എന്നിപ്രകാരം |
| സഃ | ആ |
| ലക്ഷ്മണഃ, | ലക്ഷ്മണൻ, |
| അഞ്ജലികൃതഃ | അഞ്ജലികൂപ്പിക്കൊണ്ടു |
| ഭൂമൌ | നിലത്തു് |
| നിപപാത. | വീണു. |

രുദന്തം പ്രാഞ്ജലിം ദൃഷ്ട്വാ കാംക്ഷന്തം മൃത്യുമാത്മനഃ
മൈഥിലീ ഭൃശസംവിഗ്നാ ലക്ഷ്മണം വാക്യമബ്രവീത്. 7

| | |
|---|---|
| മൈഥിലീ, | സീതാദേവി, |
| ലക്ഷ്മണം | ലക്ഷ്മണനെ |
| ആത്മനഃ | അദ്ദേഹത്തിന്നു് |
| മൃത്യും | മരണത്തെ |
| കാംക്ഷന്തം | ആഗ്രഹിക്കുന്നവനായും |
| പ്രാഞ്ജലിം | തൊഴുതുംകൊണ്ടു് |

| | |
|---|---|
| രുദന്തം | കേഴുന്നവനായും |
| ദൃഷ്ട്വാ, | കണ്ടു്, |
| ഭൃശസംവിഗ്നാ | ഏററം പരിഭ്രമിച്ചുംകൊണ്ടു് |
| വാക്യം | ഇപ്രകാരം |
| അബ്രവീത്. | അരുളിച്ചെയ്തു. |

കിമിദം നാവഗച്ഛാമി ബ്രൂഹി തത്ത്വേന ലക്ഷ്മണ
പശ്യാമി ത്വാം ന ച സ്വസ്ഥമപി ക്ഷേമം മഹീപതേഃ. 8

| | |
|---|---|
| "ലക്ഷ്മണ! | "ലക്ഷ്മണ! |
| ത്വാം | ഭവാനെ |
| സ്വസ്ഥം ന ച | മനസ്സമാധാനമില്ലാത്തവനായി മാത്രം |
| പശ്യാമി; | ഞാൻ ധരിക്കുന്നു; |

| | |
|---|---|
| ന അവഗച്ഛാമി; | മറെറാന്നും ഞാൻ അറിയുന്നില്ല; |
| ഇദം കിം? | ഇതെന്താണ്? |
| മഹീപതേഃ | മഹാരാജാവിന്നു് |
| ക്ഷേമം അപി? | ഒരു കുറവുമില്ലല്ലോ? |
| തത്ത്വേന ബ്രൂഹി. | വാസ്തവം പറഞ്ഞാലും. |

ശാപിതോഽസി നരേന്ദ്രേണ യത്ത്വം സന്താപമാഗതഃ
തദ്ബ്രൂയാഃ സന്നിധൌ മഹ്യമഹമാജ്ഞാപയാമി തേ. 9

| | |
|---|---|
| "ത്വം, | "ഭവാൻ, |
| സന്താപം | അതിയായ ദുഃഖത്തെ |
| ആഗതഃ | പ്രാപിച്ചിരിക്കുന്നു |
| യത്, | എന്നതുകൊണ്ടു്, |
| സന്നിധൌ | ഒന്നോടൊന്നു ചേൎത്തു് ആലോചിക്കുമ്പോൾ |
| നരേന്ദ്രേണ | മഹാരാജാവിനാൽ |
| മഹ്യം | എന്നെപ്പററി |

| | |
|---|---|
| ശാപിതഃ അസി; | ശപഥംചെയ്തു ഭവാൻ എന്തോ നിയമിക്കപ്പെട്ടിട്ടുണ്ടു്; |
| തത് | അതിനെ |
| ബ്രൂയാഃ; | കഥിച്ചാലും; |
| തേ | ഭവാനോടു് |
| അഹം | ഞാൻ |
| ആജ്ഞാപയാമി." | ആജ്ഞാപിക്കയാണ്." |

["ശാപിതോ/സി നരേന്ദ്രേണ" (രാജാവിനെ തൊട്ട് ആണയുണ്ട്); "മഹ്യം സന്നിധൌ" (എന്റെ അടുക്കൽ എന്നും പറയാം.)]

വൈദേഹ്യാ ചോദ്യമാനസ്തു ലക്ഷ്മണോ ദീനചേതനഃ
അവാങ്മുഖോ ബാഷ്പകലം വാക്യമേതദുവാച ഹ 10

| | | | |
|---|---|---|---|
| ലക്ഷ്മണഃ | ലക്ഷ്മണൻ | ബാഷ്പകലം | കണ്ണീരിനാൽ ഇടറി |
| വൈദേഹ്യാ | സീതാദേവിയാൽ | അവാങ്മുഖഃ | തലകുനിച്ചു [ക്കൊണ്ട് |
| തു | ഇപ്രകാരം | ഹ, | വളരെ കഷ്ടപ്പെട്ട്, |
| ചോദ്യമാനഃ, | ചോദിക്കപ്പെട്ടുന്നവനായി, | വാക്യം ഏതത് ഉവാച. | ഇപ്രകാരം സംഗതി അറിയിച്ചു. |
| ദീനചേതനഃ | അത്തൽപ്പെട്ടുകൊണ്ട് | | |

ശ്രുത്വാ പരിഷദോ മദ്ധ്യേ ഹ്യപവാദം സുദാരുണം
പുരേ ജനപദേ ചൈവ ത്വത്കൃതേ ജനകാത്മജേ
രാമഃ സന്തപ്തഹൃദയോ മാം നിവേദ്യ ഗൃഹം ഗതഃ. 11

| | | | |
|---|---|---|---|
| "ജനകാത്മജേ! | "ജനകനന്ദിനി! | ശ്രുത്വാ, | അറിഞ്ഞ്, |
| പുരേ | നഗരത്തിലും | രാമഃ | ശ്രീരാമൻ |
| ജനപദേ ച | നാട്ടുപുറത്തിലും | സന്തപ്തഹൃദയഃ; | അകംവെന്തവനായ്ത്തീൎന്നു; |
| പരിഷദഃ മദ്ധ്യേ | പരിഷകളുടെ ഇടയിൽ | ഏവ | തൽക്ഷണംതന്നെ |
| ത്വത്കൃതേ | നിന്തിരുവടിയെക്കുറിച്ചുള്ള | മാം | എന്നെ |
| | | നിവേദ്യ | എല്ലാം ഏല്പിച്ച് |
| സുദാരുണം | അത്യന്തം അസഹ്യമാ | ഗൃഹം ഹി | അരമനയിൽതന്നെ |
| അപവാദം | ദുഷ്കീൎത്തിയെപ്പററി [യ | ഗതഃ. | സ്ഥിതിചെയ്തു. |

ന താനി വചനീയാനി മയാ ദേവി തവാഗ്രതഃ
യാനി രാജ്ഞാ ഹൃദി ന്യസ്താന്യമൎഷാത് പൃഷ്ഠതഃ കൃതഃ. 12

| | | | |
|---|---|---|---|
| "രാജ്ഞാ | "രാജാവിനാൽ | മയാ | എന്നാൽ |
| ഹൃദി | എന്റെ ഉള്ളിൽ | ന വചനീയാനി | ഉണൎത്തിക്കപ്പെടുവാൻ കഴിവുള്ളവയല്ല |
| ന്യസ്താനി | തട്ടുമാറ് പറയപ്പെട്ടവ | | |
| യാനി | യാതൊന്നോ | അമൎഷാത് | ദുഃഖം സഹിപ്പാൻ സാധിക്കാത്തതിനാലാണ് |
| താനി, | ആയവ, | | |
| ദേവി! | അല്ലയോ ദേവി! | പൃഷ്ഠതഃ | അവിടെത്തന്നെ |
| തവ | നിന്തിരുവടിയുടെ | കൃതഃ. | അദ്ദേഹം നിന്നു പോയത്. |
| അഗ്രതഃ, | തിരുമുമ്പിൽ, | | |

സാ ത്വം ത്യക്താ നൃപതിനാ നിൎദ്ദോഷാ മമ സന്നിധൌ
പൌരാപവാദഭീതേന ഗ്രാഹ്യം ദേവി ന തേഽന്യഥാ. 13

| | | | |
|---|---|---|---|
| "ദേവി! | "ദേവി! | ത്യക്താ, | ഉപേക്ഷിക്കപ്പെട്ടു, എന്ന്, |
| നിൎദ്ദോഷാ | ദോഷമററവളായ | | |
| സാ ത്വം, | അപ്രകാരമുള്ള ഭവതി, | തേ ഗ്രാഹ്യം; | ഭവതി ധരിച്ചാലും; |
| നൃപതിനാ | രാജാവിനാൽ | മമ | എനിക്ക് |
| പൌരാപവാദഭീതേന, | ലോകാപവാദത്തിൽ നിന്നും ഭയപ്പെട്ടവനായി. | സന്നിധൌ | അറിവുള്ളേടത്തോളം |
| | | അന്യഥാ ന. | മറെറാന്നുകൊണ്ടും അ ല |

ആശ്രമാന്തേഷു ച മയാ ത്യക്തവ്യാ ത്വം ഭവിഷ്യസി
രാജ്ഞഃ ശാസനമാജ്ഞായ തവേദം കില ദൌർഹൃദം. 14

| | | | |
|---|---|---|---|
| "ത്വം | "നിന്തിരുവടി | ത്യക്തവ്യാ ഭവിഷ്യസി; | വിട്ടേച്ചു വരപ്പെടേണ്ടവളാകുന്നു; |
| മയാ, | എന്നാൽ, | ഇദം കില | ഇതാണത്രേ |
| രാജ്ഞഃ | രാജാവിന്റെ | തവ | നിന്തിരുവടിയുടെ |
| ശാസനം ആജ്ഞായ, | കല്പനപ്രകാരം, | ദൌർഹൃദം! | ആഗ്രഹം! |
| ആശ്രമാന്തേഷു ച | ആശ്രമങ്ങളുടെ അരികിലായി | | |

തദേതജ്ജാഹ്നവീതീരേ ബ്രഹ്മർഷീണാം തപോവനം
പുണ്യം ച രമണീയം ച മാ വിഷാദം കൃഥാഃ ശുഭേ. 15

| | | | |
|---|---|---|---|
| "ശുഭേ! | "ഉത്തമേ! | രമണീയം ച | രമണീയവും ആയ |
| ഏതത് | ഇതാ, | തപോവനം; | ആശ്രമസ്ഥലമുണ്ട്; |
| ജാഹ്നവീതീരേ | ഗംഗാനദീതീരത്തിൽ | തത്, | ആകയാൽ, |
| ബ്രഹ്മർഷീണാം | ബ്രഹ്മർഷികളുടെ | വിഷാദം മാ കൃഥാഃ. | വ്യസനിക്കാതിരുന്നാലും. |
| പുണ്യം ച | പരിപാവനവും | | |

രാജ്ഞോ ദശരഥസ്യേഷ്ടഃ പിതുർമ്മേ മുനിപുംഗവഃ
സഖാ പരമകോ വിപ്രോ വാല്മീകിഃ സുമഹായശാഃ. 16

| | | | |
|---|---|---|---|
| "സുമഹായശാഃ | "ഏററം പുകഴേറിയവനും | മേ | എന്റെ |
| പരമകഃ | സർവ്വോത്കൃഷ്ടനും | പിതുഃ | പിതാവായ |
| വിപ്രഃ | ബ്രാഹ്മണോത്തമനുമായ | ദശരഥസ്യ രാജ്ഞഃ | ദശരഥമഹാരാജാവിന്നു |
| വാല്മീകിഃ മുനിപുംഗവഃ | വാല്മീകിമഹർഷി | ഇഷ്ടഃ സഖാ. | പ്രിയപ്പെട്ട സഖാവാകുന്നു. |

പാദച്ഛായാമുപാഗമ്യ സുഖമസ്യ മഹാത്മനഃ
ഉപവാസപരൈകാഗ്രാ വസ ത്വം ജനകാത്മജേ. 17

| | | | |
|---|---|---|---|
| "ജനകാത്മജേ! | "ജനകനന്ദിനി! | പാദച്ഛായാം ഉപാഗമ്യ | പാദച്ഛായയെ ആശ്രയിച്ച് |
| ത്വം | നിന്തിരുവടി | ഉപവാസപരൈകാഗ്രാ | ആത്മധ്യാനനിരതയായി |
| മഹാത്മനഃ | മഹാത്മാവായ | സുഖം | വ്യസനിക്കാതെ |
| അസ്യ | ഇദ്ദേഹത്തിന്റെ | വസ. | വാസംചെയ്തുവന്നാലും. |

പതിവ്രതാത്വമാസ്ഥായ രാമം കൃത്വാ സദാ ഹൃദി
ശ്രേയസ്തേ പരമം ദേവി തഥാ കൃത്വാ ഭവിഷ്യതി. 18

| | | | |
|---|---|---|---|
| " ദേവി ! | " ദേവി ! | പതിവ്രതാത്വം | പാതിവ്രത്യമഹിമയെ |
| രാമം | ശ്രീരാമനെ | ആസ്ഥായ തഥാ | കയ്ക്കൊണ്ടവളാകയാൽ |
| ഹൃദി | ഹൃദയത്തിൽ | തേ | നിന്തിരുവടിക്ക് |
| കൃത്വാ, | ധ്യാനിച്ച്, | സദാ | എപ്പോഴും |
| പരമം | എപ്പോഴും സർവ്വവുമായി | ശ്രേയഃ ഭവിഷ്യതി." | നന്മയുളവാകുന്നതാണ്." |
| കൃത്വാ, | കരുതി, | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
സപ്തചത്വാരിംശഃ സർഗ്ഗഃ = നാല്പത്തേഴാംസർഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 22563; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1839.



## അഷ്ടചത്വാരിംശഃ സർഗ്ഗഃ = നാല്പത്തെട്ടാംസർഗ്ഗം.

[സീതാപരിത്യാഗഃ = സീതയെ വിട്ടേച്ചുപോരുന്നത്.]

ലക്ഷ്മണസ്യ വചഃ ശ്രുത്വാ ദാരുണം ജനകാത്മജാ
പരം വിഷാദമാഗമ്യ വൈദേഹീ നിപപാത ഹ. 1

| | | | |
|---|---|---|---|
| ജനകാത്മജാ | ജനകപുത്രിയായ | പരം | അതിയായ |
| വൈദേഹീ, | സീതാദേവി, | വിഷാദം ആഗമ്യ, | വ്യസനമുൾക്കൊണ്ട്, |
| ദാരുണം | കണ്ണുകഠോരമായ | നിപപാത ഹ! | നിലത്തു വീണുകളഞ്ഞു, കഷ്ടം! |
| ലക്ഷ്മണസ്യ | ലക്ഷ്മണന്റെ | | |
| വചഃ ശ്രുത്വാ, | വാക്കു കേട്ട്, | | |

സാ മുഹൂർത്തമിവാസംജ്ഞാ ബാഷ്പപര്യാകുലേക്ഷണാ
ലക്ഷ്മണം ദീനയാ വാചാ ഉവാച ജനകാത്മജാ. 2

| | | | |
|---|---|---|---|
| ജനകാത്മജാ | ജനകസുതയായ | അസംജ്ഞാ; | മൂർച്ഛിച്ചു കിടന്നു; |
| സാ, | അവൾ, | ലക്ഷ്മണം | ലക്ഷ്മണനോടായി |
| ബാഷ്പപര്യാകുലേക്ഷണാ | കണ്ണീരിനാൽ കലങ്ങിയ നേത്രങ്ങളോടുകൂടിയവളായി | ദീനയാ | വ്യാകുലതയെ കാണിക്കുന്ന |
| മുഹൂർത്തം | ഒരു മുഹൂർത്തകാലം | വാചാ | വാക്കു കൊണ്ട് |
| ഇവ | തീരെ | ഉവാച. | ഇപ്രകാരം അരുളിച്ചെയ്തു. |

മാമികേയം തനുർന്നൂനം സൃഷ്ടാ ദുഃഖായ ലക്ഷ്മണ
ധാത്രാ യസ്യാസ്തഥാ മേഽദ്യ ദുഃഖമൂർത്തിഃ പ്രദൃശ്യതേ. 3

| | | | |
|---|---|---|---|
| " ലക്ഷ്മണ ! | " ലക്ഷ്മണ ! | നൂനം സൃഷ്ടാ; | നിശ്ചയമായും സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്; |
| മാമികാ | എന്റെ | തഥാ | അപ്രകാരം തന്നെ |
| ഇയം | ഈ | യസ്യാഃ മേ | യാതൊരു എനിക്ക്, |
| തനുഃ, | ശരീരം, | അദ്യ | ഇപ്പോൾ [അത് |
| ധാത്രാ | ബ്രഹ്മദേവനാൽ | ദുഃഖമൂർത്തിഃ | ദുഃഖം മൂർത്തീകരിച്ചതാ |
| ദുഃഖായ | ദുഃഖം അനുഭവിപ്പാൻ വേണ്ടിയാണ് | | |

കിം നു പാപം കൃതം പൂൎവ്വം കോ വാ ദാരൈൎവ്വിയോജിതഃ
യാऽഹം ശുദ്ധസമാചാരാ ത്യക്താ നൃപതിനാ സതീ. 4

| | |
|---|---|
| "ശുദ്ധസമാചാരാ | "പരിശുദ്ധമായ നടവടിയോടുകൂടിയവളും |
| സതി | പാതിവ്രത്യമുള്ളവളുമായ |
| യാ അഹം, | യാതൊരു ഞാൻ, |
| നൃപതിനാ | മഹാരാജാവിനാൽ |
| ത്യക്താ; | കൈവിടപ്പെട്ടു; |
| പൂൎവ്വം | പൂൎവ്വജന്മത്തിൽ |
| കിം നു പാപം | എന്തു പാപംതന്നെ |
| കൃതം? | ചെയ്യപ്പെട്ടുവോ? |
| ദാരൈഃ | ഭാൎയ്യയുമായി |
| കഃ | വല്ല ഒരുവനും |
| വിയോജിതഃ വാ? | വേർപിരിക്കപ്പെട്ടുവോ? |

പുരാऽഹമാശ്രമേ വാസം രാമപാദാനുവൎത്തിനീ
അനുരുദ്ധ്യാപി സൌമിത്രേ ദുഃഖേ ച പരിവൎത്തിനീ. 5

| | |
|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! |
| പുരാ | മുമ്പ് |
| അഹം | ഞാൻ |
| ആശ്രമേ | ആശ്രമത്തിൽ |
| രാമപാദാനുവൎത്തിനീ | ശ്രീരാമപാദാരവിന്ദങ്ങളെ സേവിക്കുന്നവളായി |
| വാസം | വാസത്തെ |
| അനുരുദ്ധ്യ, | അനുഭവിച്ച്, |
| അപി ച | ഇപ്പോഴാകട്ടെ |
| ദുഃഖേ | പെരുതായ ദുഃഖത്തിൽ |
| പരിവൎത്തിനീ. | ഉഴലുമാറാക്കപ്പെട്ടു. |

സാ കഥം ഹ്യാശ്രമേ സൌമ്യ വത്സ്യാമി വിജനീകൃതാ
ആഖ്യാസ്യാമി ച കസ്യാഹം ദുഃഖം ദുഃഖപരായണാ. 6

| | |
|---|---|
| "സൌമ്യ! | "പുണ്യാത്മാവേ! |
| വിജനീകൃതാ | ഏകാന്തത്തിൽ ത്യജിക്കപ്പെട്ടവളും |
| ദുഃഖപരായണാ | ദുഃഖത്തെത്തന്നെ ആശ്രയിച്ചവളുമായ |
| സാ | അപ്രകാരമുള്ള |
| അഹം, | ഈയുള്ളവൾ, |
| കസ്യ ച | ആരോടുതന്നെയാണ് |
| ദുഃഖം | അഴലിനെ |
| ആഖ്യാസ്യാമി? | കേണുരചെയ്യുക? |
| ആശ്രമേ | ആശ്രമത്തിൽ |
| കഥം ഹി | എങ്ങിനെതന്നെയാണ് |
| വത്സ്യാമി? | ഞാൻ ഏകയായി കാലംകഴിക്കുക? |

കിം നു വക്ഷ്യാമി മുനിഷു കൎമ്മ വാ സത്കൃതം ച കിം
കസ്മിംശ്ചിത്കാരണേ ത്യക്താ രാഘവേണ മഹാത്മനാ. 7

| | |
|---|---|
| "മുനിഷു | "മഹൎഷിമാരുടെ അടുക്കൽ |
| സത്കൃതം | അവർ എന്നെ ആദരവോടെ സ്വീകരിക്കത്തക്കതായ |
| കൎമ്മ കിം നു വാ | എന്തൊരു കൎമ്മത്തെത്തന്നെയാണ് |
| വക്ഷ്യാമി? | ഞാൻ പറയുക? |
| 'മഹാത്മനാ | 'മഹാത്മാവായ |
| രാഘവേണ ച | ശ്രീരാമനാൽ |
| കസ്മിംശ്ചിത് | ഏതോ ഒരു |
| കാരണേ | കാരണത്താൽ |
| ത്യക്താ,' | ഉപേക്ഷിക്കപ്പെട്ടു,' |
| ച കിം? | എന്നാണോ? |

ന ഖല്വദ്യൈവ സൌമിത്രേ ജീവിതം ജാഹ്നവീതലേ
ത്യജേയം രാജവംശസ്തു ഭൎത്തുൎമ്മേ പരിഹാസ്യതേ 8

| | |
|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! |
| ജീവിതം | ജീവനെ |
| ജാഹ്നവീതലേ | ഗംഗാപ്രദേശത്തിൽ |
| അദ്യ ഏവ | ഇപ്പോൾതന്നെ |
| ത്യജേയം; | എനിക്ക് ഉപേക്ഷിച്ചു കളയാവുന്നതാണ്; |
| മേ ഭൎത്തുഃ | എന്റെ ഭൎത്താവി[ന്റെ |
| രാജവംശഃ | രാജവംശം |
| പരിഹാസ്യതേ | പരിഹസിക്കപ്പെടും |
| തു | എന്നതുകൊണ്ടു് |
| ന ഖലു. | ഞാൻ അതു് ചെയ്യുന്നില്ല. |

യഥാജ്ഞം കുരു സൌമിത്രേ ത്യജ മാം ദുഃഖഭാഗിനീം
നിദേശേ സ്ഥീയതാം രാജ്ഞഃ ശൃണു ചേദം വചോ മമ. 9

| | |
|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! |
| രാജ്ഞഃ | രാജാവിന്റെ |
| നിദേശേ | ആജ്ഞയിൽ |
| സ്ഥീയതാം; | സദാവൎത്തിക്കപ്പെടട്ടെ; |
| യഥാജ്ഞം | കല്പിച്ചപോലെതന്നെ |
| കുരു; | ഭവാൻ ചെയ്യുക; |
| ദുഃഖഭാഗിനീം ച | ദുഃഖിക്കുന്നതിന്നായി തന്നെ പിറന്ന |
| മാം | ഇവളെ |
| ത്യജ; | ഉപേക്ഷിച്ചുകൊള്ളുക; |
| മമ ഇദം വചഃ | ഞാൻ ഇപ്പറയുന്ന ഈ അപേക്ഷയേയും |
| ശൃണു. | ശ്രദ്ധയോടെ കേട്ടാലും. |

ശ്വശ്രൂണാമവിശേഷേണ പ്രാഞ്ജലിപ്രഗ്രഹേണ ച
ശിരസാഽഽവന്ദ്യ ചരണൌ കുശലം ബ്രൂഹി പാൎത്ഥിവം. 10

| | |
|---|---|
| "ശ്വശ്രൂണാം | "ശ്വശ്രുക്കൾ |
| അവിശേഷേണ | എല്ലാവരോടും |
| കുശലം ച; | കുശലം ഉരചെയ്താലും; |
| പാൎത്ഥിവം | മഹാരാജാവിനെ |
| ചരണൌ | തൃപ്പാദങ്ങളിൽ |
| ശിരസാ | ഞാൻ ശിരസ്സുകൊണ്ടു |
| ആവന്ദ്യ | നമസ്കരിച്ചു് |
| പ്രാഞ്ജലി-പ്രഗ്രഹേണ | അഞ്ജലിബന്ധംചെയ്തു് |
| ബ്രൂഹി. | ഇപ്രകാരം ഉരചെയ്തതായും ഉണൎത്തിച്ചാലും |

ജാനാസി ച യഥാ ശുദ്ധാ സീതാ തത്വേന രാഘവ
ഭക്ത്യാ ച പരയാ യുക്താ ഹിതാ ച തവ നിത്യശഃ. 11

| | |
|---|---|
| "'രാഘവ! | "'ശ്രീരാമ! |
| സീതാ | ഉഴവുചാലിൽനിന്നുളവായ ഇവൾ |
| ശുദ്ധാ ച | അന്തഃകരണശുദ്ധിയു[ള്ളവളും |
| പരയാ | ഉത്തമമായ |
| ഭക്ത്യാ | ഭക്തിയോടു |
| യുക്താ | കൂടിയവളും |
| തവ | നിന്തിരുവടിയ്ക്കു് |
| നിത്യശഃ | ഏതുകാലത്തിലും |
| ഹിതാ ച | ഹിതമായിരിക്കുന്നവളുമാണെന്നു |
| തത്വേന യഥാ | വാസ്തവമായിട്ടുതന്നെ |
| ജാനാസി. | നിന്തിരുവടിയ്ക്കു് അറിവുള്ളതാണ്. |

അഹം ത്യക്താ ത്വയാ വീര അയശോഭീരുണാ ജനേ
യച്ച തേ വചനീയം സ്യാദപവാദസമുത്ഥിതം
മയാ ഹി പരിഹർത്തവ്യം ത്വം ഹി മേ പരമാ ഗതിഃ. 12

| | | | |
|---|---|---|---|
| " 'വീര! | " 'വീര! (പക്ഷിവാഹന!) | യത് വചനീയം | വല്ല ദോഷവും |
| ജനേ | ജനങ്ങളുടെ ഇടയിലുള്ള | സ്യാത്, | ഉണ്ടായാൽ, ആയത് |
| അയശോഭീരുണാ | അപകീർത്തിയെ ഭയപ്പെട്ടവനായ | മയാ ഹി | എന്നാലും |
| ത്വയാ | നിന്തിരുവടിയാൽ | പരിഹർത്തവ്യം; | പരിഹരിക്കപ്പെടേണ്ടതുതന്നെയാണല്ലൊ; |
| അഹം ത്യക്താ; | ഞാൻ ഉപേക്ഷിക്കപ്പെട്ടു; | മേ | എനിക്ക |
| തേ | നിന്തിരുവടിക്ക് | ത്വം ഹി | നിന്തിരുവടി തന്നെയാണല്ലോ |
| അപവാദസമുത്ഥിതം | അപവാദം കൊണ്ടുണ്ടായ | പരമാ ഗതിഃ. | ഉത്തമമായ ഗതി. |

വക്തവ്യശ്ചേതി നൃപതിർധർമ്മേണ സുസമാഹിതഃ
യഥാ ഭ്രാതൃഷു വർത്തേഥാസ്തഥാ പൌരേഷു നിത്യദാ 13

| | | | |
|---|---|---|---|
| " 'നൃപതിഃ | " 'രാജാവ് | ഭ്രാതൃഷു | സഹോദരന്മാരിൽ |
| നിത്യദാ | എപ്പോഴും | യഥാ | എപ്രകാരമോ |
| ധർമ്മേണ | ധർമ്മത്തിൽ | തഥാ, | അപ്രകാരം, |
| സുസമാഹിതഃ | വളരെ ശ്രദ്ധയുള്ളവ[നാകുന്നു, | പൌരേഷു ച | പ്രജകളിലും |
| ഇതി | എന്ന് | വർത്തേഥാഃ. | നിന്തിരുവടി വർത്തിച്ചു വന്നാലും. |
| വക്തവ്യഃ; | ജനങ്ങളാൽ ശ്ലാഘിക്കപ്പെടേണ്ടവനാണ്; | | |

പരമോ ഹ്യേഷ ധർമ്മസ്തേ തസ്മാത് കീർത്തിരനുത്തമാ
യത്തു പൌരജനോ രാജൻ ധർമ്മേണ സമവാപ്നുയാത്. 14

| | | | |
|---|---|---|---|
| " 'രാജൻ | " രാജാവേ! | തസ്മാത് | അതിനാലുണ്ടാകുന്ന |
| പൌരജനഃ | നഗരത്തിലുള്ള ജനങ്ങൾ | കീർത്തിഃ | കീർത്തി |
| ധർമ്മേണ | നീതിമുറതെററാതെ | അനുത്തമാ; | നിസ്തുല്യമായതാകുന്നു; |
| യത് തു | എല്ലാററിനേയും | തേ | നിന്തിരുവടിക്ക് |
| സമവാപ്നുയാത്; | പ്രാപിക്കേണ്ടതാകുന്നു; | ഏഷഃ ധർമ്മഃ ഹി | ഈ ധർമ്മമൊന്നുതന്നെയാണ് |
| | | പരമഃ. | സർവ്വോപരിയായുള്ളത്. |

അഹം തു നാനുശോചാമി സ്വശരീരം നരർഷഭ
യഥാപവാദം പൌരാണാം തഥൈവ രഘുനന്ദന. 15

| | | | |
|---|---|---|---|
| " 'രഘുനന്ദന! | " 'രഘുനന്ദന! | യഥാ | എപ്രകാരമോ |
| നരർഷഭ! | പുരുഷോത്തമ! | തഥാ, | അപ്രകാരം, |
| അഹം ഏവ, തു, | ഞാനും, ഇപ്പോൾ, | സ്വശരീരം | എൻെറ ശരീരത്തെ |
| പൌരാണാം | പൌരന്മാരുടെ | ന അനുശോചാമി. | വ്യസനിക്കുന്നി[പ്പാറി]ല്ല. |
| അപവാദം | അപവാദത്തെക്കുറിച്ച് | | |

പതിർഹി ദേവതാ നാര്യാഃ പതിർബന്ധുഃ പതിർഗ്ഗുരുഃ
പ്രാണൈരപി പ്രിയം തസ്മാത് ഭർത്തുഃ കാര്യം വിശേഷതഃ. 16

| | | | |
|---|---|---|---|
| "'നാര്യാഃ | "'ഒരു നാരിക്ക് | തസ്മാത് | അതിനാൽ |
| പതിഃ | ഭർത്താവുതന്നെയാണ | ഭർത്തുഃ | ഭർത്താവിന്റെ |
| ദേവതാ; | ദൈവം; [ല്ലോ | കാര്യം ഹി | കാര്യംതന്നെ |
| പതിഃ ബന്ധുഃ; | ഭർത്താവുതന്നെയാണ് ബന്ധു; | പ്രാണൈഃ അപി | പ്രാണനെക്കാളും |
| | | വിശേഷതഃ | അധികമായി |
| പതിഃ ഗുരുഃ; | ഭർത്താവുതന്നെ ഗുരു; | പ്രിയം.' | പ്രിയപ്പെട്ടത്.' |

ഇതി മദ്വചനാദ്രാമോ വക്തവ്യോ മമ സംഗ്രഹഃ. 17

| | | | |
|---|---|---|---|
| "മമ | "എനിക്ക് | മദ്വചനാത് | എന്റെ വാക്യപ്രകാ |
| സംഗ്രഹഃ | സർവ്വക്ഷേമകരനായ | ഇതി | ഇപ്രകാരമെല്ലാം [രം |
| രാമഃ | ശ്രീരാമൻ | വക്തവ്യഃ. | ഉണർത്തിക്കപ്പെടട്ടെ. |

നിരീക്ഷ്യ മാദ്യ ഗച്ഛ ത്വമൃതുകാലാതിവർത്തിനീം. 18

| | | | |
|---|---|---|---|
| "ത്വം | "ഭവാൻ | ഋതുകാലാതിവർത്തിനീം | ഗർഭവതിയാണെന്നു |
| മാ | എന്നെ | നിരീക്ഷ്യ | ധരിച്ചു കൊണ്ടു |
| അദ്യ | ഇപ്പോൾ | ഗച്ഛ." | പോയാലും." |

ഏവം ബ്രുവന്ത്യാം സീതായാം ലക്ഷ്മണോ ദീനചേതനഃ
ശിരസാ വന്ദ്യ ധരണീം വ്യാഹർത്തും ന ശശാക ഹ. 19

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | ശിരസാ | ശിരസ്സു കൊണ്ടു |
| സീതായാം | സീതാദേവി | ധരണീം | ഭൂമിയിൽ |
| ബ്രുവന്ത്യാം, | അരുളിച്ചെയ്യുമ്പോൾ, | വന്ദ്യ, | വീണു നമസ്കരിച്ചു, |
| ലക്ഷ്മണഃ | ലക്ഷ്മണൻ | വ്യാഹർത്തും ഹ | ഒന്നും ഉണർത്തിപ്പാൻ തന്നെ |
| ദീനചേതനഃ | മനോവേദന പൂണ്ടവനായി | ന ശശാക. | ശക്തനാകാതിരുന്നു. |

പ്രദക്ഷിണം ച താം കൃത്വാ രുദന്നേവ മഹാസ്വനഃ
ധ്യാത്വാ മുഹൂർത്തം താമാഹ കിം മാം വദസി ശോഭനേ. 20

| | | | |
|---|---|---|---|
| താം | അവളെ | ധ്യാത്വാ, | ധ്യാനിച്ചു, |
| പ്രദക്ഷിണം | പ്രദക്ഷിണം | "ശോഭനേ! | "പതിവ്രതോത്തമേ! |
| കൃത്വാ, | ചെയ്തു, | മാം | എന്നോടു |
| മഹാസ്വനഃ | ഉറക്കെ | വദസി | ഭവതി കല്പിക്കുന്നതു |
| രുദൻ ഏവ | കരഞ്ഞുംകൊണ്ടുതന്നെ | കിം ച?" | എന്തൊന്നാണ്?" |
| താം | അവളെ | | എന്നു |
| മുഹൂർത്തം | ഒരു മുഹൂർത്തനേരം | ആഹ. | ചോദിച്ചു. |

ദൃഷ്ടപൂർവ്വം ന തേ രൂപം പാദൌ ദൃഷ്ടൌ തവാനഘേ
കഥമത്ര ഹി പശ്യാമി രാമേണ രഹിതാം വനേ. 21

| | | | |
|---|---|---|---|
| "തേ | "നിന്തിരുവടിയുടെ | വനേ | വനത്തിൽ |
| രൂപം | രൂപം | രഹിതാം, | ഏകയായി പറഞ്ഞയക്കപ്പെട്ടവളായ നിന്തിരുവടിയെ, |
| ന ദൃഷ്ടപൂർവ്വം; | ഇതുവരെ കണ്ണുകൊണ്ടു നോക്കപ്പെട്ടിട്ടില്ല; | അത്ര | ഈ സംഗതിയിൽ |
| തവ | നിന്തിരുവടിയുടെ | കഥം പശ്യാമി?" | ഞാൻ നോക്കി മനസ്സിലാക്കുക എന്നത് എങ്ങിനെയാണ് ന്യായമായിരിക്കുക?" |
| പാദൌ ഹി | തൃപ്പാദങ്ങൾ മാത്രം | | |
| ദൃഷ്ടൌ; | സന്ദർശിക്കപ്പെട്ടിട്ടുണ്ട്; | | |
| അനഘേ! | നിർദ്ദോഷയായവളേ! | | |
| രാമേണ | ശ്രീരാമനാൽ | | |

ഇത്യുക്ത്വാ താം നമസ്കൃത്യ പുനർന്നാവമുപാരുഹത്
ആരുഹ്യ ച പുനർന്നാവം നാവികം ചാഭ്യചോദയത്. 22

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | നാവം | തോണിയിൽ |
| ഉക്ത്വാ, | ഉണർത്തിച്ച്, | ആരുഹ്യ | കയറിയശേഷം |
| പുനഃ | വീണ്ടും | ച ച | ഉടനെ തന്നെ |
| താം | അവളെ | നാവികം | തോണിക്കാരനോടായി |
| നമസ്കൃത്യ, | നമസ്കരിച്ച്, | പുനഃ | വീണ്ടും |
| നാവം | തോണിയിൽ | അഭ്യചോദയത്. | തോണി നീക്കുവാൻ ആജ്ഞാപിച്ചു. |
| ഉപാരുഹത്; | കയറി; | | |

സ ഗത്വാ ചോത്തരം തീരം ശോകഭാരസമന്വിതഃ
സംമൂഢ ഇവ ദുഃഖേന രഥമധ്യാരുഹദ് ദ്രുതം. 23

| | | | |
|---|---|---|---|
| ശോകഭാരസമന്വിതഃ | ദുഃഖഭാരത്താൽ തപിച്ചുകൊണ്ടിരുന്നവനായ | സംമൂഢഃ ഇവ ച | സ്വബോധമററവനെന്ന പോലെ ഇരുന്ന |
| സഃ | ആ ലക്ഷ്മണൻ | ദുഃഖേന | കഷ്ടപ്പെട്ട് [തിനാൽ |
| ഉത്തരം | വടക്കേ | ദ്രുതം | വേഗത്തിൽ |
| തീരം ഗത്വാ | തീരത്തിലെത്തി, | രഥം | തേരിൽ |
| | | അധ്യാരുഹത്. | കയറിയിരുന്നു. |

മുഹുർമുഹുഃ പരാവൃത്യ ദൃഷ്ട്വാ സീതാമനാഥവത്
ചേഷ്ടതീം പരതീരസ്ഥാം ലക്ഷ്മണഃ പ്രയയാവഥ. 24

| | | | |
|---|---|---|---|
| അഥ | അനന്തരം | ചേഷ്ടതീം | ഭൂമിയിൽ പുരണ്ടുകൊണ്ടു കിടക്കുന്നവളായി |
| ലക്ഷ്മണഃ | ലക്ഷ്മണൻ | മുഹുഃ മുഹുഃ | പിന്നെയും പിന്നെയും |
| പരതീരസ്ഥാം | അക്കരയിൽ വർത്തിക്കുന്ന | പരാവൃത്യ | തിരിഞ്ഞു |
| സീതാം | സീതയെ | ദൃഷ്ട്വാ, | നോക്കിക്കൊണ്ടു, |
| അനാഥവത് | അശരണയായി | പ്രയയൌ. | തിരിച്ചു ചെന്നു. |

ദൂരസ്ഥം രഥമാലോക്യ ലക്ഷ്മണം ച മുഹുർമുഹുഃ
നിരീക്ഷമാണാം ത്വുദ്വിഗ്നാം സീതാം ശോകഃ സമാവിശത്. 25

| | | | |
|---|---|---|---|
| ദൂരസ്ഥം | ദൂരത്തിലെത്തിയ | നിരീക്ഷമാണാം | തന്റെ തല്ക്കാലാവസ്ഥയെ നിരീക്ഷിച്ച് |
| ലക്ഷ്മണം | ലക്ഷ്മണനേയും | ഉദ്വിഗ്നാം | വ്യാകുലപ്പെടുന്നവളായ |
| രഥം ച | തേരിനേയും | സീതാം | സീതാദേവിക്ക് |
| ആലോക്യ, | നോക്കി, | ശോകഃ തു | ദുഃഖം മാത്രം |
| മുഹുഃ മുഹുഃ | വീണ്ടും വീണ്ടും | സമാവിശത്. | സഹായമായി ഒന്നിച്ചുതന്നെ വർത്തിച്ചു. |

സാ ദുഃഖഭാരാവനതാ യശസ്വിനീ
യശോധനാ നാഥമപശ്യതീ സതീ
രുരോദ സാ ബർഹിണനാദിതേ വനേ
മഹാസ്വനം ദുഃഖപരായണാ സതീ. 26

| | | | |
|---|---|---|---|
| യശസ്വിനീ | കീർത്തിമതിയും | ദുഃഖപരായണാ, | ദുഃഖത്തെമാത്രം അനുഭവിച്ചുകൊണ്ടിരിക്കുന്നവളായി, |
| യശോധനാ | യശസ്സിനെമാത്രം സർവ്വോൽകൃഷ്ടമായി കരുതുന്നവളും | നാഥം | നാഥനെ |
| സാ | മഹാലക്ഷ്മിയുമായ | അപശ്യതീ സതീ | കാണാതെ വർത്തിക്കുന്നവളായി |
| സാ സതീ | ആ പതിവ്രത | ദുഃഖഭാരാവനതാ | ദുഃഖഭാരത്താൽ നമ്രയായി |
| ബർഹിണനാദിതേ | മയിലുകളാൽ ശബ്ദിക്കപ്പെട്ട | മഹാസ്വനം | ഉറക്കെ |
| വനേ | വനത്തിൽ | രുരോദ. | രോദനംചെയ്തു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
അഷ്ടചത്വാരിംശഃ സർഗ്ഗഃ = നാല്പത്തെട്ടാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 22589; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1865



## ഏകോനപഞ്ചാശഃ സർഗ്ഗഃ = നാല്പത്തൊമ്പതാംസർഗ്ഗം.

[വാല്മീക്യാശ്രമപ്രവേശഃ = വാല്മീകിയുടെ ആശ്രമത്തിൽ പ്രവേശിക്കുന്നത്.]

സീതാം രുദന്തീം ദൃഷ്ട്വാ താം തത്ര വൈ മുനിദാരകാഃ
പ്രാദ്രവൻ യത്ര ഭഗവാനാസ്തേ വാല്മീകിരുഗ്രധീഃ. 1

| | | | |
|---|---|---|---|
| മുനിദാരകാഃ | മുനികുമാരന്മാർ | ഉഗ്രധീഃ | മഹാബുദ്ധിമാനായ |
| തത്ര | അവിടെ | വാല്മീകിഃ ഭഗവാൻ | വാല്മീകിഭഗവാൻ |
| രുദന്തീം | കരഞ്ഞുകൊണ്ടിരുന്ന | യത്ര ആസ്തേ, | എഴുന്നെള്ളിയിരുന്ന ദിക്കിലേക്ക് |
| താം | ആ | | |
| സീതാം, | സീതാദേവിയെ, | | |
| ദൃഷ്ട്വാ വൈ, | കണ്ട്, | പ്രാദ്രവൻ. | ഓടിച്ചെന്നു. |

അഭിവാദ്യ മുനേഃ പാദൌ മുനിപുത്രാ മഹർഷയേ
സർവ്വം നിവേദയാമാസുസ്തസ്യാസ്തു രുദിതസ്വനം. 2

| | | | |
|---|---|---|---|
| മുനിപുത്രാഃ, | മുനികുമാരന്മാർ | രുദിതസ്വനം | ആർത്തസ്വരത്തെപ്പററി |
| മുനേഃ | മഹർഷിയുടെ | തു | കഴിവുള്ളേടത്തോളം |
| പാദൌ | തൃപ്പാദങ്ങളിൽ | സർവ്വം | എല്ലാസംഗതിയും |
| അഭിവാദ്യ, | കുമ്പിട്ടുവണങ്ങി, | മഹർഷയേ | മഹർഷിയോടായി |
| തസ്യാഃ | അവളുടെ | നിവേദയാമാസുഃ. | ഇപ്രകാരം ഉണർത്തിച്ചു. |

അദൃഷ്ടപൂർവ്വാ ഭഗവൻ കസ്യാപ്യേഷാ മഹാത്മനഃ
പത്നീ ശ്രീരിവ സംമോഹാദ്വിരൌതി വികൃതാനനാ. 3

| | | | |
|---|---|---|---|
| "ഭഗവൻ! | "സ്വാമിൻ! | ശ്രീഃ ഇവ | മഹാലക്ഷ്മിയെപ്പോലെ ഇരിക്കുന്നവളുമായ |
| കസ്യ | ഏതോ ഒരു | | |
| മഹാത്മനഃ | മഹാത്മാവിൻെറ | ഏഷാ അപി | ഏതോ ഒരു നാരി |
| പത്നീ, | ഭാര്യയും, | | |
| അദൃഷ്ടപൂർവ്വാ | ഇതുവരെ ഇവിടെ കാണപ്പെടാത്തവളും | സംമോഹാത് | ഭയപ്പെട്ട് ദിക്കററവളാകയാൽ |
| വികൃതാനനാ | അത്യത്ഭുതകരമായ തിരുമുഖമണ്ഡലത്തോടുകൂടിയവളും | വിരൌതി. | ഉച്ചത്തിൽ കരഞ്ഞുകൊണ്ടിരിക്കുന്നു. |

ഭഗവൻ സാധു പശ്യ ത്വം ദേവതാമിവ ഖാച്ച്യുതാം
നദ്യാസ്തു തീരേ ഭഗവൻ വരസ്ത്രീ കാപി ദുഃഖിതാ 4

| | | | |
|---|---|---|---|
| "ഭഗവൻ! | "ഭഗവാനെ! | ഭഗവൻ | ഭഗവാനെ |
| നദ്യാഃ | നദിയുടെ | ഖാത് | സ്വർഗ്ഗത്തിൽനിന്നു് |
| തീരേ, | തീരത്തിൽ, | ച്യുതാം | ഇറങ്ങിവന്ന |
| തു | ഇപ്പോൾ | ദേവതാം ഇവ | ദേവസ്ത്രീയെന്നപോലെ ഇരിക്കുന്ന ഇവളെ |
| ദുഃഖിതാ | ദുഃഖിച്ചു് കരഞ്ഞുകൊണ്ടിരിക്കുന്ന | ത്വം | നിന്തിരുവടി |
| വരസ്ത്രീ | സ്ത്രീരത്നം | സാധു | നിശ്ചയമായും |
| കാ അപി? | ആരായിരിക്കാം? | പശ്യ. | നിരീക്ഷിച്ചാലും. |

ദൃഷ്ടാഽസ്മാഭിഃ പ്രരുദിതാ ദൃഢം ശോകപരായണാ
അനർഹാ ദുഃഖശോകാഭ്യാമേകാ ദീനാ ഹ്യനാഥവത്. 5

| | | | |
|---|---|---|---|
| "പ്രരുദിതാ | "സങ്കടപ്പെട്ടു കരയുന്നവളും | അനാഥവത് | നാഥനില്ലാത്തവളെന്നപോലെ |
| ദൃഢം | അതിയായ | ദീനാ | സങ്കടപ്പെട്ടുകൊണ്ടിരിക്കുന്നവളും |
| ശോകപരായണാ | മനോവേദനയോടുകൂടിയിരിക്കുന്നവളും | ഏകാ ഹി | ഏകാകിനിയുമായ ഒരുവൾ |
| ദുഃഖശോകാഭ്യാം | ആപത്തിന്നും വ്യസനത്തിന്നും | അസ്മാഭിഃ | ഞങ്ങളാൽ |
| അനർഹാ | അർഹയല്ലാത്തവളും | ദൃഷ്ടാ. | കാണപ്പെട്ടു. |

ന ഹ്യേനാം മാനുഷീം വിദ്മഃ സത്ക്രിയാഽസ്യാഃ പ്രയുജ്യതാം
ആശ്രമസ്യാവിദൂരേ ച ത്വാമിയം ശരണം ഗതാ
ത്രാതാരമിച്ഛതേ സാധ്വീ ഭഗവംസ്ത്രാതുമൎഹസി. 6

| | | | |
|---|---|---|---|
| “ഏനാം | “ഇവളെ | ത്വാം ഹി | നിന്തിരുവടിയെത്ത |
| മാനുഷീം | മനുഷ്യസ്ത്രീയാണെന്നു | ത്രാതാരം | രക്ഷകനായി [ന്നെ |
| ന വിദ്മഃ; | ഞങ്ങൾ വിചാരിക്കു | ഇച്ഛതേ; | പ്രതീക്ഷിച്ചുകൊണ്ടി |
| ഇയം | ഈ [ന്നില്ല; | | രിക്കുന്നു; |
| സാധ്വീ, | പതിവ്രത, | ഭഗവൻ! | സ്വാമിൻ! |
| ആശ്രമസ്യ അവിദൂരേ | ആശ്രമത്തിന്നരികിലായി | ത്രാതും | ആപത്തൊഴിപ്പാൻ |
| | | അൎഹസി; | കനിഞ്ഞരുളിയാലും; |
| ശരണം ഗതാ ച, | മൃഗങ്ങൾ വസിക്കുന്ന ഒരു സ്ഥലത്തിൽ വിണു കിടക്കുന്നു എന്നതിനാൽ, | അസ്യാഃ | ഇവൾക്കു് |
| | | സത്ക്രിയാ | സത്കാരം |
| | | പ്രയുജ്യതാം.” | നിയോഗിക്കപ്പെടേണമേ.” |

തേഷാം തു വചനം ശ്രുത്വാ ബുദ്ധ്യാ നിശ്ചിത്യ ധൎമ്മവിത്
തപസാ ലബ്ധചക്ഷുഷ്മാൻ പ്രാദ്രവദ്യത്ര മൈഥിലീ. 7

| | | | |
|---|---|---|---|
| തപസാ | തപശ്ശക്തികൊണ്ടു് | നിശ്ചിത്യ, | നടന്ന സംഗതികളെ അറിഞ്ഞു് മേൽവേണ്ട കാൎയ്യങ്ങളെ തീൎച്ചപ്പെടുത്തിക്കൊണ്ടു്, |
| ലബ്ധ-ചക്ഷുഷ്മാൻ | ജ്ഞാനചക്ഷുസ്സാൎന്നവനായ | | |
| ധൎമ്മവിത്, | ആ ധൎമ്മജ്ഞൻ, | | |
| തേഷാം | അവരുടെ | മൈഥിലീ | സീതാദേവി |
| വചനം ശ്രുത്വാ, | വാക്കുകേട്ടു്, | യത്ര | ഉണ്ടായിരുന്ന സ്ഥലത്തിലേക്കായി |
| ബുദ്ധ്യാ | ജ്ഞാനദൃഷ്ടികൊണ്ടു് | | |
| തു | ഉടനെതന്നെ | പ്രാദ്രവത്. | ഓടിച്ചെന്നു. |

തം തു ദേശമഭിപ്രേത്യ കിംചിത് പദ്ഭ്യാം മഹാമതിഃ
അൎഘ്യമാദായ രുചിരം ജാഹ്നവീതീരമാഗമത്
ദദൎശ രാഘവസ്യേഷ്ടാം സീതാം പത്നീമനാഥവത്. 8

| | | | |
|---|---|---|---|
| മഹാമതിഃ | മഹാജ്ഞാനിയായ അദ്ദേഹം | തം | ആ |
| | | ദേശം തു | പ്രദേശത്തിൽ ഉടനെ |
| രുചിരം | (ക്ഷീണം തീൎപ്പാനായി) | ആഗമത്; | വന്നുചേൎന്നു; |
| അൎഘ്യം | അൎഘ്യത്തെ [സ്വാദുള്ള | രാഘവസ്യ | ശ്രീരാമന്റെ |
| കിംചിത് | അല്പം | ഇഷ്ടാം പത്നീം | പ്രിയപത്നിയായ |
| ആദായ | എടുത്തുകൊണ്ടു്, | സീതാം | സീതാദേവിയെ |
| പദ്ഭ്യാം | കാൽനടയായി | | |
| ജാഹ്നവീതീരം | ഗംഗാനദിയുടെ തീരത്തിലേക്കായി | അനാഥവത് | നാഥനില്ലാത്തവളെന്നപോലെ ഇരിക്കുന്നവളായി |
| അഭിപ്രേത്യ, | ചെന്നു്, | ദദൎശ. | കണ്ടു. |

വിലപന്തീം സുശോകാൎത്താം വാല്മീകിൎമ്മുനിപുംഗവഃ
ഉവാച മധുരാം വാണീം ഹ്ലാദയന്നിവ തേജസാ. 9

| | | | |
|---|---|---|---|
| വാല്മീകിഃ | വാല്മീകി | വിലപന്തീം | കരഞ്ഞുകൊണ്ടിരുന്ന അവളോടായി |
| മുനിപുംഗവഃ, | മഹൎഷി, | മധുരാം | മധുരമായ |
| തേജസാ ഏവ | തേജസ്സുകൊണ്ടുതന്നെ | വാണീം | വാക്കിനെ |
| ഹ്ലാദയൻ | ആഹ്ലാദിപ്പിക്കുന്നവനായി | ഉവാച. | ഇപ്രകാരം ഉരചെയ്തു. |
| സുശോകാൎത്താം | അസഹ്യമായ സങ്കടത്താൽ ദുഃഖിച്ചു് | | |

സ്നുഷാ ദശരഥസ്യ ത്വം രാമസ്യ മഹിഷീ പ്രിയാ
ജനകസ്യ സുതാ രാജ്ഞഃ സ്വാഗതം തേ പതിവ്രതേ. 10

| | | | |
|---|---|---|---|
| "ത്വം | "ഭവതി | പ്രിയാ | പ്രിയപ്പെട്ട |
| ജനകസ്യ രാജ്ഞഃ | ജനകമഹാരാജാവിന്റെ | മഹിഷീ: | ഭാൎയ്യയുമാണു്; |
| സുതാ, | പുത്രിയും, | പതിവ്രതേ! | ഹേ സാദ്ധ്വി; |
| ദശരഥസ്യ | ദശരഥമഹാരാജാവിന്റെ | തേ | നിന്തിരുവടിക്കു് |
| സ്നുഷാ, | മരുമകളും, | സ്വാഗതം. | ഞാൻ സ്വാഗതമരുളുന്നു. |
| രാമസ്യ | ശ്രീരാമന്റെ | | |

ആയാന്തീ ചാസി വിജ്ഞാതാ മയാ ധൎമ്മസമാധിനാ
കാരണം ചൈവ സൎവ്വം മേ ഹൃദയേനോപലക്ഷിതം. 11

| | | | |
|---|---|---|---|
| "ആയാന്തീ അസി | "ഭവതി ഇങ്ങെഴുന്നെള്ളുന്നതായി | ഹൃദയേന | ദിവ്യമായ |
| മയാ | എന്നാൽ | ധൎമ്മസമാധിനാ | യോഗദൃഷ്ടിയിൽ |
| വിജ്ഞാതാ; | അറിയപ്പെട്ടു; | സൎവ്വം ഏവ | സകല |
| ച ച | ഉടൻതന്നെ | കാരണം | കാരണവും |
| മേ | എന്റെ | ഉപലക്ഷിതം. | സ്പഷ്ടമായി കണ്ടറിയപ്പെട്ടു. |

തവ ചൈവ മഹാഭാഗേ വിദിതം മമ തത്വതഃ
സൎവ്വം ച വിദിതം മഹ്യം ത്രൈലോക്യേ യദ്ധി വൎത്തതേ. 12

| | | | |
|---|---|---|---|
| "ത്രൈലോക്യേ | "മൂന്നു ലോകത്തിലും | ഹി | അതിനാൽ |
| യത് | ഏതെല്ലാം | മഹാഭാഗേ! | ഹേ മഹാപുണ്യവതി! |
| വൎത്തതേ | നടക്കുന്നുവോ | തവ ച | ഭവതിയെക്കുറിച്ചുള്ള എല്ലാംതന്നെയും |
| സൎവ്വം ഏവ | അതെല്ലാം | മമ | എനിക്കു് |
| മഹ്യം | എനിക്കു് | തത്വതഃ വിദിതം. | യഥാൎത്ഥമായി അറിയാം. |
| വിദിതം; | നല്ലവണ്ണം അറിവുണ്ടു്; | | |

അപാപാം വേദ്മി സീതേ ത്വാം തപോലബ്ധേന ചക്ഷുഷാ
വിസ്രബ്ധാ ഭവ വൈദേഹീ സാംപ്രതം മയി വൎത്തസേ. 13

| | | | |
|---|---|---|---|
| "വൈദേഹി! | "വിദേഹപുത്രിയായ | വേദ്മി; | ഞാൻ അറിയുന്നു; |
| സീതേ! | സീതേ! | സാമ്പ്രതം | ഇപ്പോൾ |
| തപോലബ്ധേന | തപോവൈഭവത്താൽ നേടിയ | മയി വത്സ്യസി; | ഭവതി എന്റെ അടുക്കൽ വന്നുചേർന്നിരിക്കുന്നു; |
| ചക്ഷുഷാ, | ജ്ഞാനദൃഷ്ടികൊണ്ട്, | | |
| ത്വാം | ഭവതിയെ | വിസ്രബ്ധാ | ദുഃഖിക്കാതെ ധൈര്യത്തോടുകൂടിയവളായി |
| അപാപാം | യാതൊരു പാപവുമില്ലാത്തവളെന്ന് | ഭവ | വർത്തിച്ചാലും. |

ആശ്രമസ്യാവിദൂരേ മേ താപസ്യസ്തപസി സ്ഥിതാഃ
താസ്ത്വാം വത്സേ യഥാ വത്സം പാലയിഷ്യന്തി നിത്യശഃ. 14

| | | | |
|---|---|---|---|
| "വത്സേ! | "ഹേ വത്സേ! | താഃ താപസ്യഃ, | ആ താപസികൾ, |
| മേ | എന്റെ | ത്വാം | ഭവതിയെ |
| ആശ്രമസ്യ | ആശ്രമത്തിന്ന് | നിത്യശഃ | എപ്പോഴും |
| അവിദൂരേ, | സമീപത്തിലായി, | വത്സം | (സ്വന്തം) ശിശുവിനെ. |
| തപസി | തപസ്സിൽ | യഥാ | എന്നപോലെ |
| സ്ഥിതാഃ | വർത്തിക്കുന്നവരായ | പാലയിഷ്യന്തി. | രക്ഷിച്ചുകൊള്ളും. |

ഇദമർഘ്യം പ്രതീച്ഛ ത്വം വിസ്രബ്ധാ വിഗതജ്വരാ
യഥാ സ്വഗൃഹമഭ്യേത്യ വിഷാദം ചൈവ മാ കൃഥാഃ. 15

| | | | |
|---|---|---|---|
| "ഇദം | "ഈ | യഥാ, | എപ്രകാരമോ അപ്രകാരം |
| അർഘ്യം | അർഘ്യത്തെ | അഭ്യേത്യ, | വസിച്ചുകൊണ്ട്, |
| പ്രതീച്ഛ; | സ്വീകരിച്ചുകൊണ്ടാലും; | വിഗതജ്വരാ | ദുഃഖമററവളായി |
| | | വിസ്രബ്ധാ ഏവ | ശാന്തചിത്തയായി |
| ത്വം | ഭവതി | വിഷാദം ച മാ കൃഥാഃ." | മനസ്താപപ്പെടാതിരുന്നാലും." |
| സ്വഗൃഹം | സ്വന്തം ഗൃഹത്തിൽ | | |

ശ്രുത്വാ തു ഭാഷിതം സീതാ മുനേഃ പരമമദ്ഭുതം
ശിരസാ വന്ദ്യ ചരണൌ തഥേത്യാഹ കൃതാഞ്ജലിഃ. 16

| | | | |
|---|---|---|---|
| സീതാ | സീതാദേവി | കൃതാഞ്ജലിഃ, | അഞ്ജലിബന്ധംചെയ്തുകൊണ്ട് |
| പരമം | സമയോചിതവും | ചരണൌ | പാദങ്ങളെ |
| അദ്ഭുതം | ആശ്ചര്യകരവുമായ | ശിരസാ | ശിരസ്സുകൊണ്ട് |
| മുനേഃ | മുനിയുടെ | വന്ദ്യ, | വണങ്ങി, |
| ഭാഷിതം | വാക്യത്തെ | "തഥാ" | "കല്പനപോലെ ചെയ്യുന്നുണ്ട്" |
| ശ്രുത്വാ, | കേട്ട്, | | |
| തു | ഉടനെ | ഇതി ആഹ. | എന്ന് അരുളിച്ചെയ്തു. |

തം പ്രയാന്തം മുനിം സീതാ പ്രാഞ്ജലിഃ പൃഷ്ഠതോഽന്വഗാത്. 17

| | | | |
|---|---|---|---|
| സീതാ | സീതാദേവി | പ്രാഞ്ജലിഃ | അഞ്ജലികൂപ്പിക്കൊണ്ട് |
| പ്രയാന്തം | മടങ്ങിച്ചെല്ലുന്നവനായ | പൃഷ്ഠതഃ | പിന്നാലെ |
| തം | ആ | അന്വഗാത്. | തുടർന്നുചെന്നു. |
| മുനിം | മഹർഷിയെ | | |

തം ദൃഷ്ട്വാ മുനിമായാന്തം വൈദേഹ്യാ മുനിപത്നയഃ
ഉപാജഗ്മുർമുദാ യുക്താ വചനം ചേദമബ്രുവൻ. 18

| | |
|---|---|
| **മുനിപത്നയഃ,** | മുനിപത്നിമാർ, |
| **വൈദേഹ്യാ** | സീതാദേവിയോടുകൂടി |
| **ആയാന്തം** | വന്നുകൊണ്ടിരുന്ന |
| **തം മുനിം** | ആ മുനിയെ |
| **ദൃഷ്ട്വാ,** | കണ്ടു്, |
| മുദാ യുക്താഃ, | സന്തോഷത്തോടുകൂടിയവരായി, |
| ഉപാജഗ്മുഃ; | എതിരേററുചെന്നു; |
| ഇദം വചനം ച | ഈ വാക്യത്തെയും |
| അബ്രുവൻ. | ഉരചെയ്തു. |

സ്വാഗതം തേ മുനിശ്രേഷ്ഠ ചിരസ്യാഗമനം ച തേ
അഭിവാദയാമസ്ത്വാം സർവ്വാ ഉച്യതാം കിം ച കർമ്മഹേ. 19

| | |
|---|---|
| **"മുനിശ്രേഷ്ഠ!** | "മുനിവര്യ! |
| **തേ** | നിന്തിരുവടിക്കായ്ക്കൊണ്ടു് |
| **സ്വാഗതം;** | സ്വാഗതം; |
| **തേ ആഗമനം** | നിന്തിരുവടി ഇവിടെ എഴുന്നെള്ളി |
| **ചിരസ്യ ച;** | ഏറെനാളായി; |
| **ത്വാം** | നിന്തിരുവടിയെ |
| സർവ്വാഃ ച | ഞങ്ങൾ എല്ലാവരും |
| അഭിവാദയാമഃ; | നമസ്കരിക്കുന്നു; |
| കിം | ഞങ്ങൾ ചെയ്യേണ്ടതായ കാര്യം വല്ലതുമുണ്ടെന്നാൽ |
| ഉച്യതാം; | കല്പിച്ചരുളപ്പെടട്ടെ; |
| കർമ്മഹേ. | ഞങ്ങൾ ചെയ്യാൻ കാത്തുകൊണ്ടിരിക്കുന്നു. |

താസാം തദ്വചനം ശ്രുത്വാ വാല്മീകിരിദമബ്രവീത്
സീതേയം സമനുപ്രാപ്താ പത്നീ രാമസ്യ ധീമതഃ. 20

| | |
|---|---|
| **വാല്മീകിഃ,** | വാല്മീകിമഹർഷി, |
| **താസാം** | അവരുടെ |
| **തത് വചനം** | ആ വാക്കു |
| **ശ്രുത്വാ,** | കേട്ടു്, |
| **ഇദം** | ഇപ്രകാരം |
| **അബ്രവീത്;** | അരുളിച്ചെയ്തു; |
| "സമനുപ്രാപ്താ | "കൂടെ വന്നിരിക്കുന്ന |
| ഇയം, | ഇവൾ, |
| ധീമതഃ | ധീമാനായ |
| രാമസ്യ | ശ്രീരാമന്റെ |
| പത്നീ | പത്നിയായ |
| സീതാ. | സീതാദേവിയാകുന്നു. |

സ്നുഷാ ദശരഥസ്യൈഷാ ജനകസ്യ സുതാ സതീ
അപാപാ പതിനാ ത്യക്താ പരിപാല്യാ മയാ സദാ. 21

| | |
|---|---|
| **"പതിനാ** | "ഭർത്താവിനാൽ |
| **ത്യക്താ** | ഉപേക്ഷിക്കപ്പെട്ട |
| **ഏഷാ** | ഇവൾ |
| **ജനകസ്യ** | ജനകമഹാരാജാവിന്റെ |
| **സുതാ;** | പുത്രിയാകുന്നു; |
| **ദശരഥസ്യ** | ദശരഥചക്രവർത്തിയുടെ |
| **സ്നുഷാ;** | മരുമകൾ; |
| അപാപാ | യാതൊരു പാപവുമില്ലാത്ത |
| സതീ, | മഹാപതിവ്രതയായ |
| മയാ | എന്നാൽ |
| സദാ | എപ്പോഴും |
| പരിപാല്യാ. | ആദരവോടുകൂടി പരിപാലിക്കപ്പെടേണ്ടവളാകുന്നു. [ഇവൾ, |

ഇമാം ഭവന്ത്യഃ പശ്യന്തു സ്നേഹേന പരമേണ ഹി
ഗൌരവാന്മമ വാക്യാച്ച പൂജ്യാ വോഽസ്തു വിശേഷതഃ. 22

| | | | |
|---|---|---|---|
| വഃ ച | നിങ്ങൾ എല്ലാവക്കും | ഗൌരവാത് ഹി | മഹത്വം സിദ്ധിക്കുന്ന |
| വിശേഷതഃ | പ്രത്യേകിച്ചും | ഇമാം | ഇവളെ [തിന്നായ്ത്തന്നെ |
| പൂജ്യാ, | പൂജിക്കപ്പെടേണ്ടവളാ | ഭവന്ത്യഃ | നിങ്ങൾ |
| മമ | എന്റെ [യ ഇവൾ, | പരമേണ | ഉത്തമമായ |
| വാക്യാത് | നിയോഗത്താൽ | സ്നേഹേന | സ്നേഹത്തോടുകൂടി |
| അസ്തു; | ഇവിടെ വാസംചെയ്യട്ടെ; | പശ്യന്തു." | പരിപാലിച്ചുവരുവിൻ." |

മുഹുർമുഹുശ്ച വൈദേഹീം പ്രണിധായ മഹായശാഃ
സ്വമാശ്രമം ശിഷ്യവൃതഃ പുനരായാന്മഹാതപാഃ. 23

| | | | |
|---|---|---|---|
| പുനഃ | അനന്തരം | പ്രണിധായ ച | നിനച്ചുകൊണ്ടുതന്നെ |
| മഹായശാഃ | മഹായശസ്വിയായ | ശിഷ്യവൃതഃ | ശിഷ്യന്മാരോടുകൂടി |
| മഹാതപാഃ, | മഹർഷി, | സ്വം | തന്റെ |
| വൈദേഹീം | വൈദേഹിയെ | ആശ്രമം | ആശ്രമത്തിലേക്ക് |
| മുഹുഃ മുഹുഃ | പിന്നെയും പിന്നെയും | ആയാത്. | വന്നുചേന്നു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഏകോനപഞ്ചാശഃ സർഗ്ഗഃ = നാല്പത്തൊമ്പതാംസർഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 22612; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1888



## പഞ്ചാശഃ സർഗ്ഗഃ = അമ്പതാംസർഗ്ഗം.

[സുമന്ത്രരഹസ്യകഥനം = സുമന്ത്രൻ ലക്ഷ്മണനോടു ഒരു രഹസ്യത്തെപ്പററി പറയുന്നതു]

ദൃഷ്ട്വാ തു മൈഥിലീം സീതാമാശ്രമേ സംപ്രവേശിതാം
സന്താപമഗമദ്ഘോരം ലക്ഷ്മണോ ദീനചേതനഃ. 1

| | | | |
|---|---|---|---|
| ദീനചേതനഃ | അത്തൽപെട്ടുകൊണ്ടിരുന്നവനായ | സംപ്രവേശിതാം | കൂട്ടിക്കൊണ്ടുപോകപ്പെട്ടവളായി |
| ലക്ഷ്മണഃ, | ലക്ഷ്മണൻ, | ദൃഷ്ട്വാ, | കണ്ട്, |
| മൈഥിലീം | മിഥിലാധിപസുതയായ | തു | എന്നിട്ടും |
| സീതാം | സീതാദേവിയെ | ഘോരം | സഹിപ്പാൻ കഴിയാത്തതായ |
| ആശ്രമേ | ആശ്രമത്തിലേക്ക് | സന്താപം | ദുഃഖത്തെ |
| | | അഗമത്. | പ്രാപിച്ചു. |

അബ്രവീച്ച മഹാതേജാഃ സുമന്ത്രം മന്ത്രസാരഥിം
സീതാസന്താപജം ദുഃഖം പശ്യ രാമസ്യ സാരഥേ. 2

| | | | |
|---|---|---|---|
| മഹാതേജാഃ ച | മഹാതേജസ്വിയായ അദ്ദേഹം | "സാരഥേ! | "ഹേ സാരഥേ! |
| മന്ത്രസാരഥിം | മന്ത്രിയും സാരഥിയും ആയ | സീതാസന്താപജം | സീതയുടെ സന്താപത്താലുണ്ടാകുന്ന |
| സുമന്ത്രം | സുമന്ത്രരോടായി | രാമസ്യ | ശ്രീരാമന്റെ |
| അബ്രവീത്; | ഇപ്രകാരം പറഞ്ഞു; | ദുഃഖം | ദുഃഖത്തെ |
| | | പശ്യ. | ആലോചിച്ചുനോക്കുക. |

തതോ ദുഃഖതരം കിം ന രാഘവസ്യ ഭവിഷ്യതി
പത്നീം ശുദ്ധസമാചാരാം വിസൃജ്യ ജനകാത്മജാം. 3

| | |
|---|---|
| "രാഘവസ്യ, | "ശ്രീരാഘവന്നു്, |
| ജനകാത്മജാം | ജനകമഹാരാജാവിന്റെ പുത്രിയും |
| ശുദ്ധ-സമാചാരാം | പുണ്യചരിത്രയും ആയ |
| പത്നീം | ധർമ്മപത്നിയെ |
| വിസൃജ്യ, | ഉപേക്ഷിച്ചു്, |
| തതഃ | അതിനെക്കാളും |
| ദുഃഖതരം | അധികമായ കഷ്ടം |
| കിം ന | എന്തുതന്നെയാണു് |
| ഭവിഷ്യതി? | വരുവാനുള്ളതു്? |

വ്യക്തം ദൈവാദഹം മന്യേ രാഘവസ്യ വിനാഭവം
വൈദേഹ്യാ സാരഥേ നിത്യം ദൈവം ഹി ദുരതിക്രമം. 4

| | |
|---|---|
| "സാരഥേ! | "സാരഥേ! |
| ദൈവം | വിധിയെ |
| നിത്യം | ഒരുകാലത്തിലും |
| ദുരതിക്രമം; | ആരാലും മാററുവാൻ സാധിക്കുന്നതല്ല; |
| രാഘവസ്യ | ശ്രീരാമന്നു |
| വൈദേഹ്യാ | സീതയുമായുള്ള |
| വിനാഭവം | വിരഹം |
| ദൈവാത് ഹി | ജന്മാന്തരകർമ്മഫലം കൊണ്ടാണെന്നു് |
| അഹം | ഞാൻ |
| വ്യക്തം | നിസ്സംശയമായി |
| മന്യേ. | കരുതുന്നു. |

യോ ഹി ദേവാൻ സഗന്ധർവ്വാനസുരാൻ സഹ രാക്ഷസൈഃ
നിഹന്യാദ്രാഘവഃ ക്രുദ്ധഃ സ ദൈവം പര്യുപാസതേ. 5

| | |
|---|---|
| "യഃ | "യാതൊരു |
| രാഘവഃ | ശ്രീരാഘവൻ |
| ക്രുദ്ധഃ ഹി, | ക്രുദ്ധിച്ചാൽ, |
| സഗന്ധർവ്വാൻ | ഗന്ധർവ്വന്മാരോടുകൂടിയ |
| ദേവാൻ | ദേവന്മാരേയും |
| രാക്ഷസൈഃ സഹ | രാക്ഷസന്മാരോടു കൂടിയ |
| അസുരാൻ | അസുരന്മാരേയും |
| നിഹന്യാത്, | നിഗ്രഹിപ്പാൻ സമർത്ഥനായി ഭവിക്കുമോ, |
| സഃ | അദ്ദേഹം |
| ദൈവം | ജന്മാന്തരദുരിതത്തിന്നനുസരിച്ചതായ ദൈവനിയോഗത്തെ |
| പര്യുപാസതേ. | വിലമതിക്കുന്നവനായി അനുഭവിക്കുന്നു. |

പുരാ രാമഃ പിതുർവാക്യാദ്ദണ്ഡകേ വിജനേ വനേ
ഉഷിത്വാ നവ വർഷാണി പഞ്ച ചൈവ മഹാവനേ. 6

| | |
|---|---|
| "രാമഃ, | "ശ്രീരാമൻ, |
| പുരാ | മുമ്പു്, |
| പിതുഃ | പിതാവിന്റെ |
| വാക്യാത് | നിയോഗത്താൽ |
| വിജനേ | മനുഷ്യരില്ലാത്ത |
| ദണ്ഡകേ മഹാവനേ | ദണ്ഡകാരണ്യത്തിൽ |
| നവ ച പഞ്ച | പതിന്നാലു |
| വർഷാണി ഏവ | വത്സരങ്ങളെ |
| വനേ ഉഷിത്വാ | വനവാസമായി കഴിച്ചുകൂട്ടി. |

തതോ ദുഃഖതരം ഭൂയഃ സീതായാ വിപ്രവാസനം
പൌരാണാം വചനം ശ്രുത്വാ നൃശംസം പ്രതിഭാതി മേ. 7

| | | | |
|---|---|---|---|
| " പൌരാണാം | " പൌരന്മാരുടെ | തതഃ | അതിനേക്കാളും |
| നൃശംസം | നിഷ്ഠുരമായ | ഭൂയഃ | എത്രയോ |
| വചനം | വാക്ക | ദുഃഖതരം | ദുഃഖകരമായിട്ട് |
| ശ്രുത്വാ, | കേട്ട്, | മേ | എനിക്ക |
| സീതായാഃ | സീതാദേവിയെ | പ്രതിഭാതി. | തോന്നുന്നു. |
| വിപ്രവാസനം, | കാട്ടിലേക്കയച്ചത്, | | |

കോ നു ധൎമ്മാശ്രയഃ സൂത കൎമ്മണ്യസ്മിൻ യശോഹരേ
മൈഥിലീം പ്രതി സംപ്രാപ്തഃ പൌരൈൎഹീനാൎത്ഥവാദിഭിഃ 8

| | | | |
|---|---|---|---|
| " സൂത! | " സാരഥേ! | യശോഹരേ | അപകീൎത്തികരമായ |
| മൈഥിലീം പ്രതി | സീതാദേവിയെപ്പററി | അസ്മിൻ | ഈ |
| | | കൎമ്മണി, | കാൎയ്യത്തിൽ, |
| പൌരൈഃ | നഗരങ്ങളിൽ നടക്കുന്ന | ധൎമ്മാശ്രയഃ | ധൎമ്മത്തെ ആശ്രയിച്ചവനായ |
| ഹീനാൎത്ഥവാദിഭിഃ | അല്പബുദ്ധികൊണ്ടുള്ള അസംബന്ധപ്രലാപങ്ങൾ കാരണം | കഃ നു | എവൻതന്നെയാണ് |
| | | സംപ്രാപ്തഃ ?" | ഏൎപ്പെട്ടുക ?" |

ഏതാ വാചോ ബഹുവിധാഃ ശ്രുത്വാ ലക്ഷ്മണഭാഷിതാഃ
സുമന്ത്രഃ ശ്രദ്ധയാ പ്രാജ്ഞോ വാക്യമേതദുവാച ഹ. 9

| | | | |
|---|---|---|---|
| ശ്രദ്ധയാ | ശ്രുതിവാക്യങ്ങളിൽ വിശ്വാസത്തോടുകൂടി | ബഹുവിധാഃ | പലവിധത്തിലുള്ള |
| | | ഏതാഃ | ഈ |
| പ്രാജ്ഞഃ | പ്രാജ്ഞനായ | വാചഃ | വാക്കുകളെ |
| സുമന്ത്രഃ, | സുമന്ത്രൻ, | ശ്രുത്വാ, | കേട്ട്, |
| ഹ, | കഷ്ടപ്പെട്ട്, | ഏതത് | ഇപ്രകാരം |
| ലക്ഷ്മണഭാഷിതാഃ | ലക്ഷ്മണനാൽ അരുളിച്ചെയ്യപ്പെട്ട | വാക്യം ഉവാച. | മറുപടിയുണൎത്തിച്ചു. |

ന സന്താപസ്ത്വയാ കാൎയ്യഃ സൌമിത്രേ മൈഥിലീം പ്രതി
ദൃഷ്ടമേതത് പുരാ വിപ്രൈഃ പിതുസ്തേ ലക്ഷ്മണാഗ്രതഃ. 10

| | | | |
|---|---|---|---|
| " സൌമിത്രേ! | " സുമിത്രാസുതനായ | ഏതത്, | ഈ സംഗതി, |
| ലക്ഷ്മണ! | ലക്ഷ്മണ! | പുരാ | പണ്ടുതന്നെ |
| തേ പിതുഃ | അവിടുത്തെ പിതാവിന്റെ | വിപ്രൈഃ | മുനിശ്രേഷ്ഠന്മാരാൽ |
| | | ദൃഷ്ടം; | ദീൎഘദൎശനംചെയ്ത് ഉണൎത്തിക്കപ്പെട്ടതാണ്; |
| അഗ്രതഃ, | തിരുമുമ്പിൽവെച്ച്, | ത്വയാ സന്താപഃ ന കാൎയ്യഃ. | അങ്ങ് മനസ്സിനെ അത്തൽപ്പെടുത്തുന്നത് ഉചിതമല്ല. |
| മൈഥിലീം പ്രതി | സീതാദേവിയെക്കുറിച്ചുള്ളതായ | | |

ഭവിഷ്യതി ദൃഢം രാമോ ദുഃഖപ്രായോऽല്പഭാഗ്യവാൻ
പ്രാപ്സ്യതേ ച മഹാബാഹുർവിപ്രയോഗം പ്രിയൈർധ്രുവം. 11

| | |
|---|---|
| "'മഹാബാഹുഃ | "'മഹാപരാക്രമശാലിയായ |
| രാമഃ, | ശ്രീരാമൻ, |
| അല്പഭാഗ്യവാൻ | ഒരുകാരണത്താൽ വിധിക്കുകീഴടങ്ങിയവനായി |
| ദൃഢം | ഏററവും |
| ദുഃഖപ്രായഃ | ദുഃഖിക്കുന്നവനായി |
| ഭവിഷ്യതി; | ഭവിക്കുന്നതാണ്; |
| പ്രിയൈഃ | ഇഷ്ടജനങ്ങളുമായുള്ള |
| വിപ്രയോഗം ച | വേർവാടിനേയും |
| ധ്രുവം | തീർച്ചയായും |
| പ്രാപ്സ്യതേ. | പ്രാപിക്കുകയും ചെയ്യും. |

ത്വാം ചൈവ മൈഥിലീം ചൈവ ശത്രുഘ്നഭരതാവുഭൌ
സംത്യജിഷ്യതി ധമ്മാത്മാ കാലേന മഹതാ മഹാൻ. 12

| | |
|---|---|
| "'മഹാൻ | "'മഹാനും |
| ധമ്മാത്മാ ച | ധമ്മാത്മാവുമായ ശ്രീരാമൻ |
| ത്വാം ഏവ | നിന്തിരുവടിയേയും |
| മൈഥിലീം ച | സീതയേയും |
| ശത്രുഘ്നഭരതൌ | ശത്രുഘ്നൻ, ഭരതൻ |
| ഉഭൌ ഏവ, | എന്നീ രണ്ടുപേരേയും, |
| മഹതാ കാലേന | ഏറിയകാലംകൊണ്ട് |
| സംത്യജിഷ്യതി'. | വിട്ടുപിരിഞ്ഞിരിക്കുന്നതാണ്. |

ഇദം ത്വയി ന വക്തവ്യം സൌമിത്രേ ഭരതേऽപി വാ
രാജ്ഞാ വോ വ്യാഹൃതം വാക്യം ദുർവ്വാസാ യദുവാച ഹ. 13

| | |
|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! |
| ദുർവ്വാസാഃ | ദുർവ്വാസസ്സുമഹർഷി |
| വഃ | നിങ്ങളെപ്പററി |
| വ്യാഹൃതം | ചോദിച്ചതിന്നുത്തരമായി |
| യത് | യാതൊരു |
| വാക്യം | വാക്യത്തെ |
| ഉവാച, | ഉത്തരമായി പറഞ്ഞുവോ, |
| ഇദം | അപ്രകാരമുള്ളതായ ഇത് |
| ത്വയി | അവിടുത്തെ അടുക്കലാകട്ടെ, |
| ഭരതേ വാ | ഭരതന്റെ അടുക്കലാകട്ടെ |
| രാജ്ഞാ ഹ അപി | ശ്രീരാഘവനോടുകൂടിയാകട്ടെ |
| ന വക്തവ്യം. | പറവാൻ പാടുള്ളതല്ല. |

മഹാജനസമീപേ ച മമ ചൈവ നരഷഭ
ഋഷിണാ വ്യാഹൃതം വാക്യം വസിഷ്ഠസ്യ ച സന്നിധൌ. 14

| | |
|---|---|
| "നരഷഭ! | "ഹേ പുരുഷോത്തമ! |
| ഋഷിണാ ഏവ | ദുർവ്വാസസ്സുമഹർഷിയാൽ തന്നെ |
| മമ ച | എന്റെയും |
| വസിഷ്ഠസ്യ ച | വസിഷ്ഠഭഗവാന്റെയും |
| സന്നിധൌ | മുമ്പിൽവെച്ച് |
| മഹാജനസമീപേ ച | ചക്രവത്തിതിരുമേനിയുടെ സമക്ഷത്തിൽ |
| വാക്യം | ഈ വാക്യം |
| വ്യാഹൃതം. | അരുളിച്ചെയ്യപ്പെട്ടു. |

ഋഷേസ്തു വചനം ശ്രുത്വാ മാമാഹ പുരുഷർഷഭഃ
സൂത ന കച്ചിദേവം തേ വക്തവ്യം ജനസന്നിധൌ. 15

| | |
|---|---|
| "പുരുഷർഷഭഃ, | "ചക്രവർത്തിമഹാരാജാവ്, |
| ഋഷേഃ | ഋഷിയുടെ |
| ഏവം | ഇപ്രകാരമുള്ള |
| വചനം | വാക്യത്തെ |
| ശ്രുത്വാ, | കേട്ട്, |
| മാം | എന്നോട്ട് |
| തു | ഇങ്ങിനെ |
| ആഹ; | കല്പിച്ചരുളി; |
| 'സൂത! | 'സാരഥേ! |
| കച്ചിത് | ഒരു സ്ഥലത്തിലും |
| ജനസന്നിധൌ | ജനങ്ങളുടെ ഇടയിൽ വെച്ച് |
| തേ വക്തവ്യം ന.' | ഭവാനാൽ ഈ സംഗതി പ്രസ്താവിക്കപ്പെടുവാൻ പാടുള്ളതല്ല.' |

തസ്യാഹം ലോകപാലസ്യ വാക്യം തത് സുസമാഹിതം
നൈവ ജാത്വനൃതം കാര്യമിതി മേ സൌമ്യ ദർശനം. 16

| | |
|---|---|
| "സൌമ്യ! | "പുണ്യശീല! |
| തസ്യ | അദ്ദേഹത്തെ ആശ്രയിച്ചവനാകുന്ന |
| അഹം; | ഈയുള്ളവൻ; |
| ലോകപാലസ്യ | ലോകനാഥനായ അദ്ദേഹത്തിന്റെ |
| തത് | ആ |
| വാക്യം | നിയമനം |
| സുസമാഹിതം ഏവ; | നിശ്ചയമായും ആദരിക്കപ്പെടേണ്ടതുതന്നെ; |
| ജാതു | ഒരു കാലത്തിലും |
| കാര്യം | അനുഭവിക്കേണ്ടതായ വിധിഫലം |
| അനൃതം ന, | അനുഭവിക്കാതെ കഴികയില്ല, |
| ഇതി | എന്ന സംഗതി |
| മേ | എനിക്ക് |
| ദർശനം. | പ്രത്യക്ഷമായി അനുഭവപ്പെട്ടു. |

സർവ്വഥൈവ ന വക്തവ്യം മയാ സൌമ്യ തവാഗ്രതഃ
യദി തേ ശ്രവണേ ശ്രദ്ധാ ശ്രൂയതാം രഘുനന്ദന. 17

| | |
|---|---|
| "സൌമ്യ | "പുണ്യാത്മാവായ |
| രഘുനന്ദന! | രഘുതിലക! |
| മയാ | എന്നാൽ |
| സർവ്വഥാ ഏവ | മുഴുവൻ സംഗതിയും |
| തവ | അവിടുത്തെ |
| അഗ്രതഃ | മുമ്പിൽ |
| വക്തവ്യം ന; | ഉണർത്തിപ്പാൻ പാടുള്ളതല്ല; |
| തേ | അവിടുത്തേക്ക് |
| ശ്രവണേ | ശാസ്ത്രവചനത്തിൽ |
| ശ്രദ്ധാ യദി ശ്രൂയതാം. | വിശ്വാസമുള്ളതിനാൽ പറയുന്നതിനെ കേൾക്കുക. |

യദ്യപ്യഹം നരേന്ദ്രേണ രഹസ്യം ശ്രാവിതഃ പുരാ
തഥാപ്യുദാഹരിഷ്യാമി ദൈവം ഹി ദുരതിക്രമം. 18

| | |
|---|---|
| "പുരാ | "പണ്ടൊരിക്കൽ |
| നരേന്ദ്രേണ | ചക്രവർത്തിയോടുകൂടി |
| രഹസ്യം യദി, | ഏകാന്തമായിരുന്ന സമയത്തിൽ |
| ശ്രാവിതഃ | അരുളിച്ചെയ്യപ്പെട്ടതു |
| അഹം, | ഞാൻ, കേട്ടവനായ |
| ദൈവം | വിധിയെ |
| തഥാ ഹി | എന്തായാലും |
| ദുരതിക്രമം അപി | അതിക്രമിപ്പാൻ സാദ്ധ്യമല്ല എന്നുമാത്രം |
| ഉദാഹരിഷ്യാമി." | പറയാം." |

യേനേദമീദൃശം പ്രാപ്തം ദുഃഖം ശോകസമന്വിതം
തച്ഛ്രുത്വാ ഭാഷിതം തസ്യ ഗംഭീരാൎത്ഥപദം മഹത്
തഥ്യം ബ്രൂഹീതി സൌമിത്രിഃ സൂതം വാക്യമഥാബ്രവീത്. 19

| | | | |
|---|---|---|---|
| സൌമിത്രിഃ, | ലക്ഷ്മണൻ, | മഹത് | മഹത്തായ |
| തസ്യ | അദ്ദേഹത്തിന്റെ | ഗംഭീരാൎത്ഥപദം | സൂക്ഷ്മതത്വത്തെ കാണിക്കുന്നതും |
| ഭാഷിതം | വചനത്തെയും | | |
| യേന | യാതൊരുകാരണത്താൽ | തഥ്യം | യഥാൎത്ഥവുമായ |
| | | വാക്യം | ധൎമ്മവിധിയെയും |
| ഈദൃശം | ഇപ്രകാരമുള്ളതും | ശ്രുത്വാ, | കേട്ട്, |
| ശോക-സമന്വിതം | സങ്കടത്തെ വൎദ്ധിപ്പിക്കുന്നതുമായ | അഥ | അനന്തരം |
| | | സൂതം | സാരഥിയോടായി |
| ഇദം ദുഃഖം | ഈ സങ്കടം | "ബ്രൂഹി," | "ഉരചെയ്താലും," |
| പ്രാപ്തം | നേരുകയുണ്ടായോ അ | ഇതി അബ്രവീത്. | എന്ന് അരുളിച്ചെയ്തു. |
| തത് | അ [തിന്റെ | | |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പഞ്ചാശഃ സൎഗ്ഗഃ = അമ്പതാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 22631 ; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1907.



## ഏകപഞ്ചാശഃ സൎഗ്ഗഃ = അമ്പത്തൊന്നാംസൎഗ്ഗം.

[ഭൃഗുശാപഃ = ഭൃഗുമഹൎഷിയുടെ ശാപം.]

തഥാ സംചോദിതഃ സൂതോ ലക്ഷ്മണേന മഹാത്മനാ
തദ്വാക്യമൃഷിണാ പ്രോക്തം വ്യാഹൎത്തുമുപചക്രമേ. 1

| | | | |
|---|---|---|---|
| മഹാത്മനാ | മഹാത്മാവായ | ഋഷിണാ | മഹൎഷിയാൽ |
| ലക്ഷ്മണേന | ലക്ഷ്മണനാൽ | പ്രോക്തം | അരുളിച്ചെയ്യപ്പെട്ടതായ |
| തഥാ | അപ്രകാരം | തത് വാക്യം | ആ വൎത്തമാനത്തെ |
| സംചോദിതഃ | ആവശ്യപ്പെടപ്പെട്ടവ[നായ | വ്യാഹൎത്തും | വിസ്തരിച്ചുരചെയ്വാൻ |
| സൂതഃ, | സാരഥി, | ഉപചക്രമേ. | തുടങ്ങി. |

പുരാ നാമ്നാ ഹി ദുൎവാസാ അത്രേഃ പുത്രോ മഹാമുനിഃ
വസിഷ്ഠസ്യാശ്രമേ പുണ്യേ വാൎഷിക്യം സമുവാസ ഹ. 2

| | | | |
|---|---|---|---|
| "പുരാ | "പണ്ട് | വസിഷ്ഠസ്യ | വസിഷ്ഠമുനിയുടെ |
| അത്രേഃ | അത്രിമഹൎഷിയുടെ | പുണ്യേ | പുണ്യമായ |
| പുത്രഃ ഹി | പുത്രനായ | ആശ്രമേ ഹ | ആശ്രമത്തിൽതന്നെ |
| ദുൎവ്വാസാഃ നാമ്നാ | ദുൎവ്വാസസ്സ് എന്നു പേ | വാൎഷിക്യം | ചാതുൎമ്മാസ്യത്തെ |
| മഹാമുനിഃ, | മഹൎഷി, [രാന്ന | സമുവാസ. | കഴിച്ചുകൂട്ടി. |

തമാശ്രമം മഹാതേജാഃ പിതാ തേ സുമഹായശാഃ
പുരോഹിതം മഹാത്മാനം ദിദൃക്ഷുരഗമത് സ്വയം. 3

| | | | |
|---|---|---|---|
| "തേ | "അവിടുത്തെ | മഹാത്മാനം | മഹാത്മാവായ |
| മഹാതേജാഃ | മഹാതേജസ്വിയും | പുരോഹിതം | പുരോഹിതനെ |
| സുമഹായശാഃ | മഹായശസ്വിയുമായ | സ്വയം | നേരിട്ട് |
| പിതാ, | പിതാവ്, | ദിദൃക്ഷുഃ | സന്ദൎശിപ്പാനായി |
| തം ആശ്രമം | ആ ആശ്രമത്തിലേക്ക് | അഗമത്. | എഴുന്നെള്ളി. |

സ ദൃഷ്ട്വാ സൂൎയ്യസങ്കാശം ജ്വലന്തമിവ തേജസാ
ഉപവിഷ്ടം വസിഷ്ഠസ്യ സവ്യപാൎശ്വേ മഹാമുനിം. 4
തൌ മുനീ താപസശ്രേഷ്ഠൌ വിനീതോ ഹ്യഭിവാദയത്
സ താഭ്യാം പൂജിതോ രാജാ സ്വാഗതേനാസനേന ച
പാദ്യേന ഫലമൂലൈശ്ച ഉവാസ മുനിഭിഃ സഹ. 5

| | | | |
|---|---|---|---|
| "സഃ, | "അദ്ദേഹം, | വിനീതഃ | വിനയപൂൎവ്വം |
| വസിഷ്ഠസ്യ | വസിഷ്ഠഭഗവാന്റെ | അഭിവാദയത്; | നമസ്കരിച്ചു; |
| സവ്യപാൎശ്വേ, | ഇടത്തുഭാഗത്തിലായി, | സഃ രാജാ ഹി | ആ രാജാവും |
| തേജസാ | തേജസ്സുകൊണ്ട് | താഭ്യാം ച | അവരിരുവരാലും |
| സൂൎയ്യസങ്കാശം | സൂൎയ്യസന്നിഭനായി | സ്വാഗതേന | സ്വാഗതവചനത്താ[ലും |
| ഇവ ജ്വലന്തം | ഏററം ജ്വലിച്ചുകൊ[ണ്ട് | ആസനേന | ആസനത്താലും |
| ഉപവിഷ്ടം | ഇരുന്നിരുന്ന | പാദ്യേന | പാദ്യത്താലും |
| മഹാമുനിം | മുനിവരനെ | ഫലമൂലൈഃ ച | കായ്കിഴങ്ങുകൾകൊ[ണ്ടും |
| ദൃഷ്ട്വാ, | കണ്ട്, | പൂജിതഃ, | സൽക്കരിക്കപ്പെട്ടവനായി, |
| താപസ-ശ്രേഷ്ഠൌ | തപസ്സിൽ മഹായോഗ്യന്മാരായ | മുനിഭിഃ സഹ | മുനിമാരോടുംകൂടി |
| തൌ മുനീ | ആ രണ്ടുമുനിമാരേയും | ഉവാസ. | വസിച്ചു. |

തേഷാം തത്രോപവിഷ്ടാനാം താസ്താഃ സുമധുരാഃ കഥാഃ
ബഭൂവുഃ പരമൎഷിണാം മധ്യാദിത്യഗതേഽഹനി. 6

| | | | |
|---|---|---|---|
| "തത്ര അഹനി | "അവിടെ ഒരുദിവസം | ഉപവിഷ്ടാനാം, | വിശ്രമിക്കുന്ന സമയം, |
| മധ്യാദിത്യഗതേ | മധ്യാഹ്നത്തിന്നുശേ[ഷം | താഃ താഃ | പലപല |
| തേഷാം | ആ | സുമധുരാഃ | രസാവഹങ്ങളായ |
| പരമൎഷിണാം | മഹൎഷികൾ | കഥാഃ ബഭൂവുഃ. | കഥകൾ നടന്നു. |

തതഃ കഥായാം കസ്യാംചിത് പ്രാഞ്ജലിഃ പ്രഗ്രഹോ നൃപഃ
ഉവാച തം മഹാത്മാനമത്രേഃ പുത്രം തപോധനം. 7

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | അത്രേഃ പുത്രം | അത്രിപുത്രനും |
| കസ്യാംചിത് | ഒരു | തപോധനം | തപോനിധിയും |
| കഥയാം, | കഥാവസാനത്തിൽ, | മഹാത്മാനം | മഹാത്മാവുമായ |
| നൃപഃ | മഹാരാജാവ് | തം | അദ്ദേഹത്തോടായി |
| പ്രഗ്രഹഃ | വിനീതനായി | ഉവാച. | ഇപ്രകാരം [illegible] |
| പ്രാഞ്ജലിഃ | കൈകൂപ്പിക്കൊണ്ട് | | |

ഭഗവൻ കിം പ്രമാണേന മമ വംശോ ഭവിഷ്യതി
കിമായുശ്ച ഹി മേ രാമഃ പുത്രാശ്ചാന്യേ കിമായുഷഃ. 8

| | | | |
|---|---|---|---|
| "'ഭഗവൻ! | "'ഭഗവാനേ! | കിമായുഃ? | എത്ര ആയുസ്സുള്ളവനാണ്? |
| മമ | ഈയുള്ളവന്റെ | മേ | എന്റെ |
| വംശഃ | വംശം | അന്യേ | മററുള്ള |
| കിംപ്രമാണേന | എത്രകാലത്തോളമാണ് | പുത്രാഃ ഹി | പുത്രന്മാരും |
| ഭവിഷ്യതി; | വിളങ്ങിക്കൊണ്ടിരിക്കുക; | കിമായുഷഃ ച? | എത്ര ആയുസ്സുള്ളവരാണ്? |
| രാമഃ | രാമൻ | | |

രാമസ്യ ച സുതാ യേ സ്യുസ്തേഷാമായുഃ കിയദ്ഭവേത്
കാമ്യയാ ഭഗവൻ ബ്രൂഹി വംശസ്യാസ്യ ഗതിം മമ. 9

| | | | |
|---|---|---|---|
| "'രാമസ്യ | "'ശ്രീരാമന്നു | അസ്യ വംശസ്യ | ഈ വംശത്തിന്റെ |
| സുതാഃ | പുത്രന്മാർ | ഗതിം | ഗതിയെപ്പററി |
| യേ സ്യുഃ | എത്രപേരുണ്ടാകുമോ | മമ | എന്റെ |
| തേഷാം ച | അവർക്കും | കാമ്യയാ | അപേക്ഷയെ കയ്ക്കൊണ്ട് |
| കിയത് | എത്രത്തോളമാണ് | ബ്രൂഹി.' | അരുളിച്ചെയ്യുവാൻ തിരുവുള്ളമുണ്ടാകേണം.' |
| ആയുഃ ഭവേത്? | ആയുസ്സ് ഉണ്ടാവുക? | | |
| ഭഗവൻ! | ഭഗവാനേ! | | |

തച്ഛ്രുത്വാ വ്യാഹൃതം വാക്യം രാജ്ഞോ ദശരഥസ്യ ച
ദുർവ്വാസാഃ സുമഹാതേജാ വ്യാഹർത്തുമുപചക്രമേ. 10

| | | | |
|---|---|---|---|
| "സുമഹാതേജാഃ | "മഹാതേജസ്വിയായ | ശ്രുത്വാ, | കേട്ട്, |
| ദുർവ്വാസാഃ, | ദുർവ്വാസസ്സമഹർഷി, | ദശരഥസ്യ രാജ്ഞഃ ച | ദശരഥമഹാരാജാവിനോടായിമാത്രം |
| വ്യാഹൃതം | പറയപ്പെട്ടതായ | വ്യാഹർത്തും | അരുളിച്ചെയ്യാൻ |
| തത് | ആ | ഉപചക്രമേ. | തുടങ്ങി. |
| വാക്യം | വാക്യത്തെ | | |

ശൃണു രാജൻ പുരാവൃത്തം തദാ ദൈവാസുരേ യുധി
ദൈത്യാഃ സുരൈർഭർത്സ്യമാനാ ഭൃഗുപത്നീം സമാശ്രിതാഃ. 11

| | | | |
|---|---|---|---|
| "'രാജൻ! | "'മഹാരാജാവേ! | ദൈത്യാഃ | അസുരന്മാർ |
| പുരാവൃത്തം | പണ്ടു നടന്നിട്ടുള്ള ഒരു വർത്തമാനത്തെ | സുരൈഃ | ദേവന്മാരാൽ |
| ശൃണു; | ചെവിക്കൊണ്ടാലും; | ഭർത്സ്യമാനാഃ, | അടിച്ച് ഓടിക്കപ്പെട്ടന്നവരായി, |
| തദാ | ഒരിക്കൽ | ഭൃഗുപത്നീം | ഭൃഗുമഹർഷിയുടെ പത്നിയെ |
| ദൈവാസുരേ യുധി, | ദേവാസുരയുദ്ധത്തിൽ | സമാശ്രിതാഃ | ശരണംപ്രാപിച്ചു. |

തയാ ദത്താഭയാസ്തത്ര ന്യവസന്നഭയാസ്തദാ. 12

| | | | |
|---|---|---|---|
| "'തദാ, | "'അതിനാൽ | അഭയാഃ | ഭയംകൂടാതെ |
| തയാ | അവളാൽ | തത്ര | അവിടെ |
| ദത്താഭയാഃ, | അഭയം നല്കപ്പെട്ടവരായി, | ന്യവസൻ. | വസിച്ചു. |

തയാ പരിഗൃഹീതാംസ്താൻ ദൃഷ്ട്വാ ക്രുദ്ധഃ സുരേശ്വരഃ
ചക്രേണ ശിതധാരേണ ഭൃഗുപത്ന്യാഃ ശിരോऽഹരത്. 13

| | |
|---|---|
| "'സുരേശ്വരഃ, | "'ശ്രീമഹാവിഷ്ണുഭഗവാൻ, |
| താൻ | അവരെ |
| തയാ | അവളാൽ |
| പരിഗൃഹീതാൻ | സ്വീകരിക്കപ്പെട്ടവരാ[യി] |
| ദൃഷ്ട്വാ, | കണ്ട്, |
| ക്രുദ്ധഃ, | കുപിതനായി, |
| ശിതധാരേണ | കൂർത്തമൂർത്തുള്ള |
| ചക്രേണ, | ചക്രായുധത്താൽ, |
| ഭൃഗുപത്ന്യാഃ | ഭൃഗുപത്നിയുടെ |
| ശിരഃ | ശിരസ്സിനെ |
| അഹരത്. | മുറിച്ചെറിഞ്ഞു. |

തതസ്താം നിഹതാം ദൃഷ്ട്വാ പത്നീം ഭൃഗുകുലോദ്വഹഃ
ശശാപ സഹസാ ക്രുദ്ധോ വിഷ്ണും രിപുകുലാർദ്ദനം. 14

| | |
|---|---|
| "'ഭൃഗുകുലോദ്വഹഃ | "'തന്റെ വംശത്തിനു തന്റെ പേരുകൊണ്ടു തന്നെ പ്രസിദ്ധിയുണ്ടാവാൻ കാരണഭൂതനായ ആ ഭൃഗുമഹർഷി |
| താം | ആ |
| പത്നീം | ധർമ്മപത്നിയെ |
| നിഹതാം | കൊല്ലപ്പെട്ടവളായി |
| ദൃഷ്ട്വാ, | കണ്ട്, |
| തതഃ | അതിനാൽ |
| ക്രുദ്ധഃ | ക്രുദ്ധിച്ചവനായി |
| സഹസാ | മുമ്പും പിമ്പും ആലോചിക്കാതെ |
| രിപുകുലാർദ്ദനം | ശത്രുകുലസംഹാരകനാ[യ] |
| വിഷ്ണും | വിഷ്ണുഭഗവാനെ |
| ശശാപ. | ഇപ്രകാരം ശപിച്ചു. |

യസ്മാദവദ്ധ്യാം മേ പത്നീമവധീഃ ക്രോധമൂർച്ഛിതഃ
തസ്മാത്ത്വം മാനുഷേ ലോകേ ജനിഷ്യസി ജനാർദ്ദന
തത്ര പത്നീവിയോഗം ത്വം പ്രാപ്സ്യസേ ബഹുവാർഷികം. 15

| | |
|---|---|
| "'ജനാർദ്ദന! | "'ഹേ ജനാർദ്ദന! |
| ത്വം | അങ്ങ് |
| ക്രോധമൂർച്ഛിതഃ | കോപത്താൽ മതിമറന്നവനായി |
| അവദ്ധ്യാം | കൊല്ലുവാൻ അർഹതയില്ലാത്തവളായ |
| മേ പത്നീം | എന്റെ പത്നിയെ |
| അവധീഃ, | നിഗ്രഹിച്ചു, |
| യസ്മാത് തസ്മാത് | എന്ന കാരണത്താൽ, |
| മാനുഷേ ലോകേ | മനുഷ്യലോകത്തിൽ |
| ജനിഷ്യസി; | അങ്ങു ജനിക്കുന്നതാ[ണ്]; |
| തത്ര | അവിടെ |
| ത്വം | അങ്ങ് |
| ബഹുവാർഷികം | പല സംവത്സരക്കാലം |
| പത്നീവിയോഗം | ഭാര്യാവിരഹത്തെ |
| പ്രാപ്സ്യസേ.' | പ്രാപിക്കുന്നതുമാണ്.' |

ഏവം ശാപം ഭൃഗുർദത്വാ വിഷ്ണോഃ സ്മൃത്വാ ച വൈഭവം
ശാപാഭിഹതചേതാഃ സ സ്വാത്മനാ ഭാവിതോऽഭവത്. 16

| | |
|---|---|
| "'സഃ | "'ആ |
| ഭൃഗുഃ, | ഭൃഗുമഹർഷി, |
| ഏവം | ഇപ്രകാരം |
| ശാപം | ശാപത്തെ |
| ദത്വാ, | നൽകിയ ഉടനെ, |
| സ്വാത്മനാ | തന്റെ ജന്മസിദ്ധമായ പ്രഭാവത്താൽ |
| വിഷ്ണോഃ | മഹാവിഷ്ണുവിന്റെ |
| വൈഭവം | മാഹാത്മ്യത്തെ |
| സ്മൃത്വാ | ഓർത്ത് |
| ശാപാഭിഹതചേതാഃ | ശപിച്ചതുകൊണ്ടു പശ്ചാത്തപിക്കുന്നവനായി |
| ഭാവിതഃ ച അഭവത്. | ഇനി എന്തുചെയ്യേണ്ടുവെന്നു ചിന്താഗ്രസ്തനായി ഭവിച്ചു. |

പുനരേവ യയൌ താപം ഋഷിർദ്ദുർമ്മദദുർമ്മദഃ
വിഷ്ണുശക്തിമവിദ്വാൻ സ പ്രപേദേ ശാപമൂഢതാം. 17

| | |
|---|---|
| "സഃ ഋഷിഃ ഏവ | 'ആ മഹർഷിയും |
| വിഷ്ണുശക്തിം | വിഷ്ണുഭഗവാന്റെ മഹിമയെ |
| അവിദ്വാൻ, | ധരിക്കാത്തവനായി |
| ശാപമൂഢതാം | ശാപംകൊണ്ടുണ്ടായ മന്ദതയെ |

| | |
|---|---|
| പ്രപേദേ; | പ്രാപിച്ചു; |
| ദുർമ്മദദുർമ്മദഃ | ഭ്രാന്തുമുഴുത്തവനെപ്പോലെയായിത്തീർന്നു |
| പുനഃ | അത്യധികം |
| താപം യയൌ. | സന്താപമുൾക്കൊണ്ടു. |

ചിരകാലമസംജ്ഞോഽഭൂച്ഛാപാന്ധതമസാ വൃതഃ
ദൃഷ്ട്വാ സപ്തർഷയശ്ചൈവം കൃപാം ചക്രുശ്ച ഭക്തിതഃ. 18

| | |
|---|---|
| "'ചിരകാലം | "'ഏറെക്കാലം |
| അസംജ്ഞഃ ച | സ്വബോധമററവനായി |
| അഭൂത്; | വർത്തിച്ചു; |
| സപ്തർഷയഃ | സപ്തർഷികൾ |
| ഏവം | ഇപ്രകാരം |
| ശാപാന്ധതമസാ | ശാപംകൊണ്ടുണ്ടായ മൌഢ്യത്താൽ |

| | |
|---|---|
| വൃതഃ | ബാധിക്കപ്പെട്ടവനായിരിക്കുന്നു |
| ദൃഷ്ട്വാ, | എന്നുകണ്ടു, |
| ഭക്തിതഃ ച | പ്രതിപത്തിമൂലം |
| കൃപാം ചക്രുഃ. | കരുണചെയ്യാനായി നേരിൽ വന്നു. |

ത്യക്തശാപഃ പുരസ്തസ്ഥൌ മന്ദം ഭൃഗുരഥാബ്രവീത്
രക്ഷദ്ധ്വം മാം മുനിശ്രേഷ്ഠാഃ ശാപാന്മത്പുരതഃ സ്ഥിതാഃ. 19

| | |
|---|---|
| "ഭൃഗുഃ | "ഭൃഗുമഹർഷി |
| പുരഃ | അവർക്കെതിരിൽ |
| തസ്ഥൌ; | നിന്നു; |
| ത്യക്തശാപഃ | ശാപത്തെ അരുളിയവനായ അദ്ദേഹം |
| മന്ദം | മന്ദമായി |
| അഥ | ഇപ്രകാരം |

| | |
|---|---|
| അബ്രവീത്; | ഉരചെയ്തു; |
| 'മുനിശ്രേഷ്ഠാഃ! | 'ഋഷിശ്രേഷ്ഠന്മാരേ! |
| മത്പുരതഃ സ്ഥിതാഃ | എനിക്കു സഹായംചെയ്യുന്നവരായി |
| മാം | എന്നെ |
| ശാപാത് | ശാപത്തിൽനിന്നു |
| രക്ഷദ്ധ്വം.' | രക്ഷിച്ചാലും.' |

ശ്രുത്വാ തു ഭൃഗുവാക്യം തമാഹുശ്ച പരമർഷയഃ. 10

| | |
|---|---|
| "പരമർഷയഃ ച | "മഹർഷിമാരും |
| ഭൃഗുവാക്യം | ഭൃഗുമഹർഷിയുടെ വാക്യത്തെ |
| ശ്രുത്വാ, | കേട്ടു, |

| | |
|---|---|
| തം | അദ്ദേഹത്തോടായി |
| തു | ഇപ്രകാരം |
| ആഹുഃ. | അരുളിച്ചെയ്തു. |

സ്തുത്യൈർബ്രഹ്മേശശക്രാദ്യൈഃ സ്തൂയമാനമഹർന്നിശം
നാരായണം പ്രപദ്യസ്വ സ്തോത്രൈരേവ ച സുവ്രത. 21

| | |
|---|---|
| "'സുവ്രത! | "'സദ്‌വ്രത! |
| സ്തുത്യൈഃ | സ്തുത്യർഹന്മാരായ |
| ബ്രഹ്മേശശക്രാദ്യൈഃ ച | ബ്രഹ്മരുദ്രശക്രാദികളാലും |
| അഹർന്നിശം | രാവുപകൽ, ഇടവിടാതെ |

| | |
|---|---|
| സ്തൂയമാനം | സ്തുതിക്കപ്പെടുന്നവനായ |
| നാരായണം ഏവ | ശ്രീനാരായണനെത്തന്നെ |
| സ്തോത്രൈഃ | സ്തോത്രങ്ങളാൽ |
| പ്രപദ്യസ്വ. | ശരണംപ്രാപിച്ചാലും. |

ഏവമുക്തസ്തു ഋഷിഭിർവിഷ്ണുപൂജാം ചകാര സഃ. 22

| | | | |
|---|---|---|---|
| "'ഋഷിഭിഃ | "'മഹർഷിമാരാൽ | ഉക്തഃ | അരുളിച്ചെയ്യപ്പെട്ടവ[നായ |
| തു | അക്കാര്യത്തിൽ | സഃ, | അദ്ദേഹം, |
| ഏവം | ഇപ്രകാരം | വിഷ്ണുപൂജാം ചകാര. | വിഷ്ണുഭഗവാനെത്തന്നെ പൂജചെയ്തു. |

ഭൃഗുണാഽഽരാധിതോ വിഷ്ണുരാഗതഃ പ്രാഹ തം ഭൃഗും
മാ ഭൈർഭൃഗോഽനൃതം വാക്യം ന ഭവിഷ്യതി തേ ദ്വിജ
സംമോചയസി പാപാന്മാമഹമേനം ഗൃഹീതവാൻ. 23

| | | | |
|---|---|---|---|
| "'ഭൃഗുണാ | "'ഭൃഗുമഹർഷിയാൽ | അനൃതം | മിഥ്യയായി |
| ആരാധിതഃ | ആരാധിക്കപ്പെട്ടവനായ | ന ഭവിഷ്യതി! | ഭവിക്കുകയില്ല; |
| വിഷ്ണുഃ, | വിഷ്ണുഭഗവാൻ, | അഹം | ഞാൻ |
| തം | അദ്ദേഹത്തിന്റെമുമ്പിൽ | ഏനം | ഇതിനെ |
| ആഗതഃ, | പ്രത്യക്ഷനായി, | ഗൃഹീതവാൻ; | സ്വീകരിച്ചു; |
| ഭൃഗും | ഭൃഗുമഹർഷിയോടായി | മാം | എന്നെ |
| ആഹ; | ഇങ്ങിനെ അരുളിച്ചെ[യ്തു; | പാപാത് | പാപത്തിൽനിന്ന് |
| 'ദ്വിജ! | 'ബ്രാഹ്മണോത്തമ! | സമ്മോചയസി; | മോചിപ്പിക്കയാണ് അങ്ങ് ചെയ്യുന്നത്; |
| ഭൃഗോ! | ഭൃഗുമഹർഷേ! | മാ ഭൈഃ." | വിചാരപ്പെടാതിരുന്നാലും." |
| തേ | അവിടുത്തെ | | |
| വാക്യം | വാക്ക് | | |

അർച്ചയാമാസ തം ദേവം ഭൃഗുഃ ശാപേന പീഡിതഃ. 24

| | | | |
|---|---|---|---|
| "'ഭൃഗുഃ | "'ഭൃഗുമഹർഷി | തം | ആ |
| ശാപേന പീഡിതഃ | താൻ ശപിച്ചതിനെക്കുറിച്ചുള്ള ആധി മാറാത്തവനായി | ദേവം | ദേവനെ |
| | | അർച്ചയാമാസ. | അർച്ചിച്ചുകൊണ്ടിരുന്നു. |

തപസാഽഽരാധിതോ ദേവോ ഹ്യബ്രവീദ് ഭക്തവത്സലഃ
ലോകാനാം സ ഹിതാർത്ഥം തു തം ശാപം ഗ്രാഹ്യമുക്തവാൻ. 25

| | | | |
|---|---|---|---|
| "'തപസാ | "'ഇന്ദ്രിയങ്ങളെയെല്ലാം അടക്കിക്കൊണ്ട് | ഉക്തവാൻ | വിവരിക്കുന്നവനായി |
| ആരാധിതഃ | ആരാധിക്കപ്പെട്ട | തം | അദ്ദേഹത്തോടായി |
| ഭക്തവത്സലഃ | ഭക്തവത്സലനായ | അബ്രവീത്; | ഇപ്രകാരം അരുളിച്ചെയ്തു; |
| സഃ | ആ | "ശാപം | "ശാപം |
| ദേവഃ, | ദേവൻ, | ലോകാനാം | ലോകങ്ങളുടെ |
| തു | ഈ സംഗതിയെപ്പറ്റി വീണ്ടും | ഹിതാർത്ഥം ഹി | നന്മയ്ക്കായിത്തന്നെ |
| | | ഗ്രാഹ്യം." | എന്നാൽ സ്വീകരിക്കപ്പെടേണ്ടതാകുന്നു." |

# സപ്തപഞ്ചാശഃ സൎഗ്ഗഃ = അമ്പത്തേഴാംസൎഗ്ഗം.

[നിമിനിമിഷീകരണം = നിമിചക്രവൎത്തിയും കണ്ണിമയ്ക്കുന്നതും.]

താം ശ്രുത്വാ ദിവ്യസംകാശാം കഥാമദ്ഭുതദൎശനാം
ലക്ഷ്മണഃ പരമപ്രീതോ രാഘവം വാക്യമബ്രവീത്. 1

| | | | |
|---|---|---|---|
| ലക്ഷ്മണഃ | ലക്ഷ്മണൻ | ശ്രുത്വാ, | കേട്ട്, |
| ദിവ്യസംകാശാം | അമാനുഷശക്തിപൂണ്ടവക്ക് ഒത്തതും | പരമപ്രീതഃ | ഏററം സന്തോഷമാൎന്നവനായി |
| അദ്ഭുതദൎശനാം | ആശ്ചൎയ്യകരവുമായ | രാഘവം | ശ്രീരാഘവനോടായി |
| താം | ആ | വാക്യം അബ്രവീത്. | ഇങ്ങിനെ ഉണൎത്തിച്ചു. |
| കഥാം | കഥ | | |

നിക്ഷിപ്തദേഹൌ കാകുത്സ്ഥ കഥം തൌ ദ്വിജപാൎത്ഥിവൌ
പുനൎദ്ദേഹേന സംയോഗം ജഗ്മതുൎദ്ദേവസംമതൌ. 2

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "കാകുത്സ്ഥ! | നിക്ഷിപ്തദേഹൌ, | ദേഹവിയോഗമാൎന്നവരായി, |
| ദേവസമ്മതൌ | ദേവന്മാരാലും കൊണ്ടാടപ്പെട്ട | പുനഃ | പിന്നെ |
| തൌ | ഇരുവരായ | കഥം | എങ്ങിനെയാണ് |
| ദ്വിജപാൎത്ഥിവൌ | ആ ദ്വിജനും അരചനും | ദേഹേന സംയോഗം | ശരീര സംയോഗത്തെ |
| | | ജഗ്മതുഃ ?" | പ്രാപിച്ചത് ?" |

തസ്യ തദ്ഭാഷിതം ശ്രുത്വാ രാമഃ സത്യപരാക്രമഃ
താം കഥാം കഥയാമാസ വസിഷ്ഠസ്യ മഹാത്മനഃ. 3

| | | | |
|---|---|---|---|
| തസ്യ | ലക്ഷ്മണന്റെ | മഹാത്മനഃ | മഹാത്മാവായ |
| തത് | ആ | വസിഷ്ഠസ്യ | വസിഷ്ഠമഹൎഷിയുടെ |
| ഭാഷിതം | വാക്കു | താം | ആ |
| ശ്രുത്വാ, | കേട്ട്, | കഥാം | കഥയെപ്പററി |
| സത്യപരാക്രമഃ | സത്യപരാക്രമനായ | കഥയാമാസ. | ഇങ്ങിനെ വിവരിച്ചരുളിച്ചെയ്തു. |
| രാമഃ, | ശ്രീരാമൻ, | | |

യസ്തു കുംഭോ രഘുശ്രേഷ്ഠ തേജഃപൂൎണ്ണോ മഹാത്മനോഃ
തസ്മിംസ്തേജോമയൌ വിപ്രൌ സംഭൂതാവൃഷിസത്തമൌ. 4

| | | | |
|---|---|---|---|
| "രഘുശ്രേഷ്ഠ! | "ഹേ രഘൂത്തമ! | തസ്മിൻ | അതിൽ |
| യഃ കുംഭഃ | യാതൊരു കുംഭം | തേജോമയൌ | തേജോമയന്മാരായ |
| മഹാത്മനോഃ | ആ രണ്ടു മഹാനുഭാവന്മാരുടേയും | വിപ്രൌ ഋഷിസത്തമൌ | രണ്ടു ബ്രാഹ്മണമഹൎഷിശ്രേഷ്ഠന്മാർ |
| തേജഃപൂൎണ്ണഃ തു, | വീൎയ്യങ്ങളാൽ നിറയപ്പെട്ടിരുന്നുവോ, | സംഭൂതൌ. | ഉത്ഭവിച്ചു. |

പൂൎവ്വം സമഭവത്തത്ര ഹ്യഗസ്ത്യോ ഭഗവാനൃഷിഃ
നാഹം സുതസ്തവേത്യുക്ത്വാ മിത്രം തസ്മാദപാക്രമത്. 5

| | | | |
|---|---|---|---|
| "പൂൎവ്വം | "ഒന്നാമതായി | 'അഹം | 'ഞാൻ |
| തത്ര | അതിൽ | തവ | അവിടുത്തെ |
| ഭഗവാൻ | ഭഗവാനായ | സുതഃ ന,' | പുത്രനല്ല,' |
| അഗസ്ത്യഃ ഋഷിഃ ഹി | അഗസ്ത്യമഹൎഷിതന്നെ | ഇതി ഉക്ത്വാ, | എന്നുപറഞ്ഞ്, |
| സമഭവത്; | ജനിച്ചു; | തസ്മാത് | അവിടെനിന്നും |
| മിത്രം | മിത്രദേവനെ നോക്കി | അപാക്രമത്. | പോയ്ക്കളഞ്ഞു. |

തദ്ധി തേജസ്തു മിത്രസ്യ ഉൎവ്വശ്യാഃ പൂൎവ്വമാഹിതം
തസ്മിൻ സമഭവത് കുംഭേ തത്തേജോ യത്ര വാരുണം. 6

| | | | |
|---|---|---|---|
| "യത്ര | "യാതൊരു | ഉൎവ്വശ്യാഃ | ഉൎവ്വശിനിമിത്തമായി |
| കുംഭേ | കുംഭത്തിൽ | ആഹിതം | തങ്കൽ ഉളവായതായ |
| വാരുണം | വരുണന്റേതായ | മിത്രസ്യ | മിത്രന്റെ |
| തത് തേജഃ, | ആ തേജസ്സുണ്ടായിരുന്നുവോ അതിൽ, | തേജഃ ഹി, | വീൎയ്യവും, |
| | | തസ്മിൻ | ആ |
| പൂൎവ്വം | ഉൎവ്വശിയെ നിരസിക്കുന്നതിന്നുമുമ്പുതന്നെ | കുംഭേ തു | കുടത്തിൽ തന്നെ |
| | | സമഭവത്. | നിക്ഷേപിക്കപ്പെട്ടു. |

കസ്യചിത്ത്വഥ കാലസ്യ മിത്രാവരുണസംഭവഃ
വസിഷ്ഠസ്തേജസാ യുക്തോ ജജ്ഞേ ചേക്ഷ്വാകുദൈവതം 7
തമിക്ഷ്വാകുൎമ്മഹാതേജാ ജാതമാത്രമനിന്ദിതം
വവ്രേ പുരോഹിതം സൌമ്യ വംശസ്യാസ്യ ഭവായ നഃ. 8

| | | | |
|---|---|---|---|
| "സൌമ്യ! | "വത്സ! | അനിന്ദിതം ജാതമാത്രം | ദോഷമററ ജനനത്തോടുകൂടിയ |
| അഥ | അതിൽ പിന്നെ | തം, | അദ്ദേഹത്തെ, |
| കസ്യചിത് കാലസ്യ തു | ചിലകാലത്തിന്നശേഷം | അസ്യ | ഈ |
| മിത്രാവരുണസംഭവഃ | മിത്രൻ നിന്നും വരുണൻ നിന്നും ഉളവായവനായി | വംശസ്യ, | കുലത്തിന്ന്, |
| | | നഃ | നമ്മുടെ |
| | | ഭവായ ച | ക്ഷേമത്തിന്നായ്ക്കുന്നെ |
| തേജസാ യുക്തഃ | തേജോമയനായ | ഇക്ഷ്വാകുദൈവതം | ഇക്ഷ്വാകുക്കളാൽ ദൈവംപോലെ പൂജിക്കത്തക്ക |
| വസിഷ്ഠഃ | വസിഷ്ഠഭഗവാൻ | | |
| ജജ്ഞേ; | ജനിച്ചു; | | |
| മഹാതേജാഃ | മഹാതേജസ്വിയായ | പുരോഹിതം | പുരോഹിതനായി |
| ഇക്ഷ്വാകുഃ | ഇക്ഷ്വാകു ചക്രവൎത്തി | വവ്രേ. | വരണം ചെയ്തു. |

[അഗസ്ത്യമഹൎഷി കുംഭത്തിൽനിന്നുമാത്രമുണ്ടായവനും, വസിഷ്ഠൎഷി മിത്രന്റെയും വരുണന്റെയും വീൎയ്യത്തിൽനിന്നുണ്ടായവനും ആകുന്നു. എന്ന്, ഒരുപക്ഷം. രണ്ടുപേൎക്കും മൈത്രാവരുണി എന്നു പേരുള്ളതിനാൽ രണ്ടുപേരും വീൎയ്യത്തിൽനിന്നുണ്ടായവരാകുന്നു എന്നും ചിലർ. ഈ പക്ഷത്തിൽ "നാഹം തവസുതഃ" എന്നതിന്നു അവിടുത്തെയ്ക്കുമാത്രമായുണ്ടായ പുത്രനല്ല എന്നൎത്ഥമാകുന്നു.]

ഏവം ത്വപൂൎവ്വദേഹസ്യ വസിഷ്ഠസ്യ മഹാത്മനഃ
കഥിതോ നിൎഗമഃ സൌമ്യ നിമേഃ ശൃണു യഥാഽഽഭവത്. 9

| | | | |
|---|---|---|---|
| “സൌമ്യ! | “വത്സ! | കഥിതഃ; | ഉരചെയ്യപ്പെട്ടു; |
| മഹാത്മനഃ | മഹാത്മാവായ | നിമേഃ | നിമിചക്രവൎത്തിക്ക് |
| വസിഷ്ഠസ്യ | വസിഷ്ഠ ഭഗവാന്റെ | യഥാ | എപ്രകാരം |
| ഏവം | ഇപ്രകാരമുളളവായ | അഭവത് | സംഭവിച്ചുവോ, അതി[നെ |
| അപൂൎവ്വദേഹസ്യ | അപൂൎവ്വമായ ശരീര[ത്തിന്റെ | തു | ഇപ്പോൾ |
| നിൎഗ്ഗമഃ | ആവിർഭാവം | ശൃണു. | കേട്ടുകൊണ്ടാലും. |

ദൃഷ്ട്വാ വിദേഹം രാജാനമൃഷയഃ സൎവ്വ ഏവ തേ
തം തതോ യോജയാമാസുൎയാഗദീക്ഷാം മനീഷിണഃ 10

| | | | |
|---|---|---|---|
| “മനീഷിണഃ | “മഹാജ്ഞാനികളായ | വിദേഹം | അശരീരനായി |
| തേ | ആ | ദൃഷ്ട്വാ ഏവ, | കണ്ട ഉടനെ, |
| ഋഷയഃ | ഋഷിമാർ | തതഃ | അപ്രകാരമിരുന്നിട്ടും |
| സൎവ്വേ, | എല്ലാവരും, | യാഗദീക്ഷാം | യാഗ ദീക്ഷയെ |
| തം | ആ | യോജയാമാസുഃ. | പൂൎത്തിയാക്കുവാൻ |
| രാജാനം | രാജാവിനെ | | നിശ്ചയിച്ചു. |

തം ച ദേഹം നരേന്ദ്രസ്യ രക്ഷന്തി സ്മ ദ്വിജോത്തമാഃ
ഗന്ധൈൎമ്മാല്യൈശ്ച വസ്ത്രൈശ്ച പൌരഭൃത്യസമന്വിതാഃ. 11

| | | | |
|---|---|---|---|
| “പൌരഭൃത്യ-സമന്വിതാഃ | “പൌരന്മാരോടും മന്ത്രികളോടും കൂടിയവരായ | ഗന്ധൈഃ ച | സുഗന്ധ ദ്രവ്യങ്ങൾ കൊണ്ടും |
| ദ്വിജോത്തമാഃ, | ബ്രാഹ്മണോത്തമന്മാർ, | മാല്യൈഃ ച | പുഷ്പങ്ങൾ കൊണ്ടും |
| നരേന്ദ്രസ്യ | മഹാരാജാവിന്റെ | വസ്ത്രൈഃ ച | വസ്ത്രങ്ങൾ കൊണ്ടും |
| തം ദേഹം, | ആ ശരീരത്തെ, | രക്ഷന്തി സ്മ. | കെട്ടുപോകാതെ സൂക്ഷിച്ചുവന്നു. |

തതോ യജ്ഞേ സമാപ്തേ തു ഭൃഗുസ്തത്രേദമബ്രവീത്
ആനയിഷ്യാമി തേ ചേതസ്തുഷ്ടോഽസ്മി തവ പാൎത്ഥിവ. 12

| | | | |
|---|---|---|---|
| “തത്ര | “ആ | തവ | നിന്തിരുവടിയുടെ കാൎയ്യത്തിൽ |
| യജ്ഞേ | യജ്ഞം | തുഷ്ടഃ അസ്മി; | ഞാൻ സന്തുഷ്ടിപൂണ്ടവനായിരിക്കുന്നു; |
| സമാപ്തേ തു | സമാപ്തിയായ ഉടനെ | തേ | നിന്തിരുവടിയുടെ |
| ഭൃഗുഃ | ഭൃഗുമഹൎഷി | ചേതഃ | ജീവനെ |
| ഇദം | ഇങ്ങിനെ | തതഃ | വീണ്ടും |
| അബ്രവീത്; | അരുളിച്ചെയ്തു; | ആനയിഷ്യാമി.’ | ഞാൻ കൊണ്ടുവരുന്നുണ്ട്.’ |
| ‘പാൎത്ഥിവ! | ‘മഹാരാജാവേ! | | |

സുപ്രീതാശ്ച സുരാഃ സൎവ്വേ നിമേശ്ചേതസ്തഥാऽബ്രുവൻ
വരം വരയ രാജൎഷേ ക്വ തേ ചേതോ നിരൂപ്യതാം. 13

| | | | |
|---|---|---|---|
| " സുരാഃ | " ദേവകൾ | തേ | അങ്ങയുടെ |
| സൎവ്വേ ച | എല്ലാവരും | ചേതഃ | ജീവൻ |
| സുപ്രീതാഃ, | ഏററം പ്രസാദിച്ചവ[രായി, | ക്വ | എവിടെയാണിരിക്കേണ്ടതെന്നു് |
| നിമേഃ | നിമിയുടെ | നിരൂപ്യതാം; | ഭവാനാൽതന്നെ നിശ്ചയിക്കപ്പെടട്ടെ; |
| ചേതഃ | ജീവാത്മാവിനെനോക്കി | വരം | ഇഷ്ടമുള്ള വരത്തെ |
| തഥാ | ഇപ്രകാരം | വരയ.' | വരിച്ചുകൊൾക.' |
| അബ്രുവൻ; | അരുളിച്ചെയ്തു; | | |
| 'രാജൎഷേ! | 'രാജൎഷിവര്യ! | | |

ഏവമുക്തഃ സുരൈഃസൎവ്വൈൎന്നിമേശ്ചേതസ്തദാऽബ്രവീത്
നേത്രേഷു സൎവ്വഭൂതാനാം വസേയം സുരസത്തമാഃ. 14

| | | | |
|---|---|---|---|
| " സുരൈഃ | " ദേവകൾ | തദാ | ആ സമയം |
| സൎവ്വൈഃ | എല്ലാവരാലും | അബ്രവീത്; | ഇങ്ങിനെ ഉണൎത്തിച്ചു; |
| ഏവം | ഇപ്രകാരം | ' സുരസത്തമാഃ! | ' ദേവശ്രേഷ്ഠന്മാരേ! |
| ഉക്തഃ | അരുളിച്ചെയ്യപ്പെട്ടതായ | സൎവ്വഭൂതാനാം | എല്ലാ പ്രാണികളുടേയും |
| നിമേഃ | നിമിചക്രവൎത്തിയുടെ | നേത്രേഷു | നേത്രങ്ങളിൽ |
| ചേതഃ, | ജീവാത്മാവ്, | വസേയം.' | ഞാൻ വസിക്കേണം.' |

ബാഢമിത്യേവ വിബുധാ നിമേശ്ചേതസ്തദാऽബ്രുവൻ
നേത്രേഷു സൎവ്വഭൂതാനാം വായുഭൂതശ്ചരിഷ്യസി. 15

| | | | |
|---|---|---|---|
| " തദാ | " അപ്പോൾ | ' ബാഢം ഏവ, | ' അങ്ങിനെതന്നെയാ[വട്ടെ; |
| വിബുധാഃ, | ദേവന്മാർ, | വായുഭൂതഃ | വായുരൂപനായി |
| നിമേഃ | നിമിചക്രവൎത്തിയുടെ | സൎവ്വഭൂതാനാം | സൎവ്വപ്രാണികളുടേയും |
| ചേതഃ | ജീവാത്മാവിനെനോക്കി | നേത്രേഷു | നേത്രങ്ങളിൽ |
| ഇതി | ഇങ്ങിനെ | ചരിഷ്യസി. | അങ്ങ് സഞ്ചരിക്കുന്നതാണ്. |
| അബ്രുവൻ; | അരുളിച്ചെയ്തു; | | |

ത്വത്കൃതേ ച നിമിഷ്യന്തി ചക്ഷൂംഷി പൃഥിവീപതേ
വായുഭൂതേന ചരതാ വിശ്രമാൎത്ഥം മുഹുൎമ്മുഹുഃ. 16

| | | | |
|---|---|---|---|
| " 'പൃഥിവീപതേ! | " പാൎത്ഥിവവര്യ! | വിശ്രമാൎത്ഥം ച | വിശ്രമിക്കുന്നതിന്നായി |
| വായുഭൂതേന | വായുരൂപനായി | മുഹുഃ മുഹുഃ | ഇടയ്ക്കിടെ |
| ചരതാ, | സഞ്ചരിക്കുന്നകാരണം | ചക്ഷൂംഷി | നേത്രങ്ങളെ |
| ത്വത് കൃതേ | ഭവാനുവേണ്ടി | നിമിഷ്യന്തി.' | ഇമക്കുട്ടുന്നതാണ്.' |

ഏവമുക്ത്വാ തു വിബുധാഃ സൎവ്വേ ജഗ്മുൎയഥാഗതം
ഋഷയോऽപി മഹാത്മാനോ നിമേൎദ്ദേഹം സമാഹരൻ 17

| | | | |
|---|---|---|---|
| "വിബുധാഃ | "ദേവകൾ | മഹാത്മാനഃ | മഹാത്മാക്കളായ |
| സൎവ്വ ഏവം | എല്ലാം ഇങ്ങിനെ | ഋഷയഃ അപി | ഋഷിമാരും |
| ഉക്ത്വാ തു, | നിയമിച്ചശേഷം, | നിമേഃ | നിമിചക്രവൎത്തിയുടെ |
| യഥാഗതം | വന്നപാടെ | ദേഹം | ശരീരത്തെ |
| ജഗ്മുഃ; | തിരിച്ചെഴുന്നെള്ളി; | സമാഹൃൻ. | എടുത്തുകൊണ്ടുവന്നു. |

അരണിം തത്ര നിക്ഷിപ്യ മഥനം ചക്രുരോജസാ
മന്ത്രഹോമൈൎമ്മഹാത്മാനഃ പുത്രഹേതോൎന്നിമേസ്തദാ. 18

| | | | |
|---|---|---|---|
| "മഹാത്മാനഃ | "മഹാത്മാവായ | അരണിം | അരണിയിൽ |
| നിമേഃ | നിമിചക്രവൎത്തിക്ക് | നിക്ഷിപ്യ, | വെച്ച്, |
| തദാ | ആ സമയം | ഓജസാ | വീൎയ്യം കയ്യോണ്ട് |
| പുത്രഹേതോഃ, | പുത്രനുണ്ടാവേണ്ടതി | മന്ത്രഹോമൈഃ | മന്ത്രഹോമങ്ങളോടും |
| തത്ര | ആ [ന്നായി, | മഥനം ചക്രുഃ. | മഥനം ചെയ്തു. [കൂടി |

അരണ്യാം മഥ്യമാനായാം പ്രാദുൎഭൂതോ മഹാതപാഃ
മഥനാന്മിഥിരിത്യാഹുൎജ്ജനനാജ്ജനകോഽഭവത്
യസ്മാദ്വിദേഹാത് സംഭൂതോ വൈദേഹസ്തു തതഃ സ്മൃതഃ. 19

| | | | |
|---|---|---|---|
| "അരണ്യാം മഥ്യമാനായാം | "അരണി മഥനം ചെയ്യപ്പെടുന്ന സമയം | 'ജനകഃ' | 'ജനക'നെന്നും |
| മഹാതപാഃ | ഒരു മഹാതേജസ്വി | അഭവത്; | വിളങ്ങി; |
| പ്രാദുൎഭൂതഃ; | (അതിൽ) പ്രത്യക്ഷനായി; | തതഃ | കൂടാതെ |
| | | വിദേഹാത് | ജീവനില്ലാത്ത ദേഹത്തിൽ നിന്ന് |
| മഥനാത് | മഥനം ചെയ്തുണ്ടായ | സംഭൂതഃ യസ്മാത് | സംഭവിച്ചവനാകയാൽ |
| 'മിഥിഃ' | 'മിഥി' [വനാകയാൽ | | |
| ഇതി ആഹുഃ; | എന്ന് വിളിക്കപ്പെട്ടു; | 'വൈദേഹഃ,' തു | 'വിദേഹൻ,' എന്നും |
| ജനനാത് | ജനിക്കയാൽ | സ്മൃതഃ. | അറിയപ്പെട്ടു. |

ഏവം വിദേഹരാജശ്ച ജനകഃ പൂൎവ്വകോഽഭവത്
മിഥിൎന്നാമ മഹാതേജാസ്തേനായം മൈഥിലോഽഭവത്. 20

| | | | |
|---|---|---|---|
| "ഏവം | "ഇപ്രകാരം | അഭവത്; | ഭവിച്ചു; |
| മഹാതേജാഃ | മഹാതേജസ്വിയായ | തേന ച | അദ്ദേഹത്താൽ തന്നെയാണ് |
| മിഥിഃ നാമ | മിഥി എന്ന അദ്ദേഹം | | |
| പൂൎവ്വകഃ ജനകഃ | കുലത്തിന്ന് ആദിപുരുഷനായ ഒന്നാമത്തെ ജനകനായി | അയം | ഇപ്പോഴുള്ള ഇദ്ദേഹവും |
| | | മൈഥിലഃ അഭവത്." | മിഥിയുടെ കുലത്തിൽ ജനിച്ചവനെന്ന് |
| വിദേഹരാജഃ | വിദേഹരാജാവായി | | പറയപ്പെടുന്നത്." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
സപ്തപഞ്ചാശഃ സൎഗ്ഗഃ = അമ്പത്തേഴാംസൎഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 22791; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2067



# അഷ്ടപഞ്ചാശഃ സർഗ്ഗഃ = അമ്പത്തെട്ടാംസർഗ്ഗം.

[യയാതിശാപഃ = യയാതിയുടെ ശാപം]

ഏവം ബ്രുവതി രാമേ തു ലക്ഷ്മണഃ പരവീരഹാ
പ്രത്യുവാച മഹാത്മാനം ജ്വലന്തമിവ തേജസാ. 1

| | |
|---|---|
| ഏവം | ഇപ്രകാരം |
| രാമേ | ശ്രീരാമൻ |
| ബ്രുവതി തു, | അരുളിച്ചെയ്തശേഷം, |
| പരവീരഹാ ലക്ഷ്മണഃ, | ശ്രീ ഹരിയുടെ മറെറാരു അംശമായ ലക്ഷ്മണൻ, |
| തേജസാ | തേജസ്സിനാൽ |
| ജ്വലന്തം ഇവ | ഉജ്ജ്വലിക്കുന്ന അഗ്നിപോലെയിരിക്കുന്ന |
| മഹാത്മാനം | മഹാത്മാവായ അദ്ദേഹത്തോടായി |
| പ്രത്യുവാച. | വീണ്ടും ഇപ്രകാരം ചോദിച്ചു. |

മഹദദ്ഭുതമാശ്ചര്യം വിദേഹസ്യ പുരാതനം
നിവൃത്തം രാജശാർദ്ദൂല വസിഷ്ഠസ്യ നിമേഃ സഹ. 2

| | |
|---|---|
| "രാജശാർദ്ദൂല! | "രാജശ്രേഷ്ഠ! |
| വസിഷ്ഠസ്യ | വസിഷ്ഠഭഗവാനെക്കുറിച്ചും |
| നിമേഃ | നിമിചക്രവർത്തിയെക്കുറിച്ചും |
| സഹ | ഒരേകാലത്തിൽ |
| നിവൃത്തം | നടന്നതും |
| വിദേഹസ്യ | വിദേഹരാജാവിനെക്കുറിച്ചുള്ളതുമായ |
| പുരാതനം, | പൂർവ്വചരിത്രം, |
| മഹത് | എത്രയോ |
| അദ്ഭുതം ആശ്ചര്യം. | അദ്ഭുതമായും ആശ്ചര്യകരമായും ഇരിക്കുന്നു. |

നിമിസ്തു ക്ഷത്രിയഃ ശൂരോ വിശേഷേണ ച ദീക്ഷിതഃ
ന ക്ഷമാം കൃതവാൻ രാജാ വസിഷ്ഠസ്യ മഹാത്മനഃ 3

| | |
|---|---|
| "ക്ഷത്രിയഃ | "ക്ഷത്രിയനും |
| ശൂരഃ | ശൂരനും |
| വിശേഷേണ | പ്രത്യേകിച്ചും |
| ദീക്ഷിതഃ ച | യജ്ഞദീക്ഷപൂണ്ടിരുന്നവനുമായ |
| നിമിഃ രാജാ തു | നിമിചക്രവർത്തിയും |
| മഹാത്മനഃ | മഹാത്മാവായ |
| വസിഷ്ഠസ്യ | വസിഷ്ഠഭഗവാനുനേരെ |
| ക്ഷമാം ന കൃതവാൻ ?" | എന്തുകൊണ്ടാണോ ക്ഷമകാണിക്കാതിരുന്നതു്?" |

ഏവമുക്തസ്തു തേനായം ശ്രീമാൻ ക്ഷത്രിയപുംഗവഃ
ഉവാച ലക്ഷ്മണം വാക്യം സർവ്വശാസ്ത്രവിശാരദം
രാമോ രമയതാം ശ്രേഷ്ഠോ ഭ്രാതരം ദീപ്തതേജസം. 4

| | |
|---|---|
| തേന | ലക്ഷ്മണനാൽ |
| ഏവം | ഇപ്രകാരം |
| ഉക്തഃ | ചോദിക്കപ്പെട്ട |
| അയം ശ്രീമാൻ | ഈ ശ്രീമാനും |
| ക്ഷത്രിയപുംഗവഃ | ക്ഷത്രിയശ്രേഷ്ഠനും |
| രമയതാം | ഭക്തിയോടെ കൊണ്ടാടപ്പെടുന്നവരിൽ |
| ശ്രേഷ്ഠഃ തു | മുമ്പനുമായ |
| രാമഃ, | ശ്രീരാമൻ, |
| സർവ്വശാസ്ത്ര-വിശാരദം | സർവ്വശാസ്ത്രങ്ങളിലും കുശലനും |
| ദീപ്തതേജസം | തേജസ്സാലുജ്ജ്വലിക്കുന്നവനുമായ |
| ഭ്രാതരം | അനുജൻ |
| ലക്ഷ്മണം | ലക്ഷ്മണനോടായി |
| വാക്യം ഉവാച. | ഇങ്ങിനെ അരുളിച്ചെയ്തു. |

സൌമിത്രേ ദുഃസഹോ രോഷോ യഥാ ക്ഷാന്തോ യയാതിനാ
സത്വം ഗുണം പുരസ്കൃത്യ തം നിബോധ സമാഹിതഃ 5

| | |
|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! |
| രോഷഃ | കോപമെന്നതു് |
| ദുസ്സഹഃ; | ഒതുക്കുവാൻ സാദ്ധ്യമല്ലാത്ത ഒന്നാണു്; |
| യയാതിനാ | യയാതിമഹാരാജാവിനാൽ |
| സത്വം ഗുണം | സത്വഗുണത്തെമാത്രം |
| പുരസ്കൃത്യ, | കയ്ക്കൊണ്ടു്, |
| ക്ഷാന്തഃ | ക്ഷമ |
| സമാഹിതഃ യഥാ | എപ്രകാരം അനുഷ്ഠിക്കപ്പെട്ടുവോ |
| തം നിബോധ. | അതിനെ കേട്ടാലും. |

നഹുഷസ്യ സുതോ രാജാ യയാതിഃ പൌരവർദ്ധനഃ
തസ്യ ഭാൎയ്യാദ്വയം സൌമ്യ രൂപേണാപ്രതിമം ഭുവി. 6

| | |
|---|---|
| "സൌമ്യ! | "വത്സ! |
| നഹുഷസ്യ | നഹുഷമഹാരാജാവിന്റെ |
| സുതഃ | പുത്രനായി |
| പൌരവർദ്ധനഃ | ജനങ്ങൾക്കു് എല്ലാ നന്മകളേയും ഉളവാക്കുന്നവനായ |
| യയാതിഃ | യയാതിയെന്ന |
| രാജാ; | ഒരു രാജാവുണ്ടായിരുന്നു; |
| തസ്യ, | അദ്ദേഹത്തിന്നു്, |
| ഭുവി | ലോകത്തിൽ |
| രൂപേണ | അഴകിൽ |
| അപ്രതിമം | എതിരില്ലാത്ത |
| ഭാൎയ്യാദ്വയം. | രണ്ടു മഹിഷിമാരുണ്ടായിരുന്നു. |

ഏകാ തു തസ്യ രാജൎഷേർനാഹുഷസ്യ പുരസ്കൃതാ
ശൎമ്മിഷ്ഠാ നാമ ദൈതേയീ ദുഹിതാ വൃഷപൎവ്വണഃ 7

| | |
|---|---|
| "നാഹുഷസ്യ | "നഹുഷപുത്രനായ |
| തസ്യ രാജൎഷേഃ | ആ രാജൎഷിക്കു് |
| ഏകാ തു | ഒരുത്തി |
| ദൈതേയീ | അസുരവംശ്യയായ |
| ശൎമ്മിഷ്ഠാ നാമ; | ശൎമ്മിഷ്ഠയെന്നവളായിരുന്നു; |
| വൃഷപൎവ്വണഃ | വൃഷപൎവ്വാവെന്ന അസുര രാജാവിന്റെ |
| ദുഹിതാ | പുത്രിയായ അവൾ |
| പുരസ്കൃതാ. | പ്രീതിപുരസ്സരം കൊണ്ടാടപ്പെട്ടുവന്നു. |

സുതാ തൂശനസഃ പത്നീ യയാതേഃ പുരുഷൎഷഭ
ന തു സാ ദയിതാ രാജ്ഞോ ദേവയാനീ സുമദ്ധ്യമാ. 8

| | |
|---|---|
| "പുരുഷൎഷഭ! | "പുരുഷോത്തമ! |
| രാജ്ഞഃ | രാജാവിന്റെ |
| പത്നീ തു | മറെറാരു പത്നിയാകട്ടെ |
| ഉശനസഃ | ശുക്രാചാൎയ്യരുടെ |
| സുതാ | പുത്രിയായ |
| ദേവയാനീ | ദേവയാനി എന്ന |
| സുമദ്ധ്യമാ; | കൃശോദരിയായിരുന്നു; |
| തു | എങ്കിലും |
| സാ | അവൾ |
| യയാതേഃ | യയാതിരാജാവിന്നു് |
| ദയിതാ ന. | പ്രീതിപാത്രമായിരുന്നില്ല. |

തയോഃ പുത്രൌ തു സംഭൂതൌ രൂപവന്തൌ സമാഹിതൌ
ശർമ്മിഷ്ഠാƨജനയത് പൂരും ദേവയാനി യദും തദാ. 9

| | | | |
|---|---|---|---|
| "തയോഃ, | "അവർക്കിരുവർക്കും, | സംഭൂതൌ; | ഉളവായി; |
| സമാഹിതൌ | കുറവററ | ശർമ്മിഷ്ഠാ | ശർമ്മിഷ്ഠ |
| രൂപവന്തൌ | രൂപ സുഷമയുള്ളവരായി | പൂരും | പൂരുവിനേയും |
| | | ദേവയാനീ | ദേവയാനി |
| പുത്രൌ | രണ്ടു പുത്രന്മാർ | യദും തു | യദുവിനേയും |
| തദാ | അക്കാലം | അജനയത്. | പ്രസവിച്ചു. |

പൂരുസ്തു ദയിതോ രാജ്ഞോ ഗുണൈർമാതൃകൃതേന ച
തതോ ദുഃഖസമാവിഷ്ടോ യദുർമാതരമബ്രവീത്. 10

| | | | |
|---|---|---|---|
| "പൂരുഃ തു | "പൂരുവാകട്ടെ | ദയിതഃ; | പ്രീതിപാത്രമായി ഭവിച്ചു; |
| ഗുണൈഃ | തൻെറ സ്വന്തം ഗുണങ്ങളാലും | തതഃ | അതിനാൽ |
| | | യദുഃ | യദു |
| മാതൃകൃതേന ച | തൻെറ മാതാവിൻെറ പേരിൽ രാജാവിന്നുണ്ടായിരുന്ന പ്രീതിയാലും | ദുഃഖസമാവിഷ്ടഃ | ദുഃഖാകുലിതനായി |
| | | മാതരം | മാതാവിൻെറ അടുക്കൽ |
| | | അബ്രവീത്. | ഇങ്ങിനെ സങ്കടം പറഞ്ഞു. |
| രാജ്ഞഃ | രാജാവിന്ന് | | |

ഭാർഗവസ്യ കുലേ ജാതാ ദേവസ്യാക്ലിഷ്ടകർമ്മണഃ
സഹസേ ഹൃദ്ഗതം ദുഃഖമവമാനം ച ദുസ്സഹം 11

| | | | |
|---|---|---|---|
| "'അക്ലിഷ്ട-കർമ്മണഃ | "'എന്തും അനായാസമായി ചെയ്വാൻ കഴിവുള്ള | ജാതാ, | ജനിച്ചവളായ ഭവതി, |
| | | ദുസ്സഹം | അസഹ്യമായ |
| | | അവമാനം | അവമാനത്തേയും |
| ദേവസ്യ | ദിവ്യതേജസ്സാർന്ന | ദുഃഖം ച | സങ്കടത്തേയും |
| ഭാർഗ്ഗവസ്യ | ഭൃഗുപുത്രനായ ശുക്രമഹർഷിയുടെ | ഹൃദ്ഗതം | ഉള്ളിൽഒതുക്കിക്കൊണ്ട് |
| | | സഹസേ. | സഹിച്ചുകൊണ്ടിരിക്കുന്നുവല്ലൊ. |
| കുലേ | കുലത്തിൽ | | |

ആവാം ച സഹിതൌ ദേവി പ്രവിശാവ ഹുതാശനം
രാജാ തു രമതാം സാർദ്ധം ദൈത്യപുത്ര്യാ ബഹുക്ഷപാഃ. 12

| | | | |
|---|---|---|---|
| "'ദേവി! | "'മാതാവേ! | രാജാ | രാജാവ് |
| ആവാം ച | നമ്മൾ രണ്ടുപേരും | ദൈത്യപുത്ര്യാ ച സാർദ്ധം | അസുരപുത്രി ഒരുവളോടുകൂടി മാത്രം |
| സഹിതൌ, | ഒന്നിച്ചു, | | |
| തു | ഇപ്പോൾതന്നെ, | ബഹുക്ഷപാഃ | ഏറെക്കാലം |
| ഹുതാശനം | അഗ്നിയിൽ | രമതാം. | സുഖിച്ചു വാണുകൊള്ളട്ടെ. |
| പ്രവിശാവ; | ചാടി മരിച്ചുകളയുക; | | |

യദി വാ സഹനീയം തേ മാമനുജ്ഞാതുമർഹസി
ക്ഷമ ത്വം ന ക്ഷമിഷ്യേऽഹം മരിഷ്യാമി ന സംശയഃ. 13

| | | | |
|---|---|---|---|
| "'തേ | "'അമ്മക്ക് | ക്ഷമിഷ്യേ ന; | ക്ഷമിച്ചിരിക്കയില്ല; |
| സഹനീയം വാ യദി, | ക്ഷമിച്ചിരിക്കപ്പെടേണ്ടതുതന്നെയാണെന്നാൽ, | മരിഷ്യാമി | മരിക്കതന്നെചെയ്യും |
| ത്വം | അമ്മ | ന സംശയഃ; | സംശയമില്ല; |
| ക്ഷമ; | ക്ഷമിച്ചുകൊൾക; | മാം | എനിക്ക് |
| അഹം | ഞാൻ | അനുജ്ഞാതും അർഹസി.' | അനുമതിനൽകിയാലും.' |

പുത്രസ്യ ഭാഷിതം ശ്രുത്വാ പരമാർത്തസ്യ രോദതഃ
ദേവയാനീ തു സംക്രുദ്ധാ സസ്മാര പിതരം തദാ. 14

| | | | |
|---|---|---|---|
| "പരമാർത്തസ്യ | "അതിദുഃഖിതനായി | ദേവയാനീ | ദേവയാനി |
| രോദതഃ | രോദനംചെയ്തുകൊണ്ടിരുന്നവനായ | തു | അക്കാര്യത്തിൽ |
| | | സംക്രുദ്ധാ | ക്രുദ്ധിച്ചവളായി |
| പുത്രസ്യ | പുത്രന്റെ | തദാ | ആ സമയം |
| ഭാഷിതം | വാക്ക് | പിതരം | പിതാവിനെ |
| ശ്രുത്വാ, | കേട്ട്, | സസ്മാര. | ഉള്ളിൽ ധ്യാനിച്ചു. |

ശങ്കിതം തദഭിജ്ഞായ ദുഹിതുർഭാർഗവസ്തദാ
ആഗതസ്ത്വരിതം തത്ര ദേവയാനീ തു യത്ര സാ. 15

| | | | |
|---|---|---|---|
| "ഭാർഗ്ഗവഃ | "ശുക്രാചാര്യർ | തു | ഉടനെതന്നെ |
| ദുഹിതുഃ | പുത്രിയുടെ | സാ | ആ |
| തത് | ആ | ദേവയാനീ | ദേവയാനി |
| ഇംഗിതം | മനോഭാവത്തെ | യത്ര തത്ര | ഉണ്ടായിരുന്നേടം |
| തദാ | അപ്പോൾ | ത്വരിതം | ബദ്ധപ്പെട്ട് |
| അഭിജ്ഞായ, | ഗ്രഹിച്ച്, | ആഗതഃ. | എഴുന്നെള്ളി. |

ദൃഷ്ട്വാ ചാപ്രകൃതിസ്ഥാം താമപ്രഹൃഷ്ടാമചേതനാം
പിതാ ദുഹിതരം വാക്യം കിമേതദിതി ചാബ്രവീത് 16

| | | | |
|---|---|---|---|
| "പിതാ, | "പിതാവായ അദ്ദേഹം, | താം | അവളോടായി |
| ദുഹിതരം ച | പുത്രിയേയും | 'ഏതത് | 'ഇത് |
| അപ്രകൃതിസ്ഥാം | അവളുടെ സ്വഭാവത്തിനു വിപരീതമായി | കിം?' | എന്തു കാരണത്താലാണ്?' |
| അപ്രഹൃഷ്ടാം | ഉത്സാഹമററ് | ഇതി | എന്നിങ്ങിനെ |
| അചേതനാം ച | മതിമറന്നിരിക്കുന്നവളായി | വാക്യം അബ്രവീത്. | ചോദിച്ചു. |
| ദൃഷ്ട്വാ, | കണ്ട്, | | |

പൃച്ഛന്തമസകൃത്താം വൈ ഭാർഗവം ദീപ്തതേജസം
ദേവയാനീ തു സംക്രുദ്ധാ പിതരം വാക്യമബ്രവീത്. 17

| | |
|---|---|
| "സംക്രുദ്ധാ | "അരിശം പൂണ്ടവളായ |
| ദേവയാനി | ദേവയാനി |
| അസകൃത് | പലവുരു |
| പൃഷ്ടന്തം | ചോദിക്കുന്നവനായ |
| തം | ആ |
| ദീപ്തതേജസം | തേജോമയനും |
| പിതരം വൈ | പിതാവുമായ |
| ഭാർഗ്ഗവം | ശുക്രമഹർഷിയോടായി |
| വാക്യം അബ്രവീത്. | സംഗതിയെക്കുറിച്ചി പ്രകാരം ഉണർത്തിച്ചു. |

അഹമഗ്നിം വിഷം തീക്ഷ്ണമപോ വാ മുനിസത്തമ
ഭക്ഷയിഷ്യേ പ്രവേക്ഷ്യാമി ന തു ശക്ഷ്യാമി ജീവിതും. 18

| | |
|---|---|
| "'മുനിസത്തമ! | "'മുനിശ്രേഷ്ഠ! |
| അഹം | ഞാൻ |
| തീക്ഷ്ണം | കൊടിയ |
| വിഷം | വിഷത്തെ |
| ഭക്ഷയിഷ്യേ; | കുടിപ്പാൻ പോകുന്നു; |
| വാ | അല്ലാത്തപക്ഷം |
| അഗ്നിം | തീയ്യിലൊ, |
| അപഃ | വെള്ളത്തിലോ |
| പ്രവേക്ഷ്യാമി; | ചാടിമരിപ്പാൻ പോകുന്നു; |
| തു | ഇനിയും |
| ജീവിതും | ജീവനോടിരിപ്പാൻ |
| ശക്ഷ്യാമി ന. | ഞാൻ ശക്തയല്ല. |

ന മാം ത്വമവജാനീഷേ ദുഃഖിതാമവമാനിതാം
വൃക്ഷസ്യാവജ്ഞയാ ബ്രഹ്മംശ്ഛിദ്യന്തേ വൃക്ഷജീവിനഃ. 19

| | |
|---|---|
| "'ബ്രഹ്മൻ! | "'വേദവിത്തായുള്ളോവേ! |
| ത്വം | നിന്തിരുവടി |
| മാം | എന്നെ |
| അവമാനിതാം | അവമാനപ്പെടുത്തപ്പെട്ട് |
| ദുഃഖിതാം | ദുഃഖിക്കുന്നവളായി |
| അവജാനീഷേ ന; | ഗണിക്കാതിരിക്കുന്നു; |
| വൃക്ഷസ്യ | മൂലവൃക്ഷത്തെക്കുറിച്ചുള്ള |
| അവജ്ഞയാ | അശ്രദ്ധാകാരണം |
| വൃക്ഷജീവിനഃ | വൃക്ഷത്തിൽ നില്ക്കുന്ന ഇല, കായ മുതലായവ |
| ഛിദ്യന്തേ. | നശിച്ചുപോകുന്നു. |

അവജ്ഞയാ ച രാജർഷിഃ പരിഭൂയ ച ഭാർഗ്ഗവ
മയ്യവജ്ഞാം പ്രയുങ്‌ക്തേ ഹി ന ച മാം ബഹുമന്യതേ. 20

| | |
|---|---|
| "'ഭാർഗ്ഗവ! | "'ഭൃഗുമഹർഷിക്ക് പുത്രനായി ജനിച്ചുള്ളോവേ! |
| രാജർഷിഃ, | രാജർഷി, |
| അവജ്ഞയാ ഹി, | നിന്തിരുവടിയുടെ അശ്രദ്ധാകാരണംകൊണ്ടുമാത്രമാണല്ലോ, |
| മാം | എന്നെ |
| പരിഭൂയ ച | ദുഃഖപ്പെടുത്തിക്കൊണ്ടു് |
| ബഹുമന്യതേ ന; | വിലവെക്കാതിരിക്കുന്നതു്; |
| ച | എന്നുമാത്രമല്ല |
| മയി | എന്റെ പേരിൽ |
| അവജ്ഞാം ച പ്രയുങ്‌ക്തേ.' | നിന്ദാഭാവത്തെയും കാണിക്കുന്നു.' |

തസ്യാസ്തദ്വചനം ശ്രുത്വാ കോപേനാഭിപരിപ്ലുതഃ
വ്യാഹർത്തുമുപചക്രാമ ഭാർഗ്ഗവോ നഹുഷാത്മജം. 21

| | |
|---|---|
| "തസ്യാഃ | "അവളുടെ |
| തത് വചനം | ആ വാക്കു |
| ശ്രുത്വാ, | കേട്ടു്, |
| ഭാർഗ്ഗവഃ | ശുക്രമഹർഷി |
| കോപേന | കോപത്താൽ |
| അഭിപരിപ്ലുതഃ | മതിമറന്നവനായി |
| നഹുഷാത്മജം | നഹുഷപുത്രനായ യയാതിമഹാരാജാവിനെ |
| വ്യാഹർത്തും ഉപചക്രാമ. | ഇപ്രകാരം ശപിപ്പാൻ തുനിഞ്ഞു. |

യസ്മാന്മാമവജാനീഷേ നാഹുഷ ത്വം ദുരാത്മവാൻ
ജരയാ പരയാ ജീർണ്ണഃ ശൈഥില്യമുപയാസ്യസി. 22

| | | | |
|---|---|---|---|
| "'നാഹുഷ! | "'ഹേ നഹുഷപുത്ര! | യസ്മാത് | അതിനാൽ |
| ത്വം | അണ്ടു് | പരയാ | അതിയായ |
| ദുരാത്മവാൻ | ദുഷ്ടബുദ്ധികയ്യോണ്ടവനായി | ജരയാ | വാർദ്ധക്യത്താൽ |
| | | ജീർണ്ണഃ, | ജീർണ്ണിച്ചവനായി, |
| മാം | എന്നെ | ശൈഥില്യം | ക്ഷീണാവസ്ഥയെ പ്രാപിച്ചാലും.' |
| അവജാനീഷേ; | തിരസ്കരിക്കയാണ്; | ഉപയാസ്യസി.' | |

ഏവമുക്ത്വാ ദുഹിതരം സമാശ്വാസ്യ ച ഭാർഗവഃ
പുനർജഗാമ ബ്രഹ്മർഷിർഭവനം സ്വം മഹായശാഃ. 23

| | | | |
|---|---|---|---|
| "മഹായശാഃ | "മഹാകീർത്തിമാനായ | ദുഹിതരം ച | പുത്രിയേയും |
| ബ്രഹ്മർഷിഃ | ബ്രഹ്മർഷിയായ | സമാശ്വാസ്യ, | ആശ്വസിപ്പിച്ചു്, |
| ഭാർഗ്ഗവഃ, | ശുക്രാചാര്യൻ, | സ്വം | തന്റെ |
| ഏവം | ഇപ്രകാരം | ഭവനം | ആശ്രമത്തിലേക്കായി |
| ഉക്ത്വാ, | ശപിച്ചു്, | പുനഃ ജഗാമ." | തിരിച്ചെഴുന്നെള്ളി." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
അഷ്ടപഞ്ചാശഃ സർഗ്ഗഃ = അമ്പത്തെട്ടാംസർഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 22814; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2090.



## ഏകോനഷഷ്ടിതമഃ സർഗ്ഗഃ = അമ്പത്തൊമ്പതാംസർഗ്ഗം.

[പൂരുരാജ്യാഭിഷേകഃ = പൂരുവിനെ രാജാവായി വാഴിക്കുന്നത്.]

ശ്രുത്വാ ത്തുശനസം ക്രുദ്ധം തദാർത്തോ നഹുഷാത്മജഃ
ജരാം പരമികാം പ്രാപ്യ യദും വചനമബ്രവീത്. 1

| | | | |
|---|---|---|---|
| "നഹുഷാത്മജഃ തു, | "യയാതിമഹാരാജാവും, | പരമികാം | അതിയായ |
| | | ജരാം | വാർദ്ധക്യാവസ്ഥയെ |
| ഉശനസം | ശുക്രമഹർഷിയെ | പ്രാപ്യ | പ്രാപിച്ചു്, |
| ക്രുദ്ധം ശ്രുത്വാ, | ക്രുദ്ധിച്ചവനായി കേട്ട് | യദും | യദുവിനോടായി |
| തദാർത്തഃ | ആ ക്രോധംകൊണ്ടുള്ള പീഡയേററവനായി | വചനം അബ്രവീത്. | ഇപ്രകാരം അരുളിച്ചെയ്തു. |

യദസ്ത്വമസി ധർമ്മജ്ഞോ മദർത്ഥം പ്രതിഗൃഹ്യതാം
ജരാം പരമികാം പുത്ര ഭോഗൈ രംസ്യേ മഹായശാഃ. 2
ന താവത് കൃതകൃത്യോഽസ്മി വിഷയേഷു നരർഷഭ
അനുഭൂയ തഥാ കാമം തതഃ പ്രാപ്സ്യാമ്യഹം ജരാം. 3

| | | | |
|---|---|---|---|
| " 'നരൎഷഭ! | " 'നരശ്രേഷ്ഠനായ | മദൎത്ഥം | എനിക്കുവേണ്ടി |
| പുത്ര! | പുത്ര! | പ്രതിഗൃഹ്യതാം; | നിന്നാൽ സ്വീകരിക്കപ്പെടട്ടെ; |
| ത്വം ധൎമ്മജ്ഞഃ | നീ ധൎമ്മങ്ങളറിഞ്ഞവനെന്നു് | ഭോഗൈഃ | വിഷയസുഖങ്ങൾകൊണ്ടു് |
| മഹായശാഃ അസി; | സുപ്രസിദ്ധിപൂണ്ടവനാണല്ലൊ; | രംസ്യേ; | ഞാൻ തൃപ്തികയ്ക്കൊള്ളുമാറാകട്ടെ; |
| വിഷയേഷു | വിഷയസുഖങ്ങളിൽ | തഥാ | അപ്രകാരം |
| താവത് | ഇനിയും | കാമം | അഭീഷ്ടത്തെ |
| കൃതകൃത്യഃ അസ്മി ന; | തൃപ്തിവന്നവനല്ല ഞാൻ; | അനുഭൂയ, | അനുഭവിച്ചശേഷം, |
| യതഃ | ആകയാൽ | അഹം | ഞാൻ |
| പരമികാം | അതിയായ | ജരാം തതഃ | ജരയെ വീണ്ടും |
| ജരാം | വാൎദ്ധക്യാവസ്ഥയെ | പ്രാപ്സ്യാമി.' | കയ്യേറ്റുകൊള്ളാം.' |

യദുസ്തദ്വചനം ശ്രുത്വാ പ്രത്യുവാച നരൎഷഭം
പുത്രസ്തേ ദയിതഃ പൂരുഃ പ്രതിഗൃഹ്ണാതു വൈ ജരാം. 4

| | | | |
|---|---|---|---|
| " തദ്വചനം | " അച്ഛന്റെ മൊഴി | ദയിതഃ | പ്രീതിഭാജനമായ |
| ശ്രുത്വാ, | കേട്ടു്, | പുത്രഃ | പുത്രനായ |
| യദുഃ | യദു | പൂരുഃ വൈ | പൂരുതന്നെ |
| നരൎഷഭം | അരചനോടായി | ജരാം | വാൎദ്ധക്യത്തെ |
| പ്രത്യുവാച; | മറുപടിബോധിപ്പിച്ചു; | പ്രതിഗൃഹ്ണാതു. | ഏറ്റുകൊള്ളട്ടെ. |
| 'തേ | 'നിന്തിരുവടിക്കു് | | |

ബഹിഷ്കൃതോഽഹമൎത്ഥേഷു സന്നികൎഷാച്ച പാൎത്ഥിവ
പ്രതിഗൃഹ്ണാതു വൈ രാജൻ കഃ സഹാശ്നാതി ഭോജനം 5

| | | | |
|---|---|---|---|
| " 'പാൎത്ഥിവ! | " 'ചക്രവൎത്തിയായ | കഃ | ആരൊരുവൻ |
| രാജൻ! | മഹാരാജാവേ! | ഭോജനം വൈ | സകല ഭാഗ്യത്തെയും |
| അഹം ച | ഞാനാണെന്നാൽ | സഹാശ്നാതി | കൂടെയിരുന്നു് അനുഭവിക്കുന്നുവോ അവൻ തന്നെ |
| അൎത്ഥേഷു | നല്ലതായ യാതൊരു കാൎയ്യങ്ങളിലും | | |
| സന്നികൎഷാത് ബഹിഷ്കൃതഃ; | അടുപ്പിക്കപ്പെടാതെ വിലക്കപ്പെട്ടവനാണു്; | പ്രതിഗൃഹ്ണാതു.' | ഏറ്റുകൊള്ളട്ടെ.' |

തസ്യ തദ്വചനം ശ്രുത്വാ രാജാ പൂരുമഥാബ്രവീത്
ഇയം ജരാ മഹാബാഹോ മദൎത്ഥം പ്രതിഗൃഹ്യതാം. 6

| | | | |
|---|---|---|---|
| " തസ്യ | " യദുവിന്റെ | 'മഹാബാഹോ! | 'മഹാബാഹുവായവനേ! |
| തത് വചനം | ആ വാക്കു് | ഇയം | ഈ |
| ശ്രുത്വാ അഥ, | കേട്ടു്, | ജരാ | ജര |
| രാജാ | അരചൻ | മദൎത്ഥം | എനിക്കുവേണ്ടി |
| പൂരും | പൂരുവിനോടായി | പ്രതിഗൃഹ്യതാം.' | നിന്നാൽ കയ്ക്കൊള്ളപ്പെടട്ടെ. |
| അബ്രവീത്; | അരുളിച്ചെയ്തു; | | |

നാഹുഷേണൈവമുക്തസ്തു പൂരുഃ പ്രാഞ്ജലിരബ്രവീത്
ധന്യോഽസ്മ്യനുഗൃഹീതോഽസ്മി ശാസനേഽസ്മി തവ സ്ഥിതഃ. 7

| | | | |
|---|---|---|---|
| "നാഹുഷേണ | "യയാതിമഹാരാജാവിനാൽ | 'ധന്യഃ അസ്മി; | 'ഞാൻ ധന്യനായി; |
| ഏവം | ഇപ്രകാരം | അനുഗൃഹീതഃ അസ്മി; | അനുഗ്രഹിക്കപ്പെട്ടവനായിത്തീൎന്നിരിക്കുന്നു; |
| ഉക്തഃ | ആവശ്യപ്പെടപ്പെട്ട | തവ | നിന്തിരുവടിയുടെ |
| പൂരുഃ തു, | പൂരുവാകട്ടെ, | ശാസനേ | ആജ്ഞയിൽ |
| പ്രാഞ്ജലിഃ | തൊഴുതുംകൊണ്ടു് | സ്ഥിതഃ അസ്മി. | ഞാൻ ദൃഢമായി വൎത്തിക്കുന്നു. |
| അബ്രവീത്; | ഇങ്ങിനെ ഉണൎത്തിച്ചു; | | |

പൂരോൎവ്വചനമാജ്ഞായ നാഹുഷഃ പരയാ മുദാ
പ്രഹൎഷമതുലം ലേഭേ ജരാം സംക്രാമയച്ച താം 8

| | | | |
|---|---|---|---|
| "നാഹുഷഃ, | "യയാതിമഹാരാജാവു്, | പ്രഹൎഷം | ആനന്ദത്തെ |
| പൂരോഃ | പൂരുവിന്റെ | ലേഭേ; | ഉൾക്കൊണ്ടു; |
| വചനം | അംഗീകാരവചനത്തെ | താം | ആ |
| ആജ്ഞായ, | കയ്ക്കൊണ്ടു് | ജരാം ച | ജരയേയും |
| പരയാ | അതിയായ | സംക്രാമയത്. | തങ്കൽനിന്നു് ഒഴിച്ചു് (പൂരുവിങ്കൽ) പകരുമാറാക്കി. |
| മുദാ | മനഃസന്തുഷ്ടിയാൽ | | |
| അതുലം | നിസ്തുല്യമായ | | |

തതഃ സ രാജാ തരുണഃ പ്രാപ്യ യജ്ഞാൻ സഹസ്രശഃ
ബഹുവൎഷസഹസ്രാണി പാലയാമാസ മേദിനീം. 9

| | | | |
|---|---|---|---|
| "തതഃ | "അതിൽപിന്നെ | പ്രാപ്യ, | നടത്തി, |
| സഃ രാജാ, | ആ അരചൻ, | ബഹുവൎഷസഹസ്രാണി | അനേകായിരമാണ്ടുകൾ |
| തരുണഃ | യൌവ്വനം സിദ്ധിച്ചവനായി | മേദിനീം | ഭൂമിയെ |
| സഹസ്രശഃ | ആയിരക്കണക്കായ | പാലയാമാസ. | പരിപാലിച്ചുവന്നു. |
| യജ്ഞാൻ | യാഗങ്ങളെ | | |

അഥ ദീൎഘസ്യ കാലസ്യ രാജാ പൂരുമഥാബ്രവീത്
ആനയസ്വ ജരാം പുത്ര ന്യാസം നിൎയ്യാതയസ്വ മേ. 10

| | | | |
|---|---|---|---|
| "അഥ | "അതിൽപിന്നെ | 'പുത്ര! | 'പുത്ര! |
| ദീൎഘസ്യ കാലസ്യ | ഏറെക്കാലത്തിന്നുശേഷം | ന്യാസം | ഏല്പിച്ചുതന്നതായ |
| രാജാ | മഹാരാജാവു് | ജരാം | ജരയെ |
| പൂരും | പൂരുവിനോടായി | ആനയസ്വ; | മാററിക്കളക; |
| അഥ | ഇങ്ങിനെ | മേ | എന്റെ വക്കൽ |
| അബ്രവീത്; | അരുളിച്ചെയ്തു; | നിൎയ്യാതയസ്വ. | തിരിയെ തന്നേക്കുക. |

ന്യാസഭൂതാ മയാ പുത്ര ത്വയി സംക്രാമിതാ ജരാ
തസ്മാത് പ്രതിഗ്രഹീഷ്യാമി താം ജരാം മാ വ്യഥാം കൃഥാഃ. 11

| | | | |
|---|---|---|---|
| "'പുത്ര! | "'വത്സ! | തസ്മാത് | ആകയാൽ |
| ജരാ | ഈ വാൎദ്ധക്യാവസ്ഥ | താം | ആ |
| മയാ | എന്നാൽ | ജരാം | ജരയെ |
| ത്വയി | നിന്റെ അടുക്കൽ | പ്രതി- ഗ്രഹീഷ്യാമി; | ഞാൻ തിരിയെ ഏററു കൊള്ളാം; |
| ന്യാസഭൂതാ | തിരിയെ ഏല്പിച്ചുതരുവാൻവേണ്ടി | വ്യഥാം മാ കൃഥാഃ. | ആയാസപ്പെടാതിരുന്നാലും. |
| സംക്രാമിതാ; | പകൎത്തപ്പെട്ടതാണ്; | | |

പ്രീതശ്ചാസ്മി മഹാബാഹോ ശാസനസ്യ പ്രതിഗ്രഹാത്
ത്വാം ചാഹമഭിഷേക്ഷ്യാമി പ്രീതിയുക്തോ നരാധിപം. 12

| | | | |
|---|---|---|---|
| "'മഹാബാഹോ! | "'വീൎയ്യശാലിയായവനേ! | പ്രീതിയുക്തഃ | സന്തുഷ്ടനായ |
| ശാസനസ്യ പ്രതിഗ്രഹാത് | ആജ്ഞയെ സ്വീകരിച്ച കാരണത്താൽ | അഹം ച | ഞാൻതന്നെ |
| പ്രീതഃ അസ്മി; | ഞാൻ തൃപ്തനായിരിക്കുന്നു; | ത്വാം ച | നിന്നെമാത്രം |
| | | നരാധിപം അഭിഷേക്ഷ്യാമി. | അരചനായി വാഴിക്കുന്നുണ്ട്.' |

ഏവമുക്ത്വാ സുതം പൂരും യയാതിൎന്നഹുഷാത്മജഃ
ദേവയാനീസുതം ക്രുദ്ധോ രാജാ വാക്യമുവാച ഹ. 13

| | | | |
|---|---|---|---|
| "നഹുഷാത്മജഃ | "നഹുഷപുത്രനായ | ഉക്ത്വാ, | ഉരചെയ്തു്, |
| യയാതിഃ രാജാ | യയാതിമഹാരാജാവ് | ദേവയാനീസുതം | ദേവയാനീപുത്രനായ യദുവിന്നുനേരെ |
| സുതം പൂരും | പുത്രനായ പൂരുവിനോടായി | ക്രുദ്ധഃ ഹ | അരിശംപൂണ്ടവനായി |
| ഏവം | ഇപ്രകാരം | വാക്യം ഉവാച. | ഇപ്രകാരം ഓതി. |

രാക്ഷസസ്ത്വം മയാ ജാതഃ ക്ഷത്രരൂപോ ദുരാസദഃ
പ്രതിഹംസി മമാജ്ഞാം യത് പ്രജാൎത്ഥേ വിഫലോ ഭവ. 14

| | | | |
|---|---|---|---|
| "'ത്വം | "'നീ | ആജ്ഞാം | ആജ്ഞയെ |
| ദുരാസദഃ | ദുസ്സഹനായ | പ്രതിഹംസി; | നീ അലക്ഷ്യമാക്കുകയാണുണ്ടായതു്; |
| രാക്ഷസഃ; | രാക്ഷസനാണ്; | യത് | അതിനാൽ |
| മയാ | എന്നാൽ | പ്രജാൎത്ഥേ | നല്ലസന്തതിയുടെവിഷയത്തിൽ |
| ക്ഷത്രരൂപഃ | ക്ഷത്രിയനായി | വിഫലഃ | ശൂന്യനായി |
| ജാതഃ; | ജനിച്ചവൻ മാത്രമാണ്; | ഭവ. | ഭവിച്ചാലും. |
| മമ | എന്റെ | | |

പിതരം ഗുരുഭൂതം മാം യസ്മാത്ത്വമവമന്യസേ
രാക്ഷസാൻ യാതുധാനാംസ്ത്വം ജനയിഷ്യസി ദാരുണാൻ. 15

| | | | |
|---|---|---|---|
| "'ത്വം | "'നീ | ത്വം | നീ |
| ഗുരുഭൂതം | ഗുരുവും | ദാരുണാൻ | ഘോരന്മാരും |
| പിതരം മാം | പിതാവുമായ എന്നെ | യാതുധാനാൻ | പിശാചുക്കളൊത്തവരുമായ |
| അവമന്യസേ; | അവമതിക്കയാണ്; | രാക്ഷസാൻ | രാക്ഷസന്മാരെ |
| യസ്മാത് | അതിനാൽ | ജനയിഷ്യസി. | ഉത്പാദിക്കുമാറാകട്ടെ. |

ന തു സോമകുലോത്പന്നേ വംശേ സ്ഥാസ്യതി ദുർമതേഃ
വംശോഽപി ഭവതസ്തുല്യോ ദുർവിനീതോ ഭവിഷ്യതി. 16

| | | | |
|---|---|---|---|
| "'ദുർമ്മതേഃ | "'ദുഷ്ടബുദ്ധിയായ നിന്റെ | ഭവിഷ്യതി; | ഭവിക്കുന്നതാണ്; |
| വംശഃ അപി, | വംശവും, | സോമകുലോത്പന്നേ | ചന്ദ്രവംശത്തിന്നു തുടച്ചയായ |
| ഭവതഃ തു | നിനക്കു തന്നെ | വംശേ | കുലത്തിൽ |
| തുല്യഃ, | തുല്യമായതായി, | ന സ്ഥാസ്യതി.' | ഇരിക്കാതെയും ഭവിക്കട്ടെ.' |
| ദുർവ്വിനിതഃ | വല്ലാത്തതായി | | |

തമേവമുക്ത്വാ രാജർഷിഃ പൂരും രാജ്യവിവർദ്ധനം
അഭിഷേകേണ സംപൂജ്യ ആശ്രമം പ്രവിവേശ ഹ. 17

| | | | |
|---|---|---|---|
| "രാജർഷിഃ | "രാജർഷിയായ യയാതി, | രാജ്യവിവർദ്ധനം | രാജ്യത്തെ പോഷിപ്പിക്കുന്നവനായി |
| തം | ആ യദുവിനെ | അഭിഷേകേണ സംപൂജ്യ, | പട്ടാഭിഷേകം ചെയ്ത് ബഹുമാനിച്ച്, |
| ഏവം | ഇപ്രകാരം | ആശ്രമം ഹ | വാനപ്രസ്ഥാശ്രമത്തെ |
| ഉക്ത്വാ, | ശപിച്ച്, | പ്രവിവേശ. | കയ്ക്കൊണ്ടു. |
| പൂരും | പൂരുവിനെ | | |

തതഃ കാലേന മഹതാ ദിഷ്ടാന്തമുപജഗ്മിവാൻ
ത്രിദിവം സംഗതോ രാജാ യയാതിർന്നഹുഷാത്മജഃ. 18

| | | | |
|---|---|---|---|
| "നഹുഷാത്മജഃ | "നഹുഷാത്മജനായ | ദിഷ്ടാന്തം | കാലധർമ്മത്തെ |
| യയാതിഃ രാജാ, | യയാതി മഹാരാജാവ്, | ഉപജഗ്മിവാൻ, | പ്രാപിച്ചവനായി |
| മഹതാ കാലേന തതഃ, | ഏറെ കാലം ചെന്ന ശേഷം, | ത്രിദിവം സംഗതഃ. | സ്വർഗ്ഗലോകത്തിൽ എത്തിച്ചേർന്നു. |

പൂരുശ്ചകാര തദ്രാജ്യം ധർമ്മേണ മഹതാ വൃതഃ
പ്രതിഷ്ഠാനേ പുരവരേ കാശിരാജ്യേ മഹായശാഃ. 19

| | | | |
|---|---|---|---|
| "മഹായശാഃ | "മഹാ യശസ്സിയായ | മഹതാ ധൎമ്മേണ വൃതഃ | ഉത്തമമായ ധൎമ്മത്താൽ രക്ഷിക്കപ്പെട്ടവനായി |
| പൂരുഃ, | പൂരു, | തത് | ആ |
| കാശിരാജ്യേ | കാശിരാജ്യത്തിൽ | രാജ്യം | രാജ്യപരിപാലനത്തെ |
| പ്രതിഷ്ഠാനേ | പ്രതിഷ്ഠാനമെന്ന | ചകാര. | ചെയ്തുവന്നു. |
| പുരവരേ, | ഉത്തമനഗരത്തിൽ, | | |

[പ്രതിഷ്ഠാനമെന്നത് ഗംഗാതീരത്തിൽ കാൺപൂരിന്ന് (Cawnpore) അല്പം വടക്കായുള്ള (Bithur) എന്ന പട്ടണമാകുന്നു—ഇതിന്നു വൎദ്ധമാനപുരമെന്നും പേരുണ്ട്.]

യദുസ്തു ജനയാമാസ യാതുധാനാൻ സഹസ്രശഃ
പുരേ ക്രൌഞ്ചവനേ ദുൎഗ്ഗേ രാജവംശബഹിഷ്കൃതഃ. 20

| | | | |
|---|---|---|---|
| "രാജവംശ-ബഹിഷ്കൃതഃ | "രാജകുലത്തിൽനിന്ന് ബഹിഷ്കരിക്കപ്പെട്ടവനായ | ക്രൌഞ്ചവനേ | ക്രൌഞ്ചവനമെന്ന |
| | | പുരേ | നഗരത്തിൽ |
| | | സഹസ്രശഃ | അനേകം |
| യദുഃ തു, | യദുവാകട്ടെ, | യാതുധാനാൻ | രാക്ഷസരെ |
| ദുൎഗ്ഗേ | ദുൎഗ്ഗമമായ | ജനയാമാസ. | ഉത്പാദിപ്പിച്ചു. |

ഏഷ തൂശനസാ മുക്തഃ ശാപോത്സൎഗ്ഗോ യയാതിനാ
ധാരിതഃ ക്ഷത്രധൎമ്മേണ യം നിമിശ്ച ന ചക്ഷമേ. 21

| | | | |
|---|---|---|---|
| "ഉശനസാ | "ശുക്രാചാൎയ്യരാൽ | ക്ഷത്രധൎമ്മേണ | ക്ഷത്രിയധൎമ്മത്തെ പുരസ്കരിച്ച് |
| മുക്തഃ | ഏല്പിക്കപ്പെട്ടതായ | | |
| ഏഷഃ | ഈ | ധാരിതഃ; | ക്ഷമിക്കപ്പെട്ടു; |
| ശാപോത്സൎഗ്ഗഃ തു, | ശാപവാക്യമാകട്ടെ, | നിമിഃ ച | നിമിയാകട്ടെ |
| യയാതിനാ | യയാതിമഹാരാജാവിനാൽ | യം | യാതൊരു അതിനെ |
| | | ന ചക്ഷമേ. | ക്ഷമിക്കയുണ്ടായില്ല. |

ഏതത്തേ സൎവ്വമാഖ്യാതം ദൎശനം സൎവ്വകാരിണാം
അനുവൎത്താമഹേ സൌമ്യ ദോഷോ ന സ്യാദ്യഥാ നൃഗേ. 22

| | | | |
|---|---|---|---|
| "സൌമ്യ! | "വത്സ; | യഥാ | എപ്രകാരമോ അപ്രകാരമുള്ള |
| ദൎശനം | പ്രത്യക്ഷോദാഹരണമായുള്ള | | |
| ഏതത് | ഇത് | ദോഷഃ | കുററം |
| സൎവ്വം, | എല്ലാം, | ന സ്യാത്; | നേരാതിരിക്കേണം; |
| തേ | നിന്നോട് | സൎവ്വകാരിണാം | കാൎയ്യം കയ്യേറ്റുവന്നവരായ എല്ലാവൎക്കും |
| ആഖ്യാതം; | ഉരചെയ്യപ്പെട്ടു; | | |
| നൃഗേ | നൃഗമഹാരാജാവിന്റെ സംഗതിയിൽ | അനുവൎത്താമഹേ." | നാം വേണ്ടുംവണ്ണം ശ്രദ്ധിക്കുക." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഏകോനഷഷ്ടിതമഃ സൎഗ്ഗഃ = അമ്പത്തൊമ്പതാംസൎഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 22836; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2112



[59-ാം സര്‍ഗ്ഗത്തിന്നുശേഷം പ്രക്ഷിപ്തമായ ഈ മൂന്നു സര്‍ഗ്ഗങ്ങള്‍ കൂടി ചില ഗ്രന്ഥങ്ങളില്‍ കാണപ്പെടുന്നു.]

## പ്രക്ഷിപ്തേഷു ഏകാദശഃ സര്‍ഗ്ഗഃ (11.)

തതഃ പ്രഭാതേ വിമലേ കൃത്വാ പൌര്‍വ്വാഹ്നികീം ക്രിയാം
ധര്‍മ്മാസനഗതോ രാജാ രാമോ രാജീവലോചനഃ
രാജധര്‍മ്മാനവേക്ഷന്‍ വൈ ബ്രാഹ്മണൈര്‍ന്നൈഗമൈഃ സഹ 1
പുരോധസാ വസിഷ്ഠേന ഋഷിണാ കശ്യപേന ച 2
മന്ത്രിഭിര്‍വ്യവഹാരജ്ഞൈസ്തഥാഽന്യൈര്‍ദ്ധര്‍മ്മപാരഗൈഃ
നീതിജ്ഞൈരഥ സഭ്യൈശ്ച രാജഭിഃ സാ സഭാഽഽവൃതാ 3
സഭാ യഥാ മഹേന്ദ്രസ്യ യമസ്യ വരുണസ്യ ച
ശുശുഭേ രാജസിംഹസ്യ രാമസ്യാക്ലിഷ്ടകര്‍മ്മണഃ 4
അഥ രാമോഽബ്രവീത് തത്ര ലക്ഷ്മണം ശുഭലക്ഷണം
നിര്‍ഗ്ഗച്ഛ ത്വം മഹാബാഹോ സുമിത്രാനന്ദവര്‍ദ്ധന
കാര്യാര്‍ത്ഥിനശ്ച സൌമിത്രേ വ്യാഹര്‍ത്തും ത്വമുപാക്രമ 5
രാമസ്യ ഭാഷിതം ശ്രുത്വാ ലക്ഷ്മണഃ ശുഭലക്ഷണഃ
ദ്വാരദേശമുപാഗമ്യ കാര്യിണശ്ചാഹ്വയത് സ്വയം 6
ന കശ്ചിദബ്രവീത് തത്ര മമ കാര്യമിഹാദ്യ വൈ 7
നാധയോ വ്യാധയശ്ചൈവ രാമേ രാജ്യം പ്രശാസതി
പക്വസസ്യാ വസുമതീ സര്‍വ്വൌഷധിസമന്വിതാ 8

### പ്രക്ഷിപ്തസര്‍ഗ്ഗം 11

അതില്‍പിന്നെ പുലര്‍ച്ചയായാറെ, രാജീവനേത്രനും ചക്രവര്‍ത്തിയുമായ ശ്രീരാമന്‍ രാവിലെ ചെയ്യേണ്ടുന്നവയായ കൃത്യങ്ങളെ നിര്‍വ്വഹിച്ചശേഷം, നീതിന്യായങ്ങളെപ്പറ്റി വിചാരണചെയ്യുന്നതിന്നായി വേദവിത്തുകളായ ബ്രാഹ്മണരോടുംകൂടി (ആസ്ഥാനമണ്ഡപത്തില്‍) സിംഹാസനത്തില്‍ എഴുന്നെള്ളി. പുരോഹിതനായ വസിഷ്ഠമഹര്‍ഷിയാലും, കശ്യപമഹര്‍ഷിയാലും, മന്ത്രിമാരാലും, ന്യായവാദികളാലും, മററുള്ള ധര്‍മ്മശാസ്ത്രകുശലന്മാരാലും, നീതിവിദഗ്ദ്ധന്മാരാലും, സഭ്യന്മാരാലും, അരചന്മാരാലും ആ സഭ നിറയപ്പെട്ടിരുന്നു. സര്‍വ്വഹിതകാരിയായ നൃപോത്തമനായ ശ്രീരാമന്റെ ആ സഭ മഹേന്ദ്രന്റേയും യമധര്‍മ്മരാജാവിന്റേയും വരുണന്റേയും സഭയെന്നപോലെ വിലസി. ആ സമയം നന്മയില്‍തന്നെ നോക്കമുള്ളവനായ ലക്ഷ്മണനോടായി ശ്രീരാമന്‍ ഇപ്രകാരം അരുളിച്ചെയ്തു:—"സുമിത്രാനന്ദവര്‍ദ്ധനനും മഹാബാഹുവുമായ ലക്ഷ്മണ! നീ വെളിയില്‍ചെന്നു് നോക്കിയാലും, സങ്കടക്കാരോടു് സംഗതിയന്വേഷിപ്പാനായി യത്നിച്ചാലും." സദ്ഗുണസമ്പന്നനായ ലക്ഷ്മണന്‍ ശ്രീരാമന്റെ അരുളപ്പാടുകേട്ടു് ദ്വാരദേശത്തില്‍ചെന്നു് താന്‍തന്നെ സങ്കടക്കാരാരെങ്കിലുമുണ്ടോയെന്നു് വിളിച്ചുചോദിച്ചു. 'എനിക്കു് ഇപ്പോള്‍ ഒരു സങ്കടമുണ്ടെന്നു്' ഒരുത്തനുംതന്നെ ആ സമയം പറകയുണ്ടായില്ല. ശ്രീരാമന്‍ രാജ്യഭാരം ചെയ്തിരുന്നകാലത്തില്‍, ആധിവ്യാധികള്‍ ഉണ്ടായിരുന്നില്ല. ഭൂമി ഫലസസ്യസമൃദ്ധിയോടുകൂടിയതായി എല്ലാ ഓഷധികളോടുംകൂടിയതായിരുന്നു. അക്കാലം ബാലനാകട്ടെ, യുവാവാകട്ടെ, പ്രൌഢവയസ്കനാകട്ടെ അകാ

ന ബാലോ മ്രിയതേ തത്ര ന യുവാ ന ച മദ്ധ്യമഃ
ധർമ്മേണ ശാസിതം സർവ്വം ന ച ബാധാ വിധീയതേ
ദൃശ്യതേ ന ച കാര്യാർത്ഥീ രാമേ രാജ്യം പ്രശാസതി 9
ലക്ഷ്മണഃ പ്രാഞ്ജലിർഭൂത്വാ രാമായൈവം ന്യവേദയത് 10
അഥ രാമഃ പ്രസന്നാത്മാ സൌമിത്രിമിദമബ്രവീത്
ഭൂയ ഏവ തു ഗച്ഛ ത്വം കാര്യിണഃ പ്രവിചാരയ 11
സമ്യക്പ്രണീതയാ നീത്യാ നാധർമ്മോ വിദ്യതേ ക്വചിത്
തസ്മാദ്രാജഭയാത്സർവ്വേ രക്ഷന്തീവ പരസ്പരം 12
ബാണാ ഇവ മയാ മുക്താ ഇഹ രക്ഷന്തി മേ പ്രജാഃ
തഥാപി ത്വം മഹാബാഹോ പ്രജാ രക്ഷസ്വ തത്പരഃ 13
ഏവമുക്തസ്തു സൌമിത്രിർന്നിർജ്ജഗാമ നൃപാലയാത്
അപശ്യദ്ദ്വാരദേശേ വൈ ശ്വാനം താവദവസ്ഥിതം 14
തമേവ വീക്ഷമാണം വൈ വിക്രോശന്തം മുഹുർമ്മുഹുഃ
ദൃഷ്ട്വാഽഥ ലക്ഷ്മണസ്തം വൈ പപ്രച്ഛാഥ സ വീര്യവാൻ
കിം തേ കാര്യം മഹാഭാഗ ബ്രൂഹി വിസ്രബ്ധമാനസഃ 15
ലക്ഷ്മണസ്യ വചഃ ശ്രുത്വാ സാരമേയോഽഭ്യഭാഷത
സർവ്വഭൂതശരണ്യായ രാമായാക്ലിഷ്ടകർമ്മണേ
ഭയേഷ്വഭയദാത്രേ ച തസ്മൈ വക്തും സമുത്സഹേ 16

ലമരണത്തെ പ്രാപിക്കമാറില്ല; എല്ലാം ധർമ്മപ്രകാരം കാത്തുരക്ഷിക്കപ്പെട്ടു; യാതൊരു ഉപദ്രവവും ഉണ്ടായിരുന്നില്ല. ശ്രീരാമന്റെ രാജ്യഭാരകാലത്തു് ഒരുപ്രകാരത്തിലുള്ള സങ്കടക്കാരനും കാണപ്പെട്ടിരുന്നില്ല.

ലക്ഷ്മണൻ, തൊഴുതുംകൊണ്ടു് ശ്രീരാഘവനോടായി ആ സംഗതി ഉണർത്തിച്ചു. അപ്പോൾ, ശ്രീരാമൻ ഉള്ളംതെളിഞ്ഞ് സൌമിത്രിയോടായി ഇപ്രകാരം അരുളിച്ചെയ്തു:- "നീ ഇനിയും ഒന്നുകൂടി ചെന്നു് സങ്കടക്കാരെ നല്ലപോലെ അന്വേഷിക്കുക; നീതിന്യായം നല്ലപോലെ നടത്തുന്നതായാൽ ഒരിടത്തും അധർമ്മം ഉണ്ടാകയില്ല; അപ്രകാരമുള്ള രാജാവിനെക്കുറിച്ചുള്ള ഭയത്താൽ ഇവിടെ എല്ലാവരും അന്യോന്യം ദോഷംചെയ്യാതെ രക്ഷിച്ചുകൊള്ളുന്നു. എന്നാൽ പ്രയോഗിക്കപ്പെട്ട ബാണങ്ങൾ എന്നപോലെ, എന്റെ പ്രജകൾ ഇപ്പോൾ രക്ഷിച്ചുവരുന്നു. അപ്രകാരമാണെന്നാലും ഹേ മഹാബാഹോ! ശ്രദ്ധയോടുകൂടി പ്രജകളെ രക്ഷിച്ചാലും." ഇപ്രകാരം ആജ്ഞാപിക്കപ്പെട്ടവനായ ലക്ഷ്മണൻ അരമനയിൽനിന്നും പുറത്തിറങ്ങി. ആ സമയം ദ്വാരദേശത്തിൽ നിന്നുകൊണ്ടിരുന്ന ഒരു ശ്വാവിനെ കണ്ടു. അവനെത്തന്നെ നോക്കിക്കൊണ്ടു് വീണ്ടും വീണ്ടും നിലവിളിക്കുന്നതായ അതിനെക്കണ്ടു്, വീര്യവാനായ ആ ലക്ഷ്മണൻ, അതിനോടായി ഇങ്ങിനെ ചോദിച്ചു:— "മഹാഭാഗ്യവാനേ! നിനക്കു് എന്തൊന്നാണു് ചെയ്യേണ്ടതായുള്ളതു്? ശങ്കകൂടാതെ പറഞ്ഞുകൊൾക." ലക്ഷ്മണന്റെ വാക്കുകേട്ടു്, ആ ശ്വാവു് ഇങ്ങിനെ ബോധിപ്പിച്ചു:—"സർവ്വപ്രാണികൾക്കും ശരണ്യനായുള്ളവനും, എന്നും നിഷ്പ്രയാസം ചെയ്യാൻ കഴിവുള്ളവനും, ആപത്തുകളിൽ അഭയം നൽകുന്നവനുമായ ശ്രീരാഘവനോടായി നേരിൽ ഒന്നു ബോധിപ്പിപ്പാനായി ഞാൻ ആഗ്രഹിക്കുന്നു."

ഏതച്ഛ്രുത്വാ തു വചനം സാരമേയസ്യ ലക്ഷ്മണഃ
രാഘവായ തദാഖ്യാതും പ്രവിവേശാലയം ശുഭം 17
നിവേദ്യ രാമസ്യ പുനർന്നിർജ്ജഗാമ നൃപാലയാത്
വക്തവ്യം യദി തേ കിഞ്ചിത് ത്വം ബ്രൂഹി നൃപായ വൈ 18
ലക്ഷ്മണസ്യ വചഃ ശ്രുത്വാ സാരമേയോഽഭ്യഭാഷത
ദേവാഗാരേ നൃപാഗാരേ ദ്വിജവേശ്മസു വൈ തഥാ
വഹ്നിഃ ശതക്രതുശ്ചൈവ സൂർയ്യോ വായുശ്ച തിഷ്ഠതി 19
നാത്ര യോഗ്യാസ്തു സൌമിത്രേ യോനീനാമധമാ വയം
പ്രവേഷ്ടും നാത്ര ശക്ഷ്യാമോ ധർമ്മോ വിഗ്രഹവാൻ നൃപഃ 20
സത്യവാദീ രണപടുഃ സർവ്വഭൂതഹിതേ രതഃ
ഷാഡ്ഗുണ്യസ്യ പദം വേത്തി നീതികർത്താ സ രാഘവഃ
സർവ്വജ്ഞഃ സർവ്വദർശീ ച രാമോ രമയതാം വരഃ 21
സ സോമഃ സ ച മൃത്യുശ്ച സ യമോ ധനദസ്തഥാ
വഹ്നിഃ ശതക്രതുശ്ചൈവ സൂർയ്യോ വൈ വരുണസ്തഥാ 22
തസ്യ ത്വം ബ്രൂഹി സൌമിത്രേ പ്രജാപാലഃ സ രാഘവഃ
അനാജ്ഞപ്തസ്തു സൌമിത്രേ പ്രവേഷ്ടും നേച്ഛയാമ്യഹം 23
ആനൃശംസ്യാന്മഹാഭാഗഃ പ്രവിവേശ മഹാദ്യുതിഃ
നൃപാലയം പ്രവിശ്യാഥ ലക്ഷ്മണോ വാക്യമബ്രവീത്. 24

ശ്വാവിന്റെ ആ വാക്കുകേട്ട്, ലക്ഷ്മണൻ അപ്പോൾ അതിനെ ശ്രീരാഘവനോടു ണർത്തിക്കുന്നതിന്നായി രമ്യമായ അരമനയിൽ പ്രവേശിച്ചു. ശ്രീരാമനോടായി വിവരം ഉണർത്തിച്ച്, വീണ്ടും അരമനയിൽനിന്നു പുറത്തുവന്നു. "നിനക്ക് എന്തെങ്കിലും ബോധിപ്പിപ്പാനുള്ളത്, ഉള്ളപോലെ അരചനോടായി നേരിൽ ഉണർത്തിച്ചുകൊൾക." എന്നു പറഞ്ഞു. ലക്ഷ്മണന്റെ വാക്കുകേട്ട് ശ്വാവ് ഇപ്രകാരം ഉണർത്തിച്ചു:–"ദേവാലയത്തിലും, നൃപാലയത്തിലും, ബ്രാഹ്മണാലയങ്ങളിലും എല്ലാം, അഗ്നിയും, ഇന്ദ്രനും, ആദിത്യനും, വായുദേവനും വാഴുന്നുണ്ട്; സൌമിത്രേ! നീചയോനികളിൽ പിറന്നവരായ ഞങ്ങൾ ഇവിടെയ്ക്കു യോഗ്യന്മാരായുള്ളവരല്ല; ഇവിടെ പ്രവേശിപ്പാൻ ഞങ്ങൾ ശക്തരല്ല; ആ രഘുകുലതിലകനായ ശ്രീരാമൻ ധർമ്മം മൂർത്തീകരിച്ചു നൃപനാകുന്നു; സത്യവാദിയും രണകുശലനും സർവ്വപ്രാണികളുടേയും നന്മയിൽ താല്പര്യമുള്ളവനും ആകുന്നു. ആ ശ്രീരാഘവൻ (ജ്ഞാനശക്തിബലൈശ്വര്യവീര്യതേജസ്സുകളാകുന്ന) ഷഡ്ഗുണങ്ങളുടെ സ്ഥാനത്തെ അറിയുന്നവനും, നീതികർത്താവുമാകുന്നു; എല്ലാമറിയുന്നവനും, എല്ലാം കാണുന്നവനും, ആനന്ദിപ്പിക്കുന്നവരിലുത്തമനുമാകുന്നു ശ്രീരാമൻ; അദ്ദേഹം തന്നെയാകുന്നു സോമനും, മൃത്യുവും, യമനും, കുബേരനും, അഗ്നിയും, ഇന്ദ്രനും, ആദിത്യനും അപ്രകാരംതന്നെ വരുണനും. ലക്ഷ്മണ! അദ്ദേഹത്തിന്റെ തിരുമുമ്പിൽ ചെന്ന്, 'ഞാൻ അദ്ദേഹത്തിന്റെ അനുമതിയില്ലാതെ പ്രവേശിക്കുന്നതല്ലെ'ന്ന് ഉണർത്തിച്ചാലും; ആ ശ്രീരാഘവൻ തന്നെയാണല്ലൊ സർവ്വപ്രജകളേയും പരിപാലിക്കുന്നവൻ." അനുകമ്പകാരണം, മഹാപുണ്യാത്മാവും മഹാതേജസ്വിയുമായ ആ ലക്ഷ്മണൻ അരമനയിൽ ഉൾപ്പുകി; അകത്തു പ്രവേശിച്ച് ഇപ്രകാരം വാക്യത്തെ ഉണർത്തിച്ചു :–

ശ്രൂയതാം മമ വിജ്ഞാപ്യം കൌസല്യാനന്ദവർദ്ധന
യന്മയോക്തം മഹാബാഹോ തവ ശാസനജം വിഭോ
ശ്വാ വൈ തേ തിഷ്ഠതേ ദ്വാരി കാര്യാർത്ഥീ സമുപാഗതഃ 25
ലക്ഷ്മണസ്യ വചഃ ശ്രുത്വാ രാമോ വചനമബ്രവീത്
സമ്പ്രവേശയ വൈ ക്ഷിപ്രം കാര്യാർത്ഥീ യോऽത്ര തിഷ്ഠതി 26

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പ്രക്ഷിപ്തപാഠേ ഏകാദശഃ സർഗ്ഗഃ



## പ്രക്ഷിപ്തേഷു ദ്വാദശഃ സർഗ്ഗഃ (12)

ശ്രുത്വാ രാമസ്യ വചനം ലക്ഷ്മണസ്ത്വരിതസ്തദാ
ശ്വാനമാഹൂയ മതിമാൻ രാഘവായ ന്യവേദയത് 1
ദൃഷ്ട്വാ സമാഗതം ശ്വാനം രാമോ വചനമബ്രവീത്
വിവക്ഷിതാർത്ഥം മേ ബ്രൂഹി സാരമേയ ന തേ ഭയം 2
അഥാപശ്യത തത്രസ്ഥം രാമം ശ്വാ ഭിന്നമസ്തകഃ
രാജാ സുപ്തേഷു ജാഗർത്തി രാജാ പാലയതി പ്രജാഃ 3
രാജാ കർത്താ ച ഗോപ്താ ച സർവ്വസ്യ ജഗതഃ പിതാ
രാജാ കാലോ യുഗം ചൈവ രാജാ സർവ്വമിദം ജഗത് 4

"ഹേ കൌസല്യാനന്ദവർദ്ധന! എനിക്ക് ഉണർത്തിപ്പാനുള്ളതിനെ ചെവിക്കൊണ്ടാലും. പ്രഭോ! നിന്തിരുവടിയുടെ ആജ്ഞപ്രകാരമുള്ളതു് എന്നാൽ കഥിക്കപ്പെട്ടു. മഹാബാഹുവായുള്ളോവേ! സങ്കടക്കാരനായി വന്ന ശ്വാവു് നിന്തിരുവടിയുടെ അരമന വാതില്ക്കൽതന്നെ കാത്തുനില്ക്കുന്നു." ലക്ഷ്മണന്റെ വാക്കുകേട്ടു് ശ്രീരാമൻ ഇപ്രകാരം അരുളിച്ചെയ്തു:—"സങ്കടക്കാരനായി കാത്തുനില്ക്കുന്നതു് ആരായാലുംതന്നെ ഉടനെ അകത്തു് പ്രവേശിപ്പിച്ചാലും."

പ്രക്ഷിപ്തം പതിനൊന്നാം സർഗ്ഗം സമാപ്തം



## പ്രക്ഷിപ്ത സർഗ്ഗം (12).

ശ്രീരാമന്റെ അരുളപ്പാടുകേട്ടു് ലക്ഷ്മണൻ അപ്പോൾ ബദ്ധപ്പെട്ടുകൊണ്ടു് ശ്വാവിനെ വിളിച്ചു് ശ്രീരാമന്റെ തിരുമുമ്പിൽ ഹാജരാക്കി. വന്നെത്തിയതായ നായിനെക്കണ്ടു് ശ്രീരാമൻ ഇങ്ങിനെ അരുളിച്ചെയ്തു:— "സാരമേയമേ! നിനക്കു് ബോധിപ്പിപ്പാനുള്ളതിനെ നമ്മോടു് ബോധിപ്പിച്ചുകൊൾക; നിനക്കു് ഭയംവേണ്ടതില്ല. ആ സമയം തല തകർന്നിരുന്നതായ ആ ശ്വാവു് അങ്ങെഴുന്നെള്ളിയിരുന്ന ശ്രീരാഘവനെ അവശതപൂണ്ടു് നോക്കി, ഇങ്ങനെ ഉണർത്തിച്ചു:—"രാജാവു് ഉറങ്ങുന്നവരുടെ സംഗതിയിൽ ഉണർന്നിരിക്കുന്നു (അപത്തിനെകുറിച്ചു് ആലോചനതന്നെയില്ലാത്തവരെ അപത്തിൽനിന്നു രക്ഷിക്കുന്നു); രാജാവു് പ്രജകളെ പരിപാലിക്കുന്നു; രാജാവു് സർവ്വജഗത്തിന്നും കർത്താവും രക്ഷകനും, പിതാവുമാകുന്നു; രാജാവുതന്നെയാകുന്നു കാലവും യുഗവും; രാജാവുതന്നെയാകുന്നു ഈ ജഗത്തു് മുഴുവനും; രക്ഷകനായ രാജാവു് നല്ലപോലെ നടത്തപ്പെട്ടതായ നീതികൊണ്ടു് ധർമ്മത്തെ രക്ഷിക്കുന്നു; രാജാവു്

നീത്യാ സുനീതയാ രാജാ ധർമ്മം രക്ഷതി രക്ഷിതാ
യദാ ന പാലയേദ്രാജാ ക്ഷിപ്രം നശ്യന്തി വൈ പ്രജാഃ 5
ധാരണാദ്ധർമ്മമിത്യാഹുർദ്ധർമ്മേണ വിധൃതാഃ പ്രജാഃ 6
യസ്മാദ്ധാരയതേ സർവ്വം ത്രൈലോക്യം സചരാചരം
ധാരണാദ്വിദ്വിഷാം ചൈവ ധർമ്മേണാരഞ്ജയൻ പ്രജാഃ
തസ്മാദ്ധാരണമിത്യുക്തം സ ധർമ്മ ഇതി നിശ്ചയഃ 7
ഏഷ രാജൻ പരോ ധർമ്മഃ ഫലവാൻ പ്രേത്യ രാഘവ
ന ഹി ധർമ്മാദ്ഭവേത് കിഞ്ചിദ് ദുഷ്പ്രാപമിതി മേ മതിഃ 8
ദാനം ദയാ സതാം പൂജാ വ്യവഹാരേഷു ചാർജ്ജവം
ഏഷ രാമ പരോ ധർമ്മോ രക്ഷണാത് പ്രേത്യ ചേഹ ച. 9
ത്വം പ്രമാണം പ്രമാണാനാമസി രാഘവ സുവ്രത
വിദിതശ്ചൈവ തേ ധർമ്മസ്സദ്ഭിരാചരിതസ്തു വൈ 10
ധർമ്മാണാം ത്വം പരം ധാമ ഗുണാനാം സാഗരോപമഃ
അജ്ഞാനാച്ച മയാ രാജന്നുക്തസ്ത്വം രാജസത്തമ
പ്രസാദയാമി ശിരസാ ന ത്വം ക്രോദ്ധുമിഹാർഹസി 11
ശുനകസ്യ വചഃ ശ്രുത്വാ രാഘവോ വാക്യമബ്രവീത്
കിം തേ കാര്യം കരോമ്യദ്യ ബ്രൂഹി വിസ്രബ്ധ മാ ചിരം 12

രക്ഷിക്കാതിരിക്കുന്ന പക്ഷം, അപ്പോൾ ഉടനെതന്നെ പ്രജകളെല്ലാം നാശത്തെ പ്രാപിക്കുന്നു; ധരിക്കുന്നതിനാൽ (അതായത് നിലനിർത്തുന്നതിൽ) ധർമ്മം എന്നു പറയപ്പെടുന്നു; ധർമ്മത്താലാകുന്നു പ്രജകൾ നിലനിർത്തപ്പെടുന്നത്; ചരാചരങ്ങളടങ്ങിയതായ ത്രൈലോക്യം മുഴുവനും നിലനിർത്തപ്പെടുന്നതിനാലും, ശത്രുക്കളെ നിയമിച്ച് പ്രജകൾക്ക് പ്രീതിയുളവാക്കുന്നതിനാലും 'ധാരണ'മെന്നു പറയപ്പെടുന്നു; അപ്രകാരം ധാരണം ചെയ്യുക എന്നതുതന്നെയാണ് ധർമ്മം, എന്നത് നിശ്ചയിക്കപ്പെട്ടതാകുന്നു. ശ്രീരാഘവ! ഈ ധർമ്മം തന്നെയാണ് പരത്തിൽ അത്യുത്തമമായ ഫലത്തെ നൽകുന്നതായുള്ളത്; ധർമ്മത്താൽ ലഭിക്കപ്പെടാത്തത് യാതൊന്നും തന്നെ ഇല്ലെന്നാണ് എൻ്റെ വിശ്വാസം; ഇഹത്തിലും പരത്തിലും രക്ഷിക്കുന്നു എന്നതിനാൽ ദാനം, ദയ, സജ്ജനപൂജ, സർവ്വകൃത്യങ്ങളിലും നേരായി നടക്കുക, എന്നുള്ള ധർമ്മം തന്നെയാണ് ഉത്തമമായത്. സദ്വ്രതനായ ശ്രീരാഘവ! നിന്തിരുവടിതന്നെയാണ് പ്രമാണങ്ങൾക്കെല്ലാം പ്രമാണമായവൻ; സജ്ജനങ്ങളാൽ ആചരിക്കപ്പെടുന്നതായ ധർമ്മം നിന്തിരുവടിക്ക് നന്നായറിവുള്ളതാണല്ലോ! ധർമ്മങ്ങൾക്കും ഗുണങ്ങൾക്കും നിന്തിരുവടി സമുദ്രമെന്നപോലെ ഉത്തമമായ വാസസ്ഥാനമാണല്ലൊ; ഹേ നൃപോത്തമ! ചക്രവർത്തിയായുള്ളോവേ! നിന്തിരുവടി, എന്നാൽ മൂഢതകൊണ്ടാണ് ഇപ്രകാരമെല്ലാം ഉണർത്തിക്കപ്പെട്ടത്; ഞാൻ നിന്തിരുവടിയെ തലകുമ്പിട്ടു വണങ്ങി പ്രസാദിപ്പിക്കുന്നു; കോപിക്കാതിരിപ്പാൻ തിരുവുള്ളമുണ്ടാകേണം."

ആ ശ്വാവിൻ്റെ വാക്കുകേട്ട്, ശ്രീരാഘവൻ ഇപ്രകാരം അരുളിച്ചെയ്തു:—"വിശ്വാസമാന്ന ഹേ ശ്വാനമേ! എന്തൊന്നാണ് നിനക്ക് ചെയ്യപ്പെടേണ്ടതായുള്ളത്? ഞാൻ ചെയ്യുന്നുണ്ട്; പറഞ്ഞാലും മടിക്കേണ്ട."

രാമസ്യ വചനം ശ്രുത്വാ സാരമേയോഽബ്രവീദിദം 13
ധർമ്മേണ രാഷ്ട്രം വിന്ദേത ധർമ്മേണൈവാനുപാലയേത്
ധർമ്മാച്ഛരണ്യതാം യാതി രാജാ സർവ്വഭയാപഹഃ 14
ഇദം വിജ്ഞായ യത് കൃത്യം ശ്രൂയതാം മമ രാഘവ
ഭിക്ഷുഃ സർവ്വാർത്ഥസിദ്ധശ്ച ബ്രാഹ്മണാവസഥേഽവസത്
തേന ദത്തഃ പ്രഹാരോ മേ നിഷ്കാരണമനാഗസഃ 15
ഏതച്ഛ്രുത്വാ തു രാമേണ ദ്വാഃസ്ഥഃ സമ്പ്രേഷിതസ്തദാ
ആനീതശ്ച ദ്വിജസ്തേന സർവ്വസിദ്ധാർത്ഥകോവിദഃ 16
അഥ ദ്വിജവരസ്തത്ര രാമം ദൃഷ്ട്വാ മഹാദ്യുതിഃ
കിം തേ കാര്യം മയാ രാമ തദ്ബ്രൂഹി ത്വം മമാനഘ 17
ഏവമുക്തസ്തു വിപ്രേണ രാമോ വചനമബ്രവീത് 18
ത്വയാ ദത്തഃ പ്രഹാരോഽയം സാരമേയസ്യ വൈ ദ്വിജ
കിം തവാപകൃതം വിപ്ര ദണ്ഡേനാഭിഹതോ യതഃ 19
ക്രോധഃ പ്രാണഹരഃ ശത്രുഃ ക്രോധോ മിത്രമുഖോ രിപുഃ
ക്രോധോ ഹ്യസിർമ്മഹാതീക്ഷ്ണഃ സർവ്വം ക്രോധോഽപകർഷതി 20
തപതേ യജതേ ചൈവ യച്ച ദാനം പ്രയച്ഛതി
ക്രോധേന വൈ സംഹരതി തസ്മാത് ക്രോധം വിസർജ്ജയേത് 21

ശ്രീരാമൻെറ അരുളപ്പാടുകേട്ട്, ശ്വാവ് ഇങ്ങിനെ ഉണർത്തിച്ചു:— "ധർമ്മത്താൽ രാജ്യത്തെ നേടേണ്ടതാണ്; ധർമ്മത്താൽതന്നെയാണ് രക്ഷിക്കേണ്ടതും; ധർമ്മത്താലാകുന്നു, സർവ്വക്കും ഭയത്തെ ഉളവാക്കുന്നവനായി, രാജാവ് ശരണാഗതരക്ഷകനായി ഭവിക്കുന്നതു്. ഇതിനെ തിരുവുള്ളത്തിൽ ഓർത്തു്, ഹേ ശ്രീരാഘവ! ചെയ്യേണ്ടതായുള്ളതു യാതൊന്നോ അതിനെ ചെവിക്കൊണ്ടാലും. സർവ്വാർത്ഥസിദ്ധനെന്ന ഒരു ഭിക്ഷു ബ്രാഹ്മണഗൃഹത്തിൽ പാർത്തിരുന്നു; അദ്ദേഹത്താൽ ഒരു കുററവും ചെയ്യാത്ത എൻെറ പേരിൽ, അകാരണമായി പ്രഹരമേല്പിക്കപ്പെട്ടു." ഇതുകേട്ട്, അതിനാൽ ഉടനെ ശ്രീരാഘവനാൽ ഒരു ദ്വാരപാലകൻ പറഞ്ഞയക്കപ്പെട്ടു; അവനാൽ സർവ്വശാസ്ത്രാർത്ഥങ്ങളിലും വിദഗ്ദ്ധനായ ആ ദ്വിജനും കൂട്ടിക്കൊണ്ടുവരപ്പെട്ടു. ആ മഹാതേജസ്വിയായ ബ്രാഹ്മണൻ അപ്പോൾ ശ്രീരാമനെ മുഖം കാണിച്ച് ഇങ്ങിനെ ചോദിച്ചു:— "നിഷ്കന്മഷനായ ശ്രീരാമ! നിന്തിരുവടിക്ക എന്നാൽ എന്തൊന്നാണ് ചെയ്യപ്പെടേണ്ടതായുള്ളത്? അതിനെ എന്നോട് ആജ്ഞാപിച്ചരുളിയാലും."

ആ ബ്രാഹ്മണനാൽ ഇപ്രകാരം ഉണർത്തിക്കപ്പെട്ടവനായ ശ്രീരാമൻ ഇങ്ങിനെ അരുളിച്ചെയ്തു:— "ബ്രാഹ്മണ! അങ്ങയാൽ ഈ ശ്വാവിന്ന് ഇങ്ങിനെ പ്രഹരമേല്പിക്കപ്പെട്ടുവല്ലോ. വടികൊണ്ട് അടിക്കപ്പെട്ടു എന്നുള്ളതുകൊണ്ട് ഈക്കാര്യത്തിൽ അങ്ങേക്കു് എന്തൊരു കുററമാണ് ഈ ശ്വാവിനാൽ ചെയ്യപ്പെട്ടതു്? കോപമെന്നതു് പ്രാണനേയും അപഹരിക്കുന്ന ശത്രുവാകുന്നു; കോപം ബന്ധുവെപ്പോലെ തോന്നുന്ന ശത്രുവാകുന്നു; കോപമെന്നതു് മൂർച്ചയേറിയ വാളാകുന്നു; എല്ലാററിനേയും കോപം കെടുത്തുകളയുന്നു. തപസ്സിൻ ഫലത്തേയും, യജ്ഞഫലത്തേയും, ദാനഫലത്തേയും ക്രോധമെന്നതു് ഇല്ലാതാക്കുന്നു; അതുകൊണ്ട് കോപമെന്നതു് വിടക്കപ്പെടേണ്ടതാകുന്നു; ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ ചരിക്കുക എന്നതിനെ ദൃഢബുദ്ധികൊണ്ടു് ഒതുക്കി, അങ്ങുമിങ്ങു

ഇന്ദ്രിയാണാം പ്രദുഷ്ടാനാം ഹയാനാമിവ ധാവതാം
കുർവ്വീത ധൃത്യാ സാരഥ്യം സംഹൃത്യേന്ദ്രിയഗോചരം 22

മനസാ കർമ്മണാ വാചാ ചക്ഷുഷാ ച സമാചരേത്
ശ്രേയോ ലോകസ്യ ചരതോ ന ദ്വേഷ്ടി ന ച ലിപ്യതേ 23

ന യത് കുർയ്യാദസിസ്തീക്ഷ്ണഃ സർപ്പോ വാ വ്യാഹതഃ പദാ
അരിർവ്വാ നിത്യസംക്രുദ്ധോ യഥാത്മാ ദുരനുഷ്ഠിതഃ 24

വിനീതവിനയസ്യാപി പ്രകൃതിർന്ന വിധീയതേ
പ്രകൃതിം ഗൂഹമാനസ്യ നിശ്ചയേ പ്രകൃതിർധ്രുവം 25

ഏവമുക്തഃ സ വിപ്രോ വൈ രാമേണാക്ലിഷ്ടകർമ്മണാ
ദ്വിജഃ സർവ്വാർത്ഥസിദ്ധസ്തു അബ്രവീദ്രാമസന്നിധൌ 26

മയാ ദത്തഃ പ്രഹാരോഽയം ക്രോധേനാവിഷ്ടചേതസാ
ഭിക്ഷാർത്ഥമടമാനേന കാലേ വിഗതഭൈക്ഷകേ 27

രഥ്യാസ്ഥിതഃ സ്വയം ശ്വാ വൈ ഗച്ഛ ഗച്ഛേതി ഭാഷിതഃ
അഥ സ്വൈരേണ ഗച്ഛംസ്തു രഥ്യാന്തേ വിഷമം സ്ഥിതഃ 28

ക്രോധേന ക്ഷുധയാഽഽവിഷ്ടസ്തദാ ദത്തോഽസ്യ രാഘവ
പ്രഹാരോ രാജരാജേന്ദ്ര ശാധി മാമപരാധിനം
ത്വയാ ശസ്തസ്യ രാജേന്ദ്ര നാസ്തി മേ നരകാദ്ഭയം 29

ഓടുന്ന ദുഷ്ടക്കുതിരകളെയെന്നപോലെ, ഇന്ദ്രിയങ്ങൾക്ക് സാരഥ്യം ചെയ്യേണ്ടതാണ്; മനസ്സാലും, കർമ്മത്താലും, വാക്കിനാലും, ദൃഷ്ടിയാലും ലോകത്തിന്ന് നന്മയെത്തന്നെ ചെയ്യേണ്ടതാകുന്നു; അങ്ങിനെ ചെയ്യുന്ന ഒരുവന്ന് യാതൊരു ബന്ധവും ഏല്പെടുന്നില്ല, ആരും ദ്വേഷിക്കുന്നതുമില്ല. ദുർവൃത്തിയായ്ത്ത് ഒരു ചിത്തം യാതൊന്നിനെ വരുത്തിക്കൂട്ടുമോ അപ്രകാരം, മൂർച്ച്യുള്ള വാളാകട്ടെ, കാൽകൊണ്ട് ചവിട്ടപ്പെട്ട സർപ്പമാകട്ടെ, എന്നും ദ്വേഷബുദ്ധിയായ്ത്ത് ശത്രുവാകട്ടെ, വരുത്തുകയില്ല. സദാചാരങ്ങളെക്കുറിച്ച് നല്ലവണ്ണം പഠിച്ച ഒരുവനാണെന്നാലുംകൂടി, സ്വഭാവമെന്നുള്ളത് നിയന്ത്രിക്കപ്പെടുന്നില്ല; സ്വഭാവത്തെ മറച്ചുവെക്കുന്ന ഒരുവനും, വല്ലതും നിശ്ചയിച്ച് പ്രവൃത്തിക്കേണ്ടതായ്‌വരുന്ന ഘട്ടത്തിൽ സ്വഭാവംതന്നെയാണ് ദൃഢമായി നില്ക്കുന്നത്."

ഇപ്രകാരം ആക്കും ദുഃഖത്തെ വിളയിക്കാത്തവനായ ശ്രീരാഘവനാൽ അരുളിച്ചെയ്യപ്പെട്ട സർവ്വാർത്ഥസിദ്ധനെന്ന ആ ബ്രാഹ്മണൻ, ശ്രീരാമന്റെ തിരുമുമ്പിൽ ഇങ്ങിനെ ഉണർത്തിച്ചു:—"കോപത്താൽ മതിമറന്നവനായ എന്നാൽതന്നെയാണ് ഈ അടി ഏല്പിക്കപ്പെട്ടത്; ഭിക്ഷക്കായി സഞ്ചരിച്ചുകൊണ്ടിരുന്ന എന്നാൽ, ഭിക്ഷയ്ക്കുള്ള കാലം വൈകിയിരിക്കുമ്പോൾ, വഴിയിൽ വെറുതെനിന്നിരുന്ന ഈ ശ്വാവ് 'പോ, പോ' എന്ന് എന്നാൽ ആട്ടപ്പെട്ടു. അപ്പോൾ മെല്ലെ നടന്നുംകൊണ്ട്, വഴിത്തലയ്ക്കലായി വഴി തടഞ്ഞുംകൊണ്ട് നില്ക്കയാണുണ്ടായത്. ശ്രീരാഘവ! ആ സമയം വിശന്നുവലഞ്ഞിരുന്ന എന്നാൽ കോപം മൂലം ഇതിന്ന് പ്രഹരം നൽകപ്പെട്ടു; മഹാരാജാവേ! അപരാധിയായ എനിക്ക് തക്ക ശിക്ഷ നൽകിയാലും. രാജശ്രേഷ്ഠ! നിന്തിരുവടിയാൽ ശിക്ഷിക്കപ്പെട്ടവനായ എനിക്ക് പിന്നെ നരകഭയം ഉണ്ടാകുന്നതല്ല."

അഥ രാമേണ സംപൃഷ്ടാഃ സൎവ്വ ഏവ സഭാസദഃ 30

കിം കാൎയ്യമസ്യ വൈ ബ്രൂത ദണ്ഡോ വൈ കോऽസ്യ പാത്യതാം
സമ്യക് പ്രണിഹിതേ ദണ്ഡേ പ്രജാ ഭവതി രക്ഷിതാ 31

ഭൃഗ്വംഗിരസകുത്സാദ്യാ വസിഷ്ഠശ്ച സകാശ്യപഃ
ധൎമ്മപാലകമുഖ്യാശ്ച സചിവാ നൈഗമാസ്തഥാ
ഏതേ ചാന്യേ ച ബഹവഃ പണ്ഡിതാസ്തത്ര സംഗതാഃ 32

അവധ്യോ ബ്രാഹ്മണോ ദണ്ഡൈരിതി ശാസ്ത്രവിദോ വിദുഃ
ബ്രുവതേ രാഘവം സൎവ്വേ രാജധൎമ്മേഷു നിഷ്ഠിതാഃ 33

അഥ തേ മുനയഃ സൎവ്വേ രാമമേവാബ്രുവംസ്തദാ
രാജാ ശാസ്താ ഹി സൎവ്വസ്യ ത്വം വിശേഷേണ രാഘവ
ത്രൈലോക്യസ്യ ഭവാൻ ശാസ്താ ദേവോ വിഷ്ണുഃ സനാതനഃ 34

ഏവമുക്തേ തു തൈഃ സൎവ്വൈഃ ശ്വാ വൈ വചനമബ്രവീത് 35

യദി തുഷ്ടോऽസി മേ രാമ യദി ദേയോ വരോ മമ
പ്രതിജ്ഞാതം ത്വയാ വീര കിം കരോമീതി വിശ്രുതം. 36

പ്രയച്ഛ ബ്രാഹ്മണസ്യാസ്യ കൌലപത്യം നരാധിപ
കൌലഞ്ജരേ മഹാരാജ കൌലപത്യം പ്രദീയതാം 37

ആ സമയം ശ്രീരാമനാൽ സഭാവാസികളെല്ലാവരും ഇപ്രകാരം ചോദിക്കപ്പെട്ടു :— "ഈ ബ്രാഹ്മണന്നു് എന്തൊന്നാണ് ചെയ്യേണ്ടതു്? ഇദ്ദേഹത്തിന്നു് എന്തു ശിക്ഷയാണ് കൊടുക്കപ്പെടേണ്ടതു്? ശരിയായി ശിക്ഷിക്കപ്പെട്ടാൽ മാത്രമെ, പ്രജാരക്ഷണമാകയുള്ളു." ഭൃഗുമഹൎഷി, അംഗിരസ്സ് മഹൎഷി, കുത്സമഹൎഷി മുതലായവരും, കാശ്യപമഹൎഷിയോടുകൂടിയ വസിഷ്ഠഭഗവാനും ധൎമ്മാധികാരികളിൽ പ്രധാനികളും മന്ത്രിമാരും, വേദജ്ഞന്മാരും, ഇവരെല്ലാവരും മററനേകം പണ്ഡിതന്മാരും ആ സഭയിൽ സന്നിഹിതരായിരുന്നു. രാജധൎമ്മങ്ങളിൽ കുശലന്മാരായ അവരെല്ലാം, "ബ്രാഹ്മണനായവൻ ശിക്ഷയ്ക്കു് അൎഹനല്ലെന്നാണ് ശാസ്ത്രജ്ഞന്മാർ പറഞ്ഞിട്ടുള്ളതു്," എന്നു് ബോധിപ്പിച്ചു. അതിൽ പിന്നെ ആ മഹൎഷിമാരെല്ലാം, അപ്പോൾ ശ്രീരാമനോടായിട്ടുന്നെ ഇങ്ങിനെ ഉണൎത്തിച്ചു :— "ശ്രീരാഘവ! സൎവ്വത്തിന്നും ശിക്ഷ നൽകുന്നതിന്നു് അൎഹനായവൻ രാജാവാകുന്നു; അതിൽ പ്രത്യേകിച്ചും നിന്തിരുവടി അൎഹനാകുന്നു. ശാശ്വതനും ശ്രീമഹാവിഷ്ണുവും ദേവോത്തമനുമായ നിന്തിരുവടിതന്നെയാണ് ത്രൈലോക്യത്തിന്നും നിയാമകനായവൻ." അവരെല്ലാവരാലും ഇപ്രകാരം ഉണൎത്തിക്കപ്പെട്ടാറെ, ആ ശുനകൻ ഇങ്ങിനെ ബോധിപ്പിച്ചു :— "നിന്തിരുവടിയാൽ, 'എന്തൊന്നാണ് ഞാൻ ചെയ്യേണ്ടതായുള്ളതു്;' എന്നിങ്ങിനെ വാഗ്ദത്തം ചെയ്യപ്പെട്ടതു് എല്ലാവൎക്കും അറിവുള്ളതാണ്; ഹേ വീര! ശ്രീരാമ! എങ്കൽ നിന്തിരുവടി പ്രസാദിച്ചിരിക്കുന്നപക്ഷം, എനിക്കു് ഞാൻ ആവശ്യപ്പെടുന്നതു് നൽകപ്പെടേണ്ടതാണെന്നുമുള്ള പക്ഷം, ചക്രവൎത്തിയായ മഹാരാജാവേ! ഈ ബ്രാഹ്മണന്നായിക്കൊണ്ട് ദേവാലയാധിപത്യം നൽകപ്പെടട്ടെ; കൌലഞ്ജരമെന്ന പ്രദേശത്തിൽ (കാളഞ്ജരമെന്നും പാഠം) ദേവാലയത്തിന്നു അധിപതിയായി നിയമിക്കപ്പെടട്ടെ."

ഏതച്ഛ്രുത്വാ തു രാമേണ കൌലപത്യേഽഭിഷേചിതഃ
പ്രയയൌ ബ്രാഹ്മണോ ഹൃഷ്ടോ ഗജസ്കന്ധേന സോഽർച്ചിതഃ 38
അഥ തേ രാമസചിവാഃ സ്മയമാനാ വചോഽബ്രുവൻ
വരോഽയം ദത്ത ഏതസ്യ നായം ശാപോ മഹാദ്യുതേ 39
ഏവമുക്തസ്തു സചിവൈ രാമോ വചനമബ്രവീത്
ന യൂയം നീതിതത്വജ്ഞാഃ ശ്വാ വൈ ജാനാതി കാരണം 40
അഥ പൃഷ്ടസ്തു രാമേണ സാരമേയോഽബ്രവീദിദം
അഹം കുലപതിസ്തത്ര ആസം ശിഷ്ടാന്നഭോജനഃ 41
ദേവദ്വിജാതിപൂജായാം ദാസീദാസേഷു രാഘവ
സംവിഭാഗീ ശുഭരതിർദ്ദേവദ്രവ്യസ്യ രക്ഷിതാ
വിനീതഃ ശീലസമ്പന്നഃ സർവ്വസത്വഹിതേ രതഃ 42
സോഽഹം പ്രാപ്ത ഇമാം ഘോരാമവസ്ഥാമധമാം ഗതിം 43
ഏവം ക്രോധാന്വിതോ വിപ്രസ്ത്യക്തധർമ്മോഽഹിതേ രതഃ
ക്രൂരോ നൃശംസഃ പുരുഷ അവിദ്വാംശ്ചാപ്യധാർമ്മികഃ
കുലാനി പാതയത്യേവ സപ്ത സപ്ത ച രാഘവ 44
തസ്മാത് സർവ്വാസ്വവസ്ഥാസു കൌലപത്യം ന കാരയേത് 45
യമിച്ഛേത് നരകം നേതും സപുത്രപശുബാന്ധവം
ദേവേഷ്വധിഷ്ഠിതം കുർയ്യാദ് ഗോഷു ച ബ്രാഹ്മണേഷു ച 46

ഇതുകേട്ട്, അതിനാൽ ശ്രീരാമനാൽ ദേവാലയാധിപതിയായി നിയമിക്കപ്പെട്ട അ ബ്രാഹ്മണൻ സന്തുഷ്ടചിത്തനായി, കൊണ്ടാടപ്പെട്ടവനായി ആനപ്പുറത്തു കയറി യാത്രയായി. അപ്പോൾ ആ ശ്രീരാമസചിവന്മാർ അത്ഭുതപ്പെട്ടവരായി ഇങ്ങിനെ ഉണർത്തിച്ചു:— "മഹാതേജസ്വിയായുള്ളോവേ! ഇവന്ന് ഇപ്പോൾ നൽകപ്പെട്ടത് ബഹുമതിയാണല്ലോ, അല്ലാതെ ശിക്ഷയല്ല." സചിവന്മാരാൽ ഇപ്രകാരം ഉണർത്തിക്കപ്പെട്ടവനായ ശ്രീരാമൻ ഇങ്ങിനെ അരുളിച്ചെയ്തു:— "നിങ്ങൾ നീതിയുടെ മർമ്മം അറിയുന്നില്ല. ഈ ശ്വാവ്, കാരണം എന്തെന്ന് അറിയുന്നുണ്ട്."

അപ്പോൾ ശ്രീരാമനാൽ ചോദിക്കപ്പെട്ടതായ ആ ശ്വാവ് ഇങ്ങിനെ ഉണർത്തിച്ചു:— "ശ്രീരാഘവ! അവിടെ ആ (കൌശാംബരമെന്ന പ്രദേശത്തിൽ) കുലപതിയായി ദിവ്യമായ അന്നത്തെ ഭുജിച്ചുംകൊണ്ട്, ദേവന്മാർക്കും ബ്രാഹ്മണർക്കും ഉള്ള പൂജകളിൽ പരിചാരികമാർക്കും പരിചാരകന്മാർക്കും പങ്കുവെക്കുന്നവനായി, നല്ലതിൽതന്നെ താല്പര്യമുള്ളവനായി, ദേവന്റെ സ്വത്തിന്ന് രക്ഷകനായും, ശാസ്ത്രങ്ങൾ അഭ്യസിച്ചവനായും, സദാചാരയുക്തനായും, എല്ലാ പ്രാണികളുടെ നന്മയിലും താല്പര്യമുള്ളവനായും ഞാൻ വർത്തിച്ചിരുന്നു. അപ്രകാരമുള്ള ഞാൻ ഈ ഘോരമായ അവസ്ഥയേയും നീചഗതിയേയും പ്രാപിക്കമാറായി. ഇപ്രകാരംതന്നെ കോപിഷ്ഠനായ ഈ വിപ്രനും, ധർമ്മത്തെ ത്യജിച്ചവനായി പാപകൃത്യങ്ങളിൽ താല്പര്യമാർന്നവനായി, കോപപരാധീനനായി, നിർദ്ദയനായി, കടുത്തുരചെയ്യുന്നവനായി, മൂഢനായി, അധാർമ്മികനായി മുമ്പുള്ളതും പിമ്പുള്ളതുമായ ഏഴേഴു തലമുറകളെ അധഃപതിപ്പിക്കുന്നതാണ്. അതിനാൽ ഏതവസ്ഥയിലും ദേവാലയം മുതലായവയുടെ ആധിപത്യത്തെ ഒരുവൻ കയ്യേല്ക്കരുത്; യാതൊരുവനെ പുത്രന്മാർ കന്നുകാലികൾ ബന്ധുക്കൾ മുതലായവരോടുകൂടി, നരകത്തിൽ പതിപ്പി

ബ്രഹ്മസ്വം ദേവതാദ്രവ്യം സ്ത്രീണാം ബാലധനം ച യത്
ദത്തം ഹരതി യോ ഭൂയ ഇഷ്ടൈഃ സഹ വിനശ്യതി 47
ബ്രാഹ്മണദ്രവ്യമാദത്തേ ദേവാനാം ചൈവ രാഘവ
സദ്യഃ പതതി ഘോരേ വൈ നരകേ വീചിസംജ്ഞിതേ 48
മനസാഽപി ഹി ദേവസ്വം ബ്രഹ്മസ്വം ച ഹരേത്തു യഃ
നിരയാന്നിരയം ചൈവ പതത്യേവ നരാധമഃ 49
തച്ഛ്രുത്വാ വചനം രാമോ വിസ്മയോത്ഫുല്ലലോചനഃ
ശ്വാഽപ്യഗച്ഛന്മഹാതേജാ യത ഏവാഗതസ്തതഃ 50
മനസ്വീ പൂർവ്വജാത്യാ സ ജാതിമാത്രാപദൂഷിതഃ
വാരാണസ്യാം മഹാഭാഗഃ പ്രായം ചോപവിവേശ ഹ. 51

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പ്രക്ഷിപ്തപാഠേ ദ്വാദശഃ സർഗ്ഗഃ.



## പ്രക്ഷിപ്തേഷു ത്രയോദശഃ സർഗ്ഗഃ (13)

അഥ തസ്മിൻ വനോദ്ദേശേ രമ്യേ പാദപശോഭിതേ 1
നദീകീർണ്ണേ ഗിരിവരേ കോകിലാനേകകൂജിതേ
സിംഹവ്യാഘ്രസമാകീർണ്ണേ നാനാദ്വിജഗണാവൃതേ
ഗൃധ്രോലൂകൌ പ്രവസതോ ബഹുവർഷഗണാനപി 2

പ്പാൻ ഇച്ഛിക്കുന്നുവോ, അവനെ ദേവാലയങ്ങൾക്കും ഗോക്കൾക്കും ബ്രാഹ്മണർക്കും അധികാരിയായി നിശ്ചയിച്ചാൽ മതിയാകുന്നതാണ്; ബ്രഹ്മസ്വത്തേയും ദേവന്റെ സ്വത്തിനേയും, സ്ത്രീസ്വത്തിനേയും വയസ്സു തികയാത്തവരുടെ സ്വത്തിനേയും ദാനംകൊടുത്ത സ്വത്തിനേയും യാതൊരുവൻ അപഹരിക്കുന്നുവോ അവൻ ബന്ധുക്കളോടുകൂടി തീരെ അധഃപതിക്കുന്നു. ശ്രീരാഘവ! ബ്രഹ്മസ്വത്തേയും ദേവന്റെ സ്വത്തിനേയും യാതൊരുവൻ എടുക്കുന്നുവോ അവർ ഘോരമായ വീചി എന്ന നരകത്തിൽ ഉടനെ നിപതിക്കുന്നു. ബ്രഹ്മസ്വത്തേയും ദേവസ്വത്തേയും മനസ്സുകൊണ്ടെങ്കിലും അപഹരിക്കുന്ന നരാധമൻ; ഒരു നരകത്തിൽനിന്ന് മറ്റൊന്നിൽ പതിക്കുകതന്നെ ചെയ്യുന്നു."

അ വാക്യത്തെ ചെവിക്കൊണ്ട്, ശ്രീരാമൻ ആശ്ചര്യത്താൽ വിടർന്ന നേത്രങ്ങളോടുകൂടിയവനായി ഭവിച്ചു. തേജസ്സേറിയ ആ ശ്വാവും വന്നവഴിക്കുതന്നെ ചെന്നു. പൂർവ്വജന്മത്തിൽ അതു ജ്ഞാനിയായി, ജാതികൊണ്ടുമാത്രം ദൂഷിച്ചതായിരുന്നു. മഹാപുണ്യാത്മാവായ അതു കാശിദേശത്തിൽ ചെന്ന് പ്രായോപവേശംചെയ്തു.

പ്രക്ഷിപ്തം പന്ത്രണ്ടാംസർഗ്ഗം സമാപ്തം.



## പ്രക്ഷിപ്തസർഗ്ഗം (13)

അക്കാലം, അവിടെ തരുക്കൾ തിങ്ങി അഴകാർന്നതും, അരികിൽക്കൂടി നദി ഒഴുകുന്നതായി കുന്നുള്ളതും, അനേകം കുയിലുകൾ കൂജനംചെയ്യുന്നതും, സിംഹം, നരി എന്നവ നിറഞ്ഞതും, പലപല പറവകളാർന്നതുമായ കാനനദേശത്തിൽ, അനേകാണ്ടുകളായി ഒരു കഴുവും കൂമനും തമ്മിൽ ശണ്ഠകൂടിയിരുന്നു.

അഥോലൂകസ്യ ഭവനം ഗൃധ്രഃ പാപവിനിശ്ചയഃ
മമേദമിതി കൃത്വാഽസൌ കലഹം തേന ചാകരോത് 3
രാജാ സർവ്വസ്യ ലോകസ്യ രാമോ രാജീവലോചനഃ
തം പ്രപദ്യാവഹേ ശീഘ്രം യസ്യൈതദ് ഭവനം ഭവേത് 4
ഇതി കൃത്വാ മതിം തൌ തു നിശ്ചയാർത്ഥം സുനിശ്ചിതാം
ഗൃധ്രോലൂകൌ പ്രപദ്യേതാം കോപാവിഷ്ടൌ ഹ്യമർഷിതൌ 5
രാമം പ്രപദ്യ തൌ ശീഘ്രം കലിവ്യാകുലചേതസൌ
തൌ പരസ്പരവിദ്വേഷാത് സ്പൃശതശ്ചരണൌ തദാ 6
അഥ ദൃഷ്ട്വാ നരേന്ദ്രം തം ഗൃധ്രോ വചനമബ്രവീത്
സുരാണാമസുരാണാം ച പ്രധാനസ്ത്വം മതോ മമ 7
ബൃഹസ്പതേശ്ച ശുക്രാച്ച വിശിഷ്ടോഽസി മഹാദ്യുതേ
പരാവരജ്ഞോ ഭൂതാനാം കാന്ത്യാ ചന്ദ്ര ഇവാപരഃ 8
ദുർന്നിരീക്ഷ്യോ യഥാ സൂര്യോ ഹിമവാംശ്ചൈവ ഗൌരവേ
സാഗരശ്ചാസി ഗാംഭീര്യേ ലോകപാലോ യമോ ഹ്യസി 9
ക്ഷാന്ത്യാ ധരണ്യാ തുല്യോഽസി ശീഘ്രത്വേ ഹ്യനിലോപമഃ
ഗുരുസ്ത്വം സർവ്വസമ്പന്നഃ കീർത്തിയുക്തശ്ച രാഘവ 10
അമർഷീ ദുർജ്ജയോ ജേതാ സർവ്വാസ്ത്രവിധിപാരഗഃ
ശൃണുഷ്വ മമ വൈ രാമ വിജ്ഞാപ്യം നരപുംഗവ 11
മമാലയം പൂർവ്വകൃതം ബാഹുവീര്യേണ രാഘവ
ഉലൂകോ ഹരതേ രാജംസ്തത്ര ത്വം ത്രാതുമർഹസി 12

അങ്ങിനെയിരിക്കെ കൂമന്റെ പാർപ്പിടത്തിൽ പാപബുദ്ധികയ്ക്കൊണ്ടതായ കഴ കയ്യേറിച്ചെന്ന് ഇത് 'എന്റേതാണെ'ന്നുപറഞ്ഞു്, അതുമായി കലഹിച്ചുതുടങ്ങി. "രാജീവനേത്രനായ ശ്രീരാമൻ ലോകത്തിനെല്ലാം അധിപനാണ്. ഈ കൂട് ആർക്ക ചേർന്നതാണെന്ന് തീർച്ചയാക്കുവാനായി നാമിരുവരും അദ്ദേഹത്തിന്റെ തിരുമുമ്പിൽ ചെല്ലുക;" എന്നിങ്ങിനെ, അരിശമുൾക്കൊണ്ടു് കോപത്താൽ മതിമറന്ന ആ കഴുകനും കൂമനും ഒരു തീർച്ചവരുത്തുന്നതിന്നായി ആലോചിച്ചുറച്ചുകൊണ്ടു് ശരണംപ്രാപിച്ചു. അന്യോന്യം ദ്വേഷംകയ്ക്കൊണ്ട് കലിമുഴുത്ത ചിത്തത്തോടുകൂടിയ അവ രണ്ടും, ആ സമയം ശ്രീരാമനെ കുമ്പിട്ട് കാലിണപിടിച്ചു. പിന്നെ ആ അരചനെനോക്കി കഴുകൻ ഇപ്രകാരം ഉണർത്തിച്ചു:—"നിന്തിരുവടി സുരന്മാർക്കും അസുരന്മാർക്കും മേലായവനാണെന്നാണ് അടിയന്റെ വിശ്വാസം; മഹാതേജസ്വിയായുള്ളോവേ! നിന്തിരുവടി ബൃഹസ്പതിയെക്കാളും ശുക്രാചാര്യരെക്കാളും മേന്മപൂണ്ടവനും, പ്രാണികളുടെ നന്മതിന്മകളെ അറിയുന്നവനും, തേജസ്സിനാൽ മറ്റൊരു ചന്ദ്രൻപോലെയുള്ളവനുമാകുന്നു. നിന്തിരുവടി സൂര്യനെപ്പോലെ നോക്കപ്പെട്ടുവാൻ കഴിയാത്തവനും, ഗൌരവത്തിൽ ഹിമവാനും, ഗാംഭീര്യത്തിൽ സമുദ്രവും ആകുന്നു. നിന്തിരുവടി ലോകത്തിൽ ധർമ്മരക്ഷ ചെയ്യുന്നവനായ യമധർമ്മരാജാവുമാകുന്നു. ശ്രീരാഘവ! ക്ഷമയിൽ നിന്തിരുവടി ഭൂമിയ്ക്കു തുല്യനും, ശീഘ്രതയിൽ വായുതുല്യനും, കീർത്തിമാനും, സർവ്വഗുണസമ്പന്നനും, സർവ്വവന്ദ്യനും, അമർഷംപൂണ്ടവനും, ജയിക്കപ്പെട്ടുവാൻ കഴിയാത്തവനും, ജയശാലിയും, സർവ്വാസ്ത്രപ്രയോഗകുശലനും ആകുന്നു. പുരുഷോത്തമനായ ശ്രീരാമ! ഞാൻ ഉണർത്തിക്കുന്നതിനെ ചെവിക്കൊണ്ടാലും. ശ്രീരാഘവ! ഞാൻ മുമ്പു നിർമ്മിച്ചതായ കൂടിനെ ഈ കൂമൻ കൈയ്യൂക്കുകൊണ്ടു് ആക്രമിക്കയാണ്; ഇക്കാര്യത്തിൽ നിന്തിരുവടി രക്ഷയരുളുവാൻ തിരുവുള്ളമുണ്ടാകേണം."

ഏവമുക്തേ തു ഗൃധ്രേണ ഉലൂകോ വാക്യമബ്രവീത്
സോമാച്ഛക്രതോഃ സൂര്യാദ്ധനദാദ്വാ യമാത്തഥാ
ജായതേ വൈ നൃപോ രാമ കിഞ്ചിദ് ഭവതി മാനുഷഃ 13
ത്വം തു ധർമ്മമയോ ദേവോ നാരായണ ഇവാപരഃ 14
യാ ച തേ സൌമ്യതാ രാജൻ സമ്യക് പ്രണിഹിതാ വിഭോ
സമം ചരസി ചാനന്വിഷ്യ തേന സോമാംശകോ ഭവാൻ 15
ക്രോധേ ദണ്ഡേ പ്രജാനാഥ ദാനേ പാപഭയാപഹഃ
ദാതാ ഹർത്താസി ഗോപ്താസി തേനേന്ദ്ര ഇവ നോ ഭവാൻ 16
അധൃഷ്യഃ സർവ്വഭൂതേഷു തേജസാ ചാനലോപമഃ
അഭീക്ഷ്ണം തപസേ ലോകാംസ്തേന ഭാസ്കരസന്നിഭഃ 17
സാക്ഷാദ്വിത്തേശതുല്യോഽസി അഥവാ ധനദാധികഃ
വിത്തേശസ്യേവ പദ്മാ ശ്രീർനിത്യം തേ രാജസത്തമ
ധനദസ്യ തു കോപേന ധനദസ്തേന നോ ഭവാൻ 18
സമഃ സർവ്വേഷു ഭൂതേഷു സ്ഥാവരേഷു ചരേഷു ച
ശത്രൌ മിത്രേ ച തേ ദൃഷ്ടിഃ സമതാം യാതി രാഘവ 19
ധർമ്മേണ ശാസനം നിത്യം വ്യവഹാരേ വിധിക്രമാത്
യസ്യ രുഷ്യസി വൈ രാമ തസ്യ മൃത്യുർവ്വിധാവതി 20

ഇപ്രകാരം കഴുകനാൽ ഉണർത്തിക്കപ്പെട്ടാറെ കൂമൻ ഇങ്ങിനെ ബോധിപ്പിച്ചു:— "ശ്രീരാമ! ചന്ദ്രൻ, ഇന്ദ്രൻ, ആദിത്യൻ, കുബേരൻ, യമൻ എന്നവരിൽനിന്നാകുന്നു രാജാവു് ജനിക്കുന്നതു്; മാനുഷത്വം സ്വല്പംമാത്രമേ ഉള്ളു. നിന്തിരുവടിയാകട്ടെ നിസ്തുല്യനായ സാക്ഷാൽ ശ്രീനാരായണനെന്നപോലെ, ധർമ്മസ്വരൂപിയായ ദേവനാകുന്നു. നിന്തിരുവടിയുടെ യാതൊരു ശാന്തതയോ, അതു് വേണ്ടുംവണ്ണം ഉപയോഗിക്കപ്പെട്ടതാകുന്നു; പ്രഭോ! നല്ലപോലെ ആലോചിച്ചു് എല്ലാവരിലും വ്യത്യാസമില്ലാതെ നിന്തിരുവടി വർത്തിച്ചുവരുന്നു; അതിനാൽ നിന്തിരുവടി ചന്ദ്രന്റെ അംശമായവൻതന്നെ. പ്രജകൾക്കെല്ലാം നാഥനായുള്ളോവേ! ദാനത്തിന്റെ വിഷയത്തിൽ ദാതാവായവനും ദണ്ഡത്തിന്റെ സംഗതിയിൽ അധികാരിയായവനും, ക്രോധത്തിന്റെ വിഷയത്തിൽ രക്ഷകനും, പാപത്തെയും ഭയത്തെയും അപഹരിക്കുന്നവനുമാകുന്നു നിന്തിരുവടി; ആകയാൽ അവിടുന്നു് ഞങ്ങൾക്കു ഇന്ദ്രൻപോലെയാകുന്നു. സർവ്വപ്രാണികളിലുംവെച്ചു് അടുക്കപ്പെടുവാൻ കഴിയാത്തവനും, തേജസ്സുകൊണ്ടു് അഗ്നിക്കു തുല്യനുമായ നിന്തിരുവടി ലോകങ്ങളെ തപിപ്പിക്കുന്ന കാരണം ആദിത്യസദൃശനുമാകുന്നു. നിന്തിരുവടി സാക്ഷാൽ കുബേരനു തുല്യനാകുന്നു; അല്ലെന്നാൽ കുബേരനേക്കാൾ മേലായവൻതന്നെ; രാജശ്രേഷ്ഠ! വിത്തേശനെന്നപോലെ സാക്ഷാൽ മഹാലക്ഷ്മിയാകുന്ന ശ്രീ എന്നും ഭവാനു ചേർന്നവളാകുന്നു; എന്നാൽ കുബേരന്റെ അടുക്കൽ, (തന്നെ എപ്പോഴും ബന്ധിച്ചിരിക്കുന്നതിനാൽ) കോപത്തോടുകൂടി മാത്രമാകുന്നു വർത്തിക്കുന്നതു്, (അല്ലാതെ നിന്തിരുവടിയുടെ അടുക്കലെന്നപോലെ അനുരാഗത്താലല്ല). സ്ഥാവരജംഗമങ്ങളായ സർവ്വവസ്തുക്കളിലും നിന്തിരുവടി സമനാകുന്നു; ശ്രീരാഘവ! നിന്തിരുവടിക്കു് ശത്രുവിലും മിത്രങ്ങളിലും ദൃഷ്ടി തുല്യമായതാകുന്നു. വ്യവഹാരത്തിൽ അതാതു് (വർണ്ണാശ്രമാദികർമ്മക്കൊത്തതായ) വിധിക്കനുസരിച്ചപോലെയാകുന്നു നിന്തിരുവടി എന്നും ധർമ്മമാർഗ്ഗ

ഗീയസേ തേന വൈ രാമ യമ ഇത്യതിവിക്രമഃ 21
യശ്ചൈവ മാനുഷോ ഭാവോ ഭവതോ നൃപസത്തമ
ആനൃശംസ്യപരോ രാമ ജാതിഷു ക്ഷമയാന്വിതഃ 22
ദുർബലസ്യ ത്വനാഥസ്യ രാജാ ഭവതി വൈ ബലം
അചക്ഷുഷോത്തമം ചക്ഷുരഗതേഃ സ ഗതിർഭവാൻ 23
അസ്മാകമപി നാഥസ്ത്വം ശ്രൂയതാം മമ ധാർമ്മിക
മമാലയപ്രവിഷ്ടസ്തു ഗൃധ്രോ മാം ബാധതേ നൃപം
ത്വം വിദേഹമനുഷ്യേഷു ശാസ്താ വൈ നരപുംഗവഃ 24
ഏതച്ഛ്രുത്വാ തു വൈ രാമഃ സചിവാനാഹ്വയത് സ്വയം 25
ധൃഷ്ടിർജ്ജയന്തോ വിജയഃ സിദ്ധാർത്ഥോ രാഷ്ട്രവർദ്ധനഃ
അശോകോ ധർമ്മപാലശ്ച സുമന്ത്രഃ സുമഹാബലഃ 26
ഏതേ രാമസ്യ സചിവാ രാജ്ഞോ ദശരഥസ്യ ച
നീതിയുക്താ മഹാത്മാനഃ സർവ്വശാസ്ത്രവിശാരദാഃ
പ്രീതിമന്തഃ കുലീനാശ്ച നയേ മന്ത്രേ ച കോവിദാഃ 27
താനാഹൂയ സ ധർമ്മാത്മാ പുഷ്പകാദവതീര്യ ച
ഗൃധ്രോലൂകവിവാദം തം പൃച്ഛതി സ്മ രഘൂത്തമഃ 28
കതി വർഷാണി വൈ ഗൃധ്ര തവേദം നിലയം കൃതം
ഏതന്മേ കാരണം ബ്രൂഹി യദി ജാനാസി തത്വതഃ 29

ത്തിൽ പ്രവൃത്തിപ്പിക്കുന്നതു്. യാതൊരുവനുനേരെ നിന്തിരുവടി കോപം കയ്ക്കൊള്ളു ന്നുവോ അവനെ മൃത്യു ഓടിയടുക്കുന്നു അതിനാലാകുന്നു നിന്തിരുവടി അതിവിക്രമമാൻ യമനെന്നു് കീർത്തിക്കപ്പെടുന്നതു്. നൃപോത്തമ! നിന്തിരുവടിയുടെ യാതൊരു മാനുഷ ഭാവമാകട്ടെ കരുണാപരമായിട്ടുള്ളതും പ്രാണികളിൽ ക്ഷമയോടുകൂടിയതുമാകുന്നു. ദുർബ്ബ ലനും അനാഥയുമായുള്ളവന്നു് രാജാവുതന്നെയാണല്ലോ ബലമായിട്ടുള്ളതു്. കണ്ണില്ലാ ത്തവന്നു് ഉത്തമമായ ചക്ഷുസ്സും അഗതിയായുവന്നു് ഗതിയും നിന്തിരുവടിതന്നെയാകു ന്നു. ഞങ്ങൾക്കും നിന്തിരുവടിതന്നെയാണു് നാഥനായുള്ളതു്. ഞാൻ ഉണർത്തിക്കു ന്നതിനെ ചെവിക്കൊണ്ടാലും. രാജാവേ! ഈ കഴുകൻ എന്റെ വാസസ്ഥലത്തിൽ നിത്യം കടന്നുവന്നു് എന്നെ ഉപദ്രവിക്കുന്നു. ദേവന്മാരിലും മനുഷ്യരിലും ശാസിക്കു ന്നവനായും പുരുഷോത്തമനായുമുള്ളവൻ നിന്തിരുവടിതന്നെയാണല്ലൊ."

ഇതുകേട്ടു് ശ്രീരാമൻതന്നെ, ഉടനെ മന്ത്രിമാരെ വിളിച്ചു. ധൃഷ്ടി, ജയന്തൻ, വിജയൻ, സിദ്ധാർത്ഥൻ, രാഷ്ട്രവർദ്ധനൻ (അർത്ഥസാധകൻ), അശോകൻ, ധർമ്മ പാലൻ, മഹാബലശാലിയായ സുമന്ത്രൻ എന്ന ഇവർ ദശരഥമഹാരാജാവിന്നും ശ്രീരാ മന്നും മന്ത്രിമാരായി നീതിമാന്മാരും, മഹാനുഭാവന്മാരും, സർവ്വശാസ്ത്രകുശലന്മാരും, പ്രി യമാനവരും, സത്കുലജാതന്മാരും, രാജ്യകാര്യാലോചനയിലും നയത്തിലും വിദഗ്ദ്ധ ന്മാരുമായിരുന്നു. ധർമ്മാത്മാവായ രഘൂത്തമൻ പുഷ്പകവിമാനത്തിൽ നിന്നിറങ്ങി, അ വരെ വിളിച്ചു് ആ കഴുവും മൂങ്ങയും തമ്മിലുള്ള തക്കത്തെപ്പറ്റി ഇങ്ങിനെ ചോദിച്ചു:— "കഴുകേ! നിന്റെ ഈ കൂടു് ഉണ്ടാക്കിയിട്ടു് എത്ര കാലം ചെന്നിട്ടുണ്ടു്? നിനക്കു് ഓർമ്മ യുണ്ടെങ്കിൽ ഇതിന്റെ ഉത്പത്തിയെക്കുറിച്ചു് ഉള്ളവണ്ണം നീ പറയുക."

ഏതച്ഛ്രുത്വാ തു വൈ ഗൃദ്ധ്രോ ഭാഷതേ രാഘവം സ തം 30
ഇയം വസുമതീ രാമ മനുഷ്യൈഃ പരിതോ യദാ
ഉത്ഥിതൈരാവൃതാ സൎവ്വാ തദാപ്രഭൃതി മേ ഗൃഹം 31
ഉലൂകശ്ചാബ്രവീദ്രാമം പാദപൈരുപശോഭിതാ
യദേയം പൃഥിവീ രാജംസ്തദാപ്രഭൃതി മേ ഗൃഹം. 32
ഏതച്ഛ്രുത്വാ തു രാമോ വൈ സഭാസദ ഉവാച ഹ 33
ന സാ സഭാ യത്ര ന സന്തി വൃദ്ധാ ന തേ വൃദ്ധാ യേ ന വദന്തി ധൎമ്മം
നാസൌ ധൎമ്മോ യത്ര ന സത്യമസ്തി ന തത് സത്യം യച്ഛലേനാനുവിദ്ധം
യേ തു സഭ്യാഃ സദാ ജ്ഞാത്വാ തൂഷ്ണീം ധ്യായന്ത ആസതേ
യഥാപ്രാപ്തം ന ബ്രുവതേ തേ സൎവ്വേ ഽനൃതവാദിനഃ 35
ജാനന്ന വാ ഽബ്രവീത് പ്രശ്നാൻ കാമാത് ക്രോധാദ്ഭയാത്തഥാ
സഹസ്രം വാരുണാൻ പാശാനാത്മനി പ്രതിമുഞ്ചതി
തേഷാം സംവത്സരേ പൂൎണ്ണേ പാശ ഏകഃ പ്രമുച്യതേ 36
തസ്മാത് സത്യേന വക്തവ്യം ജാനതാ സത്യമഞ്ജസാ
ഏതച്ഛ്രുത്വാ തു സചിവാ രാമമേവാബ്രുവംസ്തദാ 37
ഉലൂകഃ ശോഭതേ രാജൻ ന തു ഗൃദ്ധ്രോ മഹാമതേ
ത്വം പ്രമാണം മഹാരാജ രാജാ ഹി പരമാ ഗതിഃ 38

ഇതുകേട്ട് ആ കഴുകൻ, ആ ശ്രീരാഘവനോടായി ഇങ്ങിനെ ഉണൎത്തിച്ചു:—"ശ്രീരാമ! ഈ ഭൂമിമുഴുവനും ജാതന്മാരായ മനുഷ്യരാൽ, എന്നുതൊട്ട് മുററും നിറയപ്പെട്ടുവോ അന്നുതൊട്ട് എന്റെ ഗൃഹമാണ്." ക്രമനും ശ്രീരാമനോടായി അപ്പോൾ ബോധിപ്പിച്ചു:—'വൃക്ഷങ്ങളാൽ എന്നുതൊട്ടു (ഈ ഭൂമി) പരിലസിക്കപ്പെട്ടുവോ, അന്നുതൊട്ട് എന്റെ വാസസ്ഥലമാണ്." ഇതുകേട്ട് ശ്രീരാമൻ അവിടെ കൂടിയിരുന്നവരോടായരുളിച്ചെയ്തു:—"യോഗ്യന്മാരില്ലാത്ത സഭ യാതൊന്നോ അത് സഭയാകുന്നില്ല; ധൎമ്മമിന്നതെന്ന് പറയാത്തവർ ആരോ അവർ യോഗ്യന്മാരുമല്ല; യാതൊന്നിൽ സത്യമില്ലയോ അതു് ധൎമ്മവുമല്ല; യാതൊന്ന് വ്യാജത്തോടിടകലൎന്നതോ, അതു സത്യവുമല്ല. യാതൊരുവൻ എപ്പോഴും കാൎയ്യത്തെ അറിഞ്ഞ്, ഒന്നും ഉരചെയ്യാതെ വൎത്തിക്കുന്നുവോ, തക്കതായതിനെ ഓതാതിരിക്കുന്നുവോ, അപ്രകാരമുള്ള സഭ്യന്മാർ കളവുരചെയ്യുന്നവർ എന്നുതന്നെയാണ് വിചാരിക്കേണ്ടതു്. കാമത്താലോ, ക്രോധത്താലോ, ഭയത്താലോ, അറിയുന്നവനായ ഒരുവൻ ചോദ്യങ്ങൾക്ക് ഒന്നും പറയാതിരിക്കുന്നുവെങ്കിൽ, ആയിരം വരുണപാശങ്ങളെ തങ്കൽ പിണയ്ക്കുന്നു. ഒരു വത്സരം തികയുമ്പോൾ, അവയിൽ ഒന്നുമാത്രമേ അഴിഞ്ഞുപോകുന്നുള്ളു. ആകയാൽ സൂക്ഷ്മത്തെ അറിയുന്ന ഒരുവൻ ആ തത്വത്തെ പറകതന്നെവേണ്ടതാകുന്നു."

ഇതുകേട്ട് മന്ത്രിമാർ ശ്രീരാമനോടായി ആ സമയം ഇക്കാൎയ്യത്തിൽ ഉടനെ ഇങ്ങിനെ ഉണൎത്തിച്ചു:—"മഹാരാജാവേ! ക്രമൻ (സത്യവചനത്താൽ) ശോഭിക്കുന്നു; ഭൂപതിയായുള്ളോവേ! കഴുകൻ ഇക്കാൎയ്യത്തിൽ അപ്രകാരമല്ല. ചക്രവൎത്തിയായുള്ളോവേ! നിന്തിരുവടിതന്നെയാണ് തീൎപ്പുചെയ്യുന്നതിന്ന് അധികാരിയായുള്ളതു്; രാജാവുതന്നെയാകുന്നു ഉത്തമമായ ആശ്രയമായവൻ; അരചൻ വേരായുള്ളവരാകുന്നു [illegible]

രാജമൂലാഃ പ്രജാഃ സർവ്വാ രാജാ ധർമ്മഃ സനാതനഃ
ശാസ്താ നൃണാം നൃപോ യേഷാം തേ ന ഗച്ഛന്തി ദുർഗ്ഗതിം
വൈവസ്വതേന മുക്താസ്തു ഭവന്തി പുരുഷോത്തമാഃ 39
സചിവാനാം വചഃശ്രുത്വാ രാമോ വചനമബ്രവീത്
ശ്രൂയതാമഭിധാസ്യാമി പുരാണേ യദുദാഹൃതം 40
ദ്യൌഃ സചന്ദ്രാർക്കനക്ഷത്രാ സപർവ്വതമഹാവനാ
സലിലാർണ്ണവസമ്പൂർണ്ണം ത്രൈലോക്യം സചരാചരം 41
ഏക ഏവ തദാ ഹ്യാസീദ്യുക്താ മേരുരിവാപരഃ
പുരാ ഭൂഃ സഹ ലക്ഷ്മ്യാ ച വിഷ്ണോർജ്ജഠരമാവിശത് 42
താന്നിഗൃഹ്യ മഹാതേജാഃ പ്രവിശ്യ സലിലാർണ്ണവം
സുഷ്വാപ ദേവോ ഭൂതാത്മാ ബഹൂൻ വർഷഗണാനപി 43
വിഷ്ണൗ സുപ്തേ തദാ ബ്രഹ്മാ വിവേശ ജഠരം തതഃ 44
രുദ്ധസ്രോതം തു തം ജ്ഞാത്വാ മഹായോഗീ സമാവിശത്
നാഭ്യാം വിഷ്ണോഃ സമുത്പന്നേ പദ്മേ ഹേമവിഭൂഷിതേ 45
സ തു നിർഗ്ഗമ്യ വൈ ബ്രഹ്മാ യോഗീ ഭൂത്വാ മഹാപ്രഭുഃ
സിസൃക്ഷുഃ പൃഥിവീം വായും പർവ്വതാൻ സമഹീരുഹാൻ 46

വുതന്നെയാകുന്ന ശാശ്വതധർമ്മപ്രവർത്തകൻ; നൃപൻ യാതൊരുവൎക്ക് നിയാമകനായിരിക്കുന്നുവോ, അവർ ദുർഗ്ഗതിയെ പ്രാപിക്കുന്നില്ല; ആ നരശ്രേഷ്ഠന്മാർ യമങ്കൽനിന്ന് ശിക്ഷയനുഭവിക്കാത്തവരായ്ത്തീരുന്നു."

സചിവന്മാരുടെ വാക്കുകേട്ട് രാജാവ് ഇപ്രകാരം അരുളിച്ചെയ്തു:—"പുരാണത്തിൽ പറയപ്പെട്ടിട്ടുള്ളതിനെ ഞാൻ പറയാം, കേൾക്കപ്പെടട്ടെ. ചന്ദ്രൻ, സൂര്യൻ, നക്ഷത്രങ്ങൾ എന്നവയടങ്ങിയ അന്തരിക്ഷവും, പർവ്വതങ്ങളും വനങ്ങളും അടങ്ങിയ ഭൂമിയും, ചരാചരങ്ങളടക്കം ത്രൈലോക്യം മുഴുവനും സമുദ്രജലത്തിൽ മുഴുകിയതായിരുന്നു. അക്കാലം മേരുപോലെ നിസ്തുല്യനായ (ശ്രീമഹാവിഷ്ണു) ഒരുത്തൻ മാത്രം ദൃഢതപൂണ്ടവനായി വർത്തിച്ചു. ഒന്നാമതായി ലക്ഷ്മീദേവിയോടുകൂടി ഭൂമിദേവിയും വിഷ്ണുഭഗവാന്റെ ജഠരത്തിൽ പ്രവേശിച്ചു. മഹാതേജസ്വിയും സർവ്വഭൂതാത്മകനുമായ ആ ദേവൻ ആ സമുദ്രജലത്തിൽ ഉൾപ്പുക്ക്, അതിനെ അടക്കിക്കൊണ്ട് എത്രയോ വത്സരശതങ്ങൾ യോഗനിദ്രയിലാണ്ടിരുന്നു. മഹാവിഷ്ണു യോഗനിദ്രകൈക്കൊണ്ടിരിക്കുന്ന സമയം അതിനാൽ ബ്രഹ്മദേവൻ ജഠരത്തിൽ പ്രവേശിച്ചു. അദ്ദേഹത്തെ കുടലിനെ നിരോധിച്ചിരിക്കുന്നവനായി കണ്ട്, ആ വിഷ്ണുഭഗവാന്റെ നാഭിയിൽ ഉളവായ സ്വർണ്ണത്താമരയിൽ മഹായോഗിയായ ആ ബ്രഹ്മദേവൻ പ്രവേശിച്ചു. സർവ്വശക്തനായ ആ ബ്രഹ്മദേവൻ, ആ സമയം പുറത്തുവന്ന്, യോഗം കൈക്കൊണ്ടു ഭൂമിയേയും, വായുവിനേയും, പർവ്വതങ്ങളേയും, വൃക്ഷങ്ങളേയും സൃഷ്ടിപ്പാൻ മുതിർന്നു. ആയിടയിൽ മനുഷ്യനും ഇഴജാതിയുമടങ്ങിയ എല്ലാ പ്രാണികളേയും, ഗർഭപാത്രത്തിൽ ഉളവാകുന്നവയേയും, മുട്ടയിൽ ജനിക്കുന്നവയേയും, എല്ലാം ആ മഹാതപസ്വിയായ ബ്രഹ്മദേവൻ സൃഷ്ടിചെയ്തു. അക്കാലം (വിഷ്ണുഭഗവാന്റെ) ശ്രോത്രമലത്തിൽനിന്ന് മധുവോടുകൂടി കൈടഭൻ ഉളവായി. മഹാവീര്യശാലികളും ഘോരരൂപന്മാരും അടുപ്പാൻ കഴിയാത്തവരുമായ ആ

തദന്തരേ പ്രജാഃ സർവ്വാഃ സമനുഷ്യസരീസൃപാഃ
ജരായുജാണ്ഡജാഃ സർവ്വാഃ സസർജ്ജ സ മഹാതപാഃ 47

തതഃ ശ്രോത്രമലോത്പന്നൗ കൈടഭോ മധുനാ സഹ
ദാനവൗ തൗ മഹാവീര്യൗ ഘോരരൂപൗ ദുരാസദൗ
ദൃഷ്ട്വാ പ്രജാപതിം തത്ര ക്രോധാവിഷ്ടൗ ബഭൂവതുഃ 48

വേഗേന മഹതാ തത്ര സ്വയംഭുവമധാവതാം 49

ദൃഷ്ട്വാ സ്വയംഭുവാ മുക്തോ രാവോ വൈ വികൃതസ്തദാ
തേന ശബ്ദേന സമ്പ്രാപ്തൗ ദാനവൗ ഹരിണാ സഹ 50

അഥ ചക്രപ്രഹാരേണ സൂദിതൗ മധുകൈടഭൗ
മേദസാ പ്ലാവിതാ സർവ്വാ പൃഥിവീ ച സമന്തതഃ 51

ഭൂയോ വിശോധിതാ തേന ഹരിണാ ലോകധാരിണാ
ശുദ്ധാം വൈ മേദിനീം താം തു വൃക്ഷൈഃ സർവ്വാമപൂരയത് 52

ഓഷധ്യഃ സർവ്വസസ്യാനി നിഷ്പദ്യന്ത പൃഥഗ്വിധാഃ
മേദോഗന്ധാ തു ധരണീ മേദിനീത്യഭിസംജ്ഞിതാ 53

തസ്മാന്ന ഗൃധ്രസ്യ ഗൃഹമുലൂകസ്യേതി മേ മതിഃ
തസ്മാദ്ഗൃധ്രസ്തു ദണ്ഡ്യോ വൈ പാപോ ഹർത്താ പരാലയം
പീഡാം കരോതി പാപാത്മാ ദുർവ്വിനീതോ മഹാനയം 54

അഥാശരീരിണീ വാണീ അന്തരിക്ഷാത് പ്രബോധിനീ 55

മാ വധീ രാമ ഗൃധ്രം ത്വം പൂർവ്വദഗ്ദ്ധം തപോബലാത്
കാലേ ഗൌതമദഗ്ദ്ധോഽയം പ്രജാനാഥോ ധനേശ്വരഃ 56

രണ്ടു ദാനവന്മാരും, ആ സമയം ബ്രഹ്മദേവനെ കണ്ടു് കോപാക്രാന്തരായിത്തീൎന്നു. അപ്പോൾ അതിവേഗത്തിൽ ബ്രഹ്മാവിന്നുനേരെ പാഞ്ഞേററു. അതുകണ്ടു് ബ്രഹ്മാവിനാൽ വികാരമായ ഒരു നിലവിളി പുറപ്പെടീക്കപ്പെട്ടു. ആ ശബ്ദം കാരണമായി, ആ ദാനവന്മാരിരുവരും ശ്രീ ഹരിയുമായി ഏററു. അപ്പോൾ ചക്ര പ്രഹാരത്താൽ ആ മധുകൈടഭന്മാർ കൊല്ലപ്പെട്ടു. ഭൂമിമുഴുവൻ എങ്ങും (അവരുടെ) മേദസ്സിനാൽ മുക്കപ്പെട്ടു. ലോകരക്ഷകനായ ആ ശ്രീഹരിയാൽ നല്ലപോലെ ശുദ്ധിയാക്കപ്പെട്ടു. ആ സമയം ആ ഹരി ശുദ്ധമായ ഭൂമിയെ മുഴുവൻ വൃക്ഷങ്ങൾകൊണ്ടു് നിറഞ്ഞതാക്കി. ഓഷധികളും എല്ലാ സസ്യങ്ങളും പലമാതിരിയായി ഉളവായി. മേദസ്സിൻെറ ഗന്ധത്തോടുകൂടിയ ഭൂമി, അക്കാരണത്താൽ 'മേദിനി' എന്നു പറയപ്പെട്ടു. അതിനാൽ വാസസ്ഥലം കഴുകൻെറതല്ല, കൂമൻെറ താണ്, എന്നാണ് എൻെറ അഭിപ്രായം. ആകയാൽ അന്യൻെറ ആലയത്തെ അപഹരിച്ച പാപിയായ കഴുകൻ, അക്കാരണത്താൽ ശിക്ഷാൎഹൻ തന്നെ. ഈ ദുഷ്ടാത്മാവും ദുർന്നടവടിയാന്നവനുമായ ഇവൻ അതിയായ ഉപദ്രവത്തെയാണു് ചെയ്യുന്നത്."

ആ സമയം തത്വത്തെ വെളിവാക്കുന്നതായ അശരീരിവാക്ക് ആകാശത്തിൽനിന്നു് ഇപ്രകാരം കേൾക്കപ്പെട്ടു:— "തപോമഹിമയാൽ മുന്നംതന്നെ ദഗ്ദ്ധനായ ഈ ഗൃധ്രത്തെ വധിക്കാതിരുന്നാലും. മുൻകാലത്തിൽ ഗൌതമമുനിയാൽ ശപിക്കപ്പെട്ട ധനികനായ ഒരു രാജാവാകുന്നു ഇദ്ദേഹം; ബ്രഹ്മദത്തൻ എന്ന പേരോടുകൂടിയ ഇവൻ ശൂരനും

ബ്രഹ്മദത്തസ്തു നാമ്നൈഷ ശൂരഃ സത്യവ്രതഃ ശുചിഃ
ഗൃഹമസ്യാഗതോ വിപ്രോ ഭോജനം പ്രതി ഗൌതമഃ
സാഗ്രം വർഷശതം ചൈവ ഭോക്തവ്യം നൃപസത്തമ 57
ബ്രഹ്മദത്തഃ സ വൈ തസ്യ പാദ്യമർഘ്യം സ്വയം നൃപഃ
ഹാർദ്ദം ചൈവാകരോത്തസ്യ ഭോജനാർത്ഥം മഹാദ്യുതേഃ 58
മാംസമസ്യാഭവത്തത്ര ആഹാരേ തു മഹാത്മനഃ
അഥ ക്രുദ്ധേന മുനിനാ ശാപോ ദത്തോഽസ്യ ദാരുണഃ 59
ഗൃധ്രസ്ത്വം ഭവ വൈ രാജന്നിതി ശപ്ത്വാഽഥ സോഽബ്രവീത്
ഉത്പത്സ്യതി കുലേ രാജ്ഞാം രാമോ നാമ മഹായശാഃ 60
ഇക്ഷ്വാകൂണാം മഹാഭാഗോ രാജാ രാജീവലോചനഃ
തേന സ്പൃഷ്ടോ വിപാപസ്ത്വം ഭവിതാ നരപുംഗവഃ 61
സ്പൃഷ്ടോ രാമേണ തച്ഛ്രുത്വാ നരേന്ദ്രഃ പൃഥിവീപതിഃ 62
ഗൃധ്രത്വം ത്യക്തവാൻ രാജാ ദിവ്യഗന്ധാനുലേപനഃ
പുരുഷോ ദിവ്യരൂപോഽഭൂദുവാചേദം ച രാഘവം 63
സാധു രാഘവ ധർമ്മജ്ഞ ത്വത്പ്രസാദാദഹം വിഭോ
വിമുക്തോ നരകാദ്ഘോരാച്ഛാപസ്യാന്തഃ കൃതസ്ത്വയാ. 64

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ പ്രക്ഷിപ്തപാഠേ ത്രയോദശഃ സർഗ്ഗഃ.



സത്യനിഷ്ഠനും സന്മാർഗ്ഗനിരതനുമായിരുന്നു. നൃപോത്തമ! തികച്ചും ഒരു നൂററാണ്ടു കാലം എനിക്കു ഭുജിക്കേണം," എന്നു പറഞ്ഞുംകൊണ്ടു്, ഗൌതമനെന്ന വിപ്രൻ, ഭോജനത്തിന്നായി ഇദ്ദേഹത്തിന്റെ അരമനയിൽ വന്നു. ആ ബ്രഹ്മദത്തൻ ആ മഹാതേജസ്വിയ്ക്കായിക്കൊണ്ടു് സന്തോഷപൂർവ്വം പാദ്യവും അർഘ്യവും ഭോജനത്തിന്നായുള്ളതും താൻതന്നെ തയ്യാറാക്കി. ആ സമയം ആ മഹാത്മാവിന്നുള്ള ആഹാരത്തിൽ മാംസവു മുണ്ടായിരുന്നു. അതിനാൽ ക്രുദ്ധിച്ചവനായ മുനിയാൽ ഘോരമായ ശാപം നൽകപ്പെട്ടു. 'രാജാവേ നീ കഴുവായി ഭവിച്ചാലും' എന്നിങ്ങിനെ ശപിച്ചു്, അതിൽപിന്നെ ഇപ്രകാരവും അരുളിച്ചെയ്തു; 'ഇക്ഷ്വാകുരാജാക്കന്മാരുടെ കുലത്തിൽ മഹാപുണ്യവാനും മഹാകീർത്തിശാലിയും ചെന്താർനേത്രനുമായ ശ്രീരാമൻ രാജാവായി ജനിക്കുന്നതാണ്. അദ്ദേഹത്താൽ സ്പർശിക്കപ്പെട്ടവനായ നീ പാപമററവനായി നരശ്രേഷ്ഠനായി ഭവിക്കുന്നതാണ്." അതുകേട്ടു, ഭൂപതിയായ ആ നരശ്രേഷ്ഠൻ ശ്രീരാമനാൽ സ്പർശിക്കപ്പെട്ടവനായി, ഗൃധ്രത്വത്തെ ത്യജിച്ചവനായി, ദിവ്യമായ കളഭം ചാർത്തിയവനായി ദിവ്യസ്വരൂപനായ പുരുഷനായ്ത്തീർന്നു; ശ്രീരാഘവനോടായി ഇപ്രകാരം ഉണർത്തിക്കയുംചെയ്തു:—"ധർമ്മജ്ഞനായ ശ്രീരാഘവ! നിന്തിരുവടിയെപ്പോലെ മഹാൻ ആരാണുള്ളതു! പ്രഭോ! നിന്തിരുവടിയുടെ അനുഗ്രഹത്താൽ ഞാൻ ഘോരമായ നരകത്തിൽനിന്നും വിമുക്തനായി; നിന്തിരുവടിയാൽ ശാപമോക്ഷം വരുത്തപ്പെട്ടു."

പതിമൂന്നാം പ്രക്ഷിപ്തസർഗ്ഗം സമാപ്തം.



# ഷഷ്ടിതമഃ സൎഗ്ഗഃ = അറുപതാംസൎഗ്ഗം.

[ഭാൎഗ്ഗവച്യവനാദ്യാഗമനം = ഭാൎഗ്ഗവച്യവനമഹൎഷിമുതലായവരുടെ ആഗമനം.]

തയോഃ സംവദതോരേവം രാമലക്ഷ്മണയോസ്തദാ
വാസന്തികീ നിശാ പ്രാപ്താ ന ശീതാ ന ച ഘൎമ്മദാ. 1

| | | | |
|---|---|---|---|
| തദാ | അപ്പോൾ | ശീതാ ന | അധികം തണുപ്പില്ലാത്തതും |
| രാമലക്ഷ്മണയോഃ തയോഃ | ശ്രീരാമലക്ഷ്മണന്മാരായ അവരിരുവരും | ഘൎമ്മദാ ന | അധികം ഉഷ്ണമല്ലാത്തതുമായ |
| ഏവം | ഇപ്രകാരം | വാസന്തികീ ച | വസന്തൎത്തുവിലെ |
| സംവദതോഃ, | സംഭാഷണംചെയ്തുകൊണ്ടിരിക്കെ, | നിശാ | രാത്രികാലം |
| | | പ്രാപ്താ. | ആരംഭിച്ചിരുന്നു. |

തതഃ പ്രഭാതേ വിമലേ കൃത്വാ പൌൎവ്വാഹ്ണികീം ക്രിയാം
അഭിചക്രാമ കാകുത്സ്ഥോ ദൎശനം പൌരകാൎയ്യവിത്. 2

| | | | |
|---|---|---|---|
| തതഃ | അനന്തരം | ക്രിയാം | ക്രിയയെ |
| വിമലേ | നിൎമ്മലമായ | കൃത്വാ, | പൂൎത്തിയാക്കി, |
| പ്രഭാതേ, | പ്രാതഃകാലത്തിൽ | ദൎശനം അഭിചക്രാമ. | രാജ്യകാൎയ്യങ്ങൾ വിചാരണചെയ്യുന്നതിന്നായി ആസ്ഥാനമണ്ഡപത്തിൽ എഴുന്നെള്ളി. |
| പൌരകാൎയ്യവിത് | രാജ്യവ്യവഹാരങ്ങളിൽ നിപുണനായ | | |
| കാകുത്സ്ഥഃ, | കാകുത്സ്ഥൻ, | | |
| പൌൎവ്വാഹ്ണികീം | പ്രാതഃകാലോചിതമായ | | |

തതഃ സുമന്ത്രസ്ത്വാഗമ്യ രാഘവം വാക്യമബ്രവീത്
ഏതേ നിവാരിതാ രാജൻ ദ്വാരി തിഷ്ഠന്തി താപസാഃ. 3

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | "രാജൻ! | "മഹാരാജാവേ! |
| സുമന്ത്രഃ | സുമന്ത്രർ | ദ്വാരി | അരമനവാതില്ക്കൽ |
| രാഘവം | ശ്രീരാഘവന്റെ തിരുമുമ്പിൽ | താപസാഃ | തപസ്വിമാർ |
| ആഗമ്യ, | വന്നു്, | തിഷ്ഠന്തി; | എഴുന്നെള്ളിയിരിക്കുന്നു; |
| വാക്യം തു അബ്രവീത്; | ഇപ്രകാരം ഉണൎത്തിച്ചു; | ഏതേ | ഇവർ |
| | | നിവാരിതാഃ. | സമയംകാത്തുനില്ക്കയാണു്. |

ഭാൎഗ്ഗവച്യവനം ചൈവ പുരസ്കൃത്യ മഹൎഷയഃ
ദൎശനം തേ മഹാരാജ ചോദയന്തി കൃതത്വരാഃ
പ്രീയമാണാ നരവ്യാഘ്ര യമുനാതീരവാസിനഃ. 4

| | | | |
|---|---|---|---|
| "നരവ്യാഘ്ര! | "പുരുഷോത്തമ! | ഭാൎഗ്ഗവച്യവനം | ഭൃഗുപുത്രനായ ച്യവനമഹൎഷിയെ |
| യമുനാതീരവാസിനഃ | യമുനാതീരവാസികളായ | പുരസ്കൃത്യ, | മുൻനിൎത്തിക്കൊണ്ടു്, |
| തേ മഹൎഷയഃ | ആ മഹൎഷിമാർ | | |

| | |
|---|---|
| പ്രീയമാണാഃ ച | പ്രിയത്തെ പ്രദൎശിപ്പിക്കുന്നവരായും |
| കൃതത്വരാഃ ഏവ | ബദ്ധപ്പാടോടുകൂടിയവരായും |
| മഹാരാജ്ഞഃ | മഹാരാജാവിന്റെ |
| ദൎശനം | ദൎശനത്തെ |
| ചോദയന്തി." | പ്രാൎത്ഥിക്കുന്നു." |

തസ്യ തദ്വചനം ശ്രുത്വാ രാമഃ പ്രോവാച ധൎമ്മവിത്
പ്രവേശ്യന്താം മഹാഭാഗാ ഭാൎഗവപ്രമുഖാ ദ്വിജാഃ. 5

| | |
|---|---|
| ധൎമ്മവിത് | ധൎമ്മജ്ഞനായ |
| രാമഃ, | ശ്രീരാമൻ, |
| തസ്യ | സുമന്ത്രരുടെ |
| തത് വചനം | ആ വാക്യത്തെ |
| ശ്രുത്വാ, | ചെവിക്കൊണ്ടു്, |
| "മഹാഭാഗാഃ | "മഹാപുണ്യശാലികളായ |
| ഭാൎഗ്ഗവപ്രമുഖാഃ | ച്യവനമഹൎഷിമുതലായ |
| ദ്വിജാഃ, | ആ ബ്രാഹ്മണോത്തമന്മാർ, |
| പ്രവേശ്യന്താം," | കൂട്ടിക്കൊണ്ടുവരപ്പെടട്ടെ," |
| പ്രോവാച. | എന്നു് അരുളിച്ചെയ്തു. |

രാജ്ഞസ്ത്വാജ്ഞാം പുരസ്കൃത്യ ദ്വാഃസ്ഥോ മൂൎദ്ധ്നി കൃതാഞ്ജലിഃ
പ്രവേശയാമാസ തദാ താപസാൻ സുദുരാസദാൻ. 6

| | |
|---|---|
| ദ്വാഃസ്ഥഃ | കാവല്ക്കാരൻ |
| രാജ്ഞഃ | മഹാരാജാവിന്റെ |
| ആജ്ഞാം | ആജ്ഞയെ |
| പുരസ്കൃത്യ, | ശിരസാവഹിച്ചു്, |
| തു | ഉടനെതന്നെ |
| മൂൎദ്ധ്നി | മുടിയിൽ |
| കൃതാഞ്ജലിഃ, | കൈകൂപ്പിക്കൊണ്ടു്, |
| തദാ, | ആ സമയം, |
| സുദുരാസദാൻ | അതിഃതഃജാമയന്മാരാ[യ |
| താപസാൻ | ആ താപസന്മാരെ |
| പ്രവേശയാമാസ. | അകത്തു് പ്രവേശിപ്പിച്ചു. |

ശതം സമധികം തത്ര ദീപ്യമാനം സ്വതേജസാ
പ്രവിഷ്ടം രാജഭവനം താപസാനാം മഹാത്മനാം. 7

| | |
|---|---|
| തത്ര | അപ്പോൾ |
| മഹാത്മനാം | മഹാത്മാക്കളായ |
| താപസാനാം ശതം, | ആ താപസന്മാരുടെ കൂട്ടം, |
| സ്വതേജസാ | അവരുടെതേജസ്സിനാൽ |
| സമധികം | അത്യധികം |
| ദീപ്യമാനം, | ജ്വലിക്കുന്നതായി, |
| രാജഭവനം | അരമനയിൽ |
| പ്രവിഷ്ടം. | പ്രവേശിച്ചു. |

തേ ദ്വിജാഃ പൂൎണ്ണകലശൈഃ സൎവ്വതീൎത്ഥാംബുസത്കൃതൈഃ
ഗൃഹീത്വാ ഫലമൂലം ച രാമസ്യാഭ്യാഹരൻ ബഹു. 8

| | |
|---|---|
| തേ ദ്വിജാഃ, | ആ അന്തണന്മാർ, |
| സൎവ്വ-തീൎത്ഥാംബു-സത്കൃതൈഃ | സകല പുണ്യതീൎത്ഥങ്ങളാന്നവയായി അഭിമന്ത്രിക്കപ്പെട്ട [ട] |
| പൂൎണ്ണകലശൈഃ | പൂൎണ്ണകലശങ്ങളോടുകൂ- |
| ബഹു | അനേകം |
| ഫലമൂലം ച | പഴങ്ങളും കിഴങ്ങുകളും |
| ഗൃഹീത്വാ | കയ്യോണ്ടു് |
| രാമസ്യ | ശ്രീരാമന്നായി |
| അഭ്യാഹരൻ. | സമൎപ്പിച്ചു. |

പ്രതിഗൃഹ്യ തു തത്സൎവ്വം രാമഃ പ്രീതിപുരസ്കൃതഃ
തീൎത്ഥോദകാനി സൎവ്വാണി ഫലാനി വിവിധാനി ച. 9

| | | | |
|---|---|---|---|
| രാമഃ, | ശ്രീരാമൻ, | വിവിധാനി | പലവകയായുള്ള |
| പ്രീതി-പുരസ്കൃതഃ | പ്രീതിയുൾക്കൊണ്ടവനായി | ഫലാനി ച | പഴങ്ങളേയും |
| സൎവ്വാണി | എല്ലാ | തത് | അത് |
| തീൎത്ഥോദകാനി | പുണ്യതീൎത്ഥങ്ങളേയും | സൎവ്വം തു | എല്ലാററിനേയും |
| | | പ്രതിഗൃഹ്യ. | സ്വീകരിച്ചു. |

ഉവാച ച മഹാബാഹുഃ സൎവ്വാനേവ മഹാമുനീൻ
ഇമാന്യാസനമുഖ്യാനി യഥാൎഹമുപവിശ്യതാം. 10

| | | | |
|---|---|---|---|
| മഹാബാഹുഃ | മഹാബാഹുവായ അദ്ദേഹം | ആസനമുഖ്യാനി | ഉത്തമങ്ങളായ ആസനങ്ങളിൽ |
| മഹാമുനീൻ | മാമുനിമാർ | യഥാൎഹം ച | ഉചിതംപോലെ |
| സൎവ്വാൻ ഏവ | എല്ലാവരോടും | ഉപവിശ്യതാം" | എഴുന്നെള്ളപ്പെടട്ടെ" |
| "ഇമാനി | "ഈ | ഉവാച. | എന്ന് അരുളിച്ചെയ്തു. |

രാമസ്യ ഭാഷിതം ശ്രുത്വാ സൎവ്വ ഏവ മഹൎഷയഃ
ബൃസീഷു രുചിരാഖ്യാസു നിഷേദുഃ കാഞ്ചനീഷു തേ. 11

| | | | |
|---|---|---|---|
| രാമസ്യ | ശ്രീരാമന്റെ | കാഞ്ചനീഷു | സ്വൎണ്ണമയമായി |
| ഭാഷിതം | അരുളപ്പാട് | രുചിരാഖ്യാസു | അതിമനോഹരമായുള്ള |
| ശ്രുത്വാ, | കേട്ട്, | ബൃസീഷു | ഋഷികൾക്കുള്ള ആസനങ്ങളിൽ |
| തേ മഹൎഷയഃ | ആ മഹൎഷിമാർ | | |
| സൎവ്വേ ഏവ, | എല്ലാവരും, | നിഃഷേദുഃ. | ആസീനരായി. |

ഉപവിഷ്ടാനൃഷീംസ്തത്ര ദൃഷ്ട്വാ പരപുരഞ്ജയഃ
പ്രയതഃ പ്രാഞ്ജലിൎഭൂത്വാ രാഘവോ വാക്യമബ്രവീത്. 12

| | | | |
|---|---|---|---|
| പരപുരഞ്ജയഃ | മഹാപരാക്രമശാലിയായ | ഉപവിഷ്ടാൻ | എഴുന്നെള്ളിയിരുന്നവരായ |
| രാഘവഃ, | ശ്രീരാഘവൻ, | | |
| തത്ര | അപ്പോൾ | ഋഷീൻ | ഋഷിമാരെ |
| പ്രയതഃ | വിനീതനായി | ദൃഷ്ട്വാ, | നോക്കി, |
| പ്രാഞ്ജലിഃ ഭൂത്വാ | തൊഴുതുംകൊണ്ട് | വാക്യം അബ്രവീത്. | ഇപ്രകാരം ചോദിച്ചു. |

കിമാഗമനകാൎയ്യം വഃ കിം കരോമി സമാഹിതഃ
ആജ്ഞാപ്യോऽഹം മഹൎഷീണാം സൎവ്വകാമകരഃ സുഖം. 13

| | | | |
|---|---|---|---|
| "ആഗമനകാൎയ്യം | "വന്നകാൎയ്യം | സൎവ്വകാമകരഃ | സകല മനോരഥപൂൎത്തിവരുത്തുവാൻ സന്നദ്ധനായ് വൎത്തിക്കുന്ന |
| കിം? | എന്തൊന്നാണ്? | | |
| മഹൎഷീണാം ആജ്ഞാപ്യഃ | മഹൎഷിമാരായ നിങ്ങൾക്ക് ആജ്ഞാപിക്കപ്പെടത്തക്കവനായി | അഹം, | ഞാൻ, |
| | | വഃ | നിന്തിരുവടികൾക്ക് |
| സുഖം | കൌതുകത്തോടുകൂടി | കരോമി കിം? | എന്തൊന്നാണ് ചെയ്യേണ്ടതായുള്ളത്? |
| സമാഹിതഃ | ഭക്തിപുരസ്സരം | | |

ഇദം രാജ്യം ച സകലം ജീവിതം ച ഹൃദി സ്ഥിതം
സർവ്വമേതദ്ദ്വിജാർത്ഥം മേ സത്യമേതദ്ബ്രവീമി വഃ. 14

| | | | |
|---|---|---|---|
| "ഇദം രാജ്യം | "ഈ രാജ്യം | ഏതത് സ്ഥിതം; | ഇത് സ്ഥിരമായ് ഉറം കൊള്ളപ്പെട്ടതാകുന്നു; |
| സകലം | ഓരോന്നും | ഏതത് | ഇത് |
| സർവ്വം | എല്ലാംതന്നെയും | സത്യം ച | സത്യംതന്നെയെന്ന് |
| ജീവിതം ച | ജീവൻതന്നെയും | വഃ | നിന്തിരുവടികളോട് |
| ദ്വിജാർത്ഥം; | ബ്രാഹ്മണൎക്ക് ആയത്ത[മാകുന്നു; | ബ്രവീമി." | ഞാൻ ശപഥംചെയ്യുന്നു." |
| മേ | എന്റെ | | |
| ഹൃദി | ഹൃദയത്തിൽ | | |

തസ്യ തദ്വചനം ശ്രുത്വാ സാധുകാരോ മഹാനഭൂത്
ഋഷീണാമുഗ്രതപസാം യമുനാതീരവാസിനാം. 15

| | | | |
|---|---|---|---|
| തസ്യ | അദ്ദേഹത്തിന്റെ | യമുനാതീരവാസിനാം | യമുനാതീരവാസികളുമായ |
| തത് വചനം | ആ വാക്ക | ഋഷീണാം, | ഋഷിമാരാലുളപ്പെട്ട |
| ശ്രുത്വാ, | കേട്ട്, | സാധുകാരഃ | "നല്ലത്, നല്ലത്," എന്ന പ്രശംസ |
| ഉഗ്രതപസാം | ഉഗ്രതപസ്സുകളുള്ളവരും | മഹാൻ അഭൂത്. | അതിയായി മുഴങ്ങി. |

ഊചുശ്ച തേ മഹാത്മാനോ ഹർഷേണ മഹതാഽഽവൃതാഃ
ഉപപന്നം നരശ്രേഷ്ഠ ത്വയ്യേവ ഭുവി നാന്യതഃ. 16

| | | | |
|---|---|---|---|
| തേ മഹാത്മാനഃ | ആ മഹാനുഭാവന്മാർ | ത്വയി ഏവ | നിന്തിരുവടിക്കുതന്നെയാണ് |
| മഹതാ | വർദ്ധിച്ച | ഉപപന്നം; | ഇത് യുക്തമായുള്ളത്; |
| ഹർഷേണ | സന്തോഷത്താൽ | ഭുവി | ലോകത്തിൽ |
| ആവൃതാഃ | ഉള്ളം പൂരിച്ചവരായി | അന്യതഃ ച | മററാൎക്കും |
| ഊചുഃ; | ഇങ്ങിനെ ഉണർത്തിച്ചു; | ന. | അല്ല. |
| "നരശ്രേഷ്ഠ! | "പുരുഷോത്തമ! | | |

ബഹവഃ പാർത്ഥിവാ രാജന്നതിക്രാന്താ മഹാബലാഃ
കാര്യസ്യ ഗൌരവം മത്വാ പ്രതിജ്ഞാം നാഭ്യരോചയൻ. 17

| | | | |
|---|---|---|---|
| "രാജൻ! | "മഹാരാജാവേ! | കാര്യസ്യ | കാര്യത്തിന്റെ |
| അതിക്രാന്താഃ | ഇതുവരെയുണ്ടായിട്ടുള്ള | ഗൌരവം | അസാദ്ധ്യതയെ |
| മഹാബലാഃ | മഹാബലശാലികളായ | മത്വാ | ആലോചിച്ച് |
| ബഹവഃ | അനേകം | പ്രതിജ്ഞാം ന അഭ്യരോചയൻ | വാഗ്ദത്തം ചെയ്യുവാൻ ഇഷ്ടപ്പെടുക ഉണ്ടായില്ല. |
| പാർത്ഥിവാഃ, | നൃപന്മാർ, | | |

ത്വയാ പുനർബ്രാഹ്മണഗൌരവാദിയം
കൃതാ പ്രതിജ്ഞാ ഹ്യനവേക്ഷ്യ കാരണം
തതശ്ച കർത്താ ഹ്യസി നാത്ര സംശയോ
മഹാഭയാത് ത്രാതുമൃഷീംസ്ത്വമർഹസി. 18

| | | | |
|---|---|---|---|
| "തച്ഛയാ പുനഃ | "നിന്തിരുവടിയാലാ കട്ടെ, | കൃതാ; | ചെയ്യപ്പെട്ടു; |
| | | തതഃ | ആകയാൽ |
| കാരണം | എന്തു കാരണത്താലാ ണ് ഞങ്ങൾ വന്നിരി ക്കുന്നത് എന്ന് | കൎത്താ അസി; | നിന്തിരുവടി കാൎയ്യത്തെ പൂൎത്തിയാക്കുവാൻ ബാദ്ധ്യതപ്പെട്ടവനാ യിരിക്കുന്നു; |
| അനവേക്ഷ്യ ച, | ആലോചിക്കാതെ തന്നെ, | അത്ര | ഇതിൽ |
| | | സംശയഃ ന; | സംശയമില്ല; |
| ബ്രാഹ്മണ- ഗൌരവാത് ഹി | ബ്രാഹ്മണരുടെ പേരി ലുള്ള ബഹുമാനത്താ ൽ മാത്രം | ഋഷീൻ | ഋഷിമാരായ ഞങ്ങളെ |
| | | മഹാഭയാത് | പെരുതായ ആപത്തി ൽ നിന്ന് |
| ഇയം | ഈ | ത്രാതും | രക്ഷിപ്പാൻ |
| പ്രതിജ്ഞാ | പ്രതിജ്ഞ | അൎഹസി | തിരുവുള്ളമുണ്ടാകേണം. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ ഷഷ്ടിതമഃ സൎഗ്ഗഃ = അറുപതാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 22854; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2130

ഇതിപുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടേ ഗീതേ ശ്രീമദ്രാമായണേ അഷ്ടാവിംശദിനേ ഗീതാഃ ശ്ലോകാഃ സമാപ്താഃ

ഇപ്രകാരം കുശലവന്മാരാൽ ശ്രീരാമസന്നിധിയിൽ അശ്വമേധയാഗശാലയിൽവെച്ചു ഗാനം ചെയ്യപ്പെട്ടതായ ശ്രീരാമായണത്തിൽ 28-ാം ദിവസം ഗാനം ചെയ്ത ശ്ലോകങ്ങൾ അവസാനിച്ചു.



പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടേ ദ്വാത്രിംശദ്ദിനേഷു ഗീതേ ശ്രീമദ്രാമായണേ, ഏകാനത്രിംശദിനേ ഉത്തരകാണ്ഡേ ഏകഷഷ്ടിതമസൎഗ്ഗമാരഭ്യ അശീതിതമസൎഗ്ഗപൎയ്യന്തം [22855—23334 ശ്ലോകാഃ) ഗീതം. തസ്മിൻ ദിനേ ഗീതാഃ ശ്ലോകാശ്ച 480.

പണ്ട് കുശലവന്മാരാൽ ശ്രീരാമസന്നിധിയിൽ അശ്വമേധയാഗമണ്ഡപത്തിൽവെച്ച് 32 ദിവസങ്ങളിലായി ഗാനം ചെയ്യപ്പെട്ട ശ്രീരാമായണത്തിൽ, ഇരുപത്തൊമ്പതാം ദിവസം ഉത്തരകാണ്ഡത്തിൽ 61-ാം സൎഗ്ഗം തുടങ്ങി 80-ാംസൎഗ്ഗം വരെ (22855 മുതൽ 23324കൂടിയുള്ള ശ്ലോകങ്ങൾ) ഗാനം ചെയ്യപ്പെട്ടു. അന്നെദിവസം ആകെ ഗാനം ചെയ്ത ശ്ലോകസംഖ്യ 480.

## ഏകഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തൊന്നാംസൎഗ്ഗം.

[ലവണപീഡാകഥനം = ലവണാസുരൻെറ ഉപദ്രവത്തെപ്പററി പറയുന്നത്.]

ഏവം ബ്രുവദ്ഭിൎഋഷിഭിഃ കാകുത്സ്ഥോ വാക്യമബ്രവീത്
കിം കാൎയ്യം ബ്രൂത മുനയോ ഭയം താവദപൈതു വഃ. 1

| | | | |
|---|---|---|---|
| കാകുത്സ്ഥഃ | കാകുത്സ്ഥൻ | കാൎയ്യം | എന്നാൽ ചെയ്യപ്പെ ടേണ്ടതു് |
| ഋഷിഭിഃ | ഋഷിമാരാൽ | | |
| ഏവം | ഇപ്രകാരം | കിം ? | എന്തൊന്നാണ് ? |
| ബ്രുവദ്ഭിഃ | ഉണൎത്തിക്കപ്പെട്ടാറെ | ബ്രൂത; | അരുളിച്ചെയ്താലും; |
| വാക്യം അബ്രവീത്; | ഇപ്രകാരം അരുളിച്ചെ യ്തു; | വഃ ഭയം | നിങ്ങളുടെ ഭയം |
| | | താവത് | ഇതോടുകൂടി |
| "മുനയഃ! | "മുനിമാരെ! | അപൈതു" | ഒഴിയട്ടെ" |

തഥാ ബ്രുവതി കാകുത്സ്ഥേ ഭാർഗ്ഗവോ വാക്യമബ്രവീത്
ഭയാനാം ശൃണു യന്മൂലം ദേശസ്യ ച നരേശ്വര. 2

| | |
|---|---|
| കാകുത്സ്ഥേ | ശ്രീരാഘവൻ |
| തഥാ ബ്രുവതി | ഇപ്രകാരം അരുൾചെയ്തോറെ |
| ഭാർഗ്ഗവഃ | ഭാർഗ്ഗവമുനി |
| വാക്യം അബ്രവീത്; | ഇങ്ങിനെ ഉണർത്തിച്ചു; |
| "നരേശ്വര! | "പുരുഷോത്തമ! |
| ദേശസ്യ ച | രാജ്യത്തിന്നുതന്നെ |
| ഭയാനാം | വിപത്തിന്നായി |
| യത് മൂലം | യാതൊന്ന് കാരണമോ, അതിനെ |
| ശൃണു. | ചെവിക്കൊണ്ടാലും. |

പൂർവ്വം കൃതയുഗേ രാജൻ ദൈതേയഃ സുമഹാബലഃ
ലോലാപുത്രോഽഭവജ്ജ്യേഷ്ഠോ മധുർനാമ മഹാസുരഃ. 3
ബ്രഹ്മണ്യശ്ച ശരണ്യശ്ച ബുദ്ധ്യാ ച പരിനിഷ്ഠിതഃ
സുരൈശ്ച പരമോദാരൈഃ പ്രീതിസ്തസ്യാതുലാഽഭവത്. 4

| | |
|---|---|
| "രാജൻ! | "മഹാരാജാവേ! |
| പൂർവ്വം | ആദിയിൽ |
| കൃതയുഗേ | കൃതയുഗത്തിൽ |
| സുമഹാബലഃ | മഹാബലിഷ്ഠനായി |
| ബ്രഹ്മണ്യഃ ച | ബ്രാഹ്മണഭക്തനായി (ബ്രഹ്മജ്ഞാനിയായി) |
| ശരണ്യഃ ച | ശരണാഗതരക്ഷകനായി |
| ബുദ്ധ്യാ | ധർമ്മബുദ്ധികൊണ്ട് |
| പരിനിഷ്ഠിതഃ ച | സ്ഥിരതപൂണ്ടവനായി |
| മഹാസുരഃ | മഹാസുരനായി |
| ലോലാപുത്രഃ | ലോലയുടെ പുത്രനായി |
| ജ്യേഷ്ഠഃ | ജ്യേഷ്ഠനും |
| മധുഃ നാമ ച | മധുവെന്ന പേരോടുകൂടിയവനുമായ |
| ദൈതേയഃ | ഒരു ദൈത്യൻ |
| അഭവത്; | ഉണ്ടായിരുന്നു; |
| തസ്യ, | അവന്ന്, |
| പരമോദാരൈഃ | മഹാന്മാരായ |
| സുരൈഃ ച | ദേവന്മാരാലും |
| അതുലാ പ്രീതിഃ | മഹത്തായ അനുഗ്രഹം |
| അഭവത്. | ഉണ്ടായി. |

സ മധുർവ്വീര്യസമ്പന്നോ ധർമ്മേ ച സുസമാഹിതഃ
ബഹുമാനാച്ച രുദ്രേണ ദത്തസ്തസ്യാദ്ഭുതോ വരഃ. 5

| | |
|---|---|
| "സഃ മധുഃ | "ആ മധുവെന്നവൻ |
| വീര്യസമ്പന്നഃ ച | മഹാവീര്യശാലിയും |
| ധർമ്മേ | ധർമ്മത്തിൽ |
| സുസമാഹിതഃ; | നിഷ്ഠയോടുകൂടിയവനുമായിരുന്നു; |
| തസ്യ | അവന്ന് |
| രുദ്രേണ ച | പരമശിവനാൽതന്നെ |
| ബഹുമാനാത് | അഭിമാനപൂർവ്വം |
| അദ്ഭുതഃ വരഃ | അത്ഭുതമായ ഒരു വരം |
| ദത്തഃ. | നൽകപ്പെട്ടു. |

ശൂലം ശൂലാദ്വിനിഷ്കൃഷ്യ മഹാവീര്യം മഹാപ്രഭം
ദദൌ മഹാത്മാ സുപ്രീതോ വാക്യം ചൈതദുവാച ഹ. 6

| | |
|---|---|
| "മഹാത്മാ | "മഹാത്മാവായ രുദ്രഭഗവാൻ |
| സുപ്രീതഃ | ഏററം പ്രസാദിച്ചവനായി |
| ശൂലാത് | തന്റെ ശൂലായുധത്തിൽ നിന്ന് |
| മഹാവീര്യം | മഹത്തായവീര്യത്തേയും |
| മഹാപ്രഭം | ഉത്കൃഷ്ടമായ ജ്യോതിസ്സിനേയും |
| വിനിഷ്കൃഷ്യ | എടുത്ത് |
| ശൂലം ദദൌ; | ഒരു ശൂലത്തെ നൽകി; |
| ച ഏതത് | കൂടാതെ ഈ |
| വാക്യം ഉവാച ഹ. | വാക്യത്തേയും അരുളിച്ചെയ്തു. |

ത്വയായമതുലോ ധൎമ്മോ മത്പ്രസാദാത് കൃതഃ ശുഭഃ
പ്രീത്യാ പരമയാ യുക്തോ ദദാമ്യായുധമുത്തമം. 7

| | | | |
|---|---|---|---|
| "'ത്വയാ | "'നിന്നാൽ | ശുഭഃ കൃതഃ; | ശുഭമാംവണ്ണം അനുഷ്ഠിക്കപ്പെട്ടു; |
| അയം ധൎമ്മഃ | ഈ യജ്ഞം | പരമയാ പ്രീത്യാ യുക്തഃ | അതിയായ പ്രീതിയോടുകൂടിയവനായ ഞാൻ, |
| അതുലഃ, | നിസ്തുല്യമായി | ഉത്തമം ആയുധം | ഒരു ഉത്തമമായ ആയു[ധത്തെ |
| മത് പ്രസാദാത് | എൻെറ അനുഗ്രഹത്താൽ | ദദാമി. | നൽകുന്നു. |

യാവത് സുരൈശ്ച വിപ്രൈശ്ച ന വിരുദ്ധ്യേൎമ്മഹാസുര
താവച്ഛൂലം തവേദം സ്യാദന്യഥാ നാശമേഷ്യതി. 8

| | | | |
|---|---|---|---|
| "'മഹാസുര! | "'മഹാസുര! | താവത് | അത്രയും കാലം |
| സുരൈഃ ച | ദേവന്മാരായും | ഇദം ശൂലം | ഈ ശൂലായുധം |
| വിപ്രൈഃ ച | വിപ്രന്മാരായും | തവ സ്യാത്; | നിൻേറതായിരിക്കുന്നതാണ്; |
| യാവത് | എത്രകാലംവരെക്കും | അന്യഥാ | അപ്രകാരമല്ലെന്നാൽ |
| ന വിരുദ്ധ്യേഃ | നീ വിരോധം ഏല്ക്കാതിരിക്കുന്നുവോ | നാശം ഗമിഷ്യതി. | കണ്ണിനു കാണാതെ മറഞ്ഞുപോകുന്നതാണ്. |

യശ്ച ത്വാമഭിയുഞ്ജീത യുദ്ധായ വിഗതജ്വരഃ
തം ശൂലോ ഭസ്മസാത് കൃത്വാ പുനരേഷ്യതി തേ കരം. 9

| | | | |
|---|---|---|---|
| "'യഃ ച | "'വല്ല ഒരുവനും | ശൂലഃ | ഈ ശൂലം |
| യുദ്ധായ | പോരിന്നായി | ഭസ്മസാത് കൃത്വാ | വെണ്ണീറാക്കി |
| വിഗതജ്വരഃ | ഭീതിവെടിഞ്ഞ് | തേ കരം | നിൻെറ കയ്യിൽ |
| ത്വാം | നിന്നോട് | പുനഃ | വീണ്ടും |
| അഭിയുഞ്ജീത | ഏല്ക്കുന്നുവോ | ഏഷ്യതി.' | വന്നുചേരുന്നതാണ്.' |
| തം | അവനെ | | |

ഏവം രുദ്രാദ്വരം ലബ്ധ്വാ ഭൂയ ഏവ മഹാസുരഃ
പ്രണിപത്യ മഹാദേവം വാക്യമേതദുവാച ഹ. 10

| | | | |
|---|---|---|---|
| "മഹാസുരഃ | "ആ മഹാസുരൻ | ഭൂയഃ ഏവ | വീണ്ടും |
| രുദ്രാത് | രുദ്രഭഗവാങ്കൽനിന്ന് | മഹാദേവം | പരമശിവനെ |
| ഏവം | ഇപ്രകാരം | പ്രണിപത്യ | കുമ്പിട്ട് |
| വരം ലബ്ധ്വാ | വരത്തെ ലഭിച്ച്, | ഏതത് വാക്യം ഉവാച ഹ. | ഇപ്രകാരം അപേക്ഷിച്ചു. |

ഭഗവൻ മമ വംശസ്യ ശൂലമേതദനുത്തമം
ഭവേത് തു സതതം ദേവ സുരാണാമീശ്വരോ ഹ്യസി. 11

| | | | |
|---|---|---|---|
| "ദേവ ! | "ഭഗവാനേ ! | ഏതത് | ഈ |
| സുരാണാം തു ഈശ്വരഃ | ദേവന്മാക്കും ദേവനാണല്ലോ | അനുത്തമം | നിസ്തുല്യമായ |
| അസി ; | നിന്തിരുവടി ; | ശൂലം | ശൂലം |
| ഹി, | ആകയാൽ, | സതതം | എന്നും |
| ഭഗവൻ ! | സ്വാമിൻ ! | മമ വംശസ്യ ഭവേത്.' | എൻെറ വംശത്തിന്നു ഉള്ളതായിരിക്കേണമേ.' |

തം ബ്രുവാണം മധും ദേവഃ സൎവ്വഭൂതപതിഃ ശിവഃ
പ്രത്യുവാച മഹാതേജാ നൈതദേവം ഭവിഷ്യതി. 12

| | | | |
|---|---|---|---|
| "മഹാതേജാഃ | "മഹാപ്രഭുവും | തം മധും | ആ മധുവോടായി |
| സൎവ്വഭൂതപതിഃ | എല്ലാ ഭൂതങ്ങൾക്കും നാഥനുമായ | പ്രത്യുവാച ; | ഇങ്ങിനെ അരുളിച്ചെയ്തു ; |
| ശിവഃ ദേവഃ, | ദേവനായ പരമശിവൻ | 'ഏതത് ഏവം | 'ഇതു് ഇപ്രകാരം |
| ബ്രുവാണം | ഇപ്രകാരം പ്രാൎത്ഥിക്കുന്ന | ന ഭവിഷ്യതി. | സാദ്ധ്യപ്പെടുന്നതല്ല. |

മാ ഭൂത്തേ വിഫലാ വാണീ മത്പ്രസാദകൃതാ ശുഭാ
ഭവതഃ പുത്രമേകം തു ശൂലമേതദ് ഭജിഷ്യതേ. 13

| | | | |
|---|---|---|---|
| "'തു | "'എങ്കിലും | മാ ഭൂത് ; | ഭവിക്കാതിരിക്കട്ടെ ; |
| തേ ശുഭാ വാണീ | നിൻെറ പ്രിയമായ | ഭവതഃ | നിൻെറ |
| മത്പ്രസാദകൃതാ | എൻെറ [അപേക്ഷ അനുഗ്രഹത്താൽ | ഏകം പുത്രം | ഒരു സന്താനത്തെ |
| വിഫലാ | നിഷ്ഫലമായി | ഏതത് ശൂലം ഭജിഷ്യതേ. | ഈ ശൂലം കാത്തുകൊണ്ടിരിക്കുന്നതാണു്. |

യാവത് കരസ്ഥഃ ശൂലോऽയം ഭവിഷ്യതി സുതസ്യ തേ
അവദ്ധ്യഃ സൎവ്വഭൂതാനാം ശൂലഹസ്തോ ഭവിഷ്യതി. 14

| | | | |
|---|---|---|---|
| "'അയം ശൂലഃ | "'ഈ ശൂലം | ശൂലഹസ്തഃ യാവത് | ശൂലമേന്തിയവനായിരിക്കുന്നേടത്തോളം |
| തേ സുതസ്യ | നിൻെറ ഒരു പുത്രന്നു് | സൎവ്വഭൂതാനാം | സൎവ്വപ്രാണികൾക്കും |
| കരസ്ഥഃ ഭവിഷ്യതി ; | കരസ്ഥമായിരിക്കുന്നതാണു് ; | അവദ്ധ്യഃ ഭവിഷ്യതി.' | അവദ്ധ്യനായി ഭവിക്കുന്നതാണു്.' |

ഏവം മധുൎവ്വരം ലബ്ധ്വാ ദേവാത് സുമഹദദ്ഭുതം
ഭവനം സോऽസുരശ്രേഷ്ഠഃ കാരയാമാസ സുപ്രഭം. 15

| | | | |
|---|---|---|---|
| "സഃ അസുരശ്രേഷ്ഠഃ | 'ആ അസുരശ്രേഷ്ഠനായ | അദ്ഭുതം | അത്ഭുതകരമായ |
| | | വരം | വരത്തെ |
| മധുഃ, | മധുവെന്നവൻ, | ലബ്ധ്വാ, | ലഭിച്ചു്, |
| ദേവാത് | മഹാദേവങ്കൽ നിന്നു് | സുപ്രഭം | ഉത്കൃഷ്ടമായ |
| ഏവം | ഇപ്രകാരം | ഭവനം | ഒരു ഭവനത്തെ |
| സുമഹത് | മഹിമയേറിയ | കാരയാമാസ. | പണിയിച്ചു. |

തസ്യ പത്നീ മഹാഭാഗാ പ്രിയാ കുംഭീനസീതി യാ
തസ്യാഃ പുത്രോ മഹാവീൎയ്യോ ലവണോ നാമ ദാരുണഃ
ബാല്യാത്പ്രഭൃതി ദുഷ്ടാത്മാ പാപാന്യേവ സമാചരത്. 16

"കുംഭീനസി ഇതി "കുംഭീനസിയെന്ന
യാ യാതൊരു
തസ്യ പ്രിയാ പത്നീ } അവന്റെ പ്രിയപത്നി
മഹാഭാഗാ; മഹാ ധൎമ്മശീലയായി[രുന്നു;
തസ്യാഃ അവളുടെ
പുത്രഃ പുത്രനായ
ലവണഃ നാമ ലവണനെന്നവൻ
മഹാവീൎയ്യഃ മഹാപരാക്രമശാലിയും
ദാരുണഃ; ഭയങ്കരനും ആകുന്നു;
ബാല്യാത്-പ്രഭൃതി } ചെറുപ്പം മുതൽക്കു തന്നെ
ദുഷ്ടാത്മാ ആ ദുഷ്ടൻ
പാപാനി ഏവ പാപകൃത്യങ്ങളെത്തന്നെ
സമാചരത്. ആചരിച്ചുവന്നു.

തം പുത്രം ദുൎവ്വിനീതം തു ദൃഷ്ട്വാ ദുഃഖസമന്വിതഃ
മധുഃ സ ശോകമാപേദേ ന ചൈനം കിഞ്ചിദബ്രവീത്. 17

"മധുഃ "മധു
തം പുത്രം ആ പുത്രനെ
ദുൎവ്വിനീതം ദുൎമ്മാൎഗ്ഗിയായി
ദൃഷ്ട്വാ കണ്ടു്
തു അക്കാരണത്താൽ
ദുഃഖസമന്വിതഃ ദുഃഖംപൂണ്ടവനായി
ശോകം ആപേദേ; വ്യാകുലപ്പെട്ടു;
സഃ അവൻ
ഏനം ഇവനോടു്
കിഞ്ചിത് ച ഒന്നുംതന്നെ
ന അബ്രവീത്. പറകയുണ്ടായില്ല.

സ വിഹായ ത്വിമം ലോകം പ്രവിഷ്ടോ വരുണാലയം
ശൂലം നിവേശ്യ ലവണേ വരം തസ്മൈ ന്യവേദയത്. 18

"സഃ "ആ മധു
ലവണേ ലവണന്റെ വശം
ശൂലം ശൂലത്തെ
നിവേശ്യ ഏല്പിച്ചു്
തസ്മൈ അവന്നു്
വരം ന്യവേദയത്; } വരത്തെക്കുറിച്ചും അറിവുകൊടുത്തു;
തു ആ സ്ഥിതിയിൽ
ഇമം ലോകം ഈ ലോകത്തെ
വിഹായ വെടിഞ്ഞു്
വരുണാലയം പ്രവിഷ്ടഃ. } വരുണലോകത്തെ പ്രാപിച്ചു.

സ പ്രഭാവേന ശൂലസ്യ ദൌരാത്മ്യേനാത്മനസ്തഥാ
സന്താപയതി ലോകാംസ്ത്രീൻ വിശേഷേണ ച താപസാൻ 19

"സഃ "അവൻ
തഥാ അപ്രകാരമുള്ള
ആത്മനഃ ദൌരാത്മ്യേന } തന്റെ ദുൎഗ്ഗുണത്താലും
ശൂലസ്യ പ്രഭാവേന } ശൂലായുധത്തിന്റെ വൈഭവത്താലും
ത്രീൻ ലോകാൻ മൂന്നു ലോകങ്ങളെയും
വിശേഷേണ വിശേഷിച്ചും
താപസാൻ ച തപസ്വിമാരെയും
സന്താപയതി. ദ്രോഹിക്കുന്നു.

ഏവംപ്രഭാവോ ലവണഃ ശൂലം ചൈവ തഥാവിധം
ശ്രുത്വാ പ്രമാണം കാകുത്സ്ഥ ത്വം ഹി നഃ പരമാ ഗതിഃ. 20

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "കാകുത്സ്ഥ! | നഃ | ഞങ്ങൾക്ക് |
| ലവണഃ ഏവ | ലവണാസുരനാകട്ടെ | ത്വം ഹി | നിന്തിരുവടിമാത്രമാണ് |
| ഏവം പ്രഭാവഃ; | അപ്രകാരമുള്ള പ്രഭാവവാനാണ്; | പരമാ ഗതിഃ; | സർവ്വശരണ്യനായുള്ളതു; |
| ശൂലം ച തഥാവിധം; | ശൂലവും അപ്രകാരമുള്ളതാണ്; | ശ്രുത്വാ പ്രമാണം! | ചെവിക്കൊണ്ടു തിരുവുള്ളംപോലെ ചെയ്തരുളിയാലും. |

ബഹവഃ പാർത്ഥിവാ രാമ ഭയാർത്തൈർഋഷിഭിഃ പുരാ
അഭയം യാചിതാ വീര ത്രാതാരം ന ച വിദ്മഹേ. 21

| | | | |
|---|---|---|---|
| "വീര! | "ജഗദേകവീരനായ | പാർത്ഥിവാഃ | രാജാക്കന്മാർ |
| രാമ! | ശ്രീരാമ! | അഭയം | ഞങ്ങളെ രക്ഷിക്കേണമെന്ന് |
| പുരാ | ഇതുവരെയും | യാചിതാഃ; | അപേക്ഷിക്കപ്പെട്ടു; |
| ഭയാർത്തൈഃ | ഭയാകുലിതരായ | ത്രാതാരം ച | അഭയപ്രദാനംചെയ്യുന്ന ഒരുവനേയും |
| ഋഷിഭിഃ | മഹർഷിമാരാൽ | വിദ്മഹേ ന. | ഞങ്ങൾ കാണുന്നില്ല. |
| ബഹവഃ | എത്രയോ | | |

തേ വയം രാവണം ശ്രുത്വാ ഹതം സബലവാഹനം
ത്രാതാരം വിദ്മഹേ താത നാന്യം ഭുവി നരാധിപം. 22

| | | | |
|---|---|---|---|
| "താത! | "പൂജ്യപാദ! | ത്രാതാരം | അഭയപ്രദനാരെന്ന് |
| തേ വയം | അപ്രകാരമുള്ള ഞങ്ങൾ | വിദ്മഹേ; | അറിയുന്നു; |
| രാവണം | രാവണനെ | ഭുവി | ലോകത്തിൽ |
| സബലവാഹനം | സൈന്യങ്ങളും വാഹനങ്ങളുമടക്കം | അന്യം | മറ്റൊരു |
| ഹതം ശ്രുത്വാ, | ഹനിക്കപ്പെട്ടവനായി കേട്ട്, | നരാധിപം | അരചനെ |
| | | ന. | അങ്ങിനെ അറിയുന്നില്ല. |

തത് പരിത്രാതുമിച്ഛാമോ ലവണാദ്ഭയപീഡിതാൻ. 23

| | | | |
|---|---|---|---|
| "തത് | "ആകയാൽ | പരിത്രാതും | രക്ഷിച്ചരുളുവാൻ |
| ലവണാത് | ലവണങ്കൽനിന്ന് | ഇച്ഛാമഃ." | ഞങ്ങൾ പ്രാർത്ഥിക്കുന്നു." |
| ഭയപീഡിതാൻ | ഭീതിപൂണ്ടു പീഡിതരായ ഞങ്ങളെ | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഏകഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തൊന്നാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 22877; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2153.



# ദ്വിഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിരണ്ടാംസർഗ്ഗം.

[ശത്രുഘ്നപ്രാർത്ഥനാ = ശത്രുഘ്നൻ ശ്രീരാമനോടായി അപേക്ഷിക്കുന്നത്.]

തഥോക്തേ താനൃഷീൻ രാമഃ പ്രത്യുവാച കൃതാഞ്ജലിഃ
കിമാഹാരഃ കിമാചാരോ ലവണഃ ക്വ ച വർത്തതേ. 1

| | |
|---|---|
| " തഥാ | " അപ്രകാരം |
| ഉക്തേ | ഉണർത്തിക്കപ്പെട്ടാറെ, |
| രാമഃ | ശ്രീരാമൻ |
| കൃതാഞ്ജലിഃ | കൈക്കൂപ്പിക്കൊണ്ട് |
| താൻ ഋഷീൻ | ആ ഋഷിമാരോടായി |
| പ്രത്യുവാച ; | മറുപടിയരുളി ; |
| " ലവണഃ ച ക്വ വർത്തതേ ? | " ലവണാസുരൻ എങ്ങാണ് വസിക്കുന്നതു ? |
| കിമാഹാരഃ ? | അവന്റെ ആഹാരമെപ്രകാരമുള്ളതാണ് ? |
| കിമാചാരഃ ? " | ആചാരമെപ്രകാരമുള്ളതാണ് ? " |

രാഘവസ്യ വചഃ ശ്രുത്വാ ഋഷയഃ സർവ്വ ഏവ തേ
തതോ നിവേദയാമാസുർല്ലവണോ വവൃധേ യഥാ. 2

| | |
|---|---|
| തേ ഋഷയഃ സർവ്വേ ഏവ | ആ ഋഷിമാർ എല്ലാവരും തന്നെ |
| രാഘവസ്യ വചഃ ശ്രുത്വാ | ശ്രീരാഘവന്റെ വാക്ക കേട്ട് |
| തതഃ | അതിൽപിന്നെ |
| ലവണഃ | ലവണാസുരൻ |
| വവൃധേ യഥാ | എപ്രകാരം വളർന്നുവോ അതിനെ ഇപ്രകാരം |
| നിവേദയാമാസുഃ. | വിസ്തരിച്ചുണർത്തിച്ചു. |

ആഹാരഃ സർവ്വസത്വാനി വിശേഷേണ ച താപസാഃ
ആചാരോ രൌദ്രതാ നിത്യം വാസോ മധുവനേ തഥാ. 3

| | |
|---|---|
| "സർവ്വസത്വാനി | " സർവ്വപ്രാണികളും |
| വിശേഷേണ | വിശേഷിച്ചും |
| താപസാഃ ച | താപസന്മാരുമാകുന്നു |
| ആഹാരഃ ; | (അവന്റെ) ആഹാരം ; |
| നിത്യം | എന്നും |
| രൌദ്രതാ തഥാ | പാപകൃത്യംചെയ്യുന്നതുതന്നെ |
| ആചാരഃ ; | ആചാരം ; |
| മധുവനേ വാസഃ. | മധുവനത്തിലാകുന്നു വസിക്കുന്നതു്. |

ഹത്വാ ബഹുസഹസ്രാണി സിംഹവ്യാഘ്രമൃഗദ്വിപാൻ
മാനുഷാംശ്ചൈവ കുരുതേ നിത്യമാഹാരമാഹ്നികം 4

| | |
|---|---|
| സിംഹവ്യാഘ്രമൃഗദ്വിപാൻ | " സിംഹങ്ങളെയും, നരികളേയും, മാനുകളേയും, ആനകളേയും |
| മാനുഷാൻ ച | മനുഷ്യരേയും |
| ബഹുസഹസ്രാണി ഹത്വാ | അനേകായിരമായി കൊന്ന് |
| നിത്യം | ദിവസംതോറും |
| ആഹ്നികം ഏവ | ഒരുനാൾ തെറ്റാതെ |
| ആഹാരം കുരുതേ | ഭക്ഷിക്കുന്നു. |

തതോഽന്തരാണി സത്വാനി ഖാദതേ സ മഹാബലഃ
സംഹാരേ സമനുപ്രാപ്തേ വ്യാദിതാസ്യ ഇവാന്തകഃ. 5

| | | | |
|---|---|---|---|
| "തതഃ | "അതുമല്ലാതെ | സംഹാരേ | സംഹരിക്കുന്നതിൽ |
| സഃ മഹാബലഃ | ആ മഹാബലിഷ്ഠൻ | സമനുപ്രാപ്തേ | ഉദ്യുക്തനായിരിക്കെ |
| വ്യാദിതാസ്യഃ | വായപൊളിച്ചുംകൊണ്ട് | അന്തരാണി | ഇടയിലുള്ള |
| അന്തകഃ ഇവ | കാലനെന്നപോലെ | സത്വാനി | സത്വങ്ങളേയും |
| | | ഖാദതേ. | കടിച്ചുതിന്നുന്നു. |

ശൂലഹസ്തോ രിപൂൻ സർവ്വാൻ നിർഹരത്യേഷ ദുർമ്മതിഃ. 6

| | | | |
|---|---|---|---|
| "ഏഷഃ ദുർമ്മതിഃ | "ഈ ദുഷ്ടൻ | രിപൂൻ സർവ്വാൻ | എതിർക്കുന്നവരെയെല്ലാം |
| ശൂലഹസ്തഃ | ശൂലായുധത്തെ കയ്യിൽ ധരിച്ചുകൊണ്ട് | നിർഹരതി." | ചുട്ടെരിക്കുന്നു." |

തച്ഛ്രുത്വാ രാഘവോ വാക്യമുവാച സ മഹാമുനീൻ
ഘാതയിഷ്യാമി തദ്രക്ഷോ ഹ്യപഗച്ഛന്തു വോ ഭയം. 7

| | | | |
|---|---|---|---|
| തത് ശ്രുത്വാ | അതുകേട്ട് | ഘാതയിഷ്യാമി; | ഞാൻ സംഹരിക്കുന്നുണ്ട്; |
| സഃ രാഘവഃ | ആ ശ്രീരാഘവൻ | ഹി | ആകയാൽ |
| മഹാമുനീൻ | മഹർഷിമാരോടായി | വഃ ഭയം | നിങ്ങളുടെ ഭയം |
| വാക്യം ഉവാച; | ഇങ്ങിനെഅരുളിച്ചെയ്തു; | അപഗച്ഛതു." | നീങ്ങട്ടെ." |
| "രക്ഷഃ | "രാക്ഷസനെ | | |

പ്രതിജ്ഞായ തഥാ തേഷാം മുനീനാമുഗ്രതേജസാം
സ ഭ്രാതൄൻ സഹിതാൻ സർവ്വാനുവാച രഘുനന്ദനഃ. 8

| | | | |
|---|---|---|---|
| സഃ രഘുനന്ദനഃ | ആ രഘുതിലകൻ | സഹിതാൻ | കൂടെയുണ്ടായിരുന്ന |
| ഉഗ്രതേജസാം | ഉഗ്രതേജസ്സാർന്ന | ഭ്രാതൄൻ സർവ്വാൻ | അനുജന്മാരെല്ലാവരോടായും |
| തേഷാം മുനീനാം | ആ മുനിമാരോടായി | ഉവാച. | ഇങ്ങിനെഅരുളിച്ചെയ്തു. |
| തഥാ പ്രതിജ്ഞായ, | ഇപ്രകാരം വാഗ്ദത്തം ചെയ്തശേഷം, | | |

കോ ഹന്താ ലവണം വീരഃ കസ്യാംശഃ സ വിധീയതാം
ഭരതസ്യ മഹാബാഹോഃ ശത്രുഘ്നസ്യ ച ധീമതഃ 9

| | | | |
|---|---|---|---|
| "ലവണം ഹന്താ | "ലവണനെ സംഹരിക്കുന്ന | ധീമതഃ ശത്രുഘ്നസ്യ ച | ധീമാനായ ശത്രുഘ്നന്നോ |
| വീരഃ കഃ? | വീരൻ ആരാണ്? | കസ്യ അംശഃ | ആരുടെ പങ്കായിട്ടാണ് |
| മഹാബാഹോഃ | മഹാബാഹുവായ | സഃ വിധീയതാം?" | അത് നിയമിക്കപ്പെടേണ്ടത്?" |
| ഭരതസ്യ, | ഭരതന്നോ, | | |

രാഘവേണൈവമുക്തസ്തു ഭരതോ വാക്യമബ്രവീത്
അഹമേനം വധിഷ്യാമി മമാംശഃ സ വിധീയതാം. 10

| | | | |
|---|---|---|---|
| രാഘവേണ | ശ്രീരാമനാൽ | "ഏനം | "ഇവനെ |
| ഏവം ഉക്തഃ | ഇപ്രകാരം ചോദിക്കപ്പെട്ട | അഹം | ഞാൻ |
| ഭരതഃ തു, | ഭരതനും, | വധിഷ്യാമി; | വധിക്കാം; |
| വാക്യം അബ്രവീത്; | ഇങ്ങിനെ മറുപടിയുണൎത്തിച്ചു; | സഃ മമ അംശഃ വിധീയതാം." | അത് എനിക്കുള്ള പങ്കായി കല്പിക്കപ്പെടട്ടെ." |

ഭരതസ്യ വചഃ ശ്രുത്വാ ധൈൎയ്യശൌൎയ്യസമന്വിതം
ലക്ഷ്മണാവരജസ്തസ്ഥൌ ഹിത്വാ സൌവൎണ്ണമാസനം. 11

| | | | |
|---|---|---|---|
| ധൈൎയ്യശൌൎയ്യസമന്വിതം | ധൈൎയ്യവും ശൌൎയ്യവും ചേൎന്നതായ | സൌവൎണ്ണം | സ്വൎണ്ണമയമായ |
| ഭരതസ്യ വചഃ ശ്രുത്വാ | ഭരതന്റെ മൊഴി കേട്ട് | ആസനം | ആസനത്തെ |
| ലക്ഷ്മണാവരജഃ | ലക്ഷ്മണാനുജനായ ശത്രുഘ്നൻ | ഹിത്വാ | വിട്ട് |
| | | തസ്ഥൌ. | എഴുന്നേററു. |

ശത്രുഘ്നസ്ത്വബ്രവീദ്വാക്യം പ്രണിപത്യ നരാധിപം
കൃതകൎമ്മാ മഹാബാഹുൎമ്മദ്ധ്യമോ രഘുനന്ദനഃ. 12

| | | | |
|---|---|---|---|
| ശത്രുഘ്നഃ | ശത്രുഘ്നൻ | മദ്ധ്യമഃ | ചെറിയജ്യേഷ്ഠനുമായ |
| നരാധിപം പ്രണിപത്യ | ശ്രീരാമനെ കുമ്പിട്ടുവണങ്ങി | രഘുനന്ദനഃ | ഭരതൻ |
| തു വാക്യം അബ്രവിത്; | അക്കാൎയ്യത്തിൽ ഇപ്രകാരം ഉണൎത്തിച്ചു; | കൃതകൎമ്മാ. | താൻചെയ്യേണ്ടതായ കൈങ്കൎയ്യത്തെ നിൎവ്വഹിച്ചുകഴിഞ്ഞിരിക്കുന്നു. |
| "മഹാബാഹുഃ | "മഹാബാഹുവും | | |

ആൎയ്യേണ ഹി പുരാ ശൂന്യാ ത്വയോദ്ധ്യാ രക്ഷിതാ പുരീ
സന്താപം ഹൃദയേ കൃത്വാ ആൎയ്യസ്യാഗമനം പ്രതി. 13

| | | | |
|---|---|---|---|
| "പുരാ തു | "മുമ്പേതന്നെ | ആഗമനം പ്രതി, | വരവിനെയും കാത്ത്, |
| ത്വയാ ശൂന്യാ | നിന്തിരുവടിയില്ലാത്തതായ | സന്താപം ഹി | ആ ദുഃഖത്തെത്തന്നെ എപ്പോഴും |
| അയോദ്ധ്യാ പുരീ | അയോദ്ധ്യാരാജ്യം | ഹൃദയേ കൃത്വാ, | മനസ്സിൽ ഓൎത്തുകൊണ്ട്, |
| ആൎയ്യേണ | ചെറിയജ്യേഷ്ഠനാൽ | രക്ഷിതാ. | പരിപാലിക്കപ്പെട്ടു. |
| ആൎയ്യസ്യ | ജ്യേഷ്ഠന്റെ | | |

ദുഃഖാനി ച ബഹൂനീഹ ഹ്യനുഭൂതാനി പാൎത്ഥിവ
ശയാനോ ദുഃഖശയ്യാസു നന്ദിഗ്രാമേ മഹാമനാഃ. 14

| | | | |
|---|---|---|---|
| "പാൎത്ഥിവ! | "മഹാരാജാവേ! | മഹാമനാഃ | മഹാത്മാവായ അദ്ദേഹം |
| ഇഹ | ഇക്കാൎയ്യത്തിൽ | നന്ദിഗ്രാമേ | നന്ദിഗ്രാമത്തിൽ |
| ബഹൂനി ച | പലപല | ദുഃഖശയ്യാസു | കഠിനമായ ശയ്യയിൽ |
| ദുഃഖാനി ഹി | കഷ്ടതകളും | ശയാനഃ. | ശയിച്ചുവന്നു. |
| അനുഭൂതാനി; | അനുഭവിക്കപ്പെട്ടുകഴിഞ്ഞു; | | |

ഫലമൂലാശനോ ഭൂത്വാ ജടീ ചീരധരസ്തഥാ
അനുഭൂയേദൃശം ദുഃഖമേഷ രാഘവനന്ദനഃ
പ്രേഷ്യേ മയി സ്ഥിതേ രാജൻ ന ഭൂയഃ ക്ലേശമാപ്നുയാത്. 15

| | |
|---|---|
| “ തഥാ ഭൂത്വാ, | “ അപ്രകാരമെല്ലാമിരുന്നുകൊണ്ട് |
| ജടീ | ജടധരിച്ച് |
| ചീരധരഃ | വല്ക്കലധാരിയായി |
| ഫലമൂലാശനഃ ; | കായ്കിഴങ്ങുകൾ ഭുജിച്ച് |
| രാജൻ ! | മഹാരാജാവേ ! [വന്നു ; |
| മയി പ്രേഷ്യേ സ്ഥിതേ | എന്നെ പറഞ്ഞയക്കുന്നകാര്യത്തിൽ ഞാൻ കാത്തുംകൊണ്ടിരിക്കെ |
| ഏഷഃ രാഘവനന്ദനഃ | ഈ രഘുനന്ദനനായ ഭരതൻ, |
| ഈദൃശം ദുഃഖം | ഇപ്രകാരമുള്ള കഷ്ടത്തെ |
| അനുഭൂയ, | അനുഭവിച്ച്, |
| ഭൂയഃ | വീണ്ടും |
| ക്ലേശം | ക്ലേശത്തെ |
| ന ആപ്നുയാത്.” | അനുഭവിക്കുന്നത് ഉചിതമല്ല.” |

തഥാ ബ്രുവതി ശത്രുഘ്നേ രാഘവഃ പുനരബ്രവീത്
ഏവം ഭവതു കാകുത്സ്ഥ ക്രിയതാം മമ ശാസനം. 16

| | |
|---|---|
| ശത്രുഘ്നേ | ശത്രുഘ്നൻ |
| തഥാ ബ്രുവതി, | അപ്രകാരം ഉണർത്തിച്ചാറെ, |
| പുനഃ | അതിനാൽ |
| രാഘവഃ, | ശ്രീരാഘവൻ, |
| അബ്രവീത് ; | ഇങ്ങിനെ ആജ്ഞാപിച്ചു ; |
| “ കാകുത്സ്ഥ ! | “ ശത്രുഘ്ന ! |
| ഏവം ഭവതു ; | അങ്ങിനെതന്നെയാവട്ടെ ; |
| മമ ശാസനം | എന്റെ ആജ്ഞ |
| ക്രിയതാം. | പൂർത്തിയാക്കപ്പെടട്ടെ. |

രാജ്യേ ത്വാമഭിഷേക്ഷ്യാമി മധോസ്തു നഗരേ ശുഭേ
നിവേശയ മഹാബാഹോ ഭരതം യദ്യവേക്ഷസേ. 17

| | |
|---|---|
| “ മഹാബാഹോ! | “ മഹാബാഹുവായവനേ ! |
| ഭരതം | ഭരതനെ |
| അവേക്ഷസേ യദി, | നീ ബഹുമാനിക്കുന്നു എന്നതിനാൽ, |
| ത്വാം തു | നിന്നെ ഇപ്പോൾതന്നെ |
| അഭിഷേക്ഷ്യാമി ; | ഞാൻ വാഴിക്കുന്നുണ്ട് ; |
| മധോഃ | മധുവിന്റെ |
| ശുഭേ നഗരേ | രമ്യനഗരത്തിലും |
| രാജ്യേ | രാജ്യത്തിലും |
| നിവേശയ. | ആസക്തിപൂണ്ട് വർത്തിച്ചാലും. |

ശൂരസ്ത്വം കൃതവിദ്യശ്ച സമർത്ഥശ്ച നിവേശനേ
നഗരം യമുനാജുഷ്ടം തഥാ ജനപദാൻ ശുഭാൻ. 18

| | |
|---|---|
| “ ത്വം ച | “ നീയും |
| ശൂരഃ ച | ശൂരനും |
| കൃതവിദ്യഃ ; | പഠിച്ചറിവുള്ളവനുമാണ് ; |
| യമുനാജുഷ്ടം | യമുനാനദിയാൽ സേവിക്കപ്പെട്ട |
| നഗരം | നഗരത്തേയും |
| തഥാ | അപ്രകാരംതന്നെ |
| ശുഭാൻ | രമണീയങ്ങളായ |
| ജനപദാൻ | നാട്ടുകളേയും |
| നിഃവശനേ | സ്ഥാപിക്കുന്നതിലും |
| സമർത്ഥഃ ച. | കുശലനാണല്ലോ. |

യോ ഹി വംശം സമുത്പാട്യ പാൎത്ഥിവസ്യ പുനഃ ക്ഷയേ
ന വിധത്തേ നൃപം തത്ര നരകം സ ഹി ഗച്ഛതി 19

| | | | |
|---|---|---|---|
| "ഹി | "എന്തെന്നാൽ | ന വിധത്തേ, | നിയമിക്കാതിരിക്കുന്നുവോ, |
| യഃ | യാതൊരുവൻ | സഃ, | അവൻ, |
| പാൎത്ഥിവസ്യ വംശം | ഒരു രാജകുലത്തെ | തത്ര | അക്കാരണത്താൽ |
| സമുത്പാട്യ, | ഉന്മൂലനംചെയ്തശേഷം | നരകം | നരകത്തെ |
| ക്ഷയേ | ആ സ്ഥലത്തിൽ | ഗച്ഛതി ഹി. | പ്രാപിക്കുകതന്നെ ചെയ്യുന്നു. |
| നൃപം പുനഃ | വേറെ രാജാവിനെ | | |

സ ത്വം ഹത്വാ മധുസുതം ലവണം പാപനിശ്ചയം
രാജ്യം പ്രശാധി ധൎമ്മേണ വാക്യം മേ യദ്യവേക്ഷസേ. 20

| | | | |
|---|---|---|---|
| "മേ വാക്യം | "എന്റെ വാക്യത്തെ | പാപനിശ്ചയം | ദുഷ്ടമതിയുമായ |
| അവേക്ഷസേ യദി, | ആദരിക്കുന്നപക്ഷം, | ലവണം ഹത്വാ | ലവണനെ വധിച്ച് |
| സഃ ത്വം | അപ്രകാരമുള്ള നീ | രാജ്യം | രാജ്യത്തെ |
| മധുസുതം | മധുപുത്രനും | ധൎമ്മേണ | നീതിന്യായമനുസരിച്ച് |
| | | പ്രശാധി. | പരിപാലിച്ചുവന്നാലും. |

ഉത്തരം ച ന വക്തവ്യം ശൂര വാക്യാന്തരേ മമ
ബാലേന പൂൎവ്വജസ്യാജ്ഞാ കൎത്തവ്യാ നാത്ര സംശയഃ. 21

| | | | |
|---|---|---|---|
| "പൂൎവ്വജസ്യ | "മൂത്തവന്റെ | ശൂര! | ശൂര! |
| ആജ്ഞാ | വാക്ക് | മമ | എന്റെ |
| ബാലേന | എളയവനാൽ | വാക്യാന്തരേ | വാക്കിന്റെസംഗതിയിൽ |
| കൎത്തവ്യാ; | അനുഷ്ഠിക്കപ്പെടേണ്ടതാണ്; | ഉത്തരം ന വക്തവ്യം. | മറുവാക്കുരക്കത്തക്കതല്ല. |
| അത്ര ന സംശയഃ ച; | ഇതിൽ സംശയംതന്നെയില്ല; | | |

അഭിഷേകം ച കാകുത്സ്ഥ പ്രതീച്ഛസ്വ മയോദ്യതം
വസിഷ്ഠപ്രമുഖൈൎവ്വിപ്രൈൎവിധിമന്ത്രപുരസ്കൃതം. 22

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "കാകുത്സ്ഥ! | വിപ്രൈഃ | അന്തണന്മാരാൽ |
| മയാ ഉദ്യതം ച | എന്നാൽ ഉദ്ദേശിക്കപ്പെട്ടതും | വിധിമന്ത്രപുരസ്കൃതം | വേദമന്ത്രങ്ങളോടുകൂടി വിധിപോലെ നടത്തപ്പെട്ടതുമായ |
| വസിഷ്ഠപ്രമുഖൈഃ | വസിഷ്ഠഭഗവാൻ മുതലായ | അഭിഷേകം | പട്ടാഭിഷേകത്തെ |
| | | പ്രതീച്ഛസ്വ." | കൈക്കൊണ്ടാലും." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ദ്വിഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തിരണ്ടാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 22899; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2175



# ത്രിഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിമൂന്നാംസർഗ്ഗം.

[ലവണവധോപായകഥനം = ലവണവധത്തിന്നുള്ള ഉപായത്തെ കഥിക്കുന്നത്.]

ഏവമുക്തസ്തു രാമേണ പരാം വ്രീഡാമുപാഗമത്
ശത്രുഘ്നോ വീര്യസമ്പന്നോ മന്ദം മന്ദമുവാച ഹ. 1

| | | | |
|---|---|---|---|
| രാമേണ | ശ്രീരാമനാൽ | പരാം വ്രീഡാം | അതിയായ ലജ്ജയെ |
| ഏവം ഉക്തഃ | ഇപ്രകാരം ആജ്ഞാപിക്കപ്പെട്ട | ഉപാഗമത്; | കയ്ക്കൊണ്ടു; |
| | | മന്ദം മന്ദം ഹ | ഏററം മന്ദസ്വരത്തിൽ |
| വീര്യസമ്പന്നഃ | വീര്യശാലിയായ | തു | ഇക്കാര്യത്തെക്കുറിച്ച് |
| ശത്രുഘ്നഃ, | ശത്രുഘ്നൻ, | ഉവാച. | ഇപ്രകാരം ഉണർത്തിച്ചു. |

അധർമ്മം വിദ്മ കാകുത്സ്ഥ ഹ്യസ്മിന്നർത്ഥേ നരേശ്വര
കഥം തിഷ്ഠത്സു ജ്യേഷ്ഠേഷു കനീയാനഭിഷിച്യതേ. 2

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "പുരുഷോത്തമ! | അസ്മിൻ അർത്ഥേ | ഇക്കാര്യത്തിൽ |
| ജ്യേഷ്ഠേഷു തിഷ്ഠത്സു | ജ്യേഷ്ഠന്മാർ ഇരിക്കുമ്പോൾ | അധർമ്മം | ന്യായവിരുദ്ധമെന്നുള്ളതിനെ |
| കനീയാൻ | അനുജൻ | വിദ്മ ഹി. | നാം അറിയുന്നതാണല്ലോ. |
| അഭിഷിച്യതേ | പട്ടാഭിഷേകം ചെയ്യിക്കപ്പെടുക എന്നതു് | | |
| കഥം? | എങ്ങിനെ ന്യായമാകും? | | |

അവശ്യം കരണീയം ച ശാസനം പുരുഷർഷഭ
തവ ചൈവ മഹാഭാഗ ശാസനം ദുരതിക്രമം. 3

| | | | |
|---|---|---|---|
| "മഹാഭാഗ! | "പുണ്യാത്മാവേ! | ച | ആകയാൽ |
| തവ | നിന്തിരുവടിയുടെ | ശാസനം | കല്പനയും |
| ശാസനം ച | ആജ്ഞയാകട്ടെ | അവശ്യം | നിശ്ചയമായും |
| ദുരതിക്രമം ഏവ; | അതിക്രമിക്കപ്പെടുവാനും പാടുള്ളതല്ല; | കരണീയം. | അനുവർത്തിക്കപ്പെടേണ്ടതായിരിക്കുന്നു. |
| പുരുഷർഷഭ! | പുരുഷോത്തമ! | | |

ത്വത്തോ മയാ ശ്രുതം വീര ശ്രുതിഭ്യശ്ച മയാ ശ്രുതം
നോത്തരം ഹി മയാ വാച്യം മദ്ധ്യമേ പ്രതിജാനതി. 4

| | | | |
|---|---|---|---|
| "മദ്ധ്യമേ | "ചെറിയജ്യേഷ്ഠനായ ഭരതൻ | ന വാച്യം ഹി; | ഉണർത്തിക്കപ്പെടത്തക്കതല്ലല്ലൊ; |
| പ്രതിജാനതി, | ഇക്കാര്യത്തിൽ ഒരു കാര്യം ഉണർത്തിച്ചിരിക്കെ, | വീര! | വീര! |
| ഉത്തരം | അതിനെ കവിച്ചുള്ള മറെറാരു വാക്ക് | ത്വത്തഃ | നിന്തിരുവടിയിങ്കൽ നിന്ന് |
| മയാ | എന്നാൽ | മയാ | എന്നാൽ |
| | | ശ്രുതം | ഈ സംഗതി കേട്ടറിയപ്പെട്ടിട്ടുണ്ട്; |
| | | മയാ | എന്നാൽ |
| | | ശ്രുതിഭ്യഃ ച | വേദങ്ങളിൽനിന്നും |
| | | ശ്രുതം. | അറിയപ്പെട്ടതുമാണ്. |

വ്യാഹൃതം ദുർവ്വചോ ഘോരം ഹന്താസ്മി ലവണം മൃധേ
തസ്യേയം മേ ദുരുക്തസ്യ ദുൎഗ്ഗതിഃ പുരുഷൎഷഭ 5

| | | | |
|---|---|---|---|
| "'മൃധേ | "'പോരിൽ | ഘോരം; | എനിക്കുതന്നെ ആപത്തായിവന്നു; |
| ലവണം | ലവണാസുരനെ | പുരുഷൎഷഭ! | പുരുഷോത്തമ! |
| ഹന്താസ്മി;' | ഞാൻ വധിക്കുന്നുണ്ട്'; എന്നിങ്ങനെ | ദുരുക്തസ്യ | പറവാൻ പാടില്ലാത്തതിനെ പറഞ്ഞുപോയ |
| വ്യാഹൃതം | എന്നാൽ ഉണൎത്തിക്കപ്പെട്ടതായ | തസ്യ മേ | ആ എനിക്ക് |
| ദുർവ്വചഃ | ദുർവ്വാക്ക് | ഇയം ദുൎഗ്ഗതിഃ. | ഈ കഷ്ടാവസ്ഥ നേൎന്നു. |

ഉത്തരം ഹി ന വക്തവ്യം ജ്യേഷ്ഠേനാഭിഹിതേ പുനഃ
അധൎമ്മസഹിതം ചൈവ പരലോകവിവൎജ്ജിതം. 6

| | | | |
|---|---|---|---|
| "ജ്യേഷ്ഠേന | "ജ്യേഷ്ഠനാൽ | പരലോകവിവൎജ്ജിതം ഏവ | പരലോകവിരുദ്ധമായും ഉള്ള |
| അഭിഹിതേ | അഭിപ്രായം പറയപ്പെട്ടിരിക്കുമ്പോൾ | ഉത്തരം | മറെറാരുവാക്ക് |
| പുനഃ | അതിന്നും മേലായി | ന വക്തവ്യം ഹി. | ഉണൎത്തിക്കപ്പെടത്തക്കതല്ലല്ലോ. |
| അധൎമ്മസഹിതം ച | അധൎമ്മയുക്തമായും | | |

സോഽഹം ദ്വിതീയം കാകുത്സ്ഥ ന വക്ഷ്യാമി തവോത്തരം
മാ ദ്വിതീയേന ദണ്ഡോ വൈ നിപതേന്മയി മാനദ. 7

| | | | |
|---|---|---|---|
| "മാനദ! | "അഹന്തയെ അകററുന്നവനായ | ഉത്തരം | ഉത്തരം |
| കാകുത്സ്ഥ! | ശ്രീരാഘവ! | ന വക്ഷ്യാമി; | പറയുന്നില്ല; |
| സഃ അഹം, | അപ്രകാരമുള്ള അടിയൻ, | മയി | എന്റെ സംഗതിയിൽ |
| തവ | നിന്തിരുവടിയോടായി | ദ്വിതീയേന | പുതിയതായി |
| ദ്വിതീയം. | രണ്ടാമതൊരു | ദണ്ഡഃ വൈ | ഒരു ദണ്ഡന |
| | | മാ നിപതേത്. | നേരാതിരിക്കട്ടെ. |

കാമകാരോ ഹ്യഹം രാജൻ തവാസ്മി പുരുഷൎഷഭ
അധൎമ്മം ജഹി കാകുത്സ്ഥ മത്കൃതേ രഘുനന്ദന. 8

| | | | |
|---|---|---|---|
| "രഘുനന്ദന! | "രഘുകുലോത്തംസ! | കാമകാരഃ അസ്മി; | ആജ്ഞാകരനായി വൎത്തിക്കുന്നുണ്ട്; |
| കാകുത്സ്ഥ! | കാകുത്സ്ഥ! | മത്കൃതേ | എന്റെ സംഗതിയിൽ |
| രാജൻ! | ചക്രവൎത്തിയായ | അധൎമ്മം | അധൎമ്മത്തെ |
| പുരുഷൎഷഭ! | പുരുഷോത്തമ! | ജഹി." | നിരാകരിച്ചരുളുവാൻ തിരുവുള്ളമുണ്ടാകണം." |
| അഹം ഹി | ഞാനാകട്ടെ | | |
| തവ | നിന്തിരുവടിയുടെ | | |

ഏവമുക്തസ്തു ശൂരേണ ശത്രുഘ്നേന മഹാത്മനാ
ഉവാച രാമഃ സംഹൃഷ്ടോ ഭരതം ലക്ഷ്മണം തഥാ. 9

| | | | |
|---|---|---|---|
| ശൂരേണ | ശൂരനും | രാമഃ | ശ്രീരാമൻ |
| മഹാത്മനാ | മഹാത്മാവുമായ | സംഹൃഷ്ടഃ | അതിയായ സന്തുഷ്ടി യാന്നവനായി |
| ശത്രുഘ്നേന | ശത്രുഘ്നനാൽ | | |
| തു | ഇതിനെപ്പററി | ഭരതം | ഭരതനോടായും |
| ഏവം | ഇപ്രകാരം | ലക്ഷ്മണം തഥാ | ലക്ഷ്മണനോടായും |
| ഉക്തഃ | ഉണർത്തിക്കപ്പെട്ടവനായ | ഉവാച. | ഇപ്രകാരം അരുളിച്ചെയ്തു. |

സംഭാരാനഭിഷേകസ്യ ആനയദ്ധ്വം സമാഹിതാഃ
അദ്യൈവ പുരുഷവ്യാഘ്രമഭിഷേക്ഷ്യാമി രാഘവം 10
പുരോഹിതം ച കാകുത്സ്ഥം നൈഗമാനൃത്വിജസ്തഥാ
മന്ത്രിണശ്ചൈവ താൻ സർവ്വാനാനയദ്ധ്വം മമാജ്ഞയാ. 11

| | | | |
|---|---|---|---|
| "അഭിഷേകസ്യ | "പട്ടാഭിഷേകത്തിന്നായുള്ള | അഭിഷേക്ഷ്യാമി; | ഞാൻ വാഴിക്കുന്നുണ്ട്; |
| സംഭാരാൻ | ഒരുക്കങ്ങളെ | മമ ആജ്ഞയാ | എന്റെ ചൊല്പടിക്ക് |
| സമാഹിതാഃ | ശ്രദ്ധയോടെ | പുരോഹിതം ച | പുരോഹിതനേയും |
| ആനയദ്ധ്വം; | നിങ്ങളെല്ലാവരും ശേഖരിപ്പിൻ; | ഋത്വിജഃ തഥാ | ഋത്വിക്കുകളേയും |
| | | താൻ സർവ്വാൻ | ആ എല്ലാ |
| കാകുത്സ്ഥം | കാകുത്സ്ഥനും | നൈഗമാൻ ച | പൌരപ്രധാനികളേയും |
| പുരുഷവ്യാഘ്രം | നരശാർദ്ദൂലനുമായ | | |
| രാഘവം | ശത്രുഘ്നനെ | മന്ത്രിണഃ ഏവ | മന്ത്രിമാരേയും |
| അദ്യ ഏവ | ഇന്നുതന്നെ | ആനയദ്ധ്വം." | വരുത്തിയാലും." |

രാജ്ഞഃ ശാസനമാജ്ഞായ തഥാऽകുർവ്വൻ മഹാരഥാഃ. 12

| | | | |
|---|---|---|---|
| മഹാരഥാഃ | ശൂരന്മാർ | ആജ്ഞായ | ശിരസാവഹിച്ച് |
| രാജ്ഞഃ | മഹാരാജാവിന്റെ | തഥാ അകുർവ്വൻ. | അപ്രകാരംതന്നെ ചെയ്തു. |
| ശാസനം | ആജ്ഞയെ | | |

അഭിഷേകസമാരംഭം പുരസ്കൃത്യ പുരോധസം
പ്രവിഷ്ടാ രാജഭവനം രാജാനോ ബ്രാഹ്മണാസ്തഥാ. 13

| | | | |
|---|---|---|---|
| അഭിഷേകസമാരംഭം | പട്ടാഭിഷേകോദ്യമത്തെ ഉദ്ദേശിച്ച്, | രാജാനഃ | രാജാക്കന്മാരും |
| | | ബ്രാഹ്മണാഃ തഥാ | ബ്രാഹ്മണരും |
| പുരോധസം | പുരോഹിതനെ | രാജഭവനം | രാജധാനിയിൽ |
| പുരസ്കൃത്യ, | മുൻനിർത്തിക്കൊണ്ട്, | പ്രവിഷ്ടാഃ. | വന്നെത്തി. |

തഥാऽഭിഷേകോ വവൃധേ ശത്രുഘ്നസ്യ മഹാത്മനഃ
സംപ്രഹർഷകരഃ ശ്രീമാൻ രാഘവസ്യ പുരസ്യ ച. 14

| | | | |
|---|---|---|---|
| മഹാത്മനഃ | മഹാത്മാവായ | പുരസ്യ ച | നഗരത്തിന്നും |
| ശത്രുഘ്നസ്യ | ശത്രുഘ്നന്റെ | സംപ്രഹർഷകരഃ | അത്യാനന്ദപ്രദമായും |
| അഭിഷേകഃ | പട്ടാഭിഷേകം | ശ്രീമാൻ തഥാ | മംഗളകരമായി വിളങ്ങുന്നതായും |
| രാഘവസ്യ | ശ്രീരാമന്നും | വവൃധേ. | നടന്നു. |

അഭിഷിക്തസ്തു ശത്രുഘ്നോ ബഭൌ ചാദിത്യസന്നിഭഃ
അഭിഷിക്തഃ പുരാ സ്കന്ദഃ സേന്ദ്രൈരിവ മരുദ്ഗണൈഃ. 15

| | | | |
|---|---|---|---|
| ആദിത്യസന്നിഭഃ | സൂൎയ്യസന്നിഭനായി വിലസുന്ന | സേന്ദ്രൈഃ | ഇന്ദ്രനടക്കമുള്ള |
| ശത്രുഘ്നഃ തു, | ശത്രുഘ്നനും, | മരുദ്ഗണൈഃ | ദേവസംഘങ്ങളാൽ |
| അഭിഷിക്തഃ, | പട്ടാഭിഷിക്തനായി, | അഭിഷിക്തഃ | മുടിചൂട്ടപ്പെട്ട |
| പുരാ | പണ്ട് | സ്കന്ദഃ ഇവ ച | സ്കന്ദഭഗവാനെന്ന [പോലെ |
| | | ബഭൌ. | വിളങ്ങി. |

അഭിഷിക്തേ തു ശത്രുഘ്നേ രാമേണാക്ലിഷ്ടകൎമ്മണാ
പൌരാഃ പ്രമുദിതാശ്ചാസൻ ബ്രാഹ്മണാശ്ച ബഹുശ്രുതാഃ. 16

| | | | |
|---|---|---|---|
| അക്ലിഷ്ടകൎമ്മണാ | വിചാരിച്ചകാൎയ്യത്തെ വേണ്ടുംവണ്ണം നടത്തുന്നവനായ | പൌരാഃ ച | പുരജനങ്ങളും |
| രാമേണ | ശ്രീരാഘവനാൽ | ബഹുശ്രുതാഃ | വേദവിത്തുകളായ |
| ശത്രുഘ്നേ | ശത്രുഘ്നനും | ബ്രാഹ്മണാഃ ച | ബ്രാഹ്മണരും |
| അഭിഷിക്തേ തു, | വാഴിക്കപ്പെട്ടപ്പോൾ, | പ്രമുദിതാഃ ആസൻ. | അത്യാനന്ദമുൾക്കൊണ്ടു. |

കൌസല്യാ ച സുമിത്രാ ച മംഗലം കൈകയീ തഥാ
ചക്രുസ്താ രാജഭവനേ യാശ്ചാന്യാ രാജയോഷിതഃ. 17

| | | | |
|---|---|---|---|
| കൌസല്യാ ച | കൌസല്യാദേവിയും | അന്യാഃ | മററു |
| സുമിത്രാ ച | സുമിത്രാദേവിയും | രാജയോഷിതഃ | രാജ്ഞിമാർ |
| കൈകയീ തഥാ | കൈകേയീദേവിയും, | യാഃ താഃ ച, | യാതൊരുവരോ അവരും |
| രാജഭവനേ | രാജമന്ദിരത്തിൽ ഉള്ള | മംഗലം ചക്രുഃ. | ആശിൎവ്വദിച്ചു. |

ഋഷയശ്ച മഹാത്മാനോ യമുനാതീരവാസിനഃ
ഹതം ലവണമാശംസുഃ ശത്രുഘ്നസ്യാഭിഷേചനാത്. 18

| | | | |
|---|---|---|---|
| യമുനാതീരവാസിനഃ | യമുനാതീരവാസികളായ | ശത്രുഘ്നസ്യ അഭിഷേചനാത്, ച | ശത്രുഘ്നനെ വാഴിച്ചതിനാൽതന്നെ, |
| മഹാത്മാനഃ | മഹാന്മാരാവന്മാരായ | ലവണം | ലവണനെ |
| | | ഹതം | വധിക്കപ്പെട്ടവനെന്നു |
| ഋഷയഃ, | ഋഷിമാരും, | ആശംസുഃ. | കരുതി. |

തതോഽഭിഷിക്തം ശത്രുഘ്നമങ്കമാരോപ്യ രാഘവഃ
ഉവാച മധുരാം വാണീം തേജസ്തസ്യാഭിപൂരയൻ. 19

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | തസ്യ | അദ്ദേഹത്തിന്ന് |
| അഭിഷിക്തം | മുടിചൂട്ടപ്പെട്ട | തേജഃ | ഉത്സാഹത്തെ |
| ശത്രുഘ്നം | ശത്രുഘ്നനെ | അഭിപൂരയൻ, | വൎദ്ധിപ്പിക്കുന്നവനായി, |
| രാഘവഃ | ശ്രീരാഘവൻ | മധുരാം | മധുരമായ |
| അങ്കം ആരോപ്യ, | മടിയിൽ ഇരുത്തി, | വാണീം | ഒരുമൊഴി |
| | | ഉവാച. | ഉരചെയ്തു. |

അയം ശരസ്ത്വമോഘസ്തേ ദിവ്യഃ പരപുരഞ്ജയഃ. 20

| | | | |
|---|---|---|---|
| "അയം ശരഃ | "ഈ ശരം | തേ പരപുരഞ്ജയഃ. | വത്സന്ന് ശത്രുനഗരത്തെ ജയിക്കുന്നതിന്നുതകുന്നതുമാണ്. |
| അമോഘഃ | നിഷ്ഫലമാകാത്തതും | | |
| ദിവ്യഃ തു ; | ദിവ്യശക്തിപൂണ്ടതുമാണ് ; | | |

അനേന ലവണം സൌമ്യ ഹന്താസി രഘുനന്ദന. 21

| | | | |
|---|---|---|---|
| "സൌമ്യ! | "ഗുണശീലനായ | അനേന | ഇതിനാൽ |
| | | ലവണം | ലവണനെ |
| രഘുനന്ദന! | രഘുതിലക! | ഹന്താസി. | നീ ഹനിക്കുന്നതാണ്. |

സൃഷ്ടഃ ശരോഽയം കാകുത്സ്ഥ യദാ ശേതേ മഹാർണ്ണവേ
സ്വയംഭൂരജിതോ ദേവോ യം നാപശ്യൻ സുരാസുരാഃ
അദൃശ്യഃ സർവ്വഭൂതാനാം തേനായം തു ശരോത്തമഃ. 22

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "ഹേ കാകുത്സ്ഥ! | സുരാസുരാഃ | ദേവാസുരന്മാരും |
| മഹാർണ്ണവേ | വൻകടലിൽ | ന അപശ്യൻ ; | അറികയില്ല ; |
| ശേതേ യദാ, | പള്ളികൊണ്ടിരിക്കുമ്പോൾ, | തു | ഈ സ്ഥിതിയിൽ |
| അയം ശരഃ | ഈ ശരം | തേന | അക്കാരണത്താൽ |
| സൃഷ്ടഃ ; | സൃഷ്ടിക്കപ്പെട്ടു ; | അയം | ഈ |
| യം | യാതൊരു ഇതിനെ | ശരോത്തമഃ | ഉത്തമശരം |
| സ്വയംഭൂഃ ദേവഃ | ബ്രഹ്മദേവനും | സർവ്വഭൂതാനാം | സർവ്വപ്രാണികൾക്കും |
| അജിതഃ | പരമശിവനും | അദൃശ്യഃ. | അദൃശ്യമായതാകുന്നു. |

സൃഷ്ടഃ ക്രോധാഭിഭൂതേന വിനാശാർത്ഥം ദുരാത്മനോഃ
മധുകൈടഭയോർവീര വിഘാതേ വർത്തമാനയോഃ
സ്രഷ്ടുകാമേന ലോകാംസ്ത്രീംസ്തൌ ചാനേന ഹതൌ യുധി. 23

| | | | |
|---|---|---|---|
| "വീര! | "വീര! | സൃഷ്ടഃ ; | നിർമ്മിക്കപ്പെട്ടതാകുന്നു ; |
| വിഘാതേ | വിഘ്നമുണ്ടാക്കുന്നതിൽ | ത്രീൻ ലോകാൻ | മൂന്നു ലോകങ്ങളേയും |
| വർത്തമാനയോഃ | ഏർപ്പെട്ടിരുന്ന | സ്രഷ്ടുകാമേന | സൃഷ്ടിപ്പാൻ ആഗ്രഹിച്ചതിനാൽ |
| ദുരാത്മനോഃ | ദുഷ്ടന്മാരായ | | |
| മധുകൈടഭയോഃ | മധുകൈടഭന്മാരുടെ | അനേന | ഈ ബാണത്താൽ |
| വിനാശാർത്ഥം | വധത്തിന്നായി | യുധി | പോരിൽ |
| ക്രോധാഭിഭൂതേന | കോപാവേശത്താൽ | തൌ ച | അവരിരുവരും |
| | | ഹതൌ. | വധിക്കപ്പെട്ടു. |

തൌ ഹത്വാ ജനഭോഗാർത്ഥം കൈടഭം തു മധും തഥാ
അനേന ശരമുഖ്യേന തതോ ലോകാംശ്ചകാര സഃ. 24

| | | | |
|---|---|---|---|
| "സഃ | "മഹാവിഷ്ണു | ജനഭോഗാർത്ഥം | ജനങ്ങളുടെ നന്മക്കായി |
| തൌ | ആ രണ്ടുപേരായ | ഹത്വാ | സംഹരിച്ച് |
| മധും തഥാ | മധുവിനേയും | തതഃ | അതിൽപിന്നെ |
| കൈടഭം തു | കൈടഭനേയും | ലോകാൻ | ലോകങ്ങളെ |
| അനേന ശരമുഖ്യേന | ഈ ഉത്കൃഷ്ടമായ ശരത്താൽ | ചകാര. | സൃഷ്ടിച്ചു. |

നായം മയാ ശരഃ പൂർവ്വം രാവണസ്യ വധാർത്ഥിനാ
മുക്തഃ ശത്രുഘ്ന ഭൂതാനാം മഹാംസ്ത്രാസോ ഭവേദിതി. 25

| | |
|---|---|
| "ശത്രുഘ്ന! | "ശത്രുഘ്ന! |
| പൂർവ്വം | ഇതുവരെയ്ക്കും |
| രാവണസ്യ | രാവണന്റെ |
| വധാർത്ഥിനാ | വധത്തെ അഗ്രഹിച്ചിരുന്ന |
| മയാ, | എന്നാൽ, |
| ഭൂതാനാം | പ്രാണികൾക്ക് |
| മഹാൻ | പെരുതായ |
| ത്രാസഃ ഭവേത് ഇതി | ഭയം നേരിട്ടും എന്നുള്ള കാരണത്താൽ |
| അയം ശരഃ | ഈ ശരം |
| ന മുക്തഃ. | പ്രയോഗിക്കപ്പെട്ടില്ല. |

യച്ച തസ്യ മഹച്ഛൂലം ത്ര്യംബകേന മഹാത്മനാ
ദത്തം ശത്രുവിനാശായ മധോരായുധമുത്തമം 26
സ തം നിക്ഷിപ്യ ഭവനേ പൂജ്യമാനം പുനഃ പുനഃ
ദിശഃ സർവ്വാഃ സമാസാദ്യ പ്രാപ്നോത്യാഹാരമുത്തമം. 27

| | |
|---|---|
| "മഹാത്മനാ | "മഹാത്മാവായ |
| ത്ര്യംബകേന | മുക്കണ്ണനാൽ |
| തസ്യ മധോഃ | ആ മധുവിന്നായ്ക്കൊണ്ട് |
| ശത്രുവിനാശായ | ശത്രുക്കളെ വധിക്കുന്ന |
| ഉത്തമം ആയുധം | ഉത്തമായുധമായി |
| മഹത് ശൂലം | മഹത്തായ ശൂലായുധം |
| ദത്തം ; | നൽകപ്പെട്ടിട്ടുണ്ട് ; |
| യത് ച | ഇക്കാരണത്താൽതന്നെ |
| സഃ | അവൻ |
| തം | അതിനെ |
| പൂജ്യമാനം | പൂജിക്കപ്പെടുന്നതായി |
| ഭവനേ | തന്റെ ഭവനത്തിൽ |
| നിക്ഷിപ്യ | വെച്ചുച്ച് |
| പുനഃ പുനഃ | ഇടയ്ക്കിടെ |
| സർവ്വാഃ ദിശഃ | പലദിക്കുകളിലും |
| സമാസാദ്യ, | ചെന്ന്, |
| ഉത്തമം | മുഖ്യമായ |
| ആഹാരം | ആഹാരത്തെ |
| പ്രാപ്നോതി. | സമ്പാദിക്കുന്നു. |

യദാ തു യുദ്ധമാകാംക്ഷൻ കശ്ചിദേനം സമാഹ്വയേത്
തദാ ശൂലം ഗൃഹീത്വാ തം ഭസ്മ കുർയ്യാത് സ രാക്ഷസഃ. 28

| | |
|---|---|
| "കശ്ചിത് | "വല്ല ഒരുവനും |
| യുദ്ധം | യുദ്ധത്തിന്ന് |
| ആകാംക്ഷൻ, | കൊതിച്ച്, |
| ഏനം | ഇവനെ |
| സമാഹ്വയേത് യദാ തു | പോർക്കുവിളിക്കുന്നതായാൽ |
| തദാ, | ആ സമയം, |
| സഃ രാക്ഷസഃ | ആ രാക്ഷസൻ |
| ശൂലം ഗൃഹീത്വാ | ശൂലവും കയ്യിൽക്കൊണ്ട് |
| തം | അവനെ |
| ഭസ്മ കുർയ്യാത്. | ഭസ്മീകരിച്ചുകളയും. |

സ ത്വം പുരുഷശാർദ്ദൂല തമായുധവിനാകൃതം
അപ്രവിഷ്ടം പുരം പൂർവ്വം ദ്വാരി തിഷ്ഠ ധൃതായുധഃ. 29

| | |
|---|---|
| "പുരുഷശാർദ്ദൂല! | "പുരുഷോത്തമ! |
| സഃ ത്വം | അപ്രകാരമുള്ള നീ |
| ധൃതായുധഃ | ആയുധപാണിയായി |
| പുരം | ഗൃഹത്തിൽ [വർത്തിച്ച് |
| അപ്രവിഷ്ടം | പ്രവേശിക്കാത്തവനും |
| ആയുധവിനാകൃതം | ശൂലായുധം കയ്യിലില്ലാത്തവനുമായ |
| തം | അവനെ |
| പൂർവ്വം | ആദ്യംതന്നെ |
| ദ്വാരി തിഷ്ഠ. | വാതില്ക്കൽ കാത്തുനിന്നാലും. |

അപ്രവിഷ്ടം ച ഭവനം യുദ്ധായ പുരുഷർഷഭ
ആഹ്വയേഥാ മഹാബാഹോ തതോ ഹന്താസി രാക്ഷസം. 30

| | | | |
|---|---|---|---|
| "പുരുഷർഷഭ! | "പുരുഷശ്രേഷ്ഠ! | യുദ്ധായ ആഹ്വയേഥാഃ; | പോർക്കുവിളിച്ചാലും; |
| മഹാബാഹോ! | മഹാശക്തിയാന്നവനേ! | തതഃ | അങ്ങിനെയായാൽ |
| ഭവനം അപ്രവിഷ്ടം ച | അവനെ അരമനയിൽ പ്രവേശിപ്പാനയക്കാതെ തന്നെ | രാക്ഷസം | രാക്ഷസനെ |
| | | ഹന്താസി. | നീ നിഗ്രഹിക്കുന്നതാണ്. |

അന്യഥാ ക്രിയമാണേ തു അവദ്ധ്യഃ സ ഭവിഷ്യതി
യദി ത്വേവം കൃതേ വീര വിനാശമുപയാസ്യതി. 31

| | | | |
|---|---|---|---|
| "വീര! | "വീര! | അന്യഥാ | വേറെപ്രകാരത്തിൽ |
| തു | ഇക്കാര്യത്തിൽ | ക്രിയമാണേ തു | ചെയ്യുന്നതായാൽ |
| ഏവം കൃതേ യദി | ഇപ്രകാരം ചെയ്താൽ മാത്രമേ | സഃ | അവൻ |
| വിനാശം ഉപയാസ്യതി; | അവൻ നശിക്കയുള്ളു; | അവദ്ധ്യഃ | അവദ്ധ്യനായ് |
| | | ഭവിഷ്യതി. | ഭവിക്കുന്നതാണ്. |

ഏതത്തേ സർവ്വമാഖ്യാതം ശൂലസ്യ ച വിപര്യയഃ
ശ്രീമതഃ ശിതികണ്ഠസ്യ കൃത്യം ഹി ദുരതിക്രമം. 32

| | | | |
|---|---|---|---|
| "തേ | "വത്സനോട്, | കൃത്യം ഹി; | പ്രവൃത്തിയും, |
| ശ്രീമതഃ | ശ്രീമാനായ | വിപര്യയഃ ച | അതിന്നുള്ള പരിഹാരവും |
| ശിതികണ്ഠസ്യ | പരമശിവന്റെ | | |
| ശൂലസ്യ | ശൂലായുധത്തിന്റെ | ഏതത് സർവ്വം | ഇതെല്ലാം |
| ദുരതിക്രമം | അമോഘമായ | ആഖ്യാതം." | പറയപ്പെട്ടുകഴിഞ്ഞു." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ത്രിഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിമൂന്നാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 22931; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2207.



## ചതുഃഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിനാലാംസർഗ്ഗം.

[ശത്രുഘ്നപ്രസ്ഥാനം = ശത്രുഘ്നൻ പുറപ്പെടുന്നത്.]

ഏവമുക്ത്വാ ച കാകുത്സ്ഥം പ്രശസ്യ ച പുനഃ പുനഃ
പുനരേവാപരം വാക്യമുവാച രഘുനന്ദനഃ. 1

| | | | |
|---|---|---|---|
| രഘുനന്ദനഃ | ശ്രീരാമൻ | ഉക്ത്വാ ച, | അരുളിയശേഷം, |
| കാകുത്സ്ഥം | ശത്രുഘ്നനെ | പുനഃ ഏവ | പിന്നേയും |
| പുനഃ പുനഃ | പലവുറു | | |
| പ്രശസ്യ ച | പ്രശംസിച്ച് | അപരം വാക്യം | മറ്റൊരുവാക്യത്തേയും |
| ഏവം | ഇപ്രകാരം | ഉവാച. | ഇപ്രകാരം ഓതി. |

ഇമാന്യശ്വസഹസ്രാണി ചത്വാരി പുരുഷർഷഭ
രഥാനാം ദ്വേ സഹസ്രേ ച ഗജാനാം ശതമുത്തമം. 2
അന്തരേ പണ്യവീഥ്യശ്ച നാനാപണ്യോപശോഭിതാഃ
അനുഗച്ഛന്തു കാകുത്സ്ഥം തഥൈവ നടനർത്തകാഃ. 3

| | |
|---|---|
| "പുരുഷർഷഭ! | "പുരുഷോത്തമ! |
| ഇമാനി ചത്വാരി അശ്വസഹസ്രാണി ച | ഈ നാലായിരം കുതിരകളും |
| രഥാനാം ദ്വേ സഹസ്രേ | രണ്ടായിരം രഥങ്ങളും |
| ഗജാനാം ശതം ഉത്തമം ഏവ | നൂറു ശ്രേഷ്ഠഗജങ്ങളും |
| അന്തരേ | ഇവയ്ക്കിടയിൽ |
| നാനാപണ്യോപശോഭിതാഃ | പല കച്ചവടച്ചരക്കുകളോടുകൂടിയ |
| പണ്യവീഥ്യഃ ച | കച്ചവടശാലകളും |
| നടനർത്തകാഃ തഥാ | നടന്മാരും നർത്തകന്മാരും |
| കാകുത്സ്ഥം അനുഗച്ഛന്തു. | വത്സനെ അനുഗമിക്കട്ടെ. |

ഹിരണ്യസ്യ സുവർണ്ണസ്യ നിയുതം പുരുഷർഷഭ
ആദായ ഗച്ഛ ശത്രുഘ്ന പര്യാപ്തധനവാഹനഃ. 4

| | |
|---|---|
| "പുരുഷർഷഭ! | "പുരുഷോത്തമനായ |
| ശത്രുഘ്ന! | ശത്രുഘ്ന! |
| പര്യാപ്തധനവാഹനഃ | വേണ്ടുവോളം ധനവും വാഹനങ്ങളുമാർന്നവനായി |
| ഹിരണ്യസ്യ സുവർണ്ണസ്യ നിയുതം | സ്വർണ്ണനാണ്യങ്ങൾ പതിനായിരംകോടി |
| ആദായ | എടുത്തുംകൊണ്ട് |
| ഗച്ഛ. | ചെല്ലുക. |

ബലം ച സുഭൃതം വീര ഹൃഷ്ടപുഷ്ടമനുദ്രുതം
സംഭാഷാസംപ്രദാനേന രഞ്ജയസ്വ നരോത്തമ. 5

| | |
|---|---|
| "വീര! | "വീരനായ |
| നരോത്തമ! | പുരുഷോത്തമ! |
| ബലം | സൈന്യത്തെ |
| സുഭൃതം | നന്നായി പോഷിപ്പിക്കപ്പെട്ടതായും |
| സംഭാഷാസംപ്രദാനേന | നല്ലവാക്കാലും സമ്മാനത്താലും |
| അനുദ്രുതം | അനുസരിച്ചു നടക്കുന്നതായി |
| ഹൃഷ്ടപുഷ്ടം ച | സന്തുഷ്ടിപൂണ്ട് ഉത്സാഹത്തോടുകൂടിയതായിരിക്കത്തക്കവണ്ണം |
| രഞ്ജയസ്വ. | പ്രീതിപ്പെടുത്തിവരിക. |

ന ഹ്യർത്ഥാസ്തത്ര തിഷ്ഠന്തി ന ദാരാ ന ച ബാന്ധവാഃ
സുപ്രീതോ ഭൃത്യവർഗ്ഗശ്ച യത്ര തിഷ്ഠതി രാഘവ. 6

| | |
|---|---|
| "രാഘവ! | "രഘുതിലക! |
| യത്ര തിഷ്ഠതി തത്ര | (ആ ലവണൻ) എങ്ങുണ്ടോ അവിടെ |
| അർത്ഥാഃ ഹി | യാതൊരുവിഭവങ്ങളും |
| ന തിഷ്ഠന്തി; | ഇല്ല; |
| ദാരാഃ ബാന്ധവാഃ ച | പത്നി, ബന്ധുക്കൾ എന്നിവരും |
| ന; | ഇല്ല; |
| സുപ്രീതഃ | നല്ലപ്രതിപത്തിയുള്ള |
| ഭൃത്യവർഗ്ഗഃ ച | ഭൃത്യവർഗ്ഗവും |
| ന. | ഇല്ല. |

തതോ ഹൃഷ്ടജനാകീർണ്ണാം പ്രസ്ഥാപ്യ മഹതീം ചമൂം
ഏക ഏവ ധനുഷ്പാണിർഗച്ഛ ത്വം മധുനോ വനം. 7

| | | | |
|---|---|---|---|
| " തതഃ | " ആകയാൽ | ത്വം | നീ |
| മഹതീം ചമൂം | വൻസൈന്യത്തെയും | ധനുഷ്പാണിഃ | ധനുഷ്പാണിയായി |
| ഹൃഷ്ട-ജനാകീർണ്ണാം | പ്രീതിപൂണ്ടജനത്തോടുംകൂടി | ഏകഃ ഏവ | ഒറ്റയ്ക്ക് |
| പ്രസ്ഥാപ്യ, | പുറപ്പെടുവിച്ചയച്ച്, | മധുനഃ വനം | മധുവിന്റെ വനത്തിലേക്ക് |
| | | ഗച്ഛ. | ചെന്നാലും. |

യഥാ ത്വാം ന പ്രജാനാതി ഗച്ഛന്തം യുദ്ധകാംക്ഷിണം
ലവണസ്തു മധോഃ പുത്രസ്തഥാ ഗച്ഛേരശങ്കിതം. 8

| | | | |
|---|---|---|---|
| " മധോഃ പുത്രഃ | " മധുപുത്രനായ | ഗച്ഛന്തം | ചെല്ലുന്നവനായും |
| ലവണഃ, | ലവണൻ, | ന പ്രജാനാതി യഥാ തു തഥാ, | മുൻകൂട്ടി അറിയാതിരിക്കത്തക്കവണ്ണം |
| ത്വാം | നിന്നെ | ഗച്ഛേഃ. | നീ ചെന്നുചേരേണ്ടതാണ്. |
| അശങ്കിതം | ഭയരഹിതനായും | | |
| യുദ്ധകാംക്ഷിണം | പോർതേടി | | |

ന തസ്യ മൃത്യുരന്യോഽസ്തി കശ്ചിദ്ധി പുരുഷർഷഭ
ദർശനം യോഽഭിഗച്ഛേത സ വധ്യോ ലവണേന ഹി. 9

| | | | |
|---|---|---|---|
| " പുരുഷർഷഭ! | " പുരുഷോത്തമ! | ദർശനം അഭിഗച്ഛേത | മുന്നറിവുള്ളപ്പോൾ അവനെ അടുക്കുന്നത് |
| തസ്യ | അവന്ന് | യഃ | യാതൊരുവനോ |
| മൃത്യുഃ | മരണമെന്നത് | സഃ | അവൻ |
| അന്യഃ | വേറെപ്രകാരത്തിൽ | ലവണേന | ലവണനാൽ |
| കശ്ചിത് ന അസ്തി; | ഒന്നും ഇല്ല; | വധ്യഃ. | വധിക്കപ്പെടുന്നതാണ്. |
| ഹി | എന്തെന്നാൽ | | |

സ ഹി ഗ്രീഷ്മേഽപയാതേ തു വർഷാരാത്ര ഉപാഗതേ
ഹന്യാസ്ത്വം ലവണം സൌമ്യ സ ഹി കാലോഽസ്യ ദുർമ്മതേഃ. 10

| | | | |
|---|---|---|---|
| " സൌമ്യ! | " വത്സ! | ലവണം | ലവണനെ |
| സഃ ത്വം, | അപ്രകാരമുള്ള നീ | ഹന്യാഃ; | കൊന്നാലും; |
| ഗ്രീഷ്മേ അപയാതേ | വേനൽക്കാലം കഴിഞ്ഞ് | ഹി, | എന്തെന്നാൽ, |
| വർഷാരാത്രേ | മഴക്കാലം | അസ്യ ദുർമ്മതേഃ | ഈ ദുഷ്ടന്ന് |
| ഉപാഗതേ തു, | തുടങ്ങിയ ഉടനെതന്നെ, | സഃ ഹി കാലഃ. | അതുതന്നെയാണ് തക്കസമയം. |

മഹർഷീംസ്തു പുരസ്കൃത്യ പ്രയാന്തു തവ സൈനികാഃ
യഥാ ഗ്രീഷ്മാവശേഷേണ തരേയുർജ്ജാഹ്നവീജലം. 11

| | | | |
|---|---|---|---|
| “ തവ | “ നിന്റെ | പ്രയാന്തു ; | യാത്രയാകട്ടെ ; |
| സൈനികാഃ | സൈന്യങ്ങൾ | ജാഹ്നവീജലം | ഗംഗാനദീജലത്തെ |
| തു | ഇപ്പോൾതന്നെ | ഗ്രീഷ്മാവശേ- ഷേണ യഥാ | വേനൽ കഴിയുന്നതിനുമുമ്പുതന്നെ |
| മഹൎഷീൻ | മഹൎഷിമാരെ | | |
| പുരസ്കൃത്യ | തുടൎന്നുകൊണ്ടു് | തരേയുഃ. | കടന്നുകളയട്ടെ. |

തത്ര സ്ഥാപ്യ ബലം സൎവ്വം നദീതീരേ സമാഹിതഃ

അഗ്രതോ ധനുഷാ സാൎദ്ധം ഗച്ഛ ത്വം ലഘുവിക്രമഃ. 12

| | | | |
|---|---|---|---|
| “ തത്ര നദീതീരേ | “ ആ നദീതീരത്തിൽ | സമാഹിതഃ | മനസ്സാമൎപ്പോടുകൂടി |
| സൎവ്വം ബലം | എല്ലാ സൈന്യത്തേയും | ലഘുവിക്രമഃ | വേഗത്തിൽ നടന്നു് |
| സ്ഥാപ്യ | നിൎത്തി | | |
| ത്വം | നീ | അഗ്രതഃ | ആദ്യംതന്നെ |
| ധനുഷാ സാൎദ്ധം | ധനുഷ്പാണിയായി | ഗച്ഛ.” | ചെന്നുചേൎന്നാലും.” |

ഏവമുക്തസ്തു രാമേണ ശത്രുഘ്നസ്താൻ മഹാബലാൻ

സേനാമുഖ്യാൻ സമാനീയ തതോ വാക്യമുവാച ഹ. 13

| | | | |
|---|---|---|---|
| രാമേണ | ശ്രീരാമനാൽ | താൻ | ആ |
| ഏവം | ഇപ്രകാരം | മഹാബലാൻ | മഹാശക്തിമാന്മാരായ |
| ഉക്തഃ | ആജ്ഞാപിക്കപ്പെട്ടവ[നായ | സേനാമുഖ്യാൻ | സേനാധിപന്മാരെ |
| ശത്രുഘ്നഃ, | ശത്രുഘ്നൻ | സമാനീയ | വരുത്തി |
| തതഃ | അതിനാൽ | വാക്യം ഹ ഉവാച. | ഇപ്രകാരം വാക്യത്തെ ഉരചെയ്തു. |
| തു | ഉടനെതന്നെ | | |

ഏതേ വോ ഗണിതാ വാസാ യത്ര തത്ര നിവത്സ്യഥ

സ്ഥാതവ്യം ചാവിരോധേന യഥാ ബാധാ ന കസ്യചിത്. 14

| | | | |
|---|---|---|---|
| “ ഏതേ | ഇവർ | നിവത്സ്യഥ ; | നിങ്ങൾ പാൎക്കുവിൻ ; |
| വഃ | നിങ്ങൾക്കു് | അവിരോധേന | ആജ്ഞപ്രകാരംതന്നെ |
| വാസാഃ | പാൎക്കുന്നതിന്നായി | കസ്യചിത് | ഒരുവന്നും |
| യത്ര | യാതൊരു സ്ഥലത്തെ | ബാധാ ന യഥാ ച | ബുദ്ധിമുട്ടു നേരാതേയും |
| ഗണിതാഃ, | നിശ്ചയിക്കുന്നുവോ | | |
| തത്ര | അവിടെ | സ്ഥാതവ്യം.” | വൎത്തിക്കേണ്ടതാണു്.” |

തഥാ താംസ്തു സമാജ്ഞായ പ്രസ്ഥാപ്യ ച മഹദ്ബലം

കൌസല്യാം ച സുമിത്രാം ച കൈകേയീം ചാഭ്യവാദയത്. 15

| | | | |
|---|---|---|---|
| താൻ | അവരെ | തു | ആ സമയം |
| തഥാ | അപ്രകാരം | കൌസല്യാം ച | കൌസല്യാദേവിയേയും |
| സമാജ്ഞായ, | നിയമിച്ചു്, | സുമിത്രാം ച | സുമിത്രാദേവിയേയും |
| മഹത് ബലം ച | വമ്പിച്ച സേനയേയും | കൈകേയീം ച | കൈകേയീദേവിയേയും |
| പ്രസ്ഥാപ്യ | പറഞ്ഞയച്ചു് | അഭ്യവാദയത്. | അഭിവാദനംചെയ്തു. |

രാമം പ്രദക്ഷിണീകൃത്യ ശിരസാഽഭിപ്രണമ്യ ച
രാമേണ ചാഭ്യനുജ്ഞാതഃ ശത്രുഘ്നഃ ശത്രുതാപനഃ. 16

| | | | |
|---|---|---|---|
| ശത്രുതാപനഃ | ശത്രുസന്താപകനായ | ച | പിന്നെ |
| ശത്രുഘ്നഃ, | ശത്രുഘ്നൻ, | ശിരസാ | തലകുമ്പിട്ട് |
| രാമം | ശ്രീരാമനെ | അഭിപ്രണമ്യ, | സാഷ്ടാംഗനമസ്കൃതി |
| പ്രദക്ഷിണീകൃത്യ, | പ്രദക്ഷിണംചെയ്ത് | രാമേണ | ശ്രീരാമനാൽ [ചെയ്ത്, |
| | | അഭ്യനുജ്ഞാതഃ | വിടനൽകപ്പെട്ട. |

ലക്ഷ്മണം ഭരതം ചൈവ പ്രണിപത്യ കൃതാഞ്ജലിഃ
പുരോഹിതം വസിഷ്ഠം ച ശത്രുഘ്നഃ പ്രയതാത്മവാൻ.
പ്രദക്ഷിണമഥോ കൃത്വാ നിർജ്ജഗാമ മഹാബലഃ. 17

| | | | |
|---|---|---|---|
| മഹാബലഃ | മഹാബലിഷ്ഠനും | വസിഷ്ഠം, ച | വസിഷ്ഠമഹർഷിയേയും, |
| പ്രയതാത്മവാൻ | ഒതുക്കമുള്ളവനുമായ | കൃതാഞ്ജലിഃ | തൊഴുതുംകൊണ്ട് |
| ശത്രുഘ്നഃ, | ശത്രുഘ്നൻ, | പ്രദക്ഷിണം കൃത്വാ | പ്രദക്ഷിണംചെയ്ത് |
| ഭരതം | ഭരതനേയും | പ്രണിപത്യ | നമസ്കരിച്ച് |
| ലക്ഷ്മണം ഏവ | ലക്ഷ്മണനേയും | അഥോ | അതിൽപിന്നെ |
| പുരോഹിതം | പുരോഹിതനായ | നിർജ്ജഗാമ. | അവിടെനിന്നുംമാറി. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ചതുഃഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിനാലാംസർഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 22948; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2224.



## പഞ്ചഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തഞ്ചാംസർഗ്ഗം.

[മിത്രസഹോപാഖ്യാനം = മിത്രസഹന്റെ കഥ.]

പ്രസ്ഥാപ്യ തു ബലം സർവ്വം മാസമത്രോഷിതഃ പഥി
ഏക ഏവാശു ശത്രുഘ്നോ ജഗാമ ത്വരിതം തദാ. 1

| | | | |
|---|---|---|---|
| ശത്രുഘ്നഃ | ശത്രുഘ്നൻ | അത്ര ഉഷിതഃ; | അവിടെത്തന്നെ താമസിച്ചു; |
| ആശു | അപ്പോൾതന്നെ | തദാ | അപ്പോൾ |
| ബലം സർവ്വം തു | സൈന്യം എല്ലാററിനേയും | പഥി | വഴിയിൽ |
| | | ഏകഃ ഏവ | ഏകനായിത്തന്നെ |
| പ്രസ്ഥാപ്യ, | മുമ്പിൽപറഞ്ഞയച്ച്, | ത്വരിതം | വേഗത്തിൽ |
| മാസം | ഒരുമാസക്കാലം | ജഗാമ. | യാത്രചെയ്തു. |

ദ്വിരാത്രമന്തരേ ശൂര ഉഷ്യ രാഘവനന്ദനഃ
വാല്മീകേരാശ്രമം പുണ്യമഗച്ഛദ്വാസമുത്തമം. 2

| | |
|---|---|
| **ശൂരഃ** | ശൂരനായ |
| **രാഘവനന്ദനഃ** | ശത്രുഘ്നൻ |
| **അന്തരേ** | വഴിയിൽ |
| **ദ്വിരാത്രം** | രണ്ടുരാത്രി |
| **ഉഷ്യ,** | താമസിച്ച്, |
| **വാല്മീകേഃ** | വാല്മീകിമഹർഷിയുടെ |
| **ഉത്തമം വാസം** | ഉത്തമമായ വസതിയാ |
| **പുണ്യം** | പാവനവുമായ[യുള്ളതും |
| **ആശ്രമം** | ആശ്രമത്തെ |
| **അഗച്ഛത്.** | പ്രാപിച്ചു. |

സോഽഭിവാദ്യ മഹാത്മാനം വാല്മീകിം മുനിസത്തമം
കൃതാഞ്ജലിരഥോ ഭൂത്വാ വാക്യമേതദുവാച ഹ. 3

| | |
|---|---|
| **സഃ** | അദ്ദേഹം |
| **മഹാത്മാനം** | മഹാത്മാവായ |
| **വാല്മീകിം മുനിസത്തമം** | വാല്മീകിമുനീശ്വരനെ |
| **അഭിവാദ്യ,** | സേവിച്ച്, |
| **അഥോ** | അതിൽപിന്നെ |
| **കൃതാഞ്ജലിഃ ഭൂത്വാ** | അഞ്ജലിഹസ്തനായി |
| **ഏതത് വാക്യം ഹ** | ഈ വാക്യം |
| **ഉവാച.** | ഉണർത്തിച്ചു. |

ഭഗവൻ വസ്തുമിച്ഛാമി ഗുരോഃ കൃത്യാദിഹാഗതഃ
ശ്വഃ പ്രഭാതേ ഗമിഷ്യാമി പ്രതീചീം വാരുണീം ദിശം. 4

| | |
|---|---|
| **"ഭഗവൻ!** | "ഭഗവാനേ! |
| **ഗുരോഃ കൃത്യാത്** | ജ്യേഷ്ഠന്റെ ആജ്ഞപ്രകാരമാണ് |
| **ഇഹ ആഗതഃ;** | ഞാൻ ഇങ്ങുവന്നത്; |
| **വസ്തും ഇച്ഛാമി;** | രാത്രി താമസിപ്പാൻ ആഗ്രഹിക്കുന്നു; |
| **ശ്വഃ പ്രഭാതേ** | നാളെ പ്രഭാതത്തിൽ |
| **വാരുണീം** | വരുണഭഗവാന്റെതായ |
| **പ്രതീചീം ദിശം** | പടിഞ്ഞാറെ ദിക്കിലേക്ക് |
| **ഗമിഷ്യാമി."** | ഞാൻ പോകുന്നതാണ്." |

ശത്രുഘ്നസ്യ വചഃ ശ്രുത്വാ പ്രഹസ്യ മുനിപുംഗവഃ
പ്രത്യുവാച മഹാത്മാനം സ്വാഗതം തേ മഹായശഃ. 5

| | |
|---|---|
| **മുനിപുംഗവഃ** | മുനിവരൻ |
| **ശത്രുഘ്നസ്യ** | ശത്രുഘ്നന്റെ |
| **വചഃ ശ്രുത്വാ,** | വാക്കുകേട്ട്, |
| **മഹാത്മാനം** | ആ മഹാത്മാവിനെ നോക്കി |
| **പ്രഹസ്യ** | പുഞ്ചിരിപൂണ്ടുകൊണ്ട് |
| **പ്രത്യുവാച;** | മറുപടിയരുളി; |
| **"മഹായശഃ!** | "പുകഴേറിയവനേ! |
| **തേ സ്വാഗതം.** | അങ്ങ് എഴുന്നെള്ളിയതിൽ എനിക്ക് വളരെ സന്തോഷമുണ്ട്. |

സ്വമാശ്രമമിദം സൌമ്യ രാഘവാണാം കുലസ്യ ഹി
ആസനം പാദ്യമർഘ്യം ച നിർവ്വിശങ്കം പ്രതീച്ഛ മേ. 6

| | |
|---|---|
| **"സൌമ്യ!** | "ശാന്തശീല! |
| **ഇദം ആശ്രമം** | ഈ ആശ്രമം |
| **രാഘവാണാം** | രഘുക്കളുടെ |
| **കുലസ്യ ഹി സ്വം;** | കുലത്തിന്നുതന്നെ സ്വന്തമായിട്ടുള്ളതാണ്; |
| **മേ ആസനം** | എന്നാൽ നൽകപ്പെടുന്ന ആസനത്തേയും |
| **പാദ്യം** | പാദ്യത്തേയും |
| **അർഘ്യം ച** | അർഘ്യത്തേയും |
| **നിർവ്വിശങ്കം** | ശങ്കയററവനായി |
| **പ്രതീച്ഛ."** | സ്വീകരിച്ചാലും." |

പ്രതിഗൃഹ്യ തദാ പൂജാം ഫലമൂലം ച ഭോജനം
ഭക്ഷയാമാസ കാകുത്സ്ഥസ്തൃപ്തിം ച പരമാം ഗതഃ. 7

| | | | |
|---|---|---|---|
| കാകുത്സ്ഥഃ | ശത്രുഘ്നൻ | ഫലമൂലം ച | ഫലമൂലാദികളെയും |
| തദാ | ആ സമയം | ഭക്ഷയാമാസ; | ഭുജിച്ചു; |
| പൂജാം | പൂജയെ | പരമാം | അതിയായ |
| പ്രതിഗൃഹ്യ | അംഗീകരിച്ചു് | തൃപ്തിം ച | സംതൃപ്തിയെയും |
| ഭോജനം | ഭക്ഷണത്തിന്നായി നൽകപ്പെട്ട | ഗതഃ. | കൈക്കൊണ്ടു. |

സ ഭുക്ത്വാ ഫലമൂലം ച മഹർഷിം തമുവാച ഹ
ഇയം യജ്ഞവിഭൂതിസ്തേ കസ്യാശ്രമസമീപതഃ. 8

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | "തേ | "നിന്തിരുവടിയുടെ |
| ഫലമൂലം ച | പഴങ്ങളും കിഴങ്ങുകളും | ആശ്രമസമീപതഃ | ആശ്രമസമീപത്തിലായി |
| ഭുക്ത്വാ, | ഭുജിച്ചശേഷം, | ഇയം | ഇക്കാണുന്ന |
| തം മഹർഷിം ഹ | ആ മഹർഷിയെ നോക്കി | യജ്ഞവിഭൂതിഃ | സമൃദ്ധമായ യാഗശാല |
| ഉവാച; | ഇപ്രകാരം ചോദിച്ചു; | കസ്യ?" | ആരുടെതാണ്?" |

തത്തസ്യ ഭാഷിതം ശ്രുത്വാ വാല്മീകിർവ്വാക്യമബ്രവീത്
ശത്രുഘ്ന ശൃണു യസ്യേദം ബഭൂവായതനം പുരാ. 9

| | | | |
|---|---|---|---|
| വാല്മീകിഃ | വാല്മീകിഭഗവാൻ | "ശത്രുഘ്ന! | "ശത്രുഘ്ന! |
| തസ്യ | അദ്ദേഹത്തിന്റെ | പുരാ | മുമ്പ് |
| തത് ഭാഷിതം | ആ വാക്ക | ഇദം ആയതനം | ഈ യാഗശാല |
| ശ്രുത്വാ | കേട്ട് | യസ്യ ബഭൂവ | ആരുടെതായിരുന്നുവോ, അതിനെ |
| വാക്യം | ഇപ്രകാരം | | |
| അബ്രവീത്; | അരുളിചെയ്തു; | ശൃണു. | കേട്ടാലും. |

യുഷ്മാകം പൂർവ്വകോ രാജാ സുദാസസ്തസ്യ ഭൂപതേഃ
പുത്രോ വീരസഹോ നാമ വീര്യ്യവാനതിധാർമ്മികഃ. 10

| | | | |
|---|---|---|---|
| "യുഷ്മാകം | "നിങ്ങളുടെ | വീര്യ്യവാൻ | വീര്യ്യശാലിയും |
| പൂർവ്വകഃ | പൂർവ്വന്മാരിൽ ഒരുവനായി | അതിധാർമ്മികഃ | അതിധർമ്മനിഷ്ഠനുമായ |
| സുദാസഃ | സുദാസനെന്ന | വീരസഹഃ നാമ | വീരസഹനെന്നവൻ |
| രാജാ; | ഒരു ചക്രവർത്തിയുണ്ടായിരുന്നു; | തസ്യ ഭൂപതേഃ | ആ ചക്രവർത്തിയുടെ |
| | | പുത്രഃ. | പുത്രനായിരുന്നു. |

സ ബാല ഏവ സൌദാസോ മൃഗയാമുപചക്രമേ
ചഞ്ചൂർയ്യമാണം ദദൃശേ സ ശൂരോ രാക്ഷസദ്വയം. 11

| | | | |
|---|---|---|---|
| "സഃ സൌദാസഃ, | "ആ സുദാസപുത്രനായ വീരസഹൻ, | സഃ ശൂരഃ | ആ ശൂരൻ |
| ബാലഃ ഏവ | യൌവ്വനംമുതല്ക്കുതന്നെ | ചഞ്ചൂര്യ്യമാണം | കണ്ടും മറഞ്ഞും ഓടിക്കൊണ്ടിരുന്ന |
| മൃഗയാം; ഉപചക്രമേ; | പതിവായി വേട്ടയാടിക്കൊണ്ടിരുന്നു; | രാക്ഷസദ്വയം | രണ്ടു രാക്ഷസന്മാരെ |
| | | ദദൃശേ. | കണ്ടു. |

ശാർദ്ദൂലരൂപിണൌ ഘോരൌ മൃഗാൻ ബഹുസഹസ്രശഃ
ഭക്ഷമാണാവസന്തുഷ്ടൌ പര്യാപ്തിം നൈവ ജഗ്മതുഃ. 12

| | | | |
|---|---|---|---|
| "ശാർദ്ദൂല-രൂപിണൌ | "നരികളുടെ വടിവുകയ്ക്കൊണ്ടിരുന്ന | ഭക്ഷമാണൌ | വിഴുങ്ങിക്കൊണ്ടിരുന്നിട്ടും |
| ഘോരൌ | ആ ഭയങ്കരന്മാരായ ഇരുവരും | അസന്തുഷ്ടൌ | തൃപ്തികയ്ക്കൊള്ളാത്തതായി |
| ബഹുസഹസ്രശഃ | അനേകായിരമായി | പര്യാപ്തിം ഏവ ന ജഗ്മതുഃ. | മതിയാക്കുകയുണ്ടായില്ല. |
| മൃഗാൻ | മൃഗങ്ങളെ | | |

സ തു തൌ രാക്ഷസൌ ദൃഷ്ട്വാ നിർമ്മൃഗം ച വനം കൃതം
ക്രോധേന മഹതാവിഷ്ടോ ജഘാനൈകം മഹേഷുണാ. 13

| | | | |
|---|---|---|---|
| "സഃ | "അദ്ദേഹം | ക്രോധേന | ക്രോധത്താൽ |
| തൌ രാക്ഷസൌ തു | ആ രാക്ഷസരിരുവരേയും, | ആവിഷ്ടഃ, | മതിമറന്നവനായി, |
| വനം നിർമ്മൃഗം കൃതം ച | വനം മൃഗങ്ങളററതാക്കപ്പെട്ടതിനേയും | ഏകം | അവരിരുവരിലൊരുത്തനെ |
| ദൃഷ്ട്വാ, | കണ്ട്, | മഹേഷുണാ | ഒരു വൻബാണത്താൽ |
| മഹതാ | അതിയായ | ജഘാന. | കൊന്നു. |

വിനിപാത്യ തമേകം തു സൌദാസഃ പുരുഷർഷഭഃ
വിജ്വരോ വിഗതാമർഷോ ഹതം രക്ഷോ ഹ്യുദൈക്ഷത. 14

| | | | |
|---|---|---|---|
| "പുരുഷർഷഭഃ | "പുരുഷോത്തമനായ | വിജ്വരഃ | ശാന്തനായി |
| സൌദാസഃ, | സൌദാസൻ, | ഹതം | കൊല്ലപ്പെട്ടുകിടക്കുന്നതിനെ |
| തം ഏകം | ആ ഒരുവനെ | രക്ഷഃ ഹി | ഒരു രാക്ഷസരൂപമാണെന്നു |
| വിനിപാത്യ തു, | കൊന്നുവീഴ്ത്തിയശേഷം | ഉദൈക്ഷത. | കണ്ടു. |
| വിഗതാമർഷഃ | കോപം ഒഴിഞ്ഞവനായി | | |

നിരീക്ഷമാണം തം ദൃഷ്ട്വാ സഹായം തസ്യ രക്ഷസഃ
സന്താപമകരോദ്ഘോരം സൌദാസം ചേദമബ്രവീത്. 15

| | | | |
|---|---|---|---|
| "സഹായം | "തന്റെ സഹായിയെ | ഘോരം | അസഹ്യമാകുംവണ്ണം |
| നിരീക്ഷമാണം | നോക്കിക്കൊണ്ടിരുന്ന | സന്താപം അകരോത്; | ചിത്തം തപിച്ചു; |
| സൌദാസം | സൌദാസനെ | തം | അദ്ദേഹത്തെനോക്കി |
| ദൃഷ്ട്വാ | കണ്ട്, | ഇദം ച | ഇപ്രകാരം |
| തസ്യ രക്ഷസഃ | ആ മറെറ രാക്ഷസന്ന് | അബ്രവീത്. | പറകയുംചെയ്തു. |

യസ്മാദനപരാധം ത്വം സഹായം മമ ജഘ്നിവാൻ
തസ്മാത് തവാപി പാപിഷ്ഠ പ്രദാസ്യാമി പ്രതിക്രിയാം. 16

| | |
|---|---|
| "'ത്വം | "'നീ |
| അനപരാധം | നിനക്ക് ഒരു അപരാധവും ചെയ്യാത്തവനായ |
| മമ സഹായം | എന്റെ സഹായിയെ |
| ജഘ്നിവാൻ; | കൊന്നു; |
| യസ്മാത് തസ്മാത് | ആകയാൽ |
| പാപിഷ്ഠ! | ഹേ പാപിഷ്ഠ! |
| തവ അപി | നിനക്കും |
| പ്രതിക്രിയാം | തക്കപ്രതിക്രിയയെ |
| പ്രദാസ്യാമി.' | ഞാൻ ചെയ്യുന്നുണ്ട്.' |

ഏവമുക്ത്വാ തു തദ്രക്ഷസ്തത്രൈവാന്തരധീയത
കാലപര്യായയോഗേന രാജാ മിത്രസഹോഽഭവത്. 17

| | |
|---|---|
| "തത് രക്ഷഃ തു | "ആ രാക്ഷസനും |
| ഏവം ഉക്ത്വാ, | ഇപ്രകാരം ഉരചെയ്ത്, |
| തത്ര ഏവ | അവിടെ ഉടനെ |
| അന്തരധീയത; | അന്തർദ്ധാനം ചെയ്തു; |
| മിത്രസഹഃ, | മിത്രസഹനെന്നും പറയപ്പെടുന്ന ആ വീരസഹൻ, |
| കാലപര്യായയോഗേന | കാലക്രമവശാൽ |
| രാജാ അഭവത്. | രാജാവായ്ത്തീർന്നു. |

രാജാ തു യജതേ യജ്ഞമസ്യാശ്രമസമീപതഃ
അശ്വമേധം മഹായജ്ഞം തം വസിഷ്ഠോഽഭ്യപാലയത്. 18

| | |
|---|---|
| "രാജാ, തു | "ആ മിത്രസഹരാജാവും |
| അസ്യ ആശ്രമസമീപതഃ | ഈ ആശ്രമസമീപത്തിലായി |
| യജ്ഞം യജതേ; | ഒരു യാഗം നടത്തുകയായി; |
| തം അശ്വമേധം മഹായജ്ഞം | ആ അശ്വമേധമഹായാഗത്തെ |
| വസിഷ്ഠഃ | വസിഷ്ഠഭഗവാൻ തന്നെയാണ് |
| അഭ്യപാലയത്. | നടത്തിച്ചത്. |

തത്ര യജ്ഞോ മഹാനാസീദ് ബഹുവർഷഗണായുതഃ
സമൃദ്ധഃ പരയാ ലക്ഷ്മ്യാ ദേവയജ്ഞസമോഽഭവത്. 19

| | |
|---|---|
| "തത്ര യജ്ഞഃ മഹാൻ | "അപ്പോൾ യാഗം വമ്പിച്ചതായി |
| ബഹുവർഷഗണായുതഃ ആസീത്; | പല വത്സരങ്ങൾ നീണ്ടതായിരുന്നു; |
| പരയാ | അത്യധികമായ |
| ലക്ഷ്മ്യാ, | ധനത്തോടുകൂടി, |
| സമൃദ്ധഃ | സമൃദ്ധിപൂർണ്ണതായി |
| ദേവയജ്ഞസമഃ | ദേവകളുടെ യാഗത്തിനു സമമായി |
| അഭവത്. | നടന്നു. |

അഥാവസാനേ യജ്ഞസ്യ പൂർവ്വവൈരമനുസ്മരൻ
വസിഷ്ഠരൂപീ രാജാനമിതി ഹോവാച രാക്ഷസഃ. 20

| | |
|---|---|
| "രാക്ഷസഃ അഥ | "രാക്ഷസൻ ആ സമയം |
| യജ്ഞസ്യ അവസാനേ | യാഗാവസാനത്തിൽ |
| പൂർവ്വവൈരം അനുസ്മരൻ, | മുമ്പത്തെ വൈരത്തെ ഓർത്ത്, |
| വസിഷ്ഠരൂപീ ഹ | വസിഷ്ഠഭഗവാന്റെ വേഷം പൂണ്ടുകൊണ്ടു തന്നെ |
| രാജാനം | രാജാവോടായി |
| ഇതി ഉവാച. | ഇപ്രകാരം ഉരചെയ്തു. |

അസ്യ യജ്ഞസ്യ ജാതോഽന്തഃ സാമിഷം ഭോജനം മമ
ദീയതാമിഹ ശീഘ്രം വൈ നാത്ര കാര്യാ വിചാരണാ. 21

| | | | |
|---|---|---|---|
| "'അസ്യ | "'ഈ | സാമിഷം | നരമാംസത്തോടുകൂടി |
| യജ്ഞസ്യ | യാഗത്തിന്ന് | ഭോജനം | ഭോജനം [യതായ |
| അന്തഃ ജാതഃ; | സമാപ്തിയായ്ക്കഴിഞ്ഞു; | ദീയതാം | നൽകപ്പെടട്ടെ; |
| ഇഹ | ആകയാൽ | അത്ര | ഇക്കാര്യത്തിൽ |
| ശീഘ്രം വൈ | ഇപ്പോൾതന്നെ | വിചാരണാ } | ഒന്നും ആലോചിക്കേ |
| മമ | എനിക്ക് | ന കാര്യാ. } | ണ്ടതില്ല. |

തച്ഛ്രുത്വാ വ്യാഹൃതം വാക്യം രക്ഷസാ ബ്രഹ്മരൂപിണാ
ഭക്ഷ്യസംസ്കാരകുശലമുവാച പൃഥിവീപതിഃ. 22

| | | | |
|---|---|---|---|
| "പൃഥിവീപതിഃ | "മഹാരാജാവ് | ശ്രുത്വാ, | കേട്ട്, |
| ബ്രഹ്മരൂപിണാ | ബ്രാഹ്മണരൂപംധരിച്ചി | ഭക്ഷ്യ- | സമർത്ഥനായ വെപ്പ |
| രക്ഷസാ, | രാക്ഷസനാൽ, [രുന്ന | സംസ്കാര- | കാരനോടായി |
| വ്യാഹൃതം | ഉരചെയ്യപ്പെട്ട | കുശലം | |
| തത് വാക്യം | ആ വാക്യത്തെ | ഉവാച, | ഇങ്ങിനെആജ്ഞാപിച്ചു. |

ഹവിഷ്യം സാമിഷം സ്വാദു യഥാ ഭവതി ഭോജനം
തഥാ കുരുഷ്വ ശീഘ്രം വൈ പരിതുഷ്യേദ്യഥാ ഗുരുഃ. 23

| | | | |
|---|---|---|---|
| "'ഗുരുഃ | "'പുരോഹിതൻ | സ്വാദു | രുചികരമായും |
| പരിതുഷ്യേത് | തൃപ്തിപ്പെടേണ്ടതാണ് | സാമിഷം | നരമാംസംചേർന്നതായും |
| യഥാ, | എന്നുള്ളതിനാൽ, | ഭവതി യഥാ } | ഇരിക്കത്തക്കവിധ |
| | | തഥാ } | ത്തിൽ |
| ഹവിഷ്യം | നിവേദിക്കത്തക്ക | ശീഘ്രം വൈ | ഉടനെതന്നെ |
| ഭോജനം | ആഹാരം | കുരുഷ്വ.' | തയ്യാറാക്കുക.' |

ശാസനാത് പാർത്ഥിവേന്ദ്രസ്യ സൂദഃ സംഭ്രാന്തമാനസഃ
സ രാക്ഷസഃ പുനസ്തത്ര സൂദവേഷമഥാകരോത് 24
സ മാനുഷമഥോ മാംസം പാർത്ഥിവായ ന്യവേദയത്
ഇദം സ്വാദു ഹവിഷ്യം ച സാമിഷം ചാന്നമാഹൃതം. 25

| | | | |
|---|---|---|---|
| "പാർത്ഥി- വേന്ദ്രസ്യ } | "നൃപോത്തമന്റെ | സഃ | അവൻ |
| | | മാനുഷം മാംസം | മനുഷ്യമാംസത്തെ |
| ശാസനാത് | ആജ്ഞകാരണം | പാർത്ഥിവായ | മഹാരാജാവിന്റെ അ |
| സൂദഃ | പാചകൻ | അഥോ | ഇപ്രകാരം [ടുക്കൽ |
| സംഭ്രാന്ത- മാനസഃ; } | അമ്പരന്നുപോയി; | ന്യവേദയത്; | തയ്യാറാക്കിയതായി അ |
| | | 'ഇദം | 'ഇതാ [റിയിച്ചു; |
| തത്ര | അപ്പോൾ | ഹവിഷ്യം | പാരണയ്ക്കുവേണ്ടതായ |
| സഃ രാക്ഷസഃ, | ആ രാക്ഷസൻ, | അന്നം | ആഹാരം |
| പുനഃ അഥ | വീണ്ടും | സാമിഷം | മാംസയുക്തമായും |
| സൂദവേഷം | പാചകന്റെരൂപത്തെ | സ്വാദു ച | രുചികരമായും |
| അകരോത്; | കയ്ക്കൊണ്ടു; | ആഹൃതം.' | കൊണ്ടുവരപ്പെട്ടിട്ടുണ്ട്'. |

സ ഭോജനം വസിഷ്ഠായ പത്ന്യാ സാർദ്ധമുപാഹരത്
മദയന്ത്യാ നരവ്യാഘ്ര സാമിഷം രക്ഷസാ ഹൃതം. 26

| | | | |
|---|---|---|---|
| "നരവ്യാഘ്ര! | "ഹേ പുരുഷോത്തമ! | സാമിഷം | നരമാംസയുക്തമായ |
| സഃ | അദ്ദേഹം | ഭോജനം | ആഹാരത്തെ |
| വസിഷ്ഠായ | വസിഷ്ഠമഹർഷിക്കായി | പത്ന്യാ | പത്നിയായ |
| രക്ഷസാ | രാക്ഷസനാൽ | മദയന്ത്യാ സാർദ്ധം | മദയന്തിയോടുംകൂടി |
| ഹൃതം | കൊണ്ടുവരപ്പെട്ട | ഉപാഹരത്. | വിളമ്പിക്കൊടുത്തു. |

ജ്ഞാത്വാ തദാമിഷം വിപ്രോ മാനുഷം ഭോജനാഗതം
ക്രോധേന മഹതാഽഽവിഷ്ടോ വ്യാഹർത്തുമുപചക്രമേ. 27

| | | | |
|---|---|---|---|
| "വിപ്രഃ | "ബ്രാഹ്മണനായ വസിഷ്ഠമഹർഷി | മഹതാ | അതിയായ |
| | | ക്രോധേന | കോപത്താൽ |
| ഭോജനാഗതം | ഭോജനമായി ലഭിച്ച | ആവിഷ്ടഃ | മതിമറന്നവനായി |
| തത് | അതിനെ | വ്യാഹർത്തും | ഇപ്രകാരം ശപിപ്പാൻ |
| മാനുഷം ആമിഷം ജ്ഞാത്വാ | നരമാംസം കലർന്നതാണെന്നറിഞ്ഞ്, | ഉപചക്രമേ. | മുതിർന്നു. |

യസ്മാത് ത്വം ഭോജനം രാജൻ മമൈതദ്ദാതുമിച്ഛസി
തസ്മാദ് ഭോജനമേതത്തേ ഭവിഷ്യതി ന സംശയഃ. 28

| | | | |
|---|---|---|---|
| "'രാജൻ! | "'രാജാവേ! | ഏതത് | ഇതൊന്നുതന്നെ |
| ത്വം | അങ്ങ് | തേ | അങ്ങയ്ക്ക് |
| മമ ഏതത് | എനിക്ക് ഈ | ഭോജനം | ആഹാരമായി |
| ഭോജനം ദാതും | ആഹാരത്തെ നല്കുവാൻ | ഭവിഷ്യതി, | ഭവിക്കുന്നതാണ്, |
| ഇച്ഛസി യസ്മാത് തസ്മാത് | ഇച്ഛിക്കുന്നു എന്നുള്ള കാരണത്താൽ, | ന സംശയഃ.' | സംശയമില്ല.' |

[വസിഷ്ഠമഹർഷി ശപിച്ചപ്പോൾ, സൌദാസമഹാരാജാവും ക്രുദ്ധിച്ച് മഹർഷിക്ക് തിരിച്ച് ശാപമേകുവാനായി കയ്യിൽ ജലത്തെ എടുത്തതായും, അപ്പോൾ പത്നിയായ മദയന്തി തടുത്തതായും പിന്നെ ക്രോധമയമായ ആ ജലത്തെ രാജാവ് കളഞ്ഞ്, കാല് കഴുകിയതായും, അപ്പോൾ തന്റെ പാദങ്ങൾ കല്മാഷതയെ (വെളുപ്പും കറുപ്പുമായ അവസ്ഥയെ) പ്രാപിച്ചതായും, അതിനാൽ കല്മാഷപാദൻ എന്ന പേർ സിദ്ധിച്ചതായും പറയുന്ന ഈ ശ്ലോകങ്ങൾ പല ഗ്രന്ഥങ്ങളിലും ഉണ്ട്. താഴെ 34-ാംശ്ലോകവും നോക്കുക.

"തതഃ ക്രുദ്ധസ്തു സൌദാസസ്തോയം ജഗ്രാഹ പാണിനാ
വസിഷ്ഠം ശപ്തുമാരേഭേ ഭാര്യാ ചൈനമവാരയത്
രാജൻ പ്രഭുര്യതോഽസ്മാകം വസിഷ്ഠോ ഭഗവാനൃഷിഃ
പ്രതിശപ്തും ന ശക്തസ്ത്വം ദേവതുല്യം പുരോധസം
തതഃ ക്രോധമയം തോയം തേജോബലസമന്വിതം
വ്യസർജ്ജയത ധർമ്മാത്മാ തതഃ പാദൌ സിഷേച ച
തേനാസ്യ രാജ്ഞസ്തൌ പാദൌ തദാ കല്മാഷതാം ഗതൌ
തദാപ്രഭൃതി രാജാഽസൌ സൌദാസഃ സുമഹായശാഃ
കല്മാഷപാദഃ സംവൃത്തഃ ഖ്യാതശ്ചൈവ തദാ നൃപഃ."]

സ രാജാ സഹ പത്ന്യാ വൈ പ്രണിപത്യ മുഹുൎമ്മുഹുഃ
പുനൎവ്വസിഷ്ഠം പ്രോവാച യദുക്തം ബ്രഹ്മരൂപിണാ. 29

| | |
|---|---|
| "സഃ രാജാ പത്ന്യാ സഹ വൈ | "ആ അരചൻ, പത്നിയോടു കൂടിത്തന്നെ |
| വസിഷ്ഠം | വസിഷ്ഠഭഗവാനെ |
| മുഹുഃ മുഹുഃ | പലവുരു |
| പ്രണിപത്യ. | കുമ്പിട്ടുവണങ്ങി, |
| പുനഃ | അതിൽ പിന്നെ |
| ബ്രഹ്മരൂപിണാ | ബ്രാഹ്മണവേഷം പൂണ്ടിരുന്നവനാൽ |
| ഉക്തം യത് | നിയമിക്കപ്പെട്ടത് യാതൊന്നോ അതിനെ |
| പ്രോവാച. | ഉണർത്തിച്ചു. [പ്പററി |

തച്ഛ്രുത്വാ പാൎത്ഥിവേന്ദ്രസ്യ രക്ഷസാ വികൃതം ച തത്
പുനഃ പ്രോവാച രാജാനം വസിഷ്ഠഃ പുരുഷൎഷഭം. 30

| | |
|---|---|
| "രക്ഷസാ ച | "രാക്ഷസനാലാണ് |
| പാൎത്ഥിവേന്ദ്രസ്യ | ആ നൃപവരന്ന് |
| തത് വികൃതം | ആ അസാധാരണ സംഭവം ഉണ്ടായത് |
| ശ്രുത്വാ, | എന്നു കേട്ട്, |
| വസിഷ്ഠഃ | വസിഷ്ഠമഹൎഷി |
| തത് പുനഃ | അതിനാൽ വീണ്ടും |
| പുരുഷൎഷഭം | പുരുഷശ്രേഷ്ഠനായ |
| രാജാനം പ്രോവാച. | ആ രാജാവിനെ നോക്കി ഇങ്ങിനെ അരുളിച്ചെയ്തു. |

മയാ രോഷപരീതേന യദിദം വ്യാഹൃതം വചഃ
നൈതച്ഛക്യം വൃഥാ കൎത്തും പ്രദാസ്യാമി ച തേ വരം. 31

| | |
|---|---|
| "'രോഷപരീതേന | "'കോപാക്രാന്തനായ |
| മയാ, | എന്നാൽ, |
| ഇദം വചഃ വ്യാഹൃതം; | ഈ ശാപം അരുളപ്പെട്ടു; |
| യത് ഏതത് | യാതൊരു ഇത് |
| വൃഥാ കൎത്തും | നിഷ്ഫലമാക്കുവാൻ |
| ന ശക്യം; | കഴിയപ്പെടുന്നതല്ല; |
| ച തേ വരം | എങ്കിലും അങ്ങയ്ക്കായി ഒരുവരം |
| പ്രദാസ്യാമി. | ഞാൻ നൽകുന്നുണ്ട്. |

കാലോ ദ്വാദശവൎഷാണി ശാപസ്യാന്തോ ഭവിഷ്യതി
മത്പ്രസാദാച്ച രാജേന്ദ്ര വ്യതീതം ന സ്മരിഷ്യതി. 32

| | |
|---|---|
| "'ദ്വാദശവൎഷാണി | "'ഒരു പന്തിരാണ്ടു |
| കാലഃ | കാലം കഴിഞ്ഞാൽ |
| ശാപസ്യ | ശാപത്തിന്ന് |
| അന്തഃ | അവസാനം |
| ഭവിഷ്യതി; | ഉണ്ടാകുന്നതാണ്; |
| ച, | എന്നുതന്നെയല്ല, |
| രാജേന്ദ്ര! | നൃപവര! |
| മത് പ്രസാദാത് | എന്റെ അനുഗ്രഹത്താൽ |
| വ്യതീതം | കഴിഞ്ഞു പോയതിനെ |
| ന സ്മരിഷ്യസി.' | അങ്ങ് ഓൎക്കുകയുമില്ല.' |

ഏവം സ രാജാ തം ശാപമുപലഭ്യാരിസൂദനഃ
പ്രതിലേഭേ പുനാ രാജ്യം പ്രജാശ്ചൈവാന്വപാലയത്. 33

| | | | |
|---|---|---|---|
| "അരിസൂദനഃ | "ശത്രുസംഹാരകനായ | പുനഃ രാജ്യം | വീണ്ടും രാജ്യത്തെ |
| സഃ രാജാ | ആ രാജാവ് | പ്രതിലേഭേ; | പ്രാപിച്ചു; |
| തം ശാപം | ആ ശാപത്തെ | പ്രജാഃ ച ഏവ | പ്രജകളെയും |
| ഏവം ഉപഭുജ്യ, | ഇപ്രകാരം അനുഭവിച്ചശേഷം, | അനപാലയത്. | വഴിപോലെ പരിപാലിച്ചുവന്നു. |

തസ്യ കല്മാഷപാദസ്യ യജ്ഞസ്യായതനം ശുഭം
ആശ്രമസ്യ സമീപേഽസ്യ യന്മാം പൃച്ഛസി രാഘവ. 34

| | | | |
|---|---|---|---|
| "രാഘവ! | "രഘുവംശനന്ദന! | മാം പൃച്ഛസി | അങ്ങ് എന്നോട് ചോദിക്കുന്നുവോ അതു് |
| അസ്യ | ഈ | | |
| ആശ്രമസ്യ | ആശ്രമത്തിന്റെ | | |
| സമീപേ | സമീപത്തിലായി | തസ്യ കല്മാഷപാദസ്യ." | കല്മാഷപാദനെന്നു പറയപ്പെടുന്ന ആ വീരസഹമഹാരാജാവിന്റേതാണ്." |
| യത് ശുഭം | യാതൊരു രമ്യമായ | | |
| യജ്ഞസ്യ ആയതനം | യാഗശാലയെക്കുറിച്ച് | | |

തസ്യ താം പാർത്ഥിവേന്ദ്രസ്യ കഥാം ശ്രുത്വാ സുദാരുണാം
വിവേശ പർണ്ണശാലായാം മഹർഷിമഭിവാദ്യ ച. 35

| | | | |
|---|---|---|---|
| തസ്യ | ആ | ച | അതിൽപിന്നെ |
| പാർത്ഥിവേന്ദ്രസ്യ | ചക്രവർത്തിയുടെ | മഹർഷിം | മഹർഷിയെ |
| സുദാരുണാം | അതിഘോരമായ | അഭിവാദ്യ | വന്ദിച്ച് |
| താം കഥാം | ആ ചരിത്രത്തെ | പർണ്ണശാലായാം വിവേശ. | പർണ്ണശാലയിൽ (ശത്രുഘ്നൻ) പ്രവേശിച്ചു. |
| ശ്രുത്വാ | കേട്ട് | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പഞ്ചഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തഞ്ചാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 22983; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2259



## ഷട്ഷഷ്ടിതമഃ സർഗ്ഗഃ = അറുപത്താറാംസർഗ്ഗം.

[കുശലവജനനം = കുശലവന്മാർ ജനിക്കുന്നതു്.]

യാമേവ രാത്രിം ശത്രുഘ്നഃ പർണ്ണശാലാമുപാവിശത്
താമേവ രാത്രിം സീതാഽപി പ്രസൂതാ ദാരകദ്വയം. 1

| | | | |
|---|---|---|---|
| ശത്രുഘ്നഃ | ശത്രുഘ്നൻ | താം ഏവ രാത്രിം | അതേ രാത്രി |
| യാം ഏവ രാത്രിം | യാതൊരു രാത്രിയിൽ | സീതാ അപി | സീതാദേവിയും |
| പർണ്ണശാലാം | പർണ്ണശാലയിൽ | ദാരകദ്വയം | ഇരട്ടയായ ആൺകുട്ടികളെ |
| ഉപാവിശത്, | പാർത്തുവോ, | പ്രസൂതാ. | പ്രസവിച്ചു. |

[ഈ ശ്ലോകത്തിൽ ആദ്യാക്ഷരമായി ഗായത്രിയുടെ ഒടുവിലത്തെ അക്ഷരം വിന്യസിക്കപ്പെട്ടിരിക്കുന്നു എന്നു വിദ്യാരണ്യപക്ഷം.]

തതോऽർദ്ധരാത്രസമയേ ബാലകാ മുനിദാരകാഃ
വാല്മീകേഃ പ്രിയമാചഖ്യുഃ സീതായാഃ പ്രസവം ശുഭം. 2

| | |
|---|---|
| തതഃ അർദ്ധരാത്രസമയേ, | അപ്പോൾ അർദ്ധരാത്രി സമയത്തിൽ, |
| മുനിദാരകാഃ | മുനികുമാരന്മാരായ |
| ബാലകാഃ | ശിഷ്യന്മാർ |
| വാല്മീകേഃ | വാല്മീകിമുനിയോടായി |
| സീതായാഃ | സീതാദേവിയുടെ |
| ശുഭം പ്രസവം | ശുഭപ്രസവമാകുന്ന |
| പ്രിയം ആചഖ്യുഃ | പ്രിയവർത്തമാനത്തെ ഇങ്ങിനെ ഉണർത്തിച്ചു. |

ഭഗവൻ രാമപത്നീ സാ പ്രസൂതാ ദാരകദ്വയം
തതോ രക്ഷാം മഹാതേജഃ കുരു ഭൂതവിനാശിനീം. 3

| | |
|---|---|
| "മഹാതേജഃ! | "മഹാതേജസ്വിയായ |
| ഭഗവൻ! | ഹേ ഭഗവാനെ! |
| സാ രാമപത്നീ | ആ ശ്രീരാമന്റെ ധർമ്മപത്നി |
| ദാരകദ്വയം | രണ്ടു ആൺകുട്ടികളെ |
| പ്രസൂതാ; | പ്രസവിച്ചിരിക്കുന്നു; |
| തതഃ | ആകയാൽ |
| ഭൂതവിനാശിനീം | ഭൂതപ്രേതാദിവിനാശകമായ |
| രക്ഷാം | രക്ഷാബന്ധനത്തെ |
| കുരു." | ചെയ്വാൻ തിരുവുള്ളമുണ്ടാകേണം." |

തേഷാം തദ്വചനം ശ്രുത്വാ മഹർഷിഃ സമുപാഗമത്
ജഗാമ തത്ര ഹൃഷ്ടാത്മാ ദദർശ ച കുമാരകൌ
ഭൂതഘ്നീം ചാകരോത്താഭ്യാം രക്ഷാം രക്ഷോവിനാശിനീം. 4

| | |
|---|---|
| മഹർഷിഃ | മഹർഷി |
| തേഷാം | അവരുടെ |
| തത് വചനം ശ്രുത്വാ, | ആ വർത്തമാനത്തെ കേട്ട്, |
| സമുപാഗമത്; | അപ്രകാരം ചെയ്യാമെന്ന് സമ്മതിച്ചു; |
| തത്ര ജഗാമ; | അവിടേക്ക് എഴുന്നെള്ളി; |
| കുമാരകൌ ച | രണ്ടു രാജകുമാരന്മാരെയും |
| ഹൃഷ്ടാത്മാ | ആനന്ദഭരിതനായി |
| ദദർശ; | കൺകുളിർക്കെ സന്ദർശിച്ചു; |
| താഭ്യാം ച | അവരിരുവർക്കും |
| ഭൂതഘ്നീം | ഭൂതപ്രേതാദിവിനാശകവും |
| രക്ഷോവിനാശിനീം | രക്ഷസ്സുകളെ ഒഴിക്കുന്നതുമായ |
| രക്ഷാം അകരോത്. | രക്ഷാബന്ധനത്തെ ചെയ്തു. |

കുശമുഷ്ടിമുപാദായ ലവം ചൈവ തു സ ദ്വിജഃ
വാല്മീകിഃ പ്രദദൌ താഭ്യാം രക്ഷാം ഭൂതവിനാശിനീം. 5

| | |
|---|---|
| സഃ ദ്വിജഃ | ആ ബ്രാഹ്മണനായ |
| വാല്മീകിഃ | വാല്മീകിമഹർഷി |
| തു | ആ സമയം |
| കുശമുഷ്ടിം ച | അഗ്രഭാഗമുള്ള ഒരു പിടി ദർഭപ്പുല്ലിനേയും |
| ലവം ഏവ | അത്രതന്നെ ദർഭയുടെ കടപ്പുല്ലിനേയും |
| ഉപാദായ, | കയ്യിൽകൊണ്ട് |
| താഭ്യാം | അവരിരുവർക്കും |
| ഭൂതവിനാശിനീം | ഭൂതനാശകരമായ |
| രക്ഷാം | രക്ഷയായ അതിനെ |
| പ്രദദൌ. | ഇങ്ങിനെ അരുളിച്ചെയ്തു നല്കി. |

യസ്തയോഃ പൂൎവ്വജോ ജാതഃ സ കുശൈൎമ്മന്ത്രസത്കൃതൈഃ
നിൎമ്മാൎജ്ജനീയസ്തു തദാ കുശ ഇത്യസ്യ നാമ തത്. 6

| | | | |
|---|---|---|---|
| “ തദാ | “ അപ്പോൾ | കുശൈഃ | അഗ്രഭാഗമുള്ള ദൎഭകളാൽ |
| തയോഃ | അവരിൽ | നിൎമ്മാൎജ്ജനീയഃ; | തലോടപ്പെടേണ്ടതാകുന്നു; |
| പൂൎവ്വജഃ | മൂത്തവനായി | തത് അസ്യ | അക്കാരണത്താൽ ഇവന്നു് |
| ജാതഃ യഃ | ജനിച്ചവൻ ആരോ | കുശഃ ഇതി നാമ. | കുശനെന്ന പേർ ഇരിക്കട്ടെ. |
| സഃ തു, | അവൻതന്നെ, | | |
| മന്ത്ര- സത്കൃതൈഃ | മന്ത്രങ്ങൾകൊണ്ടു് അഭിമന്ത്രിക്കപ്പെട്ട | | |

യശ്ചാവരോ ഭവേത്താഭ്യാം ലവേന സ സമാഹിതഃ
നിൎമ്മാൎജ്ജനീയോ വൃദ്ധാഭിൎല്ലവ ഇത്യേവ നാമതഃ. 7

| | | | |
|---|---|---|---|
| “ താഭ്യാം | “ അവരിരുവരിൽ | ലവേന | കടയുള്ള ദൎഭകൾകൊണ്ടു് |
| യഃ | യാതൊരു | നിൎമ്മാൎജ്ജനീയഃ; | തുടയ്ക്കപ്പെടട്ടെ; |
| സമാഹിതഃ | പുണ്യാത്മാവു് | ച | അതിനാൽ |
| അവരഃ ഭവേത് | ഇളയവനോ | ലവഃ ഇതി ഏവ | ലവൻ എന്നുതന്നെ |
| സഃ | അവൻ | നാമതഃ. | പേരായിരിക്കട്ടെ. |
| വൃദ്ധാഭിഃ | വൃദ്ധസ്ത്രീകളാൽ | | |

ഏവം കുശലവൌ നാമ്നാ താവുഭൌ യമജാതകൌ
മത്കൃതാഭ്യാം ച നാമഭ്യാം ഖ്യാതിയുക്തൌ ഭവിഷ്യതഃ. 8

| | | | |
|---|---|---|---|
| “ യമജാതകൌ | “ ഇരട്ടപെററവരായ | മത്കൃതാഭ്യാം | എന്നാൽ വിളിക്കപ്പെട്ട |
| തൌ ഉഭൌ | ആ രണ്ടുപേരും | നാമഭ്യാം ച | പേരുകൾകൊണ്ടുതന്നെ |
| ഏവം | ഇപ്രകാരം | ഖ്യാതിയുക്തൌ | പ്രസിദ്ധിപൂണ്ടവരായി |
| കുശലവൌ | കുശൻ, ലവൻ എന്ന | ഭവിഷ്യതഃ.” | വിളങ്ങുന്നതാണു്.” |
| നാമ്നാ, | നാമധേയമാൎന്നവരായി | | |

താം രക്ഷാം ജഗൃഹുസ്താശ്ച മുനിഹസ്താത് സമാഹിതാഃ
അകുൎവ്വംശ്ച തതോ രക്ഷാം തയോൎവ്വിഗതകല്മഷാഃ. 9

| | | | |
|---|---|---|---|
| വിഗതകല്മഷാഃ | ദോഷമററവരായ | തതഃ | അതിൽപിന്നെ |
| താഃ, | ആ സ്ത്രീകൾ, | സമാഹിതാഃ ച | ശ്രദ്ധയോടുകൂടിയവരാ |
| മുനിഹസ്താത് | മഹൎഷിയുടെ കയ്യിൽ | രക്ഷാം | രക്ഷയെ [യിത്തന്നെ |
| താം രക്ഷാം | ആ രക്ഷയെ [നിന്നു് | തയോഃ ച | അവരിരുവൎക്കും |
| ജഗൃഹുഃ; | വാങ്ങി; | അകുൎവ്വൻ. | ചെയ്തു. |

തഥാ താം ക്രിയമാണാം ച രക്ഷാം ഗോത്രം ച നാമ ച
സംകീൎത്തനം ച രാമസ്യ സീതായാഃ പ്രസവൌ ശുഭൌ 19
അൎദ്ധരാത്രേ തു ശത്രുഘ്നഃ ശുശ്രാവ സുമഹത് പ്രിയം
പൎണ്ണശാലാം തതോ ഗത്വാ മാതൎദ്ദിഷ്ട്യേതി ചാബ്രവീത്. 11

| | |
|---|---|
| ശത്രുഘ്നഃ | ശത്രുഘ്നൻ |
| അൎദ്ധരാത്രേ | പാതിരയിൽ |
| സീതായാഃ | സീതാദേവിയുടെ |
| ശുഭൌ പ്രസവൌ തു | ഇരട്ടപെററ ആ പുണ്യശാലികളായ ശിശുക്കളുടെ സംഗതിയിൽ |
| തഥാ | അപ്രകാരം |
| ക്രിയമാണാം | ചെയ്യപ്പെടുന്നതായ |
| താം രക്ഷാം ച | ആ രക്ഷയെയും, |
| രാമസ്യ | ശ്രീരാമന്റെ |
| നാമ ച | നാമത്തേയും |
| ഗോത്രം ച | വംശത്തേയും |
| സുമഹത് | മഹാഭാഗ്യമായും |
| പ്രിയം ച | പ്രീതിയോടും |
| സംകീൎത്തനം | വീണ്ടും വീണ്ടും പുകഴ്ത്തപ്പെടുന്നതിനേയും |
| ശുശ്രാവ; | ശ്രവിച്ചു; |
| തതഃ | അപ്പോൾ |
| പൎണ്ണശാലാം | പൎണ്ണശാലയിൽ |
| ഗത്വാ | ചെന്നു് |
| "മാതഃ" | "സൎവ്വലോകമാതാവേ" |
| ഇതി ച | എന്നു പറഞ്ഞു് |
| "ദിഷ്ട്യാ," | "എനിക്ക് ഇന്നു് ഇവിടെ ഇരിപ്പാനുള്ള ഭാഗ്യം നേൎന്നുവല്ലോ," |
| അബ്രവീത്. | എന്നു് ഉരചെയ്തു. |

തഥാ തസ്യ പ്രഹൃഷ്ടസ്യ ശത്രുഘ്നസ്യ മഹാത്മനഃ
വ്യതീതാ വാൎഷികീ രാത്രിഃ ശ്രാവണീ ലഘുവിക്രമാ. 12

| | |
|---|---|
| തഥാ | അപ്രകാരം |
| പ്രഹൃഷ്ടസ്യ | സന്തോഷം പൂണ്ടിരുന്ന |
| തസ്യ | ആ |
| മഹാത്മനഃ | മഹാത്മാവായ |
| ശത്രുഘ്നസ്യ, | ശത്രുഘ്നന്നു്, |
| വാൎഷികീ | വൎഷൎത്തുവിലെ |
| ശ്രാവണീ | ശ്രാവണമാസത്തിലുള്ളതും |
| ലഘുവിക്രമാ | (പകലിനെക്കാൾ ചുരുങ്ങിയതാകയാൽ) വേഗത്തിൽ കഴിയുന്നതുമായ |
| രാത്രിഃ | രാത്രി |
| വ്യതീതാ. | കഴിഞ്ഞു കൂടി. |

പ്രഭാതേ സുമഹാവീൎയ്യഃ കൃത്വാ പൌൎവ്വാഹ്ണികീം ക്രിയാം
മുനിം പ്രാഞ്ജലിരാമന്ത്ര്യ യയൌ പശ്ചാന്മുഖഃ പുനഃ. 13

| | |
|---|---|
| സുമഹാവീൎയ്യഃ, | സുപ്രസിദ്ധവീൎയ്യശാലിയായ ആ ശത്രുഘ്നൻ, |
| പ്രഭാതേ | പ്രഭാതസമയത്തിൽ |
| പൌൎവ്വാഹ്ണികീം, | രാവിലെ ചെയ്യേണ്ടതായ |
| ക്രിയാം | കൃത്യത്തെ |
| കൃത്വാ, | ചെയ്തു്, |
| മുനിം | മഹൎഷിയുടെ അടുക്കൽ |
| പ്രാഞ്ജലിഃ | തൊഴുതു് |
| ആമന്ത്ര്യ | വിടചോദിച്ചുംകൊണ്ടു |
| പുനഃ | അതിൽ പിന്നെ |
| പശ്ചാന്മുഖഃ | പശ്ചിമമുഖമായി |
| യയൌ. | എഴുന്നെള്ളി. |

സ ഗത്വാ യമുനാതീരം സപ്തരാത്രോഷിതഃ പഥി
ഋഷീണാം പുണ്യകീൎത്തീനാമാശ്രമേ വാസമഭ്യയാത്. 14

| | |
|---|---|
| സഃ | അദ്ദേഹം |
| പഥി | വഴിയിൽ |
| സപ്തരാത്രോഷിതഃ, | ഏഴുരാത്രി താമസിച്ചു്, |
| യമുനാതീരം ഗത്വാ | യമുനാതീരത്തിലെത്തിച്ചേൎന്നു് |
| പുണ്യകീൎത്തീനാം | മഹാപ്രസിദ്ധിയാൎന്ന പുണ്യാത്മാക്കളായ |
| ഋഷീണാം | ഋഷിമാരുടെ |
| ആശ്രമേ | ആശ്രമത്തിൽ |
| വാസമഭ്യയാത്. | വാസം കൈക്കൊണ്ടു. |

സ തത്ര മുനിഭിഃ സാദ്ധം ഭാഗ്ഗവപ്രമുഖൈർന്നൃപഃ
കഥാഭിരഭിരൂപാഭിർവ്വാസം ചക്രേ മഹായശാഃ. 15

| | | | |
|---|---|---|---|
| സഃ മഹായശാഃ | ആ മഹായശസ്വിയായ | മുനിഭിഃ സാദ്ധം | മുനിമാരോടുംകൂടി |
| നൃപഃ, | നൃപൻ, [യ | അഭിരൂപാഭിഃ | മനോഹരങ്ങളായ |
| തത്ര | അവിടെ | കഥാഭിഃ | കഥകൾ കേട്ടുംകൊ |
| ഭാഗ്ഗവപ്രമുഖൈഃ | ച്യവനമഹർഷിമുതലാ | | ണ്ട് |
| | യ | വാസം ചക്രേ. | വസിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഷട്ഷഷ്ടിതമഃ സർഗ്ഗഃ = അറുപത്താറാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 22998 ; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2274.



## സപ്തഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തേഴാംസർഗ്ഗം.

[മാന്ധാതൃവധഃ = മാന്ധാതാവിൻെറ വധത്തെപ്പററി കഥിക്കുന്നതു്.]

അഥ രാത്ര്യാം പ്രവൃത്തായാം ശത്രുഘ്നോ ഭൃഗുനന്ദനം
പപ്രച്ഛ ച്യവനം വിപ്രം ലവണസ്യ യഥാ ബലം 1
ശൂലസ്യ ച ബലം ബ്രഹ്മൻ കേ ച പൂർവ്വം വിനാശിതാഃ
അനേന ശൂലമുഖ്യേന ദ്വന്ദ്വയുദ്ധമുപാഗതാഃ. 2

| | | | |
|---|---|---|---|
| അഥ | അപ്പോൾ | യഥാ പപ്രച്ഛ ; | ഇപ്രകാരം ചോദിച്ചു ; |
| രാത്ര്യാം | രാത്രി | "ബ്രഹ്മൻ ! | "മുനിസത്തമ ! |
| പ്രവൃത്തായാം, | ആരംഭിച്ചാറെ, | പൂർവ്വം | ഇതിന്നുമുമ്പ് |
| ശത്രുഘ്നഃ, | ശത്രുഘ്നൻ, | ദ്വന്ദ്വയുദ്ധം | ദ്വന്ദ്വയുദ്ധത്തിന്നായി |
| ഭൃഗുനന്ദനം | ഭൃഗുപുത്രനായ | ഉപാഗതാഃ | വന്നവരും |
| ച്യവനം വിപ്രം | ച്യവനമഹർഷിയോടാ | അനേന | ഈ |
| ലവണസ്യ | ലവണാസുരൻെറ [യി | ശൂലമുഖ്യേന | വിശേഷപ്പെട്ട ശൂല |
| ബലം | സാമർത്ഥ്യത്തെക്കുറി | | ത്താൽ |
| ശൂലസ്യ | ശൂലത്തിൻെറ [ച്ചും | വിനാശിതാഃ | വധിക്കപ്പെട്ടവരും |
| ബലം ച | ശക്തിയെക്കുറിച്ചും | ച കേ ?" | ആരെല്ലാമാണ് ?" |

തസ്യ തദ്വചനം ശ്രുത്വാ ശത്രുഘ്നസ്യ മഹാത്മനഃ
പ്രത്യുവാച മഹാതേജാശ്ച്യവനോ രഘുനന്ദനം. 3

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയായ | തത് വചനം | ആ വാക്യത്തെ |
| ച്യവനഃ, | ച്യവനമഹർഷി, | ശ്രുത്വാ, | കേട്ട്, |
| തസ്യ | ആ | രഘുനന്ദനം | ആ രഘുകുമാരനോടായി |
| മഹാത്മനഃ | മഹാത്മാവായ | പ്രത്യുവാച. | ഇങ്ങിനെ മറുപടിയുര |
| ശത്രുഘ്നസ്യ | ശത്രുഘ്നൻെറ | | ച്ചു. |

അസംഖ്യേയാനി കർമ്മാണി യാന്യസ്യ രഘുനന്ദന
ഇക്ഷ്വാകുവംശപ്രഭവേ യദ്വൃത്തം തച്ഛൃണുഷ്വ മേ. 4

| | |
|---|---|
| "രഘുനന്ദന! | "ഹേ ശത്രുഘ്ന! |
| അസ്യ കർമ്മാണി | ഇവന്റെ സാഹസ കൃത്യങ്ങൾ |
| യാനി | യാതൊരുവകയോ അവ |
| അസംഖ്യേയാനി | എണ്ണമററവയാകുന്നു; |
| ഇക്ഷ്വാകു-വംശപ്രഭവേ | ഇക്ഷ്വാകുവംശ്യനായ ഒരു രാജാവിന്റെ സംഗതിയിൽ |
| യത് വൃത്തം | യാതൊന്ന് സംഭവിച്ചു |
| തത് | അതിനെ [വോ |
| മേ ശൃണുഷ്വ. | ഞാൻ ഉരചെയ്യാം കേട്ടുകൊണ്ടാലും. |

അയോദ്ധ്യായാം പുരാ രാജാ യുവനാശ്വസുതോ ബലീ
മാന്ധാതേതി സ വിഖ്യാതസ്ത്രിഷു ലോകേഷു വീര്യവാൻ. 5

| | |
|---|---|
| "പുരാ | "പണ്ട് |
| അയോദ്ധ്യായാം | അയോദ്ധ്യയിൽ |
| മാന്ധാതാ ഇതി | മാന്ധാതാവ് എന്ന് |
| രാജാ; | ഒരു ചക്രവർത്തിയുണ്ടാ |
| സഃ | അദ്ദേഹം [യിരുന്നു; |
| യുവനാശ്വ-സുതഃ | യുവനാശ്വ മഹാരാജാവിന്റെ പുത്രനും |
| ബലീ | മഹാസമർത്ഥനും |
| വീര്യവാൻ | വീര്യശാലിയും |
| ത്രിഷു | മൂന്നു |
| ലോകേഷു | ലോകങ്ങളിലും |
| വിഖ്യാതഃ. | വിഖ്യാതിപൂണ്ടവനുമായിരുന്നു. |

സ കൃത്വാ പൃഥിവീം കൃത്സ്നാം ശാസനേ പൃഥിവീപതിഃ
സുരലോകമിതോ ജേതുമുദ്യോഗമകരോന്നൃപഃ. 6

| | |
|---|---|
| "സഃ | "ആ |
| നൃപഃ | അരചൻ |
| പൃഥിവീം കൃത്സ്നാം | ഭൂമിയാസകലം |
| ശാസനേ കൃത്വാ, | തന്റെ അധീനത്തിലാക്കി, |
| പൃഥിവീപതിഃ, | ഭൂലോകചക്രവർത്തിയായി, |
| ഇതഃ സുരലോകം | ഈ ഭൂമിവിട്ട് ദേവലോകത്തെ |
| ജേതും | ജയിപ്പാനായി |
| ഉദ്യോഗം അകരോത്. | യത്നം ചെയ്തു. |

ഇന്ദ്രസ്യ ച ഭയം തീവ്രം സുരാണാം ച മഹാത്മനാം
മാന്ധാതരി കൃതോദ്യോഗേ ദേവലോകജിഗീഷയാ. 7

| | |
|---|---|
| "ദേവലോക-ജിഗീഷയാ | "ദേവലോകത്തെ ജയിപ്പാൻ ഇച്ഛിച്ച് |
| മാന്ധാതരി | മാന്ധാതൃചക്രവർത്തി |
| കൃതോദ്യോഗേ, | യത്നിച്ചാറെ, |
| ഇന്ദ്രസ്യ ച | ഇന്ദ്രനും |
| മഹാത്മനാം | മഹാത്മാക്കളായ |
| സുരാണാം ച | ദേവന്മാക്കും |
| തീവ്രം ഭയം | അധികമായ ഭീതിയുളവായി. |

അൎദ്ധാസനേന ശക്രസ്യ രാജ്യാൎദ്ധേന ച പാൎത്ഥിവഃ
വന്ദ്യമാനഃ സുരഗണൈഃ പ്രതിജ്ഞാമധിരോഹത. 8

| | |
|---|---|
| “ശക്രസ്യ | “ഇന്ദ്രന്റെ |
| അൎദ്ധാസനേന | അൎദ്ധാസനത്താലും |
| രാജ്യാൎദ്ധേന ച | രാജ്യാധികാരത്തിൽ പകുതിയാലും |
| സുരഗണൈഃ | ദേവഗണങ്ങളാൽ |
| വന്ദ്യമാനഃ.” | ഞാൻ പൂജിക്കപ്പെടുന്നവനായിത്തീരുന്നതാണ്,” എന്നിങ്ങിനെ |
| പാൎത്ഥിവഃ | അരചൻ |
| പ്രതിജ്ഞാം അധിരോഹത. | പ്രതിജ്ഞചെയ്തു. |

തസ്യ പാപമഭിപ്രായം വിദിത്വാ പാകശാസനഃ
സാന്ത്വപൂൎവ്വമിദം വാക്യമുവാച യുവനാശ്വജം. 9

| | |
|---|---|
| “പാകശാസനഃ | “ദേവേന്ദ്രൻ |
| തസ്യ | അദ്ദേഹത്തിന്റെ |
| പാപം അഭിപ്രായം | ദുരുദ്ദേശത്തെ |
| വിദിത്വാ, | അറിഞ്ഞു്, |
| യുവനാശ്വജം | ആ യുവനാശ്വപുത്രനോടായി |
| സാന്ത്വപൂൎവ്വം | സൌമ്യമായി |
| ഇദം വാക്യം ഉവാച. | ഇങ്ങിനെ നല്ലവാക്കര ചെയ്തു. |

രാജാ ത്വം മാനുഷേ ലോകേ ന താവത് പുരുഷൎഷഭ
അകൃത്വാ പൃഥിവീം വശ്യാം ദേവരാജ്യമിഹേച്ഛസി. 19

| | |
|---|---|
| “പുരുഷൎഷഭ! | “‘പുരുഷശ്രേഷ്ഠ! |
| ത്വം | അങ്ങു് |
| മാനുഷേ ലോകേ | മനുഷ്യലോകത്തിൽ |
| താവത് രാജാ ന; | ഇനിയും എല്ലാററിന്നും രാജാവല്ല, |
| പൃഥിവീം | ഭൂമിയെ |
| വശ്യാം അകൃത്വാ | കയ്വശത്തിലാക്കാതെ |
| ഇഹ | ഇപ്പോൾ |
| ദേവരാജ്യം | ദേവലോകരാജ്യാധികാരത്തെ |
| ഇച്ഛസി. | കൊതിക്കുന്നു. |

യദി വീര സമഗ്രാ തേ മേദിനീ നിഖിലാ വശേ
ദേവരാജ്യം കുരുഷ്വേഹ സഭൃത്യബലവാഹനഃ. 11

| | |
|---|---|
| “‘വീര! | “വീര! |
| തേ വശേ | അങ്ങയുടെ അധീനത്തിൽ |
| മേദിനീ | ഭൂലോകം |
| നിഖിലാ | ബാക്കിയില്ലാതെ |
| സമഗ്രാ യദി, | മുഴുവനും ഇരിക്കുന്നപക്ഷം, |
| ഇഹ | അപ്പോൾ |
| സഭൃത്യബല-വാഹനഃ | ഭൃത്യന്മാർ, സേനകൾ, വാഹനങ്ങൾ എന്നവയോടുകൂടിയവനായി |
| ദേവരാജ്യം | ദേവലോകരാജ്യഭാരത്തെ |
| കുരുഷ്വ. | ചെയ്തുകൊൾക.’ |

ഇന്ദ്രമേവം ബ്രുവാണം തം മാന്ധാതാ വാക്യമബ്രവീത്
ക്വ മേ ശക്ര പ്രതിഹതം ശാസനം പൃഥിവീതലേ. 12

| | |
|---|---|
| “മാന്ധാതാ | “മാന്ധാതാചക്രവൎത്തി |
| ഏവം ബ്രുവാണം | ഇപ്രകാരം ഉരചെയ്യുന്ന |
| തം ഇന്ദ്രം | ആ ഇന്ദ്രനോടായി |
| വാക്യം അബ്രവീത്; | ഇങ്ങിനെ ചോദിച്ചു; |
| ‘ശക്ര! | ‘ഇന്ദ്ര! |
| പൃഥിവീതലേ | ഭൂതലത്തിൽ |
| മേ ശാസനം | എന്റെ അധികാരം |
| ക്വ പ്രതിഹതം?’ | എവിടെയാണ് നടക്കാതിരിക്കുന്നത്?’ |

തമുവാച സഹസ്രാക്ഷോ ലവണോ നാമ രാക്ഷസഃ
മധുപുത്രോ മധുവനേ ന ചാജ്ഞാം കുരുതേഽനഘ. 13

| | |
|---|---|
| "സഹസ്രാക്ഷഃ | "ഇന്ദ്രൻ |
| തം ഉവാച; | അദ്ദേഹത്തോടായിങ്ങിനെ ഓതി; |
| 'അനഘ! | 'പാപരഹിതനായവനേ! |
| മധുവനേ | മധുവനത്തിൽ |
| മധുപുത്രഃ | മധുവിന്റെ പുത്രനായ |
| ലവണഃ നാമ | ലവണനെന്ന |
| രാക്ഷസഃ | രാക്ഷസൻ |
| ആജ്ഞാം ന കുരുതേ ച.' | അങ്ങയുടെ ശാസനത്തിന്ന് കീഴ്പ്പെട്ടു നടക്കുന്നില്ലല്ലൊ.' |

തച്ഛ്രുത്വാ വിപ്രിയം ഘോരം സഹസ്രാക്ഷേണ ഭാഷിതം
വ്രീഡിതോഽവാങ്മുഖോ രാജാ വ്യാഹർത്തും ന ശശാക ഹ. 14

| | |
|---|---|
| "രാജാ | "മഹാരാജാവ്, |
| സഹസ്രാക്ഷേണ | ഇന്ദ്രനാൽ |
| ഭാഷിതം | അരുളിച്ചെയ്യപ്പെട്ട |
| തത് ഘോരം | ആ കഠിനമായ |
| വിപ്രിയം | അസഹ്യവർത്തമാനത്തെ |
| ശ്രുത്വാ, | കേട്ട്, |
| അവാങ്മുഖഃ | തലകുനിച്ച് |
| വ്രീഡിതഃ | ലജ്ജാപൂണ്ടവനായി |
| വ്യാഹർത്തും ഹ ന ശശാക. | ഒന്നും പറവാൻ തന്നെ ശക്തനാകാതിരുന്നു. |

ആമന്ത്ര്യ തു സഹസ്രാക്ഷം ഹ്രിയാ കിഞ്ചിദവാങ്മുഖഃ
പുനരേവാഗമച്ഛ്രീമാനിമം ലോകം നരേശ്വരഃ. 15

| | |
|---|---|
| "ശ്രീമാൻ | "ശ്രീമാനായ |
| നരേശ്വരഃ | ആ ചക്രവർത്തി |
| ഹ്രിയാ | ലജ്ജയാൽ |
| അവാങ്മുഖഃ, | തലകുനിച്ചവനായി, |
| തു | എങ്കിലും |
| സഹസ്രാക്ഷം | ദേവേന്ദ്രനോടായി |
| കിഞ്ചിത് | ഒരു മാതിരി |
| ആമന്ത്ര്യ | യാത്രപറഞ്ഞുംകൊണ്ട് |
| പുനഃ ഏവ | വീണ്ടും |
| ഇമം ലോകം | ഈ ലോകത്തിലേക്ക് |
| ആഗമത്. | തിരിച്ചുവന്നു. |

സ കൃത്വാ ഹൃദയേഽമർഷം സഭൃത്യബലവാഹനഃ
ആജഗാമ മധോഃ പുത്രം വശേ കർത്തുമരിന്ദമഃ 16

| | |
|---|---|
| "അരിന്ദമഃ | "ശത്രുമർദ്ദനനായ |
| സഃ | അദ്ദേഹം |
| ഹൃദയേ | ഉള്ളിൽ |
| അമർഷം കൃത്വാ | ഉദ്ദേശിച്ചതിനെ നിവൃത്തിച്ചേ ഇരിക്കൂ എന്നുള്ള വാശിപൂണ്ടവനായി |
| സഭൃത്യബലവാഹനഃ | ഭൃത്യന്മാർ, സേനകൾ, വാഹനങ്ങൾ എന്നിവയോടുകൂടിയവനായി |
| വശേ കർത്തും | തന്റെ അധീനത്തിൽ കൊണ്ടുവരുവാനായി |
| മധോഃ പുത്രം | മധുപുത്രനിരിക്കുന്ന [ദിക്കിൽ |
| ആജഗാമ. | വന്നെത്തി. |

സ കാംക്ഷമാണോ ലവണം യുദ്ധായ പുരുഷർഷഭഃ
ദൂതം സംപ്രേഷയാമാസ സകാശം ലവണസ്യ ഹി. 17

| | |
|---|---|
| "ലവണം യുദ്ധായ ഹി | 'ലവണനെ പോരിന്നായ്ത്തന്നെ |
| കാംക്ഷമാണഃ, | കൊതിക്കുന്നവനായ |
| സഃ പുരുഷർഷഭഃ, | ആ നരശ്രേഷ്ഠൻ, |
| ലവണസ്യ സകാശം | ലവണന്റെ അടുക്കലേക്കായി |
| ദൂതം സംപ്രേഷയാമാസ | ഒരു ദൂതനെ പറഞ്ഞയച്ചു. |

സ ഗത്വാ വിപ്രിയാണ്യാഹ ബഹൂനി മധുനഃ സുതം
വദന്തമേവം തം ദൂതം ഭക്ഷയാമാസ രാക്ഷസഃ. 18

| | | | |
|---|---|---|---|
| "സഃ | "ആ ദൂതൻ | ആഹ ; | ഓതി ; |
| മധുനഃ സുതം | മധുപുത്രന്റെ അടുക്കൽ | രാക്ഷസഃ | രാക്ഷസൻ |
| ഗത്വാ | ചെന്ന് | ഏവം വദന്തം | ഇപ്രകാരം ഉരചെയ്യുന്ന |
| ബഹൂനി വിപ്രിയാണി | എത്രയോ അനിഷ്ടവാക്കുകളെ | തം ദൂതം | ആ ദൂതനെ |
| | | ഭക്ഷയാമാസ. | വിഴുങ്ങിക്കളഞ്ഞു. |

ചിരായമാണേ ദൂതേ തു രാജാ ക്രോധസമന്വിതഃ
അർദ്ദയാമാസ തദ്രക്ഷഃ ശരവൃഷ്ട്യാ സമന്തതഃ. 19

| | | | |
|---|---|---|---|
| "രാജാ | "മഹാരാജാവ്, | തത് | ആ |
| ദൂതേ | ദൂതൻ | രക്ഷഃ | രാക്ഷസനെ |
| ചിരായമാണേ തു | തിരിച്ചുവരാത്ത കാരണം | ശരവൃഷ്ട്യാ | ശരമാരിയാൽ |
| ക്രോധസമന്വിതഃ, | കോപാക്രാന്തനായി, | സമന്തതഃ | എങ്ങും |
| | | അർദ്ദയാമാസ. | പീഡിപ്പിച്ചു. |

തതഃ പ്രഹസ്യ തദ്രക്ഷഃ ശൂലം ജഗ്രാഹ പാണിനാ
വധായ സാനുബന്ധസ്യ മുമോചായുധമുത്തമം. 20

| | | | |
|---|---|---|---|
| "തത് രക്ഷഃ, | "ആ രാക്ഷസൻ, | സാനുബന്ധസ്യ | പരിവാരങ്ങളോടുകൂടി അദ്ദേഹത്തിന്റെ |
| തതഃ | അപ്പോൾ | വധായ | വധത്തിന്നായി |
| പ്രഹസ്യ | അട്ടഹസിച്ചുകൊണ്ട് | ഉത്തമം ആയുധം | ആ ഉത്തമമായ ആയുധത്തെ |
| ശൂലം | ശൂലത്തെ | മുമോച. | പ്രയോഗിച്ചു. |
| പാണിനാ ജഗ്രാഹ ; | കയ്യിലേന്തി; | | |

തച്ഛൂലം ദീപ്യമാനം തു സഭൃത്യബലവാഹനം
ഭസ്മീകൃത്വാ നൃപം ഭൂയോ ലവണസ്യാഗമത് കരം. 21

| | | | |
|---|---|---|---|
| "തത് ശൂലം | "ആ ശൂലം | നൃപം | അരചനെ |
| തു | ഉടനെ | ഭസ്മീകൃത്വാ | ചുട്ടെരിച്ച് |
| ദീപ്യമാനം | ഉജ്ജ്വലിക്കുന്നതായി | ഭൂയഃ | വീണ്ടും |
| സഭൃത്യബലവാഹനം | ഭൃത്യന്മാർ, സേന, വാഹനങ്ങൾ എന്നവയടക്കം | ലവണസ്യ | ലവണന്റെ |
| | | കരം | കയ്യിൽ |
| | | അഗമത്. | തിരിച്ചെത്തി. |

ഏവം സ രാജാ സുമഹാൻ ഹതഃ സബലവാഹനഃ
ശൂലസ്യ തു ബലം സൌമ്യ അപ്രമേയമനുത്തമം. 22

| | | | |
|---|---|---|---|
| "സുമഹാൻ | "സുപ്രസിദ്ധബലശാലിയായ | സബലവാഹനഃ തു | സൈന്യത്തോടും വാഹനങ്ങളോടുംകൂടി |
| സഃ | ആ | ഏവം | ഇപ്രകാരം |
| രാജാ, | മഹാരാജാവ്, | | |

| | | | |
|---|---|---|---|
| ഹതഃ; | വധിക്കപ്പെട്ടു; | ബലം | പ്രഭാവം |
| സൌമ്യ! | വത്സ! | അനന്തമം | നിസ്തുല്യവും |
| ശൂലസ്യ | ശൂലത്തിൻെറ | അപ്രമേയം. | അളവററതുമാകുന്നു. |

ശ്വഃ പ്രഭാതേ തു ലവണം വധിഷ്യസി ന സംശയഃ
അഗൃഹീതായുധം ക്ഷിപ്രം ധ്രുവോ ഹി വിജയസ്തവ
ലോകാനാം സ്വസ്തി ചൈവ സ്യാത് കൃതേ കർമ്മണി ച ത്വയാ. 23

| | | | |
|---|---|---|---|
| "തു | "ഇപ്രകാരമാണെന്നാ | ധ്രുവഃ ഹി | നിശ്ചയംതന്നെയാണ് |
| ശ്വഃ പ്രഭാതേ | നാളെ രാവിലെ [ല്പം | തവ വിജയഃ; | അവിടുത്തെ ജയം; |
| ലവണം | ലവണനെ | ത്വയാ | നിന്തിരുവടിയാൽ |
| അഗൃഹീതായുധം | കയ്യിൽ ആയുധമില്ലാ തിരിക്കുന്നവനായി | കർമ്മണി | ആ മഹത്കൃത്യം |
| | | കൃതേ ച | ചെയ്യപ്പെട്ട ഉടനെ |
| ക്ഷിപ്രം | അക്ഷണംതന്നെ | ലോകാനാം ച ഏവ | ലോകങ്ങൾക്കെല്ലാം |
| വധിഷ്യസി | അങ്ങ് വധിക്കുന്നതാണ് | സ്വസ്തി സ്യാത്." | ക്ഷേമമുണ്ടാകുന്നതാണ്." |
| ന സംശയഃ; | സംശയമില്ല; | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
സപ്തഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തേഴാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 23021; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2297;



## അഷ്ടഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തെട്ടാംസർഗ്ഗം.

[ലവണശത്രുഘ്നവിവാദഃ = ലവണാസുരനും ശത്രുഘ്നനുമായുള്ള വാദം.]

കഥാം കഥയതാം തേഷാം ജയം ചാകാംക്ഷതാം ശുഭം
വ്യതീതാ രജനീ ശീഘ്രം ശത്രുഘ്നസ്യ മഹാത്മനഃ. 1

| | | | |
|---|---|---|---|
| മഹാത്മനഃ | മഹാത്മാവായ | കഥാം | സംഭാഷണത്തെ |
| ശത്രുഘ്നസ്യ | ശത്രുഘ്നന്ന്, | തേഷാം | അവർ |
| രജനീ, | ആ രാത്രി, | കഥയതാം, | ഉരചെയ്തുകൊണ്ടിരിക്കെ, |
| ശുഭം | നന്മവിളയിക്കുന്നതായ | ശീഘ്രം | നേരം പോയതറിയാത്തവിധം |
| ജയം ച | ജയമൊന്നു മാത്രം | | |
| ആകാംക്ഷതാം | വിഷയമായുള്ള | വ്യതീതാ. | കഴിഞ്ഞു. |

തതഃ പ്രഭാതേ വിമലേ ക്രൂരകർമ്മാ സ രാക്ഷസഃ
നിർഗ്ഗതസ്തു പുരാദ്ധീരോ ഭക്ഷ്യാഹാരപ്രചോദിതഃ. 2

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | സഃ രാക്ഷസഃ തു | ആ രാക്ഷസനും |
| വിമലേ | സ്വച്ഛമായി | ഭക്ഷ്യാഹാര- പ്രചോദിതഃ | ആഹാരം തേടുവാൻ കൊതിച്ച് |
| പ്രഭാതേ, | സൂര്യോദയമായപ്പോൾ, | | |
| ക്രൂരകർമ്മാ | ദുർമ്മാർഗ്ഗിയും | പുരാത്, | ഭവനത്തിൽ നിന്ന് |
| ധീരഃ | ധീരനുമായ | നിർഗ്ഗതഃ. | നിർഗ്ഗമിച്ചു. |

ഏതസ്മിന്നന്തരേ വീരഃ ശത്രുഘ്നോ യമുനാം നദീം
തീർത്ത്വാ മധുപുരദ്വാരി ധനുഷ്പാണിരതിഷ്ഠത. 3

| | | | |
|---|---|---|---|
| ഏതസ്മിൻ അന്തരേ, | ഇതേ സമയത്തിൽ, | മധുപുരദ്വാരി | മധുവിന്റെ ഭവനത്തിൻ വാതിൽക്കൽ |
| വീരഃ ശത്രുഘ്നഃ | വീരനായ ശത്രുഘ്നൻ | ധനുഷ്പാണിഃ | ധനുഷ്പാണിയായി |
| യമുനാം നദീം തീർത്ത്വാ, | യമുനാനദി കടന്ന്, | അതിഷ്ഠത. | കാത്തു നിന്നു. |

തതോഽർദ്ധദിവസേ പ്രാപ്തേ കൃതകർമ്മാ സ രാക്ഷസഃ
ആഗച്ഛദ് ബഹുസാഹസ്രം പ്രാണിനാം ഭാരമുദ്വഹൻ. 4

| | | | |
|---|---|---|---|
| അർദ്ധദിവസേ പ്രാപ്തേ | നട്ടുച്ചയായപ്പോൾ | ബഹുസാഹസ്രം | അനേകായിരം |
| കൃതകർമ്മാ | പോയകാര്യം ചെയ്തു | പ്രാണിനാം | ജന്തുക്കളുടെ |
| സഃ | ആ [തീർത്തവനായ | ഭാരം | ചുമടിനെ |
| രാക്ഷസഃ, | രാക്ഷസൻ, | ഉദ്വഹൻ | എടുത്തും കൊണ്ട് |
| | | തതഃ ആഗച്ഛത്. | അങ്ങുവന്നെത്തി. |

തതോ ദദർശ ശത്രുഘ്നം സ്ഥിതം ദ്വാരി ധൃതായുധം
തമുവാച തതോ രക്ഷഃ കിമനേന കരിഷ്യസി. 5

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | തതഃ രക്ഷഃ | അപ്പോൾ രാക്ഷസൻ |
| ശത്രുഘ്നം | ശത്രുഘ്നനെ | തം | ആ ശത്രുഘ്നനോടായി |
| ദ്വാരി | വാതിൽക്കൽ | ഉവാച | ഇപ്രകാരം ചോദിച്ചു; |
| ധൃതായുധം | ആയുധപാണിയായി | "അനേന | "ഇതുകൊണ്ട് |
| സ്ഥിതം | നില്ക്കുന്നതു | കരിഷ്യസി കിം?" | നീ എന്താണ് ചെയ്യാൻ പോകുന്നത്?" |
| ദദർശ; | കണ്ടു; | | |

ഈദൃശാനാം സഹസ്രാണി സായുധാനാം നരാധമ
ഭക്ഷിതാനി മയാ രോഷാത് കാലമാകാംക്ഷസേ ന കിം. 6

| | | | |
|---|---|---|---|
| "നരാധമ! | "നരകീടമേ! | സഹസ്രാണി | അനേകംപേർ |
| മയാ | എന്നാൽ | ഭക്ഷിതാനി; | വിഴുങ്ങപ്പെട്ടിട്ടുണ്ട്; |
| രോഷാത് | കോപത്താൽ | കാലം ആകാംക്ഷസേ കിം ന? | യമന്റെ അടുക്കൽ ചെല്ലുവാൻ നീ നിശ്ചയിച്ചുകഴിഞ്ഞുവോ? |
| ഈദൃശാനാം | ഇപ്രകാരമുള്ള | | |
| സായുധാനാം | ആയുധധാരികളായ | | |

ആഹാരശ്ചാപ്യസംപൂർണ്ണോ മമായം പുരുഷാധമ
സ്വയം പ്രവിഷ്ടോഽദ്യ മുഖം കഥം യാസ്യസി ദുർമ്മതേ. 7

| | | | |
|---|---|---|---|
| "പുരുഷാധമ! | "നരാധമ! | അദ്യ | ഇപ്പോൾ |
| മമ അപി | എനിക്കാകട്ടെ | സ്വയം | സ്വയമായി |
| അയം | ഇപ്പോൾ | മുഖം പ്രവിഷ്ടഃ | വായിൽവന്നുവീണവനായ നീ |
| ആഹാരഃ ച | ആഹാരവും | | |
| അസംപൂർണ്ണഃ; | വേണ്ടുവോളമായിട്ടില്ല; | കഥം യാസ്യസി?" | എങ്ങിനെയാണ് പിഴച്ചുപോവുക?" |
| ദുർമ്മതേ! | ദുഷ്ട! | | |

തസ്യൈവം ഭാഷമാണസ്യ ഹസതശ്ച മുഹുൎമ്മുഹുഃ
ശത്രുഘ്നോ വീൎയ്യസമ്പന്നോ രോഷാദശ്രൂണ്യവാസൃജൽ. 8

| | | | |
|---|---|---|---|
| വീൎയ്യസമ്പന്നഃ ശത്രുഘ്നഃ, | വീരശിഖാമണിയായ ശത്രുഘ്നൻ, | ഏവം ഭാഷമാണസ്യ ച, | ഇപ്രകാരം പറഞ്ഞുകൊണ്ടിരിക്കുമ്പോൾ, |
| മുഹുഃ മുഹുഃ | വീണ്ടും വീണ്ടും | രോഷാത് | രോഷത്താൽ |
| ഹസതഃ തസ്യ | അപഹസിക്കുന്നവനായ അവൻ | അശ്രൂണി അവാസൃജത്. | അശ്രുബിന്ദുക്കൾ പൊഴിച്ചു. |

തസ്യ രോഷാഭിഭൂതസ്യ ശത്രുഘ്നസ്യ മഹാത്മനഃ
തേജോമയാ മരീച്യസ്തു സൎവ്വഗാത്രൈൎവ്വിനിഷ്പതൻ. 9

| | | | |
|---|---|---|---|
| രോഷാഭിഭൂതസ്യ | കോപാവിഷ്ടനായ | സൎവ്വഗാത്രൈഃ തു | എല്ലാ അംഗങ്ങളിൽ നിന്നുംതന്നെ |
| തസ്യ | അ | തേജോമയാഃ | ജ്യോതിൎമ്മയമായ |
| മഹാത്മനഃ | മഹാത്മാവായ | മരീച്യഃ | കിരണങ്ങൾ |
| ശത്രുഘ്നസ്യ | ശത്രുഘ്നന്റ് | വിനിഷ്പതൻ. | ഉത്ഭൂതമായി. |

ഉവാച ച സുസംക്രുദ്ധഃ ശത്രുഘ്നസ്തം നിശാചരം
യോദ്ധുമിച്ഛാമി ദുൎബ്ബുദ്ധേ ദ്വന്ദ്വയുദ്ധം ത്വയാ സഹ. 10

| | | | |
|---|---|---|---|
| സുസംക്രുദ്ധഃ | ഏററം കോപമുൾക്കൊണ്ടവനായ | ത്വയാ സഹ | നിന്നോടുകൂടി |
| ശത്രുഘ്നഃ | ശത്രുഘ്നൻ | ദ്വന്ദ്വയുദ്ധം ച | ദ്വന്ദ്വയുദ്ധംതന്നെ |
| തം നിശാചരം | അ രാക്ഷസനോടായി | യോദ്ധും | ചെയ്വാനായി |
| ഉവാച; | ഇങ്ങിനെ ഉരചെയ്തു; | ഇച്ഛാമി. | ഞാൻ നിശ്ചയിച്ചിരിക്കുന്നു. |
| "ദുൎബ്ബുദ്ധേ! | "മൂഢ! | | |

പുത്രോ ദശരഥസ്യാഹം ഭ്രാതാ രാമസ്യ ധീമതഃ
ശത്രുഘ്നോ നിത്യശത്രുഘ്നോ വധാകാംക്ഷീ തവാഗതഃ. 11

| | | | |
|---|---|---|---|
| "നിത്യശത്രുഘ്നഃ | "എന്നും, എപ്രകാരവും ഏതു ശത്രുവിനേയും സംഹരിക്കുന്നവനായ | ധീമതഃ | ധീമാനായ |
| ശത്രുഘ്നഃ | ശത്രുഘ്നനാകുന്ന | രാമസ്യ ഭ്രാതാ; | ശ്രീരാമമഹാരാജാവിന്റെ അനുജൻ; |
| അഹം; | ഞാൻ; | തവ | നിന്നെ |
| ദശരഥസ്യ | ദശരഥചക്രവൎത്തിയുടെ | വധാകാംക്ഷീ | വധിപ്പാൻ ഉദ്ദേശിച്ചാണ് |
| പുത്രഃ; | പുത്രൻ; | ആഗതഃ. | ഞാൻവന്നിരിക്കുന്നതു്. |

തസ്യ മേ യുദ്ധകാമസ്യ ദ്വന്ദ്വയുദ്ധം പ്രദീയതാം
ശത്രുസ്ത്വം സൎവ്വഭൂതാനാം ന മേ ജീവൻ ഗമിഷ്യസി. 12

| | | | |
|---|---|---|---|
| "യുദ്ധകാമസ്യ | "യുദ്ധംകൊതിച്ചുവന്ന | സൎവ്വഭൂതാനാം | എല്ലാപ്രാണികൾക്കും |
| തസ്യ മേ | അ എനിക്കു് | ശത്രുഃ; | ശത്രുവായിരിക്കുന്നു; |
| ദ്വന്ദ്വയുദ്ധം | ദ്വന്ദ്വയുദ്ധം | മേ | എന്റെ വക്കൽനിന്നു് |
| പ്രദീയതാം; | നൽകിയാലും; | ജീവൻ | ജീവനോടുകൂടി |
| ത്വം | നീ | ന ഗമിഷ്യസി." | നീ തിരിക്കയില്ല." |

തസ്മിംസ്തഥാ ബ്രുവാണേ തു രാക്ഷസഃ പ്രഹസന്നിവ
പ്രത്യുവാച നരശ്രേഷ്ഠം ദിഷ്ട്യാ പ്രാപ്തോऽസി ദുർമ്മതേ. 13

| | | | |
|---|---|---|---|
| തഥാ | അപ്രകാരം | നരശ്രേഷ്ഠം | പുരുഷോത്തമനോടായി |
| തസ്മിൻ | അദ്ദേഹം | പ്രത്യുവാച; | ഇങ്ങിനെ മറുപടിയോ |
| ബ്രുവാണേ തു, | ഉരചെയ്യാറെ, | "ദുർമ്മതേ | "മൂഢ! [തി; |
| രാക്ഷസഃ, | രാക്ഷസൻ, | ദിഷ്ട്യാ | ഭാഗ്യവശാലാണ് |
| പ്രഹസൻ ഇവ | പുഞ്ചിരിച്ചുകൊണ്ടുതന്നെ | പ്രാപ്തഃ അസി. | നീ ഇങ്ങുവന്നത്". |

മമ മാതൃഷ്വസുർഭ്രാതാ രാവണോ രാക്ഷസാധിപഃ
ഹതോ രാമേണ ദുർബ്ബുദ്ധേ സ്ത്രീഹേതോഃ പുരുഷാധമ. 14

| | | | |
|---|---|---|---|
| "ദുർബ്ബുദ്ധേ! | "ദുഷ്ട! | ഭ്രാതാ | ആപ്തബന്ധുവായ |
| പുരുഷാധമ! | നരാധമ! | രാക്ഷസാധിപഃ | രാക്ഷസേശ്വരനായ |
| മമ | എന്റെ | രാവണഃ | രാവണൻ |
| മാതൃഷ്വസുഃ | അമ്മയുടെവഴിക്ക് | സ്ത്രീഹേതോഃ | ഒരു സ്ത്രീനിമിത്തമായി |
| | | രാമേണ ഹതഃ. | രാമനാൽ ഹനിക്കപ്പെട്ടു. |

തച്ച സർവ്വം മയാ ക്ഷാന്തം രാവണസ്യ കുലക്ഷയം
അവജ്ഞാം പുരതഃ കൃത്വാ മയാ യൂയം വിശേഷതഃ. 15

| | | | |
|---|---|---|---|
| "രാവണസ്യ | "രാവണന്റെ | യൂയം } | പ്രത്യേകിച്ചും നിങ്ങളാ |
| കുലക്ഷയം | വംശനാശമാകുന്ന | വിശേഷതഃ } | ണെന്നുള്ള കാരണ |
| തത് സർവ്വം ച | അതെല്ലാംതന്നെ | മയാ | എന്നാൽ [ത്താൽ |
| മയാ ക്ഷാന്തം; | എന്നാൽ ക്ഷമിക്ക | അവജ്ഞാം | അലക്ഷ്യമായി |
| പുരതഃ | അതിൽപിന്നെ[പ്പെട്ടു; | കൃത്വാ. | വിടപ്പെടുകയുംചെയ്തു. |

[നിങ്ങളുടെ പൂർവ്വികനായ മാന്ധാതാവിനെ ഞാൻ വധിച്ചവനാകയാൽ, നിങ്ങൾ പ്രത്യേകിച്ചും എനിക്ക് നിസ്സാരന്മാരാണെന്ന് സാരം.]

നിഹതാശ്ച ഹി മേ സർവ്വേ പരിഭൂതാസ്തൃണം യഥാ
ഭൂതാശ്ചൈവ ഭവിഷ്യാശ്ച യൂയം ച പുരുഷാധമാഃ. 16

| | | | |
|---|---|---|---|
| "പുരുഷാധമാഃ } | "പുരുഷകീടമാത്രങ്ങ | പരിഭൂതാഃ; | അവഗണിക്കപ്പെട്ടു; |
| ച യൂയം ച } | ളായ നിങ്ങൾ | ഭവിഷ്യാഃ | കണ്ണിന്നുമുമ്പിൽ വന്ന |
| ഭൂതാഃ ച ഏവ | കണ്ണിന്നു മുമ്പിൽ വരാ | സർവ്വേ ച | എല്ലാവരുംതന്നെ [വർ |
| | ത്തവരായി | മേ നിഹതാഃ } | എന്നാൽ കൊന്നുകള |
| തൃണം യഥാ | തൃണപ്രായന്മാരായി | ഹി. } | യപ്പെടുകയും ചെയ്തു. |

തസ്യ തേ യുദ്ധകാമസ്യ യുദ്ധം ദാസ്യാമി ദുർമ്മതേ
തിഷ്ഠ ത്വം ച മുഹൂർത്തം തു യാവദായുധമാനയേ
ഈപ്സിതം യാദൃശം തുഭ്യം സജ്ജയേ യാവദായുധം. 17

| | | | |
|---|---|---|---|
| "ദുർമ്മതേ! | "മൂഢ! | യുദ്ധം ദാസ്യാമി; | യുദ്ധംചെയ്യാൻ ഞാൻ |
| യുദ്ധകാമസ്യ | യുദ്ധത്തിന്നായി വന്നി | | ഇതാ എത്തിപ്പോയി; |
| തസ്യ | അപ്രകാരമുള്ള[രിക്കുന്ന | ആയുധം | ആയുധത്തെ [തന്നെ |
| തേ | നിന്നോടുകൂടി | മുഹൂർത്തം തു | ഒരു നൊടിയിടയിൽ— |

| | | | |
|---|---|---|---|
| ആനയേ ; | എടുത്തുകൊണ്ടു വരുന്നുണ്ട് ; | തുഭ്യം | നിനക്ക് |
| ത്വം | നീ | യാദൃശം | യാതൊന്ന് (മരണം) |
| യാവത് ച | അത്രത്തോളംമാത്രം | ഈപ്സിതം | ഇഷ്ടമോ അതിന്നുതക്ക |
| തിഷ്ഠ ; | ക്ഷമിച്ചിരിക്കുക ; | ആയുധം | ആയുധത്തെ |
| യാവത് | അതിന്നുള്ളിൽ | സജ്ജഃയേ. | ഞാൻ തയ്യാറാക്കിക്കൊണ്ടുവരാം. |

തമുവാചാഥ ശത്രുഘ്നഃ ക്വ മേ ജീവൻ ഗമിഷ്യസി
ശത്രുൎയദൃച്ഛയാ ദൃഷ്ടോ ന മോക്തവ്യഃ കൃതാത്മനാ. 18

| | | | |
|---|---|---|---|
| ശത്രുഘ്നഃ | ശത്രുഘ്നൻ | ക്വ ? | എങ്ങിനെയാണ് നിനക്ക് സാധിക്കുക ? |
| അഥ | അപ്പോൾ | | |
| തം | അവനോടിങ്ങിനെ | കൃതാത്മനാ | ബുദ്ധിയുള്ള ഒരുവനാൽ |
| ഉവാച ; | ഉരചെയ്തു ; | യദൃച്ഛയാ | ദൈവഗത്യാ |
| "മേ | "എന്നെകടന്ന് | ദൃഷ്ടഃ | എതിരിൽ കാണപ്പെട്ട |
| ജീവൻ | ജീവഃനോടു കൂടി | ശത്രുഃ | ശത്രു തെററിഃപ്പോയ്ക്കൂളവാൻ സമ്മതിക്കപ്പെടാവുന്നതല്ല. |
| ഗമിഷ്യസി | പോവുക എന്നത് | ന മോക്തവ്യഃ. | |

യോ ഹി വിക്ലബയാ ബുദ്ധ്യാ പ്രസരം ശത്രവേ ദദൌ
സ ഹതോ മന്ദബുദ്ധിത്വാദ്യഥാ കാപുരുഷസ്തഥാ. 19

| | | | |
|---|---|---|---|
| "കാപുരുഷഃ | "ഭീരുവായ | ശത്രവേ, | ശത്രുവിന്ന്, |
| യഃ, | ഒരുവൻ, | പ്രസരം ദദൌ യഥാ തഥാ | സ്വച്ഛപോലെചെല്ലുവാൻ സമ്മതിക്കുന്നതായാൽ അഃപ്പാൾ, |
| മന്ദബുദ്ധി-ത്വാത് | മൂഢതയാൽ | | |
| വിക്ലബയാ ബുദ്ധ്യാ, | ധൈൎയ്യമററവനായി, | സഃ ഹി ഹതഃ. | അവൻതന്നെ നശിച്ചു പോകുവാനിടയാകുന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
അഷ്ടഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തെട്ടാംസൎഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 23040 ; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2316



## ഏകോനസപ്തതിതമഃ സൎഗ്ഗഃ = അറുപത്തൊമ്പതാംസൎഗ്ഗം.

[ലവണവധഃ = ലവണാസുരന്റെ വധം.]

തച്ഛ്രുത്വാ ഭാഷിതം തസ്യ ശത്രുഘ്നസ്യ മഹാത്മനഃ
ക്രോധമാഹാരയത്തീവ്രം തിഷ്ഠ തിഷ്ഠേതി ചാബ്രവീത്. 1

| | | | |
|---|---|---|---|
| തസ്യ | ആ | തീവ്രം | ഒതുക്കുവാൻ കഴിയാത്തതായ |
| മഹാത്മനഃ | മഹാധീരനായ | ക്രോധം | കോപത്തെ |
| ശത്രുഘ്നസ്യ | ശത്രുഘ്നന്റെ | ആഹാരയത് ; | ഉൾക്കൊണ്ടു ; |
| തത് ഭാഷിതം | ആ വാക്യത്തെ | "തിഷ്ഠ തിഷ്ഠ" | "നില്ല നില്ല്" |
| | | ഇതി ച | എന്നും |
| ശ്രുത്വാ, | കേട്ട്, | അബ്രവീത്. | അവൻ ഉരചെയ്തു. |

പാണൌ പാണിം വിനിഷ്പിഷ്യ ദന്താൻ കടകടാപ്യ ച
ലവണോ രഘുശാർദ്ദൂലമാഹ്വയാമാസ ചാസകൃത്. 2

| | | | |
|---|---|---|---|
| ലവണഃ | ലവണാസുരൻ | ദന്താൻ | പല്ലുകളെ |
| അസകൃത് | പലവുരു | കടകടാപ്യ ച, | "കടകട" എന്നു ഞെരിച്ച് |
| പാണൌ പാണിം | കയ്യോടു കൈചേർത്ത് | രഘുശാർദ്ദൂലം | ആ രഘുവീരനെ |
| വിനിഷ്പിഷ്യ ച, | തിരുമ്മിക്കൊണ്ട്, | ആഹ്വയാമാസ. | പോരിന്നായി വിളിച്ചു. |

തമാഹ്വയന്തം സൌമിത്രിർലവണം ഘോരദർശനം
ശത്രുഘ്നോ ദേവശത്രുഘ്ന ഇദം വചനമബ്രവീത്. 3

| | | | |
|---|---|---|---|
| സൌമിത്രിഃ | സുമിത്രാസുതനും | ആഹ്വയന്തം | പോൎക്കുവിളിക്കുന്നവനുമായ |
| ദേവശത്രുഘ്നഃ | ദേവന്മാരുടെ ശത്രുക്കളെ കൊലചെയ്യുന്നവനുമായ | തം | ആ |
| | | ലവണം | ലവണനോടായി |
| ശത്രുഘ്നഃ | ശത്രുഘ്നൻ | ഇദം വചനം അബ്രവീത്. | ഇപ്രകാരം ഉരചെയ്തു. |
| ഘോരദർശനം | ഘോരരൂപിയും | | |

ന ശത്രുഘ്നസ്തഥാ ജാതോ യഥാഽന്യേ നിർജ്ജിതാസ്ത്വയാ
തദദ്യ ബാണാഭിഹതോ വ്രജ ത്വം യമസാദനം. 4

| | | | |
|---|---|---|---|
| "അന്യേ | "സാധാരണന്മാർ | തത് | അതിനാൽ |
| ത്വയാ | നിന്നാൽ | അദ്യ | ഇപ്പോൾ |
| നിർജ്ജിതാഃ; | ജയിക്കപ്പെട്ടു; | ത്വം | നീ |
| യഥാ | എങ്കിലും | ബാണാഭിഹതഃ | ബാണത്താൽ തുളയ്ക്കപ്പെട്ടവനായി |
| തഥാ | അപ്രകാരമുള്ള | | |
| ശത്രുഘ്നഃ ന ജാതഃ; | കുട്ടിയല്ല ശത്രുഘ്നൻ; | യമസാദനം വ്രജ. | യമപുരിയിലേയ്ക്കു ചെന്നാലും. |

ഋഷയോഽപ്യദ്യ പാപാത്മൻ മയാ ത്വാം നിഹതം രണേ
പശ്യന്തു വിപ്രാ വിദ്വാംസസ്ത്രിദശാ ഇവ രാവണം. 5

| | | | |
|---|---|---|---|
| "പാപാത്മൻ! | "പാപിഷ്ഠ! | ത്രിദശാഃ രാവണം ഇവ, | ദേവകൾ രാവണനെ എന്നപോലെ |
| അദ്യ | ഇപ്പോൾ | ഋഷയഃ | ഋഷിമാരും |
| മയാ | എന്നാൽ | വിദ്വാംസഃ | വിദ്വാന്മാരായ |
| രണേ | പോരിൽ | വിപ്രാഃ അപി | ബ്രാഹ്മണരും |
| നിഹതം | ഹനിക്കപ്പെട്ടവനായ | പശ്യന്തു. | കണ്ടാനന്ദിച്ചുകൊള്ളട്ടെ. |
| ത്വാം, | നിന്നെ, | | |

ത്വയി മദ്ബാണനിർദ്ദഗ്ദ്ധേ പതിതേഽദ്യ നിശാചര
പുരേ ജനപദേ ചാപി ക്ഷേമമേവ ഭവിഷ്യതി. 6

| | | | |
|---|---|---|---|
| “നിശാചര! | “രാക്ഷസ! | പതിതേ, | ചത്തുവീഴുമ്പോൾ, |
| അദ്യ | ഇപ്പോൾ | പുരേ ച | നഗരത്തിലും |
| ത്വയി | നീ | ജനപദേ അപി | നാട്ടുപുറത്തിലും |
| മദ്ബാണ-നിർദ്ദഗ്ധേ | എന്റെ ബാണത്താൽ ചുട്ടെരിക്കപ്പെട്ട് | ക്ഷേമം ഏവ | ക്ഷേമംതന്നെ |
| | | ഭവിഷ്യതി. | ഉണ്ടാകുന്നതാണ്. |

അദ്യ മദ്ബാഹുനിഷ്ക്രാന്തഃ ശരോ വജ്രനിഭാനനഃ
പ്രവേക്ഷ്യതേ തേ ഹൃദയം പദ്മമംശുരിവാർക്കജഃ. 7

| | | | |
|---|---|---|---|
| “അർക്കജഃ | “സൂര്യങ്കൽനിന്നുള്ള | വജ്രനിഭാനനഃ | വജ്രതുല്യമായ മുനയോടുകൂടിയ |
| അംശുഃ | രശ്മി | | |
| പദ്മം ഇവ, | താമരപ്പൂവിലെന്നപോലെ | ശരഃ | ബാണം |
| അദ്യ | ഇതാ | തേ | നിന്റെ |
| മദ്ബാഹു-നിഷ്ക്രാന്തഃ | എന്റെ കയ്യിൽനിന്നു വിടപ്പെട്ട | ഹൃദയം | ഹൃദയത്തെ |
| | | പ്രവേക്ഷ്യതേ.” | തുളയ്ക്കുന്നതാണ്.” |

ഏവമുക്തോ മഹാവൃക്ഷം ലവണഃ ക്രോധമൂർച്ഛിതഃ
ശത്രുഘ്നോരസി ചിക്ഷേപ സ ച തം ശതധാഽച്ഛിനത്. 8

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | ശത്രുഘ്നോരസി | ശത്രുഘ്നന്റെ മാറത്തായി |
| ഉക്തഃ | ഉരചെയ്യപ്പെട്ടവനായ | ചിക്ഷേപ; | എറിഞ്ഞു; |
| ലവണഃ, | ലവണാസുരൻ, | സഃ ച | അവനും |
| ക്രോധ-മൂർച്ഛിതഃ | കോപത്താൽ മതിമറന്നവനായി | തം | അതിനെ |
| മഹാവൃക്ഷം | ഒരു വൻവൃക്ഷത്തെ | ശതധാ | പലതുണ്ടായി |
| | | അച്ഛിനത്. | മുറിച്ചെറിഞ്ഞു. |

തദ്ദൃഷ്ട്വാ വിഫലം കർമ്മ രാക്ഷസഃ പുനരേവ തു
പാദപാൻ സുബഹൂൻ ഗൃഹ്യ ശത്രുഘ്നായാസൃജദ്ബലീ. 9

| | | | |
|---|---|---|---|
| ബലീ | ബലവാനായ | പുനഃ ഏവ | വീണ്ടും |
| രാക്ഷസഃ, | രാക്ഷസൻ, | സുബഹൂൻ | അനേകം |
| തത് കർമ്മ | ആ കൃത്യത്തെ | പാദപാൻ | വൃക്ഷങ്ങളെ |
| വിഫലം | നിഷ്ഫലമായതായി | ഗൃഹ്യ | പറിച്ചെടുത്ത് |
| ദൃഷ്ട്വാ | കണ്ട് | ശത്രുഘ്നായ | ശത്രുഘ്നന്റെനേരെ |
| തു | അതിനാൽ | അസൃജത്. | എറിഞ്ഞു. |

ശത്രുഘ്നശ്ചാപി തേജസ്വീ വൃക്ഷാനാപതതോ ബഹൂൻ
ത്രിഭിശ്ചതുർഭിരേകൈകം ചിച്ഛേദ നതപർവ്വഭിഃ. 19

| | | | |
|---|---|---|---|
| തേജസ്വീ | തേജസ്വിയായ | ഏകൈകം ച | ഓരോന്നിനേയും |
| ശത്രുഘ്നഃ അപി | ശത്രുഘ്നനും | നതപർവ്വഭിഃ | ഉഴിഞ്ഞുചൊവ്വാക്കിയ |
| ആപതതഃ | നേർക്കുവരുന്ന | ത്രിഭിഃ ചതുർഭിഃ | മൂന്നും നാലും ബാണങ്ങൾകൊണ്ട് |
| ബഹൂൻ | ആ എണ്ണമററ | | |
| വൃക്ഷാൻ | വൃക്ഷങ്ങളെ | ചിച്ഛേദ. | മുറിച്ചെറിഞ്ഞു. |

തതോ ബാണമയം വൎഷം വ്യസൃജദ്രാക്ഷസോരസി
ശത്രുഘ്നോ വീൎയ്യസമ്പന്നോ വിവ്യഥേ ന സ രാക്ഷസഃ. 11

| | |
|---|---|
| വീൎയ്യസമ്പന്നഃ | വീൎയ്യശാലിയായ |
| ശത്രുഘ്നഃ, | ശത്രുഘ്നൻ, |
| രാക്ഷസോരസി | രാക്ഷസന്റെ മാറിൽ |
| ബാണമയം | ശരമയമായ |
| വൎഷം | മാരി |
| വ്യസൃജത് ; | പൊഴിച്ചു ; |
| തതഃ | എന്നിട്ടും |
| സഃ രാക്ഷസഃ | ആ രാക്ഷസൻ |
| ന വിവ്യഥേ. | കുലുങ്ങുകയുണ്ടായില്ല. |

തതഃ പ്രഹസ്യ ലവണോ വൃക്ഷമുത്പാട്യ വീൎയ്യവാൻ
ശിരസ്യഭ്യഹനച്ഛൂരം സ്രസ്താംഗഃ സ മുമോഹ വൈ. 12

| | |
|---|---|
| വീൎയ്യവാൻ | വീൎയ്യവാനായ |
| ലവണഃ, | ലവണൻ, |
| പ്രഹസ്യ, | ഉറക്കെ ചിരിച്ച്, |
| വൃക്ഷം | ഒരു മരത്തെ |
| ഉത്പാട്യ, | പറിച്ചെടുത്ത്, |
| ശൂരം | ആ ശൂരനെ |
| ശിരസി | ശിരസ്സിൽ |
| അഭ്യഹനത് ; | അടിച്ചു ; |
| തതഃ | അതിനാൽ |
| സഃ വൈ | അവനും |
| സ്രസ്താംഗഃ | അംഗങ്ങൾ തളൎന്നവനാ |
| മുമോഹ. | മൂൎച്ഛിച്ചുപോയി. [യി |

തസ്മിൻ നിപതിതേ വീരേ ഹാഹാകാരോ മഹാനഭൂത്
ഋഷീണാം ദേവസംഘാനാം ഗന്ധൎവ്വാപ്സരസാം തഥാ. 13

| | |
|---|---|
| "തസ്മിൻ വീരേ" | ആ വീരൻ |
| നിപതിതേ | വീണുപോയാറെ |
| ഋഷീണാം | ഋഷിമാരുടേയും |
| ദേവസംഘാനാം | ദേവസംഘങ്ങളുടേയും |
| ഗന്ധൎവ്വാപ്സരസാം തഥാ | ഗന്ധൎവ്വന്മാരുടേയും അപ്സരസ്സുകളുടേയും |
| മഹാൻ | വമ്പിച്ചതായ |
| ഹാഹാകാരഃ | "ഹാ ! ഹാ !" എന്ന |
| അഭൂത്. | കേൾക്കപ്പെട്ടു. [ശബ്ദം |

തമവജ്ഞായ തു ഹതം ശത്രുഘ്നം ഭുവി പാതിതം
രക്ഷോ ലബ്ധാന്തരമപി ന വിവേശ സ്വമാലയം 14
നാപി ശൂലം പ്രജഗ്രാഹ തം ദൃഷ്ട്വാ ഭുവി പാതിതം
തതോ ഹത ഇതി ജ്ഞാത്വാ താൻ ഭക്ഷാൻ സമുദാവഹത്. 15

| | |
|---|---|
| രക്ഷഃ, | രാക്ഷസൻ, |
| ഹതം | അടിക്കപ്പെട്ട് |
| ഭുവി പാതിതം | നിലത്തുവീഴ്ത്തപ്പെട്ട |
| തം ശത്രുഘ്നം | ആ ശത്രുഘ്നനെ |
| അവജ്ഞായ തു | സാരമാക്കാതെ |
| | കാരണം |
| ലബ്ധാന്തരം അപി | തക്ക അവസരം ഉണ്ടായിരുന്നിട്ടും |
| ശൂലം | ശൂലത്തെ |
| ന പ്രജഗ്രാഹ; | കയ്യേൽക്കുകയുണ്ടായി |
| സ്വം | തന്റെ [ല്ല ; |
| ആലയം അപി | ഭവനത്തിന്നുള്ളിലുംകൂടി |
| ന വിവേശ ; | പ്രവേശിക്കാതിരുന്നു ; |
| തതഃ | എങ്കിലും ഒരിക്കൽകൂടി |
| ഭുവി പാതിതം | നിലത്തുവീഴ്ത്തപ്പെട്ടുകി |
| തം | അവനെ [ടന്നിരുന്ന |
| ദൃഷ്ട്വാ, | ഉററുനോക്കി, |
| ഹതഃ | മരിച്ചുപോയി |
| ഇതി | എന്ന് |
| ജ്ഞാത്വാ, | നിശ്ചയിച്ചുകൊണ്ട്, |
| താൻ ഭക്ഷാൻ | ആ ആഹാരങ്ങളെ |
| സമുദാവഹത്. | തൂക്കിയെടുത്തു. |

മുഹൂൎത്താല്ലബ്ധസംജ്ഞസ്തു പുനസ്തസ്ഥൌ ധൃതായുധഃ
ശത്രുഘ്നോ വൈ പുരദ്വാരി ഋഷിഭിഃ സംപ്രപൂജിതഃ. 16

| | |
|---|---|
| ഋഷിഭിഃ വൈ | ഋഷിമാരാൽ |
| തു | ആ സമയം |
| സംപ്രപൂജിതഃ | തക്കവനെന്ന് കൊണ്ടാടപ്പെട്ടവനായ |
| ശത്രുഘ്നഃ, | ശത്രുഘ്നൻ, |
| മുഹൂൎത്താത് | ക്ഷണനേരം കൊണ്ട് |
| ലബ്ധസംജ്ഞഃ, | പ്രജ്ഞപൂണ്ടവനായി, |
| പുനഃ | വീണ്ടും |
| ധൃതായുധഃ | ആയുധപാണിയായി |
| പുരദ്വാരി | ഭവനദ്വാരത്തിൽ |
| തസ്ഥൌ. | തട്ടത്തുനിന്നു കളഞ്ഞു. |

തതോ ദിവ്യമമോഘം തം ജഗ്രാഹ ശരമുത്തമം
ജ്വലന്തം തേജസാ ഘോരം പൂരയന്തം ദിശോ ദശ 17
വജ്രാനനം വജ്രവേഗം മേരുമന്ദരസന്നിഭം
നതം പൎവ്വസു സൎവ്വേഷു സംയുഗേഷ്വപരാജിതം 18
അസൃക്ചന്ദനദിഗ്ദ്ധാംഗം ചാരുപത്രം പതത്രിണം
ദാനവേന്ദ്രാചലേന്ദ്രാണാമസുരാണാം ച ദാരണം. 19

| | |
|---|---|
| തതഃ | ആ സമയം |
| അസൃക്ചന്ദന-ദിഗ്ദ്ധാംഗം | എങ്ങും രക്തചന്ദനം പൂശപ്പെട്ടതും |
| ചാരുപത്രം, | അഴകാൎന്ന തൂവലുകൾ കെട്ടപ്പെട്ടതും, |
| പതത്രിണം | പായുന്നതും |
| വജ്രാനനം | വജ്രംപോലെ മുനയുള്ളതും |
| വജ്രവേഗം | വജ്രായുധംപോലെ ഊക്കാൎന്നതും |
| മേരുമന്ദര-സന്നിഭം | മേരുപൎവ്വതം പോലെയും മന്ദരപൎവ്വതംപോലെയും ഉറപ്പാൎന്നതും |
| സൎവ്വേഷു പൎവ്വസു | എല്ലാകണുക്കളിലും |
| നതം, | ഉഴിഞ്ഞു നന്നാക്കപ്പെട്ടതും, |
| സംയുഗേഷു | യുദ്ധങ്ങളിൽ |
| അപരാജിതം, | ജയിക്കപ്പെട്ടുവാൻ കഴിയാത്തതും, |
| ദാനവേന്ദ്രാ-ചലേന്ദ്രാണാം | ദാനവേന്ദ്രന്മാരാകുന്ന വൻഗിരികളേയും |
| അസുരാണാം ച | അസുരന്മാരേയും |
| ദാരണം | കീറിത്തുളയ്ക്കുന്നതും, |
| ഉത്തമം | ദൃഢമായതും |
| അമോഘം | നിഷ്ഫലമാകാത്തതും |
| ദിവ്യം | ദിവ്യത്വമാൎന്നതും |
| ഘോരം | ഘോരവും ആയ |
| തം ശരം, | ആ ബാണത്തെ, |
| തേജസാ | കാന്തിയാൽ |
| ദശ ദിശഃ | പത്തുദിക്കുകളേയും |
| പൂരയന്തം | പൂരിപ്പിയ്ക്കുമാറു് |
| ജ്വലന്തം | ഉജ്ജ്വലിക്കുന്നതായി |
| ജഗ്രാഹ. | കയ്യേറ്റു. |

തം ദീപ്തമിവ കാലാഗ്നിം യുഗാന്തേ സമുപസ്ഥിതേ
ദൃഷ്ട്വാ സൎവ്വാണി ഭൂതാനി പരിത്രാസമുപാഗമൻ. 20

| | |
|---|---|
| ഭൂതാനി സൎവ്വാണി | പ്രാണികളെല്ലാം |
| തം, | ആ ശത്രുഘ്നനെ, |
| യുഗാന്തേ | യുഗാവസാനം |
| സമുപസ്ഥിതേ | എത്തുമ്പോഴുള്ള |
| കാലാഗ്നിം ഇവ | കാലാഗ്നിയെ എന്നപോലെ |
| ദീപ്തം ദൃഷ്ട്വാ | ജ്വലിക്കുന്നവനായികണ്ട് |
| പരിത്രാസം ഉപാഗമൻ. | വിറയൽ പൂണ്ടു. |

സദേവാസുരഗന്ധൎവ്വം മുനിഭിഃ സാപ്സരോഗണം
ജഗദ്ധി സൎവ്വമസ്വസ്ഥം പിതാമഹമുപസ്ഥിതം. 21

| | | | |
|---|---|---|---|
| ജഗത് സൎവ്വം | ലോകമെല്ലാം | സാപ്സരോഗണം | അപ്സരഗണങ്ങളടക്കം |
| അസ്വസ്ഥം | അമ്പരന്നതായി | മുനിഭിഃ ഹി | മുനികളോടുംകൂടി |
| സദേവാസുരഗന്ധൎവ്വം | ദേവകളും അസുരന്മാരും ഗന്ധൎവ്വന്മാരും അടക്കം | പിതാമഹം | ബ്രഹ്മദേവന്റെ അടുക്കൽ |
| | | ഉപസ്ഥിതം. | ചെന്നെത്തി. |

ഉവാച ദേവദേവേശം വരദം പ്രപിതാമഹം
കച്ചില്ലോകക്ഷയോ ദേവ സംപ്രാപ്തോ വാ യുഗക്ഷയഃ. 22

| | | | |
|---|---|---|---|
| ദേവദേവേശം | ദേവദേവേശനന്ന | ലോകക്ഷയഃ | ലോകത്തിന്ന് നാശമെത്തിയോ? |
| വരദം | വരപ്രദനായ | വാ | അതല്ല |
| പ്രപിതാമഹം | ബ്രഹ്മദേവനോടായി | യുഗക്ഷയഃ | യുഗപ്രളയകാലം |
| ഉവാച; | ഇങ്ങിനെ ഉണൎത്തിച്ചു; | സംപ്രാപ്തഃ കച്ചിത്? | എത്തിപ്പോയോ എന്തോ? |
| "ദേവ! | "സ്വാമിൻ! | | |

നേദൃശം ദൃഷ്ടപൂൎവ്വം ച ന ശ്രുതം പ്രപിതാമഹ
ദേവാനാം ഭയസമ്മോഹോ ലോകാനാം സംക്ഷയം പ്രതി. 23

| | | | |
|---|---|---|---|
| "പ്രപിതാമഹ! | 'ബ്രഹ്മദേവ! | ലോകാനാം | ലോകങ്ങൾക്ക് |
| ഈദൃശം | ഇപ്രകാരമുള്ള ഒന്ന് | സംക്ഷയം പ്രതി | നാശമായ്പ്പോയെന്നുവെച്ച് |
| ദൃഷ്ടപൂൎവ്വം ന; | ഇതുവരെ കാണപ്പെട്ടിട്ടില്ല; | ദേവാനാം | ദേവകൾക്ക് |
| ശ്രുതം ച ന; | കേൾക്കപ്പെട്ടിട്ടുമില്ല; | ഭയസംമോഹഃ." | ഭയത്താൽ ഒന്നും തോന്നാതായി." |

തേഷാം തദ്വചനം ശ്രുത്വാ ബ്രഹ്മാ ലോകപിതാമഹഃ
ഭയകാരണമാചഷ്ട ദേവാനാമഭയങ്കരഃ
ഉവാച മധുരാം വാണിം ശൃണുധ്വം സൎവ്വദേവതാഃ. 24

| | | | |
|---|---|---|---|
| ദേവാനാം | ദേവകൾക്ക് | ഭയകാരണം | ഭയത്തിന്നുള്ള കാരണത്തെ |
| അഭയംകരഃ | അഭയപ്രദനും | ആചഷ്ട; | ജ്ഞാനദൃഷ്ടിയാൽ കണ്ടറിഞ്ഞു; |
| ലോകപിതാമഹഃ | ലോകത്തിന്നെല്ലാം പിതാമഹനുമായ | മധുരാം | ഇമ്പംകലൎന്ന |
| ബ്രഹ്മാ, | ബ്രഹ്മദേവൻ, | വാണിം | വാക്യത്തെ |
| തേഷാം | അവരുടെ | ഉവാച; | ഇപ്രകാരം അരുളിച്ചെയ്തു; |
| തത് | ആ | "സൎവ്വദേവതാഃ | "സകലദേവന്മാരെ! |
| വചനം | വാക്ക | ശൃണുധ്വം. | കേട്ടാലും. |
| ശ്രുത്വാ, | കേട്ട്, | | |

വധായ ലവണസ്യാജൌ ശരഃ ശത്രുഘ്നധാരിതഃ
തേജസാ തസ്യ സംമൂഢാഃ സൎവ്വേ സ്മ സുരസത്തമാഃ 25

| | |
|---|---|
| “ ലവണസ്യ | “ ലവണന്റെ |
| വധായ | വധത്തിന്നായി |
| ആജൌ | പോരിൽഎയ്യുവാനായി |
| ശരഃ | ഒരു ബാണം |
| ശത്രുഘ്ന-ധാരിതഃ; | ശത്രുഘ്നനാൽ കയ്യിലെടുക്കപ്പെട്ടിരിക്കുന്നു; |
| തസ്യ | അതിന്റെ |
| തേജസാ, | തേജസ്സിനാൽ, |
| സുരസത്തമാഃ സർവ്വേ, | ദേവന്മാരെല്ലാം, |
| സംമൂഢാഃ സ്മ. | ഏക്കം പിടിച്ചുപോയിരിക്കുന്നു. |

ഏഷ പൂർവ്വസ്യ ദേവസ്യ ലോകകർത്തുഃ സനാതനഃ
ശരസ്തേജോമയോ വത്സാ യേന വൈ ഭയമാഗതം. 26

| | |
|---|---|
| “ വത്സാഃ ! | “ ഹേ വത്സന്മാരെ ! |
| ഏഷഃ | ഈ |
| തേജോമയഃ | തേജോമയവും |
| സനാതനഃ ശരഃ | പുരാതനവുമായ ശരം |
| പൂർവ്വസ്യ | എല്ലാററിന്നും മുമ്പുള്ളവനും |
| ലോകകർത്തുഃ | ലോകകർത്താവുമായ |
| ദേവസ്യ; | പരമാത്മാവിന്റെതാകുന്നു; |
| യേന വൈ | ഇതുകൊണ്ടുതന്നെയാണ് |
| ഭയം | ഭയം |
| ആഗതം. | ഉളവായിരിക്കുന്നത്. |

ഏഷ വൈ കൈടഭസ്യാർത്ഥേ മധുനശ്ച മഹാശരഃ
സൃഷ്ടോ മഹാത്മനാ തേന വധാർത്ഥം ദൈത്യയോസ്തയോഃ. 27

| | |
|---|---|
| “ തേന | “ ആ |
| മഹാത്മനാ | മഹാത്മാവിനാൽ |
| ഏഷഃ മഹാശരഃ | ഈ വിശിഷ്ടമായ ശരം |
| അർത്ഥേ വൈ, | ഉദ്ദേശത്തിൽ, |
| തയോഃ | ആ രണ്ടു |
| ദൈത്യയോഃ | ദൈത്യന്മാരായ |
| കൈടഭസ്യ | കൈടഭന്റെയും |
| മധുനഃ ച | മധുവിന്റെയും |
| വധാർത്ഥം | വധത്തിന്നായി |
| സൃഷ്ടഃ. | സൃഷ്ടിക്കപ്പെട്ടതാകുന്നു. |

ഏക ഏവ പ്രജാനാതി വിഷ്ണുസ്തേജോമയം ശരം
ഏഷാ ഏവ തനുഃ പൂർവ്വാ വിഷ്ണോസ്തസ്യ മഹാത്മനഃ. 28

| | |
|---|---|
| “ വിഷ്ണുഃ | “ വിഷ്ണുഭഗവാൻ |
| ഏകഃ ഏവ | ഒരുവൻ മാത്രമാണ് |
| തേജോമയം | തേജോമയമായ |
| ശരം | ആ ശരത്തെ |
| പ്രജാനാതി; | യഥാർത്ഥമായി അറിയുന്നതു; |
| ഏഷാ | ഇത് |
| പൂർവ്വാ | പൂർവ്വത്തിൽ |
| തസ്യ | ആ |
| മഹാത്മനഃ | മഹാത്മാവായ |
| വിഷ്ണോഃ | വിഷ്ണുഭഗവാന്റെ |
| തനുഃ ഏവ. | ശരീരംതന്നെയായിരുന്നു. |

ഇതോ ഗച്ഛത പശ്യധ്വം വധ്യമാനം മഹാത്മനാ
രാമാനുജേന വീരേണ ലവണം രാക്ഷസോത്തമം. 29

| | |
|---|---|
| “ ഇതഃ | “ ഇവിടെനിന്ന് |
| ഗച്ഛത; | അങ്ങു ചെല്ലുവിൻ; |
| മഹാത്മനാ | മഹാത്മാവും |
| വീരേണ | വീരനുമായ |
| രാമാനുജേന, | ആ ശ്രീരാമാനുജനാൽ, |
| രാക്ഷസോത്തമം | രാക്ഷസോത്തമനായ |
| ലവണം | ലവണൻ |
| വധ്യമാനം | വധിക്കപ്പെടുന്നതിനെ |
| പശ്യധ്വം.” | നേരിൽ സന്ദർശിക്കുവിൻ.” |

തസ്യ തേ ദേവദേവസ്യ നിശമ്യ വചനം സുരാഃ
ആജഗ്മുര്യത്ര യുദ്ധ്യേതേ ശത്രുഘ്നലവണാവുഭൌ. 30

| | | | |
|---|---|---|---|
| തേ സുരാഃ | ആ ദേവകൾ | ശത്രുഘ്നലവ-ണൌ ഉഭൌ | ശത്രുഘ്നലവണന്മാരിരുവരും |
| തസ്യ | ആ | യുദ്ധ്യേതേ യത്ര | യുദ്ധംചെയ്തിരുന്ന ദിക്കിലേക്കായി |
| ദേവദേവസ്യ | ദേവദേവന്റെ | | |
| വചനം | അരുളപ്പാടു | | |
| നിശമ്യ | കേട്ട് | ആജഗ്മുഃ. | വന്നെത്തി. |

തം ശരം ദിവ്യസങ്കാശം ശത്രുഘ്നകരധാരിതം
ദദൃശുഃ സർവ്വഭൂതാനി യുഗാന്താഗ്നിമിവോത്ഥിതം. 31

| | | | |
|---|---|---|---|
| സർവ്വഭൂതാനി | സർവ്വപ്രാണികളും | യുഗാന്താഗ്നിം ഇവ | പ്രളയകാലാഗ്നിപോലെ |
| ശത്രുഘ്ന-കരധാരിതം | ശത്രുഘ്നന്റെ കയ്യിൽ ധരിക്കപ്പെട്ടതും | ഉത്ഥിതം | പൊങ്ങിയതുമായ |
| ദിവ്യസങ്കാശം | തേജോമയമായി വിളങ്ങുന്നതും | തം ശരം | ആ ശരത്തെ |
| | | ദദൃശുഃ. | വീക്ഷിച്ചു. |

ആകാശമാവൃതം ദൃഷ്ട്വാ ദേവൈർഹി രഘുനന്ദനഃ
സിംഹനാദം ഭൃശം കൃത്വാ ദദർശ ലവണം പുനഃ. 32

| | | | |
|---|---|---|---|
| രഘുനന്ദനഃ, | രഘുകുലതനയനായ ശത്രുഘ്നൻ, | ഭൃശം | ഉറക്കെ |
| | | സിംഹനാദം | സിംഹനാദം |
| ദേവൈഃ ഹി | ദേവകളാൽതന്നെ | കൃത്വാ, | ചെയ്ത്, |
| ആകാശം | ആകാശം | പുനഃ | വീണ്ടും |
| ആവൃതം | നിറയപ്പെട്ടതായി | ലവണം | ലവണനെ |
| ദൃഷ്ട്വാ, | കണ്ട്, | ദദർശ. | ഉററു നോക്കി. |

ആഹൂതശ്ച പുനസ്തേന ശത്രുഘ്നേന മഹാത്മനാ
ലവണഃ ക്രോധസംയുക്തോ യുദ്ധായ സമുപസ്ഥിതഃ. 33

| | | | |
|---|---|---|---|
| തേന | ആ | ക്രോധ-സംയുക്തഃ | കോപാക്രാന്തനായി |
| മഹാത്മനാ | മഹാത്മാവായ | | |
| ശത്രുഘ്നേന | ശത്രുഘ്നനാൽ | പുനഃ | വീണ്ടും |
| ആഹൂതഃ | വിളിക്കപ്പെട്ടവനായ | യുദ്ധായ ച | യുദ്ധത്തിന്നായ്ത്തന്നെ |
| ലവണഃ, | ലവണൻ, | സമുപസ്ഥിതഃ. | ഏററു നിന്നു. |

ആകർണ്ണാത് സ വികൃഷ്യാഥ തദ്ധനുർദ്ധന്വിനാം വരഃ
തം മുമോച മഹാബാണം ലവണസ്യ മഹോരസി. 34

| | | | |
|---|---|---|---|
| ധന്വിനാം വരഃ | വില്ലാളികളിൽ മുമ്പനായ | വികൃഷ്യ, | വലിച്ച് |
| സഃ | ആ ശത്രുഘ്നൻ | തം മഹാബാണം | ആ മഹാശരത്തെ |
| തത് ധനുഃ | ആ വില്ലിനെ | ലവണസ്യ | ലവണന്റെ |
| അഥ | ആ സമയം | മഹോരസി | വിരിഞ്ഞ മാറിടത്തിൽ |
| ആകർണ്ണാത് | കാതോളം | മുമോച. | എയ്തു. |

ഉരസ്തസ്യ വിദീര്യാശു പ്രവിവേശ രസാതലം. 35

| | | | |
|---|---|---|---|
| ആശു | ഉടനെ | വിദീര്യ, | തുളച്ച്, |
| തസ്യ | അവന്റെ | രസാതലം | രസാതലത്തിൽ |
| ഉരഃ | മാറിനെ | പ്രവിവേശ. | പ്രവേശിച്ചു. |

ഗത്വാ രസാതലം ദിവ്യഃ ശരോ വിബുധപൂജിതഃ
പുനരേവാഗമത് തൂർണ്ണമിക്ഷ്വാകുകുലനന്ദനം. 36

| | | | |
|---|---|---|---|
| വിബുധപൂജിതഃ | ജ്ഞാനികളാൽ കൊണ്ടാടുന്നതും | പുനഃ ഏവ | വീണ്ടും |
| | | തൂർണ്ണം | തൽക്ഷണംതന്നെ |
| ദിവ്യഃ ശരഃ | ദിവ്യവുമായ ആ ശരം | ഇക്ഷ്വാകുകുലനന്ദനം | ശത്രുഘ്നന്റെ അടുക്കൽ |
| രസാതലം | രസാതലം | | |
| ഗത്വാ, | പുക്ക്, | ആഗമത് | തിരിച്ചെത്തി. |

ശത്രുഘ്നശരനിർഭിന്നോ ലവണഃ സ നിശാചരഃ
പപാത സഹസാ ഭൂമൗ വജ്രാഹത ഇവാചലഃ. 37

| | | | |
|---|---|---|---|
| ശത്രുഘ്നശരനിർഭിന്നഃ | ശത്രുഘ്നന്റെ ബാണത്താൽ പിളർക്കപ്പെട്ടവനായ | വജ്രാഹതഃ | വജ്രാഘാതമേററ |
| | | അചലഃ ഇവ, | പർവ്വതമെന്നപോലെ, |
| | | സഹസാ | ഉടനെ |
| സഃ നിശാചരഃ | ആ നക്തഞ്ചരനായ | ഭൂമൗ | നിലത്തു |
| ലവണഃ, | ലവണൻ, | പപാത. | പതിച്ചു. |

തച്ച ശൂലം മഹത് തേന ഹതേ ലവണരാക്ഷസേ
പശ്യതാം സർവ്വദേവാനാം രുദ്രസ്യ വശമന്വഗാത്. 38

| | | | |
|---|---|---|---|
| "തേന | "ആ ശത്രുഘ്നനാൽ | സർവ്വദേവാനാം | എല്ലാദേവകളും |
| ലവണരാക്ഷസേ | ലവണാസുരൻ | പശ്യതാം, | കണ്ടുകൊണ്ടിരിക്കെ, |
| ഹതേ ച, | ഹനിക്കപ്പെട്ടാറെ | രുദ്രസ്യ | രുദ്രഭഗവാന്റെ |
| തത് | ആ | വശം | സന്നിധിയിൽ |
| മഹത് ശൂലം, | മഹത്തായ ശൂലം, | അന്വഗാത്. | പോയിച്ചേർന്നു. |

ഏകേഷുപാതേന ഭൃശം നിപാത്യ ലോകത്രയസ്യാപി രഘുപ്രവീരഃ
വിനിർബ്ബഭാവുത്തമചാപബാണസ്തമഃ പ്രണുദ്യേവ സഹസ്രരശ്മിഃ. 39

| | | | |
|---|---|---|---|
| ഉത്തമചാപബാണഃ | ഉത്തമമായ കോദണ്ഡവും ശരവുമാർന്ന | ലോകത്രയസ്യ അപി | മൂന്നുലോകത്തിന്നും |
| രഘുപ്രവീരഃ, | ആ രഘൂത്തമൻ, | തമഃ | ഇരുളിനെ |
| ഏകേഷുപാതേന | ഒരേ ഒരു ബാണപ്രയോഗംകൊണ്ട് | പ്രണുദ്യ | അകററിയ |
| ഭൃശം നിപാത്യ | വിശിഷ്ടതരമാകുംവണ്ണം കൊന്നുവീഴ്ത്തിയതിനാൽ, | സഹസ്രരശ്മിഃ ഇവ | ആദിത്യനെന്നപോലെ |
| | | വിനിർബ്ബഭൗ. | അത്യന്തം വിലസി. |

തതോ ഹി ദേവാ ഋഷിപന്നഗാശ്ച
പ്രപൂജിരേ ഹ്യപ്സരസശ്ച സൎവ്വാഃ
ദിഷ്ട്യാ ജയോ ദാശരഥേരവാപ്തോ
ലോകാശ്ച സൎവ്വേ പ്രവദന്തി തുഷ്ടാഃ. 40

| | | | |
|---|---|---|---|
| **തതഃ** | ആ സമയം | ലോകാഃ സൎവ്വേ ച | ലോകരെല്ലാംതന്നെ |
| **ദേവാഃ ഹി** | ദേവകളും | ദാശരഥേഃ | ശത്രുഘ്നന്ന് |
| **ഋഷി- പന്നഗാഃ ച** | ഋഷികളും പന്നഗന്മാരും | ജയഃ അവാപ്തഃ | ജയം നേൎന്നത് |
| **അപ്സരസഃ ച** | അപ്സരസ്സുകളും | ദിഷ്ട്യാ | തങ്ങളുടെ ഭാഗ്യമെന്ന് |
| **സൎവ്വാഃ ഹി** | എല്ലാവരുംതന്നെ | തുഷ്ടാഃ | സന്തുഷ്ടിപൂണ്ടവരായി |
| **പ്രപൂജിരേ;** | നല്ലതെന്നു കൊണ്ടാടി; | പ്രവദന്തി. | തമ്മിലുരചെയ്യുകയായി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഏകോനസപ്തതിതമഃ സൎഗ്ഗഃ = അറുപത്തൊമ്പതാംസൎഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 23080; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2356.



## സപ്തതിതമഃ സൎഗ്ഗഃ = എഴുപതാംസൎഗ്ഗം.

[മധുപുരീനിവേശഃ = മധുപുരത്തെ നിൎമ്മിക്കുന്നതു്.]

ഹതേ തു ലവണേ ദേവാഃ സേന്ദ്രാഃ സാഗ്നിപുരോഗമാഃ
ഊചുഃ സുമധുരാം വാണീം ശത്രുഘ്നം ശത്രുതാപനം. 1

| | | | |
|---|---|---|---|
| **ലവണേ** | ലവണാസുരൻ | ശത്രുതാപനം | ശത്രുസന്താപകരനായ |
| **ഹതേ തു** | വധിക്കപ്പെട്ടശേഷം | ശത്രുഘ്നം | ശത്രുഘ്നനെ നോക്കി |
| **സാഗ്നി- പുരോഗമാഃ** | അഗ്നിമുമ്പായുള്ളവരും | വാണീം | ഈ വാക്കിനെ |
| **സേന്ദ്രാഃ ദേവാഃ** | ഇന്ദ്രൻ മുമ്പായുള്ളവരുമായ ദേവകൾ | സുമധുരാം | മധുരതരമാംവണ്ണം |
| | | ഊചുഃ. | ഉരചെയ്തു. |

ദിഷ്ട്യാ തേ വിജയോ വത്സ ദിഷ്ട്യാ ലവണരാക്ഷസഃ
ഹതഃ പുരുഷശാൎദ്ദൂല വരം വരയ സുവ്രത. 2

| | | | |
|---|---|---|---|
| **"സുവ്രത!** | "പുണ്യാത്മാവേ! | ലവണരാക്ഷസഃ | ലവണാസുരൻ |
| **പുരുഷശാൎദ്ദൂല!** | പുരുഷോത്തമ! | ഹതഃ | വധിക്കപ്പെട്ടതും |
| **വത്സ!** | വത്സ! | ദിഷ്ട്യാ; | ഞങ്ങളുടെ ഭാഗ്യവിശേഷംതന്നെ; |
| **തേ** | ഭവാന്ന് | | |
| **വിജയഃ** | വിജയം സിദ്ധിച്ചത് | വരം | വേണ്ടുന്നവരം |
| **ദിഷ്ട്യാ;** | ദൈവസങ്കല്പംതന്നെ; | വരയ. | വരിച്ചുകൊൾക. |

വരദാസ്തു മഹാബാഹോ സർവ്വ ഏവ സമാഗതാഃ
വിജയാകാംക്ഷിണസ്തുഭ്യമമോഘം ദർശനം ഹി നഃ. 3

| | | | |
|---|---|---|---|
| "മഹാബാഹോ! | "മഹാപരാക്രമശാലി | അമോഘം; | സഫലമായി; |
| തുഭ്യം | ഭവാന്ന് [യായവനേ! | ഹി | ആകയാൽ |
| വിജയാകാംക്ഷിണഃ; | വിജയത്തെ ഞങ്ങൾ പ്രാർത്ഥിച്ചുകൊണ്ടിരുന്നു; | സർവ്വ ഏവ | എല്ലാവരുംതന്നെ |
| | | തു | ഇക്കാര്യത്തിൽ |
| | | വരദാഃ | വരപ്രദന്മാരായി |
| നഃ ദർശനം | ഞങ്ങളുടെ പ്രാർത്ഥന | സമാഗതാഃ." | ഇതാ വന്നിരിക്കുന്നു." |

ദേവാനാം ഭാഷിതം ശ്രുത്വാ ശൂരോ മൂർദ്ധ്നി കൃതാഞ്ജലിഃ
പ്രത്യുവാച മഹാബാഹുഃ ശത്രുഘ്നഃ പ്രയതാത്മവാൻ 4

| | | | |
|---|---|---|---|
| പ്രയതാത്മവാൻ | കയ്യേറ്റ കാര്യത്തെ നിർവ്വഹിപ്പാൻ സമർത്ഥനായ | ദേവാനാം | ദേവകളുടെ |
| | | ഭാഷിതം | അരുളപ്പാട് |
| | | ശ്രുത്വാ, | കേട്ട്, |
| മഹാബാഹുഃ | മഹാബാഹുവും | മൂർദ്ധ്നി | ശിരസ്സിൽ |
| ശൂരഃ | ശൂരനുമായ | കൃതാഞ്ജലിഃ | തൊഴുകയുമായി |
| ശത്രുഘ്നഃ | ശത്രുഘ്നൻ, | പ്രത്യുവാച. | ഇങ്ങിനെ പ്രാർത്ഥിച്ചു. |

ഇയം മധുപുരീ രമ്യാ മധുരാ ദേവനിർമ്മിതാ
നിവേശം പ്രാപ്നുയാച്ഛീഘ്രമേഷ മേഽസ്തു വരഃ പരഃ. 5

| | | | |
|---|---|---|---|
| "മധുരാ | "മധുര എന്നു പേരോ | നിവേശം | ജനസഞ്ചാരത്തെ |
| രമ്യാ | രമണീയമായി [ന്നതും | പ്രാപ്നുയാത്; | പ്രാപിക്കേണമേ; |
| ദേവനിർമ്മിതാ | ദേവകളാൽ നിർമ്മിക്ക | ഏഷഃ വരഃ | ഈ വരമൊന്നു തന്നെ |
| ഇയം | ഈ [പ്പെട്ടതുമായ | മേ | എനിക്ക് |
| മധുപുരീ | മധുപുരം | പരഃ | സർവ്വവുമായി |
| ശീഘ്രം | ഇപ്പോൾ തന്നെ | അസ്തു." | ഭവിക്കട്ടെ." |

തം ദേവാഃ പ്രീതമനസോ ബാഢമിത്യേവ രാഘവം
ഭവിഷ്യതി പുരീ രമ്യാ ശൂരസേനാ ന സംശയഃ. 6

| | | | |
|---|---|---|---|
| ദേവാഃ | ദേവന്മാർ | ശൂരസേനാ | ശൂരന്മാരായ സേനാവീരന്മാരാൽ നിറയപ്പെട്ടതായി |
| പ്രീതമനസഃ, | മനഃ സന്തുഷ്ടിപൂണ്ടവരായി, | | |
| തം രാഘവം | ആ ശത്രുഘ്നനോടായി | രമ്യാ | ഭംഗിവാച്ചതായി |
| "ബാഢം | "അങ്ങിനെ തന്നെ | ഭവിഷ്യതി; | ഭവിക്കുന്നതാണ്; |
| ഏവ; | ഭവിക്കുന്നതാണ്; | ന സംശയഃ;" | തീർച്ചതന്നെ;" |
| പുരീ | ഈ പുരം | ഇതി. | എന്നരുളിച്ചെയ്തു. |

തേ തഥോക്ത്വാ മഹാത്മാനോ ദിവമാരുരുഹുസ്തദാ
ശത്രുഘ്നോഽപി മഹാതേജാസ്താം സേനാം സമുപാനയത്. 7

| | | | |
|---|---|---|---|
| തദാ | അപ്പോൾ | ആരുരുഹുഃ; | എഴുന്നെള്ളി; |
| തേ | ആ | മഹാതേജാഃ | മഹാതേജസ്വിയായ |
| മഹാത്മാനഃ | മഹാത്മാക്കളായ ദേവ [കൾ | ശത്രുഘ്നഃ അപി | ശത്രുഘ്നനും |
| തഥാ | അപ്രകാരം | താം സേനാം | തന്റെ കൂടെവന്ന ആ സേനയെ |
| ഉക്ത്വാ, | അരുളിച്ചെയ്ത്, | | |
| ദിവം | ദേവലോകത്തിലേക്ക് | സമുപാനയത്. | വരുത്തി. |

സാ സേനാ ശീഘ്രമാഗച്ഛച്ഛ്രുത്വാ ശത്രുഘ്നശാസനം
നിവേശനം ച ശത്രുഘ്നഃ ശ്രാവണേന സമാരഭത്. 8

| | | | |
|---|---|---|---|
| സാ സേനാ | ആ സേന | ആഗച്ഛത്; | വന്നുചേൎന്നു; |
| ശത്രുഘ്നശാസനം | ശത്രുഘ്നന്റെ ആജ്ഞയെ | ശത്രുഘ്നഃ | ശത്രുഘ്നൻ |
| | | ശ്രാവണേന | ശ്രാവണമാസത്തിൽ |
| ശ്രുത്വാ, | കേട്ടുകൊണ്ട്, | നിവേശനം ച | നഗരപ്രവേശത്തേയും |
| ശീഘ്രം | ഉടനെ | സമാരഭത്. | ആരംഭിച്ചു. |

സാ പുരാ ദിവ്യസങ്കാശാ വൎഷേ ദ്വാദശമേ ശുഭേ
നിവിഷ്ടാ ശൂരസേനാനാം വിഷയശ്ചാകുതോഭയഃ. 9

| | | | |
|---|---|---|---|
| പുരാ | അതിൽപിന്നെ അടുത്ത | ദിവ്യസങ്കാശാ; | ദേവനഗരംപോലെ വിളങ്ങി; |
| ദ്വാദശമേ | പന്ത്രണ്ടാമത്തെ | | |
| ശുഭേ വൎഷേ | ശുഭവത്സരത്തിൽ | വിഷയഃ ച | രാജ്യവും എങ്ങും |
| ശൂരസേനാനാം | ശൂരസേനന്മാൎക്കായി | | |
| നിവിഷ്ടാ സാ | നിവേശിക്കപ്പെട്ടതായ അത് | അകുതോഭയഃ. | യാതൊരുവിധത്തിലുള്ള ഭീതിക്കും നിവാരണമായി ഭവിച്ചു. |

ക്ഷേത്രാണി സസ്യയുക്താനി കാലേ വൎഷതി വാസവഃ
അരോഗവീരപുരുഷാ ശത്രുഘ്നഭുജപാലിതാ 10
അൎദ്ധചന്ദ്രപ്രതീകാശാ യമുനാതീരശോഭിതാ
ശോഭിതാ ഗൃഹമുഖ്യൈശ്ച ചത്വരാപണവീഥികൈഃ
ചാതുൎവ്വൎണ്യസമായുക്താ നാനാവാണിജ്യശോഭിതാ. 11

| | | | |
|---|---|---|---|
| ക്ഷേത്രാണി | നിലങ്ങൾ | ശത്രുഘ്നഭുജപാലിതാ | ശത്രുഘ്നന്റെ ഭുജപരാക്രമത്താൽ രക്ഷിക്കപ്പെട്ടതായ ആ നഗരം |
| സസ്യയുക്താനി; | ധാന്യസമൃദ്ധിയുള്ളവയായി ഭവിച്ചു; | | |
| വാസവഃ | ഇന്ദ്രൻ | അരോഗവീരപുരുഷാ | ആരോഗ്യം തികഞ്ഞ വീരപുരുഷന്മാരോടു കൂടിയതായും |
| കാലേ | അതാതുകാലത്തിൽ | | |
| വൎഷതി; | മഴപൊഴിക്കയായി; | | |

| | |
|---|---|
| അർദ്ധചന്ദ്ര- പ്രതീകാശാ | അർദ്ധചന്ദ്രാകാരമായി നിർമ്മിക്കപ്പെട്ടതായും |
| യമുനാതീര- ശോഭിതാ | യമുനാതീരത്തിൽ പരിലസിക്കുന്നതായും |
| ഗൃഹമുഖ്യൈഃ | വൻഭവനങ്ങളാലും |
| ചത്വരാപണ- വീഥികൈഃ ച | മുററം കെട്ടിടങ്ങളുള്ള നാൽക്കൂട്ടവഴികളാലും, അങ്ങാടികളാലും, തെരുവുകളാലും |
| ശോഭിതാ | അഴകാർന്നതായും, |
| ചാതുർവ്വർണ്ണ്യ- സമായുക്താ | വർണ്ണാശ്രമധർമ്മത്തിന്നൊത്തവണ്ണമുള്ള നാലുജാതികളോടു കൂടിയതായും, |
| നാനാ- വാണിജ്യ- ശോഭിതാ. | പലമാതിരി കച്ചവടച്ചരക്കുകളാൽ ശോഭിക്കുന്നതായും വിളങ്ങി. |

യച്ച തേന പുരാ ശുഭ്രം ലവണേന കൃതം മഹത്
തച്ഛോഭയതി ശത്രുഘ്നോ നാനാവർണ്ണോപശോഭിതം. 12

| | |
|---|---|
| പുരാ | പണ്ട് |
| തേന ലവണേന | ആ ലവണനാൽ |
| യത് | യാതൊന്ന് |
| കൃതം ച | പാഴായിക്കിടന്നുവോ, |
| തത് | അതിനെ |
| ശത്രുഘ്നഃ | ശത്രുഘ്നൻ |
| മഹത് ശുഭ്രം | ഏററംവിളങ്ങുന്നതായും |
| നാനാവർണ്ണോ- പശോഭിതം | സർവ്വപ്രകാരത്തിലും രമണീയമായും |
| ശോഭയതി. | മോടിപിടിപ്പിച്ചു. |

ആരാമൈശ്ച വിഹാരൈശ്ച ശോഭമാനാം സമന്തതഃ
ശോഭിതാം ശോഭനീയൈശ്ച തഥാഽന്യൈർദ്ദേവമാനുഷൈഃ 13
താം പുരീം ദിവ്യസങ്കാശാം നാനാപണ്യോപശോഭിതാം
നാനാദേശാഗതൈശ്ചാപി വണിഗ്ഭിരുപശോഭിതാം 14
താം സമൃദ്ധാം സമൃദ്ധാർത്ഥഃ ശത്രുഘ്നോ ഭരതാനുജഃ
നിരീക്ഷ്യ പരമപ്രീതഃ പരം ഹർഷമുപാഗമത്. 15

| | |
|---|---|
| പരമപ്രീതഃ | അതിയായ ആസക്തിയോടുകൂടി |
| സമൃദ്ധാർത്ഥഃ | സമൃദ്ധിയുണ്ടാക്കുവാൻ ആഗ്രഹംപൂണ്ടവനായ |
| ഭരതാനുജഃ | ഭരതാനുജനായ |
| ശത്രുഘ്നഃ, | ശത്രുഘ്നൻ, |
| താം പുരീം | ആ നഗരത്തെ |
| താം | അപ്രകാരം |
| ദിവ്യസങ്കാശാം | ദിവ്യത്വമാർന്നതായും |
| സമൃദ്ധാം | സമൃദ്ധിയാർന്നതായും |
| നാനാപണ്യോ- പശോഭിതാം അപി | പലപല വിശേഷപ്പെട്ട അങ്ങാടിച്ചരക്കുകളാൽ വിളങ്ങുന്നതായും |
| സമന്തതഃ | എങ്ങും |
| ആരാമൈഃ ച | തോട്ടങ്ങളാലും |
| വിഹാരൈഃ ച | പൂങ്കാവുകളാലും |
| ശോഭമാനാം, | പരിശോഭിക്കുന്നതായും |
| തഥാ | അപ്രകാരംതന്നെ |
| അന്യൈഃ, | വേറെ, |
| ശോഭനീയൈഃ | പുണ്യാത്മാക്കളായി |
| ദേവ- മാനുഷൈഃ ച | കൊണ്ടാടത്തക്കവരായ മനുഷ്യരാലും |
| ശോഭിതാം, | വിളങ്ങുന്നതായും, |
| നാനാദേശാ- ഗതൈഃ | പല ദേശങ്ങളിൽനിന്നും വന്നുകൂടിയവരായ |
| വണിഗ്ഭിഃ ച | കച്ചവടക്കാരാലും |
| ഉപശോഭിതാം | പരിശോഭിക്കുന്നതായും |
| നിരീക്ഷ്യ, | കണ്ട്, |
| പരം ഹർഷം | അതിയായ സന്തോഷത്തെ |
| ഉപാഗമത്. | ഉൾക്കൊണ്ടു. |

തസ്യ ബുദ്ധിഃ സമുത്പന്നാ നിവേശ്യ മധുരാം പുരീം
രാമപാദൌ നിരീക്ഷേഽഹം വൎഷേ ദ്വാദശ ആഗതേ. 16

| | | | |
|---|---|---|---|
| മധുരാം പുരീം | ആ മധുരാപുരത്തെ | നിരീക്ഷേ " | സന്ദൎശിക്കുന്നുണ്ട്," |
| നിവേശ്യ, | സ്ഥാപിച്ച്, | | എന്നിങ്ങിനെയുള്ള |
| ദ്വാദശ വൎഷേ | പന്ത്രണ്ടുകൊല്ലം | ബുദ്ധിഃ | വിചാരം |
| ആഗതേ | തികഞ്ഞാറെ | തസ്യ | ആ ശത്രുഘ്നന്ന് |
| " അഹം | " ഞാൻ [ടികളെ | സമുത്പന്നാ. | ഉണ്ടായി. |
| രാമപാദൌ | ശ്രീരാമന്റെ തിരുവ- | | |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
സപ്തതിതമഃ സൎഗ്ഗഃ = എഴുപതാംസൎഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 23096 ; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2372.



## ഏകസപ്തതിതമഃ സൎഗ്ഗഃ = എഴുപത്തൊന്നാംസൎഗ്ഗം.

[ശത്രുഘ്നപ്രശംസാ = ശത്രുഘ്നനെ വാല്മീകിമുനി പ്രശംസിക്കുന്നത്.]

തതോ ദ്വാദശമേ വൎഷേ ശത്രുഘ്നോ രാമപാലിതാം
അയോദ്ധ്യാം ചക്രമേ ഗന്തുമല്പഭൃത്യബലാനുഗഃ. 1

| | | | |
|---|---|---|---|
| ദ്വാദശമേ | പന്ത്രണ്ടാമത്തെ | അയോദ്ധ്യാം, | അയോദ്ധ്യാപുരത്തിലേ ക്കായി, |
| വൎഷേ | സംവത്സരത്തിൽ, | അല്പഭൃത്യബലാനുഗഃ | സ്വല്പമായ പരിവാരത്തോടും സേനയോടും കൂടിയവനായി |
| ശത്രുഘ്നഃ | ശത്രുഘ്നൻ | ഗന്തും | പുറപ്പെടുവാൻ |
| തതഃ | അവിടെനിന്നും | ചക്രമേ. | യത്നിച്ചു. |
| രാമപാലിതാം | ശ്രീരാമനാൽ പരിപാലിക്കപ്പെട്ടതായ | | |

തതോ മന്ത്രിപുരോഗാംശ്ച ബലമുഖ്യാൻ നിവൎത്ത്യ ച
ജഗാമ ഹയമുഖ്യൈശ്ച രഥാനാം ച ശതേന സഃ. 2

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | നിവൎത്ത്യ, | നിൎത്തി, |
| മന്ത്രിപുരോഗാൻ ച | മന്ത്രിപ്രധാനികളേയും | ഹയമുഖ്യൈഃ ച | നല്ല കുതിരകളോടും |
| ബലമുഖ്യാൻ ച | സേനാധിപന്മാരേയും | രഥാനാം ശതേന ച | നൂറു രഥങ്ങളോടുംകൂടി |
| തതഃ | അവിടെത്തന്നെ | ജഗാമ. | എഴുന്നെള്ളി. |

സ ഗത്വാ ഗണിതാൻ വാസാൻ സപ്താഷ്ടൌ രഘുനന്ദനഃ
വാല്മീക്യാശ്രമമാഗത്യ വാസം ചക്രേ മഹായശാഃ. 3

| | | | |
|---|---|---|---|
| സഃ | ആ | വാസാൻ | സ്ഥലങ്ങളിൽ |
| മഹായശാഃ | മഹായശസ്വിയായ | ഗത്വാ, | താമസിച്ച്, |
| രഘുനന്ദനഃ | ശത്രുഘ്നൻ | വാല്മീക്യാശ്രമം | വാല്മീകിമഹൎഷിയുടെ ആശ്രമത്തിൽ |
| ഗണിതാൻ | ഉദ്ദേശിച്ചിരുന്നപ്രകാരം | ആഗത്യ, | എത്തി, |
| സപ്താഷ്ടൌ | ഏഴെട്ട് തന്നെ | വാസം ചക്രേ. | ഒരുരാത്രി കഴിച്ചുകൂട്ടി. |

സോഽഭിവാദ്യ തതഃ പാദൌ വാല്മീകേഃ പുരുഷൎഷഭഃ
പാദ്യമൎഘ്യം തഥാഽഽതിഥ്യം ജഗ്രാഹ മുനിഹസ്തതഃ. 4

| | | | |
|---|---|---|---|
| സഃ | ആ | മുനിഹസ്തതഃ | മുനിവരന്റെ കയ്യിൽ നിന്നു |
| പുരുഷൎഷഭഃ | പുരുഷോത്തമൻ | | |
| തതഃ | അപ്പോൾ | പാദ്യം | പാദ്യത്തേയും |
| വാല്മീകേഃ | വാല്മീകിമഹൎഷിയുടെ | അൎഘ്യം | അൎഘ്യത്തേയും |
| പാദൌ | തൃപ്പാദങ്ങളെ | ആതിഥ്യം തഥാ | അതിഥിപൂജയേയും |
| അഭിവാദ്യ, | വണങ്ങി, | ജഗ്രാഹ. | സ്വീകരിച്ചു. |

ബഹുരൂപാഃ സുമധുരാഃ കഥാസ്തത്ര സഹസ്രശഃ
കഥയാമാസ സ മുനിഃ ശത്രുഘ്നായ മഹാത്മനേ. 5

| | | | |
|---|---|---|---|
| സഃ | ആ | സുമധുരാഃ | നല്ലനല്ല |
| മുനിഃ | മുനീശ്വരൻ | ബഹുരൂപാഃ | പലവിഷയങ്ങളെക്കുറി |
| മഹാത്മനേ | മഹാത്മാവായ | കഥാഃ | കഥകളെ [ച്ചുള്ള |
| ശത്രുഘ്നായ | ശത്രുഘ്നന്നായ്ക്കൊണ്ട് | തത്ര | ആ സമയം |
| സഹസ്രശഃ | അനേകം | കഥയാമാസ. | അരുളിച്ചെയ്തു. |

ഉവാച ച മുനിർവാക്യം ലവണസ്യ വധാശ്രിതം
സുദുഷ്കരം കൃതം കൎമ്മ ലവണം നിഘ്നതാ ത്വയാ. 6

| | | | |
|---|---|---|---|
| മുനിഃ, | മുനിവരൻ, | "ലവണം | "ലവണാസുരനെ |
| ലവണസ്യ | ലവണന്റെ | നിഘ്നതാ | വധിച്ചു |
| വധാശ്രിതം | വധത്തെക്കുറിച്ചുള്ളതായ | ത്വയാ | നിന്തിരുവടിയാൽ |
| | | സുദുഷ്കരം | ആരാലും ദുഃസാദ്ധ്യമായ |
| വാക്യം ച | ഈ വാക്യത്തേയും | കൎമ്മ | കൃത്യമാണ് |
| ഉവാച; | അരുൾചെയ്തു; | കൃതം. | നിൎവ്വഹിക്കപ്പെട്ടത്. |

ബഹവഃ പാൎത്ഥിവാഃ സൌമ്യ ഹതാഃ സബലവാഹനാഃ
ലവണേന മഹാബാഹോ യുദ്ധ്യമാനാ ദുരാത്മനാ. 7

| | | | |
|---|---|---|---|
| "സൌമ്യ! | "പുണ്യാത്മാവേ! | ബഹവഃ | എത്രയോ |
| മഹാബാഹോ! | മഹാബാഹുവായുള്ളോ [വേ! | പാൎത്ഥിവാഃ | അരചന്മാർ |
| ദുരാത്മനാ | ദുഷ്ടാത്മാവായ | സബല- | സേനകളോടും വാഹന |
| ലവണേന | ലവണനോടുകൂടി | വാഹനാഃ | ങ്ങളോടുംകൂടി |
| യുദ്ധ്യമാനാഃ | പൊരുതിയവരായ | ഹതാഃ. | ഹതരായി. |

സ ത്വയാ നിഹതഃ പാപോ ലീലയാ പുരുഷൎഷഭ
ജഗതശ്ച ഭയം തത്ര പ്രശാന്തം തവ തേജസാ. 8

| | | | |
|---|---|---|---|
| "പുരുഷൎഷഭ! | "പുരുഷോത്തമ! | സഃ പാപഃ | ആ ദുഷ്ടൻ |
| തവ | നിന്തിരുവടിയുടെ | നിഹതഃ; | വധിക്കപ്പെട്ടു; |
| തേജസാ | തേജസ്സിനാൽ | തത്ര | അതിൽനിന്ന് [തന്നെ |
| ത്വയാ | ഭവാനാൽ | ജഗതഃ ച | ലോകത്തിന്നെല്ലാം— |
| ലീലയാ | നിഷ്പ്രയാസം | ഭയം പ്രശാന്തം. | ഭയം നീങ്ങിയതായി. |

രാവണസ്യ വധോ ഘോരോ യത്നേന മഹതാ കൃതഃ
ഇദം തു സുമഹത് കർമ്മ ത്വയാ കൃതമയത്നതഃ. 9

| | | | |
|---|---|---|---|
| "രാവണസ്യ | "രാവണന്റെ | സുമഹത് കർമ്മ | അസാദ്ധ്യകൃത്യമായ |
| ഘോരഃ വധഃ | ഭയങ്കരവധം | ഇദം തു | ഇതാണെങ്കിൽ |
| മഹതാ യത്നേന | അതിയായ പ്രയത്നത്താലാണ് | ത്വയാ | നിന്തിരുവടിയാൽ |
| | | അയത്നതഃ | നിഷ്പ്രയാസം |
| കൃതഃ; | നിർവ്വഹിക്കപ്പെട്ടതു് ; | കൃതം. | നിവർത്തിക്കപ്പെട്ടു. |

പ്രീതിശ്ചാസ്മിൻ പരാ ജാതാ ദേവാനാം ലവണേ ഹതേ
ഭൂതാനാം ചൈവ സർവ്വേഷാം ജഗതശ്ച പ്രിയം കൃതം. 10

| | | | |
|---|---|---|---|
| "അസ്മിൻ | "ഈ | ജഗതഃ ച | ജഗത്തിന്നുംതന്നെ |
| ലവണേ | ലവണൻ | പ്രിയം കൃതം ച | നന്മ വിളയിക്കപ്പെട്ട |
| ഹതേ | വധിക്കപ്പെട്ടതിൽ | ദേവാനാം | ദേവകൾക്കു് [തിനാൽ |
| സർവ്വേഷാം | സകല | പരാ പ്രീതിഃ | പരമസന്തുഷ്ടി ഉള |
| ഭൂതാനാം ച ഏവ | പ്രാണികൾക്കും | ജാതാ. | വായി. |

തച്ച യുദ്ധം മയാ ദൃഷ്ടം യഥാവത് പുരുഷർഷഭ
സഭായാം വാസവസ്യാഥ ഉപവിഷ്ടേന രാഘവ. 11

| | | | |
|---|---|---|---|
| "പുരുഷർഷഭ! | "പുരുഷോത്തമനായ | വാസവസ്യ | ഇന്ദ്രന്റെ |
| രാഘവ! | ഹേ ശത്രുഘ്ന! | സഭായാം | സഭയിൽ |
| തത് യുദ്ധം | ആ യുദ്ധം | ഉപവിഷ്ടേന | വർത്തിച്ചിരുന്ന |
| യഥാവത് ച | മുഴുവനുംതന്നെ | മയാ | എന്നാൽ |
| അഥ | ആ സമയം | ദൃഷ്ടം. | സന്ദർശിക്കപ്പെട്ടു. |

മമാപി പരമാ പ്രീതിർഹൃദി ശത്രുഘ്ന വർത്തതേ
ഉപാഘ്രാസ്യാമി തേ മൂർദ്ധ്നി സ്നേഹസ്യൈഷാ പരാ ഗതിഃ. 12

| | | | |
|---|---|---|---|
| "ശത്രുഘ്ന! | "ശത്രുഘ്ന! | മൂർദ്ധ്നി | ശിരസ്സിൽ |
| മമ അപി | എനിക്കും | ഉപാഘ്രാസ്യാമി; | ഞാൻ ചുംബിക്കാം; |
| ഹൃദി | അകക്കാമ്പിൽ | സ്നേഹസ്യ | സ്നേഹത്തിന്നു് |
| പരമാ പ്രീതിഃ | അതിയായ പ്രീതി | ഏഷാ | ഇതൊന്നുതന്നെയാണു് |
| വർത്തതേ; | ഉളവായിരിക്കുന്നു; | പരാ | സർവ്വോത്കൃഷ്ടമായ |
| തേ | ഭവാന്റെ | ഗതിഃ." | പ്രതിഫലം." |

ഇത്യുക്ത്വാ മൂർദ്ധ്നി ശത്രുഘ്നമുപാഘ്രായ മഹാമുനിഃ
ആതിത്ഥ്യമകരോത് തസ്യ യേ ച തസ്യ പദാനുഗാഃ. 13

| | | | |
|---|---|---|---|
| മഹാമുനിഃ | മാമുനിവരൻ | തസ്യ | അദ്ദേഹത്തിന്റെ |
| ശത്രുഘ്നം | ശത്രുഘ്നനോടായി | പദാനുഗാഃ | കൂടെവന്നവർ |
| ഇതി ഉക്ത്വാ, | ഇങ്ങിനെ അരുളിച്ചെ | യേ | യാതൊരുവരോ |
| മൂർദ്ധ്നി | ശിരസ്സിൽ [യ്തു്, | ച | അവക്കും |
| ഉപാഘ്രായ | ചുംബിച്ചു ശേഷം, | ആതിത്ഥ്യം | അതിഥിസത്കാരം |
| തസ്യ, | അദ്ദേഹത്തിന്നും | അകരോത്. | ചെയ്തു. |

സ ഭുക്തവാൻ നരശ്രേഷ്ഠോ ഗീതമാധുൎയ്യമുത്തമം
ശുശ്രാവ രാമചരിതം തസ്മിൻ കാലേ യഥാക്രമം 14
തന്ത്രീലയസമായുക്തം ത്രിസ്ഥാനകരണാന്വിതം
സംസ്കൃതം ലക്ഷണോപേതം സമതാളസമന്വിതം. 15

| | |
|---|---|
| തസ്മിൻ കാലേ, | ആ സമയം, |
| സഃ നരശ്രേഷ്ഠഃ | ആ പുരുഷോത്തമൻ |
| ഭുക്തവാൻ, | ഭോജനം ചെയ്തശേഷം, |
| യഥാക്രമം | ക്രോട്ടമററതും |
| തന്ത്രീലയ- സമായുക്തം, | വീണയിൽ ലയത്തോടു കൂടി വായിക്കപ്പെട്ടതും, |
| ത്രിസ്ഥാന- കരണാന്വിതം | 'ത്രിസ്ഥാന'മെന്ന സ്വരഭേദത്തിൽ നൈപുണ്യമാൎന്നു വിളങ്ങുന്നതും |
| സമതാള- സമന്വിതം | താളത്തിന്നൊപ്പിച്ചുള്ളതും |
| സംസ്കൃതം | സംസ്കൃതഭാഷയിലാ[യി |
| ലക്ഷണോ- പേതം | സൎവ്വലക്ഷണങ്ങളും തികഞ്ഞതും |
| ഉത്തമം | നിസ്തുല്യവും |
| രാമചരിതം | ശ്രീരാമചരിത്രത്തെക്കുറിച്ചുള്ളതുമായ |
| ഗീതമാധുൎയ്യം | ഗാനമാധുരിയെ |
| ശുശ്രാവ. | കേട്ടു. |

താന്യക്ഷരാണി സത്യാനി യഥാവൃത്താനി പൂൎവ്വശഃ
ശ്രുത്വാ പുരുഷശാൎദ്ദൂലോ വിസംജ്ഞോ ബാഷ്പലോചനഃ. 16

| | |
|---|---|
| പുരുഷശാൎദ്ദൂലഃ, | പുരുഷോത്തമനായ ശത്രുഘ്നൻ, |
| പൂൎവ്വശഃ യഥാവൃത്താനി | മുമ്പു നടന്നവയായ വിഷയങ്ങളുടെ വിവരങ്ങളെ |
| സത്യാനി | ഉള്ളപോലെ കാണിക്കുന്നവയായ |
| താനി | ആ |
| അക്ഷരാണി | ശ്ലോകങ്ങളെ |
| ശ്രുത്വാ, | കേട്ട്, |
| വിസംജ്ഞഃ | മതിമറന്നവനായി |
| ബാഷ്പലോചനഃ. | ആനന്ദബാഷ്പം പൊഴിച്ചു. |

സ മുഹൂൎത്തമിവാസംജ്ഞോ വിനിശ്വസ്യ മുഹുൎമ്മുഹുഃ
തസ്മിൻ ഗീതേ യഥാവൃത്തം വൎത്തമാനമിവാശൃണോത്. 17

| | |
|---|---|
| തസ്മിൻ ഗീതേ | ആ പാട്ട് അവസാനി[ച്ചാറെ |
| മുഹുഃ മുഹുഃ | പലവുരു |
| വിനിശ്വസ്യ, | ദീൎഘമായി നിശ്വസിച്ച്, |
| മുഹൂൎത്തം ഇവ | ഒരു മുഹൂൎത്തത്തിൽ |
| സഃ | അദ്ദേഹം |
| അസംജ്ഞഃ | മയക്കം തെളിഞ്ഞവനായി |
| യഥാവൃത്തം | മുമ്പു നടന്നതിനെ |
| വൎത്തമാനം ഇവ | ഇപ്പോഴും കൺമുമ്പിൽ കാണുന്നതുപോലെ |
| അശൃണോത്. | അനുഭവിച്ചു. |

പദാനുഗാശ്ച യേ രാജ്ഞസ്താം ശ്രുത്വാ ഗീതിസംപദം
അവാങ്മുഖാശ്ച ദീനാശ്ച ആശ്ചൎയ്യമിതി ചാബ്രുവൻ. 18

| | |
|---|---|
| രാജ്ഞഃ | രാജാവിന്റെ |
| പദാനുഗാഃ | അനുചരന്മാർ |
| യേ ച | യാതൊരുവരോ അവരും |
| ദീനാഃ | ദീനന്മാരായി |
| അവാങ്മുഖാഃ ച | തലകുനിച്ചവരായി |
| താം ഗീതിസമ്പദം | ആ അത്ഭുതഗാനത്തെ |
| ശ്രുത്വാ, | കേട്ട്, |
| 'ആശ്ചൎയ്യം ച' | 'ഇതു് ഒരു അമാനുഷസംഭവമായിരിക്കുന്നു' |
| ഇതി അബ്രുവൻ. | എന്നു് തമ്മിൽതമ്മില്ലു രചെയ്തു. |

പരസ്പരം ച യേ തത്ര സൈനികാഃ സംബഭാഷിരേ
കിമിദം ക്വ ച വർത്താമഃ കിമേതത് സ്വപ്നദർശനം 19

| | | | |
|---|---|---|---|
| തത്ര | അപ്പോൾ | "ഇദം കിം? | "ഇതെന്താണ്? |
| സൈനികാഃ | സൈന്യത്തിലുള്ളവർ | ക്വ ച വർത്താമഃ? | എവിടെയാണ് നാമിരിക്കുന്നത്? |
| യേ ച | യാതൊരുവരോ അവരും | ഏതത് | ഇത് |
| പരസ്പരം | ഒരുവക്കൊരുവർ | സ്വപ്നദർശനം കിം? | ഉറക്കത്തിലുള്ള സ്വപ്നമോ എന്തോ? |
| സംബഭാഷിരേ; | ഇങ്ങിനെ ഉരചെയ്തു; | | |

അർത്ഥോ യോ നഃ പുരാ ദൃഷ്ടസ്തമാശ്രമപദേ പുനഃ
ശൃണുമഃ കിമിദം സ്വപ്നോ ഗീതബന്ധമനുത്തമം. 20

| | | | |
|---|---|---|---|
| "അർത്ഥഃ | "സംഗതി ഓരോന്നും | പുനഃ | വീണ്ടും |
| യഃ | യാതൊന്ന് | അനുത്തമം | നിസ്തുല്യമാകുംവണ്ണം |
| പുരാ | മുമ്പ് | ഗീതബന്ധം | പാട്ടായി രചിക്കപ്പെട്ടതായി |
| നഃ | നമുക്ക് | | |
| ദൃഷ്ടഃ, | പ്രത്യക്ഷാനുഭവമായിരുന്നുവോ, | ശൃണുമഃ; | നാം കേൾക്കുന്നുവല്ലോ; |
| | | ഇദം | ഇത് |
| തം | ആ ഓരോന്നിനേയും | സ്വപ്നഃ കിം? | സ്വപ്നംതന്നെയാണോ? |
| ആശ്രമപദേ | ഈ ആശ്രമത്തിൽ | | |

വിസ്മയം തേ പരം ഗത്വാ ശത്രുഘ്നമിദമബ്രുവൻ
സാധു പൃച്ഛ നരശ്രേഷ്ഠ വാല്മീകിം മുനിപുംഗവം. 21

| | | | |
|---|---|---|---|
| തേ | അവർ | "നരശ്രേഷ്ഠ! | "പുരുഷോത്തമ! |
| പരം | അതിയായ | വാല്മീകിം മുനിപുംഗവം | വാല്മീകിമുനിവരനോടായി |
| വിസ്മയം ഗത്വാ | ആശ്ചര്യംപൂണ്ട് | | |
| ശത്രുഘ്നം | ശത്രുഘ്നനോടായി | സാധു പൃച്ഛ." | ആവാമെന്നുള്ളപക്ഷം ചോദിച്ചറിവാൻ തിരുവുള്ളമുണ്ടാകേണം." |
| ഇദം | ഇങ്ങിനെ | | |
| അബ്രുവൻ; | ഉണർത്തിച്ചു; | | |

ശത്രുഘ്നസ്ത്വബ്രവീത് സർവ്വാൻ കൌതൂഹലസമന്വിതാൻ
സൈനികാ ന ക്ഷമോഽസ്മാകം പരിപ്രഷ്ടുമിഹേദൃശഃ. 22

| | | | |
|---|---|---|---|
| ശത്രുഘ്നഃ | ശത്രുഘ്നൻ | അബ്രവീത്; | ഇങ്ങിനെ മറുപടിയരുളി; |
| തു | അക്കാര്യത്തിൽ | "സൈനികാഃ | "ഭടന്മാരേ! |
| | | ഇഹ | ഇപ്പോൾ |
| കൌതൂഹലസമന്വിതാൻ | വാസ്തവമറിവാൻ കൌതുകംപൂണ്ട | ഈദൃശഃ | ഇപ്രകാരമുള്ളത് |
| | | പരിപ്രഷ്ടും | ചോദിച്ചറിയുന്നത് |
| സർവ്വാൻ | അവരെല്ലാവരേയും നോക്കി | അസ്മാകം | നമുക്ക് |
| | | ന ക്ഷമഃ. | ഉചിതമല്ല. |

ആശ്ചര്യാണി ബഹൂനീഹ ഭവന്ത്യസ്യാശ്രമേ മുനേഃ
ന തു കൌതൂഹലാദ്യുക്തമന്വേഷ്ടും തം മഹാമുനിം. 23

| | | | |
|---|---|---|---|
| "ഇഹ | "ഈ ലോകത്തിൽ | കൌതൂഹലാത് | അനാവശ്യമായ ജി ജ്ഞാസ കൊണ്ടു് |
| അസ്യ മുനേഃ | ഈ മുനിവരൻെറ | തു | ഇക്കാൎയ്യത്തിൽ |
| ആശ്രമേ | ആശ്രമത്തിൽ | തം മഹാമുനിം | ആ മുനിവരനോടായി |
| ആശ്ചൎയ്യാണി | ചോദിച്ചറിവാൻ പാടില്ലാത്ത രഹസ്യങ്ങൾ | അനുപ്രഷ്ടും | ചോദിച്ചറിവാൻ |
| ബഹൂനി ഭവന്തി; | പലതുമുണ്ടു്; | ന യുക്തം." | പാടുള്ളതല്ല." |

ഏവമുക്ത്വാ തദ്വാക്യമുക്ത്വാ ച സൈനികാൻ രഘുനന്ദനഃ
അഭിവാദ്യ മഹൎഷിം തം സ്വം നിവേശം യയൌ തദാ. 24

| | | | |
|---|---|---|---|
| രഘുനന്ദനഃ | ശത്രുഘ്നൻ | തം മഹൎഷിം | ആ മുനിവരനെ |
| തത് | ആ | അഭിവാദ്യ തദാ | വണങ്ങിയശേഷം |
| സൈനികാൻ | സൈനികരോടായി | സ്വം നിവേശം | തൻെറ വാസസ്ഥലത്തിലേക്കു് |
| ഏവം വാക്യം | ഇപ്രകാരം മറുപടി | | |
| ഉക്ത്വാ ച, | അരുളിച്ചെയ്തു്, | യയൌ. | എഴുന്നെള്ളി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഏകസപ്തതിതമഃ സൎഗ്ഗഃ = എഴുപത്തൊന്നാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 23120; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2396.



## ദ്വിസപ്തതിതമഃ സൎഗ്ഗഃ = എഴുപത്തിരണ്ടാംസൎഗ്ഗം.

[ശത്രുഘ്നരാമസമാഗമഃ = ശത്രുഘ്നനും ശ്രീരാമനുമായി കാണുന്നതു്.]

തം ശയാനം നരവ്യാഘ്രം നിദ്രാ നാഭ്യാഗമത് തദാ
ചിന്തയന്തമനേകാൎത്ഥം രാമഗീതമനുത്തമം. 1

| | | | |
|---|---|---|---|
| ശയാനം, | ശയിച്ചുകൊണ്ടു്, | ചിന്തയന്തം | ചിന്തിച്ചുകൊണ്ടിരുന്ന |
| അനുത്തമം | നിസ്തുല്യമായ | തം നരവ്യാഘ്രം | ആ പുരുഷോത്തമനെ |
| രാമഗീതം | ശ്രീരാമഗീതത്തെ | തദാ | ആ സമയം |
| അനേകാൎത്ഥം | പലവിഷയങ്ങളുമടങ്ങിയതായി | നിദ്രാ | നിദ്ര |
| | | ന അഭ്യാഗമത്. | ബാധിച്ചതേയില്ല. |

തസ്യ ശബ്ദം സുമധുരം തന്ത്രീലയസമന്വിതം
ശ്രുത്വാ രാത്രിൎജ്ജഗാമാശു ശത്രുഘ്നസ്യ മഹാത്മനഃ. 2

| | | | |
|---|---|---|---|
| തന്ത്രീലയസമന്വിതം | വീണയുടെ ലയത്തോടു കൂടിയതായി | തസ്യ | ആ |
| സുമധുരം | അതിമനോഹരമായി | മഹാത്മനഃ | മഹാത്മാവായ |
| ശബ്ദം | ഗാനത്തെ | ശത്രുഘ്നസ്യ | ശത്രുഘ്നന്നു് |
| ശ്രുത്വാ, | കേട്ടതിനാൽ, | രാത്രിഃ ആശു ജഗാമ. | രാത്രി അറിയാത്തവിധം കഴിഞ്ഞുകൂടി. |

തസ്യാം നിശായാം വ്യുഷ്ടായാം കൃത്വാ പൌൎവ്വാഹ്നികക്രമം
ഉവാച പ്രാഞ്ജലിർവ്വാക്യം ശത്രുഘ്നോ മുനിപുംഗവം. 3

| | | | |
|---|---|---|---|
| തസ്യാം നിശായാം | ആ രാത്രി | കൃത്വാ, | കഴിച്ച്, |
| വ്യുഷ്ടായാം | പുലൎന്നാറെ | മുനിപുംഗവം | മുനിവരനോടായി |
| ശത്രുഘ്നഃ | ശത്രുഘ്നൻ | പ്രാഞ്ജലിഃ | തൊഴുതുംകൊണ്ട് |
| പൌൎവ്വാഹ്നിക- ക്രമം | പ്രാതഃകാലച്ചുടങ്ങിനെ | വാക്യം ഉവാച. | ഇങ്ങിനെ ഉണൎത്തിച്ചു. |

ഭഗവൻ ദ്രഷ്ടുമിച്ഛാമി രാഘവം രഘുനന്ദനം
ത്വയാऽഭ്യനുജ്ഞാതുമിച്ഛാമി സഹൈഭിഃ സംശിതവ്രതൈഃ. 4

| | | | |
|---|---|---|---|
| "ഭഗവൻ! | "ഭഗവാനേ! | ത്വയാ | നിന്തിരുവടിയാലും |
| രഘുനന്ദനം | രഘുകുലതിലകനായ | സംശിത- വ്രതൈഃ | പുണ്യാത്മാക്കളായ |
| രാഘവം | ശ്രീരാമനെ | ഏഭിഃ സഹ | ഈ കൂടെയുള്ളവരാലും |
| ദ്രഷ്ടും | തൃക്കൺപാൎക്കുന്നതിന്നായി | അനുജ്ഞാതും | വിടയരുളുവാൻ |
| ഇച്ഛാമി; | ഞാൻ പോയ്ക്കൊള്ളട്ടെ; | ഇച്ഛാമി." | ഞാൻ പ്രാൎത്ഥിക്കുന്നു." |

ഇത്യേവം വാദിനം തം തു ശത്രുഘ്നം ശത്രുതാപനം
വാല്മീകിഃ സംപരിഷ്വജ്യ വിസസൎജ്ജ ച രാഘവം. 5

| | | | |
|---|---|---|---|
| വാല്മീകിഃ | വാല്മീകി മഹൎഷി | രാഘവം തു | രഘുകുമാരനുമായ |
| ഇതി ഏവം | ഇപ്രകാരം | തം ശത്രുഘ്നം | ആ ശത്രുഘ്നനെ |
| വാദിനം | ഉരചെയ്യുന്ന | സംപരിഷ്വജ്യ, | ആലിംഗനം ചെയ്ത്, |
| ശത്രുതാപനം ച | ശത്രുമൎദ്ദനനും | വിസസൎജ്ജ. | വിടകൊടുത്തയച്ചു. |

സോऽഭിവാദ്യ മുനിശ്രേഷ്ഠം രഥമാരുഹ്യ സുപ്രഭം
അയോദ്ധ്യാമഗമത് തൂൎണ്ണം രാഘവോത്സുകദൎശനഃ. 6

| | | | |
|---|---|---|---|
| സഃ | ആ ശത്രുഘ്നൻ | രാഘവോ- ത്സുകദൎശനഃ | ശ്രീരാഘവനെ സന്ദൎശിക്കുക എന്ന ഒന്നിനെ മാത്രം ചിന്തിക്കുന്നവനായി |
| മുനിശ്രേഷ്ഠം അഭിവാദ്യ, | മുനിവരനെ കുമ്പിട്ടുവണങ്ങി, | | |
| സുപ്രഭം | കാന്തിയേറിയ | തൂൎണ്ണം | ശീഘ്രത്തിൽ |
| രഥം | രഥത്തിൽ | അയോദ്ധ്യാം | അയോദ്ധ്യയിൽ |
| ആരുഹ്യ, | കയറിക്കൊണ്ട്, | അഗമത്. | എത്തി. |

സഃ പ്രവിഷ്ടഃ പുരീം രമ്യാം ശ്രീമാനിക്ഷ്വാകുനന്ദനഃ
പ്രവിവേശ മഹാബാഹുൎയ്യത്ര രാമോ മഹാദ്യുതിഃ. 7

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | മഹാബാഹുഃ | മഹാബാഹുവും |
| രമ്യാം പുരീം | അഴകാൎന്ന ആ പുരത്തിൽ | മഹാദ്യുതിഃ | മഹാതേജസ്വിയുമായ |
| പ്രവിഷ്ടഃ; | പ്രവേശിച്ചു; | രാമഃ | ശ്രീരാമൻ |
| ശ്രീമാൻ | ശ്രീമാനും | യത്ര | ഉണ്ടായിരുന്ന ദിക്കിൽ |
| ഇക്ഷ്വാകുനന്ദനഃ | ഇക്ഷ്വാകുകുലതിലകം | പ്രവിവേശ. | ചെന്നു ചേൎന്നു. |

സോഽഭിവാദ്യ മഹാത്മാനം ജ്വലന്തമിവ തേജസാ
ഉവാച പ്രാഞ്ജലിർവ്വാക്യം രാമം സത്യപരാക്രമം. 8

| | | | |
|---|---|---|---|
| സഃ | ആ ശത്രുഘ്നൻ | സത്യപരാക്രമം | സത്യപരാക്രമനുമായ |
| തേജസാ | തേജസ്സാൽ | രാമം | ശ്രീരാമനെ |
| ജ്വലന്തം ഇവ, | വിളങ്ങുന്നവനും, | പ്രാഞ്ജലിഃ | തൊഴുതുംകൊണ്ട് |
| മഹാത്മാനം | മഹാത്മാവും | അഭിവാദ്യ, | വണങ്ങി, |
| | | വാക്യം ഉവാച. | ഇങ്ങിനെ ഉണർത്തിച്ചു. |

യഥാऽऽജ്ഞപ്തം മഹാരാജ സർവ്വം തത് കൃതവാനഹം
ഹതഃ സ ലവണഃ പാപഃ പുരീ ചാസ്യ നിവേശിതാ. 9

| | | | |
|---|---|---|---|
| "മഹാരാജ! | "മഹാരാജാവേ! | സഃ പാപഃ | ആ പാപിയായ |
| അഹം | ഞാൻ | ലവണഃ | ലവണൻ |
| തത് ആജ്ഞപ്തം | ആ കല്പന | ഹതഃ; | ഹനിക്കപ്പെട്ടു; |
| സർവ്വം | എല്ലാററിനേയും | അസ്യ | അവന്റെ |
| യഥാ | നിയമിച്ചപോലെതന്നെ | പുരീ ച | നഗരവും |
| കൃതവാൻ; | നടത്തിക്കഴിഞ്ഞു; | നിവേശിതാ. | നവീനമായി നിർമ്മിക്കപ്പെട്ടു. |

ദ്വാദശൈതേ ഗതാ വർഷാസ്ത്വാം വിനാ രഘുനന്ദന
നോത്സഹേയമഹം വസ്തും ത്വയാ വിരഹിതോ നൃപ. 10

| | | | |
|---|---|---|---|
| "രഘുനന്ദന! | "ശ്രീരഘുവര! | അഹം | ഞാൻ |
| ത്വാം | നിന്തിരുവടിയെ | ത്വയാ | നിന്തിരുവടിയാൽ |
| വിനാ | പിരിഞ്ഞ് | വിരഹിതഃ | ഒററയ്ക്ക് പാർപ്പിക്കപ്പെട്ടവനായി |
| ഏതേ ദ്വാദശ | ഈ പന്ത്രണ്ട് | വസ്തും ന ഉത്സഹേയം. | യാതൊരു ഭോഗത്തേയും വലുതായി ഗണിക്കുന്നതല്ല. |
| വർഷാഃ | വത്സരങ്ങൾ | | |
| ഗതാഃ; | കഴിഞ്ഞു; | | |
| നൃപ! | മഹാരാജാവേ! | | |

സ മേ പ്രസാദം കാകുത്സ്ഥ കുരുഷ്വാമിതവിക്രമ
മാതൃഹീനോ യഥാ വത്സോ ന ചിരം പ്രവസാമ്യഹം. 11

| | | | |
|---|---|---|---|
| "മാതൃഹീനഃ | "തള്ളയെ പിരിഞ്ഞ | അമിതവിക്രമ! | അളവററ പരാക്രമശാലിയായ |
| വത്സഃ യഥാ | കിടാവെന്നപോലെയുള്ള | കാകുത്സ്ഥ! | ഹേ ശ്രീരാഘവ! |
| സഃ അഹം | ആ ഞാൻ | മേ | എന്റെ പേരിൽ |
| ചിരം | അധികകാലം | പ്രസാദം കുരുഷ്വ." | പ്രസാദിപ്പാൻ തിരുവുള്ളമുണ്ടാകേണം." |
| ന പ്രവസാമി; | വേറിട്ടുപാർക്കയില്ല; | | |

ഏവം ബ്രുവാണം ശത്രുഘ്നം പരിഷ്വജ്യേദമബ്രവീത്
മാ വിഷാദം കൃഥാഃ ശൂര നൈതത് ക്ഷത്രിയചേഷ്ടിതം. 12

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | "ശൂര! | ശൂര! |
| ബ്രുവാണം | ഉണൎത്തിക്കുന്നവനായ | വിഷാദം | വ്യാകുലത |
| ശത്രുഘ്നം | ശത്രുഘ്നനെ | മാ കൃഥാഃ; | കൈക്കൊള്ളാതിരിക്കുക; |
| പരിഷ്വജ്യ, | പുണൎന്നു, | ഏതത് | ഇതു |
| ഇദം | ഇപ്രകാരം | ക്ഷത്രിയചേഷ്ടിതം ന. | ക്ഷത്രിയന്നു ഉചിതമായ നടവടിയല്ല. |
| അബ്രവീത്; | അരുളിച്ചെയ്തു; | | |

നാവസീദന്തി രാജാനോ വിപ്രവാസേഷു രാഘവ
പ്രജാ നഃ പരിപാല്യാ ഹി ക്ഷത്രധൎമ്മേണ രാഘവ. 13

| | | | |
|---|---|---|---|
| "രാഘവ! | "ശത്രുഘ്ന! | രാഘവ! | രഘുനന്ദന! |
| രാജാനഃ | അരചന്മാർ | നഃ | നമ്മുടെ |
| വിപ്രവാസേഷു | ബന്ധുക്കളെ പിരിഞ്ഞ് അന്യദിക്കിൽ പാൎക്കേണ്ടിവരുന്ന കാലങ്ങളിൽ | ക്ഷത്രധൎമ്മേണ | ക്ഷത്രിയധൎമ്മത്തെ കരുതി |
| | | പ്രജാഃ | പ്രജകൾ |
| ന അവസീദന്തി; | ദുഃഖിക്കുമാറില്ല; | പരിപാല്യാഃ ഹി! | പരിപാലിക്കപ്പെടേണ്ടവരാണല്ലോ! |

കാലേ കാലേ തു മാം വീര ഹ്യയോധ്യാമവലോകിതും
ആഗച്ഛ ത്വം നരശ്രേഷ്ഠ ഗന്താസി ച പുരം തവ. 14

| | | | |
|---|---|---|---|
| "നരശ്രേഷ്ഠ! | "പുരുഷോത്തമ! | കാലേ കാലേ | ഇടയ്ക്കിടെ |
| വീര! | വീര! | മാം | എന്നെ |
| തവ | വത്സന്റെ | അവലോകിതും | കാണ്മാനായി |
| പുരം | നഗരത്തിലേക്കുതന്നെ | അയോധ്യാം ച | അയോധ്യയിലേക്കും |
| ഗന്താസി ഹി; | തിരിച്ചുചെന്നാലും; | ത്വം | നീ |
| തു | എങ്കിലും | ആഗച്ഛ. | വന്നുകൊൾക. |

മമാപി ത്വം സുദയിതഃ പ്രാണൈരപി ന സംശയഃ
അവശ്യം കരണീയം ച രാജ്യസ്യ പരിപാലനം. 15

| | | | |
|---|---|---|---|
| "ത്വം ച | "വത്സനും | അപി | എങ്കിലും |
| മമ | എനിക്ക് | രാജ്യസ്യ പരിപാലനം | രാജ്യപരിപാലനം |
| പ്രാണൈഃ അപി | പ്രാണനെക്കാളും | അവശ്യം | നിശ്ചയമായും |
| സുദയിതഃ | ഏററം പ്രിയപ്പെട്ടവനാണ് | കരണീയം. | ചെയ്യപ്പെടേണ്ടതാണല്ലോ. |
| ന സംശയഃ; | തീൎച്ചതന്നെ; | | |

തസ്മാത് ത്വം വസ കാകുത്സ്ഥ സപ്തരാത്രം മയാ സഹ
ഊൎദ്ധ്വം ഗന്താസി മധുരാം സഭൃത്യബലവാഹനഃ. 16

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "കാകുത്സ്ഥ! | സപ്തരാത്രം | ഏഴുദിവസം |
| തസ്മാത് ത്വം | ആകയാൽ നീ | വസ; | വസിച്ചാലും; |
| മയാ സഹ | എന്നോടുകൂടി | ഊൎദ്ധ്വം | അതിൽപിന്നെ |

| | | | |
|---|---|---|---|
| സഭൃത്യബല-വാഹനഃ | സേനാപരിവാരസമേതനായി | മധുരാം ഗന്താസി." | മധുരാപുരത്തിലേക്ക് തിരിച്ചുചെന്നാലും." |

രാമസ്യൈതദ്വചഃ ശ്രുത്വാ ധൎമ്മയുക്തം മനോഗതം
ശത്രുഘ്നോ ദീനയാ വാചാ ബാഢമിത്യേവ ചാബ്രവീത്. 17

| | | | |
|---|---|---|---|
| ശത്രുഘ്നഃ | ശത്രുഘ്നൻ | ശ്രുത്വാ, | കേട്ട്, |
| രാമസ്യ | ശ്രീരാഘവൻെറ | ദീനയാ വാചാ | ദീനസ്വരത്തിൽ |
| മനോഗതം | അഭീഷ്ടമായ | "ബാഢം" | "കല്പനപോലെ" |
| ധൎമ്മയുക്തം ച | ധൎമ്മയുക്തമായ | ഇതി ഏവ | എന്ന് |
| ഏതത് വചഃ | ആ മൊഴി | അബ്രവീത്. | ഉണൎത്തിച്ചു. |

സപ്തരാത്രം ച കാകുത്സ്ഥോ രാഘവസ്യ യഥാജ്ഞയാ
ഉഷ്യ തത്ര മഹേഷ്വാസോ ഗമനായോപചക്രമേ. 18

| | | | |
|---|---|---|---|
| മഹേഷ്വാസഃ | വൻവില്ലാളിയായ | സപ്തരാത്രം ച | ഏഴുനാൾമാത്രം |
| കാകുത്സ്ഥഃ | ശത്രുഘ്നൻ | ഉഷ്യ, | വസിച്ചുശേഷം, |
| | | തത്ര | അങ്ങോട്ട് |
| രാഘവസ്യ | ശ്രീരാഘവൻെറ | ഗമനായ | പുറപ്പെടുവാൻ |
| ആജ്ഞയാ യഥാ | ആജ്ഞപ്രകാരംതന്നെ | ഉപചക്രമേ. | യത്നിച്ചു. |

ആമന്ത്ര്യ തു മഹാത്മാനം രാമം സത്യപരാക്രമം
ഭരതം ലക്ഷ്മണം ചൈവ മഹാരഥമുപാരുഹത്. 19

| | | | |
|---|---|---|---|
| സത്യപരാക്രമം | സത്യവിക്രമനും | ലക്ഷ്മണം ഏവ | ലക്ഷ്മണനോടും |
| മഹാത്മാനം | മഹാത്മാവുമായ | ആമന്ത്ര്യ, | യാത്രപറഞ്ഞ്, |
| രാമം തു | ശ്രീരാമനോടും | മഹാരഥം | ഉത്തമമായ രഥത്തിൽ |
| ഭരതം ച | ഭരതനോടും | ഉപാരുഹത്. | കയറി. |

ദൂരം താഭ്യാമനുഗതോ ലക്ഷ്മണേന മഹാത്മനാ
ഭരതേന ച ശത്രുഘ്നോ ജഗാമാശു പുരം തതഃ. 20

| | | | |
|---|---|---|---|
| ശത്രുഘ്നഃ | ശത്രുഘ്നൻ | അനുഗതഃ | അനുഗമിക്കപ്പെട്ടവനായി |
| താഭ്യാം | ഇരുവരായ | | |
| മഹാത്മനാ | മഹാത്മാവായ | തതഃ | അവിടെ നിന്നും |
| ഭരതേന | ഭരതനാലും | പുരം | നഗരത്തിലേക്കായി |
| ലക്ഷ്മണേന ച | ലക്ഷ്മണനാലും | ആശു | വേഗത്തിൽ |
| ദൂരം | വളരെ ദൂരത്തോളം | ജഗാമ. | എഴുന്നെള്ളി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ദ്വിസപ്തതിതമഃ സൎഗ്ഗഃ = എഴുപത്തിരണ്ടാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 23140 ; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2416.



# ത്രിസപ്തതിതമഃ സൎഗ്ഗഃ = എഴുപത്തിമൂന്നാംസൎഗ്ഗം.

[ബ്രാഹ്മണപരിദേവനം = ബ്രാഹ്മണൻ അവലാതി പറയുന്നത്.]

പ്രസ്ഥാപ്യ തു സ ശത്രുഘ്നം ഭ്രാതൃഭ്യാം സഹ രാഘവഃ
പ്രമുമോദ സുഖീ രാജ്യം ധൎമ്മേണ പരിപാലയൻ. 1

| | | | |
|---|---|---|---|
| സഃ രാഘവഃ, | ആ ശ്രീരാഘവൻ, | രാജ്യം | രാജ്യത്തെ |
| ശത്രുഘ്നം | ശത്രുഘ്നനെ | ധൎമ്മേണ | നീതിന്യായ പ്രകാരം |
| പ്രസ്ഥാപ്യ തു, | വിടകൊടുത്തയച്ച ശേഷം, | പരിപാലയൻ, | പരിപാലിച്ചു വരുന്നവനായി, |
| ഭ്രാതൃഭ്യാം സഹ | അനുജന്മാരിരുവരോടും കൂടി | സുഖീ | വിചാരമററവനായി |
| | | പ്രമുമോദ. | സന്തോഷിച്ചുവൎത്തിച്ചു. |

തതഃ കതിപയാഹസ്സു വൃദ്ധോ ജാനപദോ ദ്വിജഃ
മൃതം ബാലമുപാദായ രാജദ്വാരമുപാഗമത്. 2

| | | | |
|---|---|---|---|
| കതിപയാഹസ്സു തതഃ, | ചിലനാൾക്കു ശേഷം, | മൃതം | മൃതിപ്പെട്ട |
| | | ബാലം | ഒരു ബാലനെ |
| ജാനപദഃ | നാട്ടുപുറത്തിലുള്ള | ഉപാദായ, | എടുത്തും കൊണ്ടു്, |
| വൃദ്ധഃ | വയോധികനായ | രാജദ്വാരം | അരമനപ്പടിയ്ക്കൽ |
| ദ്വിജഃ, | ഒരു ബ്രാഹ്മണൻ, | ഉപാഗമത്. | വന്നു ചേൎന്നു. |

രുദൻ ബഹുവിധാ വാചഃ സ്നേഹദുഃഖസമന്വിതാഃ
അസകൃത് പുത്ര പുത്രേതി വാക്യമേതദുവാച ഹ. 3

| | | | |
|---|---|---|---|
| അസകൃത് | പലകുറി | ബഹുവിധാഃ | പല |
| "ഹാ പുത്ര! പുത്ര!" | "അയ്യോ മകനെ! ഉണ്ണീ!" | വാചഃ | വാക്കുകളെ |
| ഇതി | എന്നിങ്ങിനെയും | രുദൻ | പറഞ്ഞു് കരഞ്ഞും കൊണ്ടു് |
| സ്നേഹദുഃഖസമന്വിതാഃ | തന്റെ ആപ്തബന്ധുവായവന്നു് ആപത്തുണ്ടായതിനെ കാണിക്കുന്നവയുമായ | ഏതത് | ഇപ്രകാരം |
| | | വാക്യം | വാക്യത്തെ |
| | | ഉവാച. | ഉരചെയ്തു. |

കിം നു മേ ദുഷ്കൃതം കൎമ്മ പുരാ ദേഹാന്തരേ കൃതം
യദഹം പുത്രമേകം ത്വാം പശ്യാമി നിധനം ഗതം 4
അപ്രാപ്തയൌവ്വനം ബാലം പഞ്ചവൎഷസമന്വിതം
അകാലേ കാലമാപന്നം മമ ദുഃഖായ പുത്രക. 5

| | | | |
|---|---|---|---|
| "മേ | "എന്റെ | കൃതം; | ചെയ്യപ്പെട്ടിട്ടുണ്ടു്; |
| പുരാ ദേഹാന്തരേ | പൂൎവ്വജന്മത്തിൽ | പുത്രക! | ഉണ്ണീ! |
| കിം നു | എന്തോ ഒരു | യത് | അതിനാൽതന്നെയാ[ണു് |
| ദുഷ്കൃതം കൎമ്മ | പാപകൃത്യം | മമ | എനിക്കു് |

| | | | |
|---|---|---|---|
| ദുഃഖായ | ദുഃഖത്തിന്നായി | ത്വാം അകാലേ | നിന്നെ അകാലത്തിൽ |
| അപ്രാപ്ത-യൌവനം | യൌവനം തികയാത്തവനും | കാലമാപന്നം | യമന്റെ കയ്യിലകപ്പെട്ടവനായി |
| പഞ്ചവൎഷ-സമന്വിതം | അഞ്ചു വയസ്സായ | നിധനം ഗതം | ശവമായ്ക്കിടക്കുന്നതി[നെ |
| ബാലം | ശിശുവും | അഹം | ഞാൻ |
| പുത്രം ഏകം | ഏകപുത്രനുമായ | പശ്യാമി. | കണ്ടു് ദുഃഖിക്കുമാറായതു്. |

അല്പൈരഹോഭിൎന്നിധനം ഗമിഷ്യാമി ന സംശയഃ
അഹം ച ജനനീ ചൈവ തവ ശോകേന പുത്രക. 6

| | | | |
|---|---|---|---|
| "പുത്രക! | "ഉണ്ണീ! | നിധനം ഗമിഷ്യാമി; | മരിക്കുന്നതാണു്; |
| തവ | നിന്റെ | ജനനീ | മാതാവും |
| ശോകേന | വ്യസനത്താൽ | ച ഏവ; | അപ്രകാരംതന്നെ മരിച്ചുപോകുന്നതാണു്; |
| അല്പൈഃ അഹോഭിഃ | സ്വല്പദിവസങ്ങൾക്കുള്ളിൽ | ന സംശയഃ. | തീൎച്ചതന്നെ. |
| അഹം ച | ഞാനും | | |

ന സ്മരാമ്യനൃതം ഹ്യുക്തം ന ച ഹിംസാം സ്മരാമ്യഹം
സൎവ്വേഷാം പ്രാണിനാം പാപം കൃതം നൈവ സ്മരാമ്യഹം. 7

| | | | |
|---|---|---|---|
| "അനൃതം ഉക്തം ഹി ന സ്മരാമി; | "വല്ല കാൎയ്യത്തിന്നുംവേണ്ടിയും കളവുപറഞ്ഞതായി ഞാൻ | അഹം | ഞാൻ |
| അഹം | ഞാൻ [ഓൎക്കുന്നില്ല; | സൎവ്വേഷാം | എപ്രകാരമുള്ള |
| ഹിംസാം ച | ഒരു ഹിംസചെയ്തതായും | പ്രാണിനാം | പ്രാണികൾക്കും |
| ന സ്മരാമി; | ഓൎക്കുന്നില്ല; | പാപം ഏവ | ഒരു തിന്മയെങ്കിലും |
| | | കൃതം | ചെയ്തതായി |
| | | ന സ്മരാമി. | ഓൎക്കുന്നില്ല. |

കേനാദ്യ ദുഷ്കൃതേനായം ബാല ഏവ മമാത്മജഃ
അകൃത്വാ പിതൃകാൎയ്യാണി ഗതോ വൈവസ്വതക്ഷയം. 8

| | | | |
|---|---|---|---|
| "കേന | "ആരുടെ | അകൃത്വാ ഏവ | ചെയ്യാതെതന്നെ |
| ദുഷ്കൃതേന, | ദുഷ്കൃത്യത്താലാണു്, | അദ്യ | ഇപ്പോൾ |
| മമ ആത്മജഃ | എന്റെ പുത്രനായ | വൈവസ്വത-ക്ഷയം | യമലോകത്തിലേയ്ക്കു് |
| അയം ബാലഃ, | ഈ ബാലൻ, | ഗതഃ! | പോയ്ക്കളഞ്ഞതു്! |
| പിതൃകാൎയ്യാണി | പിതൃകൃത്യങ്ങളെ | | |

നേദൃശം ദൃഷ്ടപൂൎവ്വം മേ ശ്രുതം വാ ഘോരദൎശനം
മൃത്യുരപ്രാപ്തകാലാനാം രാമസ്യ വിഷയേ യഥാ. 9

| | | | |
|---|---|---|---|
| "രാമസ്യ | "ശ്രീരാമന്റെ | ഘോരദൎശനം | ഘോരമായ കാഴ്ച |
| വിഷയേ | രാജ്യത്തിൽ | മേ | എനിക്കു് |
| അപ്രാപ്ത-കാലാനാം | അകാലത്തിൽ മനുഷ്യൎക്കു് | ദൃഷ്ടപൂൎവ്വം | കണ്ണിൽ കാണപ്പെട്ടതായാകട്ടെ |
| മൃത്യുഃ യഥാ | മരണം ഉണ്ടാകുന്ന മാ | ശ്രുതം വാ | കേൾക്കപ്പെട്ടതായാക |
| ഈദൃശം | ഇപ്രകാരമുള്ള [തിരി | ന. | ഉണ്ടായിട്ടില്ല. [ട്ടെ |

രാമസ്യ ദുഷ്കൃതം കിഞ്ചിന്മഹദസ്തി ന സംശയഃ
യഥാ ഹി വിഷയസ്ഥാനാം ബാലാനാം മൃത്യുരാഗതഃ. 10

| | | | |
|---|---|---|---|
| “വിഷയസ്ഥാനാം | “രാജ്യത്തിലുള്ള | രാമസ്യ | ശ്രീരാമന്റെ |
| ബാലാനാം | ശിശുക്കൾക്ക് | ദുഷ്കൃതം | പാപം |
| യഥാ | ഇപ്രകാരമുള്ള | കിഞ്ചിത് | വല്ലതും |
| മൃത്യുഃ | മരണം | മഹത് | കലശലായി |
| ആഗതഃ ഹി | ഉണ്ടാകുന്നതിനാൽ | അസ്തി ന സംശയഃ. | ഉണ്ട്, എന്നത് തീർച്ചതന്നെ |

ന ഹ്യന്യവിഷയസ്ഥാനാം ബാലാനാം മൃത്യുതോ ഭയം
ത്വം രാജൻ ജീവയസ്വൈനം ബാലം മൃത്യുവശം ഗതം. 11

| | | | |
|---|---|---|---|
| “അന്യവിഷയസ്ഥാനാം | “മററുരാജ്യങ്ങളിലുള്ള | രാജൻ! | ഹേ രാജാവേ! |
| ബാലാനാം | ശിശുക്കൾക്ക് | മൃത്യുവശം | യമന്റെ കയ്യിൽ |
| മൃത്യുതഃ | മൃത്യുവിൽനിന്ന് | ഗതം | അകപ്പെട്ട |
| ന ഭയം ഹി, | ഭയമില്ലെന്നുള്ളതിനാൽ, | ഏനം ബാലം | ഈ ശിശുവിനെ |
| | | ത്വം | അവിടുന്നുതന്നെ |
| | | ജീവയസ്വ. | ജീവിപ്പിച്ചാലും. |

രാജദ്വാരി മരിഷ്യാമി പത്ന്യാ സാർദ്ധമനാഥവത്
ബ്രഹ്മഹത്യാം തതോ രാമ സമുപേത്യ സുഖീ ഭവ. 12

| | | | |
|---|---|---|---|
| “അനാഥവത് | “രക്ഷിപ്പാൻ ആരുമില്ലാത്തവനായി | തതഃ | അതിനാൽ |
| പത്ന്യാ സാർദ്ധം | പത്നിയോടുംകൂടി | ബ്രഹ്മഹത്യാം | ബ്രഹ്മഹത്യാദോഷത്തെയും |
| രാജദ്വാരി | അരമനവാതില്ക്കൽ | സമുപേത്യ | നേടിക്കൊണ്ട് |
| മരിഷ്യാമി; | ഞാൻ മരിക്കുന്നുണ്ട്; | സുഖീ ഭവ. | സുഖമായി വാണുകൊൾക. |
| രാമ! | ശ്രീരാമ! | | |

ഭ്രാതൃഭിഃ സഹിതോ രാജൻ ദീർഘമായുരവാപ്സ്യസി
ഉഷിതാഃ സ്മ സുഖം രാജ്യേ തവാസ്മിൻ സുമഹാബല. 13

| | | | |
|---|---|---|---|
| “സുമഹാബല! | “പ്രസിദ്ധിപെററ ശക്തിയാന്ന | അവാപ്സ്യസി; | അങ്ങ് പ്രാപിച്ചാലും; |
| രാജൻ! | മഹാരാജാവേ! | തവ | അവിടുത്തെ |
| ഭ്രാതൃഭിഃ സഹിതഃ | അനുജന്മാരോടുംകൂടി | അസ്മിൻ രാജ്യേ | ഈ രാജ്യത്തിൽ |
| ദീർഘമായുഃ | ദീർഘായുസ്സിനെ | സുഖം ഉഷിതാഃ സ്മ. | ഞങ്ങൾ സുഖമായി വസിച്ചു. |

ഇദം തു പതിതം ഹ്യസ്മാത്തവ രാമ വശേ സ്ഥിതാഃ
കാലസ്യ വശമാപന്നാഃ സ്വല്പം ഹി ന ഹി നഃ സുഖം 14

| | | | |
|---|---|---|---|
| "തു | "ഇപ്പോഴാകട്ടെ | സ്ഥിതാഃ ഹി, | വൎത്തിക്കുന്നവരും, |
| ഇദം പതിതം; | ഇങ്ങിനെ നേരന്നു; | കാലസ്യ വശം | മൃത്യുവശത്തിൽ |
| അസ്മാത് | ഇതിൽ നിന്നു് | ആപന്നാഃ; | ഉൾപ്പെട്ടവരായിത്തീൎന്നു; |
| രാമ! | ഹേ ശ്രീരാമ! | നഃ | ഞങ്ങൾക്കു് |
| തവ | അവിടുത്തെ | സുഖം ഹി | ക്ഷേമമെന്നതു തന്നെ |
| വശേ | അധീനത്തിൽ | സ്വല്പം ഹി ന. | ഒട്ടും ഇല്ലാതായി. |

സംപ്രത്യനാഥോ വിഷയ ഇക്ഷ്വാകൂണാം മഹാത്മനാം
രാമം നാഥമിഹാസാദ്യ ബാലാന്തകരണം ധ്രുവം. 15

| | | | |
|---|---|---|---|
| "ഇഹ | "ഈ ലോകത്തിൽ | ബാലാന്തകരണം | ശിശുമരണത്തിന്നു ഹേതുഭൂതനായ |
| മഹാത്മനാം | മഹാനുഭാവന്മാരായ | രാമം | ശ്രീരാമനെ |
| ഇക്ഷ്വാകൂണാം | ഇക്ഷ്വാകുരാജാക്കന്മാരുടെ | നാഥം ആസാദ്യ, | രാജാവായി പ്രാപിച്ചു്, |
| വിഷയഃ, | രാജ്യം, | സംപ്രതി | ഇപ്പോൾ |
| ധ്രുവം | നിശ്ചയമായും | അനാഥഃ. | നിന്ദ്യമായിത്തീൎന്നിരിക്കുന്നു. |

രാജദോഷൈൎവ്വിപദ്യന്തേ പ്രജാ ഹ്യവിധിപാലിതാഃ
അസദ്വൃത്തേ തു നൃപതാവകാലേ മ്രിയതേ ജനഃ. 16

| | | | |
|---|---|---|---|
| "നൃപതൗ | "അരചൻ | അവിധിപാലിതാഃ | അധൎമ്മമായി പരിപാലിക്കപ്പെട്ട |
| അസദ്വൃത്തേ | തിന്മചെയ്യുന്നവനായാൽ | പ്രജാഃ രാജദോഷൈഃ ഹി | പ്രജകൾ രാജാവിന്റെ കേടുകൾകൊണ്ടുതന്നെ |
| തു | അക്കാരണം കൊണ്ടു് | വിപദ്യന്തേ. | വിപത്തുകളെ പ്രാപിക്കുന്നു. |
| ജനഃ | പ്രജ | | |
| അകാലേ മ്രിയതേ; | അകാലത്തിൽ മരണത്തെ പ്രാപിക്കുന്നു; | | |

യദ്വാ പുരേഷ്വയുക്താനി ജനാ ജനപദേഷു ച
കുൎവ്വതേ ന ച രക്ഷാഽസ്തി തദാ കാലകൃതം ഭയം. 17

| | | | |
|---|---|---|---|
| "യദ്വാ, | "അല്ലെന്നാൽ, | കുൎവ്വതേ, | ചെയ്യാൻ തുടങ്ങിയിരിക്കുന്നു, |
| പുരേഷു | നഗരങ്ങളിലും | രക്ഷാ ന അസ്തി | അവയെ മുടക്കി പരിപാലിക്കുന്നില്ല, |
| ജനപദേഷു ച | നാട്ടുപുറങ്ങളിലും | തദാ ച | എന്നിരുന്നാലും |
| ജനാഃ | ജനങ്ങൾ | കാലകൃതം ഭയം. | യമനാൽ ഉളവാകുന്ന ഭയം നേരുന്നു. |
| അയുക്താനി | ശാസ്ത്രീയങ്ങളല്ലാത്ത കൃത്യങ്ങളെ | | |

സുവ്യക്തം രാജദോഷോ ഹി ഭവിഷ്യതി ന സംശയഃ
പുരേ ജനപദേ ചാപി തതോ ബാലവധോ ഹ്യയം. 18

| | | | |
|---|---|---|---|
| "അയം | "ഈ | ജനപദേ അപി | ഉൾനാട്ടിലും |
| ബാലവധഃ | ബാലമരണം | രാജദോഷഃ ഹി | രാജാവിന്റെ ദോഷം കൊണ്ടുള്ള ഫലംതന്നെയാണു് |
| സുവ്യക്തം | പ്രത്യക്ഷത്തിലുണ്ടായിരിക്കുന്നു | ഭവിഷ്യതി | സംഭവിപ്പാൻപോകുന്നതു് |
| തതഃ | എന്നുള്ളതിനാൽ | ന സംശയഃ." | സംശയമില്ല." |
| പുരേ ച | നഗരത്തിലും | | |

ഏവം ബഹുവിധൈർവാക്യൈരുപരുദ്ധ്യ മുഹുർമ്മുഹുഃ
രാജാനം ദുഃഖസന്തപ്തഃ സുതം തമുപഗൂഹത. 19

| | | | |
|---|---|---|---|
| ദുഃഖസന്തപ്തഃ | വ്യസനം സഹിപ്പാൻ കഴിയാതിരുന്ന ആ ബ്രാഹ്മണൻ | ബഹുവിധൈഃ | പലമാതിരി |
| | | വാക്യൈഃ | വാക്കുകൾകൊണ്ട് |
| | | ഉപരുദ്ധ്യ | പൊറുതിയില്ലാതാക്കി |
| രാജാനം | മഹാരാജാവിനെ | തം സുതം | ആ പുത്രനെ |
| ഏവം | ഇപ്രകാരം | ഉപഗൂഹതേ. | പുൽകിക്കൊണ്ടുതന്നെ |
| മുഹുഃ മുഹുഃ | മേല്ക്കുമേൽ | | വർത്തിക്കയായി. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ത്രിസപ്തതിതമഃ സർഗ്ഗഃ = എഴുപത്തിമൂന്നാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 23159; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2435



## ചതുഃസപ്തതിതമഃ സർഗ്ഗഃ = എഴുപത്തിനാലാംസർഗ്ഗം.

[നാരദവചനം = നാരദന്റെ വാക്യം.]

തഥാ തു കരുണം തസ്യ ദ്വിജസ്യ പരിദേവനം
ശുശ്രാവ രാഘവഃ സർവ്വം ദുഃഖശോകസമന്വിതം. 1

| | | | |
|---|---|---|---|
| രാഘവഃ തഥാ, | ശ്രീരാഘവനും, | പരിദേവനം | ആവലാതി |
| ദുഃഖശോക-സമന്വിതം | അസഹ്യമായ ശോകത്താലുണ്ടായതും | സർവ്വം | എല്ലാം |
| കരുണം | ദയനീയവുമായ | തു | ആ സമയം |
| തസ്യ ദ്വിജസ്യ | ആ അന്തണന്റെ | ശുശ്രാവ. | ചെവിക്കൊണ്ടു. |

സ ദുഃഖേന ച സന്തപ്തോ മന്ത്രിണസ്താനുപാഹ്വയത്
വസിഷ്ഠം വാമദേവം ച ഭ്രാതരൌ സഹ നൈഗമാൻ. 2

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | മന്ത്രിണഃ ച | മന്ത്രിമാരെയും |
| ദുഃഖേന | ദുഃഖത്താൽ | വസിഷ്ഠം | വസിഷ്ഠമഹർഷിയേയും |
| സന്തപ്തഃ, | സന്തപ്തനായി, | വാമദേവം | വാമദേവമഹർഷിയേയും |
| സഹനൈഗമാൻ | വേദജ്ഞന്മാരോടും | ഭ്രാതരൌ ച | സോദരന്മാരിരുവരേയും |
| താൻ | ആ [കൂടി | ഉപാഹ്വയത്. | വരുത്തി. |

തതോ ദ്വിജാ വസിഷ്ഠേന സാർദ്ധമഷ്ടൌ പ്രവേശിതാഃ
രാജാനം ദേവസങ്കാശം വർദ്ധസ്വേതി തതോഽബ്രുവൻ. 3

| | | | |
|---|---|---|---|
| തതഃ | അതിനാൽ | തതഃ | ഉടനെ |
| വസിഷ്ഠേന സാർദ്ധം | വസിഷ്ഠഭഗവാനോടും കൂടി | ദേവസങ്കാശം | ദിവ്യത്വമാർന്ന |
| | | രാജാനം, | മഹാരാജാവിനെ, |
| അഷ്ടൌ ദ്വിജാഃ | എട്ടു ബ്രാഹ്മണർ | "വർദ്ധസ്വ" | "വിജയിച്ചാലും" |
| പ്രവേശിതാഃ; | തിരുമുമ്പിൽ പ്രവേശിപ്പിക്കപ്പെട്ടു; | ഇതി | എന്ന് |
| | | അബ്രുവൻ. | അവർ ആശീർവദിച്ചു. |

മാൎക്കണ്ഡേയോഽഥ മൌദ്ഗല്യോ വാമദേവശ്ച കാശ്യപഃ
കാത്യായനോഽഥ ജാബാലിൎഗ്ഗൌതമോ നാരദസ്തഥാ
ഏതേ ദ്വിജൎഷഭാഃ സൎവ്വേ ആസനേഷൂപവേശിതാഃ. 4

| | | | |
|---|---|---|---|
| ഏതേ | ഈ | കാത്യായനഃ | കാത്യായനമഹൎഷിയും |
| ദ്വിജൎഷഭാഃ | ദ്വിജോത്തമന്മാരായ | ജാബാലിഃ അഥ | ജാബാലിമഹൎഷിയും |
| മാൎക്കണ്ഡേയഃ | മാൎക്കണ്ഡേയമഹൎഷിയും | ഗൌതമഃ | ഗൌതമമഹൎഷിയും |
| മൌദ്ഗല്യഃ അഥ | മൌദ്ഗല്യമഹൎഷിയും | നാരദഃ തഥാ | നാരദമഹൎഷിയും ആയ |
| വാമദേവഃ | വാമദേവമഹൎഷിയും | സൎവ്വേ | അവരെല്ലാം |
| കാശ്യപഃ ച | കാശ്യപമഹൎഷിയും | ആസനേഷു | ആസനങ്ങളിൽ |
| | | ഉപവേശിതാഃ. | ഉപവേശിക്കപ്പെട്ടു. |

മഹൎഷീൻ സമനുപ്രാപ്താനഭിവാദ്യ കൃതാഞ്ജലിഃ
മന്ത്രിണോ നൈഗമാംശ്ചൈവ യഥാൎഹമനുകൂലതഃ. 5

| | | | |
|---|---|---|---|
| സമനുപ്രാപ്താൻ | വന്നെത്തിയവരായ | മന്ത്രിണഃ ഏവ | മന്ത്രിമാരെയും |
| നൈഗമാൻ | വേദവിത്തുകളായ | യഥാൎഹം | ഉചിതംപോലെ |
| മഹൎഷീൻ | മാമുനിമാരെ | അനുകൂലതഃ | അനുകൂലമാംവണ്ണം |
| കൃതാഞ്ജലിഃ | അഞ്ജലിഹസ്തനായി | ച. | അപ്രകാരംതന്നെ ഉപചരിച്ചു. |
| അഭിവാദ്യ, | കൊണ്ടാടിയശേഷം, | | |

തേഷാം സമുപവിഷ്ടാനാം സൎവ്വേഷാം ദീപ്തതേജസാം
രാഘവഃ സൎവ്വമാചഷ്ടേ ദ്വിജോഽയമുപരോധതേ. 6

| | | | |
|---|---|---|---|
| രാഘവഃ | ശ്രീരാഘവൻ | "അയം ദ്വിജഃ | "ഈ ബ്രാഹ്മണൻ |
| ദീപ്തതേജസാം | തേജോമയന്മാരായി ജ്വലിച്ചുകൊണ്ട് | ഉപരോധതേ" | ആവലാതിപ്പെടുത്തുന്നു" എന്നുള്ള |
| സമുപവിഷ്ടാനാം | എഴുന്നെള്ളിയിരുന്നവരായ | സൎവ്വം | എല്ലാററിനേയും |
| തേഷാം സൎവ്വേഷാം | അവരെല്ലാവരോടായും | ആചഷ്ടേ. | അറിയിച്ചു. |

തസ്യ തദ്വചനം ശ്രുത്വാ രാജ്ഞോ ദീനസ്യ നാരദഃ
പ്രത്യുവാച ശുഭം വാക്യമൃഷീണാം സന്നിധൌ നൃപം. 7

| | | | |
|---|---|---|---|
| നാരദഃ, | നാരദമഹൎഷി, | ഋഷീണാം | ഋഷിമാരുടെ |
| ദീനസ്യ | വ്യാകുലപ്പെടുന്നവനായ | സന്നിധൌ | മുമ്പിൽവെച്ച് |
| | | നൃപം | അരചനോടായി |
| തസ്യ രാജ്ഞഃ | ആ മഹാരാജാവിന്റെ | ശുഭം | ഹിതകരമായ |
| തത് വചനം | ആ വാക്ക് | വാക്യം | ഈ വാക്യത്തെ |
| ശ്രുത്വാ, | കേട്ട്, | പ്രത്യുവാച. | ഉണൎത്തിച്ചു. |

ശൃണു രാജൻ യഥാऽകാലേ പ്രാപ്തോ ബാലസ്യ സംക്ഷയഃ
ശ്രുത്വാ കർത്തവ്യതാം രാജൻ കുരുഷ്വ രഘുനന്ദന. 8

| | | | |
|---|---|---|---|
| "രാജൻ! | "മഹാരാജാവേ! | ശൃണു; | ചെവിക്കൊണ്ടാലും; |
| ബാലസ്യ | ബാലന്റെ | രാജൻ! | ചക്രവർത്തിയായ |
| സംക്ഷയഃ | മൃതി | രഘുനന്ദന! | രഘുനായക! |
| അകാലേ | അകാലത്തിൽ | ശ്രുത്വാ | ചെവിക്കൊണ്ടു |
| പ്രാപ്തഃ | നേർന്നതു് | കർത്തവ്യതാം | വേണ്ടുന്നതിനെ |
| യഥാ | എന്തുകൊണ്ടാണെന്നു് | കുരുഷ്വ. | ചെയ്തരുളിയാലും. |

പുരാ കൃതയുഗേ രാജൻ ബ്രാഹ്മണാ വൈ തപസ്വിനഃ
അബ്രാഹ്മണസ്തദാ രാജൻ ന തപസ്വീ കഥഞ്ചന. 9

| | | | |
|---|---|---|---|
| "രാജൻ! | "രാജാവേ! | രാജൻ! | മഹാരാജാവേ! |
| പുരാ | പണ്ടു് | തദാ | അക്കാലത്തിൽ |
| കൃതയുഗേ | കൃതയുഗത്തിൽ | അബ്രാഹ്മണഃ | ബ്രാഹ്മണനല്ലാത്ത ഒരുവൻ |
| ബ്രാഹ്മണാഃ വൈ | ബ്രാഹ്മണർ മാത്രമാണ് | കഥഞ്ചന | എന്തായാലും |
| തപസ്വിനഃ; | തപസ്സിന്നു് അധികാരികളായുള്ളവർ; | തപസ്വീ ന. | തപസ്സിന്നു് അധികാരിയായി ഭവിച്ചിരുന്നില്ല. |

തസ്മിൻ യുഗേ പ്രജ്വലിതേ ബ്രഹ്മഭൂതേ ത്വനാവൃതേ
അമൃത്യവസ്തദാ സർവ്വേ ജജ്ഞിരേ ദീർഘദർശിനഃ. 10

| | | | |
|---|---|---|---|
| "തസ്മിൻ യുഗേ | "ആ യുഗം | പ്രജ്വലിതേ, | വിളങ്ങിയിരുന്നതി[നാൽ, |
| ബ്രഹ്മഭൂതേ | ബ്രഹ്മധ്യാനത്തോടു കൂടിയതായും | തദാ തു | അക്കാലം |
| | | സർവ്വേ | എല്ലാവരും |
| | | ദീർഘദർശിനഃ | വിവേകികളായി |
| അനാവൃതേ | ജാതിമിശ്രമില്ലാത്തതായും | അമൃത്യവഃ | മരണമില്ലാത്തവരായി |
| | | ജജ്ഞിരേ. | വിളങ്ങി. |

["ബ്രഹ്മഭൂതേ" (ബ്രാഹ്മണവർണ്ണപ്രധാനമായ); "അനാവൃതേ" (അജ്ഞാനാവരണരഹിതമായ), എന്നു് (ഗോ. രാ.)

മരണത്തിന്നു ഹേതുവായ അധർമ്മമില്ലാതിരുന്നതിനാൽ മരണമില്ലാത്തവരെന്നും, അജ്ഞാനം ആവരണം ചെയ്യാത്തതിനാൽ ഭൂതഭവിഷ്യദ്വർത്തമാനജ്ഞന്മാരായ വിവേകികളെന്നും ബോദ്ധ്യം. കൃതയുഗത്തിൽ മനുഷ്യരുടെ ആയുസ്സ് സാമാന്യമായി നാന്തറു വത്സരമാകുന്നുവെന്നും ധർമ്മത്താൽ അധികം ആയുസ്സ് പ്രാപിക്കുന്നതാണെന്നും മനുസ്മൃതി മുതലായവയിൽ പറയപ്പെട്ടിരിക്കുന്നു. "അരോഗാഃ സർവ്വസിദ്ധാർത്ഥാശ്ചതുർവ്വർഷശതായുഷഃ. കൃതേ ത്രേതാദിഷു ഹ്യേഷാമായുർഹ്രസതി പാദശഃ" (മനു.) മററു യുഗങ്ങളിൽ കാൽഭാഗം വീതം ചുരുങ്ങുന്നതിനാൽ കലിയുഗത്തിൽ സാമാന്യായുസ്സ് നൂറാകുന്നു. "ശതായുഃ പുരുഷഃ" എന്ന ശ്രുതിവാക്യത്തിൽ ബഹുത്വത്തെ വിവക്ഷിക്കുന്നതാകുന്നു 'ശതം' എന്ന പദം.]

തതസ്ത്രേതായുഗം നാമ മാനവാനാം വപുഷ്മതാം
ക്ഷത്രിയാസ്തത്ര ജായന്തേ പൂർവ്വേണ തപസാऽന്വിതാഃ. 11

| | | | |
|---|---|---|---|
| "തതഃ | "അതിൽ പിന്നെയാണ് | പൂർവ്വേണ | ഒന്നാമതായി |
| വപുഷ്മതാം | (ദൃഢ) ശരീരമുള്ള | ക്ഷത്രിയാഃ | ക്ഷത്രിയർ |
| മാനവാനാം | മനുഷ്യരുടെതായ | തപസാ | തപസ്സുകൊണ്ട് |
| ത്രേതായുഗം നാമ; | ത്രേതായുഗമെന്നത്; | അന്വിതാഃ ജായന്തേ. | മേന്മപൂണ്ടവരായ്ത്തീരാമെന്ന് സമ്മതിക്കപ്പെടുകയുണ്ടായി. |
| തത്ര | അതിൽ | | |

[ദൃഢശരീരന്മാരായ മനുവംശത്തിലുള്ള ക്ഷത്രിയന്മാർക്ക് പ്രാധാന്യമുള്ളതാകുന്നു ത്രേതായുഗം എന്നു ബോദ്ധ്യം. "ബ്രാഹ്മം കൃതയുഗം പ്രോക്തം ത്രേതാ തു ക്ഷത്രിയം യുഗം. വൈശ്യോ ദ്വാപര മിത്യാഹുഃ ശൂദ്രഃ കലിയുഗഃ സ്മൃതഃ" (മനു.) ത്രേതായുഗത്തിൽ ബ്രാഹ്മണർക്കും ക്ഷത്രിയന്മാർക്കും തപസ്സ് ധർമ്മമായ്ത്തീർന്നു എന്നു താല്പര്യം.]

വീര്യേണ തപസാ ചൈവ തേऽധികാഃ പൂർവ്വജന്മനി
മാനവാ യേ മഹാത്മാനസ്തത്ര ത്രേതായുഗേ യുഗേ. 12

| | | | |
|---|---|---|---|
| "പൂർവ്വജന്മനി | "ആദ്യത്തെ യുഗാരംഭത്തിൽ | ത്രേതായുഗേ | ത്രേതായുഗമെന്ന |
| യേ | യാതൊരു | യുഗേ തു | യുഗത്തിലും |
| മാനവാഃ | മനുഷ്യർ | വീര്യേണ ച | തേജസ്സാലും |
| മഹാത്മാനഃ | മഹാത്മാക്കളായിരുന്നുവോ, | തപസാ ഏവ | തപസ്സാലും |
| തേ, | അവർ, | അധികാഃ. | ആധിക്യം പൂണ്ടവർ തന്നെ. |
| അത്ര | ഈ | | |

[പൂർവ്വശ്ലോകത്തിൽ ക്ഷത്രിയർക്കും തപസ്സ് ധർമ്മമായി സമ്മതിക്കപ്പെട്ടതിനാൽ, ബ്രാഹ്മണർക്ക് ക്ഷത്രിയരേക്കാൾ മഹത്വം ചുരുങ്ങിപ്പോയതായി വിചാരിപ്പാനില്ല, എന്ന് സാരം.

"ഈ ത്രേതായുഗത്തിലുള്ള മഹാന്മാരായ മനുഷ്യരെ അപേക്ഷിച്ച് പൂർവ്വയുഗത്തിലുണ്ടായിരുന്ന ആളുകൾ വീര്യംകൊണ്ടും തപസ്സുകൊണ്ടും യോഗ്യത ഏറിയവരായിരുന്നു." (ഗോ. രാ.)]

ബ്രഹ്മ ക്ഷത്രം ച തത് സർവ്വം യത് പൂർവ്വമപരം ച യത്
യുഗയോരുഭയോരാസീത് സമവീര്യസമന്വിതം. 13

| | | | |
|---|---|---|---|
| "യത് | "യാതൊന്ന് | അപരം, | പിമ്പ് സിദ്ധമായോ, |
| ബ്രഹ്മ ച | ബ്രാഹ്മണർക്ക് മാത്രം | തത് സർവ്വം | അതെല്ലാം |
| പൂർവ്വം, | ആദ്യമുണ്ടായിരുന്നുവോ, | ഉഭയോഃ യുഗയോഃ | രണ്ടു യുഗങ്ങളിലും |
| യത് | യാതൊന്ന് | സമവീര്യസമന്വിതം | തുല്യഫലത്തെ നൽകുന്നതായി |
| ക്ഷത്രം ച | ക്ഷത്രിയർക്കും | ആസീത്. | ഭവിച്ചു. |

["കൃതയുഗത്തിൽ യാതൊരു ബ്രാഹ്മണ്യം ഉത്കൃഷ്ടമായിരുന്നുവോ, ആ ബ്രാഹ്മണ്യവും ക്ഷത്രവും, ത്രേതായുഗത്തിൽ സമപ്രധാനമായ്ത്തീർന്നു." (ഗോ. രാ.)

കൃതയുഗത്തിൽ ക്ഷത്രിയർക്ക് തപസ്സിൽ അധികാരമില്ലാത്തതിനാൽ ആ യുഗത്തിലെ ബ്രാഹ്മണരേക്കാൾ അപ്പോഴുള്ള ക്ഷത്രിയർക്ക് ന്യൂനതയും, ത്രേതായുഗത്തിൽ ഇരുവർക്കും അധികാരമുള്ളതിനാൽ, ഇരുകൂട്ടർക്കും തപോവീര്യാദികൊണ്ട് സമത്വമുണ്ടായിരുന്നു എന്നും ഭാവം. അതിനാൽ കൃതയുഗ ബ്രാഹ്മണരേക്കാൾ ത്രേതായുഗ ബ്രാഹ്മണർക്ക് ന്യൂനത്വം പറയപ്പെട്ടതായും സിദ്ധിക്കുന്നു. (തിലകം.)]

അപശ്യംസ്തു ന തേ സൎവ്വേ വിശേഷമധികം തതഃ
സ്ഥാപനം ചക്രിരേ തത്ര ചാതുൎവ്വൎണ്യസ്യ സംമതം. 14

| | | | |
|---|---|---|---|
| " തതഃ, | " ആകയാൽ | തത്ര | ആ സന്ദൎഭത്തിൽ |
| തു, തേ സൎവ്വേ | അപ്പോൾ, അവരെല്ലാം | ചാതുൎവ്വൎണ്യസ്യ | നാല്വ ജാതിക്കാൎക്കും |
| അധികം | അധികമായ | സംമതം | ആചാരഭേദത്തെ |
| വിശേഷം | വ്യത്യാസത്തെ | സ്ഥാപനം | വിധിയായി |
| അപശ്യൻ ന; | കാണുകയുണ്ടായില്ല; | ചക്രിരേ. | ഏൎപ്പെടുത്തി· |

[ത്രേതായുഗത്തിൽ തപസ്സുകൊണ്ടു് ബ്രഹ്മക്ഷത്രസാമ്യമുണ്ടാകയാൽ, വൈലക്ഷണ്യത്തെ ഉണ്ടാക്കുന്നതായ ചാതുൎവ്വൎണ്യങ്ങൾക്കുള്ള ആചാരഭേദങ്ങളെ ഏൎപ്പെടുത്തി, എന്നു സാരം.

"അധ്യാപനമധ്യയനം യജനം യാജനം തഥാ ദാനം പ്രതിഗ്രഹം ചൈവ ബ്രാഹ്മണാനാമകല്പയത്. പ്രജാനാം രക്ഷണം ദാനം ഇജ്യാധ്യയനമേവ ച വിഷയേഷ്വപ്രസക്തിശ്ച ക്ഷത്രിയസ്യ സമാസതഃ. പശൂനാം രക്ഷണം ദാനം ഇജ്യാധ്യയനമേവ ച വണിക്പഥം കുസീദം ച വൈശ്യസ്യ കൃഷിമേവ ച. ഏകമേവ തു ശൂദ്രസ്യ പ്രഭുഃ കൎമ്മ സമാദിശത് ഏതേഷാമേവ വൎണ്ണാനാം ശുശ്രൂഷാമനസൂയയാ."

എന്നിങ്ങിനെ നാല്വ ജാതിക്കാൎക്കും ഏൎപ്പെടുത്തിയതായ കൎമ്മങ്ങളെപ്പററി മനുസ്മൃതി.]

തസ്മിൻ യുഗേ പ്രജ്വലിതേ ധൎമ്മഭൂതേ ഹ്യനാവൃതേ
അധൎമ്മഃ പാദമേകം തു പാതയത് പൃഥിവീതലേ. 15

| | | | |
|---|---|---|---|
| " തസ്മിൻ യുഗേ | " ആ ത്രേതായുഗം | പ്രജ്വലിതേ തു | വിളങ്ങിയിരുന്നസമ[യം |
| ധൎമ്മഭൂതേ | ധൎമ്മത്തെമാത്രം സൎവ്വവുമായുള്ളതായും | അധൎമ്മഃ | അധൎമ്മം |
| | | പൃഥിവീതലേ | ഭൂമിയിൽ |
| അനാവൃതേ | ജാതിമിശ്രമില്ലാത്തതായും | പാദമേകം ഹി | നാലിലൊരുപാദത്തെ[മാത്രം |
| | | പാതയത്. | ഊന്നിയിരുന്നു. |

["വൃഷോ ഹി ഭഗവാൻ ധൎമ്മഃ" എന്നിത്യാദി ആഗമങ്ങളിൽ ധൎമ്മത്തെ ഒരു വൃഷഭമായി പറയപ്പെട്ടിരിക്കുന്നു. കൃതയുഗത്തിൽ നാല്വകാല്വം തികഞ്ഞിരിക്കുന്നതിനാൽ ധൎമ്മത്തിന്നു സമ്പൂൎണ്ണത്വവും ത്രേതാദി മററു യുഗങ്ങളിൽ ആഗമത്താൽ (ശാസ്ത്രോക്തപ്രകാരമല്ലാതെ ധനവിദ്യാദികളുടെ സമ്പാദനത്താൽ) യാഗാദിയായ ധൎമ്മം ഓരോ കാൽ കുറഞ്ഞുവരുന്നതായും പറയപ്പെട്ടിരിക്കുന്നു.

"ചതുഷ്പാത് സകലോ ധൎമ്മഃ സത്യം ചൈവ കൃതേ യുഗേ
നാധൎമ്മേണാഗമഃ കശ്ചിന്മനുഷ്യാൻ പ്രതി വൎത്തതേ
ഇതരേഷ്വാഗമാദ്ധൎമ്മഃ പാദശസ്ത്വവരോപിതഃ
ചൌരികാനൃതമായാഭിൎദ്ധൎമ്മശ്ചാപൈതി പാദശഃ." (മനു.)

ധൎമ്മമാകുന്ന വൃഷഭത്തിന്നു നാല്വ കാല്വകൾ എന്നു പറഞ്ഞതു്, നാല്വ യുഗങ്ങൾക്കും പ്രത്യേകമായി പറയപ്പെട്ട തപസ്സു്, ജ്ഞാനം, യജ്ഞം, ദാനം എന്ന നാല്വ യുഗധൎമ്മങ്ങളാകുന്നു. ഇവ അനുക്രമമായി ഓരോ യുഗത്തിന്നു പ്രാധാന്യതയെ പ്രാപിക്കുന്നു.

"തപഃ പരം കൃതയുഗേ ത്രേതായാം ജ്ഞാനമുച്യതേ
ദ്വാപരേ യജ്ഞമേവാഹുൎദ്ദാനമേകം കലൌ യുഗേ." (മനു.)

ഇതിൽനിന്നു് കൃതയുഗത്തിൽ ഇവ നാല്വം പ്രാധാന്യേന തപസ്സും, ത്രേതായുഗത്തിൽ ജ്ഞാനയജ്ഞദാനങ്ങളും, ദ്വാപരയുഗത്തിൽ യജ്ഞദാനങ്ങളും കലിയുഗത്തിൽ ദാനംമാത്രവും നിലനില്ക്കുന്നു എന്നും ഗ്രാഹ്യമാകുന്നു.]

അധൎമ്മേണ ഹി സംയുക്തസ്തേജോ മന്ദം ഭവിഷ്യതി. 16

| | | | |
|---|---|---|---|
| “അധൎമ്മേണ | “അധൎമ്മത്തോടുകൂടി | തേജഃ | ശക്തി [ണ്ട്. |
| സംയുക്തഃ ഹി | മിശ്രമായിട്ടായെന്നാൽ | മന്ദം ഭവിഷ്യതി. | കുറഞ്ഞുപോകുന്നതാ- |

ആമിഷം യച്ച പൂൎവ്വേഷാം രാജസം ച മലം ഭൃശം
അനൃതം നാമ തദ്ഭൂതം പാദേന പൃഥിവീതലേ. 17

| | | | |
|---|---|---|---|
| “പൃഥിവീതലേ | “ഭൂമിയിൽ | പൂൎവ്വേഷാം | കൃതയുഗത്തിലുള്ളവൎക്ക് |
| പാദേന | ഒരു പാദത്തോടുകൂടി | രാജസം | രജോഗുണത്താലുള്ള |
| ഭൂതം | ഏർപ്പെട്ടത് | | തായും |
| അനൃതം നാമ | വ്യവസായമെന്നുള്ള | ഭൃശം | ഏററം |
| ആമിഷം; | ജീവനോപായമാകുന്നു; | മലം ച. | നിഷിദ്ധമായതായും |
| യത് തത് | യാതൊരു അതു് | | ഇരുന്നു. |

[“അനൃതം കൃഷാവസത്യേ ച” എന്നു നിഘണ്ടു; “സേവാ ശ്വവൃത്തിരനൃതം കൃഷിരുഞ്ഛശിലം ത്വൃതം” എന്നു് അമരം, സേവ ശ്വാനവൃത്തിയെപ്പോലെ നിഷിദ്ധവും, അനൃതമെന്നതു് കൃഷിവൃത്തിയും, ഋതമെന്നതു് ഉഞ്ഛവൃത്തിയുമാകുന്നു; “ശൂദ്രാണാം വൃത്തിഃ സ്മൃതാ സേവാ ഗൎഹിതം തദ്വിജന്മനാം. ഹിംസാദോഷപ്രധാനത്വാദനൃതം കൃഷിരുച്യതേ.” കൃഷിപ്രവൃത്തിയിൽ പ്രാണിഹിംസയുള്ളതുകൊണ്ടു് അതിന്നു് അനൃതമെന്നു പറയപ്പെടുന്നു.]

അനൃതം പാതയിത്വാ തു പാദമേകമധൎമ്മതഃ
തതഃ പ്രാദുഷ്കൃതം പൂൎവ്വമായുഷഃ പരിനിഷ്ഠിതം. 18

| | | | |
|---|---|---|---|
| “അധൎമ്മതഃ | “അധൎമ്മംകൊണ്ട് | പ്രാദുഷ്കൃതം; | പ്രത്യക്ഷമായി കാണ |
| ഏകം പാദം | ഒരു പാദത്തെ | തു | അതോടുകൂടി [പ്പെട്ടു; |
| പാതയിത്വാ | ഉറപ്പിച്ചതിൽപിന്നെ | പൂൎവ്വം | ഒന്നാമതായി |
| തതഃ | അതിനാൽ | ആയുഷഃ | ആയുസ്സിന്നു് |
| അനൃതം | കൃഷിപ്രവൃത്തി | പരിനിഷ്ഠിതം. | കുറവു് ഏർപ്പെട്ടു. |

[ധൎമ്മത്തിന്നു് ഓരോരോ പാദങ്ങൾ ചുരുങ്ങുന്നതോടുകൂടി അധൎമ്മം ഓരോരോ പാദങ്ങളെ ഉറപ്പിക്കുന്നു എന്നു് ഗ്രാഹ്യം. അധൎമ്മം അധികരിക്കുന്നതിനാൽ ആയുസ്സിന്നും കുറവുവരുന്നു. കൃഷിപ്രവൃത്തിയിൽ ഏർപ്പെട്ടതിനാൽ ഭവനം, ക്ഷേത്രം, (വയൽ) ഇത്യാദിയിൽ സ്വാൎത്ഥപ്രതിപത്തിയുണ്ടായി, രജോഗുണം പ്രധാനമായ്തീൎന്നു് കാമക്രോധാദികൾ ഏർപ്പെട്ടുന്നതുകൊണ്ടു് ആയുസ്സ് ക്ഷയിക്കുന്നു എന്നു് ഭാവം.]

പതിതേ ത്വനൃതേ തസ്മിന്നധൎമ്മേ ച മഹീതലേ
ശുഭാന്യേവാചരല്ലോകഃ സത്യധൎമ്മപരായണഃ. 19

| | | | |
|---|---|---|---|
| “തസ്മിൻ | “ആ | ലോകഃ | ലോകം |
| മഹീതലേ | ഭൂമി | സത്യധൎമ്മ-പരായണഃ ച | സത്യമാകുന്ന ധൎമ്മത്തെ ഉപേക്ഷിക്കാത്തതായി |
| അധൎമ്മ | അധൎമ്മത്തിന്റെ ഫലമായി | | |
| അനൃതേ പതിതേ തു | താഴ്ന്നതായ കൃഷിപ്രവൃത്തിയിൽ ഏർപ്പെട്ടിരുന്നപ്പോൾ | ശുഭാനി ആചരത്. | യജ്ഞദാനാദി ശുഭകൎമ്മങ്ങളെ അനുഷ്ഠിച്ചുവന്നിരുന്നു. |

ത്രേതായുഗേ ച വർത്തന്തേ ബ്രാഹ്മണാഃ ക്ഷത്രിയാശ്ച യേ
തപോഽതപ്യന്ത തേ സർവ്വേ ശുശ്രൂഷാമപരേ ജനാഃ. 20

| | | | |
|---|---|---|---|
| "ത്രേതായുഗേ | "ത്രേതായുഗത്തിൽ | ജനാഃ | ജനങ്ങൾ |
| ബ്രാഹ്മണാഃ ച | ബ്രാഹ്മണരും | യേ തേ | യാതൊരുവരോ |
| ക്ഷത്രിയാഃ ച | ക്ഷത്രിയന്മാരും | സർവ്വേ | അവരെല്ലാം |
| തപഃ | തപസ്സ് | ശുശ്രൂഷാം | അവർക്ക് ശുശ്രൂഷ |
| അതപ്യന്ത; | അനുഷ്ഠിച്ചുവന്നു; | വർത്തന്തേ. | ചെയ്തുവന്നിരുന്നു. |
| അപരേ | ഇതരജാതിക്കാരായ | | |

സ ധർമ്മഃ പരമസ്തേഷാം വൈശ്യശൂദ്രം സമാഗമത്
പൂജാം ച സർവ്വവർണ്ണാനാം ശൂദ്രാശ്ചക്രുർവ്വിശേഷതഃ. 21

| | | | |
|---|---|---|---|
| "തേഷാം | "അവരുടെ | സമാഗമത്; | നടന്നുവന്നു; |
| സഃ ധർമ്മഃ | ആ ധർമ്മം | ശൂദ്രാഃ | ശൂദ്രന്മാർ |
| വൈശ്യശൂദ്രം | വൈശ്യന്മാരെക്കൊണ്ടും ശൂദ്രരെക്കൊണ്ടും | വിശേഷതഃ | പ്രത്യേകിച്ചും |
| | | സർവ്വ-വർണ്ണാനാം ച | സകലജാതികൾക്കും |
| പരമഃ | ശരിയാകുംവണ്ണം | പൂജാം ചക്രുഃ. | കൈങ്കര്യം ചെയ്തുവന്നു. |

ഏതസ്മിന്നന്തരേ തേഷാമധർമ്മേ ചാനൃതേ ച ഹ
തതഃ പൂർവ്വേ ഭൃശം ഹ്രാസമഗമന്നൃപസത്തമ. 22

| | | | |
|---|---|---|---|
| "നൃപസത്തമ! | "നൃപോത്തമ! | തതഃ | അതിനാൽ |
| തതഃ | അതിൽപിന്നെ | | |
| ഏതസ്മിൻ | ഈ ത്രേതായുഗത്തിന്റെ അവസാനത്തിൽ | പൂർവ്വേ ച | ശ്രേഷ്ഠജാതിക്കാരായ ബ്രാഹ്മണരും ക്ഷത്രിയരും |
| തേഷാം | അവർക്ക് | | |
| അധർമ്മേ ച | അധർമ്മത്തിലും | ഭൃശം ഹ്രാസം | അതിയായ ക്ഷീണദശയെ |
| അനൃതേ ഹ അന്തരേ | കൃഷിവൃത്തിയിലും പ്രിയമേറിയപ്പോൾ | അഗമൻ. | പ്രാപിച്ചു. |

തതഃ പാദമധർമ്മഃ സ ദ്വിതീയമവതാരയത്
തതോ ദ്വാപരസംജ്ഞോഽസ്യ യുഗസ്യ സമജായത. 23

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | തതഃ | അതിനാൽ |
| സഃ അധർമ്മഃ | ആ അധർമ്മം | അസ്യ | ഈ |
| ദ്വിതീയം | രണ്ടാമത്തെ | യുഗസ്യ | യുഗത്തിന്ന് |
| പാദം | പാദത്തെ | ദ്വാപരസംജ്ഞാ | ദ്വാപരയുഗം എന്ന [പേർ |
| അവതാരയത്; | ഊന്നി; | സമജായത. | ഉണ്ടായി. |

[യുഗധർമ്മത്തെ പറയുന്നതായ ഈ ഘട്ടത്തിൽ, യുഗങ്ങൾ പരിവർത്തനത്തോടു കൂടിയവയാകയാൽ, "അവതാരയത്" "സമജായത," എന്നിങ്ങിനെ ഭൂതകാലം പ്രയോഗിച്ചിരിക്കുന്നു; ശ്രീരാമനോട് നാരദൻ പറയുന്ന കാലം ത്രേതായുഗാവസാനമാണെന്ന് ബോദ്ധ്യം.

"ദ്വൌ പാദൌ യത്ര സഃ ദ്വാപരഃ" (യാതൊന്നിൽ ധർമ്മത്തിന്ന് രണ്ടു കാലുകൾമാത്രം ബാക്കിയുണ്ടോ അത് ദ്വാപരയുഗം) ]

തസ്മിൻ ദ്വാപരസംജ്ഞേ തു വൎത്തമാനേ യുഗക്ഷയേ
അധൎമ്മശ്ചാനൃതം ചൈവ വവൃധേ പുരുഷൎഷഭ. 24

"പുരുഷൎഷഭ! — "പുരുഷോത്തമ!
തസ്മിൻ — ആ
ദ്വാപരസംജ്ഞേ — ദ്വാപരമെന്ന
യുഗക്ഷയേ തു — യുഗത്തിന്റെ അവസാനവും
വൎത്തമാനേ — എത്തിയ സമയം
അധൎമ്മഃ ച — അധൎമ്മമാകുന്ന സ്വാൎത്ഥവും
അനൃതം ച ഏവ — കൃഷിവൃത്തിയും
വവൃധേ. — അഭിവൃദ്ധിപ്പെട്ടു.

തസ്മിൻ ദ്വാപരസംഖ്യാതേ തപോ വൈശ്യാൻ സമാവിശത്
ത്രിഭ്യോ യുഗേഭ്യസ്ത്രീൻ വൎണ്ണാൻ ക്രമാദ്വൈ തപ ആവിശത്. 25

"തസ്മിൻ — "ആ
ദ്വാപര-സംഖ്യാതേ — ദ്വാപരയുഗത്തിൽ
തപഃ — തപസ്സുചെയ്യുക എന്നതു്
വൈശ്യാൻ — വൈശ്യന്മാൎക്കു്
സമാവിശത്; — ഉചിതമായ്തീൎന്നു;
ത്രിഭ്യഃ യുഗേഭ്യഃ, — മൂന്നുയുഗങ്ങൾകൊണ്ടു്,
ക്രമാത് വൈ — ക്രമത്തിൽ
തപഃ — തപോനുഷ്ഠാനമെന്നതു്
ത്രീൻ വൎണ്ണാൻ — മൂന്നു ജാതിക്കാൎക്കു്
ആവിശത്. — തക്കതായ്തീൎന്നു.

ത്രിഭ്യോ യുഗേഭ്യസ്ത്രീൻ വൎണ്ണാൻ ധൎമ്മശ്ച പരിനിഷ്ഠിതഃ
ന ശൂദ്രോ ലഭതേ ധൎമ്മം യുഗതസ്തു നരൎഷഭ. 26

"നരൎഷഭ! — "പുരുഷോത്തമ!
ത്രിഭ്യഃ യുഗേഭ്യഃ — മൂന്നുയുഗങ്ങൾകൊണ്ടു്
ത്രീൻ വൎണ്ണാൻ ച — മൂന്നുജാതിക്കാൎക്കും ഇങ്ങിനെ
ധൎമ്മഃ പരിനിഷ്ഠിതഃ; — തപസ്സാകുന്ന ധൎമ്മമെന്നതു് ഏൎപ്പെട്ടു;
യുഗതഃ — യുഗധൎമ്മത്തിൽനിന്നു്
ശൂദ്രഃ തു — ശൂദ്രൻമാത്രം
ധൎമ്മം ന ലഭതേ. — (ഈ മൂന്നു യുഗങ്ങളിലും) തപസ്സുചെയ്യുക എന്ന ധൎമ്മത്തിന്നു് അധികാരിയാകുന്നില്ല.

[“ബ്രാഹ്മം കൃതയുഗം പ്രോക്തം ത്രേതാ തു ക്ഷത്രിയം യുഗം
വൈശ്യോ ദ്വാപരമിത്യാഹുഃ ശൂദ്രഃ കലിയുഗഃ സ്മൃതഃ” (മനു.)]

ഹീനവൎണ്ണോ നൃപശ്രേഷ്ഠ തപ്യതേ സുമഹത് തപഃ. 27

"നൃപശ്രേഷ്ഠ! — "ഹേ നൃപോത്തമ!
ഹീനവൎണ്ണഃ — അധികൃതനല്ലാത്ത ജാതിക്കാരിൽ ഒരുവൻ
സുമഹത് — അത്യുഗ്രമായ
തപഃ — തപസ്സിനെ
തപ്യതേ. — അനുഷ്ഠിക്കുന്നുണ്ടു്.

ഭവിഷ്യച്ഛൂദ്രയോന്യാം വൈ തപശ്ചൎയ്യാ കലൌ യുഗേ
അധൎമ്മഃ പരമോ രാജൻ ദ്വാപരേ ശൂദ്രജന്മനഃ. 28

"രാജൻ! — "മഹാരാജാവേ!
കലൌ യുഗേ — കലിയുഗത്തിൽ
ശൂദ്രയോന്യാം വൈ — ശൂദ്രജാതിയിൽ ജനിച്ചവനും
തപശ്ചൎയ്യാ — തപോനുഷ്ഠാനമെന്നതു്
ഭവിഷ്യത്; — ആചാരത്തിൽ വരുന്നതാണു്;
ശൂദ്രജന്മനഃ — ശൂദ്രജാതിയിൽ ജനിച്ചവന്നു്
ദ്വാപരേ — ദ്വാപരയുഗത്തിൽ
പരമഃ അധൎമ്മഃ. — അതു് മഹത്തായ അധൎമ്മമാകുന്നു.

സ വൈ വിഷയപര്യന്തേ തവ രാജൻ മഹാതപാഃ
അദ്യ തപ്യതി ദുർബ്ബുദ്ധിസ്തേന ബാലവധോ ഹ്യയം. 29

| | | | |
|---|---|---|---|
| "രാജൻ ! | "മഹാരാജാവേ ! | മഹാതപാഃ | വൻതപം |
| തവ | നിന്തിരുവടിയുടെ | തപ്യതി ; | കയ്യ്ക്കൊണ്ടിരിക്കുന്നു ; |
| വിഷയ- പര്യന്തേ വൈ | രാജ്യത്തിന്റെ അതൃത്തിയ്ക്കുള്ളിൽതന്നെ | തേന ഹി | അക്കാരണത്താൽ തന്നെയാണ് |
| സഃ ദുർബ്ബുദ്ധിഃ | ആ മൂഢൻ | അയം | ഈ |
| അദ്യ | ഇപ്പോൾ | ബാലവധഃ. | ബാലമരണം നേന്നതു്. |

യോ ഹ്യധൎമ്മമകാൎയ്യം വാ വിഷയേ പാൎത്ഥിവസ്യ തു
കരോതി ചാശ്രീമൂലം തത് പുരേ വാ ദുൎമ്മതിൎന്നരഃ
ക്ഷിപ്രം ച നരകം യാതി സ ച രാജാ ന സംശയഃ. 30

| | | | |
|---|---|---|---|
| "യഃ | "വല്ല ഒരു | കരോതി ഹി | ചെയ്യുന്നുവെന്നാൽ |
| ദുൎമ്മതിഃ | ദുർബ്ബുദ്ധിയായ | തത് ച | അയതുതന്നെ |
| നരഃ | മനുഷ്യൻ | ക്ഷിപ്രം | ഉടനെ |
| അധൎമ്മം തു | ധൎമ്മവിരുദ്ധമായ കൃത്യത്തെത്തന്നെയാകട്ടെ | അശ്രീമൂലം ; | ദുർഭാഗ്യത്തിന്നു് കാരണമായിത്തീരുന്നു ; |
| അകാൎയ്യം വാ | ചെയ്യാൻ പാടില്ലാത്തതിനെയാകട്ടെ | സഃ രാജാ ച | ആ അരചനും |
| പാൎത്ഥിവസ്യ | ഒരു രാജാവിന്റെ | നരകം ച | നരകത്തെത്തന്നെ |
| പുരേ, | നഗരത്തിലോ, | യാതി | പ്രാപിക്കുന്നു |
| വിഷയേ വാ | രാജ്യത്തിലോ | ന സംശയഃ. | സംശയമില്ല. |

അധീതസ്യ ച തപ്തസ്യ കൎമ്മണഃ സുകൃതസ്യ ച
ഷഷ്ഠം ഭജതി ഭാഗം തു പ്രജാ ധൎമ്മേണ പാലയൻ
ഷഡ്ഭാഗസ്യ ച ഭോക്താऽസൌ രക്ഷതേ ന പ്രജാഃ കഥം. 31

| | | | |
|---|---|---|---|
| "അധീതസ്യ ച | "വേദാദ്ധ്യയനത്തിന്റേയും | പാലയൻ | പരിപാലിക്കുന്നവൻ |
| തപ്തസ്യ ച | തപസ്സിന്റേയും | ഭജതി ; | അനുഭവിക്കുന്നു ; |
| സുകൃതസ്യ തു | സുകൃതത്തിന്റേയും | ഷഡ്ഭാഗസ്യ | ആറിലൊരുഭാഗത്തിന്ന് |
| കൎമ്മണഃ | ഫലത്തിന്റെ | ഭോക്താ ച | അധികാരിയായ |
| ഷഷ്ഠം | ആറിലൊരു | അസൌ, | ഇപ്രകാരമുള്ള രാജാവ്, |
| ഭാഗം, | പങ്കിനെ, | പ്രജാഃ | പ്രജകളെ |
| ധൎമ്മേണ | ശാസ്ത്രനീതിപ്രകാരം | രക്ഷതേ ന കഥം ? | രക്ഷിക്കാതിരിക്കുന്നത് എങ്ങിനെ തക്കതാകും ? |
| പ്രജാഃ | പ്രജകളെ | | |

സ ത്വം പുരുഷശാൎദ്ദൂല മാൎഗ്ഗസ്വ വിഷയം സ്വകം
ദുഷ്കൃതം യത്ര പശ്യേഥാസ്തത്ര യത്നം സമാചര. 32

| | | | |
|---|---|---|---|
| "പുരുഷ-ശാർദ്ദൂല! | "പുരുഷോത്തമ! | ദുഷ്കൃതഃ | പാപകൃത്യം വല്ലതു മുണ്ടോ എന്നു |
| സഃ | അപ്രകാരമുള്ള | പശ്യേഥാഃ; | കണ്ടറിഞ്ഞാലും; |
| ത്വം, | നിന്തിരുവടി, | യത്ര | എവിടെയുണ്ടോ |
| സ്വകം | നിന്തിരുവടിയുടെ | തത്ര | അവിടെ |
| വിഷയം | രാജ്യത്തിൽ | യത്നം | വേണ്ടുന്നതിനെ |
| മാർഗ്ഗസ്വ; | നേരിട്ട് അന്വേഷിക്കേണ്ടതാണ്; | സമാചര. | ആചരിച്ചാലും. |

ഏവം ചേദ്ധർമ്മവൃദ്ധിശ്ച നൃണാം ചായുർവ്വിവർദ്ധനം
ഭവിഷ്യതി നരശ്രേഷ്ഠ ബാലസ്യാസ്യ ച ജീവിതം. 33

| | | | |
|---|---|---|---|
| "നരശ്രേഷ്ഠ! | "പുരുഷോത്തമ! | അസ്യ | ഈ |
| ഏവം ചേത്, | ഇപ്രകാരമായാൽ, | ബാലസ്യ | ബാലന്നു |
| ധർമ്മവൃദ്ധിഃ ച | ധർമ്മാഭിവൃദ്ധിയും | ജീവിതം ച | ജീവിച്ചെഴുന്നേല്ക്കുക എന്ന അവസ്ഥയും |
| നൃണാം | മനുഷ്യർക്കു | | |
| ആയുർ-വിവർദ്ധനം ച, | ആയുർവൃദ്ധിയും | ഭവിഷ്യതി." | ഉണ്ടാകുന്നതാണ്." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ചതുഃസപ്തതിതമഃ സർഗ്ഗഃ = എഴുപത്തിനാലാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 23192; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2468.



## പഞ്ചസപ്തതിതമഃ സർഗ്ഗഃ = എഴുപത്തഞ്ചാംസർഗ്ഗം.

[ശംബൂകവിചയഃ = ശംബൂകനെ തിരയുന്നതു്.]

നാരദസ്യ തു തദ്വാക്യം ശ്രുത്വാഽമൃതമയം തദാ
പ്രഹർഷമതുലം ലേഭേ ലക്ഷ്മണം ചേദമബ്രവീത്. 1

| | | | |
|---|---|---|---|
| തദാ | അപ്പോൾ | അതുലം | അളവററ |
| നാരദസ്യ | നാരദമഹർഷിയുടെ | പ്രഹർഷം | സന്തോഷം |
| അമൃതമയം | ഹിതകരമായ | ലേഭേ; | പൂണ്ടു; |
| തത് വാക്യം | ആ വാക്യത്തെ | ച ലക്ഷ്മണം | ഉടനെ ലക്ഷ്മണനോടു |
| ശ്രുത്വാ, | ചെവിക്കൊണ്ടു്, | ഇദം, | ഇപ്രകാരം [യി |
| തു | അതിനാൽ | അബ്രവീത്. | ആജ്ഞാപിക്കയുംചെയ്തു. |

ഗച്ഛ സൌമ്യ ദ്വിജശ്രേഷ്ഠം സമാശ്വാസയ സുവ്രതം
ബാലസ്യ തു ശരീരം തത് തൈലദ്രോണ്യാം നിധാപയ. 2

| | | | |
|---|---|---|---|
| "സൌമ്യ! ഗച്ഛ; | "വത്സ! ചെല്ലുക! | തത് ശരീരം തു | ആ ശവശരീരത്തേയും |
| സുവ്രതം | ധർമ്മശീലനായ | തൈല-ദ്രോണ്യാം | എണ്ണപ്പാത്തിയിൽ |
| ദ്വിജശ്രേഷ്ഠം | ആ ബ്രാഹ്മണോത്തമനെ | നിധാപയ. | നിക്ഷേപിച്ചു സൂക്ഷിക്കുക. |
| സമാശ്വാസയ; | ആശ്വസിപ്പിക്കുക; | | |
| ബാലസ്യ | ബാലന്റെ | | |

ഗന്ധൈശ്ച പരമോദാരൈസ്തൈലൈശ്ചാപി സുഗന്ധിഭിഃ
യഥാ ന ക്ഷീയതേ ബാലസ്തഥാ സൗമ്യ വിധീയതാം. 3

| | | | |
|---|---|---|---|
| "സൌമ്യ! | " പുണ്യശീല! | ഗന്ധൈഃ ച | സുഗന്ധദ്രവ്യങ്ങൾകൊണ്ടും |
| ബാലഃ | ആ ബാലൻ | സുഗന്ധിഭിഃ | വാസനയുള്ള |
| യഥാ | എപ്രകാരമായാൽ | തൈലൈഃ ച അപി | തൈലങ്ങൾകൊണ്ടും |
| ക്ഷീയതേ ന | കെട്ടുപോകാതിരിക്കുമോ | വിധീയതാം. | വേണ്ടുന്നവ ചെയ്യപ്പെടട്ടെ. |
| തഥാ | അപ്രകാരം | | |
| പരമോദാരൈഃ | നല്ല നല്ല | | |

യഥാ ശരീരോ ബാലസ്യ ഗുപ്തഃസൻ ക്ലിഷ്ടകർമ്മണഃ
വിപത്തിഃ പരിഭേദോ വാ ന ഭവേച്ച തഥാ കുരു. 4

| | | | |
|---|---|---|---|
| "ക്ലിഷ്ടകർമ്മണഃ | " നിശ്ചേഷ്ടനായികിടക്കുന്ന | യഥാ | എപ്രകാരം |
| ബാലസ്യ | ബാലന്റെ | വിപത്തിഃ ച | ചീഞ്ഞുപോകയാകട്ടെ |
| ശരീരഃ, | മൃതശരീരം, | പരിഭേദഃ വാ | മാറിപ്പോകയാകട്ടെ |
| ഗുപ്തഃസൻ, | ജാഗ്രതയോടെ സൂക്ഷിക്കപ്പെട്ടതായി, | ഭവേത് ന, | ചെയ്യാതിരിക്കുമോ, |
| | | തഥാ കുരു. | അപ്രകാരം ചെയ്താലും. |

ഏവമാദിശ്യ കാകുത്സ്ഥോ ലക്ഷ്മണം ശുഭലക്ഷണം
മനസാ പുഷ്പകം ദധ്യാവാഗച്ഛേതി മഹായശാഃ. 5

| | | | |
|---|---|---|---|
| "മഹായശാഃ | " മഹായശസ്വിയായ | ആദിശ്യ | നിയമിച്ച്, |
| കാകുത്സ്ഥഃ | ശ്രീരാഘവൻ, | പുഷ്പകം | പുഷ്പകവിമാനത്തെ |
| ശുഭലക്ഷണം | സദ്ഗുണസമ്പന്നനായ | "ആഗച്ഛ" ഇതി | "ഇങ്ങുവന്നാലും" എന്ന് |
| ലക്ഷ്മണം | ലക്ഷ്മണനോടായി | മനസാ | തിരുവുള്ളത്തിൽ |
| ഏവം | ഇപ്രകാരം | ദധ്യൗ. | ചിന്തിച്ചു. |

ഇംഗിതം സ തു വിജ്ഞായ പുഷ്പകോ ഹേമഭൂഷിതഃ
ആജഗാമ മുഹൂർത്തേന സമീപം രാഘവസ്യ വൈ. 6

| | | | |
|---|---|---|---|
| ഹേമഭൂഷിതഃ | സ്വർണ്ണാലംകൃതമായ | മുഹൂർത്തേന വൈ | ഒരു നൊടിയിടകൊണ്ട് |
| സഃ പുഷ്പകഃ തു | ആ പുഷ്പകവും | രാഘവസ്യ | ശ്രീരാമന്റെ |
| ഇംഗിതം | തിരുവുള്ളത്തിലുള്ള അഭിപ്രായത്തെ | സമീപം | തിരുമുമ്പിൽ |
| വിജ്ഞായ, | അറിഞ്ഞ്, | ആജഗാമ. | വന്നുനിന്നു. |

സോഽബ്രവീത് പ്രണതോ ഭൂത്വാ അയമസ്മി നരാധിപ
വശ്യസ്തവ മഹാബാഹോ കിങ്കരഃ സമുപസ്ഥിതഃ. 7

| | | | |
|---|---|---|---|
| സഃ | ആ പുഷ്പകം | തവ | നിന്തിരുവടിയുടെ |
| പ്രണതഃ ഭൂത്വാ | തൃക്കാൽ കുമ്പിട്ട് | വശ്യഃ | അധികാരപ്രകാരം നടക്കുന്ന |
| അബ്രവീത് | ഇങ്ങിനെ ഉണർത്തിച്ചു; | കിങ്കരഃ | കിങ്കരനായ |
| "മഹാബാഹോ! | " മഹാബാഹുവായുള്ളോവേ! | അയം അസ്മി, | ഈ അടിയൻ, |
| നരാധിപ! | മഹാരാജാവേ! | സമുപസ്ഥിതഃ. | ഇതാ കാത്തുനില്ക്കുന്നു. |

ഭാഷിതം രുചിരം ശ്രുത്വാ പുഷ്പകസ്യ നരാധിപഃ
അഭിവാദ്യ മഹർഷീംസ്താൻ വിമാനം സോഽഭ്യരോഹത 8
ധനുർഗ്ഗൃഹീത്വാ തൂണീ ച ഖഡ്ഗം ച രുചിരപ്രഭം
നിക്ഷിപ്യ നഗരേ വീരൌ സൌമിത്രിഭരതാവുഭൌ. 9

| | |
|---|---|
| സഃ നരാധിപഃ, | ആ അരചൻ |
| പുഷ്പകസ്യ | പുഷ്പകവിമാനത്തി |
| രുചിരം | മനോഹരമായ [ൻെറ |
| ഭാഷിതം | ആ വാക്ക |
| ശ്രുത്വാ, | കേട്ട്, |
| താൻ മഹർഷീൻ | ആ മുനിമാരെ |
| അഭിവാദ്യ | കുമ്പിട്ട്. |
| വീരൌ | വീരന്മാരായ |
| സൌമിത്രി-ഭരതൌ | ലക്ഷ്മണഭരതന്മാർ |

| | |
|---|---|
| ഉഭൌ ച | രണ്ടുപേരെയും |
| നഗരേ | നഗരത്തിൽ |
| നിക്ഷിപ്യ, | ഇരിപ്പാൻ നിയമിച്ച്, |
| ധനുഃ | വില്ലും |
| തൂണീ | രണ്ട് ആവനാഴികളും |
| രുചിരപ്രഭം | തെളതെളെവിലസുന്ന |
| ഖഡ്ഗം ച | ഖഡ്ഗവും |
| ഗൃഹീത്വാ, | എടുത്തുകൊണ്ട് |
| വിമാനം | വിമാനത്തിൽ |
| അഭ്യരോഹത. | ആരോഹണംചെയ്തു. |

പ്രായാത് പ്രതീചീം ഹരിതം വിചിന്വംശ്ച തതസ്തതഃ
ഉത്തരാമഗമച്ഛ്രീമാൻ ദിശം ഹിമവതാ വൃതാം. 10

| | |
|---|---|
| ശ്രീമാൻ | ശ്രീമാനായ അദ്ദേഹം |
| പ്രായാത് | മിക്കവാറും |
| തതഃ തതഃ | എല്ലാദിക്കുകളിലും |
| ഹരിതം | ഇളംപച്ചനിറമാൎന്നുള്ള |
| പ്രതീചീം | പടിഞ്ഞാറേദിക്കിൽ |
| വിചിന്വൻ; | തിരഞ്ഞുനോക്കി; |

| | |
|---|---|
| ച | പിന്നെ |
| ഹിമവതാ | ഹിമാലയപൎവ്വതത്താൽ |
| വൃതാം | തടുക്കപ്പെട്ട |
| ഉത്തരാം ദിശം | ഉത്തരദിക്കിലേക്ക് |
| അഗമത്. | എഴുന്നെള്ളി. |

['പ്രതീചീം ഹരിതം പ്രായാത്', പടിഞ്ഞാറെ ദിക്കുനോക്കി ചെന്നു; എന്നും.]

അപശ്യമാനസ്തത്രാപി സ്വല്പമപ്യഥ ദുഷ്കൃതം
പൂൎവ്വാമപി ദിശം സൎവ്വാമഥാപശ്യന്നരാധിപഃ. 11

| | |
|---|---|
| നരാധിപഃ | മഹാരാജാവ് |
| അഥ | അതിൽപിന്നെ |
| പൂൎവ്വാം ദിശം | കിഴക്കുദിക്ക് |
| സൎവ്വാം അപി | മുഴുവനും |
| അപശ്യത്; | തിരഞ്ഞുനോക്കി; |

| | |
|---|---|
| അഥ | അപ്രകാരംതന്നെ |
| തത്ര അപി | അവിടെയും |
| ദുഷ്കൃതം | അധൎമ്മമായുള്ളത് |
| സ്വല്പം അപി | ഒട്ടുംതന്നെ |
| അപശ്യമാനഃ. | കാണുകയുണ്ടായില്ല. |

പ്രവിശുദ്ധസമാചാരാമാദൎശതലനിൎമ്മലാം
പുഷ്പകസ്ഥോ മഹാബാഹുസ്തദാഽപശ്യന്നരാധിപഃ. 12

| | |
|---|---|
| തദാ | അപ്പോൾ |
| മഹാബാഹുഃ | മഹാബാഹുവായ |
| നരാധിപഃ, | അരചൻ, |
| പുഷ്പകസ്ഥഃ | പുഷ്പകത്തിൽ എഴുന്നെള്ളിയവനായി |

| | |
|---|---|
| ആദൎശതല-നിൎമ്മലാം | കണ്ണാടിപോലെ നിൎമ്മലമായും |
| പ്രവിശുദ്ധ-സമാചാരാം | കറവററ സദാചാരത്തോടുകൂടിയതായും, |
| അപശ്യത്. | കണ്ടു. |

ദക്ഷിണാം ദിശമാക്രാമത് തതോ രാജർഷിനന്ദനഃ
ശൈലസ്യ ചോത്തരേ പാർശ്വേ ദദർശ സുമഹത്സരഃ. 13

| | | | |
|---|---|---|---|
| രാജർഷിനന്ദനഃ | രാജർഷിപുത്രനായ അദ്ദേ | ശൈലസ്യ | ഒരു പർവ്വതത്തിൻെറ |
| ദക്ഷിണാം ദിശം | തെക്കുദിക്കിൽ [ഹം | ഉത്തരേ പാർശ്വേ | വടക്കുഭാഗത്തിലായി |
| ആക്രാമത് ; | എങ്ങും ചുററിനോക്കി ; | സുമഹത് ച | വളരെ വലുതായുള്ള |
| തതഃ | അവിടെ | സരഃ ദദർശ. | ഒരു സരസ്സ് കണ്ടു. |

തസ്മിൻ സരസി തപ്യന്തം താപസം സുമഹത് തപഃ
ദദർശ രാഘവഃ ശ്രീമാൻ ലംബമാനമധോമുഖം. 14

| | | | |
|---|---|---|---|
| ശ്രീമാൻ | ശ്രീമാനായ | തപഃ തപ്യന്തം | തപസ്സുചെയ്തുംകൊണ്ടിരിക്കുന്ന |
| രാഘവഃ, | രാഘവൻ, | | |
| അധോമുഖം | തലകീഴായി | താപസം | ഒരു താപസനെ |
| ലംബമാനം, | തൂങ്ങിക്കൊണ്ട്, | തസ്മിൻ സരസി | ആ സരസ്സിൽ |
| സുമഹത് | അത്യുഗ്രമായ | ദദർശ. | വീക്ഷിച്ചു. |

രാഘവസ്തമുപാഗമ്യ തപ്യന്തം തപ ഉത്തമം
ഉവാച സ തദാ വാക്യം ധന്യസ്ത്വമസി സുവ്രത 15
കസ്യാം യോന്യാം തപോവൃദ്ധ വർത്തസേ ദൃഢവിക്രമ
കൌതൂഹലാത് ത്വാം പൃച്ഛാമി രാമോ ദാശരഥിർഹ്യഹം 16
കോർത്ഥോ മനീഷിതസ്തുഭ്യം സ്വർഗ്ഗലാഭഃ പരോഽഥവാ
വരാശ്രയോ യദർത്ഥം ത്വം തപസ്യസി സുദുഷ്കരം
യമാശ്രിത്യ തപസ്തപ്തം ശ്രോതുമിച്ഛാമി താപസ 17
ബ്രാഹ്മണോ വാഽസി ഭദ്രം തേ ക്ഷത്രിയോ വാഽസി ദുർജ്ജയഃ
വൈശ്യസ്തൃതീയവർണ്ണോ വാ ശൂദ്രോ വാ സത്യവാഗ്ഭവ. 18

| | | | |
|---|---|---|---|
| സഃ രാഘവഃ, | ആ ശ്രീരാഘവൻ, | ധന്യഃ അസി ; | മഹിമയേറിയവൻത |
| ഉത്തമം | കടുതായ | ദൃഢവിക്രമ ! | കരുത്തുറപ്പുള്ള [ന്നെ ; |
| തപഃ തപ്യന്തം | തപസ്സുകയ്യൊണ്ടിരുന്ന | തപോവൃദ്ധ ! | മഹാതാപസ ! |
| തം ഉപാഗമ്യ, | അവനെ സമീപിച്ച്, | കസ്യാം യോന്യാം | ഏതു ജാതിയിലാണ് |
| തദാ വാക്യം } | ആ സമയം ഇങ്ങിനെ | വർത്തസേ ! | അങ്ങ് ജനിച്ചുവളരുന്ന |
| ഉവാച ; } | ചോദിച്ചരുളി ; | തുഭ്യം | അങ്ങെയ്ക്ക് [ത് ? |
| "ദാശരഥിഃ | "ദശരഥപുത്രനായ | മനീഷിതഃ | കാംക്ഷിതമായുള്ള |
| രാമഃ അഹം | രാമനെന്ന ഞാൻ | അർത്ഥഃ കഃ ? | ഫലം എന്തൊന്നാണ് ? |
| ത്വാം | ഭവാനോടു | ത്വം } | അങ്ങ് എന്തിനെഉദ്ദേ |
| കൌതൂഹലാത് | അറിവാൻവേണ്ടി | യദർത്ഥം } | ശിച്ചാണ് |
| പൃച്ഛാമി ; | ചോദിക്കയാണ് ; | സുദുഷ്കരം } | കടുതായതപസ്സ ക |
| | { ഉഗ്രവ്രതത്തെ അനു | തപസ്യസി ? } | യ്യൊണ്ടിരിക്കുന്നത് ? |
| സുവ്രത ! ത്വം | { ഷ്ഠാനം ചെയ്യുന്നവ | പരഃ സ്വർഗ്ഗ- } | അത്യുത്തമമായ സ്വർഗ്ഗ |
| | { നേ ! അങ്ങ് | ലാഭഃ അഥ ? } | വാസമാണോ ? |

| | |
|---|---|
| അഥ വരാശ്രയഃ വാ | അല്ല, വേറെ വല്ല വരത്തേയും ഉദ്ദേശിച്ചോ? |
| യം ആശ്രിത്യ | ആരെക്കുറിച്ചാണ് |
| തപഃ തപ്തം? | തപസ്സു ചെയ്യപ്പെട്ടത്? |
| ബ്രാഹ്മണഃ വാ അസി | അങ്ങ് ബ്രഹ്മനാണെന്നാൽ |
| തേ ഭദ്രം! | അവിടുത്തേയ്ക്ക് സർവ്വമംഗളവുമുണ്ടാകട്ടെ! |
| ക്ഷത്രിയഃ വാ | ക്ഷത്രിയനാണെന്നാൽ |
| ദുർജ്ജയഃ അസി; | അങ്ങ് അജയ്യനാകുന്നു; |
| തൃതീയഃ | മൂന്നാമത്തെ |
| വർണ്ണഃ | വർണ്ണത്തിൽപെട്ട |
| വൈശ്യഃ വാ? | വൈശ്യനാണോ? |
| ശൂദ്രഃ വാ? | അതോ ശൂദ്രനാണോ? |
| താപസ! | ഹേ താപസ! |
| സത്യവാക് ഹി | സത്യം ഉരചെയ്യുന്നവനായി |
| ഭവ; | ഭവിച്ചാലും; |
| ശ്രോതും ഇച്ഛാമി." | കേട്ടാൽകൊള്ളാം." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ പഞ്ചസപ്തതിതമഃ സർഗ്ഗഃ = എഴുപത്തഞ്ചാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 23210; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2486



## ഷട്സപ്തതിതമഃ സർഗ്ഗഃ = എഴുപത്താറാംസർഗ്ഗം.

[ശംബൂകവധഃ = ശംബൂകനെ വധിക്കുന്നത്.]

തസ്യ തദ്വചനം ശ്രുത്വാ രാമസ്യാക്ലിഷ്ടകർമ്മണഃ
അവാക്ശിരാസ്തഥാ ഭൂത്വാ വാക്യമേതദുവാച ഹ. 1

| | |
|---|---|
| അക്ലിഷ്ടകർമ്മണഃ | ദുഃഖമില്ലാതെ എന്തും നിർവ്വഹിക്കുന്നവനായ |
| തസ്യ രാമസ്യ | ആ ശ്രീരാമന്റെ |
| തത് വചനം | ആ വാക്യത്തെ |
| ശ്രുത്വാ, | കേട്ട്, |
| തഥാ അവാക്ശിരാഃ ഭൂത്വാ | അപ്പോഴും തലകീഴായിത്തന്നെ വർത്തിക്കുന്നവനായി |
| ഏതത് | ഈ |
| വാക്യം | വാക്യത്തെ |
| ഉവാച ഹ. | മറുപടിയായുരചെയ്തു. |

ശൂദ്രയോന്യാം പ്രജാതോഽസ്മി തപ ഉഗ്രം സമാസ്ഥിതഃ
ദേവത്വം പ്രാർത്ഥയേ രാമ സശരീരോ മഹായശഃ 2

| | |
|---|---|
| "രാമ! | "ശ്രീരാമ! |
| ശൂദ്രയോന്യാം | ശൂദ്രജാതിയിൽ |
| അസ്മി പ്രജാതഃ; | ജനിച്ചവനാകുന്നു ഞാൻ; |
| ഉഗ്രം | ഉഗ്രമായ |
| തപഃ | തപസ്സിനെ |
| സമാസ്ഥിതഃ | കയ്ക്കൊണ്ടവനായി |
| മഹായശഃ | മഹായശസ്വിയായി |
| സശരീരഃ | ശരീരത്തോടുംകൂടി |
| ദേവത്വം | സ്വർഗ്ഗവാസയോഗ്യമായ ദേവപദവിയെ |
| പ്രാർത്ഥയേ. | ഞാൻ പ്രാർത്ഥിക്കുന്നു. |

ന മിഥ്യാഽഹം വദേ രാമ ദേവലോകജിഗീഷയാ
ശൂദ്രം മാം വിദ്ധി കാകുത്സ്ഥ ശംബൂകോ നാമ നാമതഃ. 3

| | |
|---|---|
| "രാമ! | "ശ്രീരാമ! |
| ദേവലോകജിഗീഷയാ | ദേവലോകത്തെ പ്രാപിക്കേണമെന്നതിനാൽ |
| അഹം | ഞാൻ |
| മിഥ്യാ ന വദേ; | അസത്യം പറകയില്ല; |
| കാകുത്സ്ഥ! | ഹേ കാകുത്സ്ഥ! |
| മാം ശൂദ്രം | എന്നെ ശൂദ്രനാണെന്നു |
| വിദ്ധി; | ധരിച്ചാലും; |
| ശംബൂകഃ നാമ നാമതഃ." | ശംബൂകൻ എന്ന പേരുള്ളവൻ." |

ഭാഷതസ്തസ്യ ശൂദ്രസ്യ ഖഡ്ഗം സുരുചിരപ്രഭം
നിഷ്കൃഷ്യ കോശാദ്വിമലം ശിരശ്ചിച്ഛേദ രാഘവഃ. 4

| | | | |
|---|---|---|---|
| **ശൂദ്രസ്യ** | **ശൂദ്രൻ** | **ഖഡ്ഗം** | **ഖഡ്ഗത്തെ** |
| **ഭാഷതഃ,** | **ഇപ്രകാരം ഉരചെയ്തു** | **കോശാത്** | **ഉറയിൽ നിന്നു** |
| **രാഘവഃ,** | **ശ്രീരാഘവൻ [ഉടനെ,** | **നിഷ്കൃഷ്യ,** | **ഊരിയെടുത്തു,** |
| **വിമലം** | **സ്വച്ഛവും** | **തസ്യ** | **അവന്റെ** |
| **സുരുചിരപ്രഭം** | **തെളുതെളെ വിലസുന്നതുമായ** | **ശിരഃ** | **ശിരസ്സിനെ** |
| | | **ചിച്ഛേദ.** | **വെട്ടിത്തള്ളി.** |

തസ്മിൻ ശൂദ്രേ ഹതേ ദേവാഃ സേന്ദ്രാഃ സാഗ്നിപുരോഗമാഃ
സാധു സാധ്വിതി കാകുത്സ്ഥം പ്രശശംസുർമ്മുഹുർമ്മുഹുഃ. 5

| | | | |
|---|---|---|---|
| **സേന്ദ്രാഃ** | **ഇന്ദ്രനോടു കൂടിയവരും** | **ഹതേ** | **ഹതനായപ്പോൾ** |
| **സാഗ്നി-പുരോഗമാഃ** | **അഗ്നിമുമ്പായുള്ളവരുമായ** | **"സാധു സാധു"** | **"നല്ലത്, നല്ലത്"** |
| | | **ഇതി** | **എന്നിങ്ങിനെ** |
| **ദേവാഃ,** | **ദേവന്മാർ,** | **മുഹുഃ മുഹുഃ** | **പലവുരു** |
| **തസ്മിൻ** | **ഈ** | **കാകുത്സ്ഥം** | **കാകുത്സ്ഥനെ** |
| **ശൂദ്രേ** | **ശൂദ്രൻ** | **പ്രശശംസുഃ.** | **കൊണ്ടാടി.** |

പുഷ്പവൃഷ്ടിർമ്മഹത്യാസീദ്ദിവ്യാനാം സുസുഗന്ധിനാം
പുഷ്പാണാം വായുമുക്താനാം സർവ്വതഃ പ്രപപാത ഹ. 6

| | | | |
|---|---|---|---|
| **ദിവ്യാനാം** | **മനോഹരവും** | **പുഷ്പവൃഷ്ടിഃ** | **പൂമാരി** |
| **സുസുഗന്ധിനാം** | **വിശേഷപ്പെട്ട വാസനയോടു കൂടിയതും** | **സർവ്വതഃ** | **എങ്ങും** |
| **വായുമുക്താനാം** | **വായുഭഗവാനാൽ കൊണ്ടുവരപ്പെട്ടവയുമായ** | **പ്രപപാത;** | **ഇടതൂർന്നതായി പൊഴിഞ്ഞു;** |
| **പുഷ്പാണാം** | **പുഷ്പങ്ങൾ കൊണ്ടുള്ള** | **മഹതീ ആസീത് ഹ.** | **അത്യദ്ഭുതമായിത്തന്നെയിരുന്നു.** |

സുപ്രീതാശ്ചാബ്രുവൻ രാമം ദേവാഃ സത്യപരാക്രമം
സുരകാര്യ്യമിദം സൌമ്യ സുകൃതം തേ മഹാമതേ. 7

| | | | |
|---|---|---|---|
| **ദേവാഃ** | **ദേവകൾ** | **സൌമ്യ!** | **പുണ്യാത്മാവേ!** |
| **സുപ്രീതാഃ** | **ഏററം പ്രസാദിച്ചവരായി** | **തേ** | **നിന്തിരുവടിക്കു്** |
| **സത്യപരാക്രമം** | **സത്യപരാക്രമനായ** | **സുകൃതം** | **ചെയ്ത സഹായത്തെ മറക്കാത്തവിധം** |
| **രാമം** | **ശ്രീരാമനോടായി** | **സുരകാര്യ്യം ച ഇദം.** | **ദേവകൾക്കു് ആവേണ്ടുന്നതായ കാര്യ്യംതന്നെയാണിതു്.** |
| **അബ്രുവൻ;** | **ഉരചെയ്തു;** | | |
| **"മഹാമതേ!** | **"ഉദാരമതിയായ** | | |

ഗൃഹാണ ച വരം സൌമ്യ യത്ത്വമിച്ഛസ്യരിന്ദമ
സ്വർഗ്ഗഭാങ്ന ഹി ശൂദ്രോഽയം ത്വത്കൃതേ രഘുനന്ദന. 8

| | |
|---|---|
| "അരിന്ദമ! | "ജയശാലിയായ |
| രഘുനന്ദന! | ഹേ രഘുവീര! |
| സൌമ്യ! | പുണ്യാത്മാവേ! |
| ത്വത്കൃതേ | നിന്തിരുവടി ചെയ്തതായ തപോവിഘ്നമാകുന്ന കൃത്യത്താൽ |
| അയം ശൂദ്രഃ | ഈ ശൂദ്രൻ |
| സ്വർഗ്ഗഭാക് | സ്വർഗ്ഗത്തിന്നു് അധികാരിയായി |
| ന; | ഭവിക്കുന്നില്ല; |
| ഹി | ആകയാൽ |
| ത്വം | നിന്തിരുവടി |
| യത് | യാതൊന്നിനെ |
| ഇച്ഛസി | തിരുവുള്ളത്തിൽ കയ്ക്കൊണ്ടിരിക്കുന്നുവോ |
| വരം ച ഗൃഹാണ." | ആ അഭിപ്രായത്തെ അരുളിച്ചെയ്താലും." |

ദേവാനാം ഭാഷിതം ശ്രുത്വാ രാഘവഃ സുസമാഹിതഃ
ഉവാച പ്രാഞ്ജലിർവ്വാക്യം സഹസ്രാക്ഷം പുരന്ദരം. 9

| | |
|---|---|
| സുസമാഹിതഃ | മഹാപുണ്യാത്മാവായ |
| രാഘവഃ | ശ്രീരാഘവൻ |
| ദേവാനാം | ദേവന്മാരുടെ |
| ഭാഷിതം | മൊഴി |
| ശ്രുത്വാ, | കേട്ടു്, |
| പ്രാഞ്ജലിഃ | അഞ്ജലിഹസ്തനായി |
| സഹസ്രാക്ഷം | സഹസ്രാക്ഷനായ |
| പുരന്ദരം | ഇന്ദ്രനോടായി |
| വാക്യം ഉവാച. | ഇപ്രകാരം ആവശ്യപ്പെട്ടു. |

യദി ദേവാഃ പ്രസന്നാ മേ ദ്വിജപുത്രഃ സ ജീവതു
ദിശന്തു വരമേതാ മേ ഈപ്സിതം പരമം മമ. 10

| | |
|---|---|
| "ദേവാഃ | "ദേവന്മാർ |
| മേ | എങ്കൽ |
| പ്രസന്നാഃ യദി | അനുഗ്രഹബുദ്ധിയോടു കൂടിയവരാണെന്നാൽ |
| സഃ ദ്വിജപുത്രഃ | ആ ബ്രാഹ്മണകുമാരൻ |
| ജീവതു; | ജീവിച്ചെഴുന്നേല്ക്കട്ടെ; |
| മമ | എന്റെ |
| പരമം ഈപ്സിതം | മുഖ്യ അഭീഷ്ടമായുള്ള |
| ഏതം വരം | ഈ വരത്തെ |
| മേ ദിശന്തു. | എനിക്കു് അരുളണം. |

മമാപചാരാദ്യാതോഽസൌ ബ്രാഹ്മണസ്യൈകപുത്രകഃ
അപ്രാപ്തകാലഃ കാലേന നീതോ വൈവസ്വതക്ഷയം. 11

| | |
|---|---|
| "ബ്രാഹ്മണസ്യ | "ബ്രാഹ്മണന്റെ |
| ഏകപുത്രകഃ | ഏകപുത്രൻ |
| കാലേന | കാലനാൽ |
| വൈവസ്വതക്ഷയം | യമലോകത്തിലേക്കു് |
| നീതഃ; | കൊണ്ടുപോകപ്പെട്ടു; |
| അപ്രാപ്തകാലഃ | ബാല്യദശയിൽ വർത്തിക്കുന്ന |
| അസൌ | ഇവൻ |
| മമ | എന്റെ |
| അപചാരാത് | അപചാരത്താലാണു് |
| യാതഃ. | ആ ഗതി പ്രാപിപ്പാനിടയായതു്. |

തം ജീവയത ഭദ്രം വോ നാനൃതം കൎത്തുമൎഹഥ
ദ്വിജസ്യ സംശ്രുതോഽൎത്ഥോ മേ ജീവയിഷ്യാമി തേ സുതം. 12

| | |
|---|---|
| "തം | "അവനെ |
| ജീവയത; | ജീവിപ്പിച്ചാലും; |
| വഃ | നിങ്ങൾക്ക് |
| ഭദ്രം; | ഇതുതന്നെ സാഫല്യമാകും; |
| ദ്വിജസ്യ | ബ്രാഹ്മണനോടായി |
| മേ | എന്റെ |
| അൎത്ഥഃ, | കടമയായി, |

| | |
|---|---|
| 'തേ സുതം ജീവയിഷ്യാമി' | അങ്ങയുടെ പുത്രനെ ജീവിപ്പിച്ചുതരുന്നുണ്ട്,' എന്നു |
| സംശ്രുതഃ; | വാഗ്ദത്തം ചെയ്യപ്പെട്ടിട്ടുണ്ട്; |
| അനൃതം കൎത്തും അൎഹഥ ന." | എന്റെ വാക്കിനെ മിഥ്യയാക്കിച്ചെയ്യാതിരുന്നാലും." |

രാഘവസ്യ തു തദ്വാക്യം ശ്രുത്വാ വിബുധസത്തമാഃ
പ്രത്യൂചൂ രാഘവം പ്രീതാ ദേവാഃ പ്രീതിസമന്വിതം. 13

| | |
|---|---|
| വിബുധസത്തമാഃ | മഹാജ്ഞാനികളായ |
| ദേവാഃ, | ദേവകൾ, |
| തു | ഇക്കാൎയ്യത്തിൽ |
| പ്രീതിസമന്വിതം | കാരുണ്യയുക്തമായ |
| രാഘവസ്യ | ശ്രീരാഘവന്റെ |
| തത് വാക്യം | ആ വാക്യത്തെ |

| | |
|---|---|
| ശ്രുത്വാ, | കേട്ട്, |
| പ്രീതാഃ | പ്രത്യുപകാരംചെയ്യാൻ ബാദ്ധ്യതപ്പെട്ടവരായി |
| രാഘവം | ശ്രീരാഘവനോടായി |
| പ്രത്യൂചുഃ. | ഇപ്രകാരം മറുപടിയുരചെയ്തു. |

നിൎവ്വൃതോ ഭവ കാകുത്സ്ഥ സോഽസ്മിന്നഹനി ബാലകഃ
ജീവിതം പ്രാപ്തവാൻ ഭൂയഃ സമേതശ്ചാപി ബന്ധുഭിഃ. 14

| | |
|---|---|
| "കാകുത്സ്ഥ! | "കാകുത്സ്ഥ! |
| സഃ ബാലകഃ | ആ ബാലൻ, |
| അസ്മിൻ | ഈ |
| അഹനി ച | സുദിനത്തിൽതന്നെ |
| ഭൂയഃ | വീണ്ടും |
| ജീവിതം | ജീവൻ |

| | |
|---|---|
| പ്രാപ്തവാൻ, | വന്നവനായി, |
| ബന്ധുഭിഃ അപി | ബന്ധുക്കളോടുകൂടി |
| സമേതഃ; | സമാഗതനായിരിക്കുന്നു; |
| നിൎവ്വൃതഃ ഭവ. | വിചാരപ്പെടാതിരുന്നാലും. |

യസ്മിൻ മുഹൂൎത്തേ കാകുത്സ്ഥ ശൂദ്രോഽയം വിനിപാതിതഃ
തസ്മിൻ മുഹൂൎത്തേ ബാലോഽസൌ ജീവേന സമയുജ്യത. 15

| | |
|---|---|
| "കാകുത്സ്ഥ! | "കാകുത്സ്ഥ! |
| അയം ശൂദ്രഃ | ഈ ശൂദ്രൻ |
| യസ്മിൻ | യാതൊരു |
| മുഹൂൎത്തേ | ക്ഷണത്തിൽ |
| വിനിപാതിതഃ | സംഹരിക്കപ്പെട്ടുവോ, |

| | |
|---|---|
| തസ്മിൻ മുഹൂൎത്തേ | അതേ ക്ഷണത്തിൽ |
| അസൌ ബാലഃ | ഈ കുമാരൻ |
| ജീവേന സമയുജ്യത. | ജീവനോടുകൂടിയവനായ്ത്തീൎന്നു. |

സ്വസ്തി പ്രാപ്നുഹി ഭദ്രം തേ സാധു യാമ നരൎഷഭ
അഗസ്ത്യസ്യാശ്രമപദം ദ്രഷ്ടുമിച്ഛാമ രാഘവ. 16

| | | | |
|---|---|---|---|
| "നരഷഭ! രാഘവ! | "പുരുഷോത്തമനായ ശ്രീരാഘവ! | പ്രാപ്നഹി; | പ്രാപിച്ചാലും; |
| തേ സാധു ഭദ്രം; | നിന്തിരുവടിക്ക് വഴിപോലെ കാൎയ്യസിദ്ധി നേൎന്നു കഴിഞ്ഞു; | അഗസ്ത്യസ്യ | അഗസ്ത്യമഹൎഷിയുടെ |
| | | ആശ്രമപദം | തപോവനത്തെ |
| | | ദ്രഷ്ടും ഇച്ഛാമഃ; | സന്ദൎശിപ്പാൻ ഞങ്ങൾ ആഗ്രഹിക്കുന്നു; |
| സ്വസ്തി | ക്ഷേമത്തെത്തന്നെ | യാമ. | ഞങ്ങൾ പോയ്‌വരട്ടെ. |

തസ്യ ദീക്ഷാ സമാപ്താ ഹി ബ്രഹ്മഷേഃ സുമഹാദ്യുതേഃ
ദ്വാദശം ഹി ഗതം വൎഷം ജലശയ്യാം സമാസതഃ. 17

| | | | |
|---|---|---|---|
| "തസ്യ | "ആ | സമാസതഃ ഹി | നടക്കുന്ന സംഗതി ഒന്നും അറിയാത്തവിധം തന്നെ |
| സുമഹാദ്യുതേഃ | മഹാപ്രഭാവശാലിയായ | | |
| ബ്രഹ്മഷേഃ | ബ്രഹ്മൎഷിക്ക് | | |
| ജലശയ്യാം | ജലത്തിൽതന്നെ ശയിച്ചിരിക്കുക എന്ന അവസ്ഥയിൽ | ഗതം; | കഴിഞ്ഞുകൂടിയിരിക്കുന്നു; |
| | | ദീക്ഷാ ഹി | തപസ്സിന്നായി ദീക്ഷിച്ചിരുന്ന കാലവും |
| ദ്വാദശം വൎഷം | ഒരു പന്തീരാണ്ടുകാലം | സമാപ്താ. | പൎയ്യവസാനിച്ചു. |

കാകുത്സ്ഥ തദ് ഗമിഷ്യാമോ മുനിം സമഭിനന്ദിതും
ത്വം ചാപ്യാഗച്ഛ ഭദ്രം തേ ദ്രഷ്ടും തമൃഷിസത്തമം. 18

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "കാകുത്സ്ഥ! | തം | ആ |
| മുനിം | മുനിവരനെ | ഋഷിസത്തമം | മുനിപുംഗവനെ |
| സമഭിനന്ദിതും | കണ്ടുകൊണ്ടാടുന്നതിന്നായി | ദ്രഷ്ടും ആഗച്ഛ; | സന്ദൎശിപ്പാൻ എഴുന്നെള്ളിയാലും; |
| തത് | അങ്ങോട്ട് | | |
| ഗമിഷ്യാമഃ; | ഞങ്ങൾ ഗമിക്കയാകുന്നു; | തേ അപി ഭദ്രം." | നിന്തിരുവടിക്കും നന്മ വിളയുന്നതാണ്." |
| ത്വം ച | നിന്തിരുവടിയും | | |

സ തഥേതി പ്രതിജ്ഞായ ദേവാനാം രഘുനന്ദനഃ
ആരുരോഹ വിമാനം തം പുഷ്പകം ഹേമഭൂഷിതം. 19

| | | | |
|---|---|---|---|
| സഃ രഘുനന്ദനഃ | ആ രഘുതിലകൻ | ഹേമഭൂഷിതം | സ്വൎണ്ണാലംകൃതമായ |
| ദേവാനാം | ദേവന്മാരോടായി, | തം | ആ |
| 'തഥാ,' ഇതി | 'അപ്രകാരം ചെയ്യാം' എന്ന് | പുഷ്പകം വിമാനം | പുഷ്പകവിമാനത്തിൽ |
| പ്രതിജ്ഞായ, | സമ്മതിച്ച്, | ആരുരോഹ. | കയറി. |

തതോ ദേവാഃ പ്രയാതാസ്തേ വിമാനൈൎബ്ബഹുവിസ്തരൈഃ
രാമോऽപ്യനുജഗാമാശു കുംഭയോനേസ്തപോവനം. 20

| | | | |
|---|---|---|---|
| തേ | ആ | കുംഭയോനേഃ | അഗസ്ത്യമഹൎഷിയുടെ |
| ദേവാഃ | വാനവന്മാർ | തപോവനം | തപോവനത്തിലേയ്ക്കു |
| ബഹുവിസ്തരൈഃ | പലമാതിരിയായുള്ള | ആശു | വേഗത്തിൽ |
| വിമാനൈഃ | വിമാനങ്ങളിൽ കയറിക്കൊണ്ട് | പ്രയാതാഃ; | എഴുന്നെള്ളി; |
| | | രാമഃ അപി | ശ്രീരാമനും |
| തതഃ | അവിടെ നിന്നും | അനുജഗാമ | തുടൎന്നു ചെന്നു. |

ദൃഷ്ട്വാ തു ദേവാൻ സംപ്രാപ്താനഗസ്ത്യസ്തപസാം നിധിഃ
അർച്ചയാമാസ ധർമ്മാത്മാ സർവ്വാംസ്താനവിശേഷതഃ. 21

| | | | |
|---|---|---|---|
| തപസാം നിധിഃ | തപോനിധിയും | ദൃഷ്ട്വാ, | കണ്ട്, |
| ധർമ്മാത്മാ | ധർമ്മാത്മാവുമായ | താൻ സർവ്വാൻ തു | അവരെല്ലാവരേയും |
| അഗസ്ത്യഃ | അഗസ്ത്യമഹർഷി | | |
| സംപ്രാപ്താൻ | നേരിൽ എഴുന്നെള്ളി | അവിശേഷതഃ | ഒരുപോലെ |
| ദേവാൻ | ദേവന്മാരെ [യവരായ | അർച്ചയാമാസ. | ഉപചരിച്ചു് പൂജചെയ്തു. |

പ്രതിഗൃഹ്യ തതഃ പൂജാം സംപൂജ്യ ച മഹാമുനിം
ജഗ്മുസ്തേ ത്രിദശാ ഹൃഷ്ടാ നാകപൃഷ്ഠം സഹാനുഗൈഃ. 22

| | | | |
|---|---|---|---|
| തേ ത്രിദശാഃ | ആ ദേവകൾ | സംപൂജ്യ, | ഉപചരിച്ചശേഷം, |
| പൂജാം | പൂജയെ | തതഃ | അങ്ങുനിന്നു |
| പ്രതിഗൃഹ്യ, | സ്വീകരിച്ചുകൊണ്ട്, | സഹാനുഗൈഃ | കൂടെയുള്ളവരോടുംകൂടി |
| ഹൃഷ്ടാഃ | പ്രീതിപൂണ്ടവരായി, | നാകപൃഷ്ഠം ജഗ്മുഃ. | ദേവലോകത്തേയ്ക്കെഴുന്നെള്ളി. |
| മഹാമുനിം ച | മാമുനിയേയും | | |

ഗതേഷു തേഷു കാകുത്സ്ഥഃ പുഷ്പകാദവരുഹ്യ ച
തതോഽഭിവാദയാമാസ ഹ്യഗസ്ത്യമൃഷിസത്തമം. 23

| | | | |
|---|---|---|---|
| തേഷു | അവർ | തതഃ | ഉടനെ |
| ഗതേഷു ച, | എഴുന്നെള്ളിയ ശേഷം, | ഋഷിസത്തമം | മുനിവരനായ |
| കാകുത്സ്ഥഃ ഹി | കാകുത്സ്ഥനും | അഗസ്ത്യം | അഗസ്ത്യഭഗവാനെ |
| പുഷ്പകാത് | പുഷ്പകവിമാനത്തിൽ | അഭിവാദയാ-മാസ. | വന്ദിച്ചു. |
| അവരുഹ്യ, | ഇറങ്ങി, [നിന്നു് | | |

സോഽഭിവാദ്യ മഹാത്മാനം ജ്വലന്തമിവ തേജസാ
ആതിഥ്യം പരമം പ്രാപ്യ നിഷസാദ നരാധിപഃ. 24

| | | | |
|---|---|---|---|
| സഃ നരാധിപഃ, | ആ നൃപവരൻ, | അഭിവാദ്യ, | വണങ്ങി, |
| തേജസാ | പ്രഭാവത്താൽ | പരമം | ഉത്തമമായ |
| ജ്വലന്തം ഇവ | തേജോമയനായുജ്ജ്വലിക്കുന്നവനായ | ആതിഥ്യം | അതിഥിപൂജയെ |
| | | പ്രാപ്യ | പ്രാപിച്ചശേഷം |
| മഹാത്മാനം | മഹാത്മാവിനെ | നിഷസാദ. | ഉപവേശിച്ചു. |

തമുവാച മഹാതേജാഃ കുംഭയോനിർമ്മഹാതപാഃ
സ്വാഗതം തേ നരശ്രേഷ്ഠ ദിഷ്ട്യാ പ്രാപ്തോഽസി രാഘവ 25

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയും | പ്രാപ്തഃ അസി | നിന്തിരുവടി ഇങ്ങെഴുന്നെള്ളിയതു് |
| മഹാതപാഃ | മഹാതപസ്വിയുമായ | | |
| കുംഭയോനിഃ | അഗസ്ത്യമഹർഷി | ദിഷ്ട്യാ; | എന്റെ ഭാഗ്യവിശേഷംതന്നെ; |
| തം | അനുഗ്രഹത്തോടായി | | |
| ഉവാച; | ഇങ്ങിനെഅരുൾചെയ്തു; | തേ സ്വാഗതം. | ഞാൻ അർപ്പിക്കുന്നതിനെ പ്രീതിയോടെ സ്വീകരിച്ചാലും. |
| "നരശ്രേഷ്ഠ! | "പുരുഷോത്തമനായ | | |
| രാഘവ! | ഹേ ശ്രീരാഘവ! | | |

ത്വം മേ ബഹുമതോ രാമ ഗുണൈർബ്ബഹുഭിരുത്തമൈഃ
അതിഥിഃ പൂജനീയശ്ച മമ നിത്യം ഹൃദി സ്ഥിതഃ. 26

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | മമ | എന്റെ |
| ബഹുഭിഃ | അളവററ | ഹൃദി | അകക്കാമ്പിൽ |
| ഉത്തമൈഃ ഗുണൈഃ | ഉത്തമഗുണങ്ങൾകാര ണനം | സ്ഥിതഃ ച | പ്രതിഷ്ഠിക്കപ്പെട്ടവനായ്ത്തന്നെയുള്ള |
| പൂജനീയഃ | പൂജിക്കത്തക്കവനായി | ത്വം | നിന്തിരുവടി |
| നിത്യം മേ | എപ്പോഴും എനിക്ക് | അതിഥിഃ. | അതിഥിയായി വിളങ്ങുന്നു. |
| ബഹുമതഃ | സർവ്വവുമായി | | |

സുരാ ഹി കഥയന്തി ത്വാമാഗതം ശൂദ്രഘാതിനം
ബ്രാഹ്മണസ്യ തു ധർമ്മേണ ത്വയാ ജീവാപിതഃ സുതഃ. 27

| | | | |
|---|---|---|---|
| "ബ്രാഹ്മണസ്യ സുതഃ | "ബ്രാഹ്മണകുമാരൻ | ശൂദ്രഘാതിനം | ശൂദ്രനെ വധിച്ചവനായ |
| ത്വയാ | നിന്തിരുവടിയാൽ | ത്വാം | നിന്തിരുവടിയെ |
| ജീവാപിതഃ | ജീവിപ്പിക്കപ്പെട്ടതായും | ആഗതം ഹി | ഇങ്ങെഴുന്നെള്ളിയിരിക്കുന്നവനായും |
| തു | ഇതുകാരണമായി | സുരാഃ | ദേവകൾ |
| ധർമ്മേണ | ധർമ്മവിധിപ്രകാരം | കഥയന്തി. | അരുളിച്ചെയ്യുന്നു. |

[ഈ ശ്ലോകത്തിൽ ഒടുവിലത്തെ പദത്തിൽ ഗായത്രിയുടെ ഒടുവിലത്തെ അക്ഷരം വിന്യസിക്കപ്പെട്ടിരിക്കുന്നു എന്ന് വൈഷ്ണവപക്ഷം.]

ഉഷ്യതാം ചേഹ രജനീ സകാശേ മമ രാഘവ
പ്രഭാതേ പുഷ്പകേണ ത്വം ഗന്താസി പുരമേവ ഹി. 28

| | | | |
|---|---|---|---|
| "രാഘവ! | "ശ്രീരാഘവ! | ത്വം | നിന്തിരുവടി |
| ഇഹ ച | ഇവിടെത്തന്നെ | പ്രഭാതേ ഏവ | നാളെ പുലച്ചയ്ക്കുതന്നെ |
| മമ | എന്റെ | പുഷ്പകേണ | പുഷ്പകവിമാനത്തിൽ കയറിക്കൊണ്ട് |
| സകാശേ ഹി | അരികിലായി | | |
| രജനി | രാത്രി | പുരം | നഗരത്തിലേക്ക് |
| ഉഷ്യതാം; | കഴിച്ചുകൂട്ടപ്പെടട്ടെ; | ഗന്താസി. | എഴുന്നെള്ളാം. |

ത്വം ഹി നാരായണഃ ശ്രീമാൻ ത്വയി സർവ്വം പ്രതിഷ്ഠിതം
ത്വം പ്രഭുഃ സർവ്വഭൂതാനാം പുരുഷസ്ത്വം സനാതനഃ. 29

| | | | |
|---|---|---|---|
| "ത്വയി | "നിന്തിരുവടിയിങ്കലാണ് | സനാതനഃ പുരുഷഃ; | ആദിപുരുഷനാകുന്നു; |
| സർവ്വം | സർവ്വവും | | |
| പ്രതിഷ്ഠിതം; | അടങ്ങിയിരിക്കുന്നത്; | ത്വം | നിന്തിരുവടി |
| സർവ്വഭൂതാനാം | സകലപ്രാണികൾക്കും | ശ്രീമാൻ | സാക്ഷാൽ ലക്ഷ്മീസമേതനായ |
| ത്വം | നിന്തിരുവടിതന്നെ | | |
| പ്രഭുഃ; | പ്രഭുവായവൻ; | നാരായണഃ ഹി. | ശ്രീനാരായണമൂർത്തിയാണല്ലൊ. |
| ത്വം | നിന്തിരുവടി | | |

ഇദം ചാഭരണം സൌമ്യ നിർമ്മിതം വിശ്വകർമ്മണാ
ദിവ്യം ദിവ്യേന വപുഷാ ദീപ്യമാനം സ്വതേജസാ
പ്രതിഗൃഹ്ണീഷ്വ കാകുത്സ്ഥ മത് പ്രിയം കുരു രാഘവ. 30

| | | | |
|---|---|---|---|
| "സൌമ്യ! | "പുണ്യാത്മാവായ! | ദീപ്യമാനം ച | ഉജ്ജ്വലിക്കുന്നതുമായ |
| കാകുത്സ്ഥ! | ഹേ കാകുത്സ്ഥ! | ഇദം ആഭരണം | ഈ ആഭരണത്തെ |
| വിശ്വകർമ്മണാ | വിശ്വകർമ്മാവിനാൽ | മത് | എങ്കൽനിന്നു |
| നിർമ്മിതം | നിർമ്മിക്കപ്പെട്ടതും | പ്രതി-ഗൃഹ്ണീഷ്വ; | ബഹുമതിയായി സ്വീകരിപ്പാൻ തിരുവുള്ളമുണ്ടാകേണം; |
| ദിവ്യേന | അത്ഭുതകരമായ | രാഘവ! | ശ്രീരാഘ! |
| വപുഷാ | വടിവിനാൽ | പ്രിയം കുരു. | അനുഗ്രഹിച്ചരുളിയാലും. |
| ദിവ്യം | അതിമനോഹരമായിരിക്കുന്നതും | | |
| സ്വതേജസാ | പ്രകൃതിസിദ്ധമായ കാന്തിയാൽ | | |

ദത്തസ്യ ഹി പുനർദ്ദാനേ സുമഹത് ഫലമുച്യതേ
ഭരണേ ഹി ഭവാൻ ശക്തഃ സേന്ദ്രാണാം മരുതാമപി. 31

| | | | |
|---|---|---|---|
| "ദത്തസ്യ | "ദാനമായി നേടിയതിനെ | ഭരണേ ഭവാൻ ഹി | അലങ്കാരമായി അണിയേണ്ടുന്ന കാര്യത്തിൽ നിന്തിരുവടിയൊരുവൻ തന്നെയാണ് |
| പുനഃ | വീണ്ടും | സേന്ദ്രാണാം | ഇന്ദ്രനടക്കമുള്ള |
| ദാനേ | മറെറാരുവന്ന് ബഹുമാനമായി നൽകുന്നതിൽ | മരുതാം അപി, | ദേവകളെല്ലാവരിലും വെച്ച് |
| സുമഹത് | വിശേഷമായ | ശക്തഃ. | മേന്മപൂണ്ടു വിളങ്ങുന്നവൻ. |
| ഫലം, | പുണ്യഫലമുണ്ടെന്ന്, | | |
| ഉച്യതേ ഹി; | പറയപ്പെടുന്നുണ്ടല്ലൊ; | | |

തസ്മാത് പ്രദാസ്യേ വിധിവത് തത് പ്രതീച്ഛ നരാധിപ. 32

| | | | |
|---|---|---|---|
| "തസ്മാത് | "ആകയാൽ | നരാധിപ! | നൃപവര്യ! |
| വിധിവത് | വിധിപ്രകാരം | തത് | അതിനെ |
| പ്രദാസ്യേ; | ഞാൻ തിരുമുൽകാഴ്ചയായി അർപ്പിക്കുന്നു; | പ്രതീച്ഛ." | സ്വീകരിച്ചുകൊണ്ടാലും." |

തദ്രാമഃ പ്രതിജഗ്രാഹ മുനേസ്തസ്യ മഹാത്മനഃ
ദിവ്യമാഭരണം ചിത്രം പ്രദീപ്തമിവ ഭാസ്കരം. 33

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | പ്രദീപ്തം | ആളിക്കത്തുന്ന |
| തസ്യ | ആ | ഭാസ്കരം ഇവ | അഗ്നിയെപ്പോലെ |
| മഹാത്മനഃ | മഹാത്മാവായ | ദിവ്യം | തേജോമയമായി വിളങ്ങുന്നതുമായ |
| മുനേഃ | മുനിവരന്റെ | തത് ആഭരണം | ആ ആഭരണത്തെ |
| ചിത്രം | അത്യത്ഭുതവും | പ്രതിജഗ്രാഹ. | സ്വീകരിച്ചു. |

പ്രതിഗൃഹ്യ തതോ രാമസ്തദാഭരണമുത്തമം
ആഗമം തസ്യ ദിവ്യസ്യ പ്രഷ്ടുമേവോപചക്രമേ. 34

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | ദിവ്യസ്യ | തേജോമയമായ |
| ഉത്തമം | ശ്രേഷ്ഠമായ | തസ്യ | അതിന്റെ |
| തത് ആഭരണം | ആ ആഭരണത്തെ | ആഗമം | ഉത്പത്തിയെക്കുറിച്ച് |
| പ്രതിഗൃഹ്യ | സ്വീകരിച്ചു് | പ്രഷ്ടും } ഉപചക്രമേ. } | ഇങ്ങിനെ ചോദ്യംചെയ്തു. |
| തതഃ ഏവ | അപ്പോൾതന്നെ | | |

അത്യദ്ഭുതമിദം ദിവ്യം വപുഷാ യുക്തമുത്തമം
കഥം ഭഗവതാ പ്രാപ്തം കുതോ വാ കേന വാ ഹൃതം. 35

| | | | |
|---|---|---|---|
| "വപുഷാ | "രൂപത്താൽ | ഹൃതം | ഏററുവാങ്ങപ്പെട്ടതുമായ |
| ഉത്തമം | എല്ലാററിന്നും മേലായി | ഇദം, | ഇത് |
| യുക്തം, | വിളങ്ങുന്നതും | കഥം | എപ്രകാരമാണ് |
| അത്യദ്ഭുതം | അത്യദ്ഭുതവുമായ | പ്രാപ്തം? | പ്രാപിക്കപ്പെട്ടതു് ? |
| ദിവ്യം, | ഭംഗിപൂണ്ടു വിലസുന്നതും, | കുതഃ വാ? | എങ്ങുനിന്നാണ് ? |
| ഭഗവതാ | നിന്തിരുവടിയാൽ | കേന വാ? | എന്തു കാരണത്താലാണ് ? |

കുതൂഹലിതയാ ബ്രഹ്മൻ പൃച്ഛാമി ത്വാം മഹായശഃ
ആശ്ചര്യാണാം ബഹൂനാം ഹി നിധിഃ പരമകോ ഭവാൻ. 36

| | | | |
|---|---|---|---|
| "ഭവാൻ ഹി | "നിന്തിരുവടിയാകട്ടെ | ബ്രഹ്മൻ! | മാമുനിവര്യ! |
| ബഹൂനാം | എത്രയോ | കുതൂഹലിതയാ | അറിയേണമെന്നുള്ള ആഗ്രഹത്താൽ |
| ആശ്ചര്യാണാം | അത്ഭുതങ്ങൾക്ക് | | |
| പരമകഃ | സർവ്വോത്തമമായ | ത്വാം | നിന്തിരുവടിയോടു |
| നിധിഃ; | ഇരുപ്പിടമാകുന്നു; | പൃച്ഛാമി." | ഞാൻ ചോദിക്കുന്നതാണ്." |
| മഹായശഃ | മഹായശസ്വിയായ | | |

ഏവം ബ്രുവതി കാകുത്സ്ഥേ മുനിർവ്വാക്യമഥാബ്രവീത്
ശൃണു രാമ യഥാവൃത്തം പുരാ ത്രേതായുഗേ യുഗേ. 37

| | | | |
|---|---|---|---|
| കാകുത്സ്ഥേ | കാകുത്സ്ഥൻ | "രാമ! | "ശ്രീരാമ! |
| ഏവം | ഇപ്രകാരം | ത്രേതായുഗേ | ത്രേതായുഗമെന്ന |
| ബ്രുവതി, | ചോദിച്ചാറെ, | യുഗേ | യുഗത്തിൽ |
| മുനിഃ | മഹർഷി | പുരാ | മുമ്പൊരിക്കൽ |
| അഥ | ഇപ്രകാരം | യഥാവൃത്തം | നടന്നതായ ഒരു വിഷയത്തെപ്പററി |
| വാക്യം } അബ്രവീത്; } | ഉരചെയ്തു; | ശൃണു." | ചെവിക്കൊണ്ടാലും." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഷട്സപ്തതിതമഃ സർഗ്ഗഃ = എഴുപത്താറാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 23247; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2523.



## സപ്തസപ്തതിതമഃ സൎഗ്ഗഃ = എഴുപത്തേഴാംസൎഗ്ഗം.

[ദിവ്യപുരുഷപ്രശ്നഃ = അഗസ്ത്യൻ ദിവ്യപുരുഷനോടു ചോദിക്കുന്നതു്.]

പുരാ ത്രേതായുഗേ രാമ ഹ്യരണ്യം ബഹുവിസ്തരം
സമന്താദ്യോജനശതം നിൎമ്മൃഗം പക്ഷിവൎജ്ജിതം. 1

| | | | |
|---|---|---|---|
| **"രാമ!** | "ശ്രീരാമ! | നിൎമ്മൃഗം | മൃഗങ്ങളൊന്നുമില്ലാത്തതായി |
| **ത്രേതായുഗേ** | ത്രേതായുഗത്തിൽ | പക്ഷിവൎജ്ജിതം ഹി | പക്ഷികളുമില്ലാത്തതായി |
| **പുരാ** | പണ്ടു് | അരണ്യം. | ഒരു അരണ്യമുണ്ടായിരുന്നു. |
| **ബഹുവിസ്തരം** | വിസ്തീൎണ്ണമേറിയതായി | | |
| **സമന്താത്** | ചുററും | | |
| **യോജനശതം** | നൂറുയോജനദൂരംവരെ ശ്ശം | | |

തസ്മിൻ നിൎമ്മാനുഷേഽരണ്യേ കുൎവ്വാണസ്തപ ഉത്തമം
അഹമാക്രമിതും സൌമ്യ തദരണ്യമുപാഗമം. 2

| | | | |
|---|---|---|---|
| **"സൌമ്യ!** | "പുണ്യശീല! | കുൎവ്വാണഃ | ചെയ്യുന്നവനായ |
| **തസ്മിൻ** | ആ | അഹം, | ഞാൻ, |
| **നിൎമ്മാനുഷേ** | മനുഷ്യരഹിതമായ | ആക്രമിതും | ചുററിനോക്കുവാനായി |
| **അരണ്യേ** | അരണ്യത്തിൽ | തത് അരണ്യം | ആ അരണ്യത്തെ |
| **ഉത്തമം തപഃ** | വൻ തപസ്സ് | ഉപാഗമം. | പ്രാപിച്ചു. |

തസ്യ രൂപമരണ്യസ്യ നിൎദ്ദേഷ്ടും ന ശശാക ഹ
ഫലമൂലൈഃ സുഖാസ്വാദൈൎബ്ബഹുരൂപൈശ്ച കാനനൈഃ. 3

| | | | |
|---|---|---|---|
| **"ഫലമൂലൈഃ ച** | "പഴങ്ങളാലും കിഴങ്ങുകളാലും | തസ്യ അരണ്യസ്യ | ആ അരണ്യത്തിന്റെ |
| **സുഖാസ്വാദൈഃ** | മനോഹരമായി | രൂപം | രഞ്ജിപ്പ് |
| **ബഹുരൂപൈഃ** | പലമാതിരിയുള്ള | നിൎദ്ദേഷ്ടും ഹ | ഇപ്രകാരമുള്ളതെന്നു് നിൎദ്ദേശിപ്പാൻതന്നെ |
| **കാനനൈഃ** | ഉപവനങ്ങളാൽ | ന ശശാക. | കഴിവില്ലാതിരുന്നു. |

തസ്യാരണ്യസ്യ മദ്ധ്യേ തു സരോ യോജനമായതം
ഹംസകാരണ്ഡവാകീൎണ്ണം ചക്രവാകോപശോഭിതം 4
പദ്മോത്പലസമാകീൎണ്ണം സമതിക്രാന്തശൈവലം
തദാശ്ചൎയ്യമിവാത്യൎത്ഥം സുഖാസ്വാദമനുത്തമം 5
അരജസ്കം തഥാഽക്ഷോഭ്യം ശ്രീമത് പക്ഷിഗണായുതം
സമീപേ തസ്യ സരസോ മഹദദ്ഭുതമാശ്രമം. 6

| | |
|---|---|
| "തത് | "അപ്പോൾ |
| തസ്യ | ആ |
| അരണ്യസ്യ | അരണ്യത്തിൻ |
| മദ്ധ്യേ | നടുവിലായി |
| യോജനം | ഒരു യോജന |
| ആയതം | നീണ്ടുള്ളതും |
| ഹംസ–കാരണ്ഡ–വാകീർണ്ണം | ഹംസങ്ങളാലും താറാവുകളാലും നിറയപ്പെട്ടതും |
| ചക്ര–വാകോപ–ശോഭിതം | ചക്രവാകങ്ങളാൽ പരിശോഭിക്കുന്നതും |
| പദ്മോത്–പലസമാ–കീർണ്ണം | താമര, നീലോല്പലം എന്നവ നിറഞ്ഞുള്ളതും |
| സമതിക്രാന്ത–ശൈവലം | പായൽതന്നെ ഒട്ടുമില്ലാത്തതും |
| അനുത്തമം | ഇണയററതായി |
| അത്യത്ഭുതം | ഏററം |
| ആശ്ചര്യം ഇവ | അമാനുഷമായിത്തന്നെ വിളങ്ങുന്നതും |
| സുഖാസ്വാദം | അതിരുചികരമായതും |
| അക്ഷോഭ്യം | ഇളക്കമില്ലാതിരിക്കുന്നതും |
| ശ്രീമത് | ഭംഗിവാച്ചതും |
| പക്ഷി–ഗണായുതം | പക്ഷിക്കൂട്ടങ്ങൾ നിറഞ്ഞുള്ളതും |
| തഥാ | അപ്രകാരം തന്നെ |
| അരജസ്കം തു | നിർമ്മലവും ആയ |
| സരഃ; | ഒരു സരസ്സുണ്ടായിരുന്നു; |
| തസ്യ | ആ |
| സരസഃ | പൊയ്കയുടെ |
| സമീപേ | അരികിലായി |
| മഹത് | ഏററം |
| അത്ഭുതം | രമണീയമായ |
| ആശ്രമം. | ഒരു ആശ്രമമുണ്ടായിരുന്നു. |

പുരാണം പുണ്യമത്യത്ഥം തപസ്വിജനവർജ്ജിതം
തത്രാഹമവസം രാത്രിം നൈദാഘീം പുരുഷർഷഭ. 7

| | |
|---|---|
| "പുരുഷർഷഭ! | "പുരുഷോത്തമ! |
| പുരാണം | എത്രയോ കാലത്തിനു മുമ്പുള്ളതായും |
| അത്യത്ഥം പുണ്യം | അതി മനോഹരമായും |
| തപസ്വിജന–വർജ്ജിതം | താപസജനങ്ങളാരും തന്നെ ഇല്ലാതിരിക്കുന്നതായും ഉള്ള |
| തത്ര, | അതിൽ, |
| നൈദാഘീം | വേനൽക്കാലത്തിലെ |
| രാത്രിം | ഒരു രാത്രി |
| അഹം അവസം. | ഞാൻ കഴിച്ചുകൂട്ടി. |

പ്രഭാതേ കാല്യമുത്ഥായ സരസ്തദുപചക്രമേ
അഥാപശ്യം ശവം തത്ര സുപുഷ്ടമരജഃ ക്വചിത്. 8

| | |
|---|---|
| "പ്രഭാതേ | "പ്രഭാതത്തിൽ |
| കാല്യം ഉത്ഥായ, | ശാസ്ത്രപ്രകാരമുണരേണ്ടുന്ന സമയത്ത് എഴുന്നേററ്, |
| തത് | ആ |
| സരഃ | പൊയ്കയിലേക്കായി |
| ഉപചക്രമേ; | ഞാൻ ചെന്നു; |
| അഥ | അപ്പോൾ |
| തത്ര | അതിൽ |
| ശവം | ഒരു ശവശരീരത്തെ |
| ക്വചിത് | ആ സമയത്തിലും |
| സുപുഷ്ടം | പുഷ്ടിയുള്ളതായും |
| അരജഃ | കേടുതട്ടാതിരിക്കുന്നതായും |
| അപശ്യം. | ഞാൻ കണ്ടു. |

പങ്ക്തിഭേദേന പൃഷ്ഠാംഗം സമാശ്രിതസരോവരം
തിഷ്ഠന്തം പരയാ ലക്ഷ്മ്യാ തസ്മിംസ്തോയാശയേ നൃപ 9
തമർത്ഥം ചിന്തയാനോഽഹം മുഹൂർത്തം തത്ര രാഘവ
വിസ്മിതോഽസ്മി സരസ്തീരേ കിം നു ഇദം സ്യാദിതി പ്രഭോ. 10

| | | | |
|---|---|---|---|
| "പ്രഭോ! | "പ്രഭോ! | പങ്ക്തി-ഭേദേന തത്ര, | പന്തിയിലുള്ള പക്ഷഭേദം തന്നെ (തടിക്ക്) കാരണമെന്നിരുന്നാലും, |
| നൃപ! | മഹാരാജാവേ! | 'കിം നു ഇദം സ്യാത്' ഇതി | 'ഇതെന്തായിരിക്കാം' എന്ന് |
| രാഘവ! | ശ്രീരാഘവ! | തം അർത്ഥം | അതിനുള്ള വാസ്തവമായ കാരണത്തെക്കുറിച്ച് |
| തസ്മിൻ | ആ | അഹം | ഞാൻ |
| തോയാശയേ | ജലാശയത്തിൽ | സരസ്തീരേ | ആ പൊയ്കക്കരയിൽ |
| പൃഷ്ഠാംഗം | തടിച്ചു ഉടലോടുകൂടിയതായി | ചിന്തയാനഃ | ആലോചിച്ചുകൊണ്ടിരിക്കുന്നവനായിത്തന്നെ |
| സമാശ്രിത-സരോവരം | സരസ്സിനെത്തന്നെ ആശ്രയമായുള്ളതായി | മുഹൂർത്തം | ഒട്ടുനേരം |
| പരയാ | അതിയായ | വിസ്മിതഃ അസ്മി. | ഭ്രമിച്ചുനിന്നുപോയി. |
| ലക്ഷ്മ്യാ | ശോഭയോടുകൂടി | | |
| തിഷ്ഠന്തം | പാറുന്നതായ അതിനെ | | |

അഥാപശ്യം മുഹൂർത്താത്തു ദിവ്യമദ്ഭുതദർശനം
വിമാനം പരമോദാരം ഹംസയുക്തം മനോജവം. 11

| | | | |
|---|---|---|---|
| "മുഹൂർത്താത് അഥ, | "ഒരു മുഹൂർത്തകാലത്തിനുശേഷം, | പരമോദാരം | അതിവിശാലവും |
| തു | ഉടനെ, | ഹംസയുക്തം | ഹംസങ്ങളാൽ വഹിക്കപ്പെട്ടതും |
| ദിവ്യം | ദിവ്യവും | മനോജവം | മനോവേഗതപൂണ്ടതു[മായ |
| അദ്ഭുത-ദർശനം | അത്ഭുതാകാരത്തോടുകൂടിയതും | വിമാനം | ഒരു വിമാനത്തെ |
| | | അപശ്യം. | ഞാൻ വീക്ഷിച്ചു. |

അത്യർത്ഥം സ്വർഗ്ഗിണം തത്ര വിമാനേ രഘുനന്ദന
ഉപാസ്തേഽപ്സരസാം വീര സഹസ്രം ദിവ്യഭൂഷണം. 12

| | | | |
|---|---|---|---|
| "രഘുനന്ദന! | "രഘുതിലകനായ | ദിവ്യഭൂഷണം | ദിവ്യാലങ്കാരങ്ങൾപൂണ്ട് |
| വീര! | വീര! | സ്വർഗ്ഗിണം | മരിച്ച് സ്വർഗ്ഗവാസിയായിരിക്കുന്ന ഒരുവനെ |
| തത്ര വിമാനേ | ആ വിമാനത്തിൽ | അത്യർത്ഥം | ഏററം ശ്രദ്ധയോടുകൂടി |
| അപ്സരസാം | അപ്സരസ്സുകൾ | ഉപാസ്തേ. | ഉപചരിച്ചുകൊണ്ടിരുന്നു. |
| സഹസ്രം | ഒരായിരംപേർ | | |

ഗായന്തി ദിവ്യഗേയാനി വാദയന്തി തഥാഽപരാഃ
മൃദംഗവീണാപണവാൻ നൃത്യന്തി ച തഥാഽപരാഃ. 13

| | | | |
|---|---|---|---|
| "ദിവ്യഗേയാനി | "ദിവ്യഗാനങ്ങളെ | വാദയന്തി ; | വായിക്കുന്നു ; |
| ഗായന്തി ; | പാടുന്നു ; | | |
| തഥാ | അപ്രകാരംതന്നെ | തഥാ | അവ്വണ്ണംതന്നെ |
| അപരാഃ | മററുചിലർ | അപരാഃ ച | വേറെ ചിലർ |
| മൃദംഗവീണാ-പണവാൻ | മൃദംഗം, വീണ, മദ്ദളം എന്നവയെ | നൃത്യന്തി. | നൎത്തനംചെയ്യുന്നു. |

അപരാശ്ചന്ദ്രരശ്മ്യാഭൈൎഹേമദണ്ഡൈശ്ച ചാമരൈഃ
ദോധൂയുൎവ്വദനം തസ്യ പുണ്ഡരീകനിഭേക്ഷണം. 14

| | | | |
|---|---|---|---|
| "അപരാഃ ച | "മററുചിലരാകട്ടെ | ചന്ദ്ര-രശ്മ്യാഭൈഃ | ചന്ദ്രരശ്മിപോലുള്ളവയും |
| തസ്യ | അദ്ദേഹത്തിന്റെ | ഹേമദണ്ഡൈഃ | സ്വൎണ്ണപ്പിടികളാന്നവയുമായ |
| പുണ്ഡരീക-നിഭേക്ഷണം | ചെന്താരൊത്ത നേത്രങ്ങളാന്ന | ചാമരൈഃ | വെഞ്ചാമരങ്ങൾകൊ |
| വദനം | മുഖമണ്ഡലത്തെ | ദോധൂയുഃ. | വീശി. [ണ്ട് |

തതഃ സിംഹാസനം ത്യക്ത്വാ മേരുകൂടമിവാംശുമാൻ
പശ്യതോ മേ തദാ രാമ വിമാനാദവരുഹ്യ ച
തം ശവം ഭക്ഷയാമാസ സ സ്വൎഗ്ഗീ രഘുനന്ദന. 15

| | | | |
|---|---|---|---|
| "രഘുനന്ദന ! | "രഘുകുലതിലകനായ | സിംഹാസനം | സിംഹാസനം |
| രാമ ! | ശ്രീരാമ ! | ത്യക്ത്വാ | വിട്ടെഴുന്നേററ് |
| തദാ മേ | ആ സമയം ഞാൻ | വിമാനാത് | വിമാനത്തിൽ |
| പശ്യതഃ | നോക്കിനില്ക്കേതന്നെ | അവരുഹ്യ | നിന്നിറങ്ങി |
| സഃ സ്വൎഗ്ഗീ | മരിച്ചശേഷം സ്വൎഗ്ഗം പ്രാപിച്ചവനായ അ | തതഃ | അവിടെ |
| അംശുമാൻ | ആദിത്യൻ [ദ്ദേഹം | തം | ആ |
| മേരുകൂടം ഇവ | മേരുകൂടമെന്ന ശിഖരത്തെ എന്നപോലെ | ശവം ച | ശവശരീരത്തെത്തന്നെ |
| | | ഭക്ഷയാമാസ. | ഭുജിച്ചു. |

തഥാ ഭുക്ത്വാ യഥാകാമം മാംസം ബഹുസുപീവരം
അവതീൎയ്യ സരഃ സ്വൎഗ്ഗീ സംസ്പ്രഷ്ടുമുപചക്രമേ. 16

| | | | |
|---|---|---|---|
| "സ്വൎഗ്ഗീ | "സ്വൎഗ്ഗസ്ഥനായ അദ്ദേഹം | യഥാകാമം | വേണ്ടുവോളം |
| തഥാ | അപ്രകാരം തന്നെ | ഭുക്ത്വാ, | ഭുജിച്ചശേഷം, |
| ബഹുസുപീവരം | ധാരാളമായും രുചികരമായും കൊഴുത്തതാ | സരഃ | സരസ്സിൽ |
| മാംസം | മാംസത്തെ [യും ഉള്ള | അവതീൎയ്യ | ഇറങ്ങി |
| | | സംസ്പ്രഷ്ടും | കൈകാൽ കഴുകുവാൻ |
| | | ഉപചക്രമേ. | തുടങ്ങി. |

യുവാഭ്യാമാത്മഭൂതാഭ്യാം രാജസൂയമനുത്തമം
സഹിതോ യഷ്ടുമിച്ഛാമി തത്ര ധർമ്മോ ഹി ശാശ്വതഃ. 5

| | |
|---|---|
| "ആത്മഭൂതാഭ്യാം | "എന്റെ പേരിൽ മനഃപൂർവ്വമായി ഭക്തികയ്യൊണ്ട |
| യുവാഭ്യാം സഹിതഃ | നിങ്ങൾ രണ്ടുപേരോടും കൂടി |
| അനുത്തമം | സർവ്വോത്തമമായ |
| രാജസൂയം | രാജസൂയമെന്ന |
| യഷ്ടും | യാഗം നടത്തുവാൻ |
| ഇച്ഛാമി; | ഞാൻ ആഗ്രഹിക്കുന്നു; |
| തത്ര | അതിനാൽ |
| ശാശ്വതഃ | ശാശ്വതമായ |
| ധർമ്മഃ ഹി? | പുണ്യം ഉണ്ടാകുന്നതല്ലെ? |

ഇഷ്ട്വാ തു രാജസൂയേന മിത്രഃ ശത്രുനിബർഹണഃ
സുഹുതേന സുയജ്ഞേന വരുണത്വമുപാഗമത്. 6

| | |
|---|---|
| "ശത്രുനിബർഹണഃ | "ശത്രുസംഹാരകനായ |
| മിത്രഃ | മിത്രനെന്നവൻ |
| സുഹുതേന | മഹായജ്ഞമായുള്ളതും |
| സുയജ്ഞേന | ഉത്കൃഷ്ടമായ പുണ്യകൃത്യവുമായ |
| രാജസൂയേന ഇഷ്ട്വാ തു | രാജസൂയത്തെ നടത്തിയതിനാൽതന്നെ |
| വരുണത്വം | വരുണപദവിയെ |
| ഉപാഗമത്. | പ്രാപിച്ചു. |

സോമശ്ച രാജസൂയേന ഇഷ്ട്വാ ധർമ്മേണ ധർമ്മവിത്
പ്രാപ്തശ്ച സർവ്വലോകേഷു കീർത്തിസ്ഥാനം ച ശാശ്വതം. 7

| | |
|---|---|
| "ധർമ്മവിത് | "ധർമ്മജ്ഞനായ |
| സോമഃ ച | സോമനും |
| ധർമ്മേണ | പുണ്യഫലപ്രദമായ |
| രാജസൂയേന ഇഷ്ട്വാ ച | രാജസൂയയാഗത്തെ നടത്തിയതിനാൽതന്നെ |
| സർവ്വലോകേഷു ച | എല്ലാ ലോകങ്ങളിലും വെച്ച് |
| കീർത്തിസ്ഥാനം | ഏവനും ആഗ്രഹിക്കുന്ന സ്ഥാനമായ |
| ശാശ്വതം | വൈകുണ്ഠത്തെ |
| പ്രാപ്തഃ. | പ്രാപിച്ചു. |

അസ്മിന്നഹനി യച്ഛ്രേയശ്ചിന്ത്യതാം തന്മയാ സഹ
ഹിതം ചായതിയുക്തം ച പ്രയതൌ കർത്തുമർഹഥഃ. 8

| | |
|---|---|
| "യത് | "യാതൊന്ന് |
| ശ്രേയഃ, | മോക്ഷപ്രദമായുള്ളതോ |
| തത് | അയത്ു് |
| മയാ സഹ | എന്നോടുകൂടി |
| അസ്മിൻ | ഈ |
| അഹനി ച | സുദിനത്തിൽതന്നെ |
| ചിന്ത്യതാം; | ആലോചിച്ചു നിശ്ചയിക്കപ്പെടട്ടെ; |
| ഹിതം ച | ഉചിതവും |
| ആയതിയുക്തം | ഉത്കൃഷ്ടഫലത്തെ നൽകുന്നതുമായതിനെത്തന്നെ |
| പ്രയതൌ | ശ്രദ്ധാപൂർവ്വം ആലോചിച്ചുറച്ചവരായി |
| കർത്തും അർഹഥഃ." | ചെയ്തു പൂർത്തിയാക്കേണ്ടതാണ്." |

ശ്രുത്വാ തു രാഘവസ്യൈതദ്വാക്യം വാക്യവിശാരദഃ
ഭരതഃ പ്രാഞ്ജലിർഭൂത്വാ വാക്യമേതദുവാച ഹ. 9

| | | | |
|---|---|---|---|
| വാക്യവിശാരദഃ | വാക്യസാരഗ്രാഹിയായ | ശ്രുത്വാ, | കേട്ട്, |
| ഭരതഃ | ഭരതൻ | പ്രാഞ്ജലിഃ ഭൂത്വാ | തൊഴുതുംകൊണ്ട് |
| തു | ഇക്കാര്യത്തിൽ | | |
| രാഘവസ്യ | ശ്രീരാഘവന്റെ | ഏതത് വാക്യം | ഇപ്രകാരം |
| ഏതത് വാക്യം | ഈ വാക്യത്തെ | ഉവാച ഹ. | ഉണർത്തിച്ചു. |

ത്വയി ധർമ്മഃ പരഃ സാധോ ത്വയി സർവ്വാ വസുന്ധരാ
പ്രതിഷ്ഠിതാ മഹാബാഹോ യശശ്ചാമിതവിക്രമ. 10

| | | | |
|---|---|---|---|
| "അമിതവിക്രമ! | "അപ്രമേയപരാക്രമമാന്നുള്ളോവേ! | വസുന്ധരാ | ലോകം |
| മഹാബാഹോ! | മഹാബാഹുവായുള്ളോവേ! | സർവ്വാ | മുഴുവൻ |
| സാധോ! | സർവ്വഹിതകാരിയായുള്ളോവേ! | ത്വയി | നിന്തിരുവടിയിങ്കലാണ് |
| ത്വയി | നിന്തിരുവടിയിങ്കലാണ് | പ്രതിഷ്ഠിതാ; | സ്ഥാപിക്കപ്പെട്ടിരിക്കുന്നത്; |
| ധർമ്മഃ | പുണ്യകർമ്മഫലം | യശഃ | പ്രത്യുപകാരം ചെയ്യുന്ന ഗുണവും |
| പരഃ; | പരിപൂർത്തിയാകുന്നത്; | ച. | അപ്രകാരം തന്നെ കുടികൊണ്ടിരിക്കുന്നത്. |

മഹീപാലാശ്ച സർവ്വേ ത്വാം പ്രജാപതിമിവാമരാഃ
നിരീക്ഷന്തേ മഹാത്മാനം ലോകനാഥം യഥാ വയം. 11

| | | | |
|---|---|---|---|
| "ത്വാം | "നിന്തിരുവടിയെ | ലോകനാഥം | ത്രൈലോക്യനാഥനായ |
| മഹീപാലാഃ | അരചന്മാർ | മഹാത്മാനം യഥാ | പരമപുരുഷനെന്നതന്നെ |
| സർവ്വേ, | എല്ലാം, | | |
| അമരാഃ | ദേവകൾ | നിരീക്ഷന്തേ; | അറിയുന്നു; |
| പ്രജാപതിം | ബ്രഹ്മദേവനെ | വയം ച. | ഞങ്ങളും അപ്രകാരം തന്നെ അറിയുന്നു. |
| ഇവ | എന്നപോലെ, | | |

പ്രജാശ്ച പിതൃവദ്രാജൻ പശ്യന്തി ത്വാം മഹാബല
പൃഥിവ്യാ ഗതിർഭൂതോഽസി പ്രാണിനാമപി രാഘവ. 12

| | | | |
|---|---|---|---|
| "മഹാബല! | "മഹാബലശാലിയും! | പശ്യന്തി; | ഭാവിക്കുന്നു; |
| രാജൻ! | ചക്രവർത്തിയുമായ | പൃഥിവ്യാഃ | ലോകത്തിന്നും |
| രാഘവ! | ശ്രീരാഘവ! | പ്രാണിനാം അപി | ജീവജാലങ്ങൾക്കും |
| പ്രജാഃ | പ്രജകൾ | | |
| ത്വാം | നിന്തിരുവടിയെ | ഗതിർഭൂതഃ അസി. | നിന്തിരുവടിയാകുന്ന ആശ്രയഭൂതനായിരിക്കുന്നത്. |
| പിതൃവത് ച | പിതാവെന്നപോലെ തന്നെ | | |

സ ത്വമേവംവിധം യജ്ഞമാഹർത്താസി കഥം നൃപ
പൃഥിവ്യാം രാജവംശാനാം വിനാശോ യത്ര ദൃശ്യതേ. 13

| | | | |
|---|---|---|---|
| "നൃപ! | "മഹാരാജാവേ! | ഏവംവിധം | ഇപ്രകാരം |
| പൃഥിവ്യാം | ലോകത്തിൽ | സഃ | സാക്ഷാൽ ജഗദ്രക്ഷകനായ വിഷ്ണുഭഗവാനാ |
| രാജവംശാനാം | രാജവംശങ്ങൾക്ക് | | |
| വിനാശഃ | നാശമെന്നുള്ളത് | ത്വം | നിന്തിരുവടി [യ |
| യത്ര | യാതൊന്നിൽ | ആഹർത്താ | അനുഷ്ഠിക്കുക എന്നത് |
| ദൃശ്യതേ | ഉണ്ടാകുന്നുവോ അപ്ര | അസി കഥം? | എങ്ങിനെ ഉചിതമാകും? |
| യജ്ഞം, | യാഗത്തെ, [കാരമുള്ള | | |

പൃഥിവ്യാം യേ ച പുരുഷാ രാജൻ പൌരുഷമാഗതാഃ
സർവ്വേഷാം ഭവിതാ തത്ര ക്ഷയഃ സർവ്വാന്തകോപമഃ. 14

| | | | |
|---|---|---|---|
| "രാജൻ! | "മഹാരാജാവേ! | യേ ച | യാതൊരുവരോ |
| പൃഥിവ്യാം | ലോകത്തിൽ | സർവ്വേഷാം | അവർക്കെല്ലാം |
| പൌരുഷം | പൌരുഷത്തെ | സർവ്വാന്തകോപമഃ | യമനാലെന്നപോലു |
| ആഗതാഃ | വലുതായി കരുതി അതിനെ അവലംബിക്ക | ക്ഷയഃ | നാശം [ള്ളതായ |
| | | തത്ര | അതിൽ |
| പുരുഷാഃ | ആളുകൾ [ന്നവരായ | ഭവിതാ. | നേരിടുന്നതാണ്. |

സ ത്വം പുരുഷശാർദ്ദൂല ഗുണൈരതുലവിക്രമ
പൃഥിവീം നാർഹസേ ഹന്തും വശേ ഹി തവ വർത്തതേ. 15

| | | | |
|---|---|---|---|
| "അതുലവിക്രമ! | "നിസ്തുല്യപരാക്രമശാലിയായ | വർത്തതേ; | (ലോകമെല്ലാം) വർത്തിക്കുന്നു; |
| പുരുഷശാർദ്ദൂല! | ഹേ പുരുഷോത്തമ! | സഃ | അപ്രകാരമുള്ള |
| ഗുണൈഃ | സകല കല്യാണഗുണങ്ങളും വിളങ്ങുന്നകാര | ത്വം | നിന്തിരുവടി |
| തവ | നിന്തിരുവടിയുടെ [ണം | പൃഥിവീം | ലോകത്തെ |
| വശേ ഹി | അധീനത്തിൽതന്നെയാണല്ലോ | ഹന്തും | നശിപ്പിക്കുക എന്നതു |
| | | ന അർഹസേ." | ഉചിതമല്ല." |

ഭരതസ്യ തു തദ്വാക്യം ശ്രുത്വാഽമൃതമയം തദാ
പ്രഹർഷമതുലം ലേഭേ രാമഃ സത്യപരാക്രമഃ. 16

| | | | |
|---|---|---|---|
| സത്യപരാക്രമഃ | സത്യംതന്നെ പരാക്രമമായുള്ളവനായ | അമൃതമയം | അമൃതമയമായ |
| | | തത് | ആ |
| രാമഃ, | ശ്രീരാഘവൻ, | വാക്യം | വാക്യത്തെ |
| തദാ | ആ സമയം | ശ്രുത്വാ, | ചെവിക്കൊണ്ട്, |
| തു | അക്കാര്യത്തിൽ | അതുലം പ്രഹർഷം ലേഭേ. | അത്യാനന്ദഭരിതനായി ഭവിച്ചു. |
| ഭരതസ്യ | ഭരതന്റെ | | |

ഉവാച ച ശുഭം വാക്യം കൈകേയ്യാനന്ദവർദ്ധനം
പ്രീതോഽസ്മി പരിതുഷ്ടോഽസ്മി തവാദ്യ വചനേനാഘ. 17

| | |
|---|---|
| കൈകേയ്യാനന്ദവർദ്ധനം | കൈകേയിയുടെ ആനന്ദത്തെ വർദ്ധിപ്പിക്കുന്നവനായ ഭരതനോടു |
| ശുഭം | ശുഭമായ |
| വാക്യം ച | ഈ വാക്യത്തേയും |
| ഉവാച; | അരുളിച്ചെയ്തു; |
| "അനഘ! | "പുണ്യശീല! |
| അദ്യ | ഇപ്പോൾ |
| തവ | നിന്റെ |
| വചനേ | വചനത്തിൽ |
| പ്രീതഃ അസ്മി; | ഞാൻ തൃപ്തിപൂണ്ടിരിക്കുന്നു; |
| പരിതുഷ്ടഃ അസ്മി. | ഏററം സന്തുഷ്ടനായുമിരിക്കുന്നു. |

ഇദം വചനമക്ലീബം ത്വയാ ധർമ്മസമാഹിതം
വ്യാഹൃതം പുരുഷവ്യാഘ്ര പൃഥിവ്യാഃ പരിപാലനം. 18

| | |
|---|---|
| "പുരുഷവ്യാഘ്ര! | "പുരുഷോത്തമ! |
| ത്വയാ | നിന്നാൽ |
| വ്യാഹൃതം | പറയപ്പെട്ടതായ |
| ഇദം വചനം | ഈ വാക്യം |
| അക്ലീബം; | ശുഭഫലത്തെ നൽകുന്നതായുമിരിക്കുന്നു; |
| ധർമ്മസമാഹിതം | ധർമ്മയുക്തമായും |
| പൃഥിവ്യാഃ | ലോകത്തിന്നു |
| പരിപാലനം | നന്മവിളയിക്കുന്നതായുമിരിക്കുന്നു |

ഏഷ്യദസ്മദഭിപ്രായാദ്രാജസൂയാത് ക്രതൂത്തമാത്
നിവർത്തയാമി ധർമ്മജ്ഞ തവ സുവ്യാഹൃതേന ച. 19

| | |
|---|---|
| "ധർമ്മജ്ഞ! | "ധർമ്മതത്വത്തെ അറിഞ്ഞവനേ! |
| തവ | നിന്റെ |
| സുവ്യാഹൃതേന ച | ശുഭകരമായ വാക്യത്താൽതന്നെ |
| ഏഷ്യത് | ഞാൻ ഏറെ കൊതിച്ചിരുന്നതാണെന്നാലും (അഷം) |
| രാജസൂയാത് | രാജസൂയമെന്ന |
| ക്രതൂത്തമാത് | മഹായാഗം നടത്തേണമെന്നുള്ള |
| അസ്മദഭിപ്രായാത് | എന്റെ ഉദ്ദേശത്തിൽ നിന്നും |
| നിവർത്തയാമി. | ഞാൻ പിൻമാറുന്നു. |

ബാലാനാം തു ശുഭം വാക്യം ഗ്രാഹ്യം ലക്ഷ്മണപൂർവ്വജ
തസ്മാച്ഛൃണോമി തേ വാക്യം സാധുയുക്തം മഹാമതേ. 20

| | |
|---|---|
| "മഹാമതേ! | "സദ്ബുദ്ധിയാന്ന |
| ലക്ഷ്മണപൂർവ്വജ! | ഹേ ലക്ഷ്മണാഗ്രജ! |
| തേ വാക്യം | വത്സന്റെ വാക്ക് |
| ശുഭം തു; | ധർമ്മയുക്തമായ്ത്തന്നെയിരിക്കുന്നു; |
| ബാലാനാം | എളയവരുടെ |
| വാക്യം | വാക്ക് |
| സാധുയുക്തം | സത്ഫലയുക്തമാണെന്നാൽ |
| ഗ്രാഹ്യം; | സ്വീകാര്യമാണ്; |
| തസ്മാത് | ആകയാൽ |
| ശൃണോമി. | ഞാൻ അപ്രകാരംതന്നെ ചെയ്യുന്നു." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ത്ര്യശീതിതമഃ സർഗ്ഗഃ = എണ്പത്തിമൂന്നാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 23395; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2670



# ചതുരശീതിതമഃ സർഗ്ഗഃ = എണ്പത്തിനാലാംസർഗ്ഗം.

[വൃത്രതപോവർണ്ണനം = വൃത്രാസുരന്റെ തപസ്സ്.]

തഥോക്തവതി രാമേ തു ഭരതേ ച മഹാത്മനി
ലക്ഷ്മണോഽഥ ശുഭം വാക്യമുവാച രഘുനന്ദനം. 1

| | | | |
|---|---|---|---|
| രാമേ തു | ശ്രീരാഘവനും | ലക്ഷ്മണഃ | ലക്ഷ്മണൻ |
| മഹാത്മനി | മഹാത്മാവായ | രഘുനന്ദനം | ശ്രീരാമനോടായി |
| ഭരതേ ച | ഭരതനും | വാക്യം | ഒരു വാക്ക് |
| തഥാ | അപ്രകാരം | അഥ | ഇപ്രകാരം |
| ഉക്തവതി | സംഭാഷണംചെയ്തപ്പോൾ | ശുഭം | മനോഹരമാംവണ്ണം |
| | | ഉവാച. | ഉണർത്തിച്ചു. |

അശ്വമേധോ മഹായജ്ഞഃ പാവനഃ സർവ്വപാപ്മനാം
പാവനസ്തവ ദുർദ്ധർഷോ രോചതാം രഘുനന്ദന. 2

| | | | |
|---|---|---|---|
| "രഘുനന്ദന! | "ശ്രീരാഘവ! | ദുർദ്ധർഷഃ | നിസ്തുല്യമായതും |
| അശ്വമേധഃ | അശ്വമേധമെന്ന | പാവനഃ; | സ്വയമായിത്തന്നെ പാപരഹിതമായതുമാകുന്നു; |
| മഹായജ്ഞഃ | മഹായാഗം | | |
| സർവ്വപാപ്മനാം | എല്ലാ പാപങ്ങൾക്കും | തവ | നിന്തിരുവടിയുടെ |
| പാവനഃ; | പ്രായശ്ചിത്തമായുള്ളതുമാകുന്നു; | രോചതാം. | തിരുവുള്ളത്തിൽ ആലോചിക്കപ്പെടട്ടെ. |

ശ്രൂയതേ ഹി പുരാവൃത്തം വാസവേ സുമഹാത്മനി
ബ്രഹ്മഹത്യാവൃതഃ ശക്രോ ഹയമേധേന പാവിതഃ. 3

| | | | |
|---|---|---|---|
| "സുമഹാത്മനി | "എത്രയും മഹാത്മാവായ | ബ്രഹ്മഹത്യാവൃതഃ | ബ്രഹ്മഹത്യാദോഷത്താൽ ബാധിക്കപ്പെട്ടിരുന്നവനായ |
| വാസവേ ഹി | ഇന്ദ്രന്റെ സംഗതിയിൽതന്നെ, | ശക്രഃ | ദേവേന്ദ്രൻ, |
| പുരാവൃത്തം | പണ്ട് നടന്ന കഥ | ഹയമേധേന | അശ്വമേധയാഗത്താലാണ് |
| ശ്രൂയതേ; | കേൾക്കപ്പെടുന്നുണ്ട്; | പാവിതഃ. | പരിശുദ്ധനാക്കപ്പെട്ടത്. |

പുരാ കില മഹാബാഹോ ദേവാസുരസമാഗമേ
വൃത്രോ നാമ മഹാനാസീദ്ദൈതേയോ ലോകസമ്മതഃ. 4

| | | | |
|---|---|---|---|
| "മഹാബാഹോ! | "അമിതപരാക്രമശാലിയായുള്ളോവേ! | മഹാൻ | ഒരു മഹാത്മാവ് |
| പുരാ | പണ്ട് | ആസീത്; | ഉണ്ടായിരുന്നു; |
| ദേവാസുരസമാഗമേ | ദേവാസുരന്മാർ ഒന്നിച്ചിരുന്നിരുന്ന കാലം | ദൈതേയഃ കില | അസുരജാതിയിൽ ജനിച്ചവനായിരുന്നാലും |
| വൃത്രഃ നാമ | വൃത്രനെന്ന | ലോകസമ്മതഃ. | ലോകരാൽ കൊണ്ടാടപ്പെട്ടവനായിരുന്നു. |

വിസ്തീർണ്ണോ യോജനശതമുച്ഛ്രിതസ്ത്രിഗുണം തതഃ
അനുരാഗേണ ലോകാംസ്ത്രീൻ സ്നേഹാത് പശ്യതി സർവ്വതഃ. 5

| | |
|---|---|
| "യോജനശതം വിസ്തീൎണ്ണഃ | "നൂറുയോജനവണ്ണവും |
| തതഃ ത്രിഗുണം | അതിലും മുമ്മടങ്ങ് |
| ഉച്ഛ്രിതം, | ഉയരവുമുള്ള അവൻ, |
| ത്രീൻ ലോകാൻ | മൂന്നുലോകങ്ങളെ |
| സൎവ്വതഃ | എല്ലാം |
| സ്നേഹാത് | ജീവകാരുണ്യത്താൽ |
| അന്തരാത്മനാ | പ്രീതിയുൾക്കൊണ്ടവനായി |
| പശ്യതി. | നിരീക്ഷിച്ചുവന്നു. |

ധൎമ്മജ്ഞശ്ച കൃതജ്ഞശ്ച ബുദ്ധ്യാ ച പരിനിഷ്ഠിതഃ
ശശാസ പൃഥിവീം സ്ഫീതാം ധൎമ്മേണ സുസമാഹിതഃ. 6

| | |
|---|---|
| "ധൎമ്മജ്ഞഃ ച | "ധൎമ്മങ്ങളറിഞ്ഞവനും |
| കൃതജ്ഞഃ ച | നന്ദിയുള്ളവനും |
| ബുദ്ധ്യാ ച | ബുദ്ധികൊണ്ടു |
| പരിനിഷ്ഠിതഃ | മഹാനിപുണനും |
| സുസമാഹിതഃ | മഹാപുണ്യശാലിയുമായ അവൻ |
| ധൎമ്മേണ | ന്യായപ്രകാരം |
| സ്ഫീതാം | വിശാലമായ |
| പൃഥിവീം | ഭൂമിയെയെല്ലാം |
| ശശാസ. | പരിപാലിച്ചുവന്നു. |

തസ്മിൻ പ്രശാസതി തദാ സൎവ്വകാമദുഘാ മഹീ
രസവന്തി പ്രസൂതാനി മൂലാനി ച ഫലാനി ച. 7

| | |
|---|---|
| "തസ്മിൻ | "അവൻ |
| പ്രശാസതി, | വാണിരുന്നകാലം, |
| മഹീ | ഭൂമി |
| സൎവ്വകാമദുഘാ; | വേണ്ടുന്നവയെല്ലാം നൽകുന്നതായിരുന്നു; |
| തദാ | അക്കാലം |
| മൂലാനി ച | കിഴങ്ങുകളും |
| ഫലാനി ച | പഴങ്ങളും |
| രസവന്തി | സ്വാദുള്ളവയായി |
| പ്രസൂതാനി. | ധാരാളം ഉണ്ടായി. |

അകൃഷ്ടപച്യാ പൃഥിവീ സുസംപന്നാ മഹാത്മനഃ
സ രാജ്യം താദൃശം ഭുങ്ക്തേ സ്ഫീതമദ്ഭുതദൎശനം. 8

| | |
|---|---|
| "മഹാത്മനഃ | "ആ മഹാത്മാവിന്റെ |
| പൃഥിവീ | ഭൂമി, |
| അകൃഷ്ടപച്യാ | കൃഷിചെയ്യാതെതന്നെ വിളയുന്നതായി |
| സുസംപന്നാ; | ഏററം ഫലസമൃദ്ധിപൂണ്ടതായ് ഭവിച്ചു; |
| സഃ | അവൻ |
| താദൃശം | അപ്രകാരമുള്ള |
| രാജ്യം | രാജ്യത്തെ |
| സ്ഫീതം | സൎവ്വഭാഗ്യസംയുക്തമായും |
| അദ്ഭുതദൎശനം | അത്യാശ്ചൎയ്യകരമായിരിക്കുന്നതായും |
| ഭുങ്ക്തേ. | പരിപാലിച്ചുവന്നു. |

തസ്യ ബുദ്ധിഃ സമുത്പന്നാ തപഃ കൎയ്യാമനുത്തമം
തപോ ഹി പരമം ശ്രേയഃ സംമോഹമിതരത്സുഖം. 9

| | |
|---|---|
| "'തപഃ | "'തപസ്സ് |
| പരമം | അത്യുത്കൃഷ്ടമായ |
| ശ്രേയഃ; | ഫലത്തെ നൽകുന്നതാണ്; |
| ഇതരത് | അതല്ലാതെ |
| സുഖം | വിഷയസുഖമെന്നുള്ളതു |
| സംമോഹം; | മതിമോഹകരവുമാണ്; |
| ഹി | ആകയാൽ |
| അനുത്തമം | നിസ്തുല്യമായ |
| തപഃ | തപസ്സിനെ |
| കൎയ്യാം,' | ഞാൻ അനുഷ്ഠിക്കുന്നുണ്ട്,' |
| ബുദ്ധിഃ | എന്നുള്ളതായ ബുദ്ധി |
| തസ്യ | അവന്ന് |
| സമുത്പന്നാ. | ഉളവായി. |

സ നിക്ഷിപ്യ സുതം ജ്യേഷ്ഠം പൌരേഷു മധുരേശ്വരം
തപ ഉഗ്രം സമാതിഷ്ഠത് താപയൻ സർവ്വദേവതാഃ. 10

| | | | |
|---|---|---|---|
| "സഃ | "അവൻ | നിക്ഷിപ്യ, | വാഴിച്ച്, |
| ജ്യേഷ്ഠം സുതം | തന്റെ ജ്യേഷ്ഠപുത്രനെ | സർവ്വദേവതാഃ | എല്ലാ ദേവതകളേയും |
| മധുരേശ്വരം | മധുരാപുരീശനായി | താപയൻ | തപിപ്പിക്കുമാറ് |
| പൌരേഷു | പ്രജകളുടെ ഇടയിൽ | ഉഗ്രം തപഃ | ഉഗ്രതപസ്സ് |
| | | സമാതിഷ്ഠത്. | കയ്ക്കൊണ്ടു. |

തപസ്തപ്യതി വൃത്രേ തു വാസവഃ പരമാർത്തവത്
വിഷ്ണും സമുപസംക്രമ്യ വാക്യമേതദുവാച ഹ. 11

| | | | |
|---|---|---|---|
| "വൃത്രേ | "വൃത്രൻ | വിഷ്ണും | മഹാവിഷ്ണുവിനെ |
| തപഃ തപ്യതി | തപസ്സുചെയ്യുംകാലം | സമുപസംക്രമ്യ | നേരിൽ സന്ദർശിച്ച് |
| വാസവഃ തു | ഇന്ദ്രനും [ണ്ട് | ഏതത് വാക്യം | ഇപ്രകാരം വാക്യത്തെ |
| പരമാർത്തവത് | ഏററം വ്യാകുലതപൂ- | ഉവാച ഹ. | ഉണർത്തിച്ചു. |

തപസ്യതാ മഹാബാഹോ ലോകാ വൃത്രേണ നിർജ്ജിതാഃ
ബലവാൻ സ ഹി ധർമ്മാത്മാ നൈനം ശക്ഷ്യാമി ശാസിതും. 12

| | | | |
|---|---|---|---|
| "'മഹാബാഹോ! | "'മഹാബാഹോ! | ധർമ്മാത്മാ | ധർമ്മംതെററാത്ത |
| തപസ്യതാ | തപസ്സുചെയ്യുന്ന | ബലവാൻ; | ബലശാലിയുമാണ്; |
| വൃത്രേണ | വൃത്രനാൽ | ഏനം | ഇവനെ |
| ലോകാഃ | ലോകങ്ങൾ | ശാസിതും | അടക്കുന്നതിന്ന് |
| നിർജ്ജിതാഃ; | സ്വാധീനമാക്കപ്പെട്ടു; | ന ശക്ഷ്യാമി. | ഞാൻ ശക്തനാകുന്നി |
| സഃ ഹി | അവനാകട്ടെ | | ല്ല. |

യദ്യസൌ തപ ആതിഷ്ഠേദ് ഭൂയ ഏവാസുരേശ്വരഃ
യാവല്ലോകാ ധരിഷ്യന്തി താവദസ്യ വശാനുഗാഃ. 13

| | | | |
|---|---|---|---|
| "'അസൌ | "'ഈ | ലോകാഃ | ലോകങ്ങൾ |
| അസുരേശ്വരഃ | അസുരേശ്വരൻ | യാവത് താവത് | എത്രയോ അത്രയും |
| ഭൂയഃ ഏവ തപഃ | ഇനിയും തപസ്സ് | അസ്യ | ഇവന്ന് |
| ആതിഷ്ഠേത് യദി | ചെയ്യുന്നതായാൽ | വശാനുഗാഃ | അധീനമായി |
| | | ധരിഷ്യന്തി. | തീരുന്നതാണ്. |

തം ചൈനം പരമോദാരമുപേക്ഷസി മഹാബലം
ക്ഷണം ഹി ന ഭവേദ്വൃത്രഃ ക്രുദ്ധേ ത്വയി സുരേശ്വര. 14

| | | | |
|---|---|---|---|
| "'പരമോദാരം | "അചഞ്ചലമനസ്കനായി | സുരേശ്വര! | ദേവദേവ! |
| | | ത്വയി | നിന്തിരുവടി |
| മഹാബലം | അതിശക്തിമാനായ | ക്രുദ്ധേ | കോപിച്ചാൽ |
| തം ഏനം ച | ആ ഇവനേയും | വൃത്രഃ ഹി | വൃത്രനുംകൂടി |
| ഉപേക്ഷസി; | നിന്തിരുവടി ഗണിക്കാതിരിക്കയാണ്; | ക്ഷണം | ക്ഷണനേരമെങ്കിലും |
| | | ന ഭവേത്. | ജീവനോടിരിക്കയില്ല. |

യദാ ഹി പ്രീതിസംയോഗം ത്വയാ വിഷ്ണോ സമാഗതഃ
തദാപ്രഭൃതി ലോകാനാം നാഥത്വമുപലബ്ധവാൻ. 15

| | | | |
|---|---|---|---|
| "'വിഷ്ണോ! | "'സർവ്വവ്യാപിയായുള്ളോവേ! | യദാ ഹി | എന്നോ |
| ത്വയാ പ്രീതിസംയോഗം | നിന്തിരുവടിയുടെ കരുണയ്ക്കു പാത്രീഭവിക്കുക എന്ന അവസ്ഥയെ | തദാപ്രഭൃതി, | അന്നുതൊട്ട്, |
| | | ലോകാനാം | ലോകങ്ങൾക്ക് |
| | | നാഥത്വം | നാഥനെന്ന പദവിയെ |
| സമാഗതഃ | അവൻ പ്രാപിച്ചത് | ഉപലബ്ധവാൻ. | അവൻ ഉള്ളിൽ കരുതിയിരിക്കയാണ്. |

സ ത്വം പ്രസാദം ദേവാനാം കുരുഷ്വ സുസമാഹിതഃ
ത്വത്കൃതേന ഹി സർവ്വം സ്യാത് പ്രശാന്തമരുജം ജഗത്. 16

| | | | |
|---|---|---|---|
| "'സഃ | "'അപ്രകാരമുള്ള | ത്വത്കൃതേന ഹി | നിന്തിരുവടിയുടെ ലീലാവിലാസത്താൽ തന്നെയാണല്ലോ |
| ത്വം | നിന്തിരുവടി | | |
| സുസമാഹിതഃ, | തിരുവുള്ളം കനിഞ്ഞവനായി, | | |
| ദേവാനാം | ദേവകൾക്ക് | അരുജം | ദുഃഖമററതായി |
| പ്രസാദം | അനുഗ്രഹം | പ്രശാന്തം സ്യാത്. | മനഃസമാധാനത്തോടു കൂടിയതായി ഭവിക്കുന്നത്. |
| കുരുഷ്വ; | അരുളിയാലും; | | |
| ജഗത് സർവ്വം | ലോകമെല്ലാം | | |

ഇമേ ഹി സർവ്വേ വിഷ്ണോ ത്വാം നിരീക്ഷന്തേ ദിവൌകസഃ
വൃത്രഘാതേന മഹതാ ത്വേഷാം സാഹ്യം കുരുഷ്വ ഹ. 17

| | | | |
|---|---|---|---|
| "'വിഷ്ണോ! | "'വിഷ്ണുഭഗവാനേ! | മഹതാ | മഹത്കൃത്യമായ |
| ത്വാം | നിന്തിരുവടിയോട് | വൃത്രഘാതേന | വൃത്രഘാതത്താൽ |
| ഇമേ | ഈ | ഏഷാം | ഇവർക്ക് |
| ദിവൌകസഃ | ദേവകൾ | തു ഹ | ഇക്കാര്യത്തിലും |
| സർവ്വേ ഹി | എല്ലാംതന്നെ | സാഹ്യം കുരുഷ്വ. | സഹായിച്ചരുളിയാലും. |
| നിരീക്ഷന്തേ; | പ്രാർത്ഥിക്കുന്നു; | | |

ത്വയാ ഹി നിത്യശഃ സാഹ്യം കൃതമേഷാം മഹാത്മനാം
അസഹ്യമിദമന്യേഷാമഗതീനാം ഗതിർഭവാൻ. 18

| | | | |
|---|---|---|---|
| "'ഇദം | "'ഇത് | ഏഷാം | ഈ |
| അന്യേഷാം | മററാർക്കും | മഹാത്മനാം | മഹാത്മാക്കൾക്ക് |
| അസഹ്യം; | സാദ്ധ്യമല്ലാത്തതാണ്; | നിത്യശഃ | എന്നും |
| ഭവാൻ ഹി | നിന്തിരുവടിതന്നെയാണ് | ത്വയാ | നിന്തിരുവടിയാലാണ് |
| അഗതീനാം | ഗതിയററവർക്ക് | സാഹ്യം കൃതം." | വേണ്ടുന്ന സഹായം ചെയ്യപ്പെട്ടിട്ടുള്ളത്." |
| ഗതിഃ; | ശരണമായുള്ളവൻ; | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ചതുരശീതിതമഃ സർഗ്ഗഃ = എണ്പത്തിനാലാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 23413; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2689.

# പഞ്ചാശീതിതമഃ സർഗ്ഗഃ = എണ്പത്തഞ്ചാംസർഗ്ഗം.

[വൃത്രവധഃ = വൃത്രാസുരവധം.]

ലക്ഷ്മണസ്യ തു തദ്വാക്യം ശ്രുത്വാ ശത്രുനിബർഹണഃ
വൃത്രഘാതമശേഷേണ കഥയേത്യാഹ സുവ്രത. 1

| | | | |
|---|---|---|---|
| ശത്രു- നിബർഹണഃ, | ശത്രുവിധ്വംസകനായ ശ്രീരാമൻ, | തു | ആ കാര്യത്തിൽ |
| ലക്ഷ്മണസ്യ | ലക്ഷ്മണന്റെ | ആഹ; | ആജ്ഞാപിച്ചു; |
| തത് വാക്യം | ആ വാക്ക | "സുവ്രത! | "പുണ്യചാരിത്ര! |
| ശ്രുത്വാ | കേട്ട് | വൃത്രഘാതം | വൃത്രവധത്തെപ്പററിയുള്ളത് |
| ഇതി | ഇപ്രകാരം | അശേഷേണ കഥയ." | മുഴുവൻ വിവരിച്ചുരചെയ്താലും." |

രാഘവേണൈവമുക്തസ്തു സുമിത്രാനന്ദവർദ്ധനഃ
ഭൂയ ഏവ കഥാം ദിവ്യാം കഥയാമാസ സുവ്രതഃ. 2

| | | | |
|---|---|---|---|
| സുവ്രതഃ | സത്കഥകളിൽ നിപുണനായ | ഉക്തഃ, | ആജ്ഞാപിക്കപ്പെട്ടവനായി, |
| സുമിത്രാനന്ദ- വർദ്ധനഃ, | സുമിത്രാതനയൻ, | ദിവ്യാം കഥാം | ആ അദ്ഭുത ചരിത്രത്തെ |
| രാഘവേണ | ശ്രീരാഘവനാൽ | ഭൂയഃ ഏവ | വിസ്തരിച്ച് |
| ഏവം | ഇപ്രകാരം | തു | അപ്പോൾ |
| | | കഥയാമാസ. | ഉണർത്തിച്ചു. |

സഹസ്രാക്ഷവചഃ ശ്രുത്വാ സർവ്വേഷാം ച ദിവൗകസാം
വിഷ്ണുർദ്ദേവാനുവാചേദം സർവ്വാനിന്ദ്രപുരോഗമാൻ. 3

| | | | |
|---|---|---|---|
| "വിഷ്ണുഃ | "വിഷ്ണുഭഗവാൻ | ഇന്ദ്ര- പുരോഗമാൻ | ഇന്ദ്രൻ മുമ്പായുള്ള |
| ദിവൗകസാം | ദേവന്മാർ | സർവ്വാൻ | എല്ലാ |
| സർവ്വേഷാം ച | എല്ലാവർക്കുമായുള്ള | ദേവാൻ | ദേവകളോടായും |
| സഹസ്രാക്ഷ- വചഃ ശ്രുത്വാ, | ഇന്ദ്രന്റെ മൊഴി കേട്ട്, | ഇദം ഉവാച. | ഇങ്ങിനെ അരുളിച്ചെയ്തു. |

പൂർവ്വം സൗഹൃദബദ്ധോऽസ്മി വൃത്രസ്യ തു മഹാത്മനഃ
തേന യുഷ്മത്പ്രിയാർത്ഥം ഹി നാഹം ഹന്മി മഹാസുരം. 4

| | | | |
|---|---|---|---|
| "മഹാത്മനഃ | "മഹാത്മാവായ | തേന തു | ആകയാൽ ഈക്കാര്യത്തിൽ |
| വൃത്രസ്യ തു | വൃത്രനുമായി | യുഷ്മത്പ്രിയാർത്ഥം ഹി | നിങ്ങളുടെ ക്ഷേമത്തിന്നായെന്നാലുംകൂടി |
| പൂർവ്വം | ഏറെക്കാലമായി | മഹാസുരം | ആ ധർമ്മിഷ്ഠനായ അസുരനെ |
| സൗഹൃദ- ബദ്ധഃ അസ്മി; | പ്രീതിമൂലം അഹിതം ചെയ്വാൻ മനസ്സുവരാത്തവനാകുന്നു ഞാൻ; | അഹം ന ഹന്മി. | ഞാൻ വധിക്കയില്ല. |

അവശ്യം കരണീയം ച ഭവതാം സുഖമുത്തമം
തസ്മാദുപായമാഖ്യാസ്യേ യേന വൃത്രോ നിഹന്യതേ. 5

| | | | |
|---|---|---|---|
| “ഭവതാം ച | “നിങ്ങൾക്കും | തസ്മാത് | ആകയാൽ |
| ഉത്തമം | മുഖ്യമായ | യേന | യാതൊന്നിനാൽ |
| സുഖം | ആപദ്വിമോചനമെ | വൃത്രഃ | വൃത്രൻ |
| അവശ്യം | നിശ്ചയമായും [ന്നതു് | നിഹന്യതേ | സംഹരിക്കപ്പെടുമോ ആ |
| കരണീയം; | ചെയ്യപ്പെടേണ്ടതായു | ഉപായം | ഉപായത്തെ |
| | മിരിക്കുന്നു; | ആഖ്യാസ്യേ. | ഞാൻ പറഞ്ഞുതരാം. |

ത്രിധാഭൂതം കരിഷ്യാമി ഹ്യാത്മാനം സുരസത്തമാഃ
തേന വൃത്രം സഹസ്രാക്ഷോ വധിഷ്യതി ന സംശയഃ. 6

| | | | |
|---|---|---|---|
| “‘സുരസത്തമാഃ! | “‘ദേവന്മാരെ! | തേന | അതിനാൽ |
| ആത്മാനം | എന്നെ | സഹസ്രാക്ഷഃ | ഇന്ദ്രൻ |
| ത്രിധാഭൂതം } | ഞാൻ മൂന്നംശമാക്കി | വൃത്രം ഹി | വൃത്രനെയും |
| കരിഷ്യാമി; } | ഓരോ ദിക്കിൽ ആവി | വധിഷ്യതി | സംഹരിക്കുന്നതാണ് |
| | ൎഭവിപ്പിക്കുന്നുണ്ടു്; | ന സംശയഃ. | തീൎച്ചതന്നെ. |

ഏകാംശോ വാസവം യാതു ദ്വിതീയോ വജ്രമേവ തു
തൃതീയോ ഭൂതലം ശക്രസ്തദാ വൃത്രം വധിഷ്യതി. 7

| | | | |
|---|---|---|---|
| “ഏകാംശഃ | “ഒരംശം | യാതു; | അനുപ്രവേശംചെയ്യ |
| വാസവം | ഇന്ദ്രന്റെ അടുക്കലും | | ട്ടെ; |
| ദ്വിതീയഃ | രണ്ടാമത്തേതു് | തദാ | അപ്രകാരമായാൽ |
| വജ്രം | വജ്രായുധത്തിലും | ശക്രഃ ഏവ | ഇന്ദ്രൻതന്നെ |
| തൃതീയഃ | മൂന്നാമത്തേതു് | വൃത്രം | വൃത്രനെ |
| ഭൂതലം തു | ഭൂമിയിലും | വധിഷ്യതി. | വധിക്കുന്നതാണ്. |

തഥാ ബ്രുവതി ദേവേശേ ദേവാ വാക്യമഥാബ്രുവൻ
ഏവമേതന്ന സന്ദേഹോ യഥാ വദസി ദൈത്യഹൻ. 8

| | | | |
|---|---|---|---|
| “ദേവേശേ | “ദേവദേവനായ വിഷ്ണു | യഥാ വദസി { | നിന്തിരുവടി ആജ്ഞാ |
| തഥാ | ഇപ്രകാരം [ഭഗവാൻ | | പിക്കുന്നതു് യാതൊ |
| ബ്രുവതി, | അരുളിച്ചെയ്യാറെ, | | ന്നോ |
| ദേവാഃ | ദേവന്മാർ | ഏതത് | ഇത് |
| അഥ വാക്യം } | ഇങ്ങിനെ ഉണർത്തിച്ചു; | ഏവം; | അപ്രകാരംതന്നെയാ |
| അബ്രുവൻ; } | | | വട്ടെ; |
| ‘ദൈത്യഹൻ! | ‘ദൈത്യസംഹാരക! | സന്ദേഹഃ ന. | ഇനി ആപത്തൊഴിഞ്ഞു. |

ഭദ്രം തേഽസ്തു ഗമിഷ്യാമോ വൃത്രാസുരവധൈഷിണഃ
ഭജസ്വ പരമോദാര വാസവം സ്വേന തേജസാ. 9

| | | | |
|---|---|---|---|
| "'തേ | "'നിന്തിരുവടിക്ക് | സ്വേന | നിന്തിരുവടിയുടെ |
| ഭദ്രം അസ്തു! | ഞങ്ങളുടെ പേരിൽ എന്നും അനുഗ്രഹബുദ്ധിയുണ്ടാകട്ടെ! | തേജസാ | വൈഭവത്താൽ |
| | | ഭജസ്വ; | കാത്തരുളിയാലും; |
| പരമോദാര! | കൃപാനിധേ! | വൃത്രാസുരവധൈഷിണഃ | വൃത്രാസുരവധകാംക്ഷികളായ ഞങ്ങൾ |
| വാസവം | ഇന്ദ്രനെ | ഗമിഷ്യാമഃ.' | പോയ്വരട്ടെ.' |

തതഃ സർവ്വേ മഹാത്മാനഃ സഹസ്രാക്ഷപുരോഗമാഃ
തദരണ്യമുപാക്രാമൻ യത്ര വൃത്രോ മഹാസുരഃ. 10

| | | | |
|---|---|---|---|
| "സഹസ്രാക്ഷപുരോഗമാഃ | "ഇന്ദ്രൻ മുമ്പായുള്ള | മഹാസുരഃ | മഹാസുരനായ |
| | | വൃത്രഃ | വൃത്രൻ |
| മഹാത്മാനഃ സർവ്വേ | മഹാത്മാക്കളായ അവരെല്ലാം | യത്ര | എങ്ങോ |
| | | തത് അരണ്യം | ആ വനത്തിൽ |
| തതഃ | അവിടെനിന്നും | ഉപാക്രാമൻ. | ചെന്നെത്തി. |

തേഽപശ്യംസ്തേജസാ ഭൃതം തപ്യന്തമസുരോത്തമം
പിബന്തമിവ ലോകാംസ്ത്രീൻ നിർദ്ദഹന്തമിവാംബരം. 11

| | | | |
|---|---|---|---|
| "തേ | "അവർ | പിബന്തം ഇവ | കബളീകരിക്കുന്നവനെന്നപോലെയും |
| അസുരോത്തമം | ആ അസുരോത്തമനെ | അംബരം | ആകാശത്തെ |
| തേജസാ ഭൃതം | അടക്കപ്പെട്ടുവാൻ കഴിയാത്ത സാത്വികതേജസ്സ് മൂർത്തീകരിച്ചവനായി | നിർദ്ദഹന്തം ഇവ | ചുട്ടെരിക്കുന്നവനെന്നപോലെയും |
| | | തപ്യന്തം | ഘോരതപസ്സുകയ്ക്കൊണ്ടിരിക്കുന്നവനായി |
| ത്രീൻ ലോകാൻ | ത്രൈലോക്യങ്ങളെ | അപശ്യൻ. | വീക്ഷിച്ചു. |

ദൃഷ്ട്വൈവ ചാസുരശ്രേഷ്ഠം ദേവാസ്ത്രാസമുപാഗമൻ
കഥമേനം വധിഷ്യാമഃ കഥം ന സ്യാത് പരാജയഃ. 12

| | | | |
|---|---|---|---|
| "ദേവാഃ ച | "ദേവന്മാരും | പരാജയഃ | അപജയം |
| അസുരശ്രേഷ്ഠം | അസുരേശ്വരനെ | ന സ്യാത് കഥം?' | എങ്ങിനെയാണ് നേരിടാതിരിക്കുക?' എന്നിങ്ങിനെ |
| ദൃഷ്ട്വാ ഏവ | കണ്ടപ്പോൾതന്നെ | | |
| 'ഏനം | 'ഇവനെ | | |
| കഥം വധിഷ്യാമഃ? | നാം എങ്ങിനെയാണ് ജയിക്കുക? | ത്രാസം ഉപാഗമൻ. | അധൈര്യം പൂണ്ടു. |

തേഷാം ചിന്തയതാം തത്ര സഹസ്രാക്ഷഃ പുരന്ദരഃ
വജ്രം പ്രഗൃഹ്യ പാണിഭ്യാം പ്രാഹിണോദ്വൃത്രമൂർദ്ധനി. 13

| | | | |
|---|---|---|---|
| " തേഷാം | " അവർ | വജ്രം | വജ്രായുധത്തെ |
| തത്ര | അപ്പോൾ | പാണിഭ്യാം | രണ്ടു കൈകൾ കൊണ്ടും |
| ചിന്തയതാം, | വിചാരപ്പെട്ടുകൊണ്ടിരിക്കെ, | പ്രഗൃഹ്യ, | ഉയൎത്തിക്കൊണ്ട് |
| സഹസ്രാക്ഷഃ പുരന്ദരഃ, | സഹസ്രനേത്രനായ ഇന്ദ്രൻ, | വൃത്രമൂൎദ്ധ്നി | വൃത്രാസുരന്റെ മൂൎദ്ധാവിൽ |
| | | പ്രാഹിണോത്. | അടിച്ചു. |

കാലാഗ്നിനേവ ഘോരേണ ദീപ്തേനൈവ മഹാൎച്ചിഷാ
പതതാ വൃത്രശിരസാ ജഗത് ത്രാസമുപാഗമത്. 14

| | | | |
|---|---|---|---|
| " മഹാൎച്ചിഷാ | " വൻ ജ്വാലയോടുകൂടിയ | പതതാ ഏവ | നിലത്ത് വീണുകിടക്കുന്ന |
| കാലാഗ്നിനാ ഇവ | പ്രളയാഗ്നിപോലെയുള്ളതായി | വൃത്രശിരസാ, | വൃത്രന്റെ ശിരസ്സുകാരണം, |
| ദീപ്തേന | വൻ തപസ്സിനാൽ ഉജ്ജ്വലിക്കുന്നതായി | ജഗത് | ലോകം |
| ഘോരേണ | പേടിക്കത്തക്കതായി | ത്രാസം ഉപാഗമത്. | ഭീതികയ്ക്കൊണ്ടു. |

അസംഭാവ്യം വധം തസ്യ വൃത്രസ്യ വിബുധാധിപഃ
ചിന്തയാനോ ജഗാമാശു ലോകസ്യാന്തം മഹായശാഃ. 15

| | | | |
|---|---|---|---|
| " മഹായശാഃ | " മഹായശസ്വിയായ | ചിന്തയാനഃ | ആധിപൂണ്ടവനായി |
| വിബുധാധിപഃ, | ദേവേശൻ, | ലോകസ്യ | ലോകത്തിന്റെ |
| തസ്യ വൃത്രസ്യ | ആ വൃത്രന്റെ | അന്തം | അത്ത്യത്തിൽ |
| വധം | വധത്തെക്കുറിച്ച് | ആശു | ഉടനെ |
| അസംഭാവ്യം | തക്കതല്ലാത്തതെന്ന് | ജഗാമ. | ഓടിയൊളിച്ചു. |

തമിന്ദ്രം ബ്രഹ്മഹത്യാऽശു ഗച്ഛന്തമനുഗച്ഛതി
അപതച്ചാസ്യ ഗാത്രേഷു തമിന്ദ്രം ദുഃഖമാവിശത്. 16

| | | | |
|---|---|---|---|
| " ബ്രഹ്മഹത്യാ | " ബ്രഹ്മഹത്യയും | ഗാത്രേഷു | അംഗങ്ങളിൽ |
| ഗച്ഛന്തം | ഓടിപ്പോകുന്ന | അപതത് ; | പററിക്കൂടി ; |
| തം ഇന്ദ്രം | ആ ഇന്ദ്രനെ | ച | ആകയാൽ |
| ആശു | ഉടനെ | തം ഇന്ദ്രം | ആ ഇന്ദ്രനെ |
| അനുഗച്ഛതി ; | തുടൎന്നു ചെല്ലുകയായി; | ദുഃഖം | അലക്ഷ്മി |
| അസ്യ | ഇവന്റെ | ആവിശത്. | ബാധിച്ചു. |

ഹതാരയഃ പ്രണഷ്ടേന്ദ്രാ ദേവാഃ സാഗ്നിപുരോഗമാഃ
വിഷ്ണും ത്രിഭുവനേശാനം മുഹുൎമ്മുഹുരപൂജയൻ. 17

| | | | |
|---|---|---|---|
| " സാഗ്നി- പുരോഗമാഃ | " അഗ്നിമുമ്പായുള്ള | പ്രണഷ്ടേന്ദ്രാഃ | (എങ്കിലും) ഇന്ദ്രനില്ലാത്തവരായി |
| ദേവാഃ, | ദേവന്മാർ, | ത്രിഭുവനേശാനം | ത്രൈലോക്യനാഥനായ |
| | | വിഷ്ണും | വിഷ്ണുഭഗവാനെ |
| ഹതാരയഃ, | ശത്രുബാധനീങ്ങിയവരായി, | മുഹുഃ മുഹുഃ | പലവുരു |
| | | അപൂജയൻ. | കൊണ്ടാടി പ്രാൎത്ഥിച്ച |

ത്വം ഗതിഃ പരമേശാന പൂർവ്വജോ ജഗതഃ പിതാ
രക്ഷാർത്ഥം സർവ്വഭൂതാനാം വിഷ്ണുത്വമുപജഗ്മിവാൻ. 18

| | |
|---|---|
| " 'പരമേശാന! | " 'സർവ്വേശ്വരനായുള്ളോവേ! |
| ത്വം | നിന്തിരുവടിതന്നെയാണ് |
| പൂർവ്വജഃ; | ആദിമൂർത്തിയായവൻ; |
| ജഗതഃ പിതാ | ലോകപിതാവായ |
| ഗതിഃ; | സർവ്വശരണ്യൻ; |
| സർവ്വഭൂതാനാം | സർവ്വപ്രാണികൾക്കും |
| രക്ഷാർത്ഥം | നന്മവിളയിക്കുന്നതിന്നായി |
| വിഷ്ണുത്വം | വിഷ്ണുഭാവത്തെ |
| ഉപജഗ്മിവാൻ. | കൈക്കൊണ്ടിരിക്കുന്നവൻ. |

ഹതശ്ചായം ത്വയാ വൃത്രോ ബ്രഹ്മഹത്യാ ച വാസവം
ബാധതേ സുരശാർദ്ദൂല മോക്ഷം തസ്യാ വിനിർദ്ദിശ. 19

| | |
|---|---|
| " 'സുരശാർദ്ദൂല! | " ദേവോത്തമ! |
| അയം വൃത്രഃ | ഈ വൃത്രൻ |
| ത്വയാ ച ഹതഃ; | നിന്തിരുവടിയാൽതന്നെ വധിക്കപ്പെട്ടു; |
| ച | എങ്കിലും |
| വാസവം | ഇന്ദ്രനെ |
| ബ്രഹ്മഹത്യാ | ബ്രഹ്മഹത്യ |
| ബാധതേ; | ബാധിച്ചിരിക്കുന്നു; |
| തസ്യാഃ | അതിൽനിന്നും |
| മോക്ഷം | മോചനത്തിനുള്ള |
| വിനിർദ്ദിശ.' | വഴികാണിച്ചരുളിയാലും.' |

തേഷാം തദ്വചനം ശ്രുത്വാ ദേവാനാം വിഷ്ണുരബ്രവീത്
മാമേവ യജതാം ശക്രഃ പാവയിഷ്യാമി വജ്രിണം. 20

| | |
|---|---|
| " തേഷാം | " ആ |
| ദേവാനാം | ദേവകളുടെ |
| തത് വചനം | ആ വാക്കു |
| ശ്രുത്വാ, | കേട്ട്, |
| വിഷ്ണുഃ | വിഷ്ണുഭഗവാൻ |
| അബ്രവീത്; | അരുളിച്ചെയ്തു; |
| 'ശക്രഃ | 'ഇന്ദ്രൻ |
| മാം ഏവ | എന്നെക്കുറിച്ചുതന്നെ |
| യജതാം; | യാഗംചെയ്യട്ടെ: |
| വജ്രിണം | ഇന്ദ്രനെ |
| പാവയിഷ്യാമി. | ഞാൻ പരിശുദ്ധനാക്കുന്നുണ്ട്. |

പുണ്യേന ഹയമേധേന മാമിഷ്ട്വാ പാകശാസനഃ
പുനരേഷ്യതി ദേവാനാമിന്ദ്രത്വമകുതോഭയം. 21

| | |
|---|---|
| " 'പാകശാസനഃ | " 'പാകവൈരിയായ ഇന്ദ്രൻ, |
| മാം ഇഷ്ട്വാ, | എന്നെ ഉപാസനചെയ്തു, |
| പുണ്യേന | പാവനമായ |
| ഹയമേധേന | അശ്വമേധത്താൽ |
| പുനഃ | വീണ്ടും |
| ദേവാനാം | ദേവകൾക്ക് |
| ഇന്ദ്രത്വം | ഇന്ദ്രനായിരിക്കുക എന്ന പദവിയെ |
| അകുതോഭയം | നിർഭയമാംവണ്ണം |
| ഏഷ്യതി.' | പ്രാപിക്കുന്നതാണ്. |

ഏവം സംദിശ്യ താം വാണീം ദേവാനാമമൃതോപമാം
ജഗാമ വിഷ്ണുർദ്ദേവേശഃ സ്തൂയമാനസ്ത്രിവിഷ്ടപം. 22

| | | | |
|---|---|---|---|
| "ദേവേശഃ | "ദേവദേവനായ | അമൃതോപമാം | അമൃതുപോലെയുള്ളതാ |
| വിഷ്ണുഃ | വിഷ്ണുഭഗവാൻ | താം വാണീം | ആ മൊഴി [യ |
| സ്തൂയമാനഃ | കൊണ്ടാടപ്പെട്ടവനായി | സന്ദിശ്യ | ഉരചെയ്തശേഷം, |
| ഏവം | ഇപ്രകാരം | ത്രിവിഷ്ടപം | ഇന്ദ്രലോകത്തിലേക്ക് |
| ദേവാനാം | ദേവകളോടായി | ജഗാമ." | എഴുന്നെള്ളി." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പഞ്ചാശീതിതമഃ സൎഗ്ഗഃ = എണ്പത്തഞ്ചാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 23435 ; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2711.



## ഷഡശീതിതമഃ സൎഗ്ഗഃ = എണ്പത്താറാംസൎഗ്ഗം.

[ബ്രഹ്മഹത്യാതരണം = ഇന്ദ്രൻ ബ്രഹ്മഹത്യയിൽനിന്നു മോചിക്കുന്നത്.]

തദാ വൃത്രവധം സൎവ്വമഖിലേന സ ലക്ഷ്മണഃ
കഥയിത്വാ നരശ്രേഷ്ഠഃ കഥാശേഷം പ്രചക്രമേ. 1

| | | | |
|---|---|---|---|
| സഃ നരശ്രേഷ്ഠഃ | ആ പുരുഷോത്തമനായ | കഥാശേഷം | കഥയുടെ ബാക്കി |
| ലക്ഷ്മണഃ | ലക്ഷ്മണൻ | സൎവ്വം | മുഴുവനും |
| തദാ | ആ സമയം | | |
| വൃത്രവധം | വൃത്രവധത്തെക്കുറിച്ച് | അഖിലേന | വിസ്തരിച്ച് |
| കഥയിത്വാ, | ഇങ്ങിനെ ഉണൎത്തിച്ച ശേഷം, | പ്രചക്രമേ. | ഉരചെയ്വാൻതുടങ്ങി. |

തതോ ഹതേ മഹാവീൎയ്യേ വൃത്രേ ദേവഭയംകരേ
ബ്രഹ്മഹത്യാവൃതഃ ശക്രഃ സംജ്ഞാം ലേഭേ ന വൃത്രഹാ. 2

| | | | |
|---|---|---|---|
| "ദേവഭയംകരേ | "ദേവകൾക്ക് ഭയത്തെ വിളയിച്ചവനും | വൃത്രഹാ | വൃത്രവധംചെയ്തവനായ |
| | | ശക്രഃ, | ഇന്ദ്രൻ, |
| മഹാവീൎയ്യേ | മഹാവീൎയ്യശാലിയുമായ | ബ്രഹ്മഹത്യാവൃതഃ | ബ്രഹ്മഹത്യയാൽ ചൂഴപ്പെട്ടവനായി |
| വൃത്രേ | വൃത്രാസുരൻ | | |
| ഹതേ | ഹനിക്കപ്പെട്ടാറെ | സംജ്ഞാം ന ലേഭേ. | സ്വയബോധമററവനായിരുന്നു. |
| തതഃ | അതിൽപിന്നെ | | |

സോഽന്തമാശ്രിത്യ ലോകാനാം നഷ്ടസംജ്ഞോ വിചേതനഃ
കാലം തത്രാവസത് കഞ്ചിദ്വേഷ്ടമാന ഇവോരഗഃ. 3

| | | | |
|---|---|---|---|
| "സഃ | "അദ്ദേഹം | വേഷ്ടമാനഃ | ഒതുങ്ങി ചുരുണ്ടുകിടക്കുന്ന |
| ലോകാനാം | ലോകങ്ങളുടെ | | |
| അന്തം ആശ്രിത്യ | അറ്റത്തിയെ പ്രാപിച്ച്, | ഉരഗഃ ഇവ, | പാമ്പുപോലെ, |
| തത്ര | അവിടെ | വിചേതനഃ | അവയവങ്ങൾ വ്യാപരിക്കാത്തവനായി |
| കഞ്ചിത് കാലം | കുറച്ചുകാലം | | |
| നഷ്ടസംജ്ഞഃ, | ബോധരഹിതനായി, | അവസത്. | വസിച്ചു. |

അഥ നഷ്ടേ സഹസ്രാക്ഷേ ഉദ്വിഗ്നമഭവജ്ജഗത്
ഭൂമിശ്ച ധ്വസ്തസംകാശാ നിസ്സ്നേഹാ ശുഷ്കകാനനാ. 4

| | |
|---|---|
| "അഥ | "ഇപ്രകാരം |
| സഹസ്രാക്ഷേ | ഇന്ദ്രൻ |
| നഷ്ടേ | ക്ഷീണിച്ചുകിടന്നാറെ |
| ജഗത് | ലോകം |
| ഉദ്വിഗ്നം അഭവത്; | അന്തൽപ്പെട്ടു; |

| | |
|---|---|
| ഭൂമിഃ ച | ഭൂമിയും |
| ധ്വസ്തസങ്കാശാ, | നശിച്ചുപോലായി, |
| നിഃസ്നേഹാ | നനവില്ലാതെ വരണ്ട് |
| ശുഷ്കകാനനാ. | ഉണങ്ങിയ കാടുകളോടു കൂടിയതായി ഭവിച്ചു. |

നിഃസ്രോതസശ്ച തേ സർവ്വേ ഹ്രദാശ്ച സരിതസ്തഥാ
സംക്ഷോഭശ്ചൈവ സത്വാനാമനാവൃഷ്ടികൃതോഽഭവത്. 5

| | |
|---|---|
| "ഹ്രദാഃ ച | "കയങ്ങളും |
| സരിതഃ തഥാ | നദികളുമായ |
| തേ സർവ്വേ | അവയെല്ലാം |
| നിഃസ്രോതസഃ; | വെള്ളം വററിയവയായ്തീൎന്നു; |

| | |
|---|---|
| സത്വാനാം | പ്രാണികൾക്കു |
| സംക്ഷോഭഃ ച; | കഴപ്പമുണ്ടായി; |
| അനാവൃഷ്ടികൃതഃ ഏവ | മഴയില്ലായ്കകൊണ്ടു ക്ഷാമവും |
| അഭവത്. | ഉണ്ടായി. |

ക്ഷീയമാണേ തു ലോകേഽസ്മിൻ സംഭ്രാന്തമനസഃ സുരാഃ
യദുക്തം വിഷ്ണുനാ പൂർവ്വം തം യജ്ഞം സമുപാനയൻ. 6

| | |
|---|---|
| "അസ്മിൻ | "ഈ |
| ലോകേ | ലോകം |
| ക്ഷീയമാണേ തു, | ക്ഷീണദശയെ പ്രാപിച്ചുകൊണ്ടിരിക്കെ |
| സംഭ്രാന്തമനസഃ | സംഭ്രമംപൂണ്ടവരായ |
| സുരാഃ, | ദേവകൾ, |

| | |
|---|---|
| വിഷ്ണുനാ | വിഷ്ണുവിനാൽ |
| പൂർവ്വം | മുമ്പേതന്നെ |
| ഉക്തം | അരുളിച്ചെയ്യപ്പെട്ടതാ[യ |
| യത് | യാതൊരു |
| തം യജ്ഞം | ആ യജ്ഞത്തെ |
| സമുപാനയൻ. | ആരംഭിച്ചു. |

തതഃ സർവ്വേ സുരഗണാഃ സോപാധ്യായാഃ സഹർഷിഭിഃ
തം ദേശം സമുപാജഗ്മുര്യത്രേന്ദ്രോ ഭയമോഹിതഃ. 7

| | |
|---|---|
| "തതഃ | "ആ സമയം |
| സുരഗണാഃ | ദേവഗണങ്ങൾ |
| സർവ്വേ | എല്ലാം |
| സോപാധ്യായാഃ | ഉപാധ്യായന്മാരോടുകൂടി |
| ഋഷിഭിഃ സഹ, | ഋഷിമാരൊന്നിച്ച് |

| | |
|---|---|
| ഭയമോഹിതഃ | ഭയം മൂലം സ്വയംബോ[ധമററിരുന്ന |
| ഇന്ദ്രഃ | ഇന്ദ്രൻ |
| യത്ര | ഉണ്ടായിരുന്ന യാതൊ[രു |
| തം | ആ |
| ദേശം | പ്രദേശത്തിലേയ്ക്കു |
| സമുപാജഗ്മുഃ. | വന്നെത്തി. |

തേ തു ദൃഷ്ട്വാ സഹസ്രാക്ഷമാവൃതം ബ്രഹ്മഹത്യയാ
തം പുരസ്കൃത്യ ദേവേശമശ്വമേധമുപാക്രമൻ. 8

| | | | |
|---|---|---|---|
| "തേ, | "അവർ, | ദേവശം | മഹാവിഷ്ണു ഭഗവാനെ |
| ബ്രഹ്മഹത്യയാ | ബ്രഹ്മഹത്യയാൽ | പുരസ്കൃത്യ തു, | മുമ്പിൽ ആരാധിച്ച ശേഷം, |
| ആവൃതം | ചൂഴപ്പെട്ടിരുന്ന | അശ്വമേധം | അശ്വമേധ യജ്ഞത്തെ |
| സഹസ്രാക്ഷം | ഇന്ദ്രനെ | ഉപാക്രമൻ. | ചെയ്യാൻ തുടങ്ങി. |
| ദൃഷ്ട്വാ, | കണ്ട്, | | |
| തം | ആ | | |

തതോഽശ്വമേധഃ സുമഹാൻ മഹേന്ദ്രസ്യ മഹാത്മനഃ
വവൃധേ ബ്രഹ്മഹത്യായാഃ പാവനാൎത്ഥം നരേശ്വര 9

| | | | |
|---|---|---|---|
| "നരേശ്വര! | "പുരുഷോത്തമ! | പാവനാൎത്ഥം | പരിശുദ്ധിയുണ്ടാകുവാനായി |
| മഹാത്മനഃ | മഹാത്മാവായ | തതഃ | ആ സമയം |
| മഹേന്ദ്രസ്യ | ദേവേന്ദ്രന്ന് | സുമഹാൻ | അതിപാവനമായ |
| ബ്രഹ്മഹത്യായാഃ | ബ്രഹ്മഹത്യാ പാപത്തിൽ നിന്നും | അശ്വമേധഃ | അശ്വമേധയജ്ഞം |
| | | വവൃധേ. | നടന്നു. |

തതോ യജ്ഞേ സമാപ്തേ തു ബ്രഹ്മഹത്യാ മഹാത്മനഃ
അഭിഗമ്യാബ്രവീദ്വാക്യം ക്വ മേ സ്ഥാനം വിധാസ്യഥ. 10

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | വാക്യം<br>അബ്രവീത്; | ഇങ്ങിനെ ഉരചെയ്തു; |
| യജ്ഞേ | യാഗം | 'മേ | 'എനിക്ക് |
| സമാപ്തേ തു | സമാപ്തിയായ ഉടനെ, | സ്ഥാനം | വാസസ്ഥാനം |
| ബ്രഹ്മഹത്യാ | ബ്രഹ്മഹത്യാ മൂൎത്തി | ക്വ | എവിടെയെന്ന് |
| മഹാത്മനഃ | ദേവന്മാരെ | വിധാസ്യഥ.' | നിങ്ങൾ തന്നെ നിശ്ചയിപ്പിൻ.' |
| അഭിഗമ്യ, | നേരിൽ സന്ദൎശിച്ച്, | | |

തേ താമൂചുസ്തദാ ദേവാസ്തുഷ്ടാഃ പ്രീതിസമന്വിതാഃ
ചതുൎദ്ധാ വിഭജാത്മാനമാത്മനൈവ ദുരാസദേ 11

| | | | |
|---|---|---|---|
| "തേ ദേവാഃ | "ആ ദേവന്മാർ | 'ദുരാസദേ! | 'ദുസ്സഹയായവളേ! |
| പ്രീതി-<br>സമന്വിതാഃ | സംതൃപ്തികയ്ക്കൊണ്ടവരായി | ആത്മനാ ഏവ | സ്വയമായ്ത്തന്നെ |
| തുഷ്ടാഃ | സന്തോഷത്തോടെ | ആത്മാനം | ഭവതിയെ |
| താം | അവളോടായി | ചതുൎദ്ധാ | നാലായി |
| തദാ ഊചുഃ; | അപ്പോൾ ഉരചെയ്തു; | വിഭജ.' | ഭാഗിച്ചുകൊൾക.' |

ദേവാനാം ഭാഷിതം ശ്രുത്വാ ബ്രഹ്മഹത്യാ മഹാത്മനാം
സന്നിധൌ സ്ഥാനമന്യത്ര വരയാമാസ ദുൎവ്വസാ. 12

| | | | |
|---|---|---|---|
| "മഹാത്മനാം | "ദേവന്മാരുടെ | ബ്രഹ്മഹത്യാ, | ബ്രഹ്മഹത്യ, |
| ഭാഷിതം | മൊഴി | ദേവാനാം | ദേവന്മാരുടെ |
| ശ്രുത്വാ | കേട്ട് | സന്നിധൌ | സന്നിധിയിൽവെച്ച് |
| ദുൎവ്വസാ | എവിടെ വൎത്തിച്ചാലും അസഹ്യയായ്ത്തന്നെയിരിക്കുന്ന ആ | അന്യത്ര സ്ഥാനം | മററു വാസസ്ഥാനത്തെ |
| | | വരയാമാസ. | സ്വേച്ഛയായ്ത്തന്നെ വരിച്ചു. |

ഏകേനാംശേന വത്സ്യാമി പൂൎണ്ണോദാസു നദീഷു വൈ
ചതുരോ വാൎഷികാൻ മാസാൻ ദൎപ്പഘ്നീ കാമചാരിണീ. 13

| | | | |
|---|---|---|---|
| " 'ചതുരഃ | " 'നാലു് | അംശേന വൈ | അംശംകൊണ്ടു് |
| വാൎഷികാൻ മാസാൻ | മഴക്കാലമാസങ്ങളിൽ | ദൎപ്പഘ്നീ | അഹങ്കാരത്തെ ശമിപ്പിക്കുന്നവളും |
| പൂൎണ്ണോദാസു | വെള്ളംപൊങ്ങിവരുന്ന | കാമചാരിണീ | ഇഷ്ടംപോലെ സഞ്ചരിപ്പാൻ കഴിവുള്ളവളുമായ ഞാൻ |
| നദീഷു | നദികളിൽ | | |
| ഏകേന | ഒരു | വത്സ്യാമി. | വസിക്കാം. |

ഭൂമ്യാമഹം സൎവ്വകാലമേകേനാംശേന ദുൎവ്വസാ
വസിഷ്യാമി ന സന്ദേഹഃ സത്യേനൈതദ്ബ്രവീമി വഃ. 14

| | | | |
|---|---|---|---|
| " 'ദുൎവ്വസാ | " 'എങ്ങും അസഹ്യയായ | വസിഷ്യാമി | വസിക്കുന്നുണ്ടു് |
| അഹം, | ഞാൻ, | ന സന്ദേഹഃ; | തീൎച്ചതന്നെ; |
| സൎവ്വകാലം | എന്നും | വഃ | നിങ്ങളോടു് |
| ഏകേന | ഒരു | ഏതതു് | ഇതിനെ |
| അംശേന | അംശംകൊണ്ടു് | സത്യേന ബ്രവീമി. | ഞാൻ സത്യമായും ഉണൎത്തിക്കുന്നു. |
| ഭൂമ്യാം | ഭൂമിയിൽ | | |

യോഽയമംശസ്തൃതീയോ മേ സ്ത്രീഷു യൌവ്വനശാലിഷു
ത്രിരാത്രം ദൎപ്പപൂൎണ്ണാസു വസിഷ്യേ ദൎപ്പഘാതിനീ. 15

| | | | |
|---|---|---|---|
| " 'മേ | " 'എന്റെ | ദൎപ്പഘാതിനീ | മദത്തെ ഒതുക്കുന്നവളായ ഞാൻ |
| തൃതീയഃ | മൂന്നാമത്തെ | യൌവനശാലിഷു | യൌവ്വനമാൎന്നവരും |
| അംശഃ | ഭാഗം | ദൎപ്പപൂൎണ്ണാസു | പുഷ്പിണികളുമായ |
| യഃ | യാതൊന്നോ | സ്ത്രീഷു | സ്ത്രീകളിൽ |
| അയം; | അപ്രകാരമുള്ളതാകുന്ന ഇതു്; | ത്രിരാത്രം | മൂന്നുരാത്രി |
| | | വസിഷ്യേ. | വസിക്കുന്നുണ്ടു്. |

ഹന്താരോ ബ്രാഹ്മണാൻ യേ തു മൃഷാപൂൎവ്വമദൂഷകാൻ
താംശ്ചതുൎത്ഥേന ഭാഗേന സംശ്രയിഷ്യേ സുരൎഷഭാഃ. 16

| | | | |
|---|---|---|---|
| " 'സുരൎഷഭാഃ! | " 'ദേവോത്തമന്മാരെ! | മൃഷാപൂൎവ്വം | അനാവശ്യമായി |
| ചതുൎത്ഥേന | നാലാമത്തെ | ഹന്താരഃ | ഉപദ്രവിക്കുന്നവർ |
| ഭാഗേന | അംശംകൊണ്ടു് | യേ ച | യാതൊരുവരോ |
| അദൂഷകാൻ | നിൎദ്ദോഷികളായ | താൻ തു സംശ്രയിഷ്യേ.' | അവരിൽ ഞാൻ വസിക്കുന്നുണ്ടു്.' |
| ബ്രാഹ്മണാൻ | ബ്രാഹ്മണരെ | | |

പ്രത്യൂചുസ്താം തതോ ദേവാ യഥാ വദസി ദുൎവ്വസേ
തഥാ ഭവതു തത് സൎവ്വം സാധയസ്വ യദീപ്സിതം. 17

| | |
|---|---|
| "തതഃ | "അതിൽപിന്നെ |
| ദേവാഃ | ദേവകൾ |
| താം | അവളോടായി |
| പ്രത്യൂചുഃ | ഇങ്ങിനെ മറുപടിയുരച്ചു |
| 'ദുൎദ്ധഷേ! | 'എവിടെയിരുന്നാലും അസഹ്യയായുള്ളവളേ! |
| യഥാ | എപ്രകാരം |
| വദസി | ഭവതി ഉരചെയ്യുന്നുവോ |
| തഥാ ഭവതു; | അപ്രകാരംതന്നെയാകട്ടെ; |
| ഈപ്സിതം | ഉദ്ദേശം |
| യത് | യാതൊന്നോ |
| തത് സൎവ്വം | അതെല്ലാം |
| സാധയസ്വ.' | സാധിച്ചുകൊണ്ടാലും. |

തതഃ പ്രീത്യാന്വിതാ ദേവാഃ സഹസ്രാക്ഷം വവന്ദിരേ
വിജ്വരഃ സ ച പൂതാത്മാ വാസവഃ സമപദ്യത. 18

| | |
|---|---|
| "തതഃ | "അതിൽപിന്നെ |
| പ്രീത്യാ-അന്വിതാഃ | പ്രീതികയ്ക്കൊണ്ടവരായ |
| ദേവാഃ | ദേവന്മാർ |
| സഹസ്രാക്ഷം | ഇന്ദ്രനെ |
| വവന്ദിരേ; | വന്ദിച്ചു; |
| സഃ വാസവഃ ച | ആ ഇന്ദ്രനും |
| പൂതാത്മാ | പരിശുദ്ധിപൂണ്ടവനായി |
| വിജ്വരഃ | കഷ്ടനിവൃത്തിവന്നവനായി |
| സമപദ്യത. | ഭവിച്ചു. |

പ്രശാന്തം ച ജഗത്സൎവ്വം സഹസ്രാക്ഷേ പ്രതിഷ്ഠിതേ
യജ്ഞം ചാദ്ഭുതസങ്കാശം തദാ ശക്രോഽഭ്യപൂജയത്. 19

| | |
|---|---|
| "സഹസ്രാക്ഷേ | "ഇന്ദ്രൻ |
| പ്രതിഷ്ഠിതേ ച | സ്വസ്ഥാനത്തെ പ്രാപിച്ചാറെ |
| ജഗത് സൎവ്വം | ലോകമെല്ലാം |
| പ്രശാന്തം; | ആപന്നിവൃത്തി പൂണ്ടതായി ഭവിച്ചു; |
| തദാ | അപ്പോൾ |
| ശക്രഃ ച | ഇന്ദ്രനും |
| യജ്ഞം | യജ്ഞത്തെ |
| അൽഭുത-സങ്കാശം | ആശ്ചൎയ്യകരമാംവണ്ണം |
| അഭ്യപൂജയത്. | കൊണ്ടാടി. |

ഈദൃശോ ഹ്യശ്വമേധസ്യ പ്രഭാവോ രഘുനന്ദന
യജസ്വ സുമഹാഭാഗ ഹയമേധേന പാൎത്ഥിവ. 20

| | |
|---|---|
| "സുമഹാഭാഗ! | "മഹാഭാഗ്യശാലിയും |
| രഘുനന്ദന! | രഘുതിലകനുമായ |
| പാൎത്ഥിവ! | മഹാരാജാവേ! |
| അശ്വമേധസ്യ | അശ്വമേധത്തിന്റെ |
| പ്രഭാവഃ | വൈഭവം |
| ഈദൃശഃ; | ഇപ്രകാരമുള്ളതാണ്; |
| ഹി | അകയാൽ |
| ഹയമേധേന യജസ്വ." | അശ്വമേധയാഗം ചെയ്വാൻ തിരുവുള്ളത്തിൽ കൊണ്ടാലും." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ ഷഡശീതിതമഃ സൎഗ്ഗഃ = എണ്പത്താറാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 23455; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2731.



## സപ്താശീതിതമഃ സർഗ്ഗഃ = എൺപത്തേഴാംസർഗ്ഗം.

[ഇളസ്ത്രീത്വപ്രാപ്തിഃ = ഇളമഹാരാജാവ് സ്ത്രീയായിത്തീരുന്നത്.]

തച് ഛ്രുത്വാ ലക്ഷ്മണേനോക്തം വാക്യം വാക്യവിശാരദഃ
പ്രത്യുവാച മഹാതേജാഃ പ്രഹസൻ രാഘവോ വചഃ. 1

| | |
|---|---|
| മഹാതേജാഃ | മഹാതേജസ്വിയും |
| വാക്യവിശാരദഃ | വാക്യകുശലനുമായ |
| രാഘവഃ, | ശ്രീരാഘവൻ, |
| ലക്ഷ്മണേന | ലക്ഷ്മണനാൽ |
| ഉക്തം | ഉണർത്തിക്കപ്പെട്ടതായ |
| തത് വാക്യം | ആ വാക്യത്തെ |
| ശ്രുത്വാ, | ചെവിക്കൊണ്ട്, |
| പ്രഹസൻ | ഉത്സാഹഭരിതനായി. |
| വചഃ | ഇപ്രകാരം |
| പ്രത്യുവാച. | ഉത്തരമരുളി. |

ഏവമേവ നരശ്രേഷ്ഠ യഥാ വദസി ലക്ഷ്മണ
വൃത്രഘാതമശേഷേണ വാജിമേധഫലം ച യത്. 2

| | |
|---|---|
| "'നരശ്രേഷ്ഠ! | "'പുരുഷപുംഗവ! |
| ലക്ഷ്മണ! | ലക്ഷ്മണ! |
| വൃത്രഘാതം | വൃത്രവധത്തെക്കുറിച്ചും |
| വാജിമേധഫലം | അശ്വമേധ യാഗഫലത്തെപ്പററിയും ഉള്ളത് |
| യത് ച | യാതൊന്നോ ആയത് |
| യഥാ വദസി | നീ ഉരചെയ്യുന്നപ്രകാരം |
| അശേഷേണ | മുഴുവനും |
| ഏവം ഏവ. | വാസ്തവംതന്നെ. |

ശ്രൂയതേ ഹി പുരാ സൌമ്യ കർദമസ്യ പ്രജാപതേഃ
പുത്രോ ബാഹ്ലീശ്വരഃ ശ്രീമാനിളോ നാമ സുധാർമ്മികഃ. 3

| | |
|---|---|
| "സൌമ്യ! | "വത്സ! |
| പുരാ | ഇതുമല്ലാതെ |
| ശ്രൂയതേ ഹി; | മറെറാന്നും കേൾക്കപ്പെടുന്നുണ്ട്; |
| പ്രജാപതേഃ കർദമസ്യ | കർദ്ദമപ്രജാപതിയ്ക്കു് |
| ഇളഃ നാമ | ഇളൻ എന്ന |
| പുത്രഃ; | പുത്രൻ ഉണ്ടായിരുന്നു; |
| ബാഹ്ലീശ്വരഃ | ബാഹ്ലീകദേശാധിപനായി |
| ശ്രീമാൻ | സർവ്വസൌഭാഗ്യങ്ങളും തികഞ്ഞവനായി |
| സുധാർമ്മികഃ. | അതിധാർമ്മികനായിരുന്നു. |

സ രാജാ പൃഥിവീം സർവ്വാം വശേ കൃത്വാ മഹായശാഃ
രാജ്യം ചൈവ നരവ്യാഘ്ര പുത്രവത് പര്യപാലയത്. 4

| | |
|---|---|
| "നരവ്യാഘ്ര! | "പുരുഷോത്തമ! |
| മഹായശാഃ | അതികീർത്തിമാനായ |
| സഃ രാജാ, | ആ അരചൻ, |
| പൃഥിവീം സർവ്വാം | ഭൂമിയെല്ലാം |
| വശേ കൃത്വാ | സ്വാധീനത്തിലാക്കിക്കൊണ്ട് |
| രാജ്യം ച | രാജ്യത്തെയും |
| പുത്രവത് ഏവ | പുത്രനെപ്പോലെ |
| പര്യപാലയത്. | പരിപാലിച്ചുവന്നു. |

സുരൈശ്ച പരമോദാരൈർദൈത്യൈശ്ച മഹാധനൈഃ
നാഗരാക്ഷസഗന്ധർവ്വൈർയക്ഷൈശ്ച സുമഹാത്മഭിഃ
പൂജ്യതേ നിത്യശഃ സൌമ്യ ഭയാർത്തൈ രഘുനന്ദന 5

| | |
|---|---|
| "സൌമ്യ! | "വത്സ! |
| രഘുനന്ദന! | രഘുവീര! |
| പരമോദാരൈഃ | ഏററം ഔദാര്യഗുണമാന്ന |
| സുരൈഃ ച | ദേവകളാലും |
| മഹാധനൈഃ | മഹാധനവാന്മാരായ |
| ദൈത്യൈഃ ച | അസുരന്മാരാലും |
| ഭയാർത്തൈഃ | ഭയശാലികളായ |
| നാഗരാക്ഷസ-ഗന്ധർവ്വൈഃ | നാഗങ്ങൾ, രാക്ഷസർ, ഗന്ധർവ്വന്മാർ എന്നവരാലും |
| സുമഹാത്മഭിഃ | പ്രഖ്യാതിപൂണ്ട മഹാത്മാക്കളായ |
| യക്ഷൈഃ ച | യക്ഷന്മാരാലും |
| നിത്യശഃ | എന്നും |
| പൂജ്യതേ. | കൊണ്ടാടപ്പെട്ടുവരുന്നു. |

അബിഭ്യംശ്ച ത്രയോ ലോകാഃ സരോഷസ്യ മഹാത്മനഃ. 6

| | |
|---|---|
| "സരോഷസ്യ | "ക്രുദ്ധിച്ചവനായ |
| മഹാത്മനഃ | ആ മഹാത്മാവിനെക്കുറിച്ച് |
| ത്രയഃ | മൂന്ന് |
| ലോകാഃ ച | ലോകങ്ങളും |
| അബിഭ്യൻ. | നടുങ്ങി. |

സ രാജാ താദൃശോ ഹ്യാസീദ്ധർമ്മേ വീര്യേ ച നിഷ്ഠിതഃ
ബുദ്ധ്യാ ച പരമോദാരോ ബാഹ്ലീകേശോ മഹായശാഃ. 7

| | |
|---|---|
| "മഹായശാഃ | "ഏററം പുകഴാന്ന |
| ബാഹ്ലീകേശഃ | ബാഹ്ലീകദേശാധിപനായ |
| സഃ | ആ |
| രാജാ, | അരചൻ, |
| താദൃശഃ, | അപ്രകാരമുള്ളവനായി, |
| ധർമ്മേ ഹി | ധർമ്മത്തിലും |
| വീര്യേ ച | വീര്യത്തിലും |
| നിഷ്ഠിതഃ, | ലോകപ്രസിദ്ധി പൂണ്ടവനായി, |
| ബുദ്ധ്യാ | ബുദ്ധികൊണ്ട് |
| പരമോദാരഃ ച | അത്യൌദാര്യവാനായി |
| ആസീത്. | വർത്തിച്ചു. |

സ പ്രചക്രേ മഹാബാഹുർമൃഗയാം രുചിരേ വനേ
ചൈത്രേ മനോരമേ മാസി സഭൃത്യബലവാഹനഃ. 8

| | |
|---|---|
| "മഹാബാഹുഃ | "മഹാബാഹുവായ |
| സഃ | അദ്ദേഹം |
| സഭൃത്യ-ബലവാഹനഃ | പരിവാരങ്ങളോടും സേനകളോടും വാഹനങ്ങളോടും കൂടിയവനായി |
| മനോരമേ | മനോഹരമായ |
| ചൈത്രേ മാസി | ചൈത്രമാസത്തിൽ |
| രുചിരേ | ഭംഗിപൂണ്ടതായ |
| വനേ | വനത്തിൽ |
| മൃഗയാം പ്രചക്രേ. | വേട്ടയ്ക്കായി മുതിർന്നു. |

പ്രജഘ്നേ ച നൃപോഽരണ്യേ മൃഗാൻ ശതസഹസ്രശഃ
ഹത്വൈവ തൃപ്തിർനാഭൂച്ച രാജ്ഞസ്തസ്യ മഹാത്മനഃ. 9

| | |
|---|---|
| "നൃപഃ ച | "അരചനും |
| അരണ്യേ | കാട്ടിൽ |
| മൃഗാൻ | മൃഗങ്ങളെ |
| ശതസഹസ്രശഃ | നൂറായിരക്കണക്കായി |
| പ്രജഘ്നേ; | കൊന്നൊടുക്കി; |
| ച | എങ്കിലും |
| മഹാത്മനഃ | മഹാത്മാവായ |
| തസ്യ രാജ്ഞഃ | ആ രാജാവിന്ന് |
| ഹത്വാ ഏവ | കൊന്നിട്ടും |
| തൃപ്തിഃ ന അഭൂത്. | തൃപ്തി വരികയുണ്ടായില്ല. |

നാനാമൃഗാണാമയുതം വദ്ധ്യമാനം മഹാത്മനാ
യത്ര ജാതോ മഹാസേനസ്തം ദേശമുപചക്രമേ. 10

| | | | |
|---|---|---|---|
| "മഹാത്മനാ | "ആ മഹാത്മാവിനാൽ | മഹാസേനഃ | സുബ്രഹ്മണ്യൻ |
| നാനാമൃഗാണാം | പല ജന്തുക്കളുടെ. | ജാതഃ യത്ര | എങ്ങു ജാതനായോ |
| അയുതം | അനേകം സംഖ്യ | തം ദേശം | . ആ പ്രദേശത്തിൽ |
| വദ്ധ്യമാനം; | കൊല്ലപ്പെട്ടിരുന്നു; | ഉപചക്രമേ. | അദ്ദേഹം വന്നുചേൎന്നു. |

തസ്മിൻ പ്രദേശേ ദേവേശഃ ശൈലരാജസുതാം ഹരഃ
രമയാമാസ ദുൎദ്ധൎഷഃ സൎവ്വൈരനുചരൈഃ സഹ. 11

| | | | |
|---|---|---|---|
| "തസ്മിൻ | "ആ | അനുചരൈഃ സൎവ്വൈഃ സഹ | എല്ലാ പരിജനങ്ങളോടുംകൂടി |
| പ്രദേശേ | പ്രദേശത്തിൽ | ശൈലരാജസുതാം | പാൎവ്വതിദേവിയെ |
| ദുൎദ്ധൎഷഃ | അടക്കപ്പെടാത്ത | രമയാമാസ. | ആനന്ദിപ്പിച്ചുകൊണ്ടിരിക്കയായിരുന്നു. |
| ദേവേശഃ | ദേവേശ്വരനായ | | |
| ഹരഃ, | പരമശിവൻ, | | |

കൃത്വാ സ്ത്രീരൂപമാത്മാനമുമേശോ ഗോപതിദ്ധ്വജഃ
ദേവ്യാഃ പ്രിയചികീൎഷുഃ സൻ തസ്മിൻ പൎവ്വതനിൎഝരേ. 12

| | | | |
|---|---|---|---|
| "ഗോപതിദ്ധ്വജഃ | "വൃഷധ്വജനായ | തസ്മിൻ | ആ |
| ഉമേശഃ | ഉമാപതി | പൎവ്വതനിൎഝരേ | മലയിൽ ഒരു നീരൊഴുക്കപ്രദേശത്തിൽ |
| ആത്മാനം | തന്നെ | ദേവ്യാഃ | ദേവിക്കു് |
| സ്ത്രീരൂപം കൃത്വാ | സ്ത്രീരൂപമാക്കിക്കൊണ്ടു് | പ്രിയചികീൎഷുഃ സൻ. | സന്തുഷ്ടിവരുത്തിക്കൊണ്ടിരുന്നു. |

യേ ച തത്ര വനോദ്ദേശേ സത്വാഃ പുരുഷവാദിനഃ
യച്ച കിഞ്ചന തത് സൎവ്വം നാരീസംജ്ഞം ബഭൂവ ഹ. 13

| | | | |
|---|---|---|---|
| "തത്ര | "ആ | കിഞ്ചന യത് ച | മറ്റുള്ളതു് യാതൊന്നോ അതും |
| വനോദ്ദേശേ | വനപ്രദേശത്തിൽ | തത് സൎവ്വം ഹ | അങ്ങുണ്ടായിരുന്ന എല്ലാംതന്നെയും |
| പുരുഷവാദിനഃ | ആണെന്നുപറയപ്പെട്ടുന്ന | നാരീസംജ്ഞം ബഭൂവ. | പെണ്ണായ്തീൎന്നു. |
| സത്വാഃ | പ്രാണികൾ | | |
| യേ ച | എവയോ അവയും | | |

ഏതസ്മിന്നന്തരേ രാജാ സ ഇളഃ കൎദ്ദമാത്മജഃ
നിഘ്നൻ മൃഗസഹസ്രാണി തം ദേശമുപചക്രമേ. 14

| | | | |
|---|---|---|---|
| "ഏതസ്മിൻ അന്തരേ | "ഇതേസമയത്തിൽ | സഃ | ആ |
| തം ദേശം | ആ പ്രദേശത്തിലേക്കു് | ഇളഃ രാജാ | ഇളമഹാരാജാവു് |
| കൎദ്ദമാത്മജഃ | കൎദ്ദമപ്രജാപതിയുടെ പുത്രനായ | മൃഗസഹസ്രാണി | അനേകം ജന്തുക്കളെ |
| | | നിഘ്നൻ | കൊന്നുംകൊണ്ടു് |
| | | ഉപചക്രമേ. | വന്നുചേൎന്നു. |

സ ദൃഷ്ട്വാ സ്ത്രീകൃതം സൎവ്വം സവ്യാളമൃഗപക്ഷികം
ആത്മാനം സ്ത്രീകൃതം ചൈവ സാനുഗം രഘുനന്ദന 15
തസ്യ ദുഃഖം മഹച്ചാസീദ്ദൃഷ്ട്വാഽഽത്മാനം തഥാ ഗതം
ഉമാപതേശ്ച തത് കൎമ്മ ജ്ഞാത്വാ ത്രാസമുപാഗമത്. 16

| | |
|---|---|
| "രഘുനന്ദന! | "രഘുനന്ദന! |
| സഃ | അദ്ദേഹം |
| സവ്യാള-മൃഗപക്ഷികം | പാമ്പുകളും മൃഗങ്ങളും പക്ഷികളുമടങ്ങിയ |
| സൎവ്വം ച | എല്ലാംതന്നെ |
| സ്ത്രീകൃതം | സ്ത്രീരൂപമായിരിക്കുന്നതായും |
| സാനുഗം | പരിജനങ്ങളടക്കം |
| ആത്മാനം | തന്നെയും |
| സ്ത്രീകൃതം ച ഏവ | സ്ത്രീയായി മാറിയിരിക്കുന്നതായും |
| ദൃഷ്ട്വാ, | കണ്ട്, |
| ആത്മാനം | തനിക്ക് |
| തഥാ | അവ്വണ്ണം |
| ഗതം | വന്നതിനെ |
| ദൃഷ്ട്വാ, | തന്നാൽ മാററുന്നതിന്നാളല്ലെന്നുകണ്ട്, |
| തസ്യ | അദ്ദേഹത്തിന്ന് |
| മഹത് ദുഃഖം | അതിയായ ദുഃഖം |
| ആസീത്; | ഉണ്ടായി; |
| ഉമാപതേഃ | ഉമാപതിയുടെ |
| കൎമ്മ ച | പ്രവൃത്തിതന്നെയെന്ന് |
| തത് ജ്ഞാത്വാ | അതിനെ അറിഞ്ഞ് |
| ത്രാസം ഉപാഗമത്. | നിരാശപ്പെട്ടു. |

തതോ ദേവം മഹാത്മാനം ശിതികണ്ഠം കപൎദ്ദിനം
ജഗാമ ശരണം രാജാ സഭൃത്യബലവാഹനഃ 17

| | |
|---|---|
| "തതഃ | "അതിനാൽ |
| രാജാ | അരചൻ |
| സഭൃത്യബല-വാഹനഃ | ഭൃത്യസൈന്യവാഹനസമേതനായി |
| കപൎദ്ദിനം | ജടധരിച്ചവനും |
| ശിതികണ്ഠം | കാളകണ്ഠനും |
| മഹാത്മാനം | മഹാത്മാവുമായ |
| ദേവം | ഈശ്വരനെ |
| ശരണം | ശരണം |
| ജഗാമ. | പ്രാപിച്ചു. |

തതഃ പ്രഹസ്യ വരദഃ സഹ ദേവ്യാ മഹേശ്വരഃ
പ്രജാപതിസുതം വാക്യമുവാച വരദഃ സ്വയം. 18

| | |
|---|---|
| "തതഃ | "അപ്പോൾ |
| ദേവ്യാ സഹ | ദേവിയോടുകൂടിയ |
| മഹേശ്വരഃ | മഹേശ്വരൻ |
| വരദഃ | പ്രസാദിച്ചവനായി |
| പ്രജാപതിസുതം | കൎദ്ദമപ്രജാപതിപുത്രനായ ഇളനെനോക്കി |
| പ്രഹസ്യ | പുഞ്ചിരിതൂകിക്കൊണ്ട് |
| വാക്യം ഉവാച; | ഇപ്രകാരം അരുളിച്ചെയ്തു; |
| ‘സ്വയം വരദഃ. | ‘ഞാൻ പ്രസാദിച്ചിരിക്കുന്നു. |

ഉത്തിഷ്ഠോത്തിഷ്ഠ രാജൎഷേ കാൎദ്ദമേയ മഹാബല
പുരുഷത്വമൃതേ സൌമ്യ വരം വരയ സുവ്രത. 19

| | |
|---|---|
| രാജൎഷേ! | "രാജൎഷേ! |
| മഹാബല! | മഹാശക്തിമാനായവനേ! |
| സുവ്രത! സൌമ്യ! | സദ്വ്രതംപൂണ്ട ഗുണശീല! |
| കാൎദ്ദമേയ! | കൎദ്ദമപുത്ര! |
| ഉത്തിഷ്ഠ, ഉത്തിഷ്ഠ! | എഴുന്നേല്ക്കുക! എഴുന്നേല്ക്കുക! |
| പുരുഷത്വം ഋതേ | പുരുഷത്വമല്ലാതെ മററ് |
| വരം | വരത്തെ |
| വരയ.’ | വരിച്ചുകൊൾക.’ |

തതഃ സ രാജാ ദുഃഖാൎത്തഃ പ്രത്യാഖ്യാതോ മഹാത്മനാ
ന ച ജഗ്രാഹ സ്ത്രീഭൂതാ വരമന്യം സുരോത്തമാത്. 20

| | | | |
|---|---|---|---|
| "മഹാത്മനാ | "പരമശിവനാൽ | സഃ രാജാ | ആ അരചൻ |
| പ്രത്യാഖ്യാതഃ | തനിക്ക് ഇഷ്ടമുള്ളതായ വരം തരുവാൻ സാധിക്കയില്ലെന്ന് മറുക്കപ്പെട്ടവനായി | തതഃ | അതിനാൽ |
| | | ദുഃഖാൎത്തഃ | ശോകാക്രാന്തനായി |
| | | സുരോത്തമാത് | ദേവോത്തമങ്കൽനിന്ന് |
| | | അന്യം വരം ച | മറെറാരു വരത്തെയും |
| സ്ത്രീഭൂതഃ | സ്ത്രീയാക്കപ്പെട്ട | ന ജഗ്രാഹ. | ആവശ്യപ്പെടാതിരുന്നു. |

തതഃ ശോകേന മഹതാ ശൈലരാജസുതാം നൃപഃ
പ്രണിപത്യ ഹ്യുമാം ദേവീം സൎവ്വേണൈവാന്തരാത്മനാ. 21

| | | | |
|---|---|---|---|
| "തതഃ | "അതിൽപിന്നെ | അന്തരാത്മനാ, | അകമുരുകി, |
| നൃപഃ, | അരചൻ, | ശൈല–രാജസുതാം | ഹിമാചലപുത്രിയായ |
| മഹതാ | പെരുത്ത | ഉമാം ദേവീം ഹി | ഉമാദേവിയെത്തന്നെ |
| ശോകേന | ദുഃഖത്താൽ | പ്രണിപത്യ. | ഇപ്രകാരം വണങ്ങി |
| സൎവ്വേണ ഏവ | സൎവ്വപ്രകാരത്തിലും | | സ്തോത്രംചെയ്തു. |

ഈശേ വരാണാം വരദേ ലോകാനാമസി ഭാമിനി
അമോഘദൎശനേ ദേവി ഭജ സൌമ്യേന ചക്ഷുഷാ. 22

| | | | |
|---|---|---|---|
| "'ഈശേ! | "'സൎവ്വേശ്വരിയായ ദേവി! | അമോഘദൎശനേ! | ദൎശനം നിഷ്ഫലമാകാത്ത |
| വരാണാം വരദേ! | ഉത്തമവരത്തെ നൽകി കരുണചെയ്യുന്നവളേ! | ദേവി! | ഹേ ദേവി! |
| ലോകാനാം ഭാമിനീ അസി; | നിന്തിരുവടി ലോകങ്ങൾക്ക് അനുഗ്രഹിച്ചരുളുന്ന മാതാവാണല്ലോ; | സൌമ്യേന ചക്ഷുഷാ ഭജ.' | കുളിർകടാക്ഷത്താൽ കൃപചെയ്താലും.' |

ഹൃദ്ഗതം തസ്യ രാജൎഷേൎവ്വിജ്ഞായ ഹരസന്നിധൌ
പ്രത്യുവാച ശുഭം വാക്യം ദേവീ രുദ്രസ്യ സമ്മതാ. 23

| | | | |
|---|---|---|---|
| "രുദ്രസ്യ | "ശിവന് | വിജ്ഞായ, | അറിഞ്ഞ്, |
| സമ്മതാ | പ്രേമപാത്രമായ | ഹരസന്നിധൌ | പരമശിവന്റെ സന്നിധാനത്തിൽവെച്ച് |
| ദേവീ, | ദേവി, | | |
| തസ്യ രാജൎഷേഃ | ആ രാജൎഷിയുടെ | ശുഭം വാക്യം | മംഗളമായ വാക്യത്തെ |
| ഹൃദ്ഗതം | അന്തൎഗ്ഗതത്തെ | പ്രത്യുവാച. | അരുളിച്ചെയ്തു. |

അർഹസ്യ ദേവോ വർദോ വരാർഹസ്യ തവ ഹ്യഹം
തസ്മാദർഹം ഗൃഹാണ ത്വം സ്ത്രീപുംസോർയാവദിച്ഛസി. 24

| | |
|---|---|
| " 'ദേവഃ | " 'പരമശിവൻ |
| അർഹസ്യ | പ്രകൃതിക്ക് |
| വരദഃ; | വരം നൽകുവാൻ അധികാരമുള്ളവനാണ്; |
| തവ | ഭവാന്റെ |
| വരാർഹസ്യ ഹി | പ്രകൃതി വരത്തിനു മാത്രം |
| അഹം; | ഞാൻ അധികൃതയാണ്; |
| തസ്മാത് | ആകയാൽ |
| ത്വം | അങ്ങ് |
| അർഹം ഗൃഹാണ; | പ്രകൃതി സ്വീകരിച്ചുകൊണ്ടാലും; |
| സ്ത്രീപുംസോഃ | സ്ത്രീപുരുഷരൂപങ്ങൾ രണ്ടിൽ ഓരോന്നിലും |
| യാവത് | എത്രകാലമാണ് |
| ഇച്ഛസി?' | അങ്ങ് ഇച്ഛിക്കുന്നത്? |

തദദ്ഭുതതരം ശ്രുത്വാ ദേവ്യാ വരമനുത്തമം
സംപ്രഹൃഷ്ടമനാ ഭൂത്വാ രാജാ വാക്യമഥാബ്രവീത്. 25

| | |
|---|---|
| " രാജാ, | " മഹാരാജാവ്, |
| ദേവ്യാഃ | ദേവിയുടെ |
| അദ്ഭുതതരം | അത്യാശ്ചര്യകരവും |
| അനുത്തമം | നിരുപമവും ആയ |
| തത് വരം | ആ വരത്തെ |
| ശ്രുത്വാ, | ശിരസാവഹിച്ച്, |
| സംപ്രഹൃഷ്ടമനാഃ | മുദിതമാനസനായി |
| ഭൂത്വാ, | ഭവിച്ച്, |
| അഥ വാക്യം അബ്രവീത്. | ഇങ്ങിനെ ഉണർത്തിച്ചു. |

യദി ദേവി പ്രസന്നാ മേ രൂപേണാപ്രതിമാ ഭുവി
മാസം സ്ത്രീത്വമുപാസിത്വാ മാസം സ്യാം പുരുഷഃ പുനഃ. 26

| | |
|---|---|
| " 'ദേവി! | " 'ദേവി! |
| മേ | എങ്കൽ |
| പ്രസന്നാ യദി | പ്രസാദിച്ചവളാണെന്നാൽ |
| ഭുവി | ലോകത്തിൽ |
| രൂപേണ | സൌന്ദര്യംകൊണ്ട് |
| അപ്രതിമാ, | അനുപമയായി, |
| മാസം | ഒരുമാസക്കാലം |
| സ്ത്രീത്വം | പെൺപടിവായി |
| ഉപാസിത്വാ, | കഴിച്ചുകൂട്ടിയശേഷം, |
| പുനഃ | വീണ്ടും |
| മാസം | ഒരുമാസം |
| പുരുഷഃ | പുരുഷനായി |
| സ്യാം.' | ഞാൻ ഇരിക്കേണമേ.' |

ഈപ്സിതം തസ്യ വിജ്ഞായ ദേവീ സുരുചിരാനനാ
പ്രത്യുവാച ശുഭം വാക്യമേവമേവ ഭവിഷ്യതി. 27

| | |
|---|---|
| "സുരുചിരാനനാ | "തേജോമയമായ വദനകാന്തിയാർന്നവളായ |
| ദേവി | ദേവി |
| തസ്യ | അദ്ദേഹത്തിന്റെ |
| ഈപ്സിതം | ഇഷ്ടത്തെ |
| വിജ്ഞായ, | അറിഞ്ഞ്, |
| ശുഭം | തക്കതായ |
| വാക്യം | വാക്യത്തെ |
| പ്രത്യുവാച; | മറുപടിയായി അരുളിച്ചെയ്തു; |
| 'ഏവം ഏവ | 'അപ്രകാരംതന്നെ |
| ഭവിഷ്യതി. | ആവട്ടെ. |

രാജൻ പുരുഷഭൂതസ്ത്വം സ്ത്രീഭാവം ന സ്മരിഷ്യസി
സ്ത്രീഭൂതശ്ച പരം മാസാ ന സ്മരിഷ്യസി പൌരുഷം. 28

| | | | |
|---|---|---|---|
| " 'രാജൻ! | " 'മഹാരാജാവേ! | ന സ്മരിഷ്യസി; | സ്മരിക്കുകയില്ല; |
| ച, | അപ്രകാരമായാലും | പരം മാസം | മറെറാരു മാസത്തിൽ |
| പുരുഷഭൂതഃ ത്വം | പുരുഷരൂപിയായ അങ്ങ് | സ്ത്രീഭൂതഃ | സ്ത്രീയായ്ത്തീൎന്ന അങ്ങ് |
| സ്ത്രീഭാവം | സ്ത്രീയായിരുന്ന അവസ്ഥയെ | പൌരുഷം | പുരുഷനായിരുന്നതിനേയും |
| | | ന സ്മരിഷ്യസി.' | ഓൎക്കുക ഉണ്ടാകയില്ല.' |

ഏവം സ രാജാ പുരുഷോ മാസാ ഭൂത്വാऽഥ കാൎദ്ദമിഃ
ത്രൈലോക്യസുന്ദരീ നാരീ മാസമേകമിളാऽഭവത്. 29

| | | | |
|---|---|---|---|
| " സഃ രാജാ | " ആ രാജാവ്, | അഥ | പിന്നെ |
| ഏവം | ഇപ്രകാരം | ഏകം മാസം | ഒരുമാസക്കാലം |
| മാസം | ഒരു മാസക്കാലം | ത്രൈലോക്യ-സുന്ദരീ | ത്രൈലോക്യസുന്ദരിയായ |
| കാൎദ്ദമിഃ | കൎദ്ദമപ്രജാപതി പുത്ര[നായി | ഇളാ നാരീ | ഇളയെന്ന നാരിയായി |
| പുരുഷഃ ഭൂത്വാ, | പുരുഷരൂപിയായിരുന്നശേഷം, | അഭവത്." | വിളങ്ങി." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
സപ്താശീതിതമഃ സൎഗ്ഗഃ = എണ്പത്തേഴാംസൎഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 23484; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2760



## അഷ്ടാശീതിതമഃ സൎഗ്ഗഃ = എണ്പത്തെട്ടാംസൎഗ്ഗം.

[ഇളാബുധസമാഗമഃ = ഇളയും ബുധനുമായി കാണുന്നതു്.]

താം കഥാമിളസംബന്ധാം രാമേണ സമുദീരിതാം
ലക്ഷ്മണോ ഭരതശ്ചൈവ ശ്രുത്വാ പരമവിസ്മിതൌ. 1

| | | | |
|---|---|---|---|
| രാമേണ | ശ്രീരാമനാൽ | ശ്രുത്വാ | കേട്ട്, |
| സമുദീരിതാം | അരുളിച്ചെയ്യപ്പെട്ടതും | ഭരതഃ ച | ഭരതനും |
| ഇളസംബന്ധാം | ഇളയെക്കുറിച്ചുള്ളതും ആയ | ലക്ഷ്മണഃ ഏവ | ലക്ഷ്മണനും |
| താം കഥാം | ആ കഥ | പരമ-വിസ്മിതൌ. | അത്യധികം കൊണ്ടാടി. |

തൌ രാമം പ്രാഞ്ജലീ ഭൂത്വാ തസ്യ രാജ്ഞോ മഹാത്മനഃ
വിസ്തരം തസ്യ ഭാവസ്യ തദാ പപ്രച്ഛതുഃ പുനഃ. 2

| | | | |
|---|---|---|---|
| തൌ | അവരിരുവരും | രാജ്ഞഃ, | അരചന്റെയും, |
| പ്രാഞ്ജലീ ഭൂത്വാ, | അഞ്ജലി കൂപ്പിക്കൊണ്ട്, | തസ്യ | അതിന്റെ |
| പുനഃ | വീണ്ടും | ഭാവസ്യ | താല്പൎയ്യത്തിന്റെയും |
| തദാ | അപ്പോൾ | വിസ്തരം | വിഷയത്തെക്കുറിച്ച് |
| തസ്യ മഹാത്മനഃ | ആ മഹാത്മാവായ | രാമം | ശ്രീരാമനോട് |
| | | പപ്രച്ഛതുഃ. | ഇങ്ങിനെ ചോദിച്ചു. |

കഥം സ രാജാ സ്ത്രീഭൂതോ വർത്തയാമാസ ദുർഗ്ഗതിഃ
പുരുഷഃ സ യദാ ഭൂതഃ കാം വൃത്തിം വർത്തയത്യസൌ. 3

| | | | |
|---|---|---|---|
| "സഃ | "ആ | സഃ | അപ്രകാരമുള്ള |
| ദുർഗ്ഗതിഃ | ദുർഭാഗ്യവാനായ | അസൌ | ഇദ്ദേഹം |
| സ്ത്രീഭൂതഃ | സ്ത്രീവടിവാന്ന | പുരുഷഃ ഭൂതഃ യദാ | പുരുഷനായിരുന്നകാലം |
| രാജാ | അരചൻ | | |
| കഥം | എങ്ങിനെയാണു് | കാം വൃത്തിം | എന്തൊരുവൃത്തിയാണു് |
| വർത്തയാമാസ? | വാണുവന്നതു്? | വർത്തയതി?" | അനുഷ്ഠിച്ചുവന്നതു്?" |

തയോസ്തദ്ഭാഷിതം ശ്രുത്വാ കൌതൂഹലസമന്വിതം
കഥയാമാസ കാകുത്സ്ഥസ്തസ്യ രാജ്ഞോ യഥാഗതം. 4

| | | | |
|---|---|---|---|
| കാകുത്സ്ഥഃ | കാകുത്സ്ഥൻ, | ശ്രുത്വാ, | ചെവിക്കൊണ്ടു്, |
| തയോഃ | അവരിരുവരുടേയും | തസ്യ | ആ |
| കൌതൂഹലസമന്വിതം | അറിവാനുള്ള ആഗ്രഹത്തോടു കൂടിയതായ | രാജ്ഞഃ | രാജാവിന്റെ |
| | | യഥാഗതം | നേരന്തിനെക്കുറിച്ചു് |
| തത് | ആ | കഥയാമാസ. | ഇങ്ങിനെ വിവരിച്ചരുളിച്ചെയ്തു. |
| ഭാഷിതം | വാക്യത്തെ | | |

തമേവ പ്രഥമം മാസം സ്ത്രീഭൂത്വാ ലോകസുന്ദരീ
താഭിഃ പരിവൃതാ സ്ത്രീഭിർയേ ച പൂർവ്വപദാനുഗാഃ. 5

| | | | |
|---|---|---|---|
| "തം | "ആ | പൂർവ്വപദാനുഗാഃ | മുമ്പ് പരിജനങ്ങളായിരുന്നവർ |
| പ്രഥമം | ആദ്യത്തെ | | |
| മാസം ഏവ | മാസത്തിൽതന്നെ | യേ | യാതൊരുവരോ |
| ലോകസുന്ദരീ | ലോകസുന്ദരിയായ | സ്ത്രീഭിഃ താഭിഃ ച | സ്ത്രീകളായിത്തീർന്നിരുന്ന അവരാൽതന്നെ |
| സ്ത്രീഭൂത്വാ | സ്ത്രീയുടെ രൂപംപൂണ്ടവനായി | പരിവൃതാ. | ചൂഴപ്പെട്ടിരുന്നു. |

തത് കാനനം വിഗാഹ്യാശു വിജഹ്രേ ലോകസുന്ദരീ
ദ്രുമഗുല്മലതാകീർണ്ണം പദ്ഭ്യാം പദ്മദളേക്ഷണാ. 6

| | | | |
|---|---|---|---|
| "പദ്മദളേക്ഷണാ | "ചെന്താർദളനേത്രയായ | തത് കാനനം | ആ കാട്ടിൽ |
| ലോകസുന്ദരീ | ആ ലോകസുന്ദരി | ആശു | ഉടനെ |
| ദ്രുമഗുല്മലതാകീർണ്ണം | വൃക്ഷങ്ങൾ, പൊന്തകൾ, ചെടികൾ എന്നവയാൽ നിറയപ്പെട്ടതായ | പദ്ഭ്യാം | കാൽനടയായി |
| | | വിഗാഹ്യ, | ചെന്നു്, |
| | | വിജഹ്രേ. | വിഹരിച്ചു. |

വാഹനാനി ച സൎവ്വാണി സാ ത്യക്ത്വാ വൈ സമന്തതഃ
പൎവ്വതാഭോഗവിവരേ തസ്മിൻ രേമേ ഇളാ തദാ. 7

| | | | |
|---|---|---|---|
| “തദാ | “ആ സമയം | ത്യക്ത്വാ, | വെടിഞ്ഞ്, |
| സാ ഇളാ | ആ ഇളയെന്നവൾ | തസ്മിൻ | ആ |
| വാഹനാനി | വാഹനങ്ങളെ | പൎവ്വതാഭോഗ-വിവരേ | മലയടിവാരത്തിന്റ ചുററുമുള്ള പ്രദേശത്തിൽ |
| സൎവ്വാണി ച | എല്ലാം | രേമേ. | ഉല്ലാസമായി കാലംകഴിച്ചുവന്നു. |
| സമന്തതഃ വൈ | തീരെ | | |

അഥ തസ്മിൻ വനോദ്ദേശേ പൎവ്വതസ്യാവിദൂരതഃ
സരഃ സുരുചിരപ്രഖ്യം നാനാപക്ഷിഗണൈൎയ്യുതം. 8

| | | | |
|---|---|---|---|
| “അഥ | “അപ്പോൾ | നാനാപക്ഷി-ഗണൈഃ | പല പക്ഷിസംഘങ്ങളാൽ |
| തസ്മിൻ | ആ | യുതം | നിവസിക്കപ്പെട്ടതും |
| വനോദ്ദേശേ | വനപ്രദേശത്തിൽ | സുരുചിരപ്രഖ്യം | അതിമനോഹരവുമായ |
| പൎവ്വതസ്യ | പൎവ്വതത്തിന്റ | സരഃ. | ഒരു പൊയ്കയുണ്ടായിരുന്നു. |
| അവിദൂരതഃ | സമീപത്തിലായി | | |

ദദൎശ സാ ത്വിളാ തസ്മിൻ ബുധം സോമസുതം തതഃ
ജ്വലന്തം സ്വേന വപുഷാ പൂൎണ്ണസോമമിവോദിതം 9
തപന്തം ച തപസ്തീവ്രമംഭോമദ്ധ്യേ ദുരാസദം
യശസ്കരം കാമകരം താരുണ്യേ പൎയ്യവസ്ഥിതം. 10

| | | | |
|---|---|---|---|
| “തസ്മിൻ തു | “അതിൽതന്നെ | തീവ്രം | അത്യുഗ്രവും |
| സാ ഇളാ | ആ ഇളയെന്നവൾ | ദുരാസദം | അനുപമവും |
| തതഃ | അപ്പോൾ | യശസ്കരം | കീൎത്തിയെ ഉളവാക്കുന്നതുമായ |
| സോമസുതം | ചന്ദ്രപുത്രനായ | തപഃ | തപസ്സ് |
| ബുധം, | ബുധനെ, | തപന്തം | കയ്ക്കൊണ്ടിരിക്കുന്നവനായും |
| സ്വേന വപുഷാ | തന്റെ രൂപത്താൽ | | |
| ഉദിതം | തത്സമയം ഉദിച്ച | താരുണ്യേ | യൌവനദശയിൽ |
| പൂൎണ്ണസോമം ഇവ | മുഴുമതിയെയെന്നപോലെതന്നെ | പൎയ്യവസ്ഥിതം | വൎത്തിക്കുന്നവനായും |
| ജ്വലന്തം, | തേജോമയനായി വിളങ്ങുന്നവനായും, | കാമകരം ച | കാമിക്കത്തക്ക രൂപലാവണ്യമാൎന്നവനായിരിക്കുന്നതായും |
| അംഭോമദ്ധ്യേ | വെള്ളത്തിൻ നടുവിൽ | ദദൎശ. | കണ്ടു. |

സാ തം ജലാശയം സർവ്വം ക്ഷോഭയാമാസ വിസ്മിതാ
സഹൈഃ പൂർവ്വപുരുഷൈഃ സ്ത്രീഭൂതൈ രഘുനന്ദന. 11

| | | | |
|---|---|---|---|
| " രഘുനന്ദന! | " രഘുനന്ദന! | വിസ്മിതാ | അപഹൃതചിത്തവൃത്തിയായവളായി |
| പൂർവ്വപുരുഷൈഃ | മുമ്പു പുരുഷപടിവായിരുന്നവരും | സർവ്വം | തീരെ |
| സ്ത്രീഭൂതൈഃ | സ്ത്രീകളായിത്തീർന്നവരുമായ | തം | ആ |
| സഹൈഃ | പരിജനങ്ങളോടുകൂടി, | ജലാശയം | ജാഡ്യാവസ്ഥയിൽ |
| സാ | അവൾ | ക്ഷോഭയാമാസ. | ചിത്തഭ്രമം പൂണ്ടവളായിത്തീർന്നു. |

[“ആ സരസ്സിനെ മുഴുവനും കലക്കി.” എന്നും.]

ബുധസ്തു താം സമീക്ഷ്യൈവ കാമബാണനിപീഡിതഃ
നോപലേഭേ തദാത്മാനം സംചചാല തദാംഭസി. 12

| | | | |
|---|---|---|---|
| " ബുധഃ തു | " ബുധനും | തത് ആത്മാനം | മുമ്പിൽ ആലോചിക്കുന്നതായ ആ ശക്തിയെ |
| താം | അവളെ | ന ഉപലേഭേ; | കയ്ക്കൊള്ളാതിരുന്നു; |
| സമീക്ഷ്യ ഏവ | കണ്ടക്ഷണത്തിൽത്തന്നെ | തദാ | അതിനാൽ |
| കാമബാണനിപീഡിതഃ, | കാമബാണാർത്തനായി, | അംഭസി | ജലത്തിൽ |
| | | സംചചാല. | ചലിച്ചുകൊണ്ടുതന്നെ വർത്തിച്ചു. |

ഇളാം നിരീക്ഷമാണസ്തു ത്രൈലോക്യാഭ്യധികാം ശുഭാം
ചിന്താം സമഭ്യതിക്രാമത് കാ ന്വിയം ദേവതാധികാ. 13

| | | | |
|---|---|---|---|
| " ത്രൈലോക്യാഭ്യധികാം | " മൂന്നുലോകത്തിലും ഇണയററ | 'ദേവതാധികാ | 'ദേവതകളെക്കാളും മേന്മയാർന്ന |
| ശുഭാം | സുന്ദരിയായ | ഇയം | ഇവൾ |
| ഇളാം | ഇളയെ | കാ നു?' | ആരായിരിക്കാം?' എന്നിങ്ങനെ |
| നിരീക്ഷമാണഃ തു, | നോക്കി നിന്നുപോയ ആ ബുധനാകട്ടെ, | ചിന്താം സമഭ്യതിക്രാമത്. | ചിന്തയിൽ ആണ്ടുപോയി. |

ന ദേവീഷു ന നാഗീഷു നാസുരീഷ്വപ്സരസ്സു ച
ദൃഷ്ടപൂർവ്വാ മയാ കാചിദ്രൂപേണാനേന ശോഭിതാ. 14

| | | | |
|---|---|---|---|
| " 'അനേന | " 'ഇപ്രകാരമുള്ള | ദേവീഷു ന; | ദേവസ്ത്രീകളിലും ഇല്ല; |
| രൂപേണ | പ്രകൃതിസൌന്ദര്യ്യത്താൽ | നാഗീഷു ന; | നാഗകന്യകമാരിലും ഇല്ല; |
| ശോഭിതാ | പരിലസിക്കുന്ന | അസുരീഷു | അസുരസ്ത്രീകളിലും |
| കാചിത് | ഒരുവളുംതന്നെ | അപ്സരസ്സു ച. | അപ്സരസ്സുകളിലും അപ്രകാരംതന്നെ ഇല്ല. |
| മയാ | എന്നാൽ | | |
| ന ദൃഷ്ടപൂർവ്വാ; | ഇതുവരെയും കാണപ്പെട്ടിട്ടില്ല; | | |

ഏതാവദുക്ത്വാ വചനം ബ്രഹ്മാ ത്രിഭുവനേശ്വരഃ
ജഗാമ ത്രിദിവം ദേവോ ദേവൈഃ സഹ സവാസവൈഃ. 23

| | |
|---|---|
| ത്രിഭുവനേശ്വരഃ | ത്രിലോകേശ്വരനായ |
| ബ്രഹ്മാ ദേവഃ, | ബ്രഹ്മദേവൻ, |
| ഏതാവത് | ഇപ്രകാരം മഹിമയുള്ളതായ |
| വചനം | വാക്യത്തെ |
| ഉക്ത്വാ, | ഉരചെയ്തശേഷം, |
| സവാസവൈഃ | ഇന്ദ്രനടങ്ങിയ |
| ദേവൈഃ സഹ | ദേവകളോടുംകൂടി |
| ത്രിദിവം | സ്വർഗ്ഗത്തിലേക്ക് |
| ജഗാമ. | എഴുന്നെള്ളി. |

യേ ച തത്ര മഹാത്മാനോ ഋഷയോ ബ്രാഹ്മലൌകികാഃ
ബ്രഹ്മണാ സമനുജ്ഞാതാ ന്യവർത്തന്ത മഹൌജസഃ
ഉത്തരം ശ്രോതുമനസോ ഭവിഷ്യം യച്ച രാഘവേ. 24

| | |
|---|---|
| തത്ര | അങ്ങുണ്ടായിരുന്ന |
| മഹൌജസഃ | മഹാതേജസ്വികളും |
| മഹാത്മാനഃ | മഹാത്മാക്കളും |
| ബ്രാഹ്മലൌകികാഃ | ബ്രഹ്മലോകനിവാസികളുമായ |
| ഋഷയഃ | ഋഷിമാർ |
| യേ ച | യാതൊരുവരോ അവർ |
| രാഘവേ | ശ്രീരാഘവന്റെ സംഗതിയിൽ |
| ഭവിഷ്യം | മേലിൽ സംഭവിപ്പാൻ പോകുന്നതു് |
| യത് | യാതൊന്നോ |
| ച | അപ്രകാരമുള്ള |
| ഉത്തരം | സമാപ്തിഘട്ടത്തെ |
| ശ്രോതുമനസഃ | കേൾപ്പാൻ ഉത്സുകരായി |
| ബ്രഹ്മണാ | ബ്രഹ്മദേവനാൽ |
| സമനുജ്ഞാതാഃ | വിടനൽകപ്പെട്ടവരായി |
| ന്യവർത്തന്ത. | കൂടെ എഴുന്നെള്ളാതെ അവിടെത്തന്നെ വർത്തിച്ചു. |

തതോ രാമഃ ശുഭാം വാണീം ദേവദേവേന ഭാഷിതാം
ശ്രുത്വാ പരമതേജസ്വീ വാല്മീകിമിദമബ്രവീത്. 25

| | |
|---|---|
| പരമതേജസ്വീ | മഹാതേജസ്വിയായ |
| രാമഃ, | ശ്രീരാമൻ, |
| ദേവദേവേന | ബ്രഹ്മദേവനാൽ |
| ഭാഷിതാം | അരുൾചെയ്യപ്പെട്ടതായ |
| ശുഭാം | ഹിതകരമായ |
| വാണിം | വാക്യത്തെ |
| ശ്രുത്വാ, | ചെവിക്കൊണ്ട്, |
| തതഃ | അതിൽപിന്നെ |
| വാല്മീകിം | വാല്മീകിമുനിയോടായി, |
| ഇദം | ഇപ്രകാരം |
| അബ്രവീത്. | അരുളിച്ചെയ്തു. |

ഭഗവൻ ശ്രോതുമനസോ ഋഷയോ ബ്രാഹ്മലൌകികാഃ
ഭവിഷ്യദുത്തരം യന്മേ ശ്വോഭൂതേ സംപ്രവർത്തതാം. 26

| | |
|---|---|
| "ഭഗവൻ! | "സ്വാമിൻ! |
| മേ ഭവിഷ്യത് | എനിക്ക് ഇനി സംഭവിപ്പാൻ പോകുന്നതായ |
| ഉത്തരം | സമാപ്തിഘട്ടത്തെ, |
| ബ്രാഹ്മലൌകികാഃ | ബ്രഹ്മലോകനിവാസികളായ |
| ഋഷയഃ, | ഋഷിമാർ, |
| ശ്രോതുമനസഃ; | കേൾപ്പാൻ കൊതിപൂണ്ടവരായിരിക്കുന്നു; |
| യത് | യാതൊരു അത്, |
| ശ്വോഭൂതേ | നാളെ |
| സംപ്രവർത്തതാം." | നടന്നുകൊള്ളട്ടെ." |

ഏവം വിനിശ്ചയം കൃത്വാ സംപ്രഗൃഹ്യ കുശീലവൌ
തം ജനൌഘം വിസൃജ്യാഥ പൎണ്ണശാലാമുപാഗമത്. 27

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | അഥ | അതിൽപിന്നെ |
| വിനിശ്ചയം കൃത്വാ, | ഏൎപ്പാടുചെയ്തു, | കുശീലവൌ | കുശലവന്മാരെ |
| | | സംപ്രഗൃഹ്യ | കൂട്ടിക്കൊണ്ടു |
| തം ജനൌഘം | ആ ജനസംഘത്തെ | പൎണ്ണശാലാം | പൎണ്ണശാലയിലേക്ക് |
| വിസൃജ്യ, | വിടകൊടുത്തയച്ചു, | ഉപാഗമത്. | എഴുന്നെള്ളി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
അഷ്ടനവതിതമഃ സൎഗ്ഗഃ = തൊണ്ണൂററെട്ടാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 23739; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3015.

ഇതി പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടേ ഗീതേ ശ്രീമദ്രാമായണേ
ത്രിംശേƒഹനി ഗീതാഃ ശ്ലോകാഃ സമാപ്താഃ.

ഇപ്രകാരം പണ്ടു കുശലവന്മാരാൽ ശ്രീരാമസന്നിധിയിൽ അശ്വമേധയാഗശാലയിൽവെച്ചു ഗാനംചെയ്ത ശ്രീമദ്രാമായണത്തിൽ മുപ്പതാംദിവസത്തെ കഥ അവസാനിച്ചു.



പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടേ ദ്വാത്രിംശദ്ദിനേഷു ഗീതേ ശ്രീമദ്രാമായണേ ഏകത്രിംശേƒഹനി ഉത്തരകാണ്ഡേ ഏകോനശതതമ സൎഗ്ഗമാരഭ്യ പഞ്ചോത്തരശതതമസൎഗ്ഗപൎയ്യന്തം (23740—23872 ശ്ലോകാഃ) ഗീതം. തസ്മിൻ ദിവസേ ഗീതാഃ ശ്ലോകാശ്ച 133.

പണ്ടു കുശലവന്മാരാൽ ശ്രീരാമസന്നിധിയിൽ അശ്വമേധയാഗശാലയിൽവെച്ചു മുപ്പത്തിരണ്ടു ദിവസങ്ങളിലായി ഗാനംചെയ്യപ്പെട്ട ശ്രീരാമായണത്തിൽ, മുപ്പത്തൊന്നാം ദിവസം ഉത്തരകാണ്ഡത്തിൽ 99-ാംസൎഗ്ഗം മുതൽ 105-ാംസൎഗ്ഗംവരെ (23740 മുതൽ 23872 കൂടി ശ്ലോകങ്ങൾ) ഗാനംചെയ്യപ്പെട്ടു; അന്നേദിവസം ഗാനംചെയ്ത ശ്ലോകസംഖ്യ 133.

## ഏകോനശതതമഃ സൎഗ്ഗഃ = തൊണ്ണൂററൊമ്പതാംസൎഗ്ഗം.

[കൌസല്യാദികാലധൎമ്മഃ = കൌസല്യാദേവി മുതലായവരുടെ മരണം.]

രജന്യാം തു പ്രഭാതായാം സമാനീയ മഹാമുനീൻ
ഗീയതാമവിശങ്കാഭ്യാം രാമഃ പുത്രാവുവാച ഹ. 1

| | | | |
|---|---|---|---|
| രജന്യാം തു പ്രഭാതായാം, | രാത്രികഴിഞ്ഞു പിറേറന്നാൾ ഉദയത്തിൽ, | പുത്രൌ ഹ | പുത്രന്മാരിരുവരോടും |
| രാമഃ | ശ്രീരാമൻ | 'അവിശങ്കാഭ്യാം | 'ശങ്കവെടിഞ്ഞവരായി |
| മഹാമുനീൻ | മഹൎഷിമാരെ | ഗീയതാം,' | ഗാനംചെയ്യപ്പെടട്ടെ,' എന്നു |
| സമാനീയ, | വരുത്തി സഭകൂടിയശേഷം, | ഉവാച. | ഉരചെയ്തു. |

തതഃ സമുപവിഷ്ടേഷു ബ്രഹ്മർഷിഷു മഹാത്മസു
ഭവിഷ്യദുത്തരം കാവ്യം ജഗതുസ്തൌ കുശീലവൌ. 2

| | |
|---|---|
| മഹാത്മസു | മഹാത്മാക്കളായ |
| ബ്രഹ്മർഷിഷു | ബ്രഹ്മർഷികൾ |
| സമുപവിഷ്ടേഷു തതഃ, | ആസനങ്ങളിൽ ഇരുന്നശേഷം, |
| തൌ കുശീലവൌ | ആ കുശലവന്മാരിരുവരും |
| ഭവിഷ്യത് | മേലാൽ നടക്കുന്നതിനെക്കുറിച്ചുള്ളതും |
| കാവ്യം | കൊണ്ടാടത്തക്കതുമായ |
| ഉത്തരം | അവസാനഘട്ടത്തെ |
| ജഗതുഃ. | ഇപ്രകാരം പാടി പ്രസംഗിപ്പാൻ തുടങ്ങി. |

പ്രവിഷ്ടായാം തു സീതായാം ഭൂതലം സത്യസംപദാ
തസ്യാവസാനേ യജ്ഞസ്യ രാമഃ പരമദുർമ്മനാഃ 3
അപശ്യമാനോ വൈദേഹീം മേനേ ശൂന്യമിദം ജഗത്
ശോകേന പരമായസ്തോ ന ശാന്തിം മനസാഽഗമത്. 4

| | |
|---|---|
| തസ്യ | ആ |
| യജ്ഞസ്യ | യാഗത്തിന്റെ |
| അവസാനേ, | സമാപ്തിയിൽ |
| സീതായാം | സീതാദേവി |
| സത്യസംപദാ | പാതിവ്രത്യമഹിമയാൽ |
| ഭൂതലം | ഭൂതലത്തിനുള്ളിൽ |
| പ്രവിഷ്ടായാം തു | പ്രവേശിച്ചശേഷം, |
| രാമഃ | ശ്രീരാമൻ |
| വൈദേഹീം | വൈദേഹീദേവിയെ |
| അപശ്യമാനഃ, | കാണാഞ്ഞ്, |
| ശോകേന | ശോകത്താൽ |
| പരമദുർമ്മനാഃ | ഏററം പുണ്ണായ്തീർന്ന ചിത്തത്തോടുകൂടിയവനായി |
| ഇദം | ഈ |
| ജഗത് | ലോകത്തെത്തന്നെ |
| ശൂന്യം | ശൂന്യമായുള്ളതായി |
| മേനേ; | കരുതി; |
| മനസാ | മനസ്സുകൊണ്ട് |
| പരമായസ്തഃ | കഴിയുന്നതും ഒതുക്കുവാൻ ശ്രമിച്ചവനായിരുന്നിട്ടും |
| ശാന്തിം | ദുഃഖശാന്തി |
| ന അഗമത്. | കയ്ക്കൊള്ളുകയുണ്ടായില്ല. |

വിസൃജ്യ പാർത്ഥിവാൻ സർവ്വാൻ രാമോ രാജീവലോചനഃ
ഹൃദി കൃത്വാ തദാ സീതാമയോധ്യാം പ്രവിവേശ ഹ. 5

| | |
|---|---|
| തദാ | ആ സമയം |
| രാജീവലോചനഃ | ചെന്താർലോചനനായ |
| രാമഃ, | ശ്രീരാമൻ, |
| പാർത്ഥിവാൻ | രാജാക്കന്മാർ |
| സർവ്വാൻ | എല്ലാവരേയും |
| വിസൃജ്യ, | വിടകൊടുത്തയച്ചശേഷം, |
| സീതാം | സീതാദേവിയെ |
| ഹൃദി | ഹൃദയത്തിൽ |
| കൃത്വാ ഹ | നിരൂപിച്ചവണ്ണംതന്നെ |
| അയോധ്യാം | അയോധ്യാപട്ടണത്തിലേക്ക് |
| പ്രവിവേശ. | എഴുന്നെള്ളി. |

ന സീതായാഃ പരാം ഭാര്യ്യാം വവ്രേ സ രഘുനന്ദനഃ
യജ്ഞേ യജ്ഞേ ച പത്ന്യർത്ഥം ജാനകീ കാഞ്ചനീ ഭവത്. 6

| | | | |
|---|---|---|---|
| സഃ രഘുനന്ദനഃ, | ആ രഘുതിലകൻ, | യജ്ഞേ യജ്ഞേ ച | ഓരോ യാഗത്തിലും |
| സീതായാഃ | സീതയെക്കൂടാതെ | കാഞ്ചനീ | സ്വർണ്ണംകൊണ്ടുള്ള |
| പരാം | മററാരേയും | ജാനകീ | ജാനകിതന്നെയാണ് |
| ഭാര്യ്യാം | പതിയായി | പത്ന്യർത്ഥം | പതിയായി |
| ന വവ്രേ; | സ്വീകരിക്കയുണ്ടായില്ല; | ഭവേത്. | ഭവിച്ചതു്. |

ദശവർഷസഹസ്രാണി വാജിമേധാംസ്തഥാഽകരോത്
വാജപേയാൻ ദശഗുണാൻ തഥാ ബഹുസുവർണ്ണകാൻ 7
അഗ്നിഷ്ടോമാതിരാത്രാഭ്യാം ഗോസവൈശ്ച മഹാധനൈഃ
ഈജേ ക്രതുഭിരന്യൈശ്ച സ ശ്രീമാനാപ്തദക്ഷിണൈഃ. 8

| | | | |
|---|---|---|---|
| സഃ | ആ | ബഹുസുവർണ്ണകാൻ | ബഹുസുവർണ്ണകമെന്ന യാഗങ്ങളേയും |
| ശ്രീമാൻ, | ശ്രീമാൻ, | അന്യൈഃ | മററുള്ള |
| ദശവർഷസഹസ്രാണി | പതിനായിരം സംവത്സരങ്ങളിൽ | ക്രതുഭിഃ ച | അതാതു കാലങ്ങൾക്കേററവയും |
| അഥ | അക്കാലം | ആപ്തദക്ഷിണൈഃ | വേണ്ടുവോളം ദാനങ്ങളോടു കൂടിയവയും |
| വാജിമേധാൻ | അശ്വമേധയാഗങ്ങളെ | മഹാധനൈഃ | അത്യുത്കൃഷ്ടങ്ങളുമായ |
| അകരോത്; | ചെയ്തു; | ഗോസവൈഃ ച | ഗോസവമെന്ന യാഗങ്ങളാലും |
| തഥാ | അപ്രകാരം തന്നെ | അഗ്നിഷ്ടോമാതിരാത്രാഭ്യാം | അഗ്നിഷ്ടോമം, അതിരാത്രം എന്ന യാഗങ്ങളാലും |
| ദശഗുണാൻ | അതിനെക്കാളും പതിന്മടങ്ങ് | ഈജേ. | യജിച്ചു. |
| വാജപേയാൻ | വാജപേയ യജ്ഞങ്ങളേയും | | |

ഏവം സ കാലഃ സുമഹാൻ രാജ്യസ്ഥസ്യ മഹാത്മനഃ
ധർമ്മേ പ്രയതമാനസ്യ വ്യതീയാദ്രാഘവസ്യ തു. 9

| | | | |
|---|---|---|---|
| ധർമ്മേ | ധർമ്മാനുഷ്ഠാനത്തിൽ | രാഘവസ്യ, | ശ്രീരാഘവന്ന്, |
| പ്രയതമാനസ്യ | അചഞ്ചലനിഷ്ഠയോടുകൂടിയവനും | സഃ | ആ |
| രാജ്യസ്ഥസ്യ | രാജ്യപരിപാലനം ചെയ്തുവന്നിരുന്നവനുമായ | സുമഹാൻ | ദീർഘിച്ചതായ |
| മഹാത്മനഃ | മഹാത്മാവായ | കാലഃ, | കാലം, |
| | | ഏവം തു | ഇപ്രകാരമായിതന്നെ |
| | | വ്യതീയാത്. | കഴിഞ്ഞുകൂടി. |

അനുരഞ്ജന്തി രാജാനമഹന്യഹനി രാഘവം
ഋക്ഷവാനരരക്ഷാംസി സ്ഥിതാ രാമസ്യ ശാസനേ. 10

| | | | |
|---|---|---|---|
| രാമസ്യ | ശ്രീരാമമഹാരാജാവിന്റെ | അഹനി അഹനി | നാൾക്കുനാളും |
| ശാസനേ | അധികാരത്തിൽ | രാജാനം | ചക്രവർത്തിയായ |
| സ്ഥിതാഃ | വർത്തിച്ചവരായി | രാഘവം | ശ്രീരാഘവന്റെ പേരിൽ |
| ഋക്ഷവാനരരക്ഷാംസി | കരടികളും, വാനരന്മാരും, രാക്ഷസരും | അനുരഞ്ജന്തി. | അധികരിച്ച ഭക്തിയോടുകൂടിയവരായിത്തീരുന്നു. |

കാലേ വർഷതി പർജ്ജന്യഃ സുഭിക്ഷം വിമലാ ദിശഃ
ഹൃഷ്ടപുഷ്ടജനാകീർണ്ണം പുരം ജനപദാസ്തഥാ 11
നാകാലേ മ്രിയതേ കശ്ചിത് ന വ്യാധിഃ പ്രാണിനാം തഥാ
നാനർത്ഥോ വിദ്യതേ കശ്ചിദ്രാമേ രാജ്യം പ്രശാസതി. 12

| | |
|---|---|
| രാമേ | ശ്രീരാമൻ |
| രാജ്യം പ്രശാസതി | രാജ്യപരിപാലനം ചെയ്യുംകാലം |
| പർജ്ജന്യഃ | ഇന്ദ്രൻ |
| കാലേ | അതാതുകാലത്തിൽ |
| വർഷതി; | മഴപൊഴിക്കുന്നു; |
| പുരം | നഗരം |
| ഹൃഷ്ടപുഷ്ട-ജനാകീർണ്ണം | സർവ്വപ്രകാരത്തിലും സംതൃപ്തിപൂണ്ടതായി |
| സുഭിക്ഷം; | സുഭിക്ഷത്തോടുകൂടിയതായിരിക്കുന്നു; |
| ജനപദാഃ | നാട്ടിൻപുറങ്ങളും |
| ദിശഃ | ദൂരദേശങ്ങളും |

| | |
|---|---|
| തഥാ | അപ്രകാരംതന്നെ |
| വിമലാഃ; | നിർമ്മലമായിരിക്കുന്നു; |
| കശ്ചിത് | ആരുംതന്നെ |
| അകാലേ | അകാലത്തിൽ |
| ന മ്രിയതേ; | മരണത്തെ പ്രാപിക്കുന്നില്ല; |
| തഥാ | അപ്രകാരംതന്നെ |
| പ്രാണിനാം | പ്രാണികൾക്ക് |
| വ്യാധിഃ ന; | വ്യാധി ഉണ്ടാകുന്നില്ല; |
| കശ്ചിത് | വല്ലതുമൊരു |
| അനർത്ഥഃ | അനർത്ഥമെന്നതും |
| ന വിദ്യതേ. | ഇല്ല. |

അഥ ദീർഘസ്യ കാലസ്യ രാമമാതാ യശസ്വിനീ
പുത്രപൗത്രൈഃ പരിവൃതാ കാലധർമ്മമുപാഗമത്. 13

| | |
|---|---|
| അഥ, | ഇപ്രകാരമായി, |
| ദീർഘസ്യ കാലസ്യ | ഏറെക്കാലം ചെന്നശേഷം |
| യശസ്വിനീ | മഹാകീർത്തിശാലിനിയായ |

| | |
|---|---|
| രാമമാതാ, | കൗസല്യാദേവി, |
| പുത്രപൗത്രൈഃ | പുത്രന്മാരാലും പൗത്രന്മാരാലും |
| പരിവൃതാ | ചൂഴപ്പെട്ടവളായി |
| കാലധർമ്മം ഉപാഗമത് | കാലധർമ്മംപ്രാപിച്ചു. |

അന്വിയായ സുമിത്രാ ച കൈകേയീ ച യശസ്വിനീ
ധർമ്മം കൃത്വാ ബഹുവിധം ത്രിദിവേ പര്യവസ്ഥിതാ. 14

| | |
|---|---|
| സുമിത്രാ ച, | സുമിത്രാദേവിയും, |
| ബഹുവിധം | അതിമഹത്തായുള്ള |
| ധർമ്മം കൃത്വാ | ധർമ്മംചെയ്തു |
| ത്രിദിവേ | സ്വർഗ്ഗത്തിൽ |
| പര്യവസ്ഥിതാ | വാസംചെയ്യുന്നതിന്ന് യോഗ്യയായ്തീർന്നവളായ |

| | |
|---|---|
| യശസ്വിനീ | കീർത്തിമതിയായ |
| കൈകേയീ ച | കൈകേയീദേവിയും |
| അന്വിയായ | ഓരോരുത്തരായി (കൗസല്യാദേവിയെ) അനുഗമിച്ചു. |

സർവ്വാഃ പ്രമുദിതാഃ സ്വർഗ്ഗേ രാജ്ഞാ ദശരഥേന ച
സമാഗതാ മഹാഭാഗാഃ സർവ്വധർമ്മം ച ലേഭിരേ. 15

| | | | |
|---|---|---|---|
| മഹാഭാഗാഃ | മഹാഭാഗ്യവതികളായ | സമാഗതാഃ, | ഒന്നിച്ചിരിക്കുന്നവരാ |
| സൎവ്വാഃ ച | അവരെല്ലാവരും | പ്രമുദിതാഃ | മനഃസന്തുഷ്ടി [യി, |
| സ്വൎഗ്ഗേ, | സ്വൎഗ്ഗത്തിൽ | | കയ്ക്കൊണ്ടവരായി |
| ദശരഥേന രാജ്ഞാ | ദശരഥമഹാരാജാവോടുകൂടി | സൎവ്വധൎമ്മം ച | എല്ലാ നന്മയേയും |
| | | ലേഭിരേ. | പ്രാപിച്ചു. |

താസാം രാമോ മഹാദാനം കാലേ കാലേ പ്രയച്ഛതി
മാതൃണാമവിശേഷേണ ബ്രാഹ്മണേഷു തപസ്വിഷു. 16

| | | | |
|---|---|---|---|
| രാമഃ, | ശ്രീരാമൻ, | തപസ്വിഷു | പുണ്യാത്മാക്കളായ |
| താസാം മാതൃണാം, | ആ മാതാക്കന്മാൎക്കായ്ക്കൊണ്ട്, | ബ്രാഹ്മണേഷു | ബ്രാഹ്മണരിൽ |
| അവിശേഷേണ, | വ്യത്യാസമില്ലാതെ, | മഹാദാനം | ഉത്കൃഷ്ടമായ ശ്രാദ്ധഭോജനത്തെ |
| കാലേ കാലേ | അതാതു കാലത്തിൽ | പ്രയച്ഛതി. | സമൎപ്പിച്ചുവരുന്നു. |

പിത്ര്യാണി ബഹുരത്നാനി യജ്ഞാൻ പരമദുസ്തരാൻ
ചകാര രാമോ ധൎമ്മാത്മാ പിതൄൻ ദേവാൻ വിവൎദ്ധയൻ. 17

| | | | |
|---|---|---|---|
| ധൎമ്മാത്മാ | ധൎമ്മാത്മാവായ | പിത്ര്യാണി, | പിതൃക്കൾക്കായ്ക്കൊണ്ട് |
| രാമഃ, | ശ്രീരാമൻ, | പരമദുസ്തരാൻ | കഷ്ടസാദ്ധ്യമായ |
| പിതൄൻ ദേവാൻ | പിതൃദേവതകളെ | യജ്ഞാൻ | പലമാതിരിയായ ശ്രാദ്ധകൎമ്മങ്ങളെ |
| വിവൎദ്ധയൻ, | കൊണ്ടാടുന്നവനായി, | | |
| ബഹുരത്നാനി | അത്ഭുതമന്മാരായ | ചകാര. | ചെയ്തു. |

ഏവം വൎഷസഹസ്രാണി ബഹൂന്യഥ യയുഃ സുഖം
യജ്ഞൈ ബഹുവിധം ധൎമ്മം വൎദ്ധയാനസ്യ സൎവ്വദാ. 18

| | | | |
|---|---|---|---|
| അഥ | അപ്പോൾ | വൎദ്ധയാനസ്യ, | വൎദ്ധിച്ചുകൊണ്ടിരുന്ന |
| സൎവ്വദാ | എതുകാലത്തും | | വനായഅദ്ദേഹത്തിന്നു, |
| ഏവം | ഇപ്രകാരം | ബഹൂനി വൎഷസഹസ്രാണി | അനേകായിരം ആണ്ടുകൾ |
| യജ്ഞൈ | പുണ്യകൎമ്മങ്ങളിൽ | | |
| ബഹുവിധം | അത്യുത്കൃഷ്ടങ്ങളായ | സുഖം | സുഖമായി |
| ധൎമ്മം | നന്മയെ | യയുഃ. | കഴിഞ്ഞുപോയി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഏകോനശതതമഃ സൎഗ്ഗഃ = തൊണ്ണൂററൊമ്പതാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 23757 ; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3033.



# ശതതമഃ സൎഗ്ഗഃ = നൂറാംസൎഗ്ഗം.

[ഗന്ധൎവ്വവിഷയവിജയയാത്രാ = ഗന്ധൎവ്വരാജ്യത്തെ കീഴടക്കുവാനായുള്ള യാത്ര.]

കസ്യചിത്ത്വഥ കാലസ്യ യുധാജിത് കേകയോ നൃപഃ
സ്വഗുരും പ്രേഷയാമാസ രാഘവായ മഹാത്മനേ
ഗാൎഗ്ഗ്യമംഗിരസഃ പുത്രം ബ്രഹ്മൎഷിമമിതപ്രഭം. 1

| | | | |
|---|---|---|---|
| കസ്യചിത് കാലസ്യ തു | ചിലനാൾ ചെന്നശേഷം | സ്വഗുരും | തന്റെ ഗുരുവും |
| അഥ | ഒരിക്കൽ | അംഗിരസഃ | അംഗിരസ്സുമഹൎഷിയുടെ |
| കേകയഃ നൃപഃ | കേകയരാജാവായ | പുത്രം | പുത്രനും |
| യുധാജിത്, | യുധാജിത്ത്, | അമിതപ്രഭം | അളവററ തേജസ്സാൎന്നവനും |
| മഹാത്മനേ | മഹാത്മാവായ | ബ്രഹ്മൎഷിം | ബ്രഹ്മൎഷിയുമായ |
| രാഘവായ | ശ്രീരാഘവന്റെ അടുക്കലേക്ക് | ഗാൎഗ്ഗ്യം | ഗാൎഗ്ഗ്യമഹൎഷിയെ |
| | | പ്രേഷയാമാസ. | പറഞ്ഞയച്ചു. |

ദശ ചാശ്വസഹസ്രാണി പ്രീതിദാനമനുത്തമം 2
കംബളാനി ച രത്നാനി ചിത്രവസ്ത്രമഥോത്തമം
രാമായ പ്രദദൌ രാജാ ശുഭാന്യാഭരണാനി ച. 3

| | | | |
|---|---|---|---|
| രാജാ, | അരചൻ, | രത്നാനി | വിലയേറിയ |
| രാമായ, | ശ്രീരാമന്നായ്ക്കൊണ്ട്, | കംബളാനി ച | സാലുകളേയും |
| അനുത്തമം | നിസ്തുല്യമായി | അഥ | അപ്രകാരംതന്നെ |
| പ്രീതിദാനം | പ്രേമത്താൽ നൽകപ്പെട്ട കാഴ്ചയായി, | ഉത്തമം | ഉത്തമമായ |
| | | ചിത്രവസ്ത്രം | അലങ്കാരവസ്ത്രത്തേയും |
| ദശ അശ്വസഹസ്രാണി ച | പതിനായിരം കുതിരകളേയും | ശുഭാനി | അത്ഭുതകരങ്ങളായ |
| | | ആഭരണാനി ച | ആഭരണങ്ങളേയും |
| | | പ്രദദൌ. | കൊടുത്തയച്ചു. |

ശ്രുത്വാ തു രാഘവോ ധീമാൻ ബ്രഹ്മൎഷിം ഗാൎഗ്ഗ്യമാഗതം
മാതുലസ്യാശ്വപതിനഃ പ്രഹിതം തന്മഹദ്ധനം 4
പ്രത്യുദ്ഗമ്യ ച കാകുത്സ്ഥഃ ക്രോശമാത്രം സഹാനുജഃ
ഗാൎഗ്ഗ്യം സംപൂജയാമാസ യഥാ ശക്രോ ബൃഹസ്പതിം. 5

| | | | |
|---|---|---|---|
| ധീമാൻ | ധീമാനായ | തത് | ആ |
| രാഘവഃ, | ശ്രീരാഘവൻ, | മഹത് | വിശേഷപ്പെട്ട |
| ബ്രഹ്മൎഷിം | ബ്രഹ്മൎഷിയായ | ധനം | ബഹുമതി |
| ഗാൎഗ്ഗ്യം | ഗാൎഗ്ഗ്യമുനിയെ | പ്രഹിതം ച | കൊടുത്തയക്കപ്പെട്ടതിനേയും |
| ആഗതം | എഴുന്നെള്ളിയിരിക്കുന്നതായും | ശ്രുത്വാ തു, | കേട്ടഉടനെ, |
| മാതുലസ്യ | മാതുലനായ | കാകുത്സ്ഥഃ | കാകുത്സ്ഥൻ |
| അശ്വപതിനഃ | അശ്വപതിമഹാരാജാവിന്റെ | സഹാനുജഃ | അനുജന്മാരോടുകൂടി |
| | | ക്രോശമാത്രം | രണ്ടുനാഴിക ദൂരം |

പ്രത്യുദ്ഗമ്യ എതിരേററു ചെന്നു്,
ശക്രഃ ഇന്ദ്രൻ
ബൃഹസ്പതിം ബൃഹസ്പതിയെ

യഥാ, എന്നപോലെ,
ഗാർഗ്ഗ്യം ഗാർഗ്ഗ്യമഹർഷിയെ
സംപൂജയാമാസ. ഉപചരിച്ചു.

തഥാ സംപൂജ്യ തമൃഷിം തദ്ധനം പ്രതിഗൃഹ്യ ച
ഉപവിഷ്ടം മഹാഭാഗം രാമഃ പ്രഷ്ടും പ്രചക്രമേ. 6

രാമഃ, ശ്രീരാമൻ,
ഉപവിഷ്ടം ആസനത്തിൽ ഉപവേശിച്ചവനായ
മഹാഭാഗം മഹാപുണ്യാത്മാവായ
തം ഋഷിം ആ മഹർഷിയെ
സംപൂജ്യ, വന്ദനാദികളാൽ പൂജിച്ചു്,

തത് ആ
ധനം ച ബഹുമതിയേയും
തഥാ അപ്രകാരംതന്നെ
പ്രതിഗൃഹ്യ, ആദരവോടെ സ്വീകരിച്ചശേഷം,
പ്രഷ്ടും പ്രചക്രമേ. } ഇപ്രകാരം കുശലപ്രശ്നം ചെയ്തു.

കിമാഹ മാതുലോ വാക്യം യദർത്ഥം ഭഗവന്നിഹ
പ്രാപ്തോ വാക്യവിദാം ശ്രേഷ്ഠഃ സാക്ഷാദിവ ബൃഹസ്പതിഃ. 7

"മാതുലഃ "അമ്മാമൻ
കിം വാക്യം എന്തു വർത്തമാനമാണു്
ആഹ ? അരുളിച്ചെയ്തയച്ചിരിക്കുന്നതു് ?
ഭഗവൻ! സ്വാമിൻ!
വാക്യവിദാം വാക്യജ്ഞന്മാരിൽ
ശ്രേഷ്ഠഃ ഉത്തമനായ [വെച്ചു്

സാക്ഷാത് സാക്ഷാൽ
ബൃഹസ്പതിഃ ഇവ, } ബൃഹസ്പതിപോലെയുള്ള നിന്തിരുവടി,
ഇഹ ഇപ്പോൾ
യദർത്ഥം എന്തുകാര്യമായിട്ടാണു്
പ്രാപ്തഃ ?" എഴുന്നെള്ളിയിരിക്കുന്നതു് ?"

രാമസ്യ ഭാഷിതം ശ്രുത്വാ മഹർഷിഃ കാര്യവിസ്തരം
വക്തുമദ്ഭുതസങ്കാശം രാഘവായോപചക്രമേ. 8

രാമസ്യ ശ്രീരാമന്റെ
ഭാഷിതം അരുളപ്പാടു
ശ്രുത്വാ, കേട്ടു്,
മഹർഷിഃ, മഹർഷി,
രാഘവായ ശ്രീരാമനോടായി

അദ്ഭുതസങ്കാശം അത്ഭുതകരമായുള്ള
കാര്യവിസ്തരം താൻ എഴുന്നെള്ളിയ കാര്യത്തെപ്പററി
വക്തും ഉപചക്രമേ. } ഇപ്രകാരം ഉണർത്തിപ്പാൻ തുടങ്ങി.

മാതുലസ്തേ മഹാബാഹോ വാക്യമാഹ നരർഷഭ
യുധാജിത് പ്രീതിസംയുക്തം ശ്രൂയതാം യദി രോചതേ. 9

"മഹാബാഹോ! "മഹാബാഹുവായുള്ളോ
നരർഷഭ! പുരുഷോത്തമ! [വേ!
തേ നിന്തിരുവടിയുടെ
മാതുലഃ മാതുലനായ
യുധാജിത്, യുധാജിത്തു് മഹാരാജാവു്,

പ്രീതിസംയുക്തം സ്നേഹപൂർവ്വമായ
വാക്യം ഒരു വാക്യത്തെ
ആഹ; അരുളിച്ചെയ്തയച്ചിരിക്കുന്നു;
യദി രോചതേ തിരുവുള്ളമാണെന്നാൽ
ശ്രൂയതാം. ചെവിക്കൊള്ളപ്പെടട്ടേ.

അയം ഗന്ധർവ്വവിഷയോ ഫലമൂലോപശോഭിതഃ
സിന്ധോരുഭയതഃ പാർശ്വേ ദേശഃ പരമശോഭനഃ. 10

| | | | |
|---|---|---|---|
| "സിന്ധോഃ | "സിന്ധുനദിയുടെ | ഫലമൂലോപശോഭിതഃ | കായ്കിഴങ്ങുകൾ നിറഞ്ഞു വിലസുന്നതായി |
| ഉഭയതഃ | ഇരുകരകൾക്കും | | |
| പാർശ്വേ | അരികിലായി | പരമശോഭനഃ | മഹാപുണ്യക്ഷേത്രമായ |
| ഗന്ധർവ്വവിഷയഃ | ഗന്ധർവ്വന്മാർ അധിവസിക്കുന്നതായി | ദേശഃ | ഒരു പ്രദേശം |
| | | അയം. | ഇവിടെയുണ്ടു്. |

തം ച രക്ഷന്തി ഗന്ധർവ്വാഃ സായുധാ യുദ്ധകോവിദാഃ
ശൈലൂഷസ്യ സുതാ വീര ത്രികോട്യോ വൈ മഹാബലാഃ. 11

| | | | |
|---|---|---|---|
| "വീര! | "വീര! | ഗന്ധർവ്വാഃ | ഗന്ധർവ്വന്മാർ |
| മഹാബലാഃ | മഹാബലിഷ്ഠന്മാരും | സായുധാഃ ച | ആയുധധാരികളായി |
| ശൈലൂഷസ്യ | ശൈലൂഷന്റെ | യുദ്ധകോവിദാഃ വൈ | യുദ്ധവിദഗ്ദ്ധന്മാരായി |
| സുതാഃ | വംശത്തിലുള്ളവരുമായ | തം | അതിനെ |
| ത്രികോട്യഃ | മൂന്നുകോടി | രക്ഷന്തി. | ആണ്ടുവരുന്നു. |

താൻ വിനിർജ്ജിത്യ കാകുത്സ്ഥ ഗന്ധർവ്വനഗരം ശുഭം
നിവേശയ മഹാബാഹോ സ്വപുരേ സുസമാഹിതേ. 12

| | | | |
|---|---|---|---|
| "മഹാബാഹോ! | "പരാക്രമശാലിയായവനേ! | സുസമാഹിതേ | സകലഭാഗ്യസമ്പൂർണ്ണമായ |
| കാകുത്സ്ഥ! | കാകുത്സ്ഥ! | സ്വപുരേ | അവിടുത്തെ നഗരത്തിൽ |
| താൻ | അവരെ | നിവേശയ. | കീഴടങ്ങിയതാക്കിക്കൊണ്ടാലും. |
| വിനിർജ്ജിത്യ, | വെന്നു്, | | |
| ശുഭം | പാവനമായ | | |
| ഗന്ധർവ്വനഗരം | ഗന്ധർവ്വനഗരത്തെ | | |

അന്യസ്യ ന ഗതിസ്തത്ര ദേശഃ പരമശോഭനഃ
രോചതാം തേ മഹാബാഹോ നാഹം ത്വാമഹിതം വദേ. 13

| | | | |
|---|---|---|---|
| "തത്ര | "ആ | തേ | അവിടുന്നു് |
| ദേശഃ, | പ്രദേശം, | രോചതാം; | അനുകൂലബുദ്ധി കയ്ക്കൊണ്ടാലും; |
| പരമശോഭനഃ; | അതിപാവനമായതാകുന്നു; | ത്വാം | അവിടുത്തോടു് |
| അന്യസ്യ | സാധാരണമനുഷ്യന്നു് | അഹിതം | ചെയ്യാൻ പാടില്ലാത്ത കാര്യത്തെ |
| ഗതിഃ ന; | പ്രവേശം സിദ്ധിക്കുന്നതല്ല; | അഹം | ഞാൻ |
| മഹാബാഹോ! | മഹാബാഹുവായവനേ! | ന വദേ." | ഉരചെയ്യുകയില്ല." |

തച്ഛ്രുത്വാ രാഘവഃ പ്രീതോ മഹർഷേർമ്മാതുലസ്യ ച
ഉവാച ബാഢമിത്യേവ ഭരതം ചാന്വവൈക്ഷത. 14

| | |
|---|---|
| മാതുലസ്യ ച | അമ്മാമന്റെതായി പറയപ്പെട്ട |
| മഹർഷേഃ | മഹർഷിയുടെ |
| തത് | ആ വാക്യത്തെ |
| ശ്രുത്വാ, | ചെവിക്കൊണ്ടു്, |
| രാഘവഃ, | ശ്രീരാഘവൻ, |
| പ്രീതഃ | അനുകൂലബുദ്ധി കയ്ക്കൊണ്ടവനായി |
| 'ബാഢം' ഇതി ഏവ | 'ആവട്ടെ' എന്നു് |
| ഉവാച; | അരുളിച്ചെയ്തു; |
| ച | ഉടനെ |
| ഭരതം | ഭരതന്റെ നേരെ |
| അന്വവൈക്ഷത. | തിരിഞ്ഞുനോക്കി. |

സോഽബ്രവീദ്രാഘവഃ പ്രീതഃ സാഞ്ജലിപ്രഗ്രഹോ ദ്വിജം
ഇമൗ കുമാരൗ തം ദേശം ബ്രഹ്മർഷേ വിചരിഷ്യതഃ 15
ഭരതസ്യാത്മജൗ വീരൗ തക്ഷഃ പുഷ്കല ഏവ ച
മാതുലേന സുഗുപ്തൗ തു ധർമ്മേണ സുസമാഹിതൗ. 16

| | |
|---|---|
| സഃ | ആ |
| രാഘവഃ, | ശ്രീരാഘവൻ, |
| പ്രീതഃ, | സന്തുഷ്ടിപൂണ്ടവനായി, |
| സാഞ്ജലിപ്രഗ്രഹഃ | വണക്കത്തോടെ അഞ്ജലികൂപ്പിക്കൊണ്ടു് |
| ദ്വിജം | ആ ബ്രാഹ്മണോത്തമനെ നോക്കി |
| അബ്രവീത്; | ഇങ്ങിനെഅരുളിച്ചെയ്തു; |
| "ബ്രഹ്മർഷേ! | "ബ്രഹ്മർഷേ! |
| ഭരതസ്യ | ഭരതന്റെ |
| ആത്മജൗ | പുത്രന്മാരായി |
| വീരൗ | വീരന്മാരായി |
| തക്ഷഃ ച | തക്ഷനും |
| പുഷ്കലഃ ഏവ | പുഷ്കലനുമായ |
| ഇമൗ | ഈ രണ്ടു |
| കുമാരൗ | യുവരാജാക്കന്മാരും |
| മാതുലേന | മാതുലനാൽ |
| സുഗുപ്തൗ, | നല്ലപോലെ രക്ഷിക്കപ്പെട്ടവരായി, |
| ധർമ്മേണ തു | ധർമ്മാനുസൃതമായിട്ടുതന്നെ |
| സുസമാഹിതൗ | എപ്പോഴും നടക്കുന്നവരായി, |
| തം ദേശം | ആ ദേശത്തെ |
| വിചരിഷ്യതഃ. | ആണ്ടുവരട്ടെ. |

ഭരതം ചാഗ്രതഃ കൃത്വാ കുമാരൗ സബലാനുഗൗ
നിഹത്യ ഗന്ധർവ്വസുതാൻ ദ്വേ പുരേ വിഭജിഷ്യതഃ. 17

| | |
|---|---|
| "കുമാരൗ ച | "കുമാരന്മാർ ഇരുവരും |
| സബലാനുഗൗ | സേനകളോടും പരിവാരങ്ങളോടും കൂടിയവരായി |
| ഭരതം | ഭരതനെ |
| അഗ്രതഃ | അരികിൽ |
| കൃത്വാ, | വെച്ചുകൊണ്ടു്, |
| ഗന്ധർവ്വസുതാൻ | ഗന്ധർവ്വസുതന്മാരെ |
| നിഹത്യ, | വധിച്ചു്, |
| ദ്വേ | രണ്ടു |
| പുരേ | നഗരങ്ങളായി |
| വിഭജിഷ്യതഃ. | വിഭാഗിച്ചുകൊള്ളട്ടെ. |

നിവേശ്യ തേ പുരവരേ ആത്മജൗ സന്നിവേശ്യ ച
ആഗമിഷ്യതി മേ ഭൂയഃ സകാശമതിധാർമ്മികഃ. 18

| | |
|---|---|
| "അതിധാർമ്മികഃ | "മഹാധർമ്മിഷ്ഠനായ ഭരതൻ |
| തേ | ആ രണ്ടു |
| പുരവരേ | ഉത്തമനഗരങ്ങളെ |
| നിവേശ്യ, | സ്ഥാപിച്ചശേഷം, |
| ആത്മജൗ ച | പുത്രന്മാർരണ്ടുപേരെയും |
| സന്നിവേശ്യ, | വഴിപോലെ വാഴിച്ചു്, |
| മേ സകാശം | എന്റെ അടുക്കലേക്കു് |
| ഭൂയഃ | വീണ്ടും |
| ആഗമിഷ്യതി." | വരുന്നതാണു്." |

ബ്രഹ്മർഷിമേവമുക്ത്വാ തു ഭരതം സബലാനുഗം
ആജ്ഞാപയാമാസ തദാ കുമാരൌ ചാഭ്യഷേചയത്. 19

| | |
|---|---|
| തു | ഇക്കാൎയ്യത്തിൽ |
| ബ്രഹ്മർഷിം | മുനിവരനോടായി |
| ഏവം | ഇപ്രകാരം |
| ഉക്ത്വാ, | മറുപടിയരുളിച്ചെയ്തു്, |
| ഭരതം | ഭരതനെ |
| സബലാനുഗം | സേനകളോടും പരിവാരങ്ങളോടും കൂടിയവ [നായി |
| ആജ്ഞാപയാമാസ; | നിയമിച്ചു; |
| തദാ ച | അപ്പോൾ തന്നെ |
| കുമാരൌ | കുമാരന്മാർ രണ്ടുപേൎക്കും |
| അഭ്യഷേചയത്. | മുടിചൂട്ടി. |

നക്ഷത്രേണ ച സൌമ്യേന പുരസ്കൃത്യാംഗിരഃസുതം
ഭരതഃ സഹ സൈന്യേന കുമാരാഭ്യാം വിനിൎയ്യയൌ. 20

| | |
|---|---|
| ഭരതഃ | ഭരതൻ |
| സൈന്യേന | സേനയോടും |
| കുമാരാഭ്യാം ച സഹ | രണ്ടു കുമാരന്മാരോടും കൂടി |
| അംഗിരഃ-സുതം | അംഗിരസ്സുമഹൎഷിയുടെ പുത്രനായ ഗൎഗ്ഗമുനിയെ |
| പുരസ്കൃത്യ, | മുൻ നിൎത്തിക്കൊണ്ടു്, |
| സൌമ്യേന നക്ഷത്രേണ | ശുഭ നക്ഷത്രത്തിൽ |
| വിനിൎയ്യയൌ. | യാത്രപുറപ്പെട്ടു. |

സാ സേനാ ശക്രയുക്തേവ നഗരാന്നിൎയ്യയാവഥ
രാഘവാനുഗതാ ദൂരം ദുരാധൎഷാ സുരൈരപി. 21

| | |
|---|---|
| സുരൈഃ അപി | ദേവന്മാരാലും |
| ദുരാധൎഷാ, | ജയിക്കപ്പെടുവാൻ കഴിയാത്തതും, |
| ദൂരം | എത്രയോ ദൂരംവരെയ്ക്കും |
| രാഘവാനുഗതാ | ഭരതന്റെ പിന്നിലായി നീണ്ടുകിടക്കുന്നതുമായ |
| സാ സേനാ, | ആ സൈന്യം, |
| ശക്രയുക്താ ഇവ, | ഇന്ദ്രനോടു കൂടിയിരിക്കുന്നതെന്നപോലെ, |
| നഗരാത് | നഗരത്തിൽ നിന്നും |
| അഥ | ആ സമയം |
| നിൎയ്യയൌ. | നിൎഗ്ഗമിച്ചു. |

മാംസാദാനി ച സത്വാനി രക്ഷാംസി സുമഹാന്തി ച
അനുജഗ്മുർഹി ഭരതം രുധിരസ്യ പിപാസയാ 22
ഭൂതഗ്രാമാശ്ച ബഹവോ മാംസഭക്ഷാഃ സുദാരുണാഃ
ഗന്ധൎവ്വപുത്രമാംസാനി ഭോക്തുകാമാഃ സഹസ്രശഃ. 23

| | |
|---|---|
| സഹസ്രശഃ | ആയിരക്കണക്കായുള്ള |
| ഗന്ധൎവ്വപുത്ര-മാംസാനി | ഗന്ധൎവ്വപുത്രന്മാരുടെ മാംസങ്ങളെ |
| ഭോക്തുകാമാഃ ഹി | ഭുജിപ്പാൻ ഇച്ഛിച്ചവരും |
| രുധിരസ്യ പിപാസയാ | ചോരകുടിക്കുന്നതിലുള്ള ആശയാൽ |
| സുദാരുണാഃ | അതിഭയങ്കരങ്ങളായി |
| ബഹവഃ | പലവകയായുള്ള |
| മാംസഭക്ഷാഃ | മാംസഭുക്കുകളായ |
| ഭൂതഗ്രാമാഃ | പിശാചഗണങ്ങളും |
| സുമഹാന്തി | അതിക്രൂരങ്ങളായ |
| രക്ഷാംസി ച | ഭൂതങ്ങളും |
| മാംസാദാനി ച | മാംസഭുക്കുകളായ |
| സത്വാനി ച | മൃഗങ്ങളും |
| ഭരതം | ഭരതനെ |
| അനുജഗ്മുഃ. | പിൻതുടൎന്നുചെന്നു. |

സിംഹവ്യാഘ്രവരാഹാണാം ഖേചരാണാം ച പക്ഷിണാം
ബഹൂനി വൈ സഹസ്രാണി സേനായാ യയുരഗ്രതഃ. 24

| | | | |
|---|---|---|---|
| സിംഹവ്യാഘ്ര-വരാഹാണാം | സിംഹം, വ്യാഘ്രം, പന്നി എന്നിവയുടേയും | ബഹൂനി സഹസ്രാണി | എത്രയോ ആയിരങ്ങൾ |
| ഖേചരാണാം വൈ | ആകാശഭൂതങ്ങളുടേയും | സേനായാഃ | സേനയുടെ |
| | | അഗ്രതഃ | മുമ്പിൽ |
| പക്ഷിണാം ച | പക്ഷികളുടേയും | യയുഃ. | ചെന്നു. |

അദ്ധ്യൎദ്ധമാസമുഷിതാ പഥി സേനാ നിരാമയാ
ഹൃഷ്ടപുഷ്ടജനാകീൎണ്ണാ കേകയം സമുപാഗമത്. 25

| | | | |
|---|---|---|---|
| ഹൃഷ്ടപുഷ്ട-ജനാകീൎണ്ണാ | സൎവ്വപ്രകാരത്തിലും സംതൃപ്തിയാൎന്ന ജനത്തോടുകൂടിയതും | പഥി | വഴിയിൽ |
| | | അദ്ധ്യൎദ്ധമാസം | പതിനഞ്ചുദിവസം |
| | | ഉഷിതാ | താമസിച്ച് |
| നിരാമയാ | കേടററതുമായ | കേകയം | കേകയദേശത്തിൽ |
| സേനാ | സൈന്യം | സമുപാഗമത്. | എത്തിച്ചേൎന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ശതതമഃ സൎഗ്ഗഃ = നൂറാംസൎഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 23782; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3058.



## ഏകോത്തരശതതമഃ സൎഗ്ഗഃ = നൂറെറാന്നാംസൎഗ്ഗം.

[ഭരതപുത്രയോഃ രാജ്യാഭിഷേകഃ = ഭരതപുത്രന്മാൎക്ക് പട്ടാഭിഷേകം ചെയ്യുന്നത്.]

ശ്രുത്വാ സേനാപതിം പ്രാപ്തം ഭരതം കേകയാധിപഃ
യുധാജിത് ഗാൎഗ്ഗ്യസഹിതം പരാം പ്രീതിമുപാഗമത്. 1

| | | | |
|---|---|---|---|
| കേകയാധിപഃ | കേകയാധിപനായ | പ്രാപ്തം | വന്നെത്തിയതായി |
| യുധാജിത്, | യുധാജിത്ത്മഹാരാജാവ്, | ശ്രുത്വാ, | കേട്ട്, |
| ഗാൎഗ്ഗ്യസഹിതം | ഗാൎഗ്ഗ്യമുനിയോടുകൂടി | പരാം | അധികമായ |
| സേനാപതിം | സേനാപതിയായി | പ്രീതിം ഉപാഗമത്. | മനഃസംതൃപ്തി കൈക്കൊണ്ടു. |
| ഭരതം | ഭരതനെ | | |

സ നിൎയ്യയൌ ജനൌഘേന മഹതാ കേകയാധിപഃ
ത്വരമാണോഽഭിചക്രാമ ഗന്ധൎവ്വാൻ കാമരൂപിണഃ. 2

| | | | |
|---|---|---|---|
| കേകയാധിപഃ, | കേകയാധിപൻ, | മഹതാ | വമ്പിച്ച |
| കാമരൂപിണഃ | കാമരൂപികളായ | ജനൌഘേന | ജനക്കൂട്ടത്തോടുകൂടി |
| ഗന്ധൎവ്വാൻ | ഗന്ധൎവ്വന്മാരെ | അഭിചക്രാമ; | തയ്യാറായി; |
| ത്വരമാണഃ | ഇളക്കിത്തീപ്പാൻ ഉദ്ദേശിച്ചവനായി, | സഃ നിൎയ്യയൌ | അദ്ദേഹം നഗരത്തിൽ നിന്നും നിൎഗ്ഗമിച്ചു. |

ഭരതശ്ച യുധാജിച്ച സമേതൌ ലഘുവിക്രമൌ
ഗന്ധൎവ്വനഗരം പ്രാപ്തൌ സബലൌ സപദാനുഗൌ. 3

| | | | |
|---|---|---|---|
| സബലൌ | സൈന്യസമേതരും | ഭരതഃ ച | ഭരതനും |
| സപദാനുഗൌ | പരിവാരങ്ങളോടുകൂടിയവരും | യുധാജിത് ച, | യുധാജിത്തും, |
| ലഘുവിക്രമൌ, | നിഷ്പ്രയാസം എതിൎപ്പാൻ കഴിവുള്ളവരുമായ | സമേതൌ, | ഒന്നിച്ചുചേൎന്ന്, |
| | | ഗന്ധൎവ്വനഗരം | ഗന്ധൎവ്വനഗരത്തിൽ |
| | | പ്രാപ്തൌ. | എത്തി. |

ശ്രുത്വാ തു ഭരതം പ്രാപ്തം ഗന്ധൎവ്വാസ്തേ സമാഗതാഃ
യോദ്ധുകാമാ മഹാവീൎയ്യാ വ്യനദൻ വൈ സമന്തതഃ. 4

| | | | |
|---|---|---|---|
| മഹാവീൎയ്യാഃ | മഹാവീൎയ്യശാലികളും | പ്രാപ്തം | എത്തിയിരിക്കുന്നതായി |
| യോദ്ധുകാമാഃ വൈ | പോർ കൊതിച്ചവരുമായ | ശ്രുത്വാ തു, | കേട്ട ഉടനെ, |
| തേ ഗന്ധൎവ്വാഃ, | ആ ഗന്ധൎവ്വന്മാർ, | സമാഗതാഃ | ഒന്നിച്ചു കൂടി |
| ഭരതം | ഭരതനെ | സമന്തതഃ | എല്ലാഭാഗങ്ങളിലും |
| | | വ്യനദൻ. | ആൎത്തു. |

തതഃ സമഭവദ്യുദ്ധം തുമുലം രോമഹൎഷണം
സപ്തരാത്രം മഹാഭീമം ന ചാന്യതരയോൎജ്ജയഃ. 5.

| | | | |
|---|---|---|---|
| തതഃ | അപ്പോൾ തുടങ്ങി | തുമുലം | ബഹളമായും |
| സപ്തരാത്രം | ഏഴുദിവസത്തോളം | സമഭവത് ; | നടന്നു ; |
| യുദ്ധം | യുദ്ധം | അന്യതരയോഃ ച | ഇരു കൂട്ടരിൽ ആൎക്കും തന്നെ |
| രോമഹൎഷണം | രോമാഞ്ചമുണ്ടാക്കുമാറ് | ജയഃ ന. | ജയം ഉണ്ടായില്ല. |
| മഹാഭീമം | അതിഭയങ്കരമായും | | |

ഖഡ്ഗശക്തിധനുർഗ്രാഹാ നദ്യഃ ശോണിതസംസ്രവാഃ
നൃകളേബരവാഹിന്യഃ പ്രവൃത്താഃ സൎവ്വതോ ദിശം. 6.

| | | | |
|---|---|---|---|
| ഖഡ്ഗശക്തിധനുർഗ്രാഹാഃ | വാൾ, വേൽ, ധനുസ്സ് എന്നിവ മുതലായതുകളായും | നൃകളേബരവാഹിന്യഃ | മനുഷ്യരുടെ പ്രേതശരീരങ്ങളെ വഹിച്ചുകൊണ്ടു പോകുന്നവയുമായ |
| | | നദ്യഃ | നദികൾ |
| ശോണിതസംസ്രവാഃ | രക്തംതന്നെ വെള്ളമായും | സൎവ്വതഃ ദിശം | എല്ലാദിക്കുകളിലും |
| | | പ്രവൃത്താഃ. | ഒഴുകിത്തുടങ്ങി. |

തതോ രാമാനുജഃ ക്രുദ്ധഃ കാലസ്യാസ്ത്രം സുദാരുണം
സംവൎത്തം നാമ ഭരതോ ഗന്ധൎവ്വേഷ്വഭ്യചോദയത്. 7

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | സുദാരുണം | അതിഘോരമായ |
| രാമാനുജഃ | ശ്രീരാമാനുജനായ | കാലസ്യ | യമന്റെ |
| ഭരതഃ | ഭരതൻ | അസ്ത്രം | അസ്ത്രത്തെ |
| ക്രുദ്ധഃ, | ചൊടിച്ച്, | ഗന്ധൎവ്വേഷു | ഗന്ധൎവ്വന്മാൎക്കു നേരെ |
| സംവൎത്തം നാമ | സംവൎത്തമെന്ന | അഭ്യചോദയത്. | പ്രയോഗിച്ചു. |

തേ ബദ്ധാഃ കാലപാശേന സാവൎത്തേന വിദാരിതാഃ
ക്ഷണേനാഭിഹതാസ്തേന തിസ്രഃ കോട്യോ മഹാത്മനാം. 8

| | | | |
|---|---|---|---|
| മഹാത്മനാം തിസ്രഃ കോട്യഃ | മഹാവീൎയ്യശാലികളും മൂന്നുകോടിപ്പേരായ | കാലപാശേന | കാലപാശത്താൽ |
| തേ, | അവർ, | ബദ്ധാഃ | ബന്ധിക്കപ്പെട്ടവരായി, |
| തേന | ആ | വിദാരിതാഃ | പിളൎക്കപ്പെട്ടു |
| സംവൎത്തേന | സംവൎത്തമെന്ന | ക്ഷണേന | ഉടൻതന്നെ |
| | | അഭിഹതാഃ. | വധിക്കപ്പെട്ടു. |

തം ഘാതം ഘോരസംകാശം ന സ്മരന്തി ദിവൌകസഃ
നിമേഷാന്തരമാത്രേണ താദൃശാനാം മഹാത്മനാം. 9

| | | | |
|---|---|---|---|
| താദൃശാനാം | അപ്രകാരമുള്ള | ഘോരസംകാശം | മഹാഘോരമായ |
| മഹാത്മനാം, | മഹാധൈൎയ്യശാലികളായ അവൎക്ക്, | തം | അപ്രകാരമുള്ള |
| | | ഘാതം | നാശത്തെ, |
| നിമേഷാന്തര-മാത്രേണ | കണ്ണടച്ചു തുറക്കുന്നതിനുമുമ്പതന്നെ | ദിവൌകസഃ | ദേവകളും |
| | | ന സ്മരന്തി. | കരുതിയിരുന്നില്ല. |

ഹതേഷു തേഷു സൎവ്വേഷു ഭരതഃ കൈകയീസുതഃ
നിവേശയാമാസ തദാ സമൃദ്ധേ ദ്വേ പുരോത്തമേ 10
തക്ഷം തക്ഷശിലായാം തു പുഷ്കലം പുഷ്കലാവതേ
ഗന്ധൎവ്വദേശേ രുചിരേ ഗാന്ധാരവിഷയേ ച സഃ. 11

| | | | |
|---|---|---|---|
| കൈകയീസുതഃ | കൈകേയീപുത്രനായ | ഗന്ധൎവ്വദേശേ | ഗന്ധൎവ്വന്മാരുടെ ദേശത്തിൽ |
| സഃ | ആ | തക്ഷശിലായാം | തക്ഷശിലയിൽ |
| ഭരതഃ, | ഭരതൻ, | തക്ഷം ച, | തക്ഷനെന്നായും, |
| തേഷു | അവർ | പുഷ്കലാവതേ | പുഷ്കലാവതത്തിൽ |
| സൎവ്വേഷു | എല്ലാവരും | പുഷ്കലം തു | പുഷ്കലനെന്നായും. |
| ഹതേഷു, | നശിച്ചശേഷം, | സമൃദ്ധേ | സമൃദ്ധിയാൎന്ന |
| ഗാന്ധാര-വിഷയേ | ഗാന്ധാരദേശമെന്നു പറയപ്പെടുന്നതും | ദ്വേ പുരോത്തമേ | രണ്ടു ഉത്തമനഗരങ്ങളെ |
| രുചിരേ | ഏററം രമ്യമായുള്ളതുമായ | തദാ | ആ സമയം |
| | | നിവേശയാമാസ | നിൎമ്മിച്ചു. |

ധനരത്നൌഘസംപൂൎണ്ണേ കാനനൈരുപശോഭിതേ
അന്യോന്യസംഘൎഷകൃതേ സ്പൎദ്ധയാ ഗുണവിസ്തരൈഃ 12
ഉഭേ സുരുചിരപ്രഖ്യേ വ്യവഹാരൈരകില്ബിഷൈഃ
ഉദ്യാനയാനസംപൂൎണ്ണേ സുവിഭക്താന്തരാപണേ. 13

| | | | |
|---|---|---|---|
| ഗുണ-വിസ്തരൈഃ | പലപല ഗുണങ്ങളുടെ ആധിക്യതയാലും | വ്യവഹാരൈഃ | നടവടികളാലും |
| അകില്-ബിഷൈഃ | കപടമററ | സ്പൎദ്ധയാ, | തുല്യത പൂണ്ടിരിക്കുന്നതിനാൽ, |
| | | ഉഭേ | രണ്ടും |

| | |
|---|---|
| അന്യോന്യസംഘഷ്ടകൃതേ | ഒന്നിനോടൊന്ന് മല്ലിട്ടിരുന്നു; |
| സുരുചിരപ്രഖ്യേ; | ഏററം രമ്യമായി വിളങ്ങി; |
| സുവിഭക്താന്താപണേ; | തക്ക സ്ഥലങ്ങളിൽ ഏർപ്പെടുത്തപ്പെട്ട അങ്ങാടികളോടുകൂടിയവയായിരുന്നു; |
| ഉദ്യാനയാനസംപൂർണ്ണേ; | ഉലാത്തുവാനുള്ള വഴികളോടുകൂടിയ ഉദ്യാനങ്ങൾ നിറഞ്ഞുള്ളവയായിരുന്നു; |
| കാനനൈഃ | തോപ്പുകളാൽ |
| ഉപശോഭിതേ; | മനോജ്ഞങ്ങളായി വിളങ്ങി; |
| ധനരത്നൌഘസംപൂർണ്ണേ. | ധനം, രത്നം എന്നിവയുടെ സഞ്ചയത്താലും വിലസി. |

ഉഭേ പുരവരേ രമ്യേ വിസ്തരൈരുപശോഭിതേ
ഗൃഹമുഖ്യൈഃ സുരുചിരൈർവിമാനസമവർണ്ണിഭിഃ 14
ശോഭിതേ ശോഭനീയൈശ്ച ദേവായതനവിസ്തരൈഃ
താലൈസ്തമാലൈസ്തിലകൈർവകുളൈരുപശോഭിതേ. 15

| | |
|---|---|
| ഉഭേ | രണ്ടു |
| പുരവരേ, | ഉത്തമനഗരങ്ങളും, |
| വിസ്തരൈഃ | വിശാലങ്ങളായ |
| ഗൃഹമുഖ്യൈഃ | വൻമാളികകളാൽ, |
| രമ്യേ; | മനോഹരങ്ങളായി വിളങ്ങി; |
| സുരുചിരൈഃ | അഴകാർന്നവയും |
| വിമാനസമവർണ്ണിഭിഃ | ഒരേമാതിരിയായുള്ളവയുമായ വിമാനങ്ങളാലും |
| ഉപശോഭിതേ; | പരിലസിച്ചു; |
| ശോഭനീയൈഃ | അലങ്കാരോചിതങ്ങളായ |
| ദേവായതനവിസ്തരൈഃ | അനേകം ദേവാലയങ്ങളാലും |
| ശോഭിതേ; | ശോഭിച്ചിരുന്നു; |
| താലൈഃ | പനകളാലും |
| തമാലൈഃ | പച്ചിലമരങ്ങളാലും |
| തിലകൈഃ | മയിലെള്ളുകളാലും |
| വകുളൈഃ ച | എരഞ്ഞികളാലും |
| ഉപശോഭിതേ. | അഴകുപൂണ്ടു വിലസി. |

["തക്ഷശില" (Taxila) എന്നു പറയുന്ന വിതസ്താ (Jhelum) നദിയുടെ തീരത്തിലുള്ളതും അട്ടാക്ക് (Attock) റാവൽപിണ്ഡി (Rawalpindi), എന്ന സ്ഥലങ്ങൾക്കു മദ്ധ്യത്തിലായി കിടക്കുന്നതുമായ നഗരമാകുന്നു.]

നിവേശ്യ പഞ്ചഭിർവ്വർഷൈർഭരതോ രാഘവാനുജഃ
പുനരായാന്മഹാബാഹുരയോദ്ധ്യാം കേകയീസുതഃ. 16

| | |
|---|---|
| കേകയീസുതഃ | കൈകേയീപുത്രനും |
| രാഘവാനുജഃ | ശ്രീരാമാനുജനും |
| മഹാബാഹുഃ | മഹാബാഹുവുമായ |
| ഭരതഃ, | ഭരതൻ, |
| പഞ്ചഭിഃ | അഞ്ചു |
| വർഷൈഃ | കൊല്ലക്കാലം |
| നിവേശ്യ, | അവിടെത്താമസിച്ചു, |
| പുനഃ | വീണ്ടും |
| അയോദ്ധ്യാം | അയോദ്ധ്യയിലേക്ക് |
| ആയാത്. | തിരിച്ചെഴുന്നെള്ളി. |

സോഽഭിവാദ്യ മഹാത്മാനം സാക്ഷാദ്ധർമ്മമിവാപരം
രാഘവം ഭരതഃ ശ്രീമാൻ ബ്രഹ്മാണമിവ വാസവഃ. 17
ശശംസ ച യഥാവൃത്തം ഗന്ധർവ്വവധമുത്തമം
നിവേശനം ച ദേശസ്യ ശ്രുത്വാ പ്രീതോഽസ്യ രാഘവഃ. 18

| | | | |
|---|---|---|---|
| ശ്രീമാൻ | ശ്രീമാനായ | അഭിവാദ്യ, | തിരുവടികുമ്പിട്ടുവണ[ങ്ങി], |
| സഃ ഭരതഃ, | ആ ഭരതൻ, | ഉത്തമം | മെച്ചമായ |
| മഹാത്മാനം | മഹാത്മാവും | ഗന്ധൎവ്വവധം ച | ഗന്ധൎവ്വന്മാരുടെ നാശത്തേയും |
| അപരം | മററൊരു | | |
| സാക്ഷാത് | സാക്ഷാൽ | ദേശസ്യ നിവേശനം ച, | ദേശത്തിൻെറ സ്ഥാപനത്തെയും |
| ധൎമ്മം ഇവ | ധൎമ്മരാജാവിനെപ്പോലിരിക്കുന്നവനുമായ | യഥാവൃത്തം | നടന്നപോലെതന്നെ |
| രാഘവം, | ശ്രീരാഘവനെ, | ശശംസ; | കേൾപ്പിച്ചു; |
| വാസവഃ | ഇന്ദ്രൻ | അസ്യ ശ്രുത്വാ, | ഈ ഭരതൻെറ വാക്കു |
| ബ്രഹ്മാണം | ബ്രഹ്മദേവനെ | രാഘവഃ | ശ്രീരാഘവൻ [കേട്ട്, |
| ഇവ, | എന്ന പോലെ, | പ്രീതഃ. | പ്രീതിയുൾക്കൊണ്ടു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഏകോത്തരശതതമഃ സൎഗ്ഗഃ = നൂറെറാന്നാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 23800 ; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3076.



## ദ്വ്യുത്തരശതതമഃ സൎഗ്ഗഃ = നൂററിരണ്ടാംസൎഗ്ഗം.

[ലക്ഷ്മണപുത്രയോഃ രാജ്യാഭിഷേകഃ = ലക്ഷ്മണപുത്രന്മാരെ വാഴിക്കുന്നത്.]

തച്ഛ്രുത്വാ ഹൎഷമാപേദേ രാഘവോ ഭ്രാതൃഭിഃ സഹ
വാക്യം ചാത്ഭുതസംകാശം ഭ്രാതൄൻ പ്രോവാച രാഘവഃ. 1

| | | | |
|---|---|---|---|
| രാഘവഃ, | ശ്രീരാഘവൻ, | രാഘവഃ ച | ശ്രീരാമനും |
| ഭ്രാതൃഭിഃ സഹ | അനുജന്മാരോടും കൂടി | ഭ്രാതൄൻ | സോദരന്മാരെ നോക്കി |
| തത് | അതിനെ | അദ്ഭുതസംകാശം | ആശ്ചൎയ്യകരമായ |
| ശ്രുത്വാ, | ചെവിക്കൊണ്ട്, | | |
| ഹൎഷം ആപേദേ; | മനസ്തുഷ്ടി പൂണ്ടു; | വാക്യം പ്രോവാച. | ഈ വാക്യത്തെ അരുളിച്ചെയ്തു. |

ഇമൌ കുമാരൌ സൌമിത്രേ തവ ധൎമ്മവിശാരദൌ
അംഗദശ്ചന്ദ്രകേതുശ്ച രാജ്യാൎത്ഥേ ദൃഢവിക്രമൌ. 2

| | | | |
|---|---|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! | ധൎമ്മവിശാരദൌ | ധൎമ്മജ്ഞന്മാരും |
| തവ | വത്സൻെറ | രാജ്യാൎത്ഥേ | രാജ്യപരിപാലനവിഷയത്തിൽ |
| ഇമൌ കുമാരൌ | ഈ പുത്രന്മാരായ | | |
| അംഗദഃ | അംഗദനും | ദൃഢവിക്രമൌ. | വിശ്വസിക്കത്തക്ക ശേഷിയുള്ളവരുമാകുന്നു. |
| ചന്ദ്രകേതുഃ ച | ചന്ദ്രകേതുവും | | |

ഇമൌ രാജ്യേഽഭിഷേക്ഷ്യാമി ദേശഃ സാധു വിധീയതാം
രമണീയോ ഹ്യസംബാധോ രമേതാം യത്ര ധന്വിനൌ. 3

| | | | |
|---|---|---|---|
| “ധന്വിനൌ | “സൂക്ഷ്മബുദ്ധിയാന്വരായ | അസംബാധഃ ഹി | അധികം ജനക്കൂട്ടമില്ലാത്തതുമായ |
| ഇമൌ | ഇവരിരുവരും | ദേശഃ | ഒരു ദേശം |
| യത്ര | എവിടെ | വിധീയതാം; | നിശ്ചയിക്കപ്പെടട്ടെ; |
| രമേതാം | സുഖമായി വസിക്കുമോ അപ്രകാരമുള്ളതും | രാജ്യേ | അതിനെ ഭരിക്കുന്ന കാര്യത്തിൽ |
| സാധു | നല്ല | അഭിഷേക്ഷ്യാമി. | ഞാൻ ഇവരെ ഏല്പിക്കുവാൻ പോകുന്നു. |
| രമണീയഃ | അഴകാർന്നതായി | | |

ന രാജ്ഞാം യത്ര പീഡാ സ്യാന്നാശ്രമാണാം വിനാശനം
സ ദേശോ ദൃശ്യതാം സൌമ്യ നാപരാധ്യാമഹേ യഥാ. 4

| | | | |
|---|---|---|---|
| “സൌമ്യ! | “വത്സ! | ആശ്രമാണാം | ആശ്രമങ്ങൾക്കും |
| അപരാധ്യാമഹേ ന | നാം ആർക്കും അഹിതം പ്രവൃത്തിക്കരുത് | വിനാശനം | നാശകരമായി |
| യഥാ, | എന്നുള്ളതിനാൽ, | ന, | ഭവിക്കയില്ലയോ, |
| യത്ര | യാതൊന്നിൽ | സഃ | അപ്രകാരമുള്ളതായ |
| രാജ്ഞാം | ഒരു അരചനും | ദേശഃ | പ്രദേശം |
| പീഡാ ന സ്യാത്, | ഹിംസയായ്ത്തീരുകയില്ലയോ, | ദൃശ്യതാം.” | ആലോചിക്കപ്പെടട്ടെ.” |

തഥോക്തവതി രാമേ തു ഭരതഃ പ്രത്യുവാച ഹ
അയം കാരുപഥോ ദേശോ രമണീയോ നിരാമയഃ. 5

| | | | |
|---|---|---|---|
| തു | ഇക്കാര്യത്തിൽ | “അയം | “ഈ |
| തഥാ | അപ്രകാരം | കാരുപഥഃ | കാരുപഥമെന്ന |
| രാമേ | ശ്രീരാമൻ | ദേശഃ | ദേശം |
| ഉക്തവതി, | അരുളിച്ചെയ്താറെ, | രമണീയഃ | രമ്യമായതും |
| ഭരതഃ ഹ | ഭരതൻതന്നെ | നിരാമയഃ. | ദോഷരഹിതമായതും ആകുന്നു. |
| പ്രത്യുവാച; | മറുപടിയുണർത്തിച്ചു; | | |

നിവേശ്യതാം തത്ര പുരമംഗദസ്യ മഹാത്മനഃ
ചന്ദ്രകേതോ സുരുചിരം ചന്ദ്രകാന്തം നിരാമയം. 6.

| | | | |
|---|---|---|---|
| “തത്ര, | “അതിൽ | അംഗദസ്യ | അംഗദനും |
| നിരാമയം | ദോഷമററതായി | ചന്ദ്രകാന്തം | ചന്ദ്രകാന്തമെന്ന നഗരം |
| സുരുചിരം | അതിരമണീയമായ | | |
| പുരം | ഒരു നഗരം | ചന്ദ്രകേതോഃ | ചന്ദ്രകേതുവിന്നായും |
| മഹാത്മനഃ | മഹാത്മാവായ | നിവേശ്യതാം” | നിർമ്മിക്കപ്പെടട്ടെ.” |

തദ്വാക്യം ഭരതേനോക്തം പ്രതിജഗ്രാഹ രാഘവഃ
തം ച കൃത്വാ വശേ ദേശമംഗദസ്യ നിവേശയത്. 7

| | | | |
|---|---|---|---|
| രാഘവഃ, | ശ്രീരാഘവൻ, | തം ദേശം ച | ആ ദേശത്തെത്തന്നെ |
| ഭരതേന | ഭരതനാൽ | വശേ കൃത്വാ, | വശത്തിലാക്കിക്കൊണ്ട്, |
| ഉക്തം | ഉണൎത്തിക്കപ്പെട്ട | അംഗദസ്യ | അംഗദന്നായ്ക്കൊണ്ട് |
| തത് വാക്യം | ആ വാക്യത്തെ | ന്യവേശയത്. | ഏല്പിച്ചുകൊടുത്തി. |
| പ്രതിജഗ്രാഹ; | അനുമോദിച്ചു; | | |

അംഗദീയാ പുരീ രമ്യാ ഹ്യംഗദസ്യ നിവേശിതാ
രമണീയം സുഗുപ്താ ച രാമേണാക്ലിഷ്ടകൎമ്മണാ. 8

| | | | |
|---|---|---|---|
| അക്ലിഷ്ട-കൎമ്മണാ | അഭീഷ്ടംപോലെ എല്ലാം നിഷ്പ്രയാസം നിറവേററുന്നവനായ | സുഗുപ്താ ഹി | ശത്രുബാധയററതുമായ |
| രാമേണ, | ശ്രീരാമനാൽ, | അംഗദീയാ | അംഗദീയമെന്ന |
| അംഗദസ്യ, | അംഗദന്നായ്ക്കൊണ്ട്, | പുരീ | പട്ടണം |
| രമണീയം ച | മനോഹരമായതും | രമ്യാ | ഭംഗിയായി |
| | | നിവേശിതാ. | നിൎമ്മിക്കപ്പെട്ടു. |

ചന്ദ്രകേതോസ്തു മല്ലസ്യ മല്ലഭൂമ്യാം നിവേശിതാ
ചന്ദ്രകാന്തേതി വിഖ്യാതാ ദിവ്യാ സ്വൎഗ്ഗപുരീ യഥാ. 9

| | | | |
|---|---|---|---|
| മല്ലസ്യ | സുശീലനായ | യഥാ, | പോലെയുള്ളതായി, |
| ചന്ദ്രകേതോഃ | ചന്ദ്രകേതുവിന്ന് | ദിവ്യാ തു | ഭംഗി വാച്ചതായി, |
| മല്ലഭൂമ്യാം | മല്ലഭൂമിയെന്ന ദേശത്തിൽ, | ചന്ദ്രകാന്താ ഇതി | ചന്ദ്രകാന്തയെന്ന് |
| സ്വൎഗ്ഗപുരീ | ദേവനഗരം | വിഖ്യാതാ | പേരാൎന്ന ഒന്നും |
| | | നിവേശിതാ. | നിൎമ്മിക്കപ്പെട്ടു. |

തതോ രാമഃ പരാം പ്രീതിം ലക്ഷ്മണോ ഭരതസ്തഥാ
യയുൎയ്യുദ്ധേ ദുരാധൎഷാ അഭിഷേകം ച ചക്രിരേ. 10

| | | | |
|---|---|---|---|
| യുദ്ധേ | അടരിൽ | അഭിഷേകം | പട്ടാഭിഷേകം |
| ദുരാധൎഷാഃ | കുലങ്ങാത്തവരായ | ചക്രിരേ; | ചെയ്യിച്ചു; |
| രാമഃ | ശ്രീരാമനും | തതഃ | അതിനാൽ |
| ഭരതഃ | ഭരതനും | പരാം | അതിയായ |
| ലക്ഷ്മണഃ തഥാ, | ലക്ഷ്മണനും | പ്രീതിം ച | മനഃസന്തുഷ്ടിയേയും |
| | | യയുഃ. | പ്രാപിച്ചു. |

അഭിഷിച്യ കുമാരൌ സഃ പ്രസ്ഥാപയതി രാഘവഃ
അംഗദം പശ്ചിമാം ഭൂമിം ചന്ദ്രകേതുമുദങ്മുഖം. 11

| | | | |
|---|---|---|---|
| സഃ | ആ | പശ്ചിമാം | പടിഞ്ഞാറെ |
| രാഘവഃ, | ശ്രീരാഘവൻ, | ഭൂമിം, | പ്രദേശത്തിലേക്കും, |
| കുമാരൌ | കുമാരന്മാരിരുവരേയും | ചന്ദ്രകേതും | ചന്ദ്രകേതുവിനെ |
| അഭിഷിച്യ, | പട്ടാഭിഷേകം ചെയ്ത്, | ഉദങ്മുഖം | വടക്കേദിക്കിലേക്കും |
| അംഗദം | അംഗദനെ | പ്രസ്ഥാപയതി. | യാത്രയയച്ചു |

അംഗദം ചാപി സൌമിത്രിർലക്ഷ്മണോഽനുജഗാമ ഹ
ചന്ദ്രകേതോസ്തു ഭരതഃ പാർഷ്ണിഗ്രാഹോ ബഭൂവ ഹ 12

| | | | |
|---|---|---|---|
| സൌമിത്രിഃ | സുമിത്രാസുതനായ | ഭരതഃ അപി | ഭരതനും |
| ലക്ഷ്മണഃ ഹ | ലക്ഷ്മണൻ തന്നെ | ചന്ദ്രകേതോഃ തു | ചന്ദ്രകേതുവിന്നായും |
| അംഗദം ച | അംഗദനെ | പാർഷ്ണിഗ്രാഹഃ | പിൻതുണയായി |
| അനുജഗാമ; | സഹായമായി എഴുന്നെള്ളി; | ബഭൂവ ഹ. | വർത്തിച്ചു. |

ലക്ഷ്മണസ്ത്വംഗദീയായാം സംവത്സരമഥോഷിതഃ
പുത്രേ സ്ഥിതേ ദുരാധർഷേ ഹ്യയോദ്ധ്യാം പുനരാഗമത്. 13

| | | | |
|---|---|---|---|
| അംഗദീയായാം | അംഗദീയനഗരത്തിൽ, | ലക്ഷ്മണഃ തു | ലക്ഷ്മണൻ |
| അഥ | അപ്പോൾ | സംവത്സരം | ഒരാണ്ടുകാലം |
| പുത്രേ | പുത്രൻ | ഉഷിതഃ, | താമസിച്ച്, |
| ദുരാധർഷേ | നിസ്തുല്യനായി കൊണ്ടാടപ്പെട്ടുമാറ് | അയോദ്ധ്യാം | അയോദ്ധ്യാപുരത്തിലേക്കായി |
| സ്ഥിതേ ഹി, | ധർമ്മനിഷ്ഠയോടുകൂടി വാണിരുന്നപ്പോൾ, | പുനഃ | വീണ്ടും |
| | | ആഗമത്. | തിരിച്ചെഴുന്നെള്ളി. |

ഭരതോഽപി തഥൈവോഷ്യ സംവത്സരമതോഽധികം
അയോദ്ധ്യാം പുനരാഗമ്യ രാമപാദാവുപാസ്ത സഃ. 14

| | | | |
|---|---|---|---|
| സഃ | ആ | അയോദ്ധ്യാം | അയോദ്ധ്യയിലേക്കായി |
| ഭരതഃ അപി, | ഭരതനും, | പുനഃ | വീണ്ടും |
| തഥാ | അപ്രകാരംതന്നെ | ആഗമ്യ | തിരിച്ചുവന്ന് |
| സംവത്സരം | ഒരു സംവത്സരത്തിന്ന് | രാമപാദൌ | ശ്രീരാമന്റെ തിരുവടികളെ |
| ഇവ | അല്പം | ഉപാസ്ത. | ആശ്രയിച്ച് വസിച്ചുവന്നു. |
| അധികം | അധികം കാലം | | |
| ഉഷ്യ, | താമസിച്ചശേഷം | | |
| അതഃ | അവിടെനിന്നും | | |

ഉഭൌ സൌമിത്രിഭരതൌ രാമപാദാവനുവ്രതൌ
കാലം ഗതമപി സ്നേഹാന്ന ജജ്ഞാതേഽതിധാർമ്മികൌ. 15

| | | | |
|---|---|---|---|
| അതി-ധാർമ്മികൌ | അതിധർമ്മിഷ്ഠന്മാരായ | രാമപാദൌ | ശ്രീരാമന്റെ തൃപ്പാദങ്ങളെ |
| സൌമിത്രി-ഭരതൌ | ഭരതലക്ഷ്മണന്മാരായ | അനുവ്രതൌ | ആശ്രയിച്ചുവരായി |
| ഉഭൌ അപി, | ഇരുവരും, | കാലം | കാലം |
| സ്നേഹാത് | സ്നേഹത്താൽ | ഗതം | ചെന്നതിനെ |
| | | ന ജജ്ഞാതേ. | അറിയുകയുണ്ടായില്ല. |

ഏവം വർഷസഹസ്രാണി ദശ തേഷാം യയുസ്തദാ
ധർമ്മേ പ്രയതമാനാനാം പൌരകാര്യേഷു നിത്യദാ. 16

| | | | |
|---|---|---|---|
| തദാ | അക്കാലം | പ്രയതമാനാനാം | അചഞ്ചലആസക്തിയോടുകൂടിയവരായ |
| ഏവം | ഇപ്രകാരമായി | തേഷാം, | അവൎക്ക്, |
| പൌരകാൎയ്യേഷു | പ്രജാപരിപാലനകൃത്യങ്ങളിൽ | ദശവൎഷസഹസ്രാണി | പതിനായിരമാണ്ടുകൾ |
| ധൎമ്മ | ധൎമ്മമാൎഗ്ഗത്തിൽ | യയുഃ. | കഴിഞ്ഞു. |
| നിത്യദാ | എന്നും | | |

വിഹൃത്യ കാലം പരിപൂൎണ്ണമാനസാഃ
ശ്രിയാ വൃതാ ധൎമ്മപഥേ പരേ സ്ഥിതാഃ.
ത്രയഃ സമിദ്ധാ ഇവ ദീപ്തതേജസോ
മഹാധ്വരേ സാധു ഹുതാസ്ത്രയോഽഗ്നയഃ. 17

| | | | |
|---|---|---|---|
| പരിപൂൎണ്ണമാനസാഃ | കുറവററ മനസ്സോടുകൂടിയവരായി | കാലം വിഹൃത്യ, | കാലംപോക്കിക്കൊണ്ട് |
| പരേ | സൎവ്വോത്കൃഷ്ടമായ | മഹാധ്വരേ | മഹായജ്ഞത്തിൽ |
| ധൎമ്മപഥേ | ധൎമ്മമാൎഗ്ഗത്തിൽ | സാധു | നല്ലപോലെ |
| സ്ഥിതാഃ, | സ്ഥിരബുദ്ധികളുള്ളോണ്ടവരായി | ഹുതാഃ | ആഹുതികൾ ചെയ്യപ്പെട്ട് |
| ശ്രിയാ വൃതാഃ, | അമാനുഷശക്തിയാൽ എന്തും ചെയ്യാൻ കഴിവുള്ളവരായി | സമിദ്ധാഃ | പുകയററുജ്വലിക്കുന്ന |
| ത്രയഃ | മൂന്നുപേരും | ത്രയഃ | മൂന്ന് |
| | | അഗ്നയഃ ഇവ | അഗ്നികളെന്നപോലെ |
| | | ദീപ്തതേജസഃ. | തേജസ്വികളായി വിളങ്ങി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ദ്വ്യുത്തരശതതമഃ സൎഗ്ഗഃ = നൂററിരണ്ടാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 23817; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 3093



## ത്ര്യുത്തരശതതമഃ സൎഗ്ഗഃ = നൂററിമൂന്നാംസൎഗ്ഗം.

[കാലരുദ്രാഗമനം = കാലരുദ്രമൂൎത്തി വരുന്നതു്.]

കസ്യചിത്ത്വഥ കാലസ്യ രാമേ ധൎമ്മപഥേ സ്ഥിതേ
കാലസ്താപസരൂപേണ രാജദ്വാരമുപാഗമത്. 1

| | | | |
|---|---|---|---|
| രാമേ | ശ്രീരാമൻ | കാലഃ | കാലരുദ്രമൂൎത്തി |
| ധൎമ്മപഥേ | ധൎമ്മമാൎഗ്ഗത്തിൽ | താപസരൂപേണ | തപസ്വിവേഷംപൂണ്ടവനായി |
| സ്ഥിതേ തു | ദൃഢനിഷ്ഠയോടുകൂടി ഇങ്ങിനെ വൎത്തിക്കുമ്പോൾ | രാജദ്വാരം | രാജദ്വാരത്തിൽ |
| കസ്യചിത് കാലസ്യ അഥ | ചിലകാലത്തിന്നുശേഷം | ഉപാഗമത്. | എഴുന്നെള്ളി. |

സോഽബ്രവീല്ലക്ഷ്മണം വാക്യം ധൃതിമന്തം യശസ്വിനം
മാം നിവേദയ രാമായ സംപ്രാപ്തം കാര്യഗൌരവാത് 2
ദൂതോഽസ്മ്യതിബലസ്യാഹം മഹർഷേരമിതൌജസഃ
രാമം ദിദൃക്ഷുരായാതഃ കാര്യേണ ഹി മഹാബല. 3

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | മഹർഷേഃ | ബ്രഹ്മദേവന്റെ |
| ധൃതിമന്തം | നിശ്ചലബുദ്ധിയായവനും | ദൂതഃ | ദൂതനായി |
| യശസ്വിനം | മഹാകീർത്തിശാലിയുമായ | കാര്യേണ | ഒരുകാര്യമായി |
| ലക്ഷ്മണം | ലക്ഷ്മണനോടായി | രാമം | ശ്രീരാഘവനെ |
| വാക്യം അബ്രവീത്; | ഇങ്ങിനെ അരുളിച്ചെയ്തു; | ദിദൃക്ഷുഃ | സന്ദർശിക്കുന്നതിന്നായി |
| "മഹാബല! | "മഹാസമർത്ഥനായവനേ! | കാര്യഗൌരവാത് | കാര്യഗൌരവത്താൽ |
| അതിബലസ്യ | സർവ്വശക്തനും | അഹം ഹി | ഞാൻതന്നെ |
| അമിതൌജസഃ | സർവ്വസൃഷ്ടികർത്താവുമായ | ആയാതഃ അസ്മി; | ഇങ്ങു വന്നിരിക്കയാണ്; |
| | | രാമായ | ശ്രീരാമനോട് |
| | | മാം സംപ്രാപ്തം | ഞാൻ വന്നിരിക്കുന്ന സംഗതിയെപ്പറ്റി |
| | | നിവേദയ." | ഉണർത്തിച്ചാലും." |

തസ്യ തദ്വചനം ശ്രുത്വാ സൌമിത്രിസ്ത്വരയാഽന്വിതഃ
ന്യവേദയത രാമായ താപസം തം സമാഗതം. 4

| | | | |
|---|---|---|---|
| സൌമിത്രിഃ, | ലക്ഷ്മണൻ, | തം താപസം | ആ താപസനെ |
| തസ്യ | അദ്ദേഹത്തിന്റെ | സമാഗതം | വന്നുകാത്തിരിക്കുന്നവനായി, |
| തത് വചനം | ആ വാക്യത്തെ | | |
| ശ്രുത്വാ, | കേട്ട്, | രാമായ | ശ്രീരാമനോടായി |
| ത്വരയാ അന്വിതഃ | ബദ്ധപ്പെട്ടുചെയ്യേണ്ടതാണെന്നു മനസ്സിൽ കരുതിയവനായി, | ന്യവേദയത. | ഇങ്ങിനെ ഉണർത്തിച്ചു. |

ജയസ്വ രാമ ധർമ്മേണ ഉഭൌ ലോകൌ മഹാദ്യുതേ
ദൂതസ്ത്വാം ദ്രഷ്ടുമായാതസ്തപസാ ഭാസ്കരപ്രഭഃ. 5

| | | | |
|---|---|---|---|
| "മഹാദ്യുതേ! | "മഹാപ്രഭാവശാലിയായ! | തപസാ | തപോമഹിമയാൽ |
| രാമ! | ഹേ ശ്രീരാമ! | ഭാസ്കരപ്രഭഃ | ആദിത്യസദൃശനായ |
| ധർമ്മേണ | ധർമ്മനിഷ്ഠപൂണ്ടുവർത്തിക്കുന്നതിനാൽ | ദൂതഃ | ഒരു ദൂതൻ |
| | | ത്വാം | നിന്തിരുവടിയെ |
| ലോകൌ | ഇഹപരലോകങ്ങൾ | ദ്രഷ്ടും | മുഖംകാണിപ്പാൻ |
| ഉഭൌ ജയസ്വ! | രണ്ടിലും സർവ്വോത്കർഷേണ വർത്തിച്ചാലും! | ആയാതഃ." | എഴുന്നെള്ളിയിരിക്കുന്നു." |

തദ്വാക്യം ലക്ഷ്മണേനോക്തം ശ്രുത്വാ രാമ ഉവാച ഹ
പ്രവേശ്യതാം മുനിസ്താത മഹൌജാസ്തസ്യ വാക്യധൃത്. 6

| | | | |
|---|---|---|---|
| ലക്ഷ്മണേന | ലക്ഷ്മണനാൽ | മഹൌജാഃ | മഹാപ്രഭാവശാലിയായ |
| ഉക്തം | ഉണൎത്തിക്കപ്പെട്ട | രാമഃ | ശ്രീരാമൻ [യ |
| തത് വാക്യം | ആ വാക്യത്തെ | ഉവാച ; | ഇങ്ങിനെ അരുളിച്ചെ |
| ശ്രുത്വാ, | കേട്ട്, | "താത !" | "വത്സ ! [യ്തു ; |
| തസ്യ | അദ്ദേഹത്തിന്റെ | മുനിഃ | മഹൎഷി |
| വാക്യധൃത് ഹ | വാക്യത്തെ സൂക്ഷ്മമായി ഗ്രഹിച്ചവനായി | പ്രവേശ്യതാം." | അകത്ത് കൂട്ടിക്കൊണ്ടു വരപ്പെടട്ടെ." |

സൌമിത്രിസ്തു തഥേത്യുക്ത്വാ പ്രാവേശയത തം മുനിം
ജ്വലന്തമിവ തേജോഭിഃ പ്രദഹന്തമിവാംശുഭിഃ. 7

| | | | |
|---|---|---|---|
| സൌമിത്രിഃ | ലക്ഷ്മണൻ | അംശുഭിഃ | ഓരോ അംശത്തിന്റേയും ഒളികളാൽ |
| "തഥാ" ഇതി | "കല്പനപോലെ" എ | | |
| ഉക്ത്വാ, | ഉണൎത്തിച്ചു, [ന്നു | ജ്വലന്തം ഇവ | ആദിത്യനെപ്പോലെയിരിക്കുന്നവനുമായ |
| തു | ഉടനെ | | |
| തേജോഭിഃ | ദിവ്യതേജസ്സുകളാൽ | തം മുനിം | ആ മഹൎഷിയെ |
| പ്രദഹന്തം ഇവ | അഗ്നിയെപ്പോലെയിരിക്കുന്നവനും | പ്രാവേശയത. | അകത്ത് കൂട്ടിക്കൊണ്ടു ചെന്നു. |

സോഽഭിഗമ്യ രഘുശ്രേഷ്ഠം ദീപ്യമാനം സ്വതേജസാ
ഋഷിൎമ്മധുരയാ വാചാ വൎദ്ധസ്വേത്യാഹ രാഘവം. 8

| | | | |
|---|---|---|---|
| ഋഷിഃ | മഹൎഷിവടിവുകയ്ക്കൊ | രാഘവം | ശ്രീരാഘവനെ |
| സഃ, | അദ്ദേഹം, [ണ്ടിരുന്ന | അഭിഗമ്യ, | സന്ദൎശിച്ച്, |
| രഘുശ്രേഷ്ഠം | ശ്രീരഘുകുലതിലകനും | "വൎദ്ധസ്വ" | 'വിജയിച്ചാലും" |
| സ്വതേജസാ | പ്രകൃതിസിദ്ധമായ ദിവ്യമഹിമയാൽ | ഇതി | എന്ന് |
| ദീപ്യമാനം | തേജോമയനായി വിലസുന്നവനുമായ | മധുരയാ വാചാ | മധുരസ്വരത്തിൽ |
| | | ആഹ. | അനുഗ്രഹിച്ചു. |

തസ്മൈ രാമോ മഹാതേജാഃ പൂജാമൎഘ്യപുരോഗമാം
ദദൌ കുശലമവ്യഗ്രം പ്രഷ്ടുമേവോപചക്രമേ. 9

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയായ | പൂജാം | പൂജയെ |
| രാമഃ, | ശ്രീരാമൻ, | ദദൌ ; | ചെയ്തു ; |
| തസ്മൈ | അദ്ദേഹത്തിന്നായ്ക്കൊണ്ട് | കുശലം പ്രഷ്ടും | കുശലപ്രശ്നം ചെയ്വാൻ |
| അൎഘ്യ- പുരോഗമാം | അൎഘ്യം മുതലായ | അവ്യഗ്രം ഏവ ഉപചക്രമേ. | തക്ക അവസരത്തെ കാത്തു നിന്നു. |

പൃഷ്ടശ്ച കുശലം തേന രാമേണ വദതാം വരഃ
ആസനേ കാഞ്ചനേ ദിവ്യേ നിഷസാദ മഹായശാഃ. 10

| | | | |
|---|---|---|---|
| വദതാം | ദിവ്യതേജസ്സാന്മാവരിൽ വെച്ച് | ആസനേ | ഒരു ആസനത്തിൽ |
| വരഃ | ഉത്തമനും | നിഷസാദ; | ഉപവേശിച്ചു; |
| മഹായശാഃ, | മഹാകീർത്തിമാനുമായ അദ്ദേഹം, | ച, | അതിൽ പിന്നെ |
| കാഞ്ചനേ | സ്വർണ്ണമയവും | തേന | ആ |
| ദിവ്യേ | ദിവ്യവുമായ | രാമേണ | ശ്രീരാഘവനാൽ |
| | | കുശലം പൃഷ്ടഃ. | കുശലപ്രശ്നം ചെയ്യപ്പെട്ടു. |

തമുവാച തതോ രാമഃ സ്വാഗതം തേ മഹാമുനേ
പ്രാപയസ്വ ച വാക്യാനി യതോ ദൂതസ്ത്വമാഗതഃ. 11

| | | | |
|---|---|---|---|
| രാമഃ, | ശ്രീരാമൻ, | ത്വം | നിന്തിരുവടി |
| തതഃ | ആ സമയം | യതഃ | ആരുടെ അടുക്കൽനിന്നാണ് |
| തം | അദ്ദേഹത്തോടായി | ദൂതഃ | ദൂതനായി |
| ഉവാച; | ഇപ്രകാരം അരുൾചെയ്തു; | ആഗതഃ? | എഴുന്നെള്ളിയിരിക്കുന്നത്? |
| "മഹാമുനേ! | "സർവ്വജ്ഞനായുള്ളോവേ! | വാക്യാനി ച | പറഞ്ഞയച്ച വർത്തമാനങ്ങളേയും |
| തേ | നിന്തിരുവടിക്കായ്ക്കൊണ്ട് | | |
| സ്വാഗതം; | സ്വാഗതം; | പ്രാപയസ്വ." | അരുളിച്ചെയ്യാലും." |

ചോദിതോ രാജസിംഹേന മുനിർവ്വാക്യമഭാഷത
ദ്വന്ദ്വമേതത് പ്രവക്തവ്യം ഹിതം വൈ യദ്യവേക്ഷസേ. 12

| | | | |
|---|---|---|---|
| രാജസിംഹേന | രാജശ്രേഷ്ഠനാൽ | അവേക്ഷസേ | നിന്തിരുവടി കരുതുന്നു |
| ചോദിതഃ | ചോദിക്കപ്പെട്ടവനായ | യദി, | എന്നതിനാൽ, |
| മുനിഃ | മുനിരൂപധരനായ അദ്ദേഹം | ഏതത് | ഇത് |
| വാക്യം | ഇപ്രകാരം വാക്യത്തെ | ദ്വന്ദ്വം | നമ്മളിരുവരും ഏകാന്തത്തിലിരിക്കുമ്പോൾ |
| അഭാഷത; | അരുൾചെയ്തു; | | |
| "ഹിതം വൈ | "നന്മയെത്തന്നെ | പ്രവക്തവ്യം. | പ്രസ്താവിക്കേണ്ടതാണ്. |

യഃ ശൃണോതി നിരീക്ഷേദ്വാ സ വധ്യോ ഭവിതാ തവ
ഭവേദ്വൈ മുനിമുഖ്യസ്യ വചനം യദ്യപേക്ഷസേ. 13

| | | | |
|---|---|---|---|
| "മുനിമുഖ്യസ്യ | "സർവ്വജ്ഞനായ ബ്രഹ്മദേവന്റെ | ശൃണോതി | കേൾക്കുന്നുവെന്നാലും |
| | | നിരീക്ഷേത് വാ | കാണുമെന്നാലും |
| വചനം | വാക്യത്തെ | സഃ | അവൻ |
| അപേക്ഷസേ യദി, | ചെവിക്കൊൾവാൻ നിന്തിരുവടി ഇഷ്ടപ്പെടുന്നപക്ഷം, | തവ | നിന്തിരുവടിയാൽ |
| | | ഭവിതാ വധ്യഃ വൈ ഭവേത്. | തത്ക്ഷണംതന്നെ വധ്യനായിഭവിക്കേണം." |
| യഃ | വല്ല ഒരുവനും | | |

സ തഥേതി പ്രതിജ്ഞായ രാമോ ലക്ഷ്മണമബ്രവീത്
ദ്വാരി തിഷ്ഠ മഹാബാഹോ പ്രതിഹാരം വിസർജ്ജയ. 14

| | |
|---|---|
| സഃ രാമഃ | ആ ശ്രീരാമൻ |
| “തഥാ” ഇതി | “ആവട്ടെ” എന്ന് |
| പ്രതിജ്ഞായ | കയ്യേററ് |
| ലക്ഷ്മണം | ലക്ഷ്മണനോടായി |
| അബ്രവീത്; | ഇങ്ങിനെ ആജ്ഞാപിച്ചു; |
| “മഹാബാഹോ! | “മഹാബാഹുവായവനേ! |
| പ്രതിഹാരം | കാവല്ക്കാരനെ |
| വിസർജ്ജയ; | പറഞ്ഞയച്ചേയ്ക്കുക; |
| ദ്വാരി | വാതില്ക്കൽ |
| തിഷ്ഠ. | കാത്തുനില്ക്കുക. |

സ മേ വധ്യഃ ഖലു ഭവേത് കഥാദ്വന്ദ്വം സമീരിതം
ഋഷേർമമ ച സൌമിത്രേ പശ്യേദ്വാ ശൃണുയാച്ച യഃ. 15

| | |
|---|---|
| “സൌമിത്രേ! | “ലക്ഷ്മണ! |
| മമ ച | എനിക്കും |
| ഋഷേഃ | താപസനും |
| സമീരിതം | നടക്കുന്നതായ |
| കഥാദ്വന്ദ്വം | രണ്ടുപേർമാത്രം ചെയ്യുന്ന സംഭാഷണത്തെ |
| യഃ ച | വല്ല ഒരുവനും |
| ശൃണുയാത് | കേൾക്കുകയോ |
| പശ്യേത് വാ | കാണുകയോ ചെയ്താൽ |
| സഃ, മേ | അവൻ, എനിക്ക് |
| വധ്യഃ | വധത്തിന്ന് പാത്രീഭവിച്ചവനായി |
| ഭവേത് ഖലു.” | ആകുന്നതാണ് തീർച്ച തന്നെ.” |

തതോ നിക്ഷിപ്യ കാകുത്സ്ഥോ ലക്ഷ്മണം ദ്വാരി സംഗ്രഹം
തമുവാച മുനേ വാക്യം കഥയസ്വേതി രാഘവഃ. 16

| | |
|---|---|
| കാകുത്സ്ഥഃ | കാകുത്സ്ഥൻ |
| ലക്ഷ്മണം | ലക്ഷ്മണനെ |
| ദ്വാരി | വാതിൽക്കൽ |
| സംഗ്രഹം | കാവലായി |
| നിക്ഷിപ്യ, | ഏല്പിച്ച്, |
| തതഃ | അതിൽ പിന്നെ |
| രാഘവഃ, | ശ്രീരാഘവൻ, |
| തം | അദ്ദേഹത്തെ നോക്കി |
| ഇതി ഉവാച; | ഇങ്ങിനെ അരുൾചെയ്തു; |
| “മുനേ! | “മുനിവര! |
| വാക്യം കഥയസ്വ. | ആജ്ഞയെന്തെന്ന് അരുളിയാലും. |

യത്തേ മനീഷിതം വാക്യം യേന വാഽസി സമാഹിതഃ
കഥയസ്വാവിശങ്കസ്ത്വം മമാപി ഹൃദി വർത്തതേ. 17

| | |
|---|---|
| “യേന വാ | “യാതൊരു വാക്യത്തോടുകൂടി |
| സമാഹിതഃ അസി, | അങ്ങ് ഏല്പിച്ചയക്കപ്പെട്ടിരിക്കുന്നുവോ, |
| യത് | യാതൊരു |
| വാക്യം | ആ വാക്യം |
| തേ | നിന്തിരുവടിയുടെ |
| മനീഷിതം, | തിരുവുള്ളത്തിലുള്ള[തോ, അത് |
| മമ | എന്റെ |
| ഹൃദി അപി | അന്തരംഗത്തിലും |
| വർത്തതേ; | വർത്തിക്കുന്നതാകുന്നു; |
| ത്വം | അങ്ങ് |
| അവിശങ്കഃ | ശങ്കവിട്ട് |
| കഥയസ്വ.” | ഉരചെയ്താലും.” |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ത്ര്യുത്തരശതതമഃ സർഗ്ഗഃ = നൂററിമൂന്നാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 23834; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3110.

## ചതുരുത്തരശതതമഃ സൎഗ്ഗഃ = നൂററിനാലാംസൎഗ്ഗം.

[പിതാമഹവാക്യകഥനം = ബ്രഹ്മദേവൻ പറഞ്ഞയച്ച വാക്യത്തെ അറിയിക്കുന്നതു്.]

ശൃണു രാജൻ മഹാസത്വ യദൎത്ഥമഹമാഗതഃ
പിതാമഹേന ദേവേന പ്രേഷിതോƨസ്മി മഹാബല. 1

| | | | |
|---|---|---|---|
| "പിതാമഹേന ദേവേന } | "ബ്രഹ്മദേവനാൽ | രാജൻ! | മഹാരാജാവേ! |
| പ്രേഷിതഃ | പറഞ്ഞയക്കപ്പെട്ടവ | അഹം | ഞാൻ |
| അസ്മി; | ഞാൻ; [നാകുന്നു | ആഗതഃ | വന്നിരിക്കുന്നത് |
| മഹാബല! | അചഞ്ചലനിഷ്ഠപൂണ്ട | യദൎത്ഥം | എന്താവശ്യമായിട്ടാ ണോ, അതിനെ |
| മഹാസത്വ! | ധൎമ്മശീല! | ശൃണു. | ചെവിക്കൊണ്ടാലും. |

തവാഹം പൂൎവ്വകേ ഭാവേ പുത്രഃ പരപുരഞ്ജയ
മായാസംഭാവിതോ വീര കാലഃ സൎവ്വസമാഹരഃ. 2

| | | | |
|---|---|---|---|
| "പരപുരഞ്ജയ! | "ദേവശത്രു സംഹാരകനായ | തവ | നിന്തിരുവടിക്ക് |
| വീര! | ശ്രീ വിഷ്ണുഭഗവാനേ! | പുത്രഃ, | പുത്രനായി, |
| പൂൎവ്വകേ | (നിന്തിരുവടിയുടെ) മുമ്പുള്ളതായ | സൎവ്വസമാഹരഃ | സൎവ്വത്തിന്നും സംഹാരകൎത്താവായി, |
| ഭാവേ, | സ്വരൂപത്തിൽ, | കാലഃ | യമനായി |
| അഹം | ഞാൻ | മായാ- സംഭാവിതഃ } | ദൈവശക്തിയാൽ ഉളവാക്കപ്പെട്ടവനാകുന്നു. |

പിതാമഹശ്ച ഭഗവാനാഹ ലോകപതിഃ പ്രഭുഃ
സമയസ്തേ കൃതഃ സൌമ്യ സ്വാൻ ലോകാൻ പരിരക്ഷിതും. 3

| | | | |
|---|---|---|---|
| "ലോകപതിഃ | "സകലലോക സൃഷ്ടികൎത്താവും | തേ | നിന്തിരുവടിക്ക് |
| പ്രഭുഃ | പ്രഭുവും | സ്വാൻ | സ്വന്തം |
| ഭഗവാൻ ച | ഭഗവാനുമായ | ലോകാൻ | ലോകങ്ങളെ |
| പിതാമഹഃ, | ബ്രഹ്മദേവൻ, | പരിരക്ഷിതും | നേരിൽതന്നെ വാണു രക്ഷിപ്പാൻ |
| ആഹ; | ഇപ്രകാരം പറഞ്ഞയച്ചിട്ടുണ്ട്; | സമയഃ | നിശ്ചയിക്കപ്പെട്ടതായ കാലം |
| 'സൌമ്യ! | 'പുണ്യാത്മാവേ! | കൃതഃ. | പൂൎത്തിയായ്ക്കഴിഞ്ഞു. |

സംക്ഷിപ്യ ഹി പുരാ ലോകാൻ മായയാ സ്വയമേവ ഹി
മഹാൎണ്ണവേ ശയാനോƨപ്സു, മാം ത്വം പൂൎവ്വമജീജനഃ. 4

| | | | |
|---|---|---|---|
| "പുരാ | "പൂൎവ്വത്തിൽ | ലോകാൻ ഹി | ലോകങ്ങളെയെല്ലാം |
| മഹാൎണ്ണവേ | വൻകടലിൽ | സ്വയം ഏവ | തന്റെ ഉദരത്തിൽത |
| അപ്സു | വെള്ളത്തിൽ | സംക്ഷിപ്യ | അടക്കിക്കൊണ്ട് [ന്നെ |
| ശയാനഃ | പള്ളികൊണ്ടിരുന്നവ | മാം ഹി | എന്നെത്തന്നെ |
| ത്വം, | നിന്തിരുവടി, [നായ | പൂൎവ്വം | ഒന്നാമതായി |
| മായയാ | ദിവ്യശക്തികൊണ്ട് | അജീജനഃ. | സൃഷ്ടിച്ചരുളുകയുണ്ടായി. |

ഭോഗവന്തം തതോ നാഗമനന്തമുദകേശയം
മായയാ ജനയിത്വാ ത്വം ദ്വൌ ച സത്വൌ മഹാബലൌ 5
മധും ച കൈടഭം ചൈവ യയോരസ്ഥിചയൈർവൃതാ
ഇയം പൎവ്വതസംബാധാ മേദിനീ ചാഭവന്മഹീ. 6

| | | | |
|---|---|---|---|
| "തതഃ | "അതിൽപിന്നെ | ത്വം | നിന്തിരുവടി |
| ഉദകേശയം | വെള്ളത്തിൽ ശയിച്ചു കൊണ്ടിരിക്കുന്നവനും | ജനയിത്വാ, | സൃഷ്ടിച്ചശേഷം, |
| ഭോഗവന്തം ച | സുഖത്തെ തരുന്നവനുമായ | ഇയം | ഈ |
| അനന്തം | അനന്തനാകുന്ന | മഹീ | ലോകം |
| നാഗം ച | സൎപ്പരാജാവിനെയും | യയോഃ | യാതൊരു അവരിരുവരുടെയും |
| മഹാബലൌ | മഹാബലശാലികളായ | അസ്ഥിചയൈഃ | അസ്ഥിക്കൂട്ടങ്ങളാൽ |
| മധും ച | മധുവും | വൃതാ | ഉളവാക്കപ്പെട്ടതായി |
| കൈടഭം ഏവ | കൈടഭനുമായ | പൎവ്വതസംബാധാ | പൎവ്വതങ്ങളാൽ മേടും കുണ്ടുമാക്കപ്പെട്ടതായും |
| ദ്വൌ | രണ്ടു് | മേദിനീ ച | (പുല്ലും ചെടികളും മുളയ്ക്കുന്ന) സമഭൂമിയായും |
| സത്വൌ | അസുരന്മാരെയും | | |
| മായയാ | ദിവ്യശക്തികൊണ്ടു് | അഭവത്. | ഭവിച്ചു. |

പത്മേ ദിവ്യേഽൎക്കസംകാശേ നാഭ്യാമുത്പാദ്യ മാമപി
പ്രാജാപത്യം ത്വയാ കൎമ്മ മയി സൎവ്വം നിവേശിതം. 7

| | | | |
|---|---|---|---|
| "മാം അപി | "എന്നെയും | ത്വയാ | നിന്തിരുവടിയാൽ |
| നാഭ്യാം | നാഭിയിൽനിന്നു് | പ്രാജാപത്യം കൎമ്മ | പ്രാജാപത്യകൃത്യം |
| ദിവ്യേ | ദിവ്യമായി | | |
| അൎക്കസംകാശേ | ജ്യോതിൎമ്മയമായി വിളങ്ങുന്ന | സൎവ്വം | എല്ലാം |
| പത്മേ | താമരപ്പൂവിൽ | മയി | എങ്കൽ |
| ഉത്പാദ്യ, | സൃഷ്ടിച്ചശേഷം, | നിവേശിതം. | ഏല്പിക്കപ്പെട്ടു. |

സോഽഹം സന്ന്യസ്തഭാരോ ഹി ത്വാമുപാസേ ജഗത്പതിം
രക്ഷാം വിധത്സ്വ ഭൂതേഷു മമ തേജസ്കരോ ഭവാൻ. 8

| | | | |
|---|---|---|---|
| "സന്ന്യസ്തഭാരഃ ഹി | "ഏല്പിക്കപ്പെട്ട ഭാരത്തെവഹിക്കുന്നവനായ | തേജസ്കരഃ | വേണ്ടുന്ന ശക്തിയെ നൽകുന്നവനായി |
| സഃ | അപ്രകാരമുള്ള | | |
| അഹം, | ഞാൻ | ഭൂതേഷു | ദേവകളുടെയും മനുഷ്യരുടെയും സ്ഥാവരങ്ങളുടെയും സംഗതിയിൽ |
| ജഗത്പതിം | ജഗത്പതിയായ | | |
| ത്വാം, | നിന്തിരുവടിയോടായി, | രക്ഷാം | രക്ഷാകൃത്യത്തെ |
| 'ഭവാൻ | 'നിന്തിരുവടി | വിധത്സ്വ | ചെയ്യാൻ തിരുവുള്ളമുണ്ടാകേണം' എന്നു |
| മമ | എനിക്കു് | ഉപാസേ. | പ്രാൎത്ഥിക്കുന്നു |

തതസ്ത്വമപി ദുർദ്ധർഷാത് തസ്മാദ് ഭാവാത് സനാതനാത്
രക്ഷാർത്ഥം സർവ്വഭൂതാനാം വിഷ്ണുത്വമുപജഗ്മിവാൻ. 9

| | | | |
|---|---|---|---|
| " തതഃ | " ആകയാൽ | തസ്മാത് ഭാവാത് | ആ ആദിസ്വരൂപത്തിൽനിന്ന് |
| ത്വം, | നിന്തിരുവടി, | സർവ്വഭൂതാനാം | ദേവമനുഷ്യസ്ഥാവരാദികളായ സർവ്വവസ്തുക്കളുടേയും |
| ദുർദ്ധർഷാത് | മനോവാഗഗതീതവും | രക്ഷാർത്ഥം | രക്ഷയ്ക്കായി |
| സനാതനാത് അപി | കാലദേശങ്ങളാൽ ഇത്രയെന്ന് കണക്കാക്കുവാൻ കഴിയാത്തതുമായ | വിഷ്ണുത്വം | മഹാവിഷ്ണുസ്വരൂപത്തെ |
| | | ഉപജഗ്മിവാൻ. | കൈക്കൊണ്ടു. |

അദിത്യാം വീര്യവാൻ പുത്രോ ഭ്രാതൄണാം വീര്യവർദ്ധനഃ
സമുത്പന്നേഷു കൃത്യേഷു തേഷാം സാഹ്യായ കല്പസേ. 10

| | | | |
|---|---|---|---|
| " അദിത്യാം | " അദിതിദേവിയിങ്കൽ | കൃത്യേഷു | കൃത്യങ്ങളിൽ |
| വീര്യവാൻ | അതിവീര്യശാലിയായ | സാഹ്യായ | സഹായിപ്പാനായി |
| പുത്രഃ | പുത്രനായി | വീര്യവർദ്ധനഃ | വീര്യത്തെ അഭിവൃദ്ധിയാക്കുന്നവനായി |
| തേഷാം | ആ | | |
| ഭ്രാതൄണാം | സോദരന്മാർക്ക് | കല്പസേ. | നിന്തിരുവടി കാത്തുരക്ഷിച്ചുവരുന്നു. |
| സമുത്പന്നേഷു | അപ്പോഴപ്പോൾ ഉണ്ടാകുന്നവയായ | | |

സ ത്വം വിത്രാസ്യമാനാസു പ്രജാസു ജഗതാം വര
രാവണസ്യ വധാകാംക്ഷീ മാനുഷേഷു മനോഽദധാഃ. 11

| | | | |
|---|---|---|---|
| " ജഗതാം | "സർവ്വപ്രപഞ്ചത്തിനും | സഃ | അപ്രകാരമുള്ള |
| വര ! | ശ്രേഷ്ഠനായുള്ളോവേ ! | ത്വം | നിന്തിരുവടി |
| മാനുഷേഷു | മനുഷ്യരും | രാവണസ്യ | രാവണന്റെ |
| പ്രജാസു | പ്രജകളും | വധാകാംക്ഷീ | വധത്തെ കരുതിയവനായി |
| വിത്രാസ്യമാനാസു, | കിടുകിടെ വിറപ്പിക്കപ്പെട്ടുകൊണ്ടിരിക്കെ, | മനഃ | തിരുവുള്ളത്തെ |
| | | അദധാഃ. | പ്രത്യക്ഷപ്പെടുത്തിയരുളി. |

ദശവർഷസഹസ്രാണി ദശവർഷശതാനി ച
കൃത്വാ വാസസ്യ നിയതിം സ്വയമേവാത്മനാ പുരാ. 12

| | | | |
|---|---|---|---|
| " പുരാ, | " അപ്പോൾതന്നെ, | ദശവർഷസഹസ്രാണി | പതിനായിരം ആണ്ടുകളും |
| ആത്മനാ ഏവ | നിന്തിരുവടിയാൽതന്നെ | ദശ വർഷശതാനി ച | ആയിരം ആണ്ടുകളും എന്ന് |
| സ്വയം | സ്വന്തം അഭീഷ്ടമായി | നിയതിം കൃത്വാ. | കാലനിർണ്ണയം ചെയ്യപ്പെട്ടിട്ടുണ്ട്. |
| വാസസ്യ | ഭൂലോകവാസത്തിന്നായി | | |

സ ത്വം മനോമയഃ പുത്രഃ പൂൎണ്ണായുർമാനുഷേഷ്വിഹ
കാലോ നരവരശ്രേഷ്ഠ സമീപമുപവൎത്തിതും. 13

| | | | |
|---|---|---|---|
| "മനോമയഃ | "ലോകബന്ധമില്ലാതെ, സ്വസങ്കല്പത്താലവതരിച്ച | പൂൎണ്ണായുഃ; | വസിക്കേണ്ടുന്നതായ ആയുഷ്കാലം പൂൎത്തിയായ്ക്കഴിഞ്ഞു; |
| പുത്രഃ | പുത്രനായ | നരവരശ്രേഷ്ഠ! | ഹേ പുരുഷോത്തമ! |
| സഃ | അപ്രകാരമുള്ള | ഉപവൎത്തിതും | തിരിച്ചെഴുന്നെള്ളുവാൻ |
| ത്വം, | നിന്തിരുവടി, | കാലഃ | തക്കസമയം |
| ഇഹ | ഈ ലോകത്തിൽ | സമീപം. | അടുത്തിരിക്കുന്നു. |
| മാനുഷേഷു | മനുഷ്യരുടെ ഇടയിൽ | | |

യദി ഭൂയോ മഹാരാജ പ്രജാ ഇച്ഛസ്യുപാസിതും
വസ വാ വീര ഭദ്രം തേ ഏവമാഹ പിതാമഹഃ. 14

| | | | |
|---|---|---|---|
| "പിതാമഹഃ | "ബ്രഹ്മദേവൻ | ഭൂയഃ | ഇനിയും |
| ഏവം | ഇപ്രകാരവും | പ്രജാഃ | പ്രജകളെ |
| ആഹ; | ഉണൎത്തിപ്പാൻ പറഞ്ഞു; | ഉപാസിതും | നേരിൽ പരിപാലിക്കുവാൻ |
| മഹാരാജ! | സൎവ്വരക്ഷാകരനായ | ഇച്ഛസി യദി വാ | തിരുവുള്ളമുള്ളപക്ഷം |
| വീര! | വിഷ്ണുഭഗവാനേ! | വസ. | ഇങ്ങുതന്നെ ഇരുന്നരുളാവുന്നതാണ്. |
| തേ ഭദ്രം; | നിന്തിരുവടിക്ക് മംഗളമുണ്ടാകട്ടെ; | | |

അഥവാ വിജിഗീഷാ തേ സുരലോകായ രാഘവ
സനാഥാ വിഷ്ണുനാ ദേവാ ഭവന്തു വിഗതജ്വരാഃ 15

| | | | |
|---|---|---|---|
| "രാഘവ! | "ശ്രീരാഘവ! | ദേവാഃ | ദേവകൾ |
| വാ | അല്ലെന്നാൽ | വിഷ്ണുനാ | ശ്രീമഹാവിഷ്ണുവായ നിന്തിരുവടിയാൽ |
| തേ | നിന്തിരുവടിയുടേതായ | സനാഥാഃ | നാഥനോടുകൂടിയവരായി |
| സുരലോകായ | ദേവലോകത്തിന്നു | വിഗതജ്വരാഃ | വിചാരമററവരായി |
| വിജിഗീഷാ അഥ, | എഴുന്നെള്ളിയരുളുവാനാണ് തിരുവുള്ളമെന്നാൽ, | ഭവന്തു." | ഭവിക്കട്ടെ." |

ശ്രുത്വാ പിതാമഹേനോക്തം വാക്യം കാലസമീരിതം
രാഘവഃ പ്രഹസൻ വാക്യം സൎവ്വസംഹാരമബ്രവീത്. 16

| | | | |
|---|---|---|---|
| പിതാമഹേന | ബ്രഹ്മദേവനാൽ | രാഘവഃ | ശ്രീരാഘവൻ |
| ഉക്തം | അരുളിച്ചെയ്യപ്പെട്ടതും | സൎവ്വസംഹാരം | സൎവ്വസംഹാരകനായ യമനെ നോക്കി |
| കാലസമീരിതം | യമധൎമ്മരാജാവിനാൽ ഉണൎത്തിക്കപ്പെട്ടതുമായ | പ്രഹസൻ | പുഞ്ചിരിതൂകിക്കൊണ്ട് |
| വാക്യം | വാക്യത്തെ | വാക്യം അബ്രവീത്. | ഇങ്ങിനെ അരുളിച്ചെയ്തു. |
| ശ്രുത്വാ, | ചെവിക്കൊണ്ട്, | | |

ശ്രുത്വാ മേ ദേവദേവസ്യ വാക്യം പരമമദ്ഭുതം
പ്രീതിർഹി മഹതീ ജാതാ തവാഗമനസംഭവാഃ. 17

| | |
|---|---|
| "ദേവദേവസ്യ | "ബ്രഹ്മദേവന്റെ |
| പരമം അദ്ഭുതം | അത്യത്ഭുതമായ |
| വാക്യം | വാക്യത്തെ |
| ശ്രുത്വാ ഹി | കേട്ടതിനാൽ |
| തവ | അവിടുത്തെ |
| ആഗമനസംഭവാഃ | വരവുകൊണ്ടുണ്ടായ |
| പ്രീതിഃ | സന്തോഷം |
| മേ | എനിക്ക് |
| മഹതി | അധികമായി |
| ജാതാ. | ഉളവായി. |

ത്രയാണാമപി ലോകാനാം കാൎയ്യാൎത്ഥം മമ സംഭവഃ
ഭദ്രം തേഽസ്തു ഗമിഷ്യാമി യത ഏവാഹമാഗതഃ. 18

| | |
|---|---|
| "ത്രയാണാം | "മൂന്നു |
| ലോകാനാം അപി | ലോകങ്ങൾക്കും |
| കാൎയ്യാൎത്ഥം | ആവേണ്ടതായ കാൎയ്യത്തെ സാധിപ്പാൻ വേണ്ടിയാണ് |
| മമ | എന്റെ |
| സംഭവഃ; | അവതാരമുണ്ടായത്; |
| അഹം | ഞാൻ |
| ആഗതഃ | വന്നത് |
| യതഃ ഏവ | എവിടെനിന്നോ, അവിടെയ്ക്കുതന്നെ |
| ഗമിഷ്യാമി; | തിരിച്ചുവരുന്നുണ്ട്; |
| തേ ഭദ്രം അസ്തു. | അവിടുന്ന് എഴുന്നെള്ളിയ കാൎയ്യം ശുഭമായി പൎയ്യവസാനിക്കട്ടെ. |

ഹൃദ്ഗതോ ഹ്യസി സംപ്രാപ്തോ ന മേ തത്ര വിചാരണാ
മയാ ഹി സൎവ്വകൃത്യേഷു ദേവാനാം വശവൎത്തിനാ
സ്ഥാതവ്യം സൎവ്വസംഹാര യഥാ ഹ്യാഹ പിതാമഹഃ. 19

| | |
|---|---|
| "സൎവ്വസംഹാര! | "കാലരുദ്രസ്വരൂപ! |
| പിതാമഹഃ | ബ്രഹ്മദേവൻ |
| ആഹ യഥാ ഹി; | യാതൊന്ന് അരുളിച്ചെയ്തയച്ചിരിക്കുന്നുവോ, അത് അപ്രകാരംതന്നെ; |
| സംപ്രാപ്തഃ | ധൎമ്മനിയമത്തെ അനുസരിക്കുന്നവനും |
| ഹൃദ്ഗതഃ ഹി | എന്റെ മനസ്സിൽ വൎത്തിക്കുന്നവനും |
| അസി; | ആകുന്നു നിന്തിരുവടി; |
| തത്ര മേ | ആ സംഗതിയിൽ എനിക്ക് |
| വിചാരണാ ന; | ആലോചിക്കേണ്ടതില്ല; |
| സൎവ്വകൃത്യേഷു | എല്ലാകാൎയ്യങ്ങളിലും |
| ദേവാനാം | ദേവകളുടെ |
| വശവൎത്തിനാ | ആവശ്യപ്രകാരംതന്നെ നടക്കുന്നവനായ |
| മയാ | എന്നാൽ |
| സ്ഥാതവ്യം ഹി." | അപ്രകാരം ചെയ്യാമെന്നു ഏല്ക്കപ്പെടേണ്ടതുതന്നെയാണ്." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ചതുരുത്തരശതതമഃ സൎഗ്ഗഃ = നൂററിനാലാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 23853; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 3129.



## പഞ്ചോത്തരശതതമഃ സർഗ്ഗഃ = നൂററഞ്ചാംസർഗ്ഗം.

[ദുർവ്വാസോഽഭിഗമഃ = ദുർവ്വാസസ്സമഹർഷി വരുന്നതു്.]

തഥാ തയോഃ സംവദതോർദ്ദുർവ്വാസാ ഭഗവാനൃഷിഃ
രാമസ്യ ദർശനാകാംക്ഷീ രാജദ്വാരമുപാഗമത്. 1

| | | | |
|---|---|---|---|
| തഥാ | അപ്രകാരം | രാമസ്യ | ശ്രീരാമന്റെ |
| തയോഃ | അവരിരുവരും തമ്മിൽ | ദർശനാകാംക്ഷീ | സന്ദർശനത്തെ കാംക്ഷിക്കുന്നവനായി |
| സംവദതോഃ, | സംഭാഷണം ചെയ്തുകൊണ്ടിരിക്കെ, | രാജദ്വാരം | അരമനവാതിൽക്കൽ |
| ഭഗവാൻ | മഹാപൂജ്യനായ | ഉപാഗമത്. | എഴുന്നെള്ളി. |
| ദുർവ്വാസാഃ ഋഷിഃ | ദുർവ്വാസസ്സമഹർഷി | | |

സോഽഭിഗമ്യ തു സൌമിത്രിമുവാച ഋഷിസത്തമഃ. 2

| | | | |
|---|---|---|---|
| സഃ | ആ | അഭിഗമ്യ, | അവിടെ വർത്തിക്കുന്നവനായികണ്ടു്, |
| ഋഷിസത്തമഃ, | ഋഷിവര്യൻ, | ഉവാച. | ഇപ്രകാരം ആജ്ഞാപിച്ചു. |
| സൌമിത്രിം | ലക്ഷ്മണനെ | | |
| തു | ആ-സമയം | | |

രാമം ദർശയ മേ ശീഘ്രം പുരാ മേഽർത്ഥോഽതിവർത്തതേ. 3

| | | | |
|---|---|---|---|
| "മേ | "എന്റെ | ശീഘ്രം | ഉടനെ |
| അർത്ഥഃ | കാര്യം | രാമം | ശ്രീരാമനെ |
| അതിവർത്തതേ; | ഇപ്പോൾതന്നെ അതിക്രമിച്ചിരിക്കുന്നു; | മേ | എനിക്കു് |
| പുരാ | ഒന്നാമതായി | ദർശയ." | കാണിച്ചുതരിക." |

മുനേസ്തു ഭാഷിതം ശ്രുത്വാ ലക്ഷ്മണഃ പരവീരഹാ
അഭിവാദ്യ മഹാത്മാനം വാക്യമേതദുവാച ഹ. 4

| | | | |
|---|---|---|---|
| പരവീരഹാ | ശ്രീനാരായണാംശമായ | ശ്രുത്വാ തു, | കേട്ടു്, |
| ലക്ഷ്മണഃ | ലക്ഷ്മണൻ | മഹാത്മാനം ഹ | ആ മഹാത്മാവിനെ |
| മുനേഃ | മുനിവരന്റെ | അഭിവാദ്യ | വണങ്ങി, |
| ഭാഷിതം | വാക്കു | ഏതത് വാക്യം ഉവാച. | ഇപ്രകാരം ഉണർത്തിച്ചു. |

കിം കാര്യം ബ്രൂഹി ഭഗവൻ കോ വാഽർത്ഥഃ കിം കരോമ്യഹം
വ്യഗ്രോ ഹി രാഘവോ ബ്രഹ്മൻ മുഹൂർത്തം പ്രതിപാല്യതാം. 5

| | | | |
|---|---|---|---|
| "ബ്രഹ്മൻ! | "ബ്രാഹ്മണോത്തമ! | ഹി | അതിനാൽ |
| രാഘവഃ | ശ്രീരാഘവൻ | മുഹൂർത്തം | അല്പനേരം |
| വ്യഗ്രഃ; | ഒരുകാര്യത്തിൽ ഏർപ്പെട്ടിരിക്കുകയാണു്; | പ്രതിപാല്യതാം; | ക്ഷമിക്കപ്പെടട്ടെ; |
| | | ഭഗവൻ! | സ്വാമിൻ! |

| | | | |
|---|---|---|---|
| കാര്യം കിം? | എന്തുകാര്യമാണ് അ വേണ്ടുന്നത്? | അഹം | അടിയൻ |
| അത്ഥഃ | വിഷയസ്വഭാവം | കരോമി കിം? | ഇപ്പോൾ ചെയ്യേണ്ടുന്നത് എന്തൊന്നാണ്? |
| കഃ? | എന്താണ്? | | |
| വാ | അല്ലെന്നാൽ | ബ്രൂഹി." | അരുളിച്ചെയ്താലും." |

തച്ഛ്രുത്വാ ഋഷിശാർദ്ദൂലഃ ക്രോധേന കലുഷീകൃതഃ
ഉവാച ലക്ഷ്മണം വാക്യം നിർദ്ദഹന്നിവ ചക്ഷുഷാ. 6

| | | | |
|---|---|---|---|
| തത് ശ്രുത്വാ, | അതുകേട്ട്, | ലക്ഷ്മണം | ലക്ഷ്മണനെ |
| ഋഷിശാർദ്ദൂലഃ | മുനിശ്രേഷ്ഠൻ | ചക്ഷുഷാ | കണ്ണുകൊണ്ട് |
| ക്രോധേന | കോപത്താൽ | നിർദ്ദഹൻ ഇവ | ദഹിപ്പിക്കുമാറ് |
| കലുഷീകൃതഃ, | മതിമറന്നവനായി, | വാക്യം ഉവാച. | അരുളിച്ചെയ്തു. |

അസ്മിൻ ക്ഷണേ മാം സൌമിത്രേ രാമായ പ്രതിവേദയ. 7

| | | | |
|---|---|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! | രാമായ | ശ്രീരാമന്റെ തിരുമുമ്പിൽ |
| അസ്മിൻ | ഈ | മാം പ്രതിവേദയ. | എന്നെ പ്രവേശിപ്പിച്ചാലും. |
| ക്ഷണേ | നിമിഷത്തിൽതന്നെ | | |

അസ്മിൻ ക്ഷണേ മാം സൌമിത്രേ ന നിവേദയസേ യദി
വിഷയം ത്വാം പുരം ചൈവ ശപിഷ്യേ രാഘവം തഥാ
ഭരതം ചൈവ സൌമിത്രേ യുഷ്മാകം യാ ച സന്തതിഃ. 8

| | | | |
|---|---|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! | രാഘവം തഥാ | ശ്രീരാഘവനേയും |
| അസ്മിൻ | ഈ | യുഷ്മാകം | നിങ്ങളുടെ |
| ക്ഷണേ | നിമിഷംതന്നെ | സന്തതിഃ | സന്തതി |
| മാം | എന്നെ | യാ | യാതൊന്നോ |
| നിവേദയസേ ന യദി, | കൊണ്ടുപോയ് ചേക്കാത്തപക്ഷം, | ച | അതിനേയും |
| സൌമിത്രേ! | ഹേ സൌമിത്രേ! | പുരം ച | പട്ടണത്തേയും |
| ത്വാം ച | ഭവാനെയും | വിഷയം ഏവ | രാജ്യത്തെത്തന്നെയും |
| ഭരതം ഏവ | ഭരതനേയും | ശപിഷ്യേ. | ഞാൻ ശപിക്കുന്നതാണ്. |

ന ഹി ശക്ഷ്യാമ്യഹം ഭൂയോ മന്യും ധാരയിതും ഹൃദി
തച്ഛ്രുത്വാ ഘോരസങ്കാശം വാക്യം തസ്യ മഹാത്മനഃ
ചിന്തയാമാസ മനസാ തസ്യ വാക്യസ്യ നിശ്ചയം. 9

| | | | |
|---|---|---|---|
| "ഹി | "എന്തെന്നാൽ | ധാരയിതും | സഹിപ്പാൻ |
| അഹം | ഞാൻ | ശക്ഷ്യാമി ന;" | ശക്തനല്ല;" |
| ഹൃദി | സർവ്വോപരി മുഖ്യമായുള്ള സംഗതിയിൽ | തസ്യ | ആ |
| | | മഹാത്മനഃ | മഹാത്മാവിന്റെ |
| ഭൂയഃ | അതിയായുള്ള | ഘോരസങ്കാശം | ഘോരമായ |
| മന്യും | സങ്കടത്തെ | വാക്യം ശ്രുത്വാ, | വാക്യത്തെ കേട്ട്, |

| | | | |
|---|---|---|---|
| തത്, | അപ്രകാരമിരിക്കെ, | നിശ്ചയം | സാരത്തെ |
| തസ്യ | ആ | മനസാ | മനസ്സിൽ |
| വാക്യസ്യ | വാക്യത്തിന്റെ | ചിന്തയാമാസ. | ആലോചിച്ചു. |

ഏകസ്യ മരണം മേഽസ്തു മാ ഭൂത് സർവ്വവിനാശനം
ഇതി ബുദ്ധ്യാ വിനിശ്ചിത്യ രാഘവായ ന്യവേദയത്. 10

| | | | |
|---|---|---|---|
| "മേ ഏകസ്യ | "എന്റെ ഒരുവന്റെ | ഇതി | എന്നിങ്ങിനെ |
| മരണം | മരണം | ബുദ്ധ്യാ | ബുദ്ധികൊണ്ട് |
| അസ്തു; | നേർന്നുകൊള്ളട്ടെ; | വിനിശ്ചിത്യ | നിശ്ചയിച്ച് |
| സർവ്വവിനാശനം | സർവ്വനാശം | രാഘവായ | ശ്രീരാഘവനോടായി |
| മാ ഭൂത്," | ഉണ്ടാകാതിരിക്കട്ടെ," | ന്യവേദയത്. | അറിയിച്ചു. |

ലക്ഷ്മണസ്യ വചഃ ശ്രുത്വാ രാമഃ കാലം വിസൃജ്യ ച
നിസ്സൃത്യ ത്വരിതം രാജാ അത്രേഃ പുത്രം ദദർശ ഹ. 11

| | | | |
|---|---|---|---|
| ലക്ഷ്മണസ്യ | ലക്ഷ്മണന്റെ | വിസൃജ്യ ച, | വിടകൊടുത്തയച്ച് |
| വചഃ | വാക്ക് | ത്വരിതം | ഉടനെ |
| ശ്രുത്വാ | കേട്ട് | നിസ്സൃത്യ | പുറത്തുവന്ന് |
| രാജാ | പ്രഭുവായ | അത്രേഃ പുത്രം | അത്രിപുത്രനായ ദുർവ്വാസസ്സമഹർഷിയെ |
| രാമഃ, | ശ്രീരാമൻ, | | |
| കാലം | കാലരുദ്രനെ | ദദർശ ഹ. | സന്ദർശിച്ചു. |

സോഽഭിവാദ്യ മഹാത്മാനം ജ്വലന്തമിവ തേജസാ
കിം കാര്യമിതി കാകുത്സ്ഥഃ കൃതാഞ്ജലിരഭാഷത. 12

| | | | |
|---|---|---|---|
| സഃ | ആ | അഭിവാദ്യ, | വണങ്ങി, |
| കാകുത്സ്ഥഃ, | കാകുത്സ്ഥൻ, | കൃതാഞ്ജലിഃ | അഞ്ജലികൂപ്പിക്കൊണ്ട് |
| തേജസാ | തേജസ്സിനാൽ | 'കാര്യം കിം?' ഇതി | 'കല്പന എന്തോ?' എന്ന് |
| ജ്വലന്തം ഇവ | അഗ്നിപോലെ ജ്വലിക്കുന്നവനായ | | |
| മഹാത്മാനം | ആ മഹാത്മാവിനെ | അഭാഷത. | ചോദിച്ചരുളി. |

തദ്വാക്യം രാഘവേണോക്തം ശ്രുത്വാ മുനിവരഃ പ്രഭും
പ്രത്യാഹ രാമം ദുർവ്വാസാഃ ശ്രൂയതാം ധർമ്മവത്സല. 13

| | | | |
|---|---|---|---|
| രാഘവേണ | ശ്രീരാഘവനാൽ | പ്രഭും | പ്രഭുവായ |
| ഉക്തം | അരുളിച്ചെയ്യപ്പെട്ട | രാമം | ശ്രീരാമനോടായി |
| തത് വാക്യം | ആ വാക്യത്തെ | പ്രത്യാഹ; | ഇങ്ങിനെ മറുപടിയുരചെയ്തു; |
| ശ്രുത്വാ, | കേട്ട്, | "ധർമ്മവത്സല! | "ധർമ്മനിഷ്ഠനായുള്ളോവേ! |
| ദുർവ്വാസാഃ മുനിവരഃ | ദുർവ്വാസസ്സമഹർഷി | ശ്രൂയതാം. | ചെവിക്കൊണ്ടാലും. |

അദ്യ വർഷസഹസ്രസ്യ സമാപ്തിസ്തപസോ മമ
സോഽഹം ഭോജനമിച്ഛാമി യഥാസിദ്ധം തവാനഘ. 14

| | | | |
|---|---|---|---|
| "വർഷ-സഹസ്രസ്യ | "ആയിരം സംവത്സരങ്ങളായി ചെയ്തുവന്ന | അഹം, | ഞാൻ, |
| മമ തപസഃ | എന്റെ തപസ്സിന്ന് | തവ | നിന്തിരുവടിക്കായ്ക്കൊണ്ട് |
| അദ്യ | ഇപ്പോൾ | യഥാസിദ്ധം | പാകംചെയ്തു തെയ്യാറാക്കപ്പെട്ട യാതൊന്നോ |
| സമാപ്തിഃ; | സമാപ്തിയായി; | | |
| അനഘ! | പുണ്യാത്മാവേ! | ഭോജനം | ഭോജനത്തെ [അ |
| സഃ | അപ്രകാരമുള്ള | ഇച്ഛാമി." | ആവശ്യപ്പെടുന്നു." |

തച്ഛ്രുത്വാ വചനം രാജാ രാഘവഃ പ്രീതമാനസഃ
ഭോജനം മുനിമുഖ്യായ യഥാസിദ്ധമുപാഹരത്. 15

| | | | |
|---|---|---|---|
| രാജാ | മഹാരാജാവായ | പ്രീതമാനസഃ | ആനന്ദമുൾക്കൊണ്ടവനായി |
| രാഘവഃ, | ശ്രീരാഘവൻ, | | |
| തത് | ആ | യഥാസിദ്ധം | തെയ്യാറാക്കപ്പെട്ടതായ |
| | | ഭോജനം | ഭോജനത്തെ [അ |
| വചനം | നിയോഗത്തെ | മുനിമുഖ്യായ | മുനിവരന്നായ്ക്കൊണ്ട് |
| ശ്രുത്വാ, | കേട്ട്, | ഉപാഹരത്. | നൽകി. |

സ തു ഭുക്ത്വാ മുനിശ്രേഷ്ഠസ്തദന്നമമൃതോപമം
സാധു രാമേതി സംഭാഷ്യ സ്വമാശ്രമമുപാഗമത്. 16

| | | | |
|---|---|---|---|
| സഃ | ആ | "രാമ! | "ശ്രീരാമ! |
| മുനിശ്രേഷ്ഠഃ, | മുനിവരൻ, | സാധു," | ഞാൻസംതൃപ്തനായി," |
| അമൃതോപമം | അമൃതതുല്യമായ | ഇതി | എന്ന് |
| തത് | ആ | സംഭാഷ്യ, | ഉണർത്തിച്ച്, |
| അന്നം | അന്നത്തെ | സ്വം | തന്റെ |
| ഭുക്ത്വാ, | ഭുജിച്ച്, | ആശ്രമം | ആശ്രമത്തിലേക്ക |
| തു, | ആ സമയം, | ഉപാഗമത്. | എഴുന്നെള്ളി. |

തസ്മിൻ ഗതേ മുനിവരേ സ്വാശ്രമം ലക്ഷ്മണാഗ്രജഃ
സംസ്മൃത്യ കാലവാക്യാനി തതോ ദുഃഖമുപാഗമത്. 17

| | | | |
|---|---|---|---|
| തസ്മിൻ | ആ | കാലവാക്യാനി | കാലന്റെ വാക്യങ്ങളെ |
| മുനിവരേ, | മുനിവരൻ, | സംസ്മൃത്യ, | ഓർത്ത്, |
| സ്വാശ്രമം | തന്റെ ആശ്രമത്തെ | തതഃ | അതിനാൽ |
| ഗതേ | പ്രാപിച്ചശേഷം, | ദുഃഖം ഉപാഗമത്. | ദുഃഖമുൾക്കൊണ്ടു. |
| ലക്ഷ്മണാഗ്രജഃ | ശ്രീരാമൻ | | |

ദുഃഖേന ച സുസംതപ്തഃ സ്മൃത്വാ തദ്ഘോരദർശനം
അവാങ്മുഖോ ദീനമനാ വ്യാഹർത്തും ന ശശാക ഹ. 18

| | | | |
|---|---|---|---|
| തത് | അപ്രകാരം | അവാങ്മുഖഃ ച | തലകുനിച്ച് |
| ഘോരദർശനം | അസഹ്യമായി നേരന്നതിനെക്കുറിച്ച് | സുസംതപ്തഃ | ഏററം തപിക്കുന്നവനായി, |
| സ്മൃത്വാ, | ഓർത്ത്, | വ്യാഹർത്തും ഹ | വല്ലതും അരുളിച്ചെയ്യാൻ പോലും |
| ദുഃഖേന | വ്യസനത്താൽ | | |
| ദീനമനാഃ | ഉള്ളം തളൎന്നവനായി | ശശാക ന. | ശക്തനാകാതിരുന്നു. |

തതോ ബുദ്ധ്യാ വിനിശ്ചിത്യ കാലവാക്യാനി രാഘവഃ
നൈതദസ്തീതി നിശ്ചിത്യ തൂഷ്ണീമാസീന്മഹായശാഃ. 19

| | | | |
|---|---|---|---|
| മഹായശാഃ | മഹായശസ്വിയായ | 'ഏതത് | 'ഇപ്രകാരം ദുഃഖിക്കുക എന്നത് |
| രാഘവഃ | ശ്രീരാഘവൻ | | |
| ബുദ്ധ്യാ | സൂക്ഷ്മബുദ്ധികൊണ്ട് | അസ്തി ന' | ശരിയല്ല' |
| കാലവാക്യാനി | കാലരുദ്രമൂൎത്തിയുടെ നിയോഗങ്ങളെക്കുറിച്ച് | ഇതി | എന്നിങ്ങിനെ |
| | | നിശ്ചിത്യ | നിശ്ചയിച്ച് |
| വിനിശ്ചിത്യ, | ആലോചിച്ച്, | തൂഷ്ണീം ആസീത്. | മൌനമായിരുന്നു. |
| തതഃ | അതിനാൽ | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
പഞ്ചോത്തരശതതമഃ സർഗ്ഗഃ = നൂററഞ്ചാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 23872; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3148.

ഇതിപുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടേ ഗീതേ ശ്രീമദ്രാമായണേ
ഏകത്രിംശേഽഹനി ഗീതാഃ ശ്ലോകാഃ സമാപ്താഃ.

ഇപ്രകാരം പണ്ട് കുശലവന്മാരാൽ ശ്രീരാമസന്നിധിയിൽ അശ്വമേധയാഗശാലയിൽവെച്ച്
ഗാനം ചെയ്യപ്പെട്ട ശ്രീരാമായണത്തിൽ 31-ാം ദിവസത്തെ കഥ അവസാനിച്ചു.



പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടെ ദ്വാത്രിംശദ്ദിനേഷു ഗീതേ
ശ്രീമദ്രാമായണേ സമാപ്തിദിനേ ഉത്തരകാണ്ഡേ ഷഡുത്തരശതതമസൎഗ്ഗമാരഭ്യ
ദശോത്തരശതതമസൎഗ്ഗപൎയ്യന്തം (23873—24000 ശ്ലോകാഃ)
ഗീതം തസ്മിൻ ദിനേ ഗീതാഃ ശ്ലോകാശ്ച 128.

പണ്ട് കുശലവന്മാരാൽ ശ്രീരാമസന്നിധിയിൽ അശ്വമേധയാഗമണ്ഡപത്തിൽ വെച്ച്
മുപ്പത്തിരണ്ടു ദിവസങ്ങളിലായി ഗാനം ചെയ്യപ്പെട്ട ശ്രീരാമായണത്തിൽ ഒടുവിലത്തെ
ദിവസം ഉത്തരകാണ്ഡത്തിൽ 106-ാം സൎഗ്ഗം മുതൽ 110-ാം സൎഗ്ഗം ഒടുവുവരെ
(23873 മുതൽ 24000 കൂടി ശ്ലോകങ്ങൾ) ഗാനം ചെയ്യപ്പെട്ട
അന്നേദിവസം ഗാനം ചെയ്ത ശ്ലോകസംഖ്യ 128

## ഷഡുത്തരശതതമഃ സൎഗ്ഗഃ = നൂററിആറാംസൎഗ്ഗം.

[ലക്ഷ്മണപരിത്യാഗഃ = ലക്ഷ്മണനെ പരിത്യജിക്കുന്നത്.]

അവാങ്മുഖമഥോ ദീനം ദൃഷ്ട്വാ സോമമിവാപ്ലുതം
രാഘവം ലക്ഷ്മണോ വാക്യം ഹൃഷ്ടോ മധുരമബ്രവീത്. 1

| | | | |
|---|---|---|---|
| ഹൃഷ്ടഃ | സംഭവിക്കുന്നതെല്ലാം ന്യായമായതാണെന്ന ദൃഢബുദ്ധിയാൎന്നവനായ | ആപ്ലുതം | രാഹുഗ്രസ്തനായ |
| | | സോമം ഇവ | ചന്ദ്രനെന്നപോലെ ഇരിക്കുന്നവനായി |
| ലക്ഷ്മണഃ, | ലക്ഷ്മണൻ, | ദൃഷ്ട്വാ, | കണ്ട്, |
| അഥോ | അപ്പോൾ | മധുരം | ദുഃഖശാന്തിയുളവാക്കുന്നതായ |
| രാഘവം | ശ്രീരാഘവനെ | | |
| അവാങ്മുഖം | തലകുനിച്ച് | വാക്യം | വാക്യത്തെ |
| ദീനം | വിഷണ്ണനായി, | അബ്രവീത്. | ഇപ്രകാരം ഉണൎത്തിച്ചു. |

ന സന്താപം മഹാബാഹോ മദൎത്ഥം കൎത്തുമൎഹസി
പൂൎവ്വനിൎമ്മാണബദ്ധാ ഹി കാലസ്യ ഗതിരീദൃശീ. 2

| | | | |
|---|---|---|---|
| "മഹാബാഹോ! | "മഹാബാഹുവായുള്ളാവേ! | ഹി, | എന്നുള്ളതിനാൽ, |
| | | മദൎത്ഥം | എന്നെക്കുറിച്ച് |
| കാലസ്യ | കാലത്തിൻെറ | സന്താപം കൎത്തും | വ്യസനത്തിന്നിടകൊടുക്കുന്നത് |
| ഈദൃശീ ഗതിഃ | ഇപ്രകാരമുള്ള ഗതി, | | |
| പൂൎവ്വനിൎമ്മാണബദ്ധാ | പൂൎവ്വകൎമ്മങ്ങളുടെഫലം ആകുന്നു, | അൎഹസി ന. | നിന്തിരുവടിക്ക് ഉചിതമല്ല. |

ജഹി മാം സൌമ്യ വിസ്രബ്ധം പ്രതിജ്ഞാം പരിപാലയ
ഹീനപ്രതിജ്ഞാഃ കാകുത്സ്ഥ പ്രയാന്തി നരകം നരാഃ. 3

| | | | |
|---|---|---|---|
| "സൌമ്യ! | "പുണ്യാത്മാവായ! | നരാഃ, | ആളുകൾ, |
| കാകുത്സ്ഥ! | ഹേ കാകുത്സ്ഥ! | നരകം | നരകത്തെ |
| പ്രതിജ്ഞാം | അരുളിച്ചെയ്തപോലെ തന്നെ | പ്രയാന്തി; | പ്രാപിക്കുന്നു; |
| | | മാം | എന്നെ |
| പരിപാലയ; | എപ്പോഴും പ്രവൃത്തിച്ചാലും; | വിസ്രബ്ധം | മനസ്സമാധാനത്തോടുകൂടിയവനായി |
| ഹീനപ്രതിജ്ഞാഃ | വാക്കുമാറിനടക്കുന്ന | ജഹി. | വധിച്ചാലും. |

യദി പ്രീതിമ്മഹാരാജ യദ്യനുഗ്രാഹ്യതാ മയി
ജഹി മാം നിവ്വിശങ്കസ്ത്വം ധമ്മം വദ്ധയ രാഘവ. 4

| | | | |
|---|---|---|---|
| "മഹാരാജ! | "ചക്രവത്തിയായ | ത്വം | നിന്തിരുവടി |
| രാഘവ! | ശ്രീരാഘവ! | നിവ്വിശങ്കഃ | ശങ്കകൂടാതെ |
| മയി | എങ്കൽ | മാം | എന്നെ |
| പ്രീതിഃ യദി | പ്രീതിയുള്ള പക്ഷം | ജഹി | നിരാകരിച്ചുതള്ളിയാലും |
| അനുഗ്രാഹ്യതാ യദി | കാരുണ്യദൃഷ്ടിയുമുള്ള പക്ഷം | ധമ്മം | ധമ്മത്തെ |
| | | വദ്ധയ." | അഭിവൃദ്ധിയാക്കിയാലും." |

ലക്ഷ്മണേന തഥോക്തസ്തു രാമഃ പ്രചലിതേന്ദ്രിയഃ
മന്ത്രിണഃ സമുപാനീയ തഥൈവ ച പുരോധസം. 5

| | | | |
|---|---|---|---|
| ലക്ഷ്മണേന | ലക്ഷ്മണനാൽ | പ്രചലിതേന്ദ്രിയഃ | മനസ്സിനെ പൂവ്വസ്ഥിതിയിൽ കൊണ്ടുവന്നവനായി |
| തു | അക്കാൎയ്യത്തിൽ | | |
| തഥാ | ഇപ്രകാരം | മന്ത്രിണഃ ഏവ | മന്ത്രിമാരേയും |
| ഉക്തഃ | ഉണൎത്തിക്കപ്പെട്ടവനായ | പുരോധസം തഥാ ച | പുരോഹിതനേയും |
| രാമഃ, | ശ്രീരാമൻ, | സമുപാനീയ. | വരുത്തി. |

അബ്രവീച്ച തദാ വൃത്തം തേഷാം മദ്ധ്യേ സ രാഘവഃ
ദുവ്വാസസോഽഭിഗമം ചൈവ പ്രതിജ്ഞാം താപസസ്യ ച. 6

| | | | |
|---|---|---|---|
| സഃ രാഘവഃ, | ആ ശ്രീരാഘവൻ, | ദുവ്വാസസോഽഭിഗമം ച ഏവ | ദുവ്വാസസ്സുമഹഷിയുടെ വരവിനെക്കുറിച്ചും |
| തേഷാം | അവരുടെ | | |
| മദ്ധ്യേ, | മുമ്പിൽവെച്ച്, | വൃത്തം | നടന്ന വൃത്താന്തത്തെ |
| താപസസ്യ | താപസന്റെ | തദാ | ആ സമയം |
| പ്രതിജ്ഞാം ച | വാഗ്ദത്തംചെയ്തതിനെക്കുറിച്ചും | അബ്രവീത്. | അറിയിച്ചു. |

തച്ഛ്രുത്വാ മന്ത്രിണഃ സവ്വേ സോപാദ്ധ്യായാഃ സമാഗമൻ
വസിഷ്ഠസ്തു മഹാതേജാ വാക്യമേതദുവാച ഹ. 7

| | | | |
|---|---|---|---|
| സോപാദ്ധ്യായാഃ | പുരോഹിതനോടുകൂടിയിരുന്ന | മഹാതേജാഃ | മഹാതേജസ്വിയായ |
| മന്ത്രിണഃ | മന്ത്രിമാർ | വസിഷ്ഠഃ | വസിഷ്ഠഭഗവാൻമാത്രം |
| സവ്വേ, | എല്ലാവരും, | തു | അപ്പോൾ |
| തത് ശ്രുത്വാ, | അതു കേട്ട്, | ഏതത് | ഇപ്രകാരം |
| സമാഗമൻ; | തമ്മിൽ തമ്മിൽ ആലോചനചെയ്തുകൊണ്ടിരുന്നു; | വാക്യം | വാക്യത്തെ |
| | | ഉവാച ഹ. | അരുളിച്ചെയ്തു. |

ദൃഷ്ടമേതന്മഹാബാഹോ ക്ഷയം തേ രോമഹർഷണം
ലക്ഷ്മണേന വിയോഗം ച തവ രാമ മഹായശഃ. 8

| | |
|---|---|
| "മഹായശഃ! | "മഹായശസ്വിയായ |
| രാമ! | ശ്രീരാമ! |
| മഹാബാഹോ! | മഹാബാഹോ! |
| രോമഹർഷണം | ഭക്തിയാലും ഭയത്താലും രോമാഞ്ചമുണ്ടാക്കുന്നതായ |
| തേ | നിന്തിരുവടിയുടെ |
| ഏതത് | ഈ |
| ക്ഷയം | പര്യവസാനവും |
| തവ | നിന്തിരുവടിയ്ക്കു് |
| ലക്ഷ്മണേന | ലക്ഷ്മണനോടുകൂടിയു[ള്ള |
| വിയോഗം ച | വിയോഗവും |
| ദൃഷ്ടം. | എനിക്ക് അറിവുള്ളതു തന്നെ. |

ത്യജൈനം ബലവാൻ കാലോ മാ പ്രതിജ്ഞാം വൃഥാ കൃഥാഃ
വിനഷ്ടായാം പ്രതിജ്ഞായാം ധർമ്മോഽപി ച ലയം വ്രജേത്. 9

| | |
|---|---|
| "പ്രതിജ്ഞാം | "അരുളിച്ചെയ്ത വാക്കിനെ |
| വൃഥാ മാ കൃഥാഃ; | പാഴാക്കാതിരുന്നാലും; |
| പ്രതിജ്ഞായാം | പറയപ്പെട്ട വാക്കിന്നു് |
| വിനഷ്ടായാം ച | മാററം വരികയാണെന്നാൽ, |
| ധർമ്മഃ അപി | ധർമ്മംതന്നെ |
| ലയം വ്രജേത്; | നശിച്ചുപോകുന്നതാ[ണ്; |
| കാലഃ | വിധിയെന്നത് |
| ബലവാൻ; | ശക്തിയേറിയതാകുന്നു; |
| ഏനം | ഈ ലക്ഷ്മണനെ |
| ത്യജ. | ത്യജിച്ചാലും. |

തതോ ധർമ്മേ വിനഷ്ടേ തു ത്രൈലോക്യം സചരാചരം
സദേവർഷിഗണം സർവ്വം വിനശ്യേത്തു ന സംശയഃ. 10

| | |
|---|---|
| "ധർമ്മേ | "ധർമ്മം |
| വിനഷ്ടേ തു | കെട്ടുപോയാൽ |
| തതഃ | അതിനാൽ |
| സചരാചരം | ചരാചരങ്ങളടക്കം |
| സദേവർഷിഗണം | ദേവഗണങ്ങളും ഋഷിഗണങ്ങളുമടക്കം |
| ത്രൈലോക്യം തു | ത്രൈലോക്യവും |
| സർവ്വം | മുഴുവനും |
| വിനശ്യേത്; | നശിച്ചുപോകുന്നതാണ്; |
| ന സംശയഃ. | തീർച്ചതന്നെ. |

സ ത്വം പുരുഷശാർദ്ദൂല ത്രൈലോക്യസ്യാഭിപാലനാത്
ലക്ഷ്മണേന വിനാ ചാദ്യ ജഗത്സ്വസ്ഥം കുരുഷ്വ ഹ. 11

| | |
|---|---|
| "പുരുഷശാർദ്ദൂല! | "പുരുഷോത്തമ! |
| ത്രൈലോക്യസ്യ | ത്രൈലോക്യത്തിന്റെയും |
| അഭിപാലനാത് | ഭാരത്തെ വഹിക്കുന്നതിനാൽ |
| സഃ | അപ്രകാരമുള്ള |
| ത്വം | നിന്തിരുവടി |
| അദ്യ | ഇപ്പോൾ |
| ലക്ഷ്മണേന | ലക്ഷ്മണനുമായി |
| വിനാ ച | വേർപിരിഞ്ഞവനായി |
| ജഗത് ഹ | മനുഷ്യലോകത്തെയും |
| സ്വസ്ഥം കുരുഷ്വ." | ക്ഷേമയുക്തമാക്കിച്ചെയ്താലും." |

തേഷാം തത്സമവേതാനാം വാക്യം ധമ്മാത്ഥസംഹിതം
ശ്രുത്വാ പരിഷദോ മദ്ധ്യേ രാമോ ലക്ഷ്മണമബ്രവീത്. 12

| | |
|---|---|
| സമവേതാനാം | വന്നുകൂടിയിരുന്നവരായ |
| തേഷാം | അവരുടെ |
| പരിഷദഃ മദ്ധ്യേ | ആ സഭാനടുവിൽവെച്ചു |
| ധമ്മാത്ഥസംഹിതം | ധമ്മം ഒന്നുതന്നെ സൎവ്വപ്രധാനമെന്നു നല്ലപോലെ കാണിക്കുന്നതായ |
| തത് | ആ |
| വാക്യം | വാക്യത്തെ |
| ശ്രുത്വാ | ചെവിക്കൊണ്ടു |
| രാമഃ | ശ്രീരാമൻ |
| ലക്ഷ്മണം | ലക്ഷ്മണനോടായി |
| അബ്രവീത്. | ഇങ്ങിനെ ആജ്ഞാപിച്ചു. |

വിസൎജ്ജയേ ത്വാം സൌമിത്രേ മാ ഭൂദ്ധമ്മവിപൎയ്യയഃ
ത്യാഗോ വധോ വാ വിഹിതഃ സാധൂനാം ത്തുഭയം സമം 13

| | |
|---|---|
| “സൌമിത്രേ! | “ലക്ഷ്മണ! |
| ത്വാം | നിന്നെ |
| വിസൎജ്ജയേ; | ഞാൻ ഉപേക്ഷിക്കുന്നു; |
| ധമ്മവിപൎയ്യയഃ | ധമ്മത്തിന്നു ഭംഗം |
| മാ ഭൂത്; | പാടുള്ളതല്ല; |
| സാധൂനാം | സജ്ജനങ്ങൾക്കു |
| വിഹിതഃ തു | വിധിവിഹിതമായി ഏൎപ്പെടുന്നതു |
| ത്യാഗഃ | ത്യാഗമോ |
| വധഃ വാ | വധമോ ആകട്ടെ |
| ഉഭയം | രണ്ടും |
| സമം.” | സമംതന്നെയാകുന്നു. |

[“സജ്ജനങ്ങളുടെ കാൎയ്യത്തിൽ വധിക്കുന്നതും ത്യജിക്കുന്നതും ഒരുപോലെയാകുന്നു,” എന്നും പറയാം. “വധം” എന്ന പദത്തിന്നു കൊല്ലുക, എന്നും കാണാതാവുക എന്നും അൎത്ഥമുണ്ട്. ഈ പക്ഷത്തിൽ, ‘സംഭാഷണം ചെയ്യുന്നതിന്നിടക്കു വല്ലവരും വരുന്നതായാൽ അവനെ ഞാൻ വധിക്കുന്നതാണ്’ എന്നു ശ്രീരാമൻ പ്രതിജ്ഞചെയ്തിരിക്കെ, അങ്ങിനെ വധിക്കാതിരിക്കുന്നതിന്നു കാരണം പറയുന്നു എന്നു ഗ്രാഹ്യമാകുന്നു.]

രാമേണ ഭാഷിതേ വാക്യേ ബാഷ്പവ്യാകുലിതേന്ദ്രിയഃ
ലക്ഷ്മണസ്ത്വരിതം പ്രായാത് സ്വഗൃഹം ന വിവേശ ഹ. 14

| | |
|---|---|
| രാമേണ | ശ്രീരാമനാൽ |
| വാക്യേ | ഈ വാക്യം |
| ഭാഷിതേ, | അരുളിച്ചെയ്യപ്പെട്ട ഉടനെ, |
| ലക്ഷ്മണഃ | ലക്ഷ്മണൻ |
| ബാഷ്പവ്യാകുലിതേന്ദ്രിയഃ | കണ്ണീർ പൊഴിച്ചുകൊണ്ടു അംഗങ്ങൾ തളൎന്നവനായി |
| സ്വഗൃഹം | തന്റെ അരമനയിലേക്കു |
| വിവേശ ന; | എഴുന്നെള്ളുകയുണ്ടായില്ല; |
| ത്വരിതം ഹ | തൽക്ഷണം തന്നെ |
| പ്രായാത്. | പുറത്തു പോയ്ക്കളഞ്ഞു. |

സ ഗത്വാ സരയൂതീരമുപസ്പൃശ്യ കൃതാഞ്ജലിഃ
നിഗൃഹ്യ സൎവ്വസ്രോതാംസി നിഃശ്വാസം ന മുമോച ഹ. 15

| | |
|---|---|
| സഃ | അദ്ദേഹം |
| സരയൂതീരം | സരയൂനദിക്കരയിൽ |
| ഗത്വാ, | ചെന്നു, |
| ഉപസ്പൃശ്യ, | സ്നാനംചെയ്തു |
| കൃതാഞ്ജലിഃ | അഞ്ജലിഹസ്തനായി |
| സൎവ്വസ്രോതാംസി | സൎവ്വേന്ദ്രിയങ്ങളെയും |
| നിഗൃഹ്യ, | നിഗ്രഹിച്ചുകൊണ്ടു, |
| നിഃശ്വാസം മുമോച ന ഹ! | ശ്വാസം വിടാതെതന്നെ വൎത്തിച്ചുപോയി! |

അനിഃശ്വാസന്തം യുക്തം തം സശക്രാഃ സാപ്സരോഗണാഃ
ദേവാഃ സൎഷിഗണാഃ സൎവ്വേ പുഷ്പൈരഭ്യകിരംസ്തദാ. 16

| | | | |
|---|---|---|---|
| സശക്രാഃ | ഇന്ദ്രനോടു കൂടിയവരും | തദാ | ആ സമയം |
| സാപ്സരോഗണാഃ | അപ്സരസ്സംഘങ്ങളോടു കൂടിയവരും | അനിഃശ്വാസന്തം | ശ്വാസബന്ധം ചെയ്തു |
| സൎഷിഗണാഃ | ഋഷിഗണങ്ങളോടു കൂടിയവരുമായ | യുക്തം | വാസുദേവ പരമാത്മസ്വരൂപിയായിരുന്ന |
| ദേവാഃ സൎവ്വേ, | ദേവന്മാർ എല്ലാം, | തം പുഷ്പൈഃ അഭ്യകിരൻ. | അദ്ദേഹത്തിന്റെമേൽ പുഷ്പവൃഷ്ടി തൂകി. |

അദൃശ്യം സൎവ്വമനുജൈഃ സശരീരം മഹാബലം
പ്രഗൃഹ്യ ലക്ഷ്മണം ശക്രസ്ത്രിദിവം സംവിവേശ ഹ. 17

| | | | |
|---|---|---|---|
| സൎവ്വമനുജൈഃ | മനുഷ്യർ ആരാലും | ലക്ഷ്മണം | ലക്ഷ്മണനെ |
| അദൃശ്യം | കാണപ്പെടാത്തവനായി | ശക്രഃ | ഇന്ദ്രൻ |
| സശരീരം | പുരുഷോത്തമന്റെ സ്വരൂപത്തെ കയ്ക്കൊണ്ടവനായ | പ്രഗൃഹ്യ | ആലിംഗനംചെയ്തു കൂട്ടിക്കൊണ്ടു |
| | | ത്രിദിവം | വൈകുണ്ഠത്തിലേയ്ക്കു |
| മഹാബലം | സൎവ്വശക്തനായ | സംവിവേശ ഹ. | എഴുന്നെള്ളി. |

തതോ വിഷ്ണോശ്ചതുൎഭാഗമാഗതം സുരസത്തമാഃ
ഹൃഷ്ടാഃ പ്രമുദിതാഃ സൎവ്വേഽപൂജയൻ സമഹൎഷയഃ. 18

| | | | |
|---|---|---|---|
| സമഹൎഷയഃ | മഹൎഷികളോടുകൂടിയ | വിഷ്ണോഃ | മഹാവിഷ്ണുവിന്റെ |
| സുരസത്തമാഃ | ദേവശ്രേഷ്ഠന്മാർ | ചതുൎഭാഗം | നാലിലൊരു അംശമായ അദ്ദേഹത്തെ |
| സൎവ്വേ, | എല്ലാം, | പ്രമുദിതാഃ | അത്യാനന്ദഭരിതരായി |
| തതഃ | അവിടെ | ഹൃഷ്ടാഃ | ഭക്തിപൂൎവ്വം |
| ആഗതം | എഴുന്നെള്ളിയവനായ | അപൂജയൻ. | കൊണ്ടാടി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
ഷഡുത്തരശതതമഃ സൎഗ്ഗഃ = നൂററിആറാംസൎഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 23890; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3166.



## സപ്തോത്തരശതതമഃ സൎഗ്ഗഃ = നൂററിഏഴാംസൎഗ്ഗം.

[കുശലവാഭിഷേകഃ = കുശലവന്മാരെ വാഴിക്കുന്നത്.]

വിസൃജ്യ ലക്ഷ്മണം രാമോ ദുഃഖശോകസമന്വിതഃ
പുരോധസം മന്ത്രിണശ്ച നൈഗമാംശ്ചേദമബ്രവീത്. 1

| | | | |
|---|---|---|---|
| രാമഃ, | ശ്രീരാമൻ, | പുരോധസം ച | പുരോഹിതനേയും |
| ലക്ഷ്മണം | ലക്ഷ്മണനെ | മന്ത്രിണഃ | മന്ത്രിമാരേയും |
| വിസൃജ്യ, | അയച്ചതിൽപിന്നെ, | നൈഗമാൻ ച | വേദജ്ഞന്മാരേയും നോക്കി |
| ദുഃഖശോകസമന്വിതഃ, | അസഹ്യമായ ശോകത്തിൽ മുഴുകിയവനായി | ഇദം | ഇപ്രകാരം |
| | | അബ്രവീത്. | അരുളിച്ചെയ്തു. |

അദ്യ രാജ്യേऽഭിഷേക്ഷ്യാമി ഭരതം ധൎമ്മവത്സലം
അയോദ്ധ്യായാഃ പതിം വീരം തതോ യാസ്യാമ്യഹം വനം. 2

| | | | |
|---|---|---|---|
| "അദ്യ | "ഇപ്പോൾ | ഭരതം രാജ്യേ | ഭരതനെ രാജ്യത്തിൽ |
| അയോദ്ധ്യായാഃ | അയോദ്ധ്യക്കു് | അഭിഷേക്ഷ്യാമി; | ഞാൻ വാഴിക്കുന്നുണ്ടു്; |
| പതിം | അധിപതിയായി | തതഃ | അതിൽപിന്നെ |
| ധൎമ്മവത്സലം | ധൎമ്മത്തിൽ അചഞ്ചല | അഹം | ഞാൻ |
| | നിഷ്ഠയോടുകൂടിയവനും | വനം | വനവാസത്തിന്നായി |
| വീരം | മഹാപ്രസിദ്ധനുമായ | യാസ്യാമി. | പോകയാണ്. |

["വനം യാസ്യാമി" എന്നതുകൊണ്ടു് 'വനവാസത്തിന്നായി ഞാൻ പോകയാണ്' എന്ന ബാഹ്യാൎത്ഥത്തിന്നു പുറമെ, 'വനം' എന്ന പദത്തിന്നു് 'ജലം' എന്ന അൎത്ഥംകൊണ്ടു് 'സരയൂനദിയിൽ പ്രവേശിക്കുന്നതും', സമുദ്രജലത്തിൻ നടുവിൽ മഹാവിഷ്ണുസ്വരൂപത്തെ കയ്ക്കൊള്ളുന്നതും വിവക്ഷ; കൂടാതെ "തദ്ധ തദ്വനം-നാമ. തദ്വനമിത്യുപാസിതവ്യം" എന്നിത്യാദി ശ്രുതിവാക്യത്താൽ 'വന' ശബ്ദംകൊണ്ടു് ബ്രഹ്മം വിവക്ഷിക്കപ്പെടുന്നതിനാൽ, സാക്ഷാൽ പരമാത്മസ്വരൂപനിഷ്ഠയും വിവക്ഷിക്കപ്പെടുന്നു.]

പ്രവേശയത സംഭാരാൻ മാ ഭൂത് കാലസ്യ പൎയ്യയഃ
അദ്യൈവാഹം ഗമിഷ്യാമി ലക്ഷ്മണേന ഗതാം ഗതിം. 3

| | | | |
|---|---|---|---|
| "കാലസ്യ | "കാലതാമസം | ലക്ഷ്മണേന | ലക്ഷ്മണനാൽ |
| പൎയ്യയഃ | | ഗതാം | പ്രാപിക്കപ്പെട്ടതായ |
| മാ ഭൂത്; | അരുതു്; | ഗതിം | അവസ്ഥയെ |
| സംഭാരാൻ | വേണ്ടുന്ന ഒരുക്കങ്ങൾ | അഹം | ഞാനും |
| പ്രവേശയത; | തയ്യാറാക്കി കൊണ്ടുവര | അദ്യ ഏവ | താമസിയാതെതന്നെ |
| | പ്പെടട്ടെ; | ഗമിഷ്യാമി." | പ്രാപിപ്പാൻപോകുന്നു." |

തച്ഛ്രുത്വാ രാഘവേണോക്തം സൎവ്വാഃ പ്രകൃതയോ ഭൃശം
മൂൎദ്ധഭിഃ പ്രണതാ ഭൂമൌ ഗതസത്വാ ഇവാഭവൻ. 4

| | | | |
|---|---|---|---|
| രാഘവേണ | ശ്രീരാഘവനാൽ | ഭൂമൌ | നിലത്തു് |
| ഉക്തം ശ്രുത്വാ, | അരുളിച്ചെയ്യപ്പെട്ടതു | മൂൎദ്ധഭിഃ ഭൃശം | നന്നായി തലകുമ്പിട്ടു |
| പ്രകൃതയഃ | മന്ത്രിമാരെല്ലാം [കേട്ടു്, | പ്രണതാഃ, | വണങ്ങിയവരായി, |
| സൎവ്വാഃ, | | ഗതസത്വാഃ | ജീവനററവരെന്നപോ |
| തത് | ആ സമയം | ഇവ അഭവൻ. | ലെത്തീൎന്നു. |

ഭരതശ്ച വിസംജ്ഞോऽഭൂച്ഛ്രുത്വാ രാമസ്യ ഭാഷിതം
രാജ്യം വിഗൎഹയാമാസ വചനം ചേദമബ്രവീത്. 5

| | | | |
|---|---|---|---|
| രാമസ്യ ഭാഷിതം | ശ്രീരാമന്റെ അരുള | രാജ്യം | രാജ്യത്തെ |
| ശ്രുത്വാ, | കേട്ടു്, [പ്പാടു് | വിഗൎഹയാമാസ; | തൃണപ്രായമായ്ത്തന്നെ |
| ഭരതഃ | ഭരതനും | ഇദം | ഇപ്രകാരം [കരുതി; |
| വിസംജ്ഞഃ | കാൎയ്യത്തിന്റെ സൂക്ഷ്മ | വചനം | വാക്യത്തെയും |
| അഭൂത്; | മെന്തെന്നറിയാത്തവ | ച | തൽക്ഷണംതന്നെ |
| | നായി വൎത്തിച്ചു; | അബ്രവീത്. | ഉണൎത്തിച്ചു. |

സത്യേനാഹം ശപേ രാജൻ സ്വൎഗ്ഗലോകേ ന ചൈവ ഹി
ന കാമയേ യഥാ രാജ്യം ത്വാം വിനാ രഘുനന്ദന. 6

| | | | |
|---|---|---|---|
| "രഘുനന്ദന! | "ഹേ രഘുകുലതിലക! | സ്വൎഗ്ഗലോകേ ഏവ } | സ്വൎഗ്ഗലോകത്തിലും കൂടി |
| രാജൻ! | മഹാരാജാവേ! | | |
| ത്വാം വിനാ യഥാ ഹി } | നിന്തിരുവടിയെ കൂടാ തെയാണെന്നാൽ | ന; | ഞാൻ ഇച്ഛിക്കുന്നില്ല; |
| | | അഹം | ഞാൻ |
| രാജ്യം ച | രാജ്യാധികാരത്തേയും | സത്യേന | സത്യമായും |
| ന കാമയേ; | ഞാൻ ഇച്ഛിക്കുന്നില്ല; | ശപേ. | ബോധിപ്പിക്കുന്നു. |

ഇമൌ കുശലവൌ രാജന്നഭിഷിഞ്ച നരാധിപ
കോസലേഷു കുശം വീരമുത്തരേഷു തഥാ ലവം. 7

| | | | |
|---|---|---|---|
| "രാജൻ! | "മഹാരാജാവേ! | ലവം | ലവനെ |
| നരാധിപ! | പുരുഷോത്തമ! | ഉത്തരേഷു | ഉത്തരരാജ്യങ്ങളിലും |
| വീരം | വീരനായ | കുശലവൌ ഇമൌ } | ഇപ്രകാരം, കുശലവന്മാരായ ഇവരിരുവരേയും |
| കുശം | കുശനെ | | |
| കോസലേഷു | കോസലരാജ്യങ്ങളിലും | | |
| തഥാ | അപ്രകാരം തന്നെ | അഭിഷിഞ്ച. | വാഴിച്ചാലും. |

ശത്രുഘ്നസ്യ തു ഗച്ഛന്തു ദൂതാസ്ത്വരിതവിക്രമാഃ
ഇദം ഗമനമസ്മാകം സ്വൎഗ്ഗായാഖ്യാന്തു മാ ചിരം. 8

| | | | |
|---|---|---|---|
| "ത്വരിതവിക്രമാഃ } | "ശീഘ്രഗതിയാൎന്നവരായ | അസ്മാകം | നമ്മുടെ |
| | | സ്വൎഗ്ഗായ | സ്വൎഗ്ഗത്തിലേക്കായുള്ള |
| ദൂതാഃ, | ദൂതന്മാർ, | ഇദം ഗമനം | ഈ യാത്രയെക്കുറിച്ചും, |
| തു | ഇപ്പോൾ തന്നെ | മാ ചിരം | താമസിച്ചു പോകരുതെന്നും, |
| ശത്രുഘ്നസ്യ | ശത്രുഘ്നന്റെ അടുക്കലേക്ക് | | |
| ഗച്ഛന്തു; | ഗമിക്കട്ടെ; | ആഖ്യാന്തു." | അറിയിക്കട്ടെ." |

തച്ഛ്രുത്വാ ഭരതേനോക്തം ദൃഷ്ട്വാ ചാപി ഹ്യധോമുഖാൻ
പൌരാൻ ദുഃഖേന സന്തപ്താൻ വസിഷ്ഠോ വാക്യമബ്രവീത്. 9

| | | | |
|---|---|---|---|
| ഭരതേന | ഭരതനാൽ | സന്തപ്താൻ | തപിക്കുന്നവരായി |
| ഉക്തം | ഉണൎത്തിക്കപ്പെട്ടതിനെ | അധോമുഖാൻ ഹി } | തലകുനിച്ചവരായി |
| ശ്രുത്വാ, | കേട്ട്, | | |
| വസിഷ്ഠഃ, | വസിഷ്ഠമഹൎഷി, | ദൃഷ്ട്വാ, | കണ്ട്, |
| പൌരാൻ അപി | നഗരജനങ്ങളേയും | ച | ആ സമയം |
| തത് | ആ സമയം | വാക്യം അബ്രവീത്. } | ഇങ്ങിനെ ഉരചെയ്തു. |
| ദുഃഖേന | ദുഃഖത്താൽ | | |

വത്സ രാമ ഇമാഃ പശ്യ ധരണീം പ്രകൃതീൎഗ്ഗതാഃ
ജ്ഞാത്വൈഷാമീപ്സിതം കാൎയ്യം മാ ചൈഷാം വിപ്രിയം കൃഥാഃ. 10

| | |
|---|---|
| "രാമ! | "ലോകാഭിരാമനായ |
| വത്സ! | ഹേ വത്സ! |
| ധരണീം | നിലത്തു |
| ഗതാഃ | വീണുകിടക്കുന്ന |
| ഇമാഃ | ഈ |
| പ്രകൃതീഃ | പ്രജകളെ |
| പശ്യ; | കടാക്ഷിച്ചാലും; |

| | |
|---|---|
| ഏഷാം | ഇവരുടെ |
| ഈപ്സിതം | മനോരഥത്തെ |
| ജ്ഞാത്വാ ച | അറിഞ്ഞ്, |
| കാൎയ്യം; | അനുഗ്രഹിച്ചരുളിയാ |
| ഏഷാം | ഇവൎക്ക് [ലും; |
| വിപ്രിയം } | മനസ്താപത്തിന്ന് ഇട |
| മാ കൃഥാഃ." } | കൊടുക്കാതിരുന്നാലും." |

വസിഷ്ഠസ്യ തു വാക്യേന ഉത്ഥാപ്യ പ്രകൃതീജനം
കിം കരോമീതി കാകുത്സ്ഥഃ സൎവ്വാൻ വചനമബ്രവീത്. 11

| | |
|---|---|
| കാകുത്സ്ഥഃ | ശ്രീരാഘവൻ |
| തു | അക്കാൎയ്യത്തിൽ |
| വസിഷ്ഠസ്യ | വസിഷ്ഠമഹൎഷിയുടെ |
| വാക്യേന | ആജ്ഞപ്രകാരംതന്നെ |
| പ്രകൃതീജനം | പ്രജകളെ |
| ഉത്ഥാപ്യ, | എഴുന്നേല്പിച്ച്, |

| | |
|---|---|
| സൎവ്വാൻ | എല്ലാവരോടായും |
| "കരോമി } | "ഞാൻ എന്തൊന്നാ |
| കിം?" } | ണ് ചെയ്യേണ്ടതായു |
| ഇതി | എന്ന് [ള്ളത്?" |
| വചനം } | ചോദിച്ചു. |
| അബ്രവീത്. } | |

തതഃ സൎവ്വാഃ പ്രകൃതയോ രാമം വചനമബ്രുവൻ
ഗച്ഛന്തമനുഗച്ഛാമോ യത്ര രാമ ഗമിഷ്യസി. 12

| | |
|---|---|
| പ്രകൃതയഃ | പ്രജകൾ |
| സൎവ്വാഃ | എല്ലാം |
| തതഃ | അപ്പോൾ |
| രാമം | ശ്രീരാമനോടായി |
| വചനം } | ഇങ്ങിനെ ഉണൎത്തിച്ചു; |
| അബ്രുവൻ; } | |
| "രാമ! | "ശ്രീരാമ! |

| | |
|---|---|
| ഗമിഷ്യസി | അവിടുന്ന് എഴുന്നെള്ളുന്നതു് |
| യത്ര, | ഏതുദിക്കിലേക്കോ അവിടേക്കു് |
| ഗച്ഛന്തം | ഗമിക്കുന്നവനായ നിന്തിരുവടിയെ |
| അനുഗച്ഛാമഃ. | ഞങ്ങളും അനുഗമിക്കുന്നുണ്ട്. |

ഏഷാ നഃ പരമാ പ്രീതിരേഷ നഃ പരമോ വരഃ
ഹൃദ്ഗതാ നഃ സദാ പ്രീതിസ്തവാനുഗമനേ നൃപ. 13

| | |
|---|---|
| "നൃപ! | "മഹാരാജാവേ! |
| തവ | നിന്തിരുവടിയുടെ |
| അനുഗമനേ | കൂടെത്തന്നെ വരുന്ന സംഗതിയിൽ |
| പ്രീതിഃ | ഞങ്ങൾക്കുണ്ടാകുന്ന |
| സദാ | എപ്പോഴും [ആനന്ദം |
| നഃ ഹൃദ്ഗതാ; | ഞങ്ങളാൽ പ്രാൎത്ഥിക്കപ്പെട്ടതാകുന്നു; |

| | |
|---|---|
| ഏഷാ | ഇതുതന്നെയാണ് |
| നഃ | ഞങ്ങൾക്ക് |
| പരമാ | സൎവ്വോത്കൃഷ്ടമായ |
| പ്രീതിഃ; | ആഗ്രഹം; |
| ഏഷഃ | ഇതുതന്നെയാണ് |
| നഃ | ഞങ്ങൾക്ക് |
| പരമഃ | അത്യുത്തമമായുള്ള |
| വരഃ. | അനുഗ്രഹം. |

പൌരേഷു യദി തേ പ്രീതിൎയ്യദി സ്നേഹോ ഹ്യനുത്തമഃ
സപുത്രദാരാഃ കാകുത്സ്ഥ സമാഗച്ഛാമ സത്പഥം. 14

| | |
|---|---|
| "കാകുത്സ്ഥ! | "ഹേ കാകുത്സ്ഥ! |
| പൌരേഷു | പൌരന്മാരിൽ |
| തേ | നിന്തിരുവടിക്ക് |
| അനുത്തമഃ | നിസ്തുല്യമായ |
| സ്നേഹഃ | കാരുണ്യം |
| യദി, | ഉണ്ടെന്നാൽ, |
| പ്രീതിഃ | അനുഗ്രഹവും |
| യദി | ഉണ്ടെന്നാൽ |
| സപുത്രദാരാഃ | പത്നീപുത്രസമേതരായി |
| സത്പഥം | സ്വൎഗ്ഗമാൎഗ്ഗത്തിൽ |
| സമാഗച്ഛാമ. | ഞങ്ങളും കൂടെത്തന്നെ വൎത്തിക്കട്ടെ. |

തപോവനം വാ ദുൎഗ്ഗം വാ നദീമംഭോനിധിം തഥാ
വയം തേ യദി ന ത്യാജ്യാഃ സൎവ്വാൻ നോ നയ ഈശ്വര. 15

| | |
|---|---|
| "ഈശ്വര! | "സ്വാമിൻ! |
| തേ | നിന്തിരുവടിക്ക് |
| വയം | ഞങ്ങൾ |
| ന ത്യാജ്യാഃ യദി | ഉപേക്ഷിക്കപ്പെടത്തക്കവരല്ലെന്നാൽ |
| തപോവനം വാ | തപോവനത്തിലേക്കാകട്ടെ |
| ദുൎഗ്ഗം വാ | മററാരാലും പ്രവേശിപ്പാൻ കഴിയാത്ത പ്രദേശത്തിലേക്കാകട്ടെ |
| തഥാ | അപ്രകാരം തന്നെ |
| നദീം | നദിയിലേയ്ക്കാകട്ടെ |
| അംഭോനിധിം, | സമുദ്രത്തിലേയ്ക്കുതന്നെ [യാകട്ടെ, |
| നഃ | ഞങ്ങൾ |
| സൎവ്വാൻ | എല്ലാവരേയും |
| നയ." | കൂടെത്തന്നെ കൊണ്ടുപോയാലും." |

പൌരാണാം ദൃഢഭക്തിം ച ബാഢമിത്യേവ സോഽബ്രവീത്
സ്വകൃതാന്തം ചാനപേക്ഷ്യ തസ്മിന്നഹനി രാഘവഃ. 16

| | |
|---|---|
| സഃ | ആ |
| രാഘവഃ | ശ്രീരാഘവൻ |
| പൌരാണാം | പൌരന്മാരുടെ |
| ദൃഢഭക്തിം ച | ദൃഢഭക്തിയേയും |
| തസ്മിൻ | അന്നേ |
| അഹനി | ദിവസം |
| സ്വകൃതാന്തം ച | താൻ അവസാനത്തെതായി ചെയ്യേണ്ടതായുള്ളതിനേയും |
| അനപേക്ഷ്യ, | തിരുവുള്ളത്തിലോൎത്ത്, |
| 'ബാഢം' ഇതി ഏവ | 'ആവട്ടെ,' എന്ന് |
| അബ്രവീത്. | അരുളിച്ചെയ്തു. |

കോസലേഷു കുശം വീരമുത്തരേഷു തഥാ ലവം
അഭിഷിച്യ മഹാത്മാനാവുഭൌ രാമഃ കുശീലവൌ
സുതൌ പ്രസ്ഥാപയാമാസ ധൎമ്മിഷ്ഠൌ ധൎമ്മവത്സലൌ. 17

| | |
|---|---|
| രാമഃ | ശ്രീരാമൻ |
| വീരം കുശം | മഹാശൂരനായ കുശനെ |
| കോസലേഷു | കോസലരാജ്യങ്ങളിലും |
| തഥാ | അപ്രകാരംതന്നെ |
| ലവം | ലവനെ |
| ഉത്തരേഷു | ഉത്തരരാജ്യങ്ങളിലും |
| അഭിഷിച്യ, | രാജാക്കന്മാരായി പട്ടാഭിഷേകംചെയ്തു, |
| ധൎമ്മവത്സലൌ | ധൎമ്മശ്രദ്ധയുള്ളവരും |
| ധൎമ്മിഷ്ഠൌ | ധൎമ്മാനുഷ്ഠാനമുള്ളവരും |
| മഹാത്മാനൌ | മഹാത്മാക്കളും ആയ |
| ഉഭൌ സുതൌ | ഇരുപുത്രന്മാരായ |
| കുശീലവൌ | കുശലവന്മാരെ |
| പ്രസ്ഥാപയാമാസ. | വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്തു യാത്രയാക്കുവാനേൎപ്പാടുചെയ്തു. |

അഭിഷിക്തൌ സുതാവേതൌ പ്രതിഷ്ഠാപ്യ പുരേ തതഃ
പരിഷജ്യ മഹാബാഹുൎമ്മൂൎദ്ധ്ന്യുപാഘ്രായ ചാസകൃത്. 18

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | പരിഷജ്യ, | പുൽകി, |
| പുരേ | നഗരത്തിൽ വെച്ച് | അങ്കേ | മടിയിൽ |
| അഭിഷിക്തൌ | പട്ടാഭിഷിക്തന്മാരായ | പ്രതിഷ്ഠാപ്യ, | ഇരുത്തി, |
| സുതൌ ച, | പുത്രന്മാരിരുവരേയും, | അസകൃത് | പലവുരു |
| മഹാബാഹുഃ | മഹാബാഹുവായ അദ്ദേഹം | മൂൎദ്ധ്നി | ശിരസ്സിൽ |
| | | ഉപാഘ്രായ. | മുകൎന്നു. |

രഥാനാം തു സഹസ്രാണി നാഗാനാമയുതാനി ച
ദശായുതാനി ചാശ്വാനാമേകൈകസ്യ ധനം ദദൌ. 19

| | | | |
|---|---|---|---|
| ഏകൈകസ്യ | ഓരോരുത്തനും | അയുതാനി ച | പതിനായിരങ്ങളേയും |
| തു | വെവ്വേറെ | അശ്വാനാം ദശായുതാനി ച | അശ്വങ്ങളുടെ ലക്ഷങ്ങളേയും |
| രഥാനാം | രഥങ്ങളുടെ | ധനം | ധനമായി |
| സഹസ്രാണി | സഹസ്രങ്ങളേയും | ദദൌ. | നൽകി. |
| നാഗാനാം | ആനകളുടെ | | |

ബഹുരത്നൌ ബഹുധനൌ ഹൃഷ്ടപുഷ്ടജനാവൃതൌ
അഭിഷിച്യ സുതൌ വീരൌ പ്രതിഷ്ഠാപ്യ പുരേ തദാ
ദൂതാൻ സംപ്രേഷയാമാസ ശത്രുഘ്നായ മഹാത്മനേ. 20

| | | | |
|---|---|---|---|
| വീരൌ | ശൂരന്മാരായ | അഭിഷിച്യ | മുടിചൂട്ടിയശേഷം |
| സുതൌ | രണ്ടു പുത്രന്മാരേയും | തദാ | അപ്പോൾ |
| ബഹുരത്നൌ | അനേകം വിശിഷ്ടവസ്തുക്കളോടുകൂടിയവരായും | പുരേ | നഗരത്തിൽ |
| | | പ്രതിഷ്ഠാപ്യ, | പാൎപ്പിച്ച്, |
| ബഹുധനൌ | ധാരാളം ധനത്തോടുകൂടിയവരായും | മഹാത്മനേ | മഹാത്മാവായ |
| | | ശത്രുഘ്നായ | ശത്രുഘ്നന്റെ അടുക്കൽ |
| ഹൃഷ്ടപുഷ്ടജനാവൃതൌ | സൎവ്വപ്രകാരത്തിലും സന്തുഷ്ടിപൂണ്ട ജനങ്ങളാൽ ചൂഴപ്പെട്ടവരായും | ദൂതാൻ | ദൂതന്മാരെ |
| | | സംപ്രേഷയാമാസ. | പറഞ്ഞയച്ചു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
സപ്തോത്തരശതതമഃ സൎഗ്ഗഃ = നൂററിഏഴാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 23910 ; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 3186.



## അഷ്ടോത്തരശതതമഃ സർഗ്ഗഃ = നൂററിഎട്ടാംസർഗ്ഗം.

[വിഭീഷണാദ്യാദേശഃ = വിഭീഷണൻ മുതലായവരെ നിയമിക്കുന്നത്.]

തേ ദൂതാ രാമവാക്യേന ചോദിതാ ലഘുവിക്രമാഃ
പ്രജഗ്മുർമ്മധുരാം ശീഘ്രം ചക്രുർവ്വാസം ച നാധ്വനി. 1

| | | | |
|---|---|---|---|
| ലഘുവിക്രമാഃ | ശീഘ്രഗതിയാന്നവരായ | വാസം ച ന ചക്രുഃ; | തങ്ങിയതേയില്ല; |
| തേ ദൂതാഃ, | ആ ദൂതന്മാർ, | ശീഘ്രം | താമസിയാതെതന്നെ |
| രാമവാക്യേന ചോദിതാഃ | ശ്രീരാമാജ്ഞ കയ്ക്കൊണ്ട് | മധുരാം | മധുരാപുരത്തിലേക്കായി |
| അധ്വനി | വഴിയിൽ | പ്രജഗ്മുഃ | വഴിനടന്നു. |

തേ തു ത്രിഭിരഹോരാത്രൈഃ സംപ്രാപ്യ മധുരാമഥ
ശത്രുഘ്നായ യഥാതത്ത്വമാചഖ്യുഃ സർവ്വമേവ തത്. 2

| | | | |
|---|---|---|---|
| തേ | അവർ | ശത്രുഘ്നായ | ശത്രുഘ്നനോടായി |
| ത്രിഭിഃ അഹോരാത്രൈഃ അഥ | മൂന്നു ദിവസങ്ങൾക്കു ശേഷം | തത് | ആ സമയം |
| മധുരാം | മധുരാപുരത്തിൽ | യഥാതത്ത്വം തു സർവ്വം ഏവ | നടന്നതെല്ലാററിനേയും ഉള്ളപോലെത്തന്നെ |
| സംപ്രാപ്യ, | എത്തിച്ചേർന്ന്, | ആചഖ്യുഃ. | ഉണർത്തിച്ചു. |

ലക്ഷ്മണസ്യ പരിത്യാഗം പ്രതിജ്ഞാം രാഘവസ്യ ച
പുത്രയോരഭിഷേകം ച പൌരാനുഗമനം തഥാ 3
കുശസ്യ നഗരീ രമ്യാ വിന്ധ്യപർവ്വതരോധസി
കുശാവതീതി നാമ്നാ സാ കൃതാ രാമേണ ധീമതാ
ശ്രാവസ്തീതി പുരീ രമ്യാ ശ്രാവിതാ ച ലവസ്യ ച 4
അയോദ്ധ്യാം വിജനാം ചൈവ ഭരതം രാഘവാനുഗം
ഏവം സർവ്വം നിവേദ്യാശു.ശത്രുഘ്നായ മഹാത്മനേ
വിരേമുസ്തേ തതോ ദൂതാസ്ത്വര രാജേതി ചാബ്രുവൻ. 5

| | | | |
|---|---|---|---|
| തതഃ | ആ സമയം | പുത്രയോഃ | പുത്രന്മാരായ കുശലവന്മാരുടെ |
| തേ ദൂതാഃ, | ആ ദൂതന്മാർ, | അഭിഷേകം ച, | പട്ടാഭിഷേകത്തെപ്പററിയും, |
| മഹാത്മനേ | മഹാത്മാവായ | പൌരാനുഗമനം | പൌരന്മാർ കൂടെച്ചെല്ലുവാൻനിശ്ചയിച്ചിരിക്കുന്നതിനെക്കുറിച്ചും, |
| ശത്രുഘ്നായ | ശത്രുഘ്നനോടായി | അയോദ്ധ്യാം | അയോദ്ധ്യാനഗരത്തെ |
| ലക്ഷ്മണസ്യ | ലക്ഷ്മണന്റെ | വിജനാം ച | ശൂന്യമായിരിക്കുന്നതായും |
| പരിത്യാഗം | പരിത്യാഗത്തെക്കുറിച്ചും | | |
| രാഘവസ്യ | ശ്രീരാഘവന്റെ | | |
| പ്രതിജ്ഞാം ച, | പ്രതിജ്ഞയെക്കുറിച്ചും, | | |
| തഥാ | അപ്രകാരംതന്നെ | | |

| | |
|---|---|
| ഭരതം | ഭരതനെ |
| രാഘവാനുഗം ഏവ | ശ്രീരാഘവൻെറ കൂടെ തന്നെ പോകുവാനുറച്ചതായും |
| ധീമതാ | ധീമാനായ |
| രാമേണ | ശ്രീരാമനാൽ |
| കുശസ്യ ച | കുശന്നായ്ത്തത്തെ |
| വിന്ധ്യപർവ്വതരോധസി | വിന്ധ്യപർവ്വതത്തിന്നരികിലായി |
| സാ | ആ |
| കുശാവതി | കുശാവതി |
| ഇതി | എന്നു |
| നാമ്നാ | പേരാന്ന |
| രമ്യാ | രമ്യമായ |
| നഗരി | നഗരവും |
| ലവസ്യ ച | ലവന്നും |
| ശ്രാവസ്തീ | ശ്രാവസ്തി |
| ഇതി | എന്നു |
| ശ്രാവിതാ | വിളങ്ങുന്നതായ |
| രമ്യാ | അഴകാന്ന |
| പുരീ | നഗരവും |
| കൃതാ, | ഏർപ്പെട്ടുത്തപ്പെട്ടതിനെക്കുറിച്ചും, |
| ഏവം | ഇപ്രകാരം |
| സർവ്വം | എല്ലാററിനെക്കുറിച്ചും |
| ആശു | ഉടനെ |
| നിവേദ്യ, | ഉണർത്തിച്ച്, |
| "രാജ! | "നൃപതേ! |
| ത്വര!" | ഒട്ടും താമസിക്കാതിരുന്നാലും," |
| ഇതി | എന്ന് |
| അബ്രുവൻ; | അപേക്ഷിച്ചു; |
| ച | അതിൽപിന്നെ |
| വിരേമുഃ. | മൌനമവലംബിച്ച് കാത്തുനിന്നു. |

തച്ഛ്രുത്വാ ഘോരസങ്കാശം കുലക്ഷയമുപസ്ഥിതം
പ്രകൃതീസ്തു സമാനീയ കാഞ്ചനം ച പുരോധസം. 6
തേഷാം സർവ്വം യഥാവൃത്തമാഖ്യായ രഘുനന്ദനഃ
ആത്മനശ്ച വിപര്യാസം പ്രകൃതീനാം ന്യവേദയത്. 7

| | |
|---|---|
| രഘുനന്ദനഃ, | ശത്രുഘ്നൻ, |
| തത് | ആ |
| ഘോരസങ്കാശം | ഗാംഭീര്യയുക്തവും |
| ഉപസ്ഥിതം തു | അടുത്തെത്തിയതുമായ |
| കുലക്ഷയം | കുലത്തിൻെറ പർവ്വവസാനത്തെപ്പററി |
| ശ്രുത്വാ | കേട്ട് |
| പുരോധസം | പുരോഹിതനായ |
| കാഞ്ചനം | കാഞ്ചന മഹർഷിയെയും |
| പ്രകൃതീഃ ച | മന്ത്രിമാരെയും |
| സമാനീയ | വരുത്തി, |
| തേഷാം | ആ |
| പ്രകൃതീനാം | അവർക്കാരോടായി |
| യഥാവൃത്തം | നടന്ന സംഗതി |
| സർവ്വം | എല്ലാററിനെയും |
| ആഖ്യായ, | അറിയിച്ചു, |
| ആത്മനഃ | തനിക്കുണ്ടാവാൻ പോകുന്നതായ |
| വിപര്യാസം ച | പൂർവ്വഭാവത്തിലുള്ള പ്രത്യാഗമനത്തെയും |
| ന്യവേദയത്. | അരുളിച്ചെയ്തു. |

["വിപര്യാസം", (തനിക്കു നേരുന്നതായ കഷ്ടം, എന്നും).]

തതഃ പുത്രദ്വയം വീരഃ സോഽഭ്യഷിഞ്ചന്നരാധിപഃ
സുബാഹുർമ്മധുരാം ലേഭേ ശത്രുഘാതീ ച വൈദിശം. 8

| | |
|---|---|
| സഃ വീരഃ | ആ ശൂരനായ |
| നരാധിപഃ | ശത്രുഘ്നൻ |
| തതഃ | അപ്പോൾ |
| പുത്രദ്വയം | ഇരു പുത്രന്മാരെക്കും |
| അഭ്യഷിഞ്ചത്; | രാജ്യാഭിഷേകം ചെയ്തു; |
| സുബാഹുഃ | സുബാഹു എന്നവൻ |
| മധുരാം ച | മധുരാപുരത്തെയും |
| ശത്രുഘാതീ | ശത്രുഘാതിയെന്നവൻ |
| വൈദിശം | വൈദിശമെന്ന നഗരത്തെയും |
| ലേഭേ. | പ്രാപിച്ചു. |

ദ്വിധാ കൃത്വാ തു താം സേനാം മാധുരീം പുത്രയോർദ്വയോഃ
ധനധാന്യസമായുക്തൌ സ്ഥാപയാമാസ പാൎത്ഥിവൌ. 9

| | |
|---|---|
| താം | ആ |
| മാധുരീം | മധുരാപുരത്തിലുണ്ടായിരുന്ന |
| സേനാം | സൈന്യത്തെ |
| ദ്വയോഃ | രണ്ടു |
| പുത്രയോഃ തു | പുത്രന്മാൎക്കുമായി |
| ദ്വിധാ കൃത്വാ | രണ്ടു സമഭാഗങ്ങളാക്കി, |
| ധനധാന്യസമായുക്തൌ | ധനധാന്യ സമൃദ്ധിപൂണ്ട |
| പാൎത്ഥിവൌ | നൃപന്മാരായി |
| സ്ഥാപയാമാസ. | സ്ഥാപിച്ചു. |

സുബാഹും മധുരായാം ച വൈദിശേ ശത്രുഘാതിനം
യയൌ സ്ഥാപ്യ തദാഽയോദ്ധ്യാം രഥേനൈകേന രാഘവഃ. 10

| | |
|---|---|
| രാഘവഃ, | ശത്രുഘ്നൻ, |
| സുബാഹും | സുബാഹുവെ |
| മധുരായാം | മധുരയിലും |
| ശത്രുഘാതിനം | ശത്രുഘാതിയെ |
| വൈദിശേ ച | വൈദിശത്തിലും |
| സ്ഥാപ്യ, | വാണുകൊൾവാനായി |
| തദാ | ആ സമയം [നിയമിച്ച്], |
| ഏകേന രഥേന | ഒരു രഥത്തിൽ കയറിക്കൊണ്ടു |
| അയോദ്ധ്യാം | അയോദ്ധ്യയ്ക്കു |
| യയൌ. | എഴുന്നെള്ളി. |

സ ദദൎശ മഹാത്മാനം ജ്വലന്തമിവ പാവകം
സൂക്ഷ്മക്ഷൌമാംബരധരം മുനിഭിഃ സാൎദ്ധമക്ഷയൈഃ. 11

| | |
|---|---|
| സഃ | അദ്ദേഹം |
| മഹാത്മാനം, | മഹാത്മാവായ ശ്രീരാഘവനെ, |
| പാവകം ഇവ | അഗ്നിഭഗവാനെപ്പോലെ |
| ജ്വലന്തം | ജ്യോതിൎമ്മയനായ് വിളങ്ങുന്നവനായും |
| അക്ഷയൈഃ | കാലക്ഷയാതീതന്മാരായ |
| മുനിഭിഃ സാൎദ്ധം | മുനിമാരാൽ ചൂഴപ്പെട്ടിരിക്കുന്നവനായും |
| സൂക്ഷ്മക്ഷൌമാംബരധരം | നേരിയ പരിശുദ്ധമായ പട്ടാംബരം ധരിച്ചിരിക്കുന്നവനായും |
| ദദൎശ. | സന്ദൎശിച്ചു. |

സോഽഭിവാദ്യ തതോ രാമം പ്രാഞ്ജലിഃ പ്രയതേന്ദ്രിയഃ
ഉവാച വാക്യം ധൎമ്മജ്ഞം ധൎമ്മമേവാനുചിന്തയൻ. 12

| | |
|---|---|
| സഃ, | ആ ശത്രുഘ്നൻ, |
| ധൎമ്മജ്ഞം | ധൎമ്മജ്ഞനായ |
| രാമം | ശ്രീരാമനെ |
| അഭിവാദ്യ, | വണങ്ങിനമസ്കരിച്ചു |
| തതഃ | അതിൽപിന്നെ |
| പ്രാഞ്ജലിഃ | അഞ്ജലിബന്ധംചെയ്തുകൊണ്ടു |
| പ്രയതേന്ദ്രിയഃ | ഇന്ദ്രിയങ്ങളെ ഒതുക്കിയവനായി |
| ധൎമ്മം ഏവ | ധൎമ്മം ഒന്നിനെത്തന്നെ |
| അനുചിന്തയൻ | അകക്കാമ്പിൽ സൎവ്വവുമായ്ക്കരുതി |
| വാക്യം ഉവാച. | ഇപ്രകാരം ഉണൎത്തിച്ചു. |

കൃത്വാഽഭിഷേകം സുതയോൎയ്യുക്തം രാഘവനന്ദന
തവാനുഗമനേ രാജൻ വിദ്ധി മാം കൃതനിശ്ചയം. 13

| | |
|---|---|
| "രാജൻ! | "മഹാരാജാവേ! |
| രാഘവനന്ദന! | ശ്രീരഘുകുലതിലക! |
| സുതയോഃ | ഇരുകുമാരന്മാൎക്കം |
| യുക്തം | വേണ്ടുംവണ്ണം |
| അഭിഷേകം കൃത്വാ, | പട്ടാഭിഷേകംചെയ്തു്, |
| തവ അനുഗമനേ | നിന്തിരുവടി നിജമായ പൂൎവ്വഭാവമാകുന്ന ജ്യോതിസ്വരൂപത്തിൽ ചേരുവാൻ എഴുന്നെള്ളുന്നസമയം കൂടെ ത്തന്നെ വരുവാനായി |
| കൃതനിശ്ചയം | നിശ്ചയിച്ചിരിക്കുന്നവനാണെന്നു് |
| മാം വിദ്ധി. | എന്നെ തിരുവുള്ളത്തിൽ ഗ്രഹിച്ചാലും. |

ന ചാന്യദപി വക്തവ്യം തവ വീര ന ശാസനം
വിഹന്യമാനമിച്ഛാമി മദ്വിധേന വിശേഷതഃ. 14

| | |
|---|---|
| "അന്യത് അപി | "ഇതല്ലാത്ത മറെറാരു വിധത്തിലുള്ളാജ്ഞയും |
| വക്തവ്യം ച ന; | നിയമിക്കാതിരിപ്പാൻ തിരുമനസ്സുണ്ടാകേണം |
| വീര! | ഹേ വീര! |
| തവ | നിന്തിരുവടിയുടെ |
| ശാസനം, | ആജ്ഞ, |
| വിശേഷതഃ | മുഖ്യമായും |
| മദ്വിധേന | എന്നെപ്പോലെയുള്ളവനാൽ |
| വിഹന്യമാനം | അനാദരിക്കപ്പെടുക എന്നതിന്നു് |
| ഇച്ഛാമി ന." | ഞാൻ ആഗ്രഹിക്കയില്ല." |

തസ്യ താം ബുദ്ധിമക്ലീബാം വിജ്ഞായ രഘുനന്ദനഃ
ബാഢമിത്യേവ ശത്രുഘ്നം രാമോ വാക്യമുവാച ഹ. 15

| | |
|---|---|
| രഘുനന്ദനഃ | രഘുതിലകനായ |
| രാമഃ | ശ്രീരാമൻ |
| തസ്യ | അദ്ദേഹത്തിന്റെ |
| താം ബുദ്ധിം | ആ നിശ്ചയത്തെ |
| അക്ലീബാം | ഇളക്കുവാൻ കഴിയാത്തതായി |
| വിജ്ഞായ, | അറിഞ്ഞു്, |
| ശത്രുഘ്നം | ശത്രുഘ്നനോടായി |
| 'ബാഢം' ഇതി ഏവ | 'അങ്ങിനെതന്നെയാവട്ടെ' എന്നു് |
| വാക്യം ഹ ഉവാച. | മറുപടിയരുളി. |

തസ്യ വാക്യസ്യ വാക്യാന്തേ വാനരാഃ കാമരൂപിണഃ
ഋക്ഷരാക്ഷസസംഘാശ്ച സമാപേതുരനേകശഃ. 16

| | |
|---|---|
| തസ്യ | ആ |
| വാക്യസ്യ | വാക്യത്തിന്റെ |
| വാക്യാന്തേ, | അവസാനത്തിൽ, |
| കാമരൂപിണഃ | കാമരൂപികളായ |
| വാനരാഃ | വാനരന്മാരും |
| ഋക്ഷരാക്ഷസസംഘാഃ ച | കരടിക്കൂട്ടങ്ങളും രാക്ഷസഗണങ്ങളും |
| അനേകശഃ | കൂട്ടം കൂട്ടമായി |
| സമാപേതുഃ. | വന്നെത്തി. |

സുഗ്രീവം തേ പുരസ്കൃത്യ സർവ്വ ഏവ സമാഗതാഃ
തം രാമം ഹൃഷ്ടമനസഃ സ്വർഗ്ഗായാഭിമുഖം സ്ഥിതം. 17

| | |
|---|---|
| തേ | അവർ |
| സർവ്വേ ഏവ | എല്ലാവരും തന്നെ |
| സുഗ്രീവം | സുഗ്രീവനെ |
| പുരസ്കൃത്യ, | മുമ്പിലാക്കിക്കൊണ്ട്, |
| സ്വർഗ്ഗായ | വൈകുണ്ഠത്തിലേക്കായി |
| അഭിമുഖം സ്ഥിതം | എഴുന്നെള്ളുവാൻ നിശ്ചയിച്ചവനായ |
| തം രാമം | ആ ശ്രീരാഘവനെ |
| ഹൃഷ്ടമനസഃ | സന്ദർശിപ്പാൻ കൊതിപൂണ്ടവരായി |
| സമാഗതാഃ. | വന്നുകൂടി. |

ദേവപുത്രാ ഋഷിസുതാ ഗന്ധർവ്വാണാം സുതാസ്തഥാ
രാമാഭിപ്രായമാജ്ഞായ സർവ്വ ഏവ സമാഗതാഃ 18

| | |
|---|---|
| ദേവപുത്രാഃ | ദേവകുമാരന്മാരും |
| ഋഷിസുതാഃ | ഋഷികുമാരന്മാരും |
| ഗന്ധർവ്വാണാം സുതാഃ തഥാ | ഗന്ധർവ്വകുമാരന്മാരും |
| സർവ്വേ ഏവ | എല്ലാവരുംതന്നെ |
| രാമാഭിപ്രായം | ശ്രീരാമന്റെ തിരുവുള്ളത്തെ |
| ആജ്ഞായ, | ധരിച്ച്, |
| സമാഗതാഃ. | വന്നുചേർന്നു. |

തേ രാമമഭിവാദ്യോചുഃ സർവ്വേ വാനരരാക്ഷസാഃ
തവാനുഗമനേ രാജൻ സംപ്രാപ്താഃ കൃതനിശ്ചയാഃ. 19

| | |
|---|---|
| തേ | ആ |
| വാനരരാക്ഷസാഃ | വാനരന്മാരും രാക്ഷസരും |
| സർവ്വേ, | എല്ലാം, |
| രാമം | ശ്രീരാമനെ |
| അഭിവാദ്യ, | വന്ദിച്ച്, |
| ഊചുഃ; | ഇങ്ങിനെ പ്രാർത്ഥിച്ചു; |
| "രാജൻ! | "മഹാരാജാവേ! |
| തവ | നിന്തിരുവടിയുടെ |
| അനുഗമനേ | വൈകുണ്ഠപ്രാപ്തി സമയത്തിൽ കൂടെത്തന്നെ വരുന്നസംഗതിയിൽ |
| കൃതനിശ്ചയാഃ | നിന്തിരുവടിയുടെ അനുമതി സിദ്ധിക്കുമെന്ന വിശ്വാസത്തോടുകൂടിയവരായിട്ടാണ് |
| സംപ്രാപ്താഃ. | ഞങ്ങൾ ആഗതരായിരിക്കുന്നത്. |

യദി രാമ വിനാഽസ്മാഭിർഗച്ഛേസ്ത്വം പുരുഷോത്തമ
യമദണ്ഡമിവോദ്യമ്യ ത്വയാ സ്മ വിനിപാതിതാഃ
തൈരേവമുക്തഃ കാകുത്സ്ഥോ ബാഢമിത്യബ്രവീത് സ്മയൻ 20

| | |
|---|---|
| "രാമ! | "ശ്രീരാമ! |
| പുരുഷോത്തമ! | പുരുഷോത്തമ! |
| അസ്മാഭിഃ വിനാ | ഞങ്ങളെക്കൂടാതെ |
| ത്വം | നിന്തിരുവടി |
| ഗച്ഛേഃ യദി | എഴുന്നെള്ളുകയാണെന്നാൽ, |
| ത്വയാ | നിന്തിരുവടിയാൽ |
| യമദണ്ഡം | യമദണ്ഡത്തെ |
| ഉദ്യമ്യ സ്മ | ഏല്പിച്ച് |
| വിനിപാതിതാഃ ഇവ;" | അവമാനിക്കപ്പെട്ടവരായിത്തീരുന്നതാണ്;" |
| തൈഃ ഏവം | അവരാൽ ഇപ്രകാരം |
| ഉക്തഃ | ഉണർത്തിക്കപ്പെട്ടവനായ |
| കാകുത്സ്ഥഃ, | കാകുത്സ്ഥൻ, |
| സ്മയൻ | മന്ദസ്മിതം ചെയ്തുകൊണ്ട് |
| ബാഢം ഇതി, | "ആവട്ടെ," എന്ന് |
| അബ്രവീത്. | അരുളിച്ചെയ്തു. |

ഏതസ്മിന്നന്തരേ രാമം സുഗ്രീവോഽപി മഹാബലഃ
പ്രണമ്യ വിധിവദ്വീരം വിജ്ഞാപയിതുമുദ്യതഃ. 21

| | | | |
|---|---|---|---|
| ഏതസ്മിൻ | ഈ | വീരം രാമം | വീരനായ ശ്രീരാമനെ |
| അന്തരേ, | സമയത്തിൽ | വിധിവത് | മുറപോലെ |
| മഹാബലഃ | മഹാബലശാലിയായ | പ്രണമ്യ | വണങ്ങിനമസ്കരിച്ചു്, |
| സുഗ്രീവഃ, | സുഗ്രീവൻ, | വിജ്ഞാപയിതും ഉദ്യതഃ. | ഇങ്ങിനെ ഉണൎത്തിപ്പാനായിമുതിൎന്നു. |
| അപി, | ഏകനായ്ത്തന്നെ, | | |

അഭിഷിച്യാംഗദം വീരമാഗതോഽസ്മി നരേശ്വര
തവാനുഗമനേ രാജൻ വിദ്ധി മാം കൃതനിശ്ചയം. 22

| | | | |
|---|---|---|---|
| "നരേശ്വര; | "പുരുഷോത്തമ! | തവ അനുഗമനേ | നിന്തിരുവടിയുടെ വൈകുണ്ഠപ്രാപ്തിയിൽ കൂടെവരുന്നകാൎയ്യത്തിൽ |
| വീരം | വീരനായ | | |
| അംഗദം | അംഗദനെ | | |
| അഭിഷിച്യ, | വാഴിച്ചു്, | കൃതനിശ്ചയം | നിന്തിരുവടി വിരോധിക്കയില്ലെന്ന വിശ്വാസം കയ്ക്കൊണ്ടിരിക്കുന്നവനാണെന്ന് |
| ആഗതഃ അസ്മി; | ഇതാ ഞാൻ വന്നിരിക്കുന്നു; | | |
| രാജൻ! | മഹാരാജാവേ! | വിദ്ധി." | തിരുവുള്ളത്തിൽ ധരിച്ചാലും." |
| മാം | എന്നെ, | | |

തസ്യ തദ്വചനം ശ്രുത്വാ രാമോ രമയതാം വരഃ
വാനരേന്ദ്രമഥോവാച മൈത്രം തസ്യാനുചിന്തയൻ. 23

| | | | |
|---|---|---|---|
| രമയതാം | സൎവ്വാഭീഷ്ടങ്ങളെയും നൽകുന്നവരിൽ | തസ്യ | അദ്ദേഹത്തിന്റെ |
| | | മൈത്രം | സ്നേഹഭാവത്തെ |
| വരഃ | ഉത്തമനായ | അനുചിന്തയൻ, | വലുതായി കരുതുന്നവനായി, |
| രാമഃ, | ശ്രീരാമൻ, | | |
| തസ്യ | സുഗ്രീവന്റെ | വാനരേന്ദ്രം | വാനരേന്ദ്രനോടായി |
| തത് വചനം | ആ വാക്ക | അഥ | ഇപ്രകാരം |
| ശ്രുത്വാ, | കേട്ടു്, | ഉവാച. | അരുളിച്ചെയ്തു. |

സഖേ ശൃണുഷ്വ സുഗ്രീവ ന ത്വയാഽഹം വിനാകൃതഃ
ഗച്ഛേയം ദേവലോകം വാ പരമം വാ പദം മഹത്. 24

| | | | |
|---|---|---|---|
| "സഖേ! | "ആപന്മിത്രമായ | അഹം | ഞാൻ |
| സുഗ്രീവ! | ഹേ സുഗ്രീവ! | ദേവലോകം വാ, | ദേവലോകത്തിലേയ്ക്കാകട്ടെ, |
| ശൃണുഷ്വ; | ഞാൻ അരുളുന്നതു കേട്ടാലും; | മഹത് | മഹത്തായ |
| | | പരമം പദം വാ | പരമപദത്തിലേയ്ക്കുതന്നെയാകട്ടെ |
| ത്വയാ വിനാകൃതഃ, | ഭവാനോടുകൂടി വേൎപിരിഞ്ഞവനായി, | ഗച്ഛേയം ന." | എഴുന്നെള്ളുന്നതല്ല." |

വിഭീഷണമഥോവാച മധുരം ശ്ലക്ഷ്ണയാ ഗിരാ
യാവത് പ്രജാ ധരിഷ്യന്തി താവത് ത്വം വൈ വിഭീഷണ
രാക്ഷസേന്ദ്ര മഹാവീര്യ ലങ്കാസ്ഥസ്ത്വം ധരിഷ്യസി. 25

| | |
|---|---|
| വിഭീഷണം | വിഭീഷണനെനോക്കി, |
| ശ്ലക്ഷ്ണയാഗിരാ | മൃദുസ്വരത്തിൽ |
| മധുരം | ഹിതകരമായുള്ളതിനെ |
| അഥ | ഇപ്രകാരം |
| ഉവാച; | അരുളിച്ചെയ്തു; |
| "മഹാവീര്യ! | "മഹാശൂരനും |
| രാക്ഷസേന്ദ്ര | രാക്ഷസേന്ദ്രനുമായ |
| വിഭീഷണ! | ഹേ വിഭീഷണ! |
| പ്രജാഃ | പ്രജകൾ |
| യാവത് | എത്രത്തോളംകാലം |
| ധരിഷ്യന്തി | വാഴുന്നുവോ |
| താവത് | അത്രയുംകാലം |
| ത്വം | ഭവാനും |
| ധരിഷ്യസി; | വാഴുന്നതാണ്; |
| ത്വം | ഭവാൻ |
| ലങ്കാസ്ഥഃ വൈ. | ലങ്കയിൽതന്നെ വർത്തിച്ചാലും. |

ശാസിതസ്ത്വം സഖിത്വേന കാര്യം തേ മമ ശാസനം
പ്രജാഃ സംരക്ഷ ധർമ്മേണ നോത്തരം വക്തുമർഹസി. 26

| | |
|---|---|
| "ത്വം | "ഭവാൻ |
| സഖിത്വേന | സഖിത്വം ഹേതുവാൽ |
| ശാസിതഃ | എന്നാൽ ആവശ്യപ്പെടപ്പെടുന്നു; |
| മമ | എന്നാൽ |
| ശാസനം | ആവശ്യപ്പെടപ്പെട്ടത് |
| തേ | ഭവാനാൽ |
| കാര്യം; | ചെയ്യപ്പെടേണ്ടതാകുന്നു; |
| ധർമ്മേണ | ധർമ്മയുക്തമായി |
| പ്രജാഃ | പ്രജകളെ |
| സംരക്ഷ; | ആണ്ടുവന്നാലും; |
| ഉത്തരം | ഇതിന്നുമേലായി |
| വക്തും അർഹസി ന." | ഭവാൻ ഒന്നും പറയാതിരുന്നാലും." |

[ഇതിന്നുശേഷം ഇക്ഷ്വാകുക്കളുടെ കുലദൈവതമായ ശ്രീരംഗശായിയെ (ജഗന്നാഥം) വിഭീഷണന്റെ കയ്യിൽ കൊടുത്ത് ഏല്പിച്ച്, എന്നും ആരാധിച്ചുവരുന്നവനായി പറയുന്നതായ ഈ രണ്ടു ശ്ലോകങ്ങൾ പല ഗ്രന്ഥങ്ങളിലും ഉണ്ട് :—

"ആരാധയ ജഗന്നാഥമിക്ഷ്വാകുകുലദൈവതം
ആരാധനീയമനിശം സർവ്വൈർദേവൈഃ സവാസവൈഃ
തഥേതി പ്രതിജഗ്രാഹ രാമവാക്യം വിഭീഷണഃ
രാജാ രാക്ഷസമുഖ്യാനാം രാഘവാജ്ഞാമനുസ്മരൻ."

യുദ്ധകാണ്ഡം 131-ാംസർഗ്ഗം 87-ാംശ്ലോകത്തിലെ കുറിപ്പും നോക്കുക.]

തമേവമുക്ത്വാ കാകുത്സ്ഥോ ഹനുമന്തമഥാബ്രവീത്
ജീവിതേ കൃതബുദ്ധിസ്ത്വം മാ പ്രതിജ്ഞാം വൃഥാ കൃഥാഃ. 27

| | |
|---|---|
| കാകുത്സ്ഥഃ | കാകുത്സ്ഥൻ |
| ഏവം | ഇപ്രകാരം |
| തം | വിഭീഷണനോടായി |
| ഉക്ത്വാ | അരുളിച്ചെയ്ത് |
| ഹനുമന്തം | ഹനുമാനോടായി |
| അഥ | ഇങ്ങിനെ |
| അബ്രവീത്; | അരുളിച്ചെയ്തു; |
| "ത്വം | "അങ്ങ് |
| ജീവിതേ | ചിരഞ്ജീവിയായിരിക്കേണമെന്ന സംഗതിയിൽ |
| കൃതബുദ്ധിഃ; | നിശ്ചയംചെയ്യപ്പെട്ടിരിക്കുന്നതാണ്; |
| പ്രതിജ്ഞാം | പ്രതിജ്ഞയെ |
| വൃഥാ മാ കൃഥാഃ. | മിഥ്യയാക്കാതിരുന്നാലും. |

[മുമ്പ് 36-ാംസൎഗ്ഗത്തിൽ തങ്ങൾ ആരുടേയും ആയുധങ്ങൾകൊണ്ട് ഹനുമാൻ മരണം പ്രാപിക്കാത്തവനായി ചിരഞ്ജീവിയായിരിക്കുന്നതാണ്, എന്നുള്ള ദേവകളുടെ നിശ്ചയം മിഥ്യയാക്കുവാൻ പാടുള്ളതല്ല" എന്നു സാരം.]

മത്കഥാഃ പ്രചരിഷ്യന്തി യാവല്ലോകേ ഹരീശ്വര
താവത് ത്വം ധാരയ പ്രാണാൻ പ്രതിജ്ഞാമനുപാലയ. 28

| | | | |
|---|---|---|---|
| "ഹരീശ്വര! | "വാനരേശ്വര! | താവത്, | അത്രയും കാലം, |
| ലോകേ | ലോകത്തിൽ | ത്വം | അങ്ങ് |
| യാവത് | എത്രത്തോളംകാലം | പ്രാണാൻ ധാരയ; | ജീവനോടിരുന്നാലും; |
| മത്കഥാഃ | എന്റെ കഥകൾ | പ്രതിജ്ഞാം | പ്രതിജ്ഞയെ |
| പ്രചരിഷ്യന്തി | പ്രചരിക്കുമോ | അനുപാലയ. | പരിപാലിച്ചാലും. |

ജാംബവന്തം തഥോക്ത്വാ തു വൃദ്ധം ബ്രഹ്മസുതം തഥാ
മൈന്ദം ച ദ്വിവിദം ചൈവ പഞ്ച ജാംബവതാ സഹ
യാവത് കലിശ്ച സംപ്രാപ്തസ്താവജ്ജീവത സൎവ്വദാ 29
താനേവമുക്ത്വാ കാകുത്സ്ഥഃ സൎവ്വാംസ്താനൃക്ഷവാനരാൻ
ഉവാച ബാഢം ഗച്ഛദ്ധ്വം മയാ സാൎദ്ധം യഥേപ്സിതം. 30

| | | | |
|---|---|---|---|
| കാകുത്സ്ഥഃ, | കാകുത്സ്ഥൻ, | സംപ്രാപ്തഃ യാവത് താവത് | വരുന്നതുവരെയ്ക്കും |
| തഥാ | അപ്രകാരം | സൎവ്വദാ ച | എപ്പോഴും |
| ഉക്ത്വാ തു, | ആജ്ഞാപിച്ച ശേഷം, | ജീവത," | നിങ്ങൾ സൎവ്വോത്കൎഷം പൂണ്ട് വൎത്തിക്കുവിൻ," |
| ബ്രഹ്മസുതം | ബ്രഹ്മദേവന്റെ പുത്രനും | ഉക്ത്വാ, | എന്നിങ്ങിനെ നിയമിച്ച ശേഷം, |
| വൃദ്ധം തഥാ | വയോധികനുമായ | താൻ | ആ |
| ജാംബവന്തം ച | ജാംബവാനേയും | ഋക്ഷവാനരാൻ | കരടികളോടും വാനരന്മാരോടും |
| മൈന്ദം ച | മൈന്ദനേയും | സൎവ്വാൻ | എല്ലാം |
| ദ്വിവിദം ഏവ | ദ്വിവിദനേയും, | "ബാഢം; | "ശരി; |
| ജാംബവതാ സഹ | ജാംബവാനോടുകൂടിയ | യഥേപ്സിതം | ഇഷ്ടംപോലെ |
| താൻ | ആ | മയാ സാൎദ്ധം | എന്നോടുകൂടി |
| പഞ്ച, | അഞ്ചുപേരേയുംനോക്കി, | ഗച്ഛദ്ധ്വം" | നിങ്ങൾ വന്നുകൊൾവിൻ" |
| ഏവം, | ഇപ്രകാരം, | | |
| "കലിഃ | "കലികാലം | ഉവാച. | എന്ന് അരുളിച്ചെയ്തു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
അഷ്ടോത്തരശതതമഃ സൎഗ്ഗഃ = നൂററിഎട്ടാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 23941 ; ഉത്തരകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3217.



## നവോത്തരശതതമഃ സൎഗ്ഗഃ = നൂററിഒമ്പതാംസൎഗ്ഗം.

[ശ്രീരാമമഹാപ്രസ്ഥാനം = ശ്രീരാമൻ വൈകുണ്ഠയാത്രക്കായൊരുങ്ങുന്നതു്.]

പ്രഭാതായാം തു ശൎവ്വൎയ്യാം പൃഥുവക്ഷാ മഹായശാഃ
രാമഃ കമലപത്രാക്ഷഃ പുരോധസമഥാബ്രവീത്. 1

| | | | |
|---|---|---|---|
| ശൎവ്വൎയ്യാം തു | രാത്രികഴിഞ്ഞ് | മഹായശാഃ | മഹായശസ്വിയുമായ |
| പ്രഭാതായാം, | പുലൎന്നാറെ, | രാമഃ, | ശ്രീരാമൻ, |
| പൃഥുവക്ഷാഃ | വിശാലവക്ഷസ്സാന്നവനും | പുരോധസം | പുരോഹിതനോടായി |
| | | അഥ | ഇങ്ങിനെ |
| കമലപത്രാക്ഷഃ | ചെന്താർനേത്രനും | അബ്രവീത്. | അരുൾചെയ്തു. |

അഗ്നിഹോത്രം വ്രജത്വഗ്രേ സൎപ്പിൎജ്ജ്വലിതപാവകം
വാജപേയാതപത്രം ച ശോഭമാനം മഹാപഥേ. 2

| | | | |
|---|---|---|---|
| മഹാപഥേ | "സ്വപ്രസ്ഥാനത്തെയ്ക്കു ഗമിക്കുന്നതായ മാൎഗ്ഗത്തിൽ | ശോഭമാനം | തെളിഞ്ഞുവിലസുന്നതുമായ |
| അഗ്രേ | മുമ്പിലായി | അഗ്നിഹോത്രം | അഗ്നിഹോത്രവും |
| സൎപ്പിർജ്ജ്വലിതപാവകം | നെയ്യുകൊണ്ടു് ആഹുതി ചെയ്തു് ഉജ്ജ്വലിപ്പിച്ച അഗ്നിയോടുകൂടിയതും | വാജപേയാതപത്രം ച | വാജപേയക്കുടയും |
| | | വ്രജതു." | പോകട്ടെ." |

തതോ വസിഷ്ഠസ്തേജസ്വീ സൎവ്വം നിരവശേഷതഃ
ചകാര വിധിവദ്ധൎമ്മം മഹാപ്രസ്ഥാനികം വിധിം. 3

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | ധൎമ്മം | അവശ്യം ചെയ്യേണ്ട കൃത്യവുമായ |
| തേജസ്വീ | തേജസ്വിയായ | വിധിം | വൈദികകൎമ്മം |
| വസിഷ്ഠഃ | വസിഷ്ഠമഹൎഷി | സൎവ്വം | എല്ലാററിനെയും |
| മഹാപ്രസ്ഥാനികം | പരലോകയാത്രയുടെ ആരംഭത്തിൽ ഈ ലോകത്തിൽതന്നെ ചെയ്യേണ്ടതായുള്ളതും | വിധിവത് | ശാസ്ത്രവിധിപ്രകാരം |
| | | നിരവശേഷതഃ | പൂൎത്തിയായി |
| | | ചകാര. | ചെയ്തു. |

തതഃ സൂക്ഷ്മാംബരധരോ ബ്രഹ്മ ചാവൎത്തയൻ പരം
കുശാൻ ഗൃഹീത്വാ പാണിഭ്യാം പ്രസജ്യ പ്രയയാവഥ. 4

| | | | |
|---|---|---|---|
| തതഃ | അതിൽപിന്നെ | പ്രസജ്യ | വിരലുകൾക്കിടയിലായിപിടിച്ചുംകൊണ്ടു്, |
| അഥ, | ആ സമയം, | പരം | സൎവ്വവുമായ |
| സൂക്ഷ്മാംബരധരഃ | നേരിയ വസ്ത്രമുടുത്തവനായി | ബ്രഹ്മ ച | ഏകാക്ഷര പരബ്രഹ്മമായ ഓങ്കാരമാകുന്ന ബ്രഹ്മമന്ത്രത്തെത്തന്നെ |
| പാണിഭ്യാം | രണ്ടുകൈകൾകൊണ്ടും | ആവൎത്തയൻ | ജപംചെയ്തുകൊണ്ടു് |
| കുശാൻ | ദൎഭപ്പുല്ലുകളെ | പ്രയയൌ. | എഴുന്നെള്ളുവാൻ സന്നദ്ധനായിരുന്നു. |
| ഗൃഹീത്വാ, | സ്വീകരിച്ചു്, | | |

അവ്യാഹരൻ ക്വചിത് കിംചിന്നിശ്ചേഷ്ടോ നിസ്സുഖഃ പഥി
നിർജ്ജഗാമ ഗൃഹാത് തസ്മാദ്ദീപ്യമാന ഇവാംശുമാൻ. 5

| | |
|---|---|
| **അംശുമാൻ ഇവ** | ആദിത്യനെന്നപോലെ |
| **ദീപ്യമാനഃ,** | തേജോമയനായി വിളങ്ങുന്ന അദ്ദേഹം, |
| **ക്വചിത് പഥി,** | ആ സമയം ഇരിക്കേണ്ടതായ പദ്ധതിയിൽ, |
| **കിംചിത്** | സംജ്ഞകൊണ്ടും കൂടി ഒന്നും |
| **അവ്യാഹരൻ,** | ഉരചെയ്യാത്തവനായി, |
| നിശ്ചേഷ്ടഃ | ഇന്ദ്രിയവ്യാപാരങ്ങളററവനായി |
| നിസ്സുഖഃ | വ്യജനം, വാഹനം, പാദുക, മുതലായ എല്ലാ ശ്രമപരിഹാരവസ്തുക്കളേയും വേണ്ടെന്നു [വെച്ചവനായി |
| തസ്മാത് | ആ |
| ഗൃഹാത് | അരമനയിൽ നിന്ന് |
| നിർജ്ജഗാമ. | പ്രയാണം ചെയ്തു. |

രാമസ്യ ദക്ഷിണേ പാർശ്വേ പദ്മാ ശ്രീഃ സുസമാഹിതാ
സവ്യേ തു ഹ്രീർമ്മഹാദേവീ വ്യവസായസ്തഥാഽഗ്രതഃ. 6

| | |
|---|---|
| ദക്ഷിണേ പാർശ്വേ | വലത്തു ഭാഗത്തിൽ |
| സുസമാഹിതാ | പരമാത്മാവിനെത്തന്നെ ധ്യാനിച്ചുകൊണ്ടിരിക്കുന്നവളായി |
| പദ്മാ | പദ്മാദേവിയാകുന്ന |
| ശ്രീഃ | മഹാലക്ഷ്മീഭഗവതിയും, |
| സവ്യേ | എടത്തുഭാഗത്തിൽ |
| മഹാദേവീ | മഹാദേവിയായി വിളങ്ങുന്ന |
| ഹ്രീഃ | ഭൂമിദേവിയും |
| തഥാ | അപ്രകാരം തന്നെ |
| വ്യവസായഃ | സംഹാരശക്തിയും |
| രാമസ്യ തു അഗ്രതഃ. | ശ്രീരാമന്നുമാത്രം പ്രത്യക്ഷീഭവിച്ചു. |

[“ഹ്രീശ്ച തേ ലക്ഷ്മീശ്ച പത്ന്യൌ” എന്ന ശ്രുതിവാക്യം കാണുക.]

ശരാ നാനാവിധാശ്ചാപി ധനുരായതമുത്തമം
അനുവ്രജന്തി കാകുത്സ്ഥം സർവ്വേ പുരുഷവിഗ്രഹാഃ. 7

| | |
|---|---|
| നാനാവിധാഃ | പലമാതിരിയായ |
| ശരാഃ അപി | ബാണങ്ങളും |
| ആയതം | എപ്പോഴും സിദ്ധമായുള്ള |
| ഉത്തമം | ഉത്തമമായ |
| ധനുഃ ച | കോദണ്ഡവും |
| സർവ്വേ | എല്ലാം |
| പുരുഷവിഗ്രഹാഃ | മനുഷ്യവടിവുകയ്ക്കൊണ്ടവയായി |
| കാകുത്സ്ഥം | കാകുത്സ്ഥനെ |
| അനുവ്രജന്തി. | അനുഗമിക്കയായി. |

വേദാ ബ്രാഹ്മണരൂപേണ ഗായത്രീ സർവ്വരക്ഷിണീ
ഓങ്കാരോഽഥ വഷട്കാരഃ സർവ്വേ രാമമനുവ്രതാഃ. 8

| | |
|---|---|
| വേദാഃ | വേദങ്ങളും |
| സർവ്വരക്ഷിണീ | സർവ്വപാപങ്ങളിൽനിന്നും സംരക്ഷിക്കുന്ന |
| ഗായത്രീ | ഗായത്രിയും |
| അഥ | അപ്രകാരംതന്നെ |
| ഓങ്കാരഃ | ഓങ്കാരവും |
| വഷട്കാരഃ | വഷട്കാരവും |
| സർവ്വേ | എല്ലാം |
| ബ്രാഹ്മണരൂപേണ | ബ്രാഹ്മണന്റെ രൂപത്തിൽ |
| രാമം | ശ്രീരാമനെ |
| അനുവ്രതാഃ. | അനുഗമിച്ചു. |

ഋഷയശ്ച മഹാത്മാനഃ സർവ്വ ഏവ മഹീസുരാഃ
അന്വഗച്ഛന്മഹാത്മാനം സ്വർഗ്ഗദ്വാരമപാവൃതം 9
തം യാന്തമനുഗച്ഛന്തി ഹ്യന്തഃപുരചരാഃ സ്ത്രിയഃ
സവൃദ്ധബാലദാസീകാഃ സവർഷവരകിങ്കരാഃ. 10

| | | | |
|---|---|---|---|
| മഹാത്മാനഃ | മഹാത്മാക്കളായ | സ്ത്രിയഃ ഹി | സ്ത്രീജനങ്ങളും |
| ഋഷയഃ ച, | ഋഷിമാരും | സർവ്വേ ഏവ | എല്ലാവരുംതന്നെ |
| മഹീസുരാഃ, | ബ്രാഹ്മണരും, | സ്വർഗ്ഗദ്വാരം | സ്വർഗ്ഗത്തിലേയ്ക്കുള്ള വാതിൽ |
| സവൃദ്ധബാലദാസീകാഃ | വൃദ്ധന്മാരോടും കുട്ടികളോടും ദാസിമാരോടും കൂടിയവരും | അപാവൃതം | തുറക്കപ്പെട്ടിരിക്കുന്നതായി |
| സവർഷവരകിങ്കരാഃ | നപുംസകന്മാരായ കിങ്കരന്മാരോടുകൂടിയവരുമായ | അന്വഗച്ഛൻ; | അറിഞ്ഞു; |
| | | യാന്തം | അങ്ങോട്ടെഴുന്നെള്ളുന്ന |
| | | തം | ആ |
| അന്തഃപുരചരാഃ | അന്തഃപുരവാസികളായ | മഹാത്മാനം | മഹാത്മാവിനെ |
| | | അനുഗച്ഛന്തി. | പിൻതുടരുകയായി. |

സാന്തഃപുരശ്ച ഭരതഃ ശത്രുഘ്നസഹിതോ യയൌ
രാമം ഗതിമുപാഗമ്യ സാഗ്നിഹോത്രമനുവ്രതഃ. 11

| | | | |
|---|---|---|---|
| രാമം | ശ്രീരാമനെക്കുറിച്ച് | സാഗ്നിഹോത്രം | സ്വന്തം അഗ്നിഹോത്രത്തേയുമെടുത്തുകൊണ്ട് |
| അനുവ്രതഃ | നിസ്തുല്യഭക്തിപൂണ്ടവനായ | ശത്രുഘ്നസഹിതഃ | ശത്രുഘ്നസമേതനായി |
| ഭരതഃ, | ഭരതൻ, | ഗതിം | മുഖ്യപ്രാപ്യനായ ഭഗവാൻ എഴുന്നെള്ളുന്ന [മാർഗ്ഗത്തെ |
| സാന്തഃപുരഃ ച | തന്റെ അന്തഃപുരജനങ്ങളോടുംകൂടി | ഉപാഗമ്യ | തുടർന്ന് |
| | | യയൌ. | ചെന്നു. |

തതോ വിപ്രാ മഹാത്മാനഃ സാഗ്നിഹോത്രാഃ സമാഗതാഃ
സപുത്രദാരാഃ കാകുത്സ്ഥമന്വഗച്ഛൻ മഹാമതിം. 12

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | സപുത്രദാരാഃ | പത്നീപുത്രസമേതന്മാ[രായി |
| മഹാത്മാനഃ | മഹാത്മാക്കളായ | സമാഗതാഃ | ഒന്നിച്ചുചേർന്ന് |
| വിപ്രാഃ | അന്തണന്മാർ | മഹാമതിം | അപൂർവ്വഭക്തിക്കു പാത്ര[മായുള്ള |
| സാഗ്നിഹോത്രാഃ | അഗ്നിഹോത്രത്തോടുകൂടിയവരായി | കാകുത്സ്ഥം | കാകുത്സ്ഥനെ |
| | | അന്വഗച്ഛൻ. | തുടർന്നുചെന്നു. |

മന്ത്രിണോ ഭൃത്യവർഗ്ഗാശ്ച സപുത്രാഃ സഹബാന്ധവാഃ
സർവ്വേ സഹാനുഗാ രാമമന്വഗച്ഛൻ പ്രഹൃഷ്ടവത്. 13

| | | | |
|---|---|---|---|
| മന്ത്രിണഃ | മന്ത്രിമാരും | സഹബാന്ധവാഃ | ബന്ധുജനങ്ങളോടുകൂടിയും |
| ഭൃത്യവർഗ്ഗാഃ ച | ഭൃത്യവർഗ്ഗങ്ങളും | | |
| സർവ്വേ | എല്ലാം | സഹാനുഗാഃ | പരിവാരസമേതരായും |
| പ്രഹൃഷ്ടവത് | അത്യാനന്ദഭരിതരായി | രാമം | ശ്രീരാമനെ |
| സപുത്രാഃ | പുത്രന്മാരോടുകൂടിയും | അന്വഗച്ഛൻ. | അനുഗമിച്ചു. |

തതഃ സർവ്വാഃ പ്രകൃതയോ ഹൃഷ്ടപുഷ്ടജനാവൃതാഃ
ഗച്ഛന്തമനുഗച്ഛംസ്തം രാഘവം ഗുണരഞ്ജിതാഃ 14
തതഃ സസ്ത്രീപുമാംസസ്തേ സപക്ഷിപശുവാഹനാഃ
രാഘവസ്യാനുഗാഃ സർവ്വേ ഹൃഷ്ടാ വിഗതകല്മഷാഃ 15
സ്നാതാഃ പ്രമുദിതാഃ സർവ്വേ ഹൃഷ്ടാഃ പുഷ്ടാശ്ച വാനരാഃ
ദൃഢം കിലകിലാശബ്ദൈഃ സർവ്വം രാമമനുവ്രതം. 16

| | |
|---|---|
| തതഃ | അതിൽപിന്നെ |
| ഗുണരഞ്ജിതാഃ | അവതാരഗുണഗണങ്ങൾ കാരണം ആശ്രയിച്ചു സ്നേഹിച്ചുവന്നവരും |
| ഹൃഷ്ടപുഷ്ടജനാവൃതാഃ | സർവ്വപ്രകാരത്തിലും സന്തുഷ്ടിപൂണ്ട ജനങ്ങളാൽ ചൂഴപ്പെട്ടവരും ആയ |
| സർവ്വാഃ പ്രകൃതയഃ, | എല്ലാ ദേശാധിപതിമാരും |
| തതഃ | ആ സമയം |
| സപക്ഷിപശുവാഹനാഃ | പക്ഷികൾ, പശുക്കൾ, വാഹനങ്ങൾ എന്നവയോടുകൂടി |
| രാഘവസ്യ | ശ്രീരാഘവന്റെ |
| അനുഗാഃ | കൂടെയുള്ളവരായ |
| തേ | ആ |
| സർവ്വേ സസ്ത്രീപുമാംസഃ, | എല്ലാ സ്ത്രീപുരുഷന്മാരും, |
| വിഗതകല്മഷാഃ | പാപരഹിതരായി |
| ഹൃഷ്ടാഃ | മനഃസന്തുഷ്ടിപൂണ്ട് |
| പ്രമുദിതാഃ | ആനന്ദഭരിതരായി |
| സ്നാതാഃ | വേദാദ്ധ്യയനം ചെയ്ത |
| പുഷ്ടാഃ | മഹാത്മാക്കളായ |
| സർവ്വേ വാനരാഃ, | എല്ലാ വാനരന്മാരും, |
| കിലകിലാശബ്ദൈഃ | കിലകിലശബ്ദം ചെയ്തുകൊണ്ട് |
| ഹൃഷ്ടാഃ | ഉത്സാഹംപൂണ്ടവരായി |
| സർവ്വം | എല്ലാററിനേയും |
| ദൃഢം | ചഞ്ചലമില്ലാതെ |
| അനുവ്രതം | അരുളിച്ചെയ്തപോലെ തന്നെ ചെയ്തുതുടങ്ങുന്നവനായ |
| രാമം ച | സർവ്വലോകാനന്ദകരനും |
| ഗച്ഛന്തം | എഴുന്നെള്ളിക്കൊണ്ടിരുന്നവനുമായ |
| തം | ആ |
| രാഘവം | ശ്രീരാഘവനെ |
| അനുഗച്ഛൻ. | പിൻതുടൎന്നുചെന്നു. |

ന തത്ര കശ്ചിദ്ദീനോ വാ വ്രീഡിതോ വാഽപി ദുഃഖിതഃ
ഹൃഷ്ടം പ്രമുദിതം സർവ്വം ബഭൂവ പരമാദ്ഭുതം. 17

| | |
|---|---|
| തത്ര | ആ സമയം |
| ദിനഃ വാ | മനസ്സിൽ വല്ല കുറവും ഉള്ള ഒരുവനാകട്ടെ |
| ദുഃഖിതഃ | വ്യസനംപൂണ്ടവനാകട്ടെ |
| വ്രീഡിതഃ വാ | ഉന്മേഷമില്ലാത്തവനാകട്ടെ |
| കശ്ചിത് അപി | ഒരുവനെങ്കിലും |
| ന ; | ഉണ്ടായിരുന്നില്ല ; |
| സർവ്വം | എല്ലാം |
| പരമാദ്ഭുതം | അമാനുഷമായി |
| പ്രമുദിതം | അത്യാനന്ദത്തോടുകൂടിയതായി |
| ഹൃഷ്ടം | ഉത്സാഹത്തോടുകൂടിയതായി |
| ബഭൂവ. | വിളങ്ങി. |

ദൃഷ്ട്വാ കാമോഽഥ നിൎയ്യാന്തം രാമം ജാനപദോ ജനഃ
യഃ പ്രാപ്തഃ സോഽപി ദൃഷ്ട്വൈവ സ്വൎഗ്ഗായാനുഗതോ മുദാ. 18

| | | | |
|---|---|---|---|
| അഥ | അപ്പോൾ | ദൃഷ്ട്വാ ഏവ | സംഗതി മനസ്സിലാക്കിയ ഉടനെതന്നെ |
| ജാനപദഃ | നാട്ടുപുറത്തിലുള്ള | | |
| യഃ ജനഃ | യാതൊരു ജനസമൂഹം | സ്വൎഗ്ഗായ | സ്വൎഗ്ഗത്തിലേക്കായി |
| രാമം | ശ്രീരാമനെ | നിൎയ്യാന്തം | എഴുന്നെള്ളുന്നവനായ ആ ശ്രീരാഘവനെ |
| ദ്രഷ്ടും കാമഃ | തൃക്കൺ പാൎക്കുന്നതിന്നായി | | |
| പ്രാപ്തഃ | വന്നിരുന്നുവോ | മുദാ | സന്തോഷപൂൎവ്വം |
| സഃ അപി, | അതെല്ലാം, | അനുഗതഃ. | അനുഗമിച്ചു. |

ഋക്ഷവാനരരക്ഷാംസി ജനാശ്ച പുരവാസിനഃ
ആഗച്ഛൻ പരയാ ഭക്ത്യാ പൃഷ്ഠതഃ സുസമാഹിതാഃ. 19

| | | | |
|---|---|---|---|
| പരയാ | സൎവ്വോൽകൃഷ്ടമായ | ഋക്ഷവാനരരക്ഷാംസി | കരടികളും വാനരന്മാരും രാക്ഷസരും |
| ഭക്ത്യാ | ഭക്തി ഒന്നുകൊണ്ടുതന്നെ | പുരവാസിനഃ | നഗരവാസികളും |
| | | ജനാഃ ച | എല്ലാ ജനങ്ങളും |
| സുസമാഹിതാഃ | മഹാപുണ്യം നേടിയവരായ | പൃഷ്ഠതഃ ആഗച്ഛൻ. | പിന്നിലായിട്ടു ചെന്നു. |

യാനി ഭൂതാനി നഗരേ ത്വന്തൎദ്ധാനഗതാനി ച
രാഘവം താന്യനുയയുഃ സ്വൎഗ്ഗായ സമുപസ്ഥിതം. 20

| | | | |
|---|---|---|---|
| നഗരേ | നഗരത്തിൽ | തു | ആ സമയം |
| അന്തൎദ്ധാനഗതാനി | ആൎക്കും കാണപ്പെടാത്തവയായി മറഞ്ഞിരുന്നിരുന്ന | സ്വൎഗ്ഗായ | വൈകുണ്ഠത്തിലേക്ക് |
| | | സമുപസ്ഥിതം | എഴുന്നെള്ളിയിരുന്ന |
| യാനി ഭൂതാനി | യാതൊരു ഭൂതങ്ങളോ | രാഘവം | ശ്രീരാഘവനെ |
| താനി ച, | അവയെല്ലാം, | അനുയയുഃ. | പിൻതുടൎന്നുചെന്നു. |

യാനി പശ്യന്തി കാകുത്സ്ഥം സ്ഥാവരാണി ചരാണി ച
സൎവ്വാണി രാമഗമനേ ഹ്യനുജഗ്മുൎഹിതാന്യപി. 21

| | | | |
|---|---|---|---|
| സ്ഥാവരാണി അപി | സ്ഥാവരങ്ങളും | സൎവ്വാണി ച, | അവയെല്ലാംതന്നെ, |
| ചരാണി ഹി, | ജംഗമങ്ങളും, | രാമഗമനേ | ശ്രീരാമന്റെ യാത്രയിൽ |
| കാകുത്സ്ഥം | കാകുത്സ്ഥനെ | ഹിതാനി | നന്മനേടിയവയായി |
| പശ്യന്തി യാനി | തത്കാലം സന്ദൎശിച്ചവ ഏവയോ | അനുജഗ്മുഃ. | കൂടെച്ചെന്നു. |

നോച്ഛ്വസത് തദയോദ്ധ്യായാം സുസൂക്ഷ്മമപി ദൃശ്യതേ
തിൎയ്യഗ്യോനിഗതാശ്ചാപി സൎവ്വേ രാമമനുവ്രതാഃ. 22

| | |
|---|---|
| തത് | ആ |
| അയോദ്ധ്യായാം | അയോദ്ധ്യയിൽ |
| സുസൂക്ഷ്മം അപി | പുഴ മുതലായുള്ള ഒരു അല്പപ്രാണിയുംകൂടി |
| ന ഉച്ഛ്വസത്; | വൎത്തിക്കുക ഉണ്ടായില്ല; |
| തിൎയ്യഗ്യോനിഗതാഃ അപി | പക്ഷിമൃഗാദികളുംകൂടി |
| സൎവ്വേ ച, | എല്ലാംതന്നെ, |
| രാമം | ശ്രീരാമനെക്കുറിച്ച് |
| അനുവ്രതാഃ | അപൂൎവ്വഭക്തിയോടുകൂടിയവയെന്ന് |
| ദൃശ്യതേ. | പ്രത്യക്ഷമായി കാണപ്പെടുന്നു |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ഉത്തരകാണ്ഡേ
നവോത്തരശതതമഃ സൎഗ്ഗഃ = നൂററിഒമ്പതാംസൎഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 23962; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 3218.



## ദശോത്തരശതതമഃ സൎഗ്ഗഃ = നൂററിപ്പത്താംസൎഗ്ഗം.

[സ്വൎഗ്ഗാരോഹഃ = സ്വൎഗ്ഗാരോഹണം.]

അധ്യൎദ്ധയോജനം ഗത്വാ നദീം പശ്ചാന്മുഖാശ്രിതാം
സരയൂം പുണ്യസലിലാം ദദൎശ രഘുനന്ദനഃ. 1

| | |
|---|---|
| രഘുനന്ദനഃ | ശ്രീരഘുവരൻ |
| അധ്യൎദ്ധയോജനം | ഒന്നരകാതം ദൂരത്തോളം |
| ഗത്വാ, | കാൽനടയായി എഴുന്നെള്ളിയശേഷം |
| പശ്ചാന്മുഖാശ്രിതാം | പടിഞ്ഞാറോട്ടായൊഴുകുന്നതും |
| പുണ്യസലിലാം | മഹാപരിശുദ്ധമായ ജലത്തോടുകൂടിയതുമായ |
| സരയൂം നദീം | സരയൂനദിയെ |
| ദദൎശ. | വീക്ഷിച്ചു. |

അഥ തസ്മിൻ മുഹൂൎത്തേ തു ബ്രഹ്മാ ലോകപിതാമഹഃ
സൎവ്വൈഃ പരിവൃതോ ദേവൈൎഋഷിഭിശ്ച മഹാത്മഭിഃ. 2
ആയയൌ യത്ര കാകുത്സ്ഥഃ സ്വൎഗ്ഗായ സമുപസ്ഥിതഃ
വിമാനശതകോടിഭിൎദ്ദിവ്യാഭിരഭിസംവൃതഃ. 3

| | |
|---|---|
| കാകുത്സ്ഥഃ, | കാകുത്സ്ഥൻ, |
| സ്വൎഗ്ഗായ സമുപസ്ഥിതഃ | വൈകുണ്ഠത്തിലേയ്ക്കെഴുന്നെള്ളുന്നതിന്നായി തിരുവുള്ളംപൂണ്ടു വന്നിരുന്നതു് |
| യത്ര അഥ | ഏതുദിക്കിലോ അവിടെക്കിലായ്ത്തന്നെ |
| തസ്മിൻ മുഹൂൎത്തേ തു | അതേമുഹൂൎത്തത്തിൽ |
| ദിവ്യാഭിഃ | ദേവകൾക്കുതന്നെ ഉചിതമായ |
| വിമാനശതകോടീഭിഃ | നൂറുകോടി വിമാനങ്ങളിൽകയറിവന്നവരായ |
| സൎവ്വൈഃ ദേവൈഃ | എല്ലാ ദേവന്മാരാലും |
| പരിവൃതഃ | ചൂഴപ്പെട്ടവനും |
| മഹാത്മഭിഃ | മഹാത്മാക്കളായ |
| ഋഷിഭിഃ ച | ഋഷികളാലും |
| അഭിസംവൃതഃ | ചൂഴപ്പെട്ടവനുമായ |
| ലോകപിതാമഹഃ | സൎവ്വലോകപിതാമഹനായ |
| ബ്രഹ്മാ | ബ്രഹ്മദേവൻ |
| ആയയൌ. | പുറപ്പെട്ടു. |

ദിവ്യതേജോവൃതം വ്യോമ ജ്യോതിർഭൂതമനുത്തമം
സ്വയംപ്രഭൈഃ സ്വതേജോഭിഃ സ്വർഗ്ഗിഭിഃ പുണ്യകർമ്മഭിഃ. 4

| | | | |
|---|---|---|---|
| വ്യോമ | ആകാശം | സ്വതേജോഭിഃ | തങ്ങളുടെ തേജസ്സുകൾ കൊണ്ട് |
| സ്വയംപ്രഭൈഃ | പ്രകൃതിസിദ്ധമായ തേജസ്സോടുകൂടിയവരാലും | അനുത്തമം | നിസ്തുല്യമാംവണ്ണം |
| പുണ്യകർമ്മഭിഃ | പുണ്യകർമ്മങ്ങൾ ചെയ്തുകൊണ്ടു സിദ്ധിച്ചതായ | ജ്യോതിർഭൂതം | ജ്യോതിർമ്മയമായി |
| സ്വർഗ്ഗിഭിഃ | സ്വർഗ്ഗത്തിൽ വസിക്കുന്നവരാലും | ദിവ്യതേജോവൃതം. | ദിവ്യതേജസ്സിനാൽ നിറയപ്പെട്ടുവിലസി. |

പുണ്യാ വാതാ വവുശ്ചൈവ ഗന്ധവന്തഃ സുഖപ്രദാഃ
പപാത പുഷ്പവൃഷ്ടിശ്ച ദേവൈർമ്മുക്താ മഹൌഘവത്. 5

| | | | |
|---|---|---|---|
| വാതാഃ | നാലുദിക്കിൽനിന്നും വീശുന്ന കാറ്റുകൾ | ദേവൈഃ | ദേവകളാൽ |
| പുണ്യാഃ ച | മഹാ പരിശുദ്ധമായും | മുക്താ | വർഷിക്കപ്പെട്ട |
| ഗന്ധവന്തഃ ച | നറുമണംചേർന്നതായും | പുഷ്പവൃഷ്ടിഃ | പൂമാരി |
| സുഖപ്രദാഃ ഏവ | സുഖം നൽകുന്നതായും | മഹൌഘവത് | മഹാപ്രവാഹംപോലെ ധാരമുറിയാതെ |
| വവുഃ; | വീശി; | പപാത. | വർഷിച്ചു. |

തസ്മിംസ്തൂര്യശതൈഃ കീർണ്ണേ ഗന്ധർവ്വാപ്സരസങ്കുലേ
സരയൂസലിലം രാമഃ പദ്ഭ്യാം സമുപചക്രമേ. 6

| | | | |
|---|---|---|---|
| രാമഃ, | ശ്രീരാമൻ | കീർണ്ണേ | മാറ്റൊലിക്കൊള്ളുമാറു മുഴങ്ങുന്നതായ |
| ഗന്ധർവ്വാപ്സരസങ്കുലേ | ഗന്ധർവ്വസംഘങ്ങളും അപ്സരഗണങ്ങളും ഇടതിങ്ങി | തസ്മിൻ | ആ സമയത്തിൽ |
| | | പദ്ഭ്യാം | കാൽനടയായി |
| തൂര്യശതൈഃ | പല വാദ്യങ്ങളെക്കൊണ്ട് | സരയൂസലിലം | സരയൂതീർത്ഥത്തിൽ |
| | | സമുപചക്രമേ. | ഇറങ്ങി. |

തതഃ പിതാമഹോ വാണീമന്തരീക്ഷാദഭാഷത
ആഗച്ഛ വിഷ്ണോ ഭദ്രം തേ ദിഷ്ട്യാ പ്രാപ്തോऽസി രാഘവ. 7

| | | | |
|---|---|---|---|
| തതഃ | ആ സമയം | തേ ഭദ്രം; | നിന്തിരുവടി സർവ്വോത്കർഷേണ വർത്തിച്ചാലും; |
| പിതാമഹഃ | ബ്രഹ്മദേവൻ | | |
| അന്തരീക്ഷാത് | ആകാശത്തിൽനിന്നുകൊണ്ട് | പ്രാപ്തഃ അസി, | നിന്തിരുവടി ഇങ്ങെഴുന്നെള്ളിയത് |
| വാണീം | ഈ മൊഴി | ദിഷ്ട്യാ; | ഞങ്ങളുടെ ഭാഗ്യവിശേഷംതന്നെ; |
| അഭാഷത; | അരുളിച്ചെയ്തു; | | |
| “ രാഘവ ! | “രഘുകുലത്തിൽ അവതരിച്ചുവിളങ്ങിയവനായ | ആഗച്ഛ. | തിരിച്ചെഴുന്നെള്ളുവാൻ തിരുവുള്ളമുണ്ടാകണം. |
| വിഷ്ണോ ! | മഹാവിഷ്ണുഭഗവാനെ ! | | |

ഭ്രാതൃഭിഃ സഹ ദേവാദ്യൈഃ പ്രവിശസ്വ സ്വികാം തനും
യാമിച്ഛസി മഹാബാഹോ താം തനും പ്രവിശ സ്വികാം
വൈഷ്ണവീം താം മഹാതേജസ്തദ്വാഽഽകാശം സനാതനം. 8

| | |
|---|---|
| "ദേവാദ്യൈഃ | "ദേവാംശങ്ങളായി അവതരിച്ചവരായ |
| ഭ്രാതൃഭിഃ സഹ, | ഭ്രാതാക്കന്മാരോടുകൂടി തന്നെ, |
| താം സ്വികാം | ആ സ്വാഭാവികമായ |
| തനും യാം | സ്വരൂപം യാതൊന്നോ |
| താം | അപ്രകാരമുള്ളതും |
| സ്വികാം | ആനന്ദസ്വരൂപവുമായ |
| വൈഷ്ണവീം തനും | വൈഷ്ണവശരീരത്തിൽ |
| പ്രവിശസ്വ; | പ്രവേശിച്ചാലും (ആദരവുകൊണ്ട് ബഹുവചനം); |
| മഹാബാഹോ ! | മഹാബാഹുവായുള്ളോവേ! |
| ഇച്ഛസി വാ | അല്ലെന്നാൽ തിരുവുള്ളമുള്ളപക്ഷം |
| തത് | ആ |
| സനാതനം | അനാദിയും |
| മഹാതേജഃ | തേജോമയവുമായ |
| ആകാശം | വൈകുണ്ഠലോകത്തിലേക്ക് |
| പ്രവിശ. | ഈ സ്വരൂപത്തിൽതന്നെ എഴുന്നെള്ളിയാലും. |

[" ആകാശം " (പരബ്രഹ്മസ്വരൂപത്തെ), എന്നും ചിലർ.]

ത്വം ഹി ലോകഗതിർദ്ദേവ ന ത്വാം കേചിത് പ്രജാനതേ
ഋതേ മായാം വിശാലാക്ഷീം തവ പൂൎവ്വപരിഗ്രഹാം
ത്വാമചിന്ത്യം മഹദ്ഭൂതമക്ഷയം സൎവ്വസംഗ്രഹം. 9

| | |
|---|---|
| "ദേവ ! | "വിഷ്ണുഭഗവാനേ ! |
| ലോകഗതിഃ | സൎവ്വലോകത്തിന്നും പ്രാപ്യസ്ഥാനവും പ്രാപകനും |
| ത്വം ഹി; | നിന്തിരുവടിതന്നെയാണല്ലൊ; |
| അക്ഷയം | പരമാത്മാവായ |
| ത്വാം, | നിന്തിരുവടിയെ |
| തവ പൂൎവ്വപരിഗ്രഹാം | നിന്തിരുവടിയുടെ തൃക്കടാക്ഷവീക്ഷണത്തിന്നു പാത്രീഭവിച്ചുള്ള എല്ലാററിന്നും മുമ്പിലായ്ത്തന്നെ നിന്തിരുവടിയാൽ സ്വീകരിക്കപ്പെട്ട |
| മായാം | മഹാശക്തിസ്വരൂപിണിയായ |
| വിശാലാക്ഷീം ഋതേ, | മഹാലക്ഷ്മീഭഗവതിയല്ലാതെ |
| കേചിത്, | മററാരുംതന്നെ, |
| അചിന്ത്യം | അവാങ്മനസഗോചരനും |
| മഹദ്ഭൂതം | സൎവ്വവ്യാപിയും |
| സൎവ്വസംഗ്രഹം | സൎവ്വത്തേയും തങ്കൽ ഒതുക്കി ആദരിക്കുന്നവനുമായ |
| ത്വാം, | നിന്തിരുവടിയെ, |
| ന പ്രജാനതേ. | അറിയുന്നില്ല. |

യാമിച്ഛസി മഹാതേജസ്താം തനും പ്രവിശ സ്വയം. 10

| | |
|---|---|
| "മഹാതേജഃ ! | "മഹാതേജസ്വിയായുള്ളോവേ ; |
| യാം തനും ഇച്ഛസി | യാതൊരു രൂപത്തിൽ തിരുവുള്ളമുണ്ടോ |
| താം | അതിൽ |
| സ്വയം | സ്വസങ്കല്പംപോലെ |
| പ്രവിശ." | പ്രവേശിച്ചവനായി ദൎശനമരുളിയാലും." |

പിതാമഹവചഃ ശ്രുത്വാ വിനിശ്ചിത്യ മഹാമതിഃ
വിവേശ വൈഷ്ണവം തേജഃ സശരീരഃ സഹാനുജഃ 11

| | | | |
|---|---|---|---|
| പിതാമഹവചഃ | ബ്രഹ്മദേവന്റെ തിരുമൊഴി | സഹാനുജഃ | അനുജന്മാരോടുംകൂടി |
| ശ്രുത്വാ, | കേട്ട്, | സശരീരഃ | മൂർത്തിമത്തായ |
| മഹാമതിഃ, | കരുണാവാരിധിയായ അദ്ദേഹം, | വൈഷ്ണവം | വൈഷ്ണവസ്വരൂപത്തിൽ വിളങ്ങി. |
| വിനിശ്ചിത്യ, | തിരുവുള്ളത്തിൽ നിശ്ചയിച്ച്, | തേജഃ വിവേശ. | |

["സഹാനുജഃ" എന്നുപറഞ്ഞതിൽ നിന്ന് ശംഖചക്രധരനായി ആദിശേഷനിൽ വർത്തിച്ചു എന്ന് ഗ്രാഹ്യം. അദ്ധ്യാത്മരാമായണത്തിൽ ഈ ഘട്ടത്തിൽ പറഞ്ഞിട്ടുള്ളതു കാണ്ക. "പിതാമഹപ്രാർത്ഥനയാ സ രാമഃ പശ്യത്സു ദേവേഷു മഹാപ്രകാശഃ മൂർണ്ണംശ്ച ചക്ഷൂംഷി ദിവൌകസാം തദാ ബഭൂവ ചക്രാദിയുതശ്ചതുർഭുജഃ. ശേഷോ ബഭൂവശയാതല്പഭൂതഃ സൌമിത്രിരത്യുത്ഭുതഭോഗധാരീ. ബഭൂവതുശ്ചക്രധരൌ ച ദിവ്യൌ കൈകേയിസൂനുർലവണാന്തകശ്ച. സീതാ ച ലക്ഷ്മീരഭവത് പുരൈവ രാമോ ഹി വിഷ്ണുഃ പുരുഷഃ പുരാണഃ സഹാനുജഃ പൂർവ്വശരീരകേണ ബഭൂവ തേജോമയദിവ്യമൂർത്തിഃ."

"സശരീരഃ" എന്ന പദത്തിൽനിന്ന് ശ്രീരാമചന്ദ്രന്റെ മനുഷ്യശരീരം തേജോമയമായതാണെന്നു ഗ്രാഹ്യം. അതിനാൽ തേജസ്സ് തേജസ്സിൽ ലയിക്കുന്നപോലെ ശ്രീരാമന്റെ ശരീരം മഹാവിഷ്ണുവിന്റെ ശരീരത്തിൽ ലയിച്ചു എന്നുപറയുന്നു. കൂടാതെ, "പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ," എന്ന വാക്യപ്രകാരം പൂർണ്ണമായ വിഷ്ണുശരീരത്തിൽ നിന്ന് പൂർണ്ണമായ ശ്രീരാമശരീരം വേറിട്ടസമയത്തും, അപ്രകാരംതന്നെ ചേർന്നസമയത്തും, രണ്ടു ശരീരവും പൂർണ്ണമായിത്തന്നെ വിലസി എന്നും ഗ്രാഹ്യമാകുന്നു. "Infinity plus or minus infinity is equal to infinity" എന്ന തത്വം ശാസ്ത്രസമ്മതമായതുതന്നെ.]

തതോ വിഷ്ണുമയം ദേവം പൂജയന്തി സ്മ ദേവതാഃ
സാദ്ധ്യാ മരുദ്ഗണാശ്ചൈവ സേന്ദ്രാഃ സാഗ്നിപുരോഗമാഃ 12
യേ ച ദിവ്യാ ഋഷിഗണാ ഗന്ധർവ്വാപ്സരസശ്ച യാഃ
സുപർണ്ണനാഗയക്ഷാശ്ച ദൈത്യദാനവരാക്ഷസാഃ. 13

| | | | |
|---|---|---|---|
| സേന്ദ്രാഃ | ഇന്ദ്രനോടുകൂടിയവരും | യാഃ ഗന്ധർവ്വാപ്സരസഃ ച | യാതൊരു ഗന്ധർവ്വന്മാരും അപ്സരസ്സുകളും |
| സാഗ്നിപുരോഗമാഃ | അഗ്നിമുമ്പായുള്ളവരുമായ | സുപർണ്ണനാഗയക്ഷാഃ ച | സുപർണ്ണരും, നാഗങ്ങളും, യക്ഷന്മാരും |
| ദേവതാഃ, | ദേവകളും, | ദൈത്യദാനവരാക്ഷസാഃ | ദൈത്യന്മാരും, ദാനവന്മാരും, രാക്ഷസരും |
| സാദ്ധ്യാഃ ച | സാദ്ധ്യന്മാരും | തതഃ | ആ സമയം |
| മരുദ്ഗണാഃ ഏവ | മരുത്തുകളും | വിഷ്ണുമയം | മഹാവിഷ്ണുസ്വരൂപിയായി വിളങ്ങിയിരുന്ന |
| ദിവ്യാഃ | ദേവലോകനിവാസികളായ | ദേവം | ദേവനെ |
| ഋഷിഗണാഃ | ഋഷിഗണങ്ങളും | പൂജയന്തി സ്മ. | പൂജിച്ചു. |
| യേ ച, | യാതൊരുവരോ അവരും | | |

സവ്വം പുഷ്ടം പ്രമുദിതം സുസംപൂണ്ണമനോരഥം
സാധു സാധ്വിതി തൈർദ്ദേവൈസ്ത്രിദിവം ഗതകല്മഷം. 14

| | | | |
|---|---|---|---|
| തൈഃ | ആ | സുസംപൂണ്ണ- മനോരഥം; | സവ്വ മനോരഥങ്ങളും പൂത്തിയാക്കപ്പെട്ടു; |
| ദേവൈഃ | ദേവന്മാരാൽ | ത്രിദിവം | സ്വഗ്ഗലോകം |
| "സവ്വം | "എല്ലാം | ഗതകല്മഷം; | കറവററതായി ഭവിച്ചു; |
| പുഷ്ടം | സവ്വപ്രകാരത്തിലും | സാധു! സാധു!," | എന്തു ഭാഗ്യം!" |
| പ്രമുദിതം; | ആനന്ദകരമാംവണ്ണം പയ്യവസാനിച്ചു; | ഇതി. | എന്നു കൊണ്ടാടപ്പെട്ടു. |

അഥ വിഷ്ണുർമ്മഹാതേജാഃ പിതാമഹമുവാച ഹ
ഏഷാം ലോകം ജനൌഘാനാം ദാതുമർഹസി സുവ്രത. 15

| | | | |
|---|---|---|---|
| അഥ | അപ്പോൾ | "സുവ്രത! | "പുണ്യാത്മാവേ! |
| മഹാതേജാഃ | മഹാതേജസ്വിയായ | ഏഷാം | ഈ |
| വിഷ്ണുഃ ഹ | വിഷ്ണുഭഗവാൻ | ജനൌഘാനാം | ജനതതികൾക്ക് |
| പിതാമഹം | ബ്രഹ്മദേവനെ നോക്കി | ലോകം | ഒരു ലോകത്തെ |
| ഉവാച; | ഇപ്രകാരം അരുളിച്ചെയ്തു; | ദാതും അർഹസി. | നൽകുവാൻ തിരുവുള്ളത്തിൽ നിരുപിച്ചാലും. |

ഇമേ ഹി സവ്വേ സ്നേഹാന്മാമനുയാതാ മനസ്വിനഃ
ഭക്താ ഹി ഭജിതവ്യാശ്ച ത്യക്താത്മാനശ്ച മത്കൃതേ. 16

| | | | |
|---|---|---|---|
| "ഇമേ | "ഇവർ | ഹി, | എന്നുള്ളതിനാൽ |
| സവ്വേ ഹി | എല്ലാവരുംതന്നെ | ഭജിതവ്യാഃ; | ആദരവിന്നു പാത്രീഭവിച്ചവരാകുന്നു; |
| മത്കൃതേ | എന്റെപേരിൽ | | |
| ഭക്താഃ | ഭക്തിപൂണ്ടവരായി | മാം | എന്റെ പേരിൽ |
| മനസ്വിനഃ ച | അന്തഃകരണശുദ്ധിയാന്നവരും | സ്നേഹാത് | സ്നേഹത്താൽ |
| ത്യക്താത്മാനഃ ച | പരസമപ്പണംചെയ്തവരുമാകുന്നു | അനുയാതാഃ." | ഒന്നിച്ചുവന്നവരാകുന്നു." |

തച്ഛ്രുത്വാ വിഷ്ണുവചനം ബ്രഹ്മാ ലോകഗുരുഃ പ്രഭുഃ
ലോകാൻ സാന്താനികാൻ നാമ യാസ്യന്തീമേ സമാഗതാഃ. 17
യച്ച തിയ്യഗ്ഗതം കിഞ്ചിത് ത്വാമേവമനുചിന്തയത്
പ്രാണാംസ്ത്യക്ഷ്യതി ഭക്ത്യാ വൈ തത്സന്താനേ നിവത്സ്യതി
സവ്വൈർബ്രഹ്മഗുണൈര്യ്യുക്തേ ബ്രഹ്മലോകാദനന്തരേ. 18

| | | | |
|---|---|---|---|
| ലോകഗുരുഃ | ലോകസൃഷ്ടികത്താവായി | തത് വിഷ്ണുവചനം | വിഷ്ണുഭഗവാനരുളിയതായ ആ വാക്യത്തെ |
| പ്രഭുഃ | അധികാരംപൂണ്ടവനായ | ശ്രുത്വാ, | കേട്ട്, |
| ബ്രഹ്മാ, | ബ്രഹ്മദേവൻ, | "സമാഗതാഃ ഇമേ | "ഇങ്ങുകൂടിയിരിക്കുന്നവരായ ഇവർ |

| | | | |
|---|---|---|---|
| സാന്താനികാൻ നാമ | എന്റെ അടുത്തുള്ളതായ സാന്താനികങ്ങളെന്ന | പ്രാണാൻ | പ്രാണങ്ങളെ |
| ലോകാൻ | ലോകങ്ങളെ | ത്യക്ഷ്യതി | ഉപേക്ഷിക്കുന്നുവോ |
| യാസ്യന്തി; | പ്രാപിക്കുന്നതാണ്; | തത് | അത് |
| കിഞ്ചിത് | വല്ല ഒരു | സൎവ്വൈഃ | എല്ലാ |
| തിൎയ്യഗ്ഗതം വൈ യത് ച | പശുപക്ഷിമൃഗാദിയായ ജന്തുവാണെന്നാലും | ബ്രഹ്മഗുണൈഃ യുക്തേ | സുഖഭോഗങ്ങളോടുകൂടിയതും |
| ത്വാം | നിന്തിരുവടിയെ | ബ്രഹ്മലോകാത് അനന്തരേ | ബ്രഹ്മലോകത്തിന്നു തൊട്ടുകിടക്കുന്നതുമായ |
| ഏവം | ഈ വിധം | സന്താനേ | സന്താനമെന്ന ലോകത്തിൽ |
| ഭക്ത്യാ | ഭക്തിയോടെ | വ്യവത്സ്യതി." | നിവസിക്കുന്നതാകുന്നു." |
| അനുചിന്തയത് | ചിന്തിക്കുന്നതായി | | |

വാനരാശ്ച സ്വികാം യോനിമൃക്ഷാശ്ചൈവ തഥാ യയുഃ
യേഭ്യോ വിനിഃസൃതാഃ സൎവ്വേ സുരേഭ്യഃ സുരസംഭവാഃ. 19

| | | | |
|---|---|---|---|
| യേഭ്യഃ | യാതൊരു | തഥാ | അപ്രകാരംതന്നെ |
| സുരേഭ്യഃ | ദേവന്മാരിൽനിന്ന് | ഋക്ഷാഃ ച | കരടികളുമെല്ലാം |
| സുരസംഭവാഃ | ദേവാംശങ്ങളായി | സ്വികാം | അവനവന്റെ സ്വന്തം |
| വിനിഃസൃതാഃ | അവതരിച്ചവരായ | യോനിം ഏവ | മൂലസ്വരൂപത്തെ |
| വാനരാഃ | വാനരന്മാർ | യയുഃ. | പ്രാപിച്ചു. [തന്നെ |
| സൎവ്വേ, | എല്ലാവരും, | | |

തേഷു പ്രവിവിശേ ചൈവ സുഗ്രീവഃ സൂൎയ്യമണ്ഡലം
പശ്യതാം സൎവ്വദേവാനാം സ്വാൻ പിതൄൻ പ്രതിപേദിരേ. 20

| | | | |
|---|---|---|---|
| തേഷു, | അവരിൽ, | പ്രവിവിശേ; | ഉൾപ്പുക്കി; |
| സുഗ്രീവഃ | സുഗ്രീവൻ | ച ഏവ | അപ്രകാരംതന്നെ മററു |
| സൎവ്വദേവാനാം | എല്ലാ ദേവന്മാരും | സ്വാൻ | അവരവരുടെ [ള്ളവരും |
| പശ്യതാം | കണ്ടുകൊണ്ടിരിക്കെ | പിതൄൻ പ്രതിപേദിരേ. | പിതാക്കന്മാരിൽ ലയിച്ചു. |
| സൂൎയ്യമണ്ഡലം | സൂൎയ്യമണ്ഡലത്തിൽ | | |

തഥോക്തവതി ദേവേശേ ഗോപ്രതാരമുപാഗതാഃ
ഭേജിരേ സരയൂം സൎവ്വേ ഹൎഷപൂൎണ്ണാശ്രുവിക്ലബാഃ. 21

| | | | |
|---|---|---|---|
| ദേവേശേ | ബ്രഹ്മാവ് | ഗോപ്രതാരം | ഗോപ്രതാരമെന്നു പറയപ്പെടുന്ന പുണ്യമായ സ്നാനഘട്ടത്തിൽ |
| തഥാ | മേൽപ്രകാരം | | |
| ഉക്തവതി, | അരുളിച്ചെയ്തപ്പോൾ, | ഉപാഗതാഃ, ഹൎഷപൂൎണ്ണാശ്രുവിക്ലബാഃ | ഇറങ്ങി, ആനന്ദബാഷ്പം പ്രവഹിച്ചുകൊണ്ട് |
| സൎവ്വേ | എല്ലാം | | |
| സരയൂം | സരയൂനദിയിൽ | ഭേജിരേ. | സ്നാനംചെയ്തു. |

അവഗാഹ്യ ജലം യോ യഃ പ്രാണീ ഹ്യാസീത് പ്രഹൃഷ്ടവത്
മാനുഷം ദേഹമുത്സൃജ്യ വിമാനം സോഽദ്ധ്യരോഹത. 22

| | | | |
|---|---|---|---|
| യഃ യഃ | ഏതൊരു ഏതൊരു | സഃ | അത് |
| പ്രാണീ ഹി | പ്രാണിയായിരുന്നാലും | മാനുഷം | മനുഷ്യലോകത്തിൽ കയ്ക്കൊണ്ടിരുന്ന |
| ജലം | ആ പുണ്യതീൎത്ഥത്തിൽ | | |
| അവഗാഹ്യ | സ്നാനംചെയ്തു് | ദേഹം | ദേഹത്തെ |
| പ്രഹൃഷ്ടവത് | അത്യാനന്ദമുൾക്കൊണ്ടതായി | ഉത്സൃജ്യ | വെടിഞ്ഞ് |
| | | വിമാനം | ദിവ്യവിമാനത്തിൽ |
| ആസീത്; | വിളങ്ങി; | അദ്ധ്യരോഹത. | ആരോഹണംചെയ്തു. |

തിൎയ്യഗ്യോനിഗതാനാം ച ശതാനി സരയൂജലം
സംപ്രാപ്യ ത്രിദിവം ജഗ്മുഃ പ്രഭാസുരവപൂംഷി ച
ദിവ്യാ ദിവ്യേന വപുഷാ ദേവാ ദീപ്താ ഇവാഭവൻ. 23

| | | | |
|---|---|---|---|
| തിൎയ്യഗ്യോനിഗതാനാം | പക്ഷിമൃഗാദികളുടെ | ജഗ്മുഃ; | പ്രാപിച്ചു; |
| ശതാനി ച | കൂട്ടങ്ങളും | ദീപ്താഃ | തേജസ്വികളായ |
| സരയൂജലം ച സംപ്രാപ്യ | സരയൂനദിയിലുള്ള പുണ്യതീൎത്ഥത്തെ ആ സമയം പ്രാപിച്ചു്, | ദിവ്യാഃ, | ദേവലോകനിവാസികളായി, |
| | | ദിവ്യേന | ദേവകൾക്കുതക്ക |
| | | വപുഷാ, | രൂപസുഷമയോടുകൂടിയവയായി |
| പ്രഭാസുരവപൂംഷി | തേജോമയമായ ദേഹങ്ങളാൎന്നവയായി | ദേവാഃ | ദേവന്മാർ |
| | | ഇവ | എന്നപോലെ |
| ത്രിദിവം | സ്വൎഗ്ഗത്തെ | അഭവൻ. | വിലസി. |

ഗത്വാ തു സരയൂതോയം സ്ഥാവരാണി ചരാണി ച
പ്രാപ്യ തത്തോയവിക്ലേദം ദേവലോകമുപാഗമൻ. 24

| | | | |
|---|---|---|---|
| സ്ഥാവരാണി | സ്ഥാവരങ്ങളും | തോയവിക്ലേദം പ്രാപ്യ ച, | വെള്ളത്തിൽ മുങ്ങിയ ഉടനെ |
| ചരാണി | ജംഗമങ്ങളും | തത് | ആ |
| തു | ആ സമയം | ദേവലോകം | ദേവലോകത്തിൽ |
| സരയൂതോയം | സരയൂതീൎത്ഥത്തെ | ഉപാഗമൻ. | ചെന്നുചേൎന്നു. |
| ഗത്വാ | പ്രാപിച്ചു് | | |

തസ്മിന്നപി സമാപന്നാ ഋക്ഷവാനരരാക്ഷസാഃ
തേഽപി സ്വൎഗ്ഗം പ്രവിവിശുർദേഹാന്നിക്ഷിപ്യ ചാംഭസി. 25

| | | | |
|---|---|---|---|
| സമാപന്നാഃ | വന്നിരുന്നവരായ | തസ്മിൻ | ആ |
| തേ | ആ | അംഭസി ച | ജലത്തിൽതന്നെ |
| ഋക്ഷവാനരരാക്ഷസാഃ അപി | കരടികളും വാനരന്മാരും രാക്ഷസരും | നിക്ഷിപ്യ, | നിക്ഷേപിച്ചു്, |
| ദേഹാൻ അപി | സ്വശരീരങ്ങളെയെല്ലാം | സ്വൎഗ്ഗം പ്രവിവിശുഃ. | സ്വൎഗ്ഗലോകത്തിൽ പ്രവേശിച്ചു. |

തതഃ സമാഗതാൻ സൎവ്വാൻ സ്ഥാപ്യ ലോകഗുരുൎദ്ദിവി
ജഗാമ ത്രിദശൈഃ സാൎദ്ധം സദാ ഹൃഷ്ടൈൎദ്ദിവം മഹത്. 26

| | | | |
|---|---|---|---|
| ലോകഗുരുഃ, | ബ്രഹ്മദേവൻ, | ഹൃഷ്ടൈഃ | ആനന്ദമുൾക്കൊണ്ടവരായ |
| സമാഗതാൻ | അവിടെക്കൂടിയിരുന്ന | ത്രിദശൈഃ സാൎദ്ധം | ദേവകളോടുംകൂടി |
| സൎവ്വാൻ | എല്ലാവരേയും | മഹത് | മഹത്തായ |
| ദിവി | സ്വൎഗ്ഗത്തിൽ | ദിവം | ബ്രഹ്മലോകത്തിലേയ്ക്കു |
| സദാ | എന്നും | ജഗാമ. | എഴുന്നെള്ളി. |
| സ്ഥാപ്യ, | വസിപ്പാനായി നിയമിച്ച്, | | |
| തതഃ | അതിൽപിന്നെ | | |

തതഃ പ്രതിഷ്ഠിതോ വിഷ്ണുഃ സ്വൎഗ്ഗലോകേ യഥാപുരം
യേന വ്യാപ്തമിദം സൎവ്വം ത്രൈലോക്യം സചരാചരം. 27

| | | | |
|---|---|---|---|
| ഇദം | ഈ | വിഷ്ണുഃ | ശ്രീമഹാവിഷ്ണുഭഗവാൻ |
| സചരാചരം | ചരാചരങ്ങളടങ്ങിയതായ | സ്വൎഗ്ഗലോകേ | സ്വൎഗ്ഗലോകത്തിൽ |
| ത്രൈലോക്യം സൎവ്വം | ത്രൈലോക്യമെങ്ങും | യഥാപുരം | പണ്ടേപ്പോലെതന്നെ |
| വ്യാപ്തം | വ്യാപിക്കപ്പെട്ടത് | തതഃ | അക്കാലംതൊട്ട് |
| യേന | യാതൊരുവനാലോ അ | പ്രതിഷ്ഠിതഃ. | എഴുന്നരുളിയവനായി വിളങ്ങി. |

ഏതാവദേതദാഖ്യാനം സോത്തരം ബ്രഹ്മപൂജിതം
രാമായണമിതി ഖ്യാതം മുഖ്യം വാല്മീകിനാ കൃതം. 28

| | | | |
|---|---|---|---|
| ഏതത് | ഈ | കൃതം; | രചിക്കപ്പെട്ടു; |
| സോത്തരം | ഉത്തരകാണ്ഡത്തോടുകൂടിയതായ | മുഖ്യം | വേദാഭ്യാസം ചെയ്യുന്നതിന്നുംമുമ്പ് പഠിച്ചറിയപ്പെടേണ്ടതെന്ന് |
| ആഖ്യാനം, | ആഖ്യാനം, | ഏതാവത് | ഇപ്രകാരമുള്ള മാഹാത്മ്യത്തോടുകൂടിയതായി |
| രാമായണം | രാമായണം | ബ്രഹ്മപൂജിതം. | ബ്രഹ്മദേവനാൽ കൊണ്ടാടപ്പെട്ടതാകുന്നു. |
| ഇതി | എന്ന് | | |
| ഖ്യാതം | പേരോടുകൂടിയതായി | | |
| വാല്മീകിനാ | വാല്മീകിമഹൎഷിയാൽ | | |

തതോ ദേവാഃ സഗന്ധൎവ്വാഃ സിദ്ധാശ്ച പരമൎഷയഃ
നിത്യം ശൃണ്വന്തി സന്തുഷ്ടാ ദിവ്യം രാമായണം ദിവി. 29

| | | | |
|---|---|---|---|
| ദിവി | സ്വൎഗ്ഗലോകത്തിൽ | പരമൎഷയഃ | ഉത്തമൎഷിമാരും |
| ദിവ്യം | ശ്രീമഹാവിഷ്ണുവിനെക്കുറിച്ചുള്ളതായ | സിദ്ധാഃ ച | സിദ്ധന്മാരും |
| രാമായണം, | രാമായണത്തെ, | തതഃ | അതുമുതല്ക്കു |
| സഗന്ധൎവ്വാഃ | ഗന്ധൎവ്വസഹിതന്മാരായ | നിത്യം | സദാ |
| ദേവാഃ, | ദേവകളും, | സന്തുഷ്ടാഃ | സന്തുഷ്ടിപൂണ്ടവരായി |
| | | ശൃണ്വന്തി. | പാരായണംചെയ്യുവരുന്നു. |

ഇദമാഖ്യാനമായുഷ്യം സൌഭാഗ്യം പാപനാശനം
രാമായണം വേദസമം ശ്രാദ്ധേഷു ശ്രാവയേദ് ബുധഃ. 30

| | | | |
|---|---|---|---|
| ഇദം രാമായണം | ഈ രാമായണമാകുന്ന | വേദസമം; | വേദത്തിന്നു തുല്യമായതുമാകുന്നു; |
| ആഖ്യാനം | ചരിത്രം | ബുധഃ | ജ്ഞാനവാനായുള്ള ഏവനും |
| ആയുഷ്യം, | ദീൎഘായുസ്സിനെ നൽകുന്നതും, | ശ്രാദ്ധേഷു | ശ്രാദ്ധകാലങ്ങളിലും |
| സൌഭാഗ്യം | സകലഭാഗ്യങ്ങളേയും വിളയിക്കുന്നതും | ശ്രാവയേത്. | പാരായണംചെയ്തു കേൾപ്പിക്കേണ്ടതാകുന്നു |
| പാപനാശനം | സൎവ്വപാപങ്ങളേയും നശിപ്പിക്കുന്നതും | | |

അപുത്രോ ലഭതേ പുത്രമധനോ ലഭതേ ധനം
സൎവ്വപാപൈഃ പ്രമുച്യേത പാദമപ്യസ്യ യഃ പഠേത്. 31

| | | | |
|---|---|---|---|
| അസ്യ | ഇതിന്റെ | പ്രമുച്യേത; | വിമുക്തനായ്ത്തീരുന്നു; |
| പാദം അപി | ഒരു ശ്ലോകപാദമെന്നാലും | അപുത്രഃ | പുത്രനില്ലാത്തവൻ |
| യഃ | യാതൊരുവൻ | പുത്രം | പുത്രനെ |
| പഠേത് | പാഠംചെയ്യുന്നുവോ അവൻ | ലഭതേ; | പ്രാപിക്കുന്നു; |
| സൎവ്വപാപൈഃ | സൎവ്വപാപങ്ങളിൽനിന്നും | അധനഃ | ദരിദ്രൻ |
| | | ധനം | ധനത്തെ |
| | | ലഭതേ. | പ്രാപിക്കുന്നു. |

പാപാന്യപി ച യഃ കുൎയ്യാദഹന്യഹനി മാനവഃ
പഠത്യേകമപി ശ്ലോകം പാപാത് സ പരിമുച്യതേ. 32

| | | | |
|---|---|---|---|
| യഃ | യാതൊരു | സഃ ച | അവനുംകൂടി |
| മാനവഃ | നരൻ | ഏകം | ഒരു |
| അഹനി അഹനി | പ്രതിദിനവും | ശ്ലോകം അപി | ശ്ലോകമെങ്കിലും |
| പാപാനി | പാപങ്ങളെ | പഠതി | പാഠംചെയ്യുന്നതായാൽ |
| കുൎയ്യാത് അപി | ചെയ്തുപോമെന്നാലും | പാപാത് | പാപത്തിൽനിന്ന് |
| | | പരിമുച്യതേ. | വിമുക്തനാകുന്നു. |

ഏതദാഖ്യാനമായുഷ്യം പഠൻ രാമായണം നരഃ
സപുത്രപൌത്രോ ലോകേഽസ്മിൻ പ്രേത്യ ചേഹ മഹീയതേ. 33

| | | | |
|---|---|---|---|
| ആയുഷ്യം | ആരോഗ്യത്തോടുകൂടിയ ദീൎഘായുസ്സിനെ തരുന്നതായ | അസ്മിൻ | ഈ |
| ഏതത് | ഈ | ലോകേ | ലോകത്തിൽ |
| രാമായണം | രാമായണമാകുന്ന | സപുത്രപൌത്രഃ, | പുത്രപൌത്രസമേതനായി വിളങ്ങുന്നു; |
| ആഖ്യാനം | ആഖ്യാനത്തെ | പ്രേത്യ | മരണാനന്തരം |
| പഠൻ | പാരായണംചെയ്യുന്ന | ഇഹ ച | ഇഹപരലോകങ്ങളിൽ രണ്ടിലും |
| നരഃ | മനുഷ്യൻ | മഹീയതേ. | കൊണ്ടാടപ്പെടുന്നു. |

അയോദ്ധ്യാഽപി പുരീ രമ്യാ ശൂന്യാ വഷഗണാൻ ബഹൂൻ
ഋഷഭം പ്രാപ്യ രാജാനം നിവാസമുപയാസ്യതി. 34

| | | | |
|---|---|---|---|
| അയോദ്ധ്യാ പുരീ അപി | അയോദ്ധ്യാപുരവും | ഋഷഭം | ഋഷഭനെന്നവനെ |
| ബഹൂൻ | അനേകം | രാജാനം | രാജാവായി |
| വഷഗണാൻ | സംവത്സരകാലം | പ്രാപ്യ, | പ്രാപിക്കുന്നകാലത്തിൽ, |
| ശൂന്യാ; | ശൂന്യമായിരിക്കുന്നതാകുന്നു; | രമ്യാ നിവാസം ഉപയാസ്യതി. | മനോഹരമായി ജനബ്ഭൂയിഷ്ഠമായി വിളങ്ങുന്നതാണ്. |

ഏതദ്രാമായണം യസ്തു നാദരം കുരുതേ നരഃ
സ പ്രേത്യ രൌരവേ ഘോരേ പച്യതേ നാത്ര സംശയഃ. 35

| | | | |
|---|---|---|---|
| ഏതത് | ഈ | പ്രേത്യ | മരണാനന്തരം |
| രാമായണം | രാമായണത്തെക്കുറിച്ച് | ഘോരേ | ഘോരമായ |
| യഃ | യാതൊരു | രൌരവേ | രൌരവമെന്ന നരകത്തിൽ |
| നരഃ തു | മനുഷ്യനെന്നാലും | പച്യതേ; | കിടന്നുകഷ്ടിക്കുന്നു; |
| ന ആദരം കുരുതേ, | അനാദരവു കാണിക്കുന്നുവോ, | അത്ര | ഇതിൽ |
| സഃ, | അവൻ, | ന സംശയഃ. | സംശയമില്ല. |

യസ്തു പൂജയതേ നിത്യം രാമായണമിദം നരഃ
സപുത്രപൌത്രോ ലഭതേ വൈകുണ്ഠേ സ്ഥാനമക്ഷയം. 36

| | | | |
|---|---|---|---|
| ഇദം | ഈ | സപുത്രപൌത്രഃ | പുത്രപൌത്രസമേതനായി |
| രാമായണം | രാമായണത്തെ, | | |
| നിത്യം | നാൾതോറും | വൈകുണ്ഠേ | വൈകുണ്ഠത്തിൽ |
| യഃ | യാതൊരു | അക്ഷയം | അനശ്വരമായ (പുനർജ്ജന്മമില്ലാത്ത) |
| നരഃ | നരൻ | | |
| പൂജയതേ തു, | കൊണ്ടാടുന്നുവോ, അവൻ | സ്ഥാനം | നിലയെ |
| | | ലഭതേ. | പ്രാപിക്കുന്നു. |

യം യം കാമയതേ കാമം ശൃണ്വൻ രാമായണം നരഃ
തം തം നിയതമാപ്നോതി രാഘവസ്യ പ്രസാദതഃ 37

| | | | |
|---|---|---|---|
| രാമായണം | രാമായണത്തെ | കാമയതേ, | ആഗ്രഹിക്കുന്നുവോ, |
| ശൃണ്വൻ | ശ്രദ്ധയോടുകൂടി പാരായണം ചെയ്യുന്ന | തം തം, | അതിനെയെല്ലാം, |
| | | രാഘവസ്യ | ശ്രീരാഘവന്റെ |
| നരഃ, | നരൻ, | പ്രസാദതഃ | അനുഗ്രഹത്താൽ |
| യം യം | ഏതേത് | നിയതം | നിശ്ചയമായും |
| കാമം | അഭീഷ്ടത്തെ | ആപ്നോതി. | പ്രാപിക്കുന്നു. |

ഏതദാഖ്യാനമായുഷ്യം സഭവിഷ്യം സഹോത്തരം
കൃതവാൻ യച്ച വാല്മീകിസ്തദ്ബ്രഹ്മാപ്യനുമോദത. 38

| | | | |
|---|---|---|---|
| വാല്മീകിഃ, | വാല്മീകിമഹൎഷി, | യത് | യാതൊരുന്നാ അപ്രകാരമുള്ള |
| സഭവിഷ്യം | വരുവാൻപോകുന്ന ചരിത്രത്തോടുകൂടിയതും | ഏതത് | ഈ |
| സഹോത്തരം | ഉത്തരകാണ്ഡത്തോടുകൂടിയതും | ആഖ്യാനം ച | ആഖ്യാനത്തെ |
| | | കൃതവാൻ; | വിരചിച്ചു; |
| | | തത് | അതിനെ |
| ആയുഷ്യം ച | ആരോഗ്യയുക്തമായ ദീൎഘായുസ്സിനെ നൽകുന്നതും ആയത് | ബ്രഹ്മാ അപി | ബ്രഹ്മദേവനും |
| | | അനുമോദത. | അനുമോദിച്ചരുളി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ചതുൎവ്വിംശത്സാഹസ്രി-
കായാം സംഹിതായാം ഉത്തരകാണ്ഡേ ദശോത്തരശതതമഃസൎഗ്ഗഃ
ഉത്തരകാണ്ഡഃ സമാപ്തഃ.

**ആദ്യം മുതൽ ശ്ലോകസംഖ്യ 24000; ഉത്തരകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 3256**

**ശ്രീ ഗോമതീതീരേ നൈമിശാരണ്യേ അശ്വമേധയജ്ഞവാടഗതമുനീന്ദ്രദ്വിജേന്ദ്ര ഋക്ഷഗോപുച്ഛ വാനരേന്ദ്ര രാക്ഷസേന്ദ്രപരിവൃതസ്യ മുനിവൃന്ദാരകവന്ദ്യമാന കോരകാകാരപാദയുഗളസ്യ അയോദ്ധ്യാപുരാധീശസ്യ രാജാധിരാജസ്യ കൃതജ്ഞസ്യ സകലലോകശരണ്യസ്യ സകല- ജഗദ്രക്ഷണജാഗരൂകസ്യ ലോകാഭിരാമസ്യ ശ്രീരാമചന്ദ്രസ്യ നികടോക്ത്യാഃ ശ്രീരാമാത്മജയോഃ കുശലവയോഃ ആഖ്യാനേ ശ്രീമദ്രാമായണേ ദ്വാത്രിംശേഽഹനി വൎത്തമാനകഥാപ്രസംഗഃ സമാപ്തഃ.**

**ശ്രീ ഗോമതീനദീതീരത്തിൽ. നൈമിശാരണ്യത്തിൽ അശ്വമേധയാഗശാലയിൽ സന്നിഹിതരായിരുന്ന മുനിശ്രേഷ്ഠന്മാർ, ബ്രാഹ്മണശ്രേഷ്ഠന്മാർ, രാജാക്കന്മാർ, കരടികൾ, ഗോപുച്ഛങ്ങൾ, വാനരേന്ദ്രന്മാർ, രാക്ഷസേന്ദ്രന്മാർ, ഇവരാൽ ചൂഴപ്പെട്ടവനും, മുനികളുടേയും ദേവന്മാരുടേയും സംഘങ്ങളാൽ വന്ദിക്കപ്പെട്ട താമരസകിഞ്ജൽക്കംപോലെ അഴകാന്ന തിരുവടിയുഗളത്തോടുകൂടിയവനും, അയോദ്ധ്യാപുരീശനും, രാജാധിരാജനും, സദാചാരങ്ങളെ അറിഞ്ഞവനും, സകലലോകശരണ്യനും, സകല ജഗത്തിനേയുംസംരക്ഷിക്കുന്നതിൽ ജാഗരൂകനും, ലോകാഭിരാമനും ആയ ശ്രീരാമചന്ദ്രന്റെ സന്നിധാനത്തിൽ പ്രവചനം ചെയ്യപ്പെട്ടതും ശ്രീരാമകുമാരന്മാരായ കുശലവന്മാരാൽ ആഖ്യാനം ചെയ്യപ്പെട്ടതും ആയ ശ്രീമദ്രാമായണത്തിൽ, മുപ്പത്തിരണ്ടാം ദിവസം ഗാനം ചെയ്യപ്പെട്ട ശ്ലോകങ്ങൾ അവസാനിച്ചു.**



മംഗളം കോസലേന്ദ്രായ മഹനീയഗുണാബ്ധയേ
ചക്രവൎത്തിതനൂജായ സാൎവ്വഭൗമായ മംഗളം.

ശുഭം.



## പരിശിഷ്ടം (1)

# രാമരക്ഷാസ്തോത്രം.



അസ്യ ശ്രീരാമരക്ഷാസ്തോത്രമഹാമന്ത്രസ്യ ബുധകൌശികഋഷിഃ; അനുഷ്ടുപ് ഛന്ദഃ; ശ്രീരാമചന്ദ്രോ ദേവതാ; സീതാ ശക്തിഃ; ഹനുമാൻ കീലകം; ശ്രീരാമചന്ദ്രപ്രീത്യർത്ഥം സർവ്വാഭീഷ്ടസിദ്ധ്യർത്ഥം രാമരക്ഷാസ്തോത്രമന്ത്രജപേ വിനിയോഗഃ.

ധ്യാനം:— ധ്യായേദാജാനുബാഹും ധൃതശരധനുഷം ബദ്ധപദ്മാസനസ്ഥം
പീതം വാസോ വസാനം നവകമലദളസ്പർദ്ധിനേത്രം പ്രസന്നം
വാമാങ്കാരൂഢസീതാമുഖകമലമിളല്ലോചനം നീരദാഭം
നാനാലങ്കാരദീപ്തം ദധതമുരുജടാമണ്ഡലം രാമചന്ദ്രം.

ചരിതം രഘുനാഥസ്യ ശതകോടിപ്രവിസ്തരം
ഏകൈകമക്ഷരം പുംസാം മഹാപാതകനാശനം
ധ്യാത്വാ നീലോത്പലശ്യാമം രാമം രാജീവലോചനം
ജാനകീലക്ഷ്മണോപേതം ജടാമുകുടമണ്ഡിതം
സാസിതൂണധനുർബാണപാണിം നക്തഞ്ചരാന്തകം
സ്വലീലയാ ജഗത് ത്രാതുമാവിർഭൂതമജം വിഭും
രാമരക്ഷാം പഠേത് പ്രാജ്ഞഃ പാപഘ്നീം സർവ്വകാമദാം

---

ഓം

ശിരോ മേ രാഘവഃ പാതു ഫാലം ദശരഥാത്മജഃ
കൌസല്യേയോ ദൃശൌ പാതു വിശ്വാമിത്രപ്രിയഃ ശ്രുതീ. 1
ഘ്രാണം പാതു മഖത്രാതാ മുഖം സൌമിത്രിവത്സലഃ
ജിഹ്വാം വിദ്യാനിധിഃ പാതു കണ്ഠം ഭരതവന്ദിതഃ. 2

എൻെറ ശിരസ്സിനെ രഘുകുലത്തിൽ അവതരിച്ചവൻ രക്ഷിക്കട്ടെ; നെററിയെ ദശരഥനു പുത്രനായി ജനിച്ചവനും, രണ്ടു കണ്ണുകളേയും കൌസല്യാദേവിയ്ക്കുളവായവനും, രണ്ടു കാതുകളേയും വിശ്വാമിത്രനു പ്രീതിപാത്രമായവനും രക്ഷിക്കട്ടെ. യാഗരക്ഷചെയ്തവൻ നാസികയേയും, ലക്ഷ്മണനു പ്രിയനായവൻ മുഖത്തേയും രക്ഷിക്കട്ടെ; വിദ്യയ്ക്കെല്ലാം വാസസ്ഥാനമായവൻ നാവിനേയും, ഭരതനാൽ വന്ദിക്കപ്പെട്ടവൻ കണ്ഠത്തേയും രക്ഷിക്കട്ടെ.

[ഈ രണ്ടു ശ്ലോകങ്ങളിലുള്ള എട്ടുനാമങ്ങൾകൊണ്ട് ഗായത്രിയിലെ പ്രഥമപാദത്തിലെന്നപോലെ പരമാത്മാവിൻെറ വ്യഷ്ടിസമഷ്ടിരൂപങ്ങളെ പറയുന്നു. ബാലകാണ്ഡത്തിലെ ആമുഖവും നോക്കുക.]

1. "രംഹതി നാശം ഗച്ഛതി ഇതി രഘുഃ," നാശത്തെ പ്രാപിക്കുന്നതായ വ്യഷ്ടിസമഷ്ടിരൂപമായ അന്നമയകോശംതന്നെ 'രഘു'—അതിൽ വിദിതനായവൻ,

13. "ഖരധ്വംസീ" :—ഭഗവാനെ ഉപാസിക്കാതെതന്നെ വർത്തിക്കുന്നവനെക്കാൾ ഖരാദികളെപ്പോലെ ദ്വേഷബുദ്ധികൊണ്ടെന്നാലും ധ്യാനിക്കുന്നവൻ ശ്രേഷ്ഠനാകയാലും, ഭക്തി, കൈങ്കര്യം മുതലായവ ഇല്ലാത്തതിനാൽ ഇപ്രകാരമുള്ള ഉപാസന മദ്ധ്യമമാകയാലും, ഇമ്മാതിരി ഉപാസകന്മാർക്ക് സിദ്ധിക്കുന്ന ഭഗവദനുഗ്രഹവും നിഗ്രഹരൂപമായിത്തന്നെ മദ്ധ്യമമാകയാലും, അപ്രകാരമുള്ള ഫലപ്രദാതാവായ ഖരവിധ്വംസകൻ, മദ്ധ്യപ്രദേശത്തെ രക്ഷിക്കട്ടെ.

14. "ജാംബവദാശ്രയഃ" :—ആപത്കാലത്തിൽ ആപന്നിവൃത്തിയുണ്ടാകേണമെന്ന സ്വാർത്ഥത്തെത്തന്നെ കാമിക്കുന്നവനായി, മുൻപറഞ്ഞമാതിരിയുള്ള ദ്വേഷബുദ്ധിയില്ലാത്തവനായി ധ്യാനിക്കുന്നവനാകുന്നു ജാംബവാൻ. അപ്രകാരമുള്ള സ്വാർത്ഥബുദ്ധിയാർന്ന ഉപാസകന്മാരാൽ സേവിക്കപ്പെടുന്നവനായ 'ജാംബവദാശ്രയൻ,' ബാഹ്യമാകുന്ന മദ്ധ്യപ്രദേശത്തിനും അന്തരമായുള്ള നാഭിപ്രദേശത്തെ രക്ഷിക്കട്ടെ.

15. "സുഗ്രീവേശഃ" :—'എന്റെ ഈ അപേക്ഷയെ നിവൃത്തിയാക്കിയാൽ ഞാൻ അവിടത്തെ കാര്യത്തെയും സാധിപ്പിക്കാം,' എന്നിങ്ങിനെ, വണിക്കിനെപ്പോലെ, ആദ്യം സ്വാർത്ഥസമ്പത്തിയും പിന്നീട് ആരാധനവും, സുഗ്രീവപദം കൊണ്ട് വിവക്ഷിക്കപ്പെടുന്നു. അപ്രകാരമുള്ള "സുഗ്രീവേശൻ" എന്റെ കടിപ്രദേശത്തെ രക്ഷിക്കട്ടെ.

16. "ഹനുമത്പ്രഭുഃ" :—നിഷ്കാമമായി ഈശ്വരാർത്ഥമായി മാത്രംകൈങ്കര്യം ചെയ്യുന്നവനായ ഹനുമാനാൽ ഉപാസിക്കപ്പെട്ട പ്രഭുവായവൻ എന്റെ അങ്കപ്രദേശത്തെ (മടി) രക്ഷിക്കട്ടെ. ഇപ്രകാരമുള്ള ഭക്തൻ, പിതാവിന്ന് ശിശുവെന്നപോലെ, പ്രേമപാരവശ്യത്താൽ മടിയിൽ വെക്കത്തക്കവനാണെന്നു സാരം. പുത്രൻ പിതാവിനു കൈങ്കര്യം ചെയ്യുന്നതും കേവലം പ്രേമംകൊണ്ടു പ്രേരിക്കപ്പെട്ടതും പ്രയോജനാനപേക്ഷവുമാണെന്നും കാണുക.

ഇപ്രകാരം ദ്വേഷബുദ്ധിയോടുകൂടിയുള്ള ഉപാസന, സ്വാർത്ഥയുക്തമായ ഉപാസന, സ്വാർത്ഥത്തോടും കൈങ്കര്യത്തോടുംകൂടിയ ഉപാസന, നിഷ്കാമമായ ഉപാസന, എന്നിങ്ങിനെ നാലുവിധത്തിലുള്ള ഉപാസനകൾ, ഇതിൽ പറയപ്പെടുന്നു. ഇത് വ്യഷ്ട്യുപാസനയാകുന്നു. ആദ്യത്തെ രണ്ടും ഭഗവത്കൈങ്കര്യമില്ലാത്തവയും, ഒടുവിലത്തെ രണ്ടും ഉള്ളവയും ആകയാൽ, ഒന്നിനെക്കാൾ മറ്റൊന്ന് ക്രമത്തിൽ വൈശിഷ്ട്യമേറിയതാണെന്നും കാണുക. ഇങ്ങിനെ ഗായത്രിയിലെ "ധീമഹി" എന്ന പദാർത്ഥം വിവരിക്കപ്പെട്ടു.

[ഊരൂ രഘൂത്തമഃ പാതു രക്ഷഃകുലവിനാശകൃത്]
ജാനുനീ സേതുകൃത് പാതു ജംഘേ ദശമുഖാന്തകഃ
പാദൗ വിഭീഷണശ്രീദഃ പാതു രാമോഽഖിലം വപുഃ. 5

17. "സേതുകൃത്" :—സംസാരമാകുന്ന സമുദ്രത്തിന്ന് സേതുവെന്നപോലെ, സ്ഥൂലമായ വ്യക്തത്തിൽനിന്ന്, അവ്യക്തമായ സൂക്ഷ്മത്തെ അവലംബിക്കുന്നതിനുള്ള ഗതിയെ പ്രദാനംചെയ്യുന്നവനായ "സേതുകൃത്ത്" (സമുദ്രത്തിൽ സേതു നിർമ്മിച്ച ഭഗവാൻ), ശിശുവിന്ന് ഒന്നാമതായി ഗമനത്തിന്ന് സാധനീഭൂതമായ രണ്ടു മുട്ടുകളെയും രക്ഷിക്കട്ടെ.

ഇതിൽ സ്ഥൂലദേഹാതിക്രമം പറയപ്പെടുന്നു. ഈ അവസ്ഥയിൽ ഉപാസകൻ ദേഹവിമുക്തനാണെന്ന് ബോദ്ധ്യമാകുന്നു.

18. "ദശമുഖാന്തകഃ" :—"ദശ ഇന്ദ്രിയാണി മുഖാനി ഭോഗദ്വാരാണി യസ്യ സഃ ദശമുഖഃ, ലിംഗാത്മാ; തസ്യ അന്തകഃ, നാശകഃ, പ്രവിലാപയിതാ ദശമുഖാന്തകഃ" (പത്തു് ഇന്ദ്രിയങ്ങളും വിഷയഭോഗങ്ങളെ അനുഭവിക്കുന്നതിന്ന് മുഖങ്ങളായുള്ള ലിംഗശരീരത്തിന്ന് വിലയം വരുത്തുന്നവൻ ദശമുഖാന്തകൻ). അപ്രകാരമുള്ളവൻ, മുട്ടുകുത്തിനടക്കുന്ന ശിശുവിന്ന് ഊദ്ധ്വഗതിക്ക് സാധനമായുള്ള ജംഘകളെ (വണ്ണക്കാലുകളെ) രക്ഷിക്കട്ടെ. ഇതിൽ ലിംഗശരീരത്തിൻെറയും അതിക്രമണം പറയപ്പെടുന്നു. ഈ അവസ്ഥയിൽ ഉപാസകൻ കാരണശരീരാത്മകനാകുന്നു എന്ന് ബോദ്ധ്യമാകുന്നു.

19. "വിഭീഷണശ്രീദഃ" :—ഭീഷണമായ, ഭയങ്കരമായ അജ്ഞാനം വിഗതമായിരിക്കുന്നവൻ, നീങ്ങിയിരിക്കുന്നവൻ വിഭീഷണൻ; നിശ്ശേഷമായ അവിദ്യയോടുകൂടിയവൻ എന്ന് സാരം. അപ്രകാരമുള്ളവന്ന് "ഏഷാഽസ്യ പരമാ സംപത്" എന്നിങ്ങിനെ ശ്രുതിപ്രസിദ്ധമായുള്ള ശ്രീയിനെ, അതായത് ആനന്ദത്തെ, പ്രദാനം ചെയ്യുന്നവൻ "വിഭീഷണശ്രീദൻ". അപ്രകാരമുള്ളവൻ ശീഘ്രഗതിക്കു് സാധനമായുള്ള പാദങ്ങളെ രക്ഷിക്കട്ടെ. ഇതിനാൽ അനത്ഥനിവൃത്തിപൂവ്വകമായ ആനന്ദാവാപ്തി പറയപ്പെടുന്നു. ഈ അവസ്ഥയിൽ ഉപാസകൻ മുക്തനാകുന്നുവെന്ന് ബോദ്ധ്യമാകുന്നു.

20. "രാമഃ" :— സവ്വേശ്വരനായി ബ്രഹ്മാണ്ഡമണ്ഡപത്തിൽ രമിക്കുന്നവനായ ശ്രീരാമൻ, ജീവന്മുക്താവസ്ഥയെ കാംക്ഷിക്കുന്നവനായ എൻെറ ത്രിവിധമായ ശരീരത്തേയും, സവ്വപ്രകാരത്തിലുള്ള യോഗത്തിന്നും പ്രതിബന്ധങ്ങളായി നില്ക്കുന്ന എല്ലാററിനേയും നിരസനംചെയ്തു് ബ്രഹ്മസാക്ഷാത്കാരക്ഷമമാക്കിച്ചെയ്യട്ടെ.

ഈ ശ്ലോകത്തിലെ ആദ്യത്തെ രണ്ടു പാദങ്ങൾകൊണ്ടു് സമഷ്ട്യുപാസന പറയപ്പെടുന്നു. ഉത്തരാദ്ധംകൊണ്ട് ജീവന്മുക്തിസഹിതമായ അനത്ഥനിവൃത്തിയും ആനന്ദാവാപ്തിയും പറയപ്പെടുന്നു. ഇപ്രകാരം ഈ ഒടുവിലത്തെ ശ്ലോകംകൊണ്ടു് ഗായത്രിയുടെ തൃതീയപാദത്തിൻെറ താല്പയ്യവും പറയപ്പെട്ടു.

ഈ ഇരുപതുനാമങ്ങൾകൊണ്ട് രാമായണകഥാസാരം അനുക്രമമായും പറയപ്പെടുന്നുണ്ടു് എന്നും, ആദ്ധ്യാത്മികമായ സാരം, ഗായത്രിയിലെന്നപോലെ അന്തഭവിച്ചിട്ടുണ്ടെന്നും സ്പഷ്ടമാകുന്നു. ഗായത്രീമന്ത്രദ്രഷ്ടാവ് വിശ്വാമിത്രമഹഷിയാണെന്നും, രാമരക്ഷാമന്ത്രദ്രഷ്ടാവും ബുധകൌശികൻ (അതായത് ബ്രഹ്മപദം സിദ്ധിച്ചവനായ വിശ്വാമിത്രമഹഷി)തന്നെയെന്നും കാണ്ക.

> ഏതാം രാമബലോപേതാം രക്ഷാം യഃ സുകൃതീ പഠേത്
> സ ചിരായുഃ സുഖീ പുത്രീ വിജയീ വിനയീ ഭവേത്. 6

ശ്രീരാമശക്തിയുക്തമായ ഈ രക്ഷാമന്ത്രത്തെ യാതൊരു പുണ്യാത്മാവ് ജപം ചെയ്യുന്നുവോ, അവൻ ദീഘായുഷ്മാനായും സുഖം, സന്തതി, വിജയം എന്നവയോടുകൂടിയവനായി സച്ചരിത്രനായും ഭവിക്കുന്നതാകുന്നു.

> പാതാളഭൂതലവ്യോമചാരിണശ്ഛദ്മചാരിണഃ
> ന ദ്രഷ്ടുമപി ശക്താസ്തേ രക്ഷിതം രാമനാമഭിഃ. 7

പാതാളത്തിലും ഭൂമിയിലും ആകാശത്തിലും കപടസഞ്ചാരികളായ അസുരന്മാർ ആരായിരുന്നാലും, ശ്രീരാമൻെറ തിരുനാമങ്ങൾകൊണ്ടു് രക്ഷിക്കപ്പെട്ടവനെ നോക്കുവാനുംകൂടി ശക്തരല്ല.

രാമേതി രാമഭദ്രേതി രാമചന്ദ്രേതി വാ സ്മരൻ
നരോ ന ലിപ്യതേ പാപൈർഭുക്തിം മുക്തിം ച വിന്ദതി. 8

**ശ്രീരാമ എന്നോ, രാമഭദ്ര എന്നോ, ശ്രീരാമചന്ദ്ര എന്നോ ജപിക്കുന്ന മനുഷ്യൻ പാപങ്ങളാൽ സ്പർശിക്കപ്പെടുന്നില്ല ഐഹികസുഖത്തേയും മോക്ഷത്തേയും പ്രാപിക്കയും ചെയ്യുന്നു.**

ജഗജ്ജൈത്രൈകമന്ത്രേണ രാമനാമ്നാഽഭിരക്ഷിതം
യഃ കണ്ഠേ ധാരയേത്തസ്യ കരസ്ഥാഃ സർവ്വസിദ്ധയഃ. 9

**ജഗത്തിനേയെല്ലാം വശത്തിലാക്കുന്ന നിസ്തുല്യമായ മന്ത്രമാകുന്ന രാമനാമത്താൽ അഭിമന്ത്രിക്കപ്പെട്ടതായ രക്ഷാമന്ത്രത്തെ കണ്ഠത്തിൽ യാതൊരുവൻ ധരിക്കുന്നുവോ അവന്ന്, സർവ്വപുരുഷാർത്ഥങ്ങളും കരസ്ഥമാകുന്നതാണ്.**

വജ്രപഞ്ജരനാമേദം യോ രാമകവചം സ്മരേത്
അവ്യാഹതാജ്ഞഃ സർവ്വത്ര ലഭതേ ജയമംഗളം. 10

**വജ്രംകൊണ്ടുള്ള കൂടാകുന്ന തിരുനാമമുള്ള ഈ ശ്രീരാമകവചത്തെ യാതൊരുവൻ ജപിക്കുന്നുവോ അവൻ തന്റെ ആജ്ഞയ്ക്ക് എതിരില്ലാത്തവനായി വിജയത്തിന്റെ ഫലമായുള്ള മംഗളത്തേ പ്രാപിക്കുന്നതാണ്.**

ആദിഷ്ടവാൻ യഥാ സ്വപ്നേ രാമരക്ഷാമിമാം ഹരഃ
തഥാ ലിഖിതവാൻ പ്രാതഃ പ്രബുദ്ധോ ബുധകൗശികഃ. 11

**പരമശിവൻ ഈ ശ്രീരാമരക്ഷയെ സ്വപ്നത്തിൽ എപ്രകാരം ഉപദേശിച്ചനുഗ്രഹിക്കയുണ്ടായോ അതപ്രകാരംതന്നെ, ബുധകൗശികമഹർഷി പ്രാതഃകാലത്തിൽ ഉറക്കുണർന്ന് ലേഖനംചെയ്തു.**

ആരാമഃ കല്പവൃക്ഷാണാം വിരാമഃ സകലാപദാം
അഭിരാമസ്ത്രിലോകാനാം രാമഃ ശ്രീമാൻ സ നഃ പ്രഭുഃ. 12

**കല്പകവൃക്ഷങ്ങൾക്കെല്ലാം ഉദ്യാനമായും, സകല ആപത്തുകൾക്കും പ്രളയമായും ത്രൈലോക്യത്തിന്നും നേത്രാനന്ദകരനായും ഉള്ള ലക്ഷ്മീസമേതനായ ആ ശ്രീരാമൻ തന്നെ നമുക്ക പ്രഭുവായുള്ളവൻ.**

തരുണൌ രൂപസമ്പന്നൌ സുകുമാരൌ മഹാബലൌ
പുണ്ഡരീകവിശാലാക്ഷൌ ചീരകൃഷ്ണാജിനാംബരൌ 13
ഫലമൂലാശിനൌ ദാന്തൌ താപസൌ ധർമ്മചാരിണൌ. 14
ശരണ്യൌ സർവ്വസത്വാനാം ശ്രേഷ്ഠൌ സർവ്വധനുഷ്മതാം
രക്ഷഃകുലനിഹന്താരൌ ത്രായേതാം നോ രഘൂത്തമൌ. 15

**താരുണ്യം തികഞ്ഞവരായ രണ്ടു സുന്ദരഗാത്രന്മാരും, അതികോമളശരീരന്മാരും, മഹാബലശാലികളും, ചെന്താരൊത്ത വിശാലനേത്രന്മാരും, മരവുരിയും മാൻതോലും ധരിച്ചവരും, കായ്കിഴങ്ങുകൾ തിന്നുന്നവരും, ശാസ്ത്രങ്ങളെ അനുസരിക്കുന്നവരും, താപസവൃത്തിയാർന്നവരും, ധർമ്മാനുഷ്ഠാനനിരതന്മാരും, സർവ്വജീവരാശികൾക്കും അഭയത്തെ കൊടുക്കുന്നവരും, വില്ലാളിപ്രവരന്മാരും, രാക്ഷസകുലാന്തകന്മാരുമായ രഘുകുലോത്തംസന്മാരായ ശ്രീരാമലക്ഷ്മണന്മാർ നമ്മെ രക്ഷിച്ചരുളണമെ.**

ആത്തസജ്ജധനുഷാവിഷുസ്പൃശാവക്ഷയാശുഗ നിഷംഗസംഗിനൌ
രക്ഷണായ മമ രാമലക്ഷ്മണാവഗ്രതഃ പഥി സദൈവ ഗച്ഛതാം. 16

(ബാണം പ്രയോഗിപ്പാൻ) തയ്യാറായുള്ള കോദണ്ഡത്തോടുകൂടിയവരും, കയ്യിൽ ശരമേന്തിയവരും, ബാണങ്ങൾ കുറയാത്ത ആവനാഴികളാന്ന്വരുമായ ശ്രീരാമലക്ഷ്മണന്മാർ പ്രയാണമാർഗ്ഗത്തിൽ എന്നെ രക്ഷിക്കുന്നതിന്നായി എപ്പോഴും മുമ്പിലായി എഴുന്നെള്ളേണമേ.

സന്നദ്ധഃ കവചീ ഖഡ്ഗീ ചാപബാണധരോ യുവാ
ഗച്ഛൻ മമാഗ്രതോ നിത്യം രാമഃ പാതു സലക്ഷ്മണഃ 17

കച്ച മുറുക്കി, കവചംപൂണ്ട്, വാളേന്തിയവനായി, അമ്പും വില്ലും ധരിച്ചവനായി എന്റെ മുമ്പിൽ എഴുന്നെള്ളുന്നവനും യുവാവുമായ ലക്ഷ്മണസഹിതനായ ശ്രീരാമൻ രക്ഷിക്കട്ടെ.

രാമോ ദാശരഥിഃ ശൂരോ ലക്ഷ്മണാനുചരോ ബലീ
കാകുത്സ്ഥഃ പുരുഷഃ പൂർണ്ണഃ കൌസല്യേയോ രഘൂത്തമഃ 18
വേദാന്തവേദ്യോ യജ്ഞേശഃ പുരാണപുരുഷോത്തമഃ
ജാനകീവല്ലഭഃ ശ്രീമാനപ്രമേയപരാക്രമഃ 19

ശ്രീരാമൻ ദശരഥപുത്രനും ശൂരനും ലക്ഷ്മണനാൽ എപ്പോഴും അനുഗമിക്കപ്പെട്ടവനും, ബലവാനും, കകുത്സ്ഥവംശോത്ഭവനും, സകല ശരീരങ്ങളിലും അന്തര്യ്യാമിയായി ശയിക്കുന്നവനും, പരിപൂർണ്ണനും, കൌസല്യാദേവിക്ക് പുത്രനായുള്ളവനും, രഘുകുലശ്രേഷ്ഠനും, ഉപനിഷദ്വാക്യങ്ങളാൽ മാത്രം അറിയപ്പെടുന്നവനും, യജ്ഞഫലപ്രദാതാവും, സനാതനങ്ങളായ ആത്മാക്കളെക്കാളും വിലക്ഷണനായുള്ളവനും, സീതാവല്ലഭനും എന്നും വേർപിരിയാത്ത ലക്ഷ്മിയോടുകൂടിയവനും, അളവററ പരാക്രമശാലിയുമാകുന്നു.

ഇത്യേതാനി ജപേന്നിത്യം യദ്ഭക്തഃ ശ്രദ്ധയാന്വിതഃ
അശ്വമേധായുതം പുണ്യം സംപ്രാപ്നോതി ന സംശയഃ 20

ഇപ്രകാരം ഈ തിരുനാമങ്ങളെ യാതൊരു ഭക്തൻ ശ്രദ്ധയോടുംകൂടി നാൾതോറും ജപിക്കുമോ, അവൻ പതിനായിരം അശ്വമേധയാഗത്തിന്നുള്ള പുണ്യഫലത്തെ നേടുന്നു തീർച്ചതന്നെ.

രാമം ദൂർവ്വാദളശ്യാമം പദ്മാക്ഷം പീതവാസസം
സ്തുവന്തി നാമഭിർദിവ്യൈർന്ന തേ സംസാരിണോ നരാഃ 21

കറുകപ്പുല്ലുപോലെ ശ്യാമളവർണ്ണനായി, ചെന്താർനേത്രനായി, പീതാംബരധാരിയായ ശ്രീരാമനെ ദിവ്യനാമങ്ങൾകൊണ്ട് യാതൊരുവർ സ്തോത്രംചെയ്യുന്നുവോ, അവർ സംസാരത്തിലുഴലുന്ന കർമ്മവശ്യരാകുന്നില്ല.

രാമം ലക്ഷ്മണപൂർവ്വജം രഘുവരം സീതാപതിം സുന്ദരം
കാകുത്സ്ഥം കരുണാർണ്ണവം ഗുണനിധിം വിപ്രപ്രിയം ധാർമ്മികം
രാജേന്ദ്രം സത്യസന്ധം ദശരഥതനയം ശ്യാമളം ശാന്തമൂർത്തിം
വന്ദേ ലോകാഭിരാമം രഘുകുലതിലകം രാഘവം രാവണാരിം 22

ലക്ഷ്മണനു് ജ്യേഷ്ഠനും, രഘുകുലശ്രേഷ്ഠനും, സീതാവല്ലഭനും, സുന്ദരമൂർത്തിയും, കകുത്സ്ഥവംശോത്ഭവനും, കരുണാവാരിധിയും, സദ്ഗുണങ്ങൾക്ക് ഇരിപ്പിടവും, ബ്രാഹ്മണഭക്തനും, ധർമ്മനിഷ്ഠനും, ചക്രവർത്തിശ്രേഷ്ഠനും, സത്യനിഷ്ഠനും, ദശരഥകുമാരനും, ശ്യാമളവർണ്ണനും, ശാന്തമൂർത്തിയും, സകലജനത്രാനന്ദകരനും, രഘുവംശഭൂഷണവും, രാവണശത്രുവുമായ ശ്രീരാഘവനാകുന്ന ശ്രീരാമനെ ഞാൻ വന്ദിക്കുന്നു.

രാമായ രാമഭദ്രായ രാമചന്ദ്രായ വേധസേ
രഘുനാഥായ നാഥായ സീതായാഃ പതയേ നമഃ 23

ശ്രീരാമനായി, ശ്രീരാമഭദ്രനായി, ശ്രീരാമചന്ദ്രനായി, ജഗത്കാരണനായി, രഘുകുലനാഥനായി, സർവ്വസ്വാമിയായുള്ള സീതാവല്ലഭന്നായ്ക്കൊണ്ടു് നമസ്കാരം.

ശ്രീരാമ രാമ രഘുനന്ദന രാമ രാമ
ശ്രീരാമ രാമ ഭരതാഗ്രജ രാമ രാമ
ശ്രീരാമ രാമ രണകർക്കശ രാമ രാമ
ശ്രീരാമ രാമ ശരണം ഭവ രാമ രാമ. 24

ശ്രീരഘുനന്ദന! ഭരതാഗ്രജ! യുദ്ധത്തിൽ അസഹ്യനായുള്ളോവേ! ശ്രീരാമ! ശരണമായിഭവിച്ചാലും.

ശ്രീരാമചന്ദ്രചരണൌ മനസാ സ്മരാമി
ശ്രീരാമചന്ദ്രചരണൌ വചസാ ഗൃണാമി
ശ്രീരാമചന്ദ്രചരണൌ ശിരസാ നമാമി
ശ്രീരാമചന്ദ്രചരണൌ ശരണം പ്രപദ്യേ. 25

ശ്രീരാമചന്ദ്രന്റെ തൃപ്പാദങ്ങളെ ഞാൻ മനസ്സുകൊണ്ടു ധ്യാനിക്കുന്നു; ശ്രീരാമതൃപ്പാദങ്ങളെ ഞാൻ വാക്കുകൊണ്ടു് സ്തോത്രം ചെയ്യുന്നു; ശ്രീരാമപാദയുഗളത്തെ ഞാൻ ശിരസ്സിനാൽ നമിക്കുന്നു; ശ്രീരാമപാദാരവിന്ദങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു.

മാതാ രാമോ മത്പിതാ രാമചന്ദ്രഃ
സ്വാമീ രാമോ മത്സഖാ രാമചന്ദ്രഃ
സർവ്വസ്വം മേ രാമചന്ദ്രോ ദയാലുർ-
നാന്യം ജാനേ നൈവ ജാനേ ന ജാനേ. 26

എനിക്കു് മാതാവു് ശ്രീരാമൻ തന്നെ; പിതാവും ശ്രീരാമചന്ദ്രൻ തന്നെ; എനിക്ക് നാഥനായുള്ളവനും ശ്രീരാമൻ തന്നെ; മിത്രവും രഘുകുലപ്രവരൻ തന്നെ; എന്റെ സ്വത്തു മുഴുവനും കരുണാശാലിയായ ശ്രീരാമചന്ദ്രനാകുന്നു; മറ്റൊരുവനേയും ഞാൻ അറിയുന്നില്ല; അറിയുന്നില്ലതന്നെ.

ദക്ഷിണേ ലക്ഷ്മണോ യസ്യ വാമേ തു ജനകാത്മജാ
പുരതോ മാരുതിര്യസ്യ തം വന്ദേ രഘുനന്ദനം. 27

യാതൊരുവന്റെ വലത്തുഭാഗത്തിൽ ശ്രീലക്ഷ്മണനുണ്ടോ, അപ്രകാരംതന്നെ എടത്തുഭാഗത്തിൽ ജനകനന്ദിനിയോ, യാതൊരുവന്റെ പുരോഭാഗത്തിൽ വായുകുമാരനോ, ആ ശ്രീരഘുനന്ദനനെ ഞാൻ വണങ്ങുന്നു.

ലോകാഭിരാമം രണരംഗധീരം രാജീവനേത്രം രഘുവംശനാഥം
കാരുണ്യരൂപം കരുണാകരം തം ശ്രീരാമചന്ദ്രം ശരണം പ്രപദ്യേ. 28

**സകലജനനയനാനന്ദകനായി, പോർക്കളത്തിൽ പിൻതിരിയാത്തവനായി, ചെന്താർ നേത്രനായി, രഘുകുലനായകനായി, കാരുണ്യം മൂത്തീകരിച്ചവനായി, കരുണക്കടലായി, ത്രിലോകപ്രസിദ്ധനായ ശ്രീരാമചന്ദ്രനെ ഞാൻ ശരണം പ്രാപിക്കുന്നു.**

മനോജവം മാരുതതുല്യവേഗം ജിതേന്ദ്രിയം ബുദ്ധിമതാം വരിഷ്ഠം
വാതാത്മജം വാനരയൂഥമുഖ്യം ശ്രീരാമദൂതം ശരണം പ്രപദ്യേ. 29

**മനോവേഗതപൂണ്ടവനായി, വായുവിന്നൊത്ത വേഗതയാന്നവനായി, ഇന്ദ്രിയനിഗ്രഹം ചെയ്തവനായി, ബുദ്ധിമാന്മാരിലുത്തമനായി, വായുപുത്രനായി, വാനരഗണങ്ങളിൽ പ്രധാനിയായ ശ്രീരാമദൂതനെ ഞാൻ ശരണം പ്രാപിക്കുന്നു.**

കൂജന്തം രാമ രാമേതി മധുരം മധുരാക്ഷരം
ആരുഹ്യ കവിതാശാഖാം വന്ദേ വാല്മീകികോകിലം. 30

**കവിതയാകുന്ന കൊമ്പിൽ ഇരുന്നുകൊണ്ട്, "രാമ! രാമ!" എന്നിങ്ങിനെയുള്ള ആനന്ദകരമായ അക്ഷരങ്ങളോടുകൂടിയ നാമത്തെ, മനോഹരമാംവണ്ണം കൂകിക്കൊണ്ടിരിക്കുന്ന വാല്മീകിമഹർഷിയാകുന്ന കോകിലത്തെ ഞാൻ വന്ദിക്കുന്നു.**

ആപദാമപഹർത്താരം ദാതാരം സർവ്വസമ്പദാം
ലോകാഭിരാമം ശ്രീരാമം ഭൂയോ ഭൂയോ നമാമ്യഹം. 31

**ആപത്തുകളെ ഇല്ലാതാക്കുന്നവനായി, സകല ഐശ്വര്യങ്ങളേയും നൽകുന്നവനായി ലോകാഭിരാമനായ ശ്രീരാമനെ നിരന്തരം ഞാൻ വണങ്ങുന്നു.**

ഭർജ്ജനം ഭവബീജാനാമർജ്ജനം സുഖസമ്പദാം
തർജ്ജനം യമദൂതാനാം രാമരാമേതി ഗർജ്ജനം. 32

**രാമ! രാമ! എന്നിങ്ങിനെയുള്ള ഗർജ്ജനം, സംസാരത്തിന്നു മൂലമായുള്ള വിത്തുകളെ വറുക്കുന്നതും, സുഖങ്ങളേയും ഐശ്വര്യങ്ങളേയും സമ്പാദിക്കുന്നതും, യമകിങ്കരന്മാരെ മിരട്ടിഃയാടിക്കുന്നതുമാകുന്നു**

രാമോ രാജമണിഃ സദാ വിജയതേ രാമം രമേശം ഭജേ
രാമേണാഭിഹതാ നിശാചരചമൂ രാമായ തസ്മൈ നമഃ
രാമാന്നാസ്തി പരായണം പരതരം രാമസ്യ ദാസോഽസ്മ്യഹം
രാമേ ചിത്തലയഃ സദാ ഭവതു മേ ഭോ രാമ മാമുദ്ധര. 33

**അരചന്മാർക്കെല്ലാം ശിരോഭൂഷണമായ ശ്രീരാമൻ എന്നും സർവ്വോത്കർഷേണ വർത്തിക്കുന്നു; ലക്ഷ്മീപതിയായ ശ്രീരാമനെ ഞാൻ പൂജിക്കുന്നു; ശ്രീരാമനാൽ രാക്ഷസസൈന്യം നശിപ്പിക്കപ്പെട്ടു; അപ്രകാരമുള്ള ജഗത്പ്രസിദ്ധനായ ശ്രീരാമനായ്ക്കൊണ്ട് നമസ്കാരം; ശ്രീരാമനെക്കാൾ ഉപരിയായുള്ള ഒരു പുരുഷാർത്ഥവും ഇല്ലതന്നെ; ഞാൻ ശ്രീരാമന്റെ ദാസനാകുന്നു; എപ്പോഴും ശ്രീരാമങ്കൽ എന്റെ ചിത്തം ലയിക്കട്ടെ; ഹേ ശ്രീരാമ! എന്നെ കരയേററിയാലും.**

രാമ രാമേതി രാമേതി രമേ രാമേ മനോരമേ
സഹസ്രനാമ തത്തുല്യം രാമനാമ വരാനനേ. 34

ഹേ ചാരുമുഖി! മനസ്സിന്ന് ആനന്ദസന്ദായകനായ ശ്രീരാമങ്കൽ, "രാമ! രാമ! രാമ!" എന്നിങ്ങിനെ (സ്മരിക്കുന്നവനായി) ഞാൻ രമിക്കുന്നു; 'രാമ'എന്ന തിരുനാമം സഹസ്രനാമമെന്ന സുപ്രസിദ്ധമായ ഋഷിഗീതത്തിന്നു തുല്യമായതാകുന്നു.

ധന്യാഽയോദ്ധ്യാ ദശരഥനൃപഃ സാ ച മാതാ ച ധന്യാ
ധന്യോ വംശോ രഘുപതിഭവോ യത്ര രാമാവതാരഃ 35
ധന്യാ വാണീ കവിവരമുഖേ രാമനാമപ്രപന്നാ
ധന്യോ ലോകഃ പ്രതിദിനമസൌ രാമവൃത്തം ശൃണോതി. 36

ശ്രീരാമന്റെ അവതാരം എവിടെ ഉണ്ടായോ, അപ്രകാരമുള്ള അയോദ്ധ്യാനഗരം ഭാഗ്യമുള്ളതുതന്നെ; ദശരഥ ചക്രവർത്തിതന്നെയാണ് ഭാഗ്യശാലി; ആ കൌസല്യാമാതാവുംതന്നെയാകുന്നു ഭാഗ്യവതി; ശ്രീരഘുപതിയെ ഉളവാക്കിയ വംശംതന്നെയാകുന്നു ഭാഗ്യമുള്ളത്; കവിസാർവ്വഭൌമനായ ശ്രീവാല്മീകിയുടെ മുഖത്തിൽ ശ്രീരാമനാമപ്രഭാവത്തോടുകൂടിയതായ വചസ്സുതന്നെയാണ് ഭാഗ്യം പൂണ്ടുള്ളത്; ഈ ലോകം പ്രതിദിനവും ശ്രീരാമചരിത്രത്തെ ശ്രവണം ചെയ്യുന്നു എന്നുള്ളതിനാൽ മഹത്തായഭാഗ്യത്തോടുകൂടിയതായിരിക്കുന്നു.

ഇതി ശ്രീബുധകൌശികവിരചിതം
ശ്രീരാമരക്ഷാസ്തോത്രം സംപൂർണ്ണം.



## പരിശിഷ്ടം (2)
## ഋഗ്വേദം.



മന്ത്രം 1:—

കം നശ്ചിത്രം മിഷണ്യസി ചികിത്വാൻ പൃഥുഗ്മാനം വാശ്രം വാവൃധധ്യൈ.
കത്തസ്യ ദാതു ശവസോ വ്യുഷ്ടൌ തക്ഷദ്വജ്രം വൃത്രതുരമപിന്വത് (8—5—14)

(വേദമന്ത്രങ്ങൾക്ക് ആദ്ധ്യാത്മികമായും ആധിദൈവികമായും അർത്ഥം പറയാവുന്നതാണ്. അതിൽ ഋഗ്വേദത്തിലുള്ള 157 മന്ത്രങ്ങളെ എടുത്ത് ശ്രീരാമപരമായി വ്യാഖ്യാനിച്ച് ശ്രീരാമായണകഥയെ പറയുന്നതായ അർത്ഥം, "മന്ത്രരാമായണം" എന്ന ഗ്രന്ഥത്തിൽ ഗോവിന്ദസൂരിപുത്രനായ ശ്രീനീലകണ്ഠസൂരി വിവരിച്ചിട്ടുണ്ട്. അതിൽ ഋഗ്വേദത്തിലെ 8-ാം അഷ്ടകം, 5-ാം അദ്ധ്യായം 14-ാംവർഗ്ഗത്തിലുള്ള ആദ്യത്തെ അഞ്ചു മന്ത്രങ്ങൾകൊണ്ട്, രാമായണത്തിൽ ആദ്യത്തെ സർഗ്ഗത്തിലെന്നപോലെ, രാമായണസംക്ഷേപം പറയപ്പെടുന്നതിനെമാത്രം ഇവിടെ വിവരിക്കപ്പെടുന്നു. വിസ്തരഭയത്താൽ മററുള്ള മന്ത്രങ്ങൾ എടുത്തു വിവരിക്കപ്പെടുന്നില്ല.)

ഈ ആദ്യത്തെ മന്ത്രത്തിൽ ശിഷ്യനായ വാല്മീകിമുനി ഗുരുവായ നാരദനോടു പ്രശ്നം ചെയ്യുന്നു.

| | |
|---|---|
| ചികിത്വാൻ | ഹേ ഗുരോ! നിന്തിരുവടി സ്തുത്യനായ പുരുഷനെ അറിയുന്നവനായി, |
| ചിത്രം | മനോഹരനം |
| പൃഥുഗ്മാനം | നിരതിശയ ഐശ്വര്യസമ്പന്നനം |

വാച്യം — വർണ്ണിക്കപ്പെടുവാൻ യോഗ്യനമായ
കം — പ്രശസ്തഗുണയുക്തനായ ഏതൊരുവനെയാണ്
വാവൃധധ്യൈ — പരാക്രമാദികളെ വർണ്ണിച്ച് സ്തോത്രം ചെയ്യാനായി
നഃ — ഞങ്ങളെ
ഇഷണ്യസി? — പ്രേരണചെയ്യുന്നത് ?
തസ്യ — ആ പുരുഷനുള്ള
ശവസഃ — ബലത്തിന്റെ
വൃഷ്ണൌ — വർണ്ണനകൊണ്ട് അതിനെ പ്രകാശപ്പെടുത്തുന്നതിൽ
കത് ദാതു ? — എന്തൊരു സ്തുതിഫലമാണ് നൽകുന്നത് ?

(എന്നിപ്രകാരം ചോദിക്കപ്പെട്ടതിന്ന് ഗുരു പറയുന്നു):—

വജ്രം — (സ്തോത്രംചെയ്യുന്നവന്റെ) വിവേകത്തെ
തക്ഷത് — സൂക്ഷ്മതരമാക്കിച്ചെയ്തു
വൃത്രതുരം — സ്വാജ്ഞാനത്തെ ഇല്ലാതാക്കുന്ന അദ്ദേഹത്തെ
അപിനാത് — പ്രസാദിപ്പിക്കുന്നു.

(അജ്ഞാനത്തെ ഇല്ലാതാക്കി, അനർത്ഥനിവൃത്തിയും ആനന്ദാവാപ്തിയും ഉണ്ടാക്കുന്നു എന്നു സാരം.

ഭാരതത്തിൽ അശ്വമേധപർവ്വത്തിൽ, "തതോ വൃത്രം ശരീരസ്ഥം ജഘാന ഭരതർഷഭ. ശതക്രതുരദൃശ്യേന വജ്രേണേതിഹ നഃ ശ്രുതം" എന്ന ശ്ലോകത്തിൽ ഇന്ദ്രവൃത്രവജ്രശബ്ദങ്ങൾക്കു ആത്മാവു അജ്ഞാനം, വിവേകം എന്ന അർത്ഥങ്ങൾ ഗ്രാഹ്യങ്ങളാകുന്നു.)

മന്ത്രം 2 :—

സ ഹി ദ്യുതാ വിദ്യുതാ വേതി സാമ പൃഥും യോനിമസുരത്വാऽऽസസാദ.
സ സനീഡേഭിഃ പ്രസഹാനോ അസ്യ ഭ്രാതുർന ഋതേ സപ്തഥസ്യ മായാഃ.

സഃ ഹി — മേഘശ്യാമളനായ ആ പ്രസിദ്ധപുരുഷൻ
ദ്യുതാ — സ്വശക്തിയാകുന്ന
വിദ്യുതാ — മിന്നൽപോലെ പൃഥഗ്രൂപിണിയായ ദേവിയോടുംകൂടി
സാമ — നിർബ്ബാധമായി
വേതി ; — (വനത്തിലേക്ക്) ഗമിക്കുന്നു ;
പൃഥും യോനിം — പൃഥിവിയിൽനിന്ന് ഉദ്ഭൂതയായ സ്വന്തം പത്നിയായ സീതാദേവിയെ
അസുരത്വാ — ആസുരധർമ്മമാകുന്ന ചോരവൃത്തിയാൽ
ആസസാദ ; — എടുത്തുകൊണ്ടുപോയി (രാവണൻ എന്ന് ഗ്രാഹ്യം) ;
സഃ — ആ ശ്രീരാമൻ
സനീഡേഭിഃ — സ്വലോകവാസികളായ (ഭൂലോകത്തിൽ വാനരന്മാരായി അവതരിച്ചു) ദേവന്മാരോടുംകൂടി,
സപ്തഥസ്യഭ്രാതുഃ — തന്റെ ഏഴാമത്തെ ഭാഗഹർത്താവായ
അസ്യ — ഈ ഭാര്യാപഹർത്താവാകുന്ന രാവണന്റെ
മായാഃ — (നാഗപാശബന്ധാദികളായ) മായാപ്രവൃത്തികളെ
പ്രസഹാനഃ ; — (യുദ്ധത്തിൽ) നശിപ്പിച്ചു ;
ഋതേ — (എന്തെന്നാൽ) സത്യസ്വരൂപനായ ഈ ശ്രീരാമചന്ദ്രങ്കൽ
ന. — അപ്രകാരമുള്ള മായകൾ ബാധിക്കുന്നില്ല.

[ഭ്രാതൃശബ്ദം പിതൃശബ്ദാർത്ഥത്തിൽ ഉപയോഗിക്കപ്പെട്ടിരിക്കുന്നു. സ്വായംഭുവായ മഹാവിഷ്ണുവിന്നു്, മനുസ്മൃതിയിൽ പറയപ്പെട്ടപ്രകാരം, ബ്രഹ്മാവു്, വിരാട്പുരുഷൻ, മനു, പ്രജാപതിയായ പുലസ്ത്യൻ, വിശ്രവസ്സ് എന്നു് ക്രമത്തിൽ രാവണൻ ഏഴാമത്തേവനാകുന്നു എന്നു് കാണുക.

"തതഃ സ്വയംഭൂർഭഗവാനവ്യക്തോ വ്യഞ്ജയന്നിദം
മഹാഭൂതാദി വൃത്തൌജാഃ പ്രാദുരാസീത്തമോനുദഃ
യോഽസാവതീന്ദ്രിയഗ്രാഹ്യഃ സൂക്ഷ്മോഽവ്യക്തഃ സനാതനഃ
സർവ്വഭൂതമയോഽചിന്ത്യഃ സ ഏവ സ്വയമുദ്ബഭൌ
സോഽഭിധ്യായ ശരീരാത്സ്വാത് സിസൃക്ഷുർവിവിധാഃ പ്രജാഃ
അപ ഏവ സസർജ്ജാദൌ താസു ബീജമവാസൃജത്
തദണ്ഡമഭവദ്ധൈമം സഹസ്രാംശുസമപ്രഭം
തസ്മിഞ്ജജ്ഞേ സ്വയം ബ്രഹ്മാ സർവ്വലോകപിതാമഹഃ
ലോകാനാം തു വിവൃദ്ധ്യർത്ഥം മുഖബാഹൂരുപാദതഃ
ബ്രാഹ്മണം ക്ഷത്രിയം വൈശ്യം ശൂദ്രം ച നിരവർത്തയത്
ദ്വിധാ കൃത്വാഽഽത്മനോ ദേഹമർദ്ധേന പുരുഷോഽഭവത്
അർദ്ധേന നാരീ തസ്യാം സ വിരാജമസൃജത് പ്രഭുഃ
തപസ്തപ്ത്വാഽസൃജദ്യം തു സ സ്വയം പുരുഷോ വിരാട്
തം മാം വിത്താസ്യ സർവ്വസ്യ സ്രഷ്ടാരം ദ്വിജസത്തമാഃ.
അഹം പ്രജാഃ സിസൃക്ഷുസ്തു തപസ്തപ്ത്വാ സുദുശ്ചരം
പതീൻ പ്രജാനാമസൃജം മഹർഷീനാദിതോ ദശ
മരീചിമത്ര്യംഗിരസൌ പുലസ്ത്യം പുലഹം ക്രതും
പ്രചേതസം വസിഷ്ഠം ച ഭൃഗും നാരദമേവ ച." (മനുസ്മൃതി.)

മന്ത്രം 3 :—

സ വാജം യാതാഽപദുഷ്പദാഽഽയൻ സ്വർഷാതാ പരിഷദത് സനിഷ്യൻ. അനർവ്വായച്ഛതദുരസ്യവേദോഘ്നഞ്ഛിശ്നദേവാം അഭി വർപ്പസാഽഭൂത്.

| | |
|---|---|
| സ്വർഷാതാ | ഇന്ദ്രാദിലോകങ്ങളുടെ വിഭാജകനായ വിഷ്ണുവും |
| സഃ, | നിരസ്തസമസ്തമായനും ആയ ശ്രീരാമഭദ്രൻ, |
| അനർവ്വാ | അശ്വാദിയുക്ത വാഹന വിഹീനനായി |
| അപദുഷ്പദാ | സമുദ്രത്തിൽ ദുഃസ്സാദ്ധ്യമായ സേതുമാർഗ്ഗത്തിലൂടെ |
| അയൻ | ഗമിക്കുന്നവനായി |
| വാജം | യുദ്ധത്തിന്നായി |
| യാതാ; | ചെന്നു; |
| ശിശ്നദേവാൻ | കാമാധീനന്മാരായ രാവണാദികളെ |
| ഘ്നൻ, | നശിപ്പിക്കുന്നവനായി, |
| വർപ്പസാ | നിജസ്വരൂപത്താൽ |
| അഭ്യഭൂത്; | ജയിച്ചു; |
| ശതദുരസ്യ | (ശിരസ്സിൽ രണ്ടു നേത്രങ്ങൾ, രണ്ടു നാസാദ്വാരങ്ങൾ, രണ്ടു ശ്രോത്രദ്വാരങ്ങൾ, ഒരു മുഖം, ഗുദം, ശിശ്നം, നാഭി, എന്നിങ്ങിനെ ഓരോ മുഖത്തിന്നനുസരിച്ച് പത്തു മുഖങ്ങൾക്കുള്ള) നൂറുദ്വാരങ്ങളോടു കൂടിയവനായ ആ രാവണന്റെ |

| | |
|---|---|
| യത് വേദഃ | യാതൊരു (ലങ്കാരൂപമായ) ധനത്തെ |
| സനിഷ്യൻ, | (അവന്റെ ഭ്രാതാവായ വിഭീഷണനന്നായിക്കൊണ്ട്) വിഭജിച്ചു കൊടുക്കുന്നവനായി, |
| പരിഷദത്. | സ്വപക്ഷജനപരിവൃതനായി വത്തിച്ചു. |

മന്ത്രം 4 :—

സ യാഹ്വ്യോऽവനീർഗോഷ്വച്ചാऽऽജുഹോതി പ്രധന്യാസു സസ്രിഃ. അപാദോ യത്ര യുജ്യാസോऽരഥാ ദ്രോണ്യശ്വാസ ഈരതേ ഘൃതം വാഃ.

(പൂർവ്വമന്ത്രത്തിൽ "അപദുഷ്ടദായൻ" എന്നതിനെ വിവരിക്കുന്നു.)

| | |
|---|---|
| സഃ | ആ ശ്രീരാമൻ, |
| യത്ര | യാതൊരുദിക്കിൽ |
| ഘൃതം | ഒഴുകുന്നതായ |
| വാഃ, | വെള്ളമുണ്ടോ, |
| ദ്രോണ്യശ്വാസഃ | (യാതൊന്നിനെ) ഗമനത്തിന്നുള്ള അശ്വങ്ങളാകുന്ന തോണികളോടുകൂടിയതായി |
| ഈരതേ, | തരണംചെയ്യുന്നുവോ, |
| യുജ്യാസഃ | (യാതൊന്നിൽ തന്റെ) സഖാക്കൾ (വാനരന്മാർ) |
| അപാദഃ, | കാൽകൊണ്ട് ചരിപ്പാൻ സാധിക്കാത്തവരാകയാൽ പാദഹീനന്മാരെന്നപോലെയായി |
| അരഥാഃ, | വാഹനഹീനന്മാരായി ഭവിക്കുന്നുവോ, അപ്രകാരമുള്ളതിൽ (സമുദ്രത്തിൽ) |
| യഹ്വ്യഃ | അതിവിസ്തീർണ്ണമായ, മഹത്തായ |
| അവനീഃ | ഭൂപ്രദേശങ്ങളെ |
| സസ്രിഃ; | കടന്നു ; |
| പ്രധന്യാസു | യാതൊരു യുദ്ധയോഗ്യങ്ങളായ |
| ഗോഷു | ഭൂമികളിൽ |
| അച്ഛാ | ഗമിക്കുന്നവനായി |
| ആജുഹോതി. | (ദേവന്മാരെ) തൃപ്തിപ്പെടുത്തുന്നു. |

മന്ത്രം 5 :—

സ രുദ്രേഭിരശസ്തവാര ഋഭ്വാ ഹിത്വീ ഗയമാരേ അവദ്യ ആഗാത്. വമ്രസ്യ മന്യേ മിഥുനാവിവവ്രി അന്നമഭിത്യാരോദയന്മുഷായൻ.

| | |
|---|---|
| സഃ അശസ്തവാരേ ഹിത്വീ | ആ ശ്രീരാഘവൻ പ്രതികൂലകാലത്തിൽ സ്വഗൃഹത്തെ ത്യജിച്ചവനായി |
| രുദ്രേഭിഃ, | സഹായികളായ ഹനുമാൻമുതലായവരോടുംകൂടി, |
| ആരേ അവദ്യഃ | (രാവണഹൃതയായ സീതയെ സർവ്വദേവന്മാരുടെ സന്നിധിയിൽവെച്ച് അഗ്നിയിൽ സംശോധനം ചെയ്ത്) ദൂരനിരസ്തദോഷനായി |
| ഋഭ്വാ | സത്യത്താൽ വിലസുന്ന ദേവിയായ സീതയോടുംകൂടി |
| ഗയം | സ്വസ്ഥാനമായ അയോദ്ധ്യയിൽ |

| | |
|---|---|
| ആഗാത്; | തിരിച്ചെഴുന്നെള്ളി; |
| വമ്രസ്യ | വാല്മീകിമഹർഷിക്കുചേന്ന |
| മിഥുനൌ | ശിഷ്യന്മാരായ കുശലവന്മാർ |
| വിവവ്രീ | (അദ്ദേഹത്തിൽനിന്ന് അഭ്യസിച്ച് അതിനെ) പ്രചാരപ്പെടുത്തി |
| മന്യേ. | എന്ന് എനിക്ക് അറിവുള്ളതാണ്. |
| | (ഇനി ഭവിഷ്യകഥയെ പറയുന്നു):— |
| മുഷായൻ | ചോരനായ രാവണൻ |
| അന്നം | പൃഥിവീരൂപണിയായ സീതാദേവിയെ |
| അഭീത്യ | അടുത്ത് സ്പർശിച്ചതിനാൽ |
| അരോദയത് | (ആ അപവാദപരിഹാരാർത്ഥം ശ്രീരാമനാൽ ത്യജിക്കപ്പെട്ടവളായ ദേവിയെ) ദുഃഖപ്പെടുത്തി. |

## ശുദ്ധിപത്രം.

| ഭാഗം | സർഗ്ഗം | ശ്ലോകം | പംക്തി | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|---|---|---|
| 4 | 1 | 16 | | 1 | ത്വാ ദൃ | ത്വാഽദൃ |
| 16 | 2 | 31 | 1 | 8 | കാഃലണ | കാലേന |
| 24 | 3 | 34 | | 1 | പുഷ്പകേന | പുഷ്പഃകണ |
| ,, | ,, | ,, | 2 | 1 | പുഷ്പഃകന | പുഷ്പഃകണ |
| 57 | 7 | 2 | | 1 | ശ്യാമവദാതൈ | ശ്യാമവദാത |
| ,, | ,, | 3 | 2 | 1 | മശകഃ | മശകാഃ |
| 347 | 32 | 45 | 2 | 1 | ആധാപമാനം | ആധാവമാനം |
| 351 | 32 | 63 | | 1 | തദാഽഽലക്ഷ്യ | തദാലക്ഷ്യ |
| 365 | 34 | 23 | 1 | 3 | രാക്ഷസാമാത്യഃ | രാക്ഷസാമാത്യാഃ |
| 443 | 39 | 3 | | 2 | പശ്യാമ | പശ്യാമഃ |
| 465 | 43 | 5 | | 1 | മമാശ്രിതാനി | മാമാശ്രിതാനി |
| 523 | 52 | 18 | | 2 | നീതോഽസി | നീതോഽസ്മി |
| 552 | 58 | 15 | | 1 | ശങ്കിതം | ഇംഗിതം |
| 615 | 67 | 5 | 2 | 3 | ത്രിഷ്ടു | ത്രിഷു |
| 622 | 68 | 14 | 1 | | മാതൃഷ്വാസുഃ | മാതൃസ്വസുഃ |
| 665 | 76 | 10 | 2 | 5 | ദിശതു | ദിശന്തു |
| 808 | 103 | 5 | | 1 | മഹദ്ഭുതേ | മഹാദ്ഭുതേ |